


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീരാമകൃഷ്ണവചനാമൃതം

പുസ്തകം ഒന്ന്

മൂലഗ്രന്ഥകാരൻ:
**മഹേന്ദ്രനാഥഗുപ്തൻ**

വിവർത്തകൻ:
**സിദ്ധിനാഥാനന്ദസ്വാമി**



**ശ്രീരാമകൃഷ്ണമഠം,**
പുറനാട്ടുകര - 680 551, തൃശ്ശിവപേരൂർ

## ഒന്നാം പതിപ്പിൻെറ

# പ്രസ്താവന

ശ്രീരാമകൃഷ്ണദേവൻെറ ആവിർഭാവം ലോകചരിത്രത്തിലെ ഒരദ്ഭുതസംഭവമത്രെ. സാമാന്യദൃഷ്ട്യാ അനഭ്യസ്തവിദ്യനായ ഒരാൾ; അദ്ദേഹത്തിൻെറ നാവിൽ സരസ്വതിയുടെ വിളയാട്ടം! നിരീശ്വരവാദം കൊണ്ടും കുതർക്കങ്ങൾകൊണ്ടും ലോകം മാറ്റൊലിക്കൊണ്ടിരുന്ന കാലം: അന്ന്, ഈശ്വരവിശ്വാസം കൂടാതെ ശ്വാസോച്ഛ്വാസംപോലും അസാദ്ധ്യമായിത്തീർന്ന ഒരീശ്വരപുരുഷൻ! യുക്തിക്ക് നിരക്കാത്തതൊന്നും സ്വീകരിക്കുകയില്ലെന്നു വെല്ലുവിളിച്ചുനടന്ന ആധുനികവിദ്യാസമ്പന്നരിൽനിന്ന് തൻെറ ശിഷ്യോത്തമന്മാരെ രൂപപ്പെടുത്തിയെടുത്ത അക്ഷര (ബ്രഹ്മ) വിദ്യാവിചക്ഷണൻ: പരിണീതനെങ്കിലും നൈഷ്ഠികവ്രതനിഷ്ഠൻ; താപസനെങ്കിലും കാടു പൂകാതെ നഗരമദ്ധ്യത്തിൽ പാർത്തുപോന്ന യോഗീശ്വരൻ; പരിവ്രജനം ചെയ്യാത്ത പരമഹംസൻ. കൃസ്തുവിനെയും ബുദ്ധനെയും സാക്ഷാത്കരിച്ച സനാതനഹിന്ദു. അങ്ങനെ നിരവധി കാര്യങ്ങളിൽ ഒരു അസാധാരണപ്രതിഭാസമാണ് ശ്രീരാമകൃഷ്ണചരിതം. മറ്റൊരു മുഖ്യ വൈശിഷ്ട്യം അദ്ദേഹത്തിൻെറ ഉപദേശങ്ങളും ചരിതവും ഉൾക്കൊള്ളുന്ന 'ശ്രീ ശ്രീരാമകൃഷ്ണകഥാമൃതം' എന്ന പുസ്തകത്തിൻെറ ആവിർഭാവമാണ്. ശ്രീരാമൻെറയും ശ്രീകൃഷ്ണൻെറയും ചരിത്രകാരന്മാർ അവരുടെ സമകാലീനരായിട്ടാണ് കരുതപ്പെടുന്നതെങ്കിലും ആ ചരിത്രങ്ങൾ കാവ്യങ്ങളാണ്; കാവ്യങ്ങളിൽ കവികല്പനകൾ കടന്നുകൂടാനിടയുണ്ട്. പോരെങ്കിൽ അനിഷേധ്യമായ തെളിവില്ലാത്തതൊന്നും സ്വീകരിക്കാൻ കൂട്ടാക്കാത്ത ഇന്നത്തെ ലോകം അവരെ സങ്കല്പപാത്രങ്ങളായി കരുതാനും മടിക്കുകയില്ല. ബുദ്ധൻ, കൃസ്തു, ശങ്കരൻ, ചൈതന്യൻ തുടങ്ങിയ ഇതരാവതാരപുരുഷന്മാരുടെ കഥയും ഏതാണ്ട് ഇതേ സന്ദിഗ്ദ്ധാവസ്ഥയിലാകുന്നു. പൂർവ്വാചാര്യന്മാരുടെ ചരിതങ്ങളും ഉപദേശങ്ങളും സത്യങ്ങളാകാമെന്നും അതുമാതിരി അദ്ധ്യാത്മാനുഭൂതികൾ ഈ ശാസ്ത്രീയയുഗത്തിലും സാദ്ധ്യമാണെന്നും സ്വജീവിതംകൊണ്ടു തെളിയിച്ച യുഗാവതാരപുരുഷനാണ് ശ്രീരാമകൃഷ്ണദേവൻ. പൂർവ്വാവതാരങ്ങളുടെ പ്രമാണീകരണവും പൂർണ്ണീകരണവും സാധിച്ച ഈ ആചാര്യവര്യനെ 'അവതാരവരിഷ്ഠൻ' എന്നാണ് വിവേകാനന്ദസ്വാമികൾ വിശേഷിപ്പിച്ചിട്ടുള്ളത്. ഈ ഗ്രന്ഥം സർവ്വഥാ ഒരു ഭാഗവതമാണ്. ആ ഭാഗവതം രചിച്ച വ്യാസൻ, ശ്രീ മഹേന്ദ്രനാഥഗുപ്തൻ ആകുന്നു. മാസ്റ്റർ എന്നാണ് ഗുരുവും സതീർത്ഥ്യരും അദ്ദേഹത്തെ വിളിച്ചുപോന്നത്; സ്വഗ്രന്ഥത്തിൽ സ്വയം നിർദ്ദേശിച്ചിരിക്കുന്നത് 'എം' എന്നും. സ്ഥലം, കാലം, ആണ്ട്, മാസം, തീയതി, സാക്ഷികൾ എന്നീവക സർവ്വവിവരണങ്ങളോടും കൂടി ശ്രീരാമകൃഷ്ണദേവൻെറ ഉപദേശങ്ങളെയും പ്രവർത്തനങ്ങളെയും ഇതിൽ

രേഖപ്പെടുത്തിയിരിക്കുന്നു. ദക്ഷിണേശ്വരം മുതലായ സ്ഥലങ്ങൾ സന്ദർശിച്ചിട്ടുള്ളവർക്ക് ഇതിലെ ഓരോ ഭാഗങ്ങളും വായിക്കുമ്പോൾ ആവക രംഗങ്ങൾ മനോമുകുരത്തിൽ പ്രതിഫലിച്ചുകാണാൻ കഴിയുമാറ് സജീവവും തന്മയവുമായിട്ടുണ്ട് പ്രതിപാദനം. ഛായാഗ്രഹണവും ചലച്ചിത്രവും സ്വനഗ്രാഹിയും ഒന്നിച്ചുചേർത്തുകൊണ്ടുള്ള ഒരപൂർവ്വവാങ്മയമാണ് ഈ ഗ്രന്ഥശില്പം.

മഹേന്ദ്രന്റെ ജീവിതകൃത്യം ഈ ഗ്രന്ഥരചനയായിരുന്നുവെന്ന് അദ്ദേഹത്തിന്റെ ജീവിതത്തിൽനിന്ന് മനസ്സിലാകുന്നതാണ്. ശ്രീരാമകൃഷ്ണനെ ദർശിച്ച് മടങ്ങി വീട്ടിലെത്തിയാൽ താൻ കണ്ടതും കേട്ടതും നിനച്ചതുമെല്ലാം മാസ്റ്റർ കുറിച്ചുവെയ്ക്കും. ചിലപ്പോൾ രണ്ടുമൂന്നു ദിവസം വേണ്ടിവരാറുണ്ട്, ഒരു നാളത്തെ സംഭവങ്ങൾ കുറിച്ചുവെയ്ക്കാൻ. പ്രസിദ്ധപ്പെടുത്തണമെന്ന ഉദ്ദേശത്തോടെയൊന്നുമല്ല, സ്വന്തം അനുസന്ധാനത്തിനും അനുസ്മരണത്തിനും വേണ്ടിയാണ് മാസ്റ്റർ ഈ കുറിപ്പുകൾ എഴുതിപ്പോന്നത്. ശ്രീരാമകൃഷ്ണന്റെ ദേഹത്യാഗത്തിനു ശേഷം വരാഹനഗരംമഠം സ്ഥാപിക്കപ്പെട്ടപ്പോൾ മാസ്റ്റർ മഠത്തിന്റെ ഉറ്റ സുഹൃത്തും സഹായിയും ആയിത്തീർന്നു. മഠത്തെ സഹായിക്കുന്നതിനുവേണ്ടി മാസ്റ്റർ ഒരേ സമയത്ത് രണ്ടു വിദ്യാലയങ്ങളിൽ ജോലി നോക്കി. ഒന്നിലെ വരവുകൊണ്ട് വീട്ടുകാര്യങ്ങൾ നടത്താനും മറ്റേതിലെ വരവുകൊണ്ട് മഠത്തെ സഹായിക്കുവാനുംവേണ്ടി. ഈ കുറിപ്പുകൾ പ്രസിദ്ധം ചെയ്യാൻ മഠാംഗങ്ങൾ പലതരത്തിലുള്ള പ്രേരണ ചെലുത്തിയിട്ടും മാസ്റ്റർ കൂട്ടാക്കിയില്ല. 1889-ൽ മാസ്റ്റർ ശ്രീ മാതൃദേവിയുടെ ചെലവിന്റെ ഒരു ഭാഗം സ്വയം ഏറ്റെടുത്തു. ദേവി മാസ്റ്ററോട് ഈ കുറിപ്പുകൾ വായിച്ചുകേൾപ്പിക്കാൻ ആവശ്യപ്പെട്ടു. മാസ്റ്റർ വായിച്ചുകേൾപ്പിച്ചു. ഉപദേശങ്ങൾ യഥാർത്ഥത്തിൽ ഗുരുദേവൻ അരുളുംപോലെ തനിക്ക് തോന്നി എന്നും അവയെല്ലാം സത്യമാണെന്നും അവ പ്രസിദ്ധപ്പെടുത്തണമെന്നും തന്മൂലം ലോകത്തിന് മംഗളം ഉണ്ടാകുമെന്നും ദേവി അരുളി. ദേവിയുടെ അരുളപ്പാട് മാസ്റ്റർ ശിരസാവഹിച്ചു.

അതിൻപ്രകാരം 1897-ൽ രണ്ടു ലഘുലേഖകൾ ഇംഗ്ലീഷിൽ മാസ്റ്റർ പ്രസിദ്ധപ്പെടുത്തി. ബൈബിളിലെ ഭാഷാശൈലിയാണ് മാസ്റ്റർ വിവർത്തനത്തിൽ ഉപയോഗിച്ചിരുന്നത്. വിവേകാനന്ദസ്വാമികൾ ആ പ്രസിദ്ധീകരണത്തെ ആവേശപൂർവ്വം സ്വാഗതം ചെയ്തു. ബംഗാളിയിൽത്തന്നെ ഖണ്ഡശഃ മൂന്നോ നാലോ മാസികകളിലായി പ്രസിദ്ധീകരണമാരംഭിച്ചു. 1902-ൽ അതുവരെ പ്രകാശപ്പെടുത്തിയ ഭാഗങ്ങളെല്ലാം ചേർത്തു ശ്രീ ത്രിഗുണാതീതാനന്ദസ്വാമികൾ ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തി. യഥാകാലം നാലു ഭാഗങ്ങൾ കൂടി പുസ്തകരൂപത്തിൽ പ്രകാശിതമായി. അതിൽ അവസാനത്തേത് 1932-ൽ മാസ്റ്ററുടെ ദേഹത്യാഗത്തിനുശേഷമാണ് പുറത്തുവന്നത്. കഥാമൃതപ്രകാശനം ഒരദ്ധ്യാത്മസാധനയായിട്ടാണ് മാസ്റ്റർ കരുതിയിരുന്നത്; എഴുതാനിരുന്നാൽ ദീർഘനേരം ധ്യാനത്തിൽ മുഴുകും: ആ ദിവസം ആഹാരം ഒരുനേരമേ കഴിക്കൂതാനും. 1907-ൽ ശ്രീ അഭേദാ

നന്ദസ്വാമികൾ മാസ്റ്ററുടെ ഇംഗ്ലീഷ് വിവർത്തനത്തിൻെറ ഭാഷ പുതുക്കിയും കൂടുതൽ ഭാഗങ്ങൾ വിവർത്തനം ചെയ്തു ചേർത്തും 'ഗോസ്പൽ ഓഫ് രാമകൃഷ്ണ' എന്ന പുസ്തകം ഇംഗ്ലീഷിൽ അമേരിക്കയിൽ പ്രസിദ്ധം ചെയ്തു. എന്നാൽ 1942-ലാണ് ഇംഗ്ലീഷിൽ കഥാമൃതം പൂർണ്ണ മായും പ്രകാശിതമായത്. 'ദി ഗോസ്പൽ ഓഫ് ശ്രീരാമകൃഷ്ണ' എന്ന പേരിൽ, ബംഗാളിയിലെ അഞ്ചു വാല്യങ്ങളും ശ്രീ നിഖിലാനന്ദസ്വാമികൾ മനോഹരമായി വിവർത്തനം ചെയ്ത് ഒറ്റപ്പുസ്തകമായി അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തി. 1944-ൽ ആയത് ഇന്ത്യയിൽ മദ്രാസ് ശ്രീരാമകൃഷ്ണ മഠത്തിൽനിന്നു പ്രസിദ്ധീകരിക്കുകയുണ്ടായി. ബംഗാളിയിൽ മാസ്റ്റർ തനിക്കു പ്രധാനമെന്നു തോന്നിയ ഒരോ ഭാഗങ്ങൾ തെരഞ്ഞെടുത്ത് ഒരോ വാല്യമായി പ്രസിദ്ധം ചെയ്യുകയാണുണ്ടായത്; അതിൽ കാലക്രമ മൊന്നും നോക്കിയിരുന്നില്ല. എന്നാൽ ഇംഗ്ലീഷ് വിവർത്തനത്തിൽ ഗ്രന്ഥം കാലക്രമത്തിനനുസരിച്ച് അടുക്കി ചിട്ടപ്പെടുത്തിയിട്ടുണ്ട്.

വിവേകാനന്ദസ്വാമികളുടെ ശതാബ്ദീസ്മാരകമായി 'വിവേകാനന്ദ സാഹിത്യസർവ്വസ്വം' 1963-ൽ പ്രസിദ്ധീകരിച്ചതോടുകൂടി, പ്രസിദ്ധീകരണ വിഭാഗം തൃശൂർ ശ്രീരാമകൃഷ്ണാശ്രമത്തിൻെറ പ്രവർത്തനങ്ങളിൽ ഒരു പ്രമുഖവിഭാഗമായി. തുടർന്ന് ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ പലതും പ്രകാശിപ്പിക്കണമെന്നുദ്ദേശിച്ചുകൊണ്ടുള്ള പ്രവർത്തനം നടന്നുപോന്നു. ശ്രീ മാതൃദേവിയുടെ ജീവിതചരിതം, സംഭാഷണങ്ങൾ തുടങ്ങി പലതും പ്രസിദ്ധീകരിച്ചു കഴിഞ്ഞു. ശ്രീരാമകൃഷ്ണവചനാമൃതം പൂർണ്ണരൂപത്തിൽ മലയാളത്തിൽ കൊണ്ടുവരാനുള്ള പ്രയത്നം തുടർന്നുകൊണ്ടാണിരുന്നത്. ആ ചിരകാലാഭിലാഷത്തിൻെറ പ്രഥമഘട്ടം ഈ പുസ്തകംകൊണ്ട് പൂർണ്ണമായിരിക്കുന്നു. ഇതു കൂടാതെ ഏകദേശം ഇതേ വലിപ്പത്തി ലുള്ള രണ്ടു പുസ്തകങ്ങൾ കൂടിയായാലേ ഗ്രന്ഥം പൂർണ്ണമാകൂ. അതിനുള്ള ജോലികളെല്ലാം കഴിഞ്ഞിരിക്കയാണ്; അച്ചടിക്കുകയേ വേണ്ടൂ; അവയും വലിയ കാലതാമസം കൂടാതെ പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കുമെന്നു പ്രതീക്ഷിക്കുന്നു. മലയാളത്തിൽ ഗ്രന്ഥത്തിനു 'ശ്രീരാമകൃഷ്ണവചനാ മൃതം' എന്നാണ് പേർ കൊടുത്തിരിക്കുന്നത്. ബംഗാളിയിൽ 'കഥാ' എന്നതിന് പറയൽ എന്നാണ് സാധാരണമായി അർത്ഥം. മലയാളത്തിൽ 'കഥ' മുഖ്യമായി ആഖ്യാനാർത്ഥത്തിലാണ് ഉപയോഗിക്കാറ്. അതിനാൽ മൂലനാമധേയം അതേപടി സ്വീകരിച്ചാൽ അർത്ഥസന്ദേഹം നേരിടാനിടയു ണ്ടെന്നു കരുതിയാണ് മലയാളത്തിൽ പേർ 'ശ്രീരാമകൃഷ്ണവചനാമൃതം' എന്നാക്കിയത്. മലയാളത്തിലും ഇംഗ്ലീഷിലെപ്പോലെയുള്ള കാലാനുക്രമം സ്വീകിരച്ചിരിക്കുന്നു.

ബംഗാളിയിൽനിന്നും നേരിട്ടാണ് തർജ്ജമ ചെയ്തിരിക്കുന്നത്. തർജ്ജമയ്ക്കു ശ്രീ നിഖിലാനന്ദസ്വാമികളുടെ ഇംഗ്ലീഷ് പരിഭാഷ വളരെ സഹായകമായിരുന്നു. ഇംഗ്ലീഷ് പരിഭാഷയിൽ, മൂലത്തിലെ വർണ്ണനാപരങ്ങളും മറ്റുമായ ചില ഭാഗങ്ങൾ വിട്ടുകളഞ്ഞിരിക്കുന്നു; പക്ഷെ, മലയാളത്തിൽ മൂലത്തിലുള്ളത് മുഴുവൻ കൊണ്ടുവരാൻ ആവുന്നത്ര ശ്രമിച്ചിട്ടുണ്ട്. ശ്രീ ത്രൈലോക്യാനന്ദസ്വാമികളുടെ നിർദ്ദേശാനു സരണം, 11.7.62-ൽ തിരുവനന്തപുരത്തുവെച്ച് സിദ്ധിനാഥാനന്ദസ്വാമി

തർജ്ജമ ആരംഭിച്ചു; 5.4.66-ൽ തൃശൂരിൽവെച്ച് തർജ്ജമ പൂർത്തിയായി. ഇതിൽ ചേർത്തിട്ടുള്ള കവിതകൾ പലർ രചിച്ചവയാണ്. ശ്രീമതി വി. കെ. സരസ്വതിയമ്മ, വടക്കെ കുറുപ്പം, തൃശൂർ; ബ്രഹ്മചാരി ആത്മ ചൈതന്യൻ, ശ്രീരാമകൃഷ്ണാശ്രമം, തൃശൂർ; ശ്രീ സി. ദാമോദരമേനോൻ, മലയാളം പണ്ഡിറ്റ്, ശ്രീരാമകൃഷ്ണഗുരുഗുലവിദ്യാമന്ദിരം, തൃശൂർ; ശ്രീ. പി. സി. വാസുദേവൻ ഇളയത്, സംസ്കൃതം പ്രൊഫസർ, ശ്രീകൃഷ്ണാകോളേജ്, ഗുരുവായൂർ എന്നിവരാണ് കവിതാരചനകൊണ്ട് ഈ ഗ്രന്ഥത്തെ അലങ്കരിച്ച സുകൃതികൾ. ഇവരിൽ ശ്രീ സരസ്വതിയമ്മ യുടെ കവിതകളിൽ മിക്കവയുടെയും ഒടുവിൽ (†) ഇങ്ങനെ ഒരടയാളം കൊടുത്തിട്ടുണ്ട്. ബാക്കിയുള്ളവരുടെ കൃതികൾ വേർതിരിച്ചു കാണിച്ചി ട്ടില്ല. അധികപദ്യങ്ങളും ശ്രീ ദാമോദരമേനോൻ രചിച്ചവയാണ്. അവസാന ഭാഗങ്ങളിൽ ചേർത്തിരിക്കുന്നവ മിക്കവയും ശ്രീ വാസുദേവൻ ഇളയതിൻെറ കൃതികളുമാണ്. ഈ ഒന്നാം പുസ്തകം ശ്രീ കെ. കുട്ടികൃഷ്ണമാരാർ പരിശോധിച്ചുനോക്കിയിട്ടുണ്ട്. ഈ സുഹൃത്തുക്കൾക്കേവർക്കും ഞങ്ങളുടെ ഹാർദ്ദമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ സദുദ്യമത്തിൽ ഞങ്ങൾക്കു വേറെ പലരും പല വിധത്തിലുമുള്ള സഹായസഹകരണങ്ങൾ നല്കിയിട്ടുണ്ട്. ഇന്ത്യാഗവൺമെൻറ് ഇതിൻെറ പ്രസിദ്ധീകരണത്തിന് 15,000 രൂപ സഹായധനം അനുവദിക്കുകയും അതിൽ 12,500 രൂപ മുൻകൂർ തരുകയും ചെയ്തു. സ്റ്റാൻഡാർഡ് മിൽസ് കമ്പനി, മഫത്ലാൽ ഹൗസ്, ബോംബെ, ഗ്രന്ഥത്തിൻെറ ബയൻഡിങ്ങി നുവേണ്ട കാലിക്കോ വാങ്ങുന്നതിനായി 3,500 രൂപ നല്കി. (സാഹിത്യ സർവ്വസ്വത്തിൻെറ പ്രസിദ്ധീകരണത്തിനുവേണ്ടി 7,500 രൂപ വില വരുന്ന കാലിക്കോ ഈ കമ്പനിക്കാർ തന്നിരുന്നുവെന്നതും പ്രത്യേകം പ്രസ്താവ്യമാകുന്നു.) ശ്രീ കെ. എസ്. ഗംഗാധരൻ വൈദ്യർ, ശങ്കർഫാർമസി, ഉദ്യോഗമണ്ഡലം, ആലുവാ, 101 രൂപ സംഭാവനചെയ്തു. ഇപ്രകാരം ഞങ്ങളെ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത സ്ഥാപനങ്ങൾക്കും വ്യക്തികൾക്കും ഉള്ള ഞങ്ങളുടെ അളവറ്റ നന്ദി രേഖപ്പെടുത്തിക്കൊള്ളട്ടെ.

മാസ്റ്റർ മഹാശയൻെറ ഒരു സംക്ഷിപ്തജീവിതചരിത്രവും ഇതിൽ ചേർത്തിട്ടുണ്ട്. ദീർഘകാലം അദ്ദേഹത്തിൻെറ അന്തേവാസിയായിരുന്ന ശ്രീ നിത്യാത്മാനന്ദസ്വാമികൾ ബംഗാളിയിൽ മാസ്റ്ററുടെ സംഭാഷണങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ ആദ്യത്തെ വാല്യത്തിൽ ചേർത്തിരിക്കുന്ന ചരിത്രസംക്ഷേപമാണ് ഞങ്ങൾക്കിതിന് മുഖ്യാവലംബം. ശ്രീരാമകൃഷ്ണ ഗതപ്രാണനായ ഈ മഹേന്ദ്രമഹർഷിയുടെ സംക്ഷിപ്തചരിത്രവും അനവാചകർക്ക് അതീവ സന്തോഷപ്രദവും ആവേശകരവും ആകുമെന്നു വിശ്വസിക്കുന്നു.

ഒരു സത്കൃത്യം ചെയ്യുന്നു എന്ന കൃതകൃത്യതയോടും സജ്ജനങ്ങളു ടെ സമാദരത്തിന് ഇതു പാത്രമാകുമെന്ന പ്രതീക്ഷയോടുംകൂടി ഭഗവദനുഗ്രഹത്തിനായി പ്രാർത്ഥിച്ചുകൊണ്ട് ഞങ്ങൾ ഈ വിശിഷ്ടകൃതി ശ്രീരാമകൃഷ്ണപാദപദ്മങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

വിജയദശമി

1 - 10 - 1968 **പ്രകാശകൻ**

# വിഷയവിവരം


| ഭാഗം | | പേജ് |
|---|---|---|
| | പ്രസ്താവന | |
| | മാസ്റ്റർ | |
| | ആമുഖം | |
| 1 | ഗുരുവും ശിഷ്യനും | 1 |
| 2 | ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് | 26 |
| 3 | വിദ്യാസാഗരനമായുള്ള കൂടിക്കാഴ്ച | 36 |
| 4 | ഗൃഹസ്ഥന്മാർക്ക് ഉപദേശം | 56 |
| 5 | ശ്രീരാമകൃഷ്ണനും കേശവചന്ദ്രസേനനും | 86 |
| 6 | ഗുരുദേവൻ ബ്രഹ്മഭക്തന്മാരുമൊത്ത് | 107 |
| 7 | ഗുരുദേവനും വിജയഗോസ്വാമിയും | 137 |
| 8 | ദക്ഷിണേശ്വരത്ത് ഗുരുദേവൻെറ ജന്മദിനാഘോഷം | 166 |
| 9 | ബ്രഹ്മഭക്തന്മാർക്ക് ഉപദേശം | 195 |
| 10 | ഗുരുദേവൻ ബ്രഹ്മഭക്തന്മാരുടെ കൂടെ | 224 |
| 11 | ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ദക്ഷിണേശ്വരത്ത് | 250 |
| 12 | പാനിഹാട്ടിയിലെ മഹോത്സവം | 290 |
| 13 | ഗുരുവും ശിഷ്യനും | 324 |
| 14 | വൈഷ്ണവർക്കും ബ്രഹ്മഭക്തന്മാർക്കും ഉപദേശം | 358 |
| 15 | കേശവനുമായുള്ള അവസാനത്തെ കൂടിക്കാഴ്ച | 397 |
| 16 | ഭഗവാനും ഭക്തന്മാരും | 416 |
| 17 | മാസ്റ്ററുടെ ഗുരുകുലവാസം | 446 |
| 18 | മാസ്റ്റർ ദക്ഷിണേശ്വരത്ത് | 472 |

# മാസ്റ്റർ

ശ്രീരാമകൃഷ്ണവചനാമൃതത്തിൻെറ രചിയിതാവായ മാസ്റ്റർ 1854 ജൂലായ് മാസം 14-ാം തീയതി വെള്ളിയാഴ്ച, പഞ്ചമീതിഥിയിൽ ചതയം നക്ഷത്രത്തിലാണ് ഭൂജാതനായത്. കല്ക്കത്താനഗരത്തിലെ സിമൂലിയാ ഭാഗത്ത് ശിവനാരായണദാസ് തെരുവിലാണ് ജന്മഗൃഹം. ശ്രീരാമകൃഷ്ണൻെറ ശിഷ്യാഗ്രണിയും വിശ്വവിശ്രുതനുമായ സ്വാമി വിവേകാനന്ദൻെറ ജന്മഗൃഹവും ഈ സിമൂലിയായിലാകുന്നു. പ്രായമായശേഷം മാസ്റ്റർ താമസിച്ചിരുന്നത് അദ്ദേഹത്തിൻെറ അച്ഛൻ പുതുതായി പണികഴിപ്പിച്ച ഗുരുപ്രസാദചൗധുരീതെരുവിലെ 'ഠാക്കൂർവാടി' എന്ന ഭവനത്തിലാണ്. ഇവിടെ ശ്രീ മാതൃദേവി ശ്രീരാമകൃഷ്ണദേവനെ പ്രതിഷ്ഠിക്കുകയുണ്ടായി. ചിലയവസരങ്ങളിൽ ദേവി ഒരു മാസമോ അധികമോ കാലം അവിടെ വന്ന് വിശ്രമിക്കാറുമുണ്ട്. മാസ്റ്റർ പരമപദം പ്രാപിച്ചതും ഈ ഭവനത്തിൽ വെച്ചുതന്നെയാകുന്നു.

ശ്രീരാമകൃഷ്ണവചനാമൃതത്തിൻെറ ബംഗാളി മൂലഗ്രന്ഥമായ ശ്രീ ശ്രീരാമകൃഷ്ണകഥാമൃതത്തിൽ മാസ്റ്റർ 'മ' എന്ന ഗുപ്തനാമത്തിലാണ് അറിയപ്പെടുന്നത്; ഇംഗ്ലീഷിൽ 'എം' എന്നും. മഹേന്ദ്രനാഥഗുപ്തൻ എന്നാണ് അദ്ദേഹത്തിന് അച്ഛൻ നല്കിയ പേര്. ശ്രീരാമകൃഷ്ണദേവൻ അദ്ദേഹത്തെ 'മാസ്റ്റർ' എന്നാണ് വിളിച്ചുവന്നിരുന്നത്. അതിനാൽ ശ്രീരാമകൃഷ്ണഭക്തന്മാരുടെ ഇടയിൽ അദ്ദേഹം 'മാസ്റ്റർ മഹാശയൻ' എന്ന പേരിൽ പരിചിതനായിത്തീർന്നു. 'മോഹിനീ മോഹനൻ,' 'ഒരു ഭക്തൻ' എന്നിങ്ങനെ പല പ്രച്ഛന്നനാമത്തിലും അദ്ദേഹം വചനാമൃതത്തിൽ പലപ്പോഴും അജ്ഞാതവാസം ചെയ്യുന്നുണ്ട്. മൂലഗ്രന്ഥത്തിൽ പലയിടത്തും 'മണി' എന്ന പേരിലാണ് അദ്ദേഹം പ്രത്യക്ഷപ്പെടുന്നത്. ഇംഗ്ലീഷിലും മലയാളത്തിലും 'മണി' മാസ്റ്ററായി മാറിയിട്ടുണ്ട്.

ശ്രീ മധുസൂദനഗുപ്തൻ എന്നാണ് അച്ഛൻെറ പേര്; അമ്മ ശ്രീമതി സ്വർണ്ണമയീദേവിയും . *വൈദ്യകുലജാതരായ അവർ സ്വധർമ്മനിഷ്ഠരും സരളസ്വഭാവികളും പുണ്യചരിതരും ആയിരുന്നു. സാമാന്യം മാന്യമായി കഴിഞ്ഞുകൂടാൻ വകയുള്ള ഒരു കുടുംബം. ദീർഘകാലം ശിവാരാധന ചെയ്തതിൻെ ഫലമായിട്ടാണ് മഹേന്ദ്രനാഥൻ ജനിച്ചത് എന്നു പറയപ്പെ

---

*ഗുപ്തൻ, സെൻ എന്നീ ഉപനാമങ്ങളോടുകൂടിയ ബംഗാളിലെ വൈദ്യജാതീയർ, ബ്രാഹ്മണപിതാവിൽനിന്നും വൈശ്യമാതാവിൽനിന്നും സംജാതമായ ഒരു അവാന്തരജാതിയാണ്. സമുദായത്തിൽ അവർക്ക് ഉയർന്ന ഒരു സ്ഥാനമാണുള്ളത്. ബ്രാഹ്മണർ കഴിഞ്ഞാൽ അടുത്ത ഉയർന്ന പദവി വൈദ്യകുലജാതർക്കാണ്. അവരിൽ ചിലർ തങ്ങൾ ബ്രാഹ്മണരാണെന്ന് അവകാശപ്പെടുന്നുമുണ്ട്.

ടുന്നു. അച്ഛനു കല്ക്കത്താ ഹൈർക്കോർട്ടിലായിരുന്നു ജോലി. അവർക്കു നാലു പുത്രന്മാരും നാലു പുത്രിമാരും ഉണ്ടായിരുന്നതിൽ മഹേന്ദ്രനാഥൻ മൂന്നാമത്തെ സന്താനമായിരുന്നു. കനിഷ്ഠപുത്രനായ കിശോരിയും ശ്രീരാമകൃഷ്ണൻെറ കൃപയ്ക്കു പാത്രമായ ഒരു സുകൃതിയാകുന്നു. ചെറിയ കുട്ടിയായിരിക്കുമ്പോൾ മഹേന്ദ്രനാഥൻ സാധാരണ ബ്രഹ്മസമാജ ത്തിനടുത്തുള്ള പാഠശാലയിൽ വിദ്യാഭ്യാസം ആരംഭിച്ചു. ചിലപ്പോൾ ആശാൻ ശിഷ്യനെ എളിയിലെടുത്ത് വീട്ടിലെത്തിക്കും. പിന്നീട് പഠിച്ചത് പ്രസിദ്ധമായ ഹെയർ സ്ക്കൂളിലാണ്. ഈ സ്ക്കൂളിൽ പഠിക്കുമ്പോൾ മൂന്നാം ഫാറം മുതൽ (1867) മഹേന്ദ്രൻ തുടർച്ചയായി ദിനക്കുറിപ്പുകൾ എഴുതിപ്പോന്നു. അങ്ങനെ ചെയ്യാൻ ആരും അദ്ദേഹത്തെ ഉപദേശിച്ചിട്ടല്ല; സ്വയം തോന്നി എഴുതിത്തുടങ്ങിയതാണ്. പഴയ നാൾവഴിക്കുറിപ്പുകളിൽ ഒരു പുറത്ത് എഴുതിയിരിക്കുകയാണ്: 'ഇന്നു രാവിലെ എഴുന്നേറ്റ് അച്ഛനേയും അമ്മയേയും സാഷ്ടാഗം പ്രണാമം ചെയ്തു.' വേറൊരു ദിക്കിൽ: 'ഇന്ന് പള്ളിക്കൂടത്തിലേയ്ക്കു പോകുംവഴി പതിവുപോലെ ടൻടനിയായിലെ കാളിദേവിയെയും ശീതളാദേവിയെയും തൊഴുതു നമസ്കരിച്ചു.' പതിനഞ്ചു സംവത്സരത്തിനുശേഷം ശ്രീരാമകൃഷ്ണനെ കണ്ടപ്പോൾ (1882 ഫെബ്രുവരി, 26) ഈ അഭ്യാസം ശ്രീ ശ്രീരാമകൃഷ്ണ കഥാമൃതം എഴുതിവെയ്ക്കാൻ കാരണമായി. ഈ സ്ക്കൂളിൽ പഠിക്കുന്ന കാലം മുതൽ അദ്ദേഹം ബ്രഹ്മസമാജനേതാവായ കേശവസേനനാൽ ആകൃഷ്ടനായി. ഗുരുദേവനെ കണ്ടെത്തുന്നതുവരെ കേശവസേനനായി രുന്നു മഹേന്ദ്രൻെറ പ്രധാന ആരാധനാപാത്രം. ഈശ്വരചന്ദ്രവിദ്യാസാഗരൻ, മൈക്കൾ മധുസൂദനദത്തൻ മുതൽപേരെയും മഹേന്ദ്രന് വലിയ ബഹുമാനമായിരുന്നു. ശ്രീരാമകൃഷ്ണൻെറ ഉജ്ജ്വലമായ ഈശ്വരാവേശം കേശവസേനനിൽക്കൂടി പ്രവഹിച്ചിരുന്നതാണ് ഈ ആകർഷണത്തിനു കാരണം. ഈ വീരാരാധന അവസാനിക്കുന്നത് ഗുരുചരണങ്ങളിലാണ്.

എൻട്രൻസ് പരീക്ഷയിൽ മഹേന്ദ്രൻ സർവ്വകലാശാലയിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കി. പ്രസിഡൻസി കോളേജിൽനിന്നും എഫ്. ഏ. പരീക്ഷയ്ക്കു അഞ്ചാംസ്ഥാനം നേടി, അതും, കണക്കിൽ ഒരു ഭാഗത്തിനു എഴുതാതിരുന്നിട്ടുകൂടി. ബി. ഏ.യ്ക്കു മൂന്നാംസ്ഥാനം നേടി. പ്രസിദ്ധ അദ്ധ്യാപകനായ പ്രൊഫസർ സി. എച്ച്. ടോണിക്ക് മഹേന്ദ്രനെ വലിയ സ്നേഹമായിരുന്നു. അദ്ദേഹം ബിലാത്തിക്കു മടങ്ങിപ്പോയശേഷവും മഹേന്ദ്രനുമായി എഴുത്തുകുത്തുകൾ നടത്താറുണ്ട്. നിയമവിദ്യാർത്ഥി ആയിരിക്കുമ്പോൾ പാഠപുസ്തകങ്ങൾക്കു പുറമെ, മനു, യാജ്ഞവല്ക്യൻ, പരാശരൻ തുടങ്ങിയ മഹർഷിമാരുടെ ധർമ്മസംഹിതയും അധ്യയനം ചെയ്തു. അതിനും പുറമേ, വിദ്യാർത്ഥിയായിരിക്കവേതന്നെ പാശ്ചാത്യ തത്ത്വചിന്ത, സാഹിത്യം, ചരിത്രം, ശാസ്ത്രം, അർത്ഥശാസ്ത്രം മുതലായ വിഷയങ്ങളിൽ ഗാഢമായ വ്യുത്പത്തി സമ്പാദിച്ചു. സംസ്കൃതത്തിലുള്ള

പുരാണങ്ങളിലും കാവ്യങ്ങളിലും ശാസ്ത്രങ്ങളിലും മറ്റും അദ്ദേഹത്തിനു നല്ല പരിചയം ഉണ്ടായിരുന്നു. കുമാരസംഭവം, ശാകുന്തളം, ഭട്ടികാവ്യം, ഉത്തരരാമചരിതം മുതലായവയിലെ ശ്ലോകങ്ങൾ അദ്ദേഹത്തിനു ഹൃദിസ്ഥമായിരുന്നു. കാളിദാസന് അദ്ദേഹം അത്യുച്ചസ്ഥാനമാണ് നല്കിയിരുന്നത്. ഋഷികളുടെ തപോവനങ്ങളെക്കുറിച്ചുള്ള വർണ്ണന കാണാപ്പാഠം അറിയാമായിരുന്നു. ഷഡ്ദർശനങ്ങൾ അദ്ദേഹം നോക്കിയിട്ടുണ്ട്. ജൈനദർശനവും ബൗദ്ധദർശനവും വായിച്ചിരുന്നു. ജ്യോതിഷവും ആയുർവ്വേദവും അദ്ദേഹം പഠിക്കുകയുണ്ടായി.

മഹേന്ദ്രനാഥന് ഇംഗ്ലണ്ടിൽപ്പോയി ഐ.സി.എസ്. പരീക്ഷയ്ക്കു ചേർന്നാൽ കൊള്ളാമെന്നുണ്ടായിരുന്നു. മൂടൽമഞ്ഞിനിടയിലൂടെ കപ്പൽ മദ്ധ്യധരണ്യാഴിയിൽക്കൂടി പൊയ്ക്കൊണ്ടിരിക്കുന്നതായും താൻ കാൽസ്രായുമിട്ട് കപ്പലിൻെറ മേൽത്തട്ടിൽ ഉലാത്തുന്നതായും മഹേന്ദ്രൻ കിനാവ് കാണാറുണ്ട്. വിഖ്യാതവാഗ്മിയായ സുരേന്ദ്രനാഥബാനർജി ഐ.സി. എസ്. ജയിച്ചു കല്ക്കത്തയിലെത്തി താൽതലയിലുള്ള തൻെറ വീട്ടിൽ പാർക്കുമ്പോൾ മഹേന്ദ്രൻ അവിടെ അദ്ദേഹത്തിൻെറ അടുത്തു ചെന്ന് വളരെ നേരം ബിലാത്തിയിലെ വിശേഷങ്ങളും വൃത്താന്തങ്ങളും ചോദിച്ചറിഞ്ഞുകൊണ്ടിരിക്കും. പ്രസിഡൻസി കോളേജിൽ പഠിക്കുന്ന കാലത്ത് ഏതോ ഒരു സമാജത്തിൻെറ സെക്രട്ടറിയായിരുന്നു മഹേന്ദ്രൻ; അദ്ധ്യക്ഷൻ സുരേന്ദ്രനാഥനും. അങ്ങനെ അവർ തമ്മിൽ വലിയ പ്രീതിയും പരിചയവുമായിരുന്നു.

ബി.ഏ.യ്ക്കു വായിക്കുന്ന കാലത്തുതന്നെ (1873) മഹേന്ദ്രനാഥൻ, ശ്രീ കേശവചന്ദ്രസേനൻെറ ചാർച്ചയിൽ ഒരു സോദരിയായ ശ്രീമതി നികുഞ്ജാദേവിയെ വിവാഹം ചെയ്തു. പില്ക്കാലത്ത് നികുഞ്ജാദേവിയും ഗുരുദേവൻേറയും മാതൃദേവിയുടേയും സ്നേഹാനുഗ്രഹങ്ങൾ നേടി ധന്യായായി. പല കാരണങ്ങൾകൊണ്ടും, പഠിത്തം പൂർത്തീകരിക്കുന്നതിനുമുമ്പുതന്നെ മഹേന്ദ്രനു ജോലി സ്വീകരിക്കേണ്ടതായിവന്നു. ആദ്യം ജോലി നോക്കിയത് ഒരു ബ്രിട്ടീഷ് കമ്പനി ആപ്പീസിലാണ്. അതിനുശേഷവും അദ്ദേഹം അദ്ധ്യാപനവൃത്തി സ്വീകരിച്ചു. അതായിരുന്നു അദ്ദേഹത്തിൻെറ സ്വഭാവത്തിനു അനുരൂപമായ കർമ്മം. എതാനും നാൾ യശോഹരജില്ലയിലെ നരൈൽ ഹൈസ്ക്കൂളിൻെറ ഹെഡ്മാസ്റ്ററായി ജോലിനോക്കിയ ശേഷം അദ്ദേഹം കല്ക്കത്തയ്ക്കു മടങ്ങിപ്പോന്നു. അവിടെ സിറ്റിസ്ക്കൂൾ, റിപ്പൺ കൊളീജിയറ്റ് സ്ക്കൂൾ, മെട്രോപ്പൊലിറ്റൻ സ്ക്കൂൾ, അതിൻെറ ശ്യാം ബസാറിലെ ശാഖാ സ്ക്കൂൾ, ആര്യൻ, ഓറിയൻറൽ സെമിനാരി, മോഡൽ എന്നിങ്ങനെ അനേകം സ്ക്കൂളുകളിൽ ഹെഡ്മാസ്റ്ററായി മഹേന്ദ്രൻ ജോലിനോക്കിയിട്ടുണ്ട്. ഇതിനും പുറമെ, സിറ്റി കോളേജിലും റിപ്പൺ കോളേജിലും മെട്രോപ്പൊലിറ്റൻ കോളേജിലും, ഇംഗ്ലീഷ്സാഹിത്യം, ചരിത്രം, അർത്ഥനീതി, മനശ്ശാസ്ത്രം എന്നീ

വിഷയങ്ങളിൽ പ്രൊഫസറായി ജോലി നോക്കുകയും ചെയ്തിരുന്നു. പലപ്പോഴും ഒരേ സമയത്ത് മൂന്നു സ്ക്കൂളുകളുടെ ഹെഡ്മാസ്റ്ററായിട്ടും ഓരോ മണിക്കൂർവീതം ജോലിചെയ്തിട്ടുണ്ട്.

മഹേന്ദ്രനാഥൻെറ അധ്യാപനസാമർത്ഥ്യം അപൂർവ്വവും അസാധാരണവുമായിരുന്നു. അദ്ദേഹം വിദ്യാർത്ഥികളുടെ ചിന്താതലത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലും. എന്നിട്ടു മെല്ലെമെല്ലെ പ്രീതിയോടെ അവരുടെ ഉള്ളിൽ ജ്ഞാനപ്രകാശം പ്രവേശിപ്പിക്കും. സ്വജീവിതത്തിലെ അവസാനത്തെ ഇരുപത്തിയഞ്ചുവർഷത്തിലേറെക്കാലം മാസ്റ്റർ പ്രസിദ്ധമായ മോർടൺ ഇൻസ്റ്റിറ്റ്യൂട്ടിൻെറ അദ്ധ്യക്ഷനും ഉടമസ്ഥനും ആയിരുന്നു. വിദ്യാർത്ഥികളും അധ്യാപകരും അദ്ദേഹത്തെ 'റെക്ടർ മഹാശയൻ' എന്നാണ് വിളിച്ചിരുന്നത്. കല്ക്കത്താസർവ്വകലാശാല, വിദ്യാഭ്യാസം മാതൃഭാഷയിൽക്കൂടി വേണം നടത്താൻ എന്ന് ആലോചിക്കുന്നതിനുമുമ്പുതന്നെ മാസ്റ്റർ അത് തൻെറ സ്ക്കൂളിൽ നടപ്പാക്കിയിരുന്നു.

മാസ്റ്റർ ഉദ്യോഗജീവിതം ആരംഭിച്ച് ഏകദേശം പത്തുവർഷം കഴിഞ്ഞപ്പൊഴേയ്ക്കും, അമ്മയില്ലാത്ത ഒരു വലിയ കുടുംബത്തിൽ വരാവുന്ന കുഴപ്പങ്ങളൊക്കെ ഈ കുടുംബത്തിലും വന്നുചേർന്നു. കുടുംബകലഹം ഗുപ്തകുടുംബത്തെ ഉലച്ചു. ശാന്തസ്വഭാവനായ മാസ്റ്റർ കുടുംബകലഹം കണ്ട് പൊറുതിമുട്ടി ജീവിതത്തോടുതന്നെ വിരക്തനായി. ജീവിതം ഉപേക്ഷിക്കാൻപോലും അദ്ദേഹം ഗൗരവമായി ആലോചന തുടങ്ങി. ഒരുനാൾ സഹനസീമയുടെ അതിരും കവിഞ്ഞു. ഇനി അമാന്തിക്കാൻ വയ്യ; കടശ്ശിക്കൈതന്നെ പ്രയോഗിക്കാൻ തീർച്ചയാക്കി. അന്നൊരു ശനിയാഴ്ചദിവസമായിരുന്നു; രാത്രി പത്തുമണി കഴിഞ്ഞു; മാസ്റ്റർ വീടുവിട്ടു പുറത്തിറങ്ങി. നികുഞ്ജാദേവിക്കു കാര്യം അത്ര പന്തിയല്ല എന്നു മനസ്സിലായി. ഭർത്താവിനെ ഒറ്റയ്ക്കുപോകാൻ അനുവദിക്കാതെ അവരും കൂടെ ഇറങ്ങിത്തിരിച്ചു. മറ്റാരും അറിയാതെ ഇരുവരും പെരുവഴിയിലെത്തി. ഒരു കുതിരവണ്ടി പിടിച്ച് ശ്യാമബസാറിലെത്തിയപ്പോൾ, ഡോക്ടർ കാളിയുടെ വീടിനു സമീപത്തുവെച്ച് വണ്ടിയുടെ ഒരു ചക്രം ഒടിഞ്ഞുപോയി. അടുത്തുള്ള ഒരു സ്നേഹിതൻെറ വീട്ടിൽ ഗത്യന്തരമില്ലാതെ അവർ ചെന്നുകയറി. ഈ അസമയത്ത് ഇതെന്തൊരു ശല്യം എന്നു തോന്നി സ്നേഹിതന്. അതു മനസ്സിലായ മഹേന്ദ്രൻ ഭാര്യയെ അവിടെ ആക്കിയിട്ട്, അടുത്തുള്ള ഒരു ലായത്തിൽ പോയി ഒരു വണ്ടിക്കാരനെ വിളിച്ചുണർത്തി കൂടുതൽ കൂലി കൊടുത്ത് ഒരു വണ്ടി വിളിച്ചുകൊണ്ടുവന്നു. നേരം പാതിരാ. ആ കൊടുംരാവിൽ മാസ്റ്റർ വരാഹനഗരത്തിൽ ഉടപ്പിറന്നവൾ പാർക്കുന്നിടത്തു ചെന്നു ചേർന്നു. സ്യാലൻ, ശ്രീരാമകൃഷ്ണൻെറ വൈദ്യനായ ഈശാനകവിരാജനാണ്. ടോൾസ്റ്റോയിയുടെ ഗൃഹത്യാഗവും മഹേന്ദ്രൻെറ ഗൃഹത്യാഗവും തമ്മിൽ ചില സാദൃശ്യങ്ങളില്ലേ? മാസ്റ്റർ പലതവണ ആവേശപൂർവ്വം

ടോൾസ്റ്റോയിയുടെ ഗൃഹത്യാഗകഥ ഭക്തന്മാരെ വായിച്ച് കേൾപ്പിച്ചിട്ടുണ്ട്.

മാസ്റ്ററുടെ ദേഹം പരവശം, മനസ്സ് നൈരാശ്യപൂർണ്ണം. പ്രശസ്തകവി യായ ഷെല്ലിയെപ്പോലെ മഹേന്ദ്രനും നിശ്ചയിച്ചു, ലോക ജീവിതം വെറും നിരർത്ഥകമെന്ന്. മനസ്സിൽ ഈ കൊടുങ്കാറ്റുമായി മാസ്റ്റർ പിറ്റെന്ന്, ഞായറാഴ്ച ഓരോരോ തോട്ടങ്ങളിൽ അലഞ്ഞുനടന്നു, കൂടെ ഭാഗിനേയൻ സിദ്ധേശ്വരനും ഉണ്ട്. സിദ്ധേശ്വരൻ ചോദിച്ചു: 'അമ്മാവാ, ഗംഗയുടെ കരയ്ക്കു മനോഹരമായ ഒരു തോട്ടമുണ്ട്; ആ തോട്ടം കാണാൻ പോണോ? അവിടെ ഒരു പരമഹംസൻ പാർക്കുന്നുണ്ട്.' ഉൾക്കാമ്പിൽ കൊടുങ്കാറ്റിരമ്പുന്ന ഈ അവസരത്തിൽപ്പോലും ഗംഗാതീരത്തിലെ പനിനീർപ്പൂക്കൾ നിറഞ്ഞ ചേതോഹരമായ ഈ മലർവാടി മാസ്റ്ററുടെ മനസ്സിനെ അപഹരിച്ചു. മാസ്റ്റർ പൂക്കൾ നോക്കുന്നു, മണക്കുന്നു, നിനയ്ക്കുന്നു, 'ആഹാ, എത്ര മനോഹരമായ പൂക്കൾ?'

നേരം അന്തിയോടടുത്തു. മാസ്റ്റർ ശ്രീരാമകൃഷ്ണൻെറ മുറിയുടെ പുറത്തു വരാന്തയിൽ വന്നുനിന്നു. ഗുരുദേവൻ കിഴക്കോട്ടുതിരിഞ്ഞ് ചെറുകട്ടിലിൽ ഇരിക്കുന്നു. തറയിൽ ഭക്തന്മാർ, മുറി നിറയെ ആളുകൾ. ഗുരുദേവൻ അരുളുന്നത് മാസ്റ്റർ കേട്ടു: 'എപ്പോൾ ഹരിനാമമോ രാമനാമമോ ഒരിക്കൽ കേട്ടാൽ രോമാഞ്ചമുണ്ടാകുന്നു, ആനന്ദബാഷ്പം ഒഴുകുന്നു, അപ്പോൾപിന്നെ സന്ധ്യാദികർമ്മങ്ങൾ ചെയ്യേണ്ടതില്ല എന്ന് നിശ്ചയമായി അറിഞ്ഞുകൊള്ളുക.' വചനാമൃതം പാനംചെയ്തു ഭക്തന്മാർ ആനന്ദമത്തർ; അവർ ലോകം മറന്നു. 'എന്ത്, ശുകദേവൻ ഗംഗാതീരത്തിൽ ഭാഗവതം ഉപദേശിക്കുകയോ! അതോ ശ്രീചൈതന്യൻ പുരിയിൽ അന്തരംഗഭക്തന്മാരോടൊത്തു ശ്രീഭഗവാൻെറ നാമഗുണ കീർത്തനം ചെയ്യുകയോ!' എന്നിങ്ങനെ നിനച്ചു മാസ്റ്റർ. സർവ്വതീർത്ഥങ്ങ ളും അവിടെ സമാഗമിച്ചതായി മാസ്റ്റർക്ക് അനുഭവപ്പെട്ടു: 'എന്തൊരു സുന്ദരസ്ഥാനം! എത്ര നല്ല മനുഷ്യർ! എന്തൊരു മോഹനമൊഴികൾ; ഇവിടെനിന്ന് അനങ്ങാനേ തോന്നുന്നില്ല!'

ദീപാരാധനയ്ക്കുശേഷം ക്ഷേത്രങ്ങളിൽ ദർശനം നടത്തിയിട്ട് മാസ്റ്റർ ഗുരുദേവൻെറ മുറിയിലെത്തി. അദ്ദേഹം മാസ്റ്ററോട് ഇരിക്കാൻ പറഞ്ഞു: എന്നിട്ട്, വീടെവിടെ എന്നും മറ്റുമുള്ള വിവരങ്ങൾ ചോദിച്ചു. അതിനിട യ്ക്കു ഗുരുദേവൻെറ മനസ്സിനെ ആരോ അകത്തേയ്ക്കു വലിക്കുന്നു, മീൻ ഇര വലിക്കുംപോലെ. ഗുരുദേവൻ ഭാവസമാധിയിൽ പ്രവേശി ക്കുന്നു. എന്തോ ചിലതുകൂടി സംസാരിച്ച് മാസ്റ്റർ നമസ്കരിച്ചു യാത്ര പറഞ്ഞു. ആലോചനയായി: 'ഈ സൗമ്യനാര്? ഇദ്ദേഹത്തിൻെറ അടുത്ത് ഇനിയും വരണമെന്ന് ആഗ്രഹം തോന്നുന്നല്ലോ!' മാസ്റ്ററുടെ മെയ് വരാഹനഗരത്തിലേയ്ക്കു നീങ്ങുന്നു, മനമോ, ശ്രീരാമകൃഷ്ണൻെറ അടിമലരിലും.

അടുത്തടുത്തുള്ള സന്ദർശനത്തിൻെറ ഫലമായി മാസ്റ്റർക്ക് ഒരാഴ്ച കൊണ്ട് ശ്രീരാമകൃഷ്ണനോട് വളരെ അടുത്ത ബന്ധമായി. തൻെറ സ്വന്തം ആളെ കണ്ടതുപോലെ തോന്നി മാസ്റ്റർക്ക്. നെടുനാളത്തെ വിദേശവാസത്തിനുശേഷം തിരിച്ചുവരുന്ന മകനെ അമ്മ വാത്സല്യ പുരസ്സരം സ്വീകരിക്കുംപോലെ ഗുരുദേവൻ മാസ്റ്ററെ സ്വീകരിച്ചു. ഒരു ദിവസം മുറ്റത്തു നടന്നുകൊണ്ടിരിക്കെ മാസ്റ്റർ ധൈര്യമവലംബിച്ച് തൻെറ ഉള്ളു തുറന്നു ഗുരുദേവനെ കാണിച്ചുകൊണ്ട് പറഞ്ഞു, വഞ്ചനയുടെ ലീലാരംഗമായ ഈ ലോകത്തോടു വിടവാങ്ങുന്നതാണ് ശ്രേയസ്കരം എന്ന്. അന്തര്യാമിയായ ഗുരുദേവൻ നേരത്തേതന്നെ മാസ്റ്ററുടെ മനോഗതി അറിഞ്ഞിരുന്നു. അദ്ദേഹം ഉടൻ അഭയമരുളിക്കൊണ്ടു സ്നേഹപുരസ്സരം മറുപടി നല്കി: 'ലോകത്തോടു വിടവാങ്ങിപ്പോകുന്ന കാര്യം നീയെന്തിനാണ് പറയുന്നത്? നിനക്ക് ഗുരുലാഭം ഉണ്ടായിട്ടു ണ്ടല്ലോ. സങ്കല്പിക്കാനോ ചിന്തിക്കാനോ സ്വപ്നം കാണാനോപോലും വയ്യാത്ത വിഷമപ്രശ്നങ്ങൾകൂടി ആ ഐന്ദ്രജാലികൻെറ കരുണകൊണ്ട് ഞൊടിയിടയിൽ പറപറക്കും.' ശ്രീരാമകൃഷ്ണൻെറ ഈ അഭയവാണി കളിൽ മാസ്റ്റർക്ക് വിശ്വാസം ജനിച്ചു; മനസ്സിലെ കാർമുകിൽ മാറിമറഞ്ഞു; ജീവിതാശ വീണ്ടു കിട്ടി. തൻെറ ജീവിതത്തിലെ ഏറ്റവും ഇരുണ്ട ഈ ഘട്ടത്തെ അനുസ്മരിച്ചുകൊണ്ട് പില്ക്കാലത്ത് മാസ്റ്റർ വിപദ്ഗ്രസ്തരായ ഭക്തന്മാർക്ക് ആശ്വാസവും പ്രത്യാശയും നല്കിക്കൊണ്ടു പറയുമായി രുന്നു: 'നോക്കു, ആത്മഹത്യാസങ്കല്പമെവിടെ, ഭഗവല്ലാഭമെവിടെ!' അതിനാൽ വിപത്ത് മനഷ്യൻെറ മിത്രമാണ്; ഭഗവാൻ സർവ്വമംഗളമയനും.

മഹേന്ദ്രൻ ഇക്കാലത്ത് ഈശ്വരചന്ദ്രവിദ്യാസാഗരൻെറ ശ്യാമബസാറി ലുള്ള മെട്രോപോളിറ്റൻ സ്ക്കൂളിൻെറ ഹെഡ്മാസ്റ്ററായിരുന്നു. തുടർന്നു നാലു സംവത്സരം ഇവിടെത്തന്നെയായിരുന്നു ജോലി. 1886-ൽ ശ്രീരാമ കൃഷ്ണൻ കഠിനരോഗം ബാധിച്ചു കിടപ്പിലായപ്പോൾ മാസ്റ്റർക്കു ഗുരുദേവ ൻെറ ശുശ്രൂഷയ്ക്കായി അടിക്കടി കാശീപുരത്തിൽ പോകേണ്ടതായി വന്നു. തന്മൂലം അക്കൊല്ലം സ്കൂളിലെ പരീക്ഷാഫലം പൂർവ്വവർഷങ്ങളെ അപേക്ഷിച്ചു മോശമായി. അതിനാൽ വിദ്യാസാഗരൻ ഒരു ദിവസം വിളിച്ച് സ്നേഹത്തോടുകൂടി ഗുണദോഷിച്ചു: 'ഇക്കൊല്ലം അവിടെ കൂടുത ലായി പൊയ്ക്കൊണ്ടിരുന്നു; അതുകൊണ്ട് സ്കൂളിലെ പരീക്ഷാഫലം അത്ര നന്നായില്ല' താൻ പിതൃതുല്യം ആദരിക്കുന്ന ആളാണ് വിദ്യാസാഗരൻ എന്നുവരികിലും അദ്ദേഹം സ്വഗുരുവിനെക്കുറിച്ച് നടത്തിയ അല്പമായ ഈ ആരോപണംപോലും മാസ്റ്റർക്കു സഹിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം സ്കൂളിലെ ജോലി രാജിവെച്ചു. അതുകേട്ട് ഗുരുദേവൻ, 'നീ ചെയ്തതു നന്നായി' എന്നു മാസ്റ്ററെ അനുമോദിച്ചു. രണ്ടാഴ്ചയ്ക്കുള്ളിൽ ദാരിദ്ര്യം ദുസ്സഹമായി. ഒരു ദിവസം പട്ടിണികൊണ്ടു പൊറുതിമുട്ടി. കുട്ടികളോ ടൊപ്പം പട്ടിണികൊണ്ടു പൊരിയുന്ന പെൺപുലിയെപ്പോലെ മാസ്റ്റർ

വീടിൻെറ രണ്ടാം നിലയിലെ നീണ്ടവരാന്തയിൽ മൂന്നു മണിക്കൂർനേരമായി അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. ചിന്തിയ്ക്കുന്നു: 'കുഞ്ഞുങ്ങൾക്കെന്തു തിന്നാൻകൊടുക്കും?' അപ്പോൾ കേൾക്കാം താഴെ വഴിയിൽനിന്നൊരു വിളി: 'മഹേന്ദ്രബാബു ഉണ്ടോ അകത്ത്?' ഒരാൾ ഒരു ഇരട്ടക്കുതിര വണ്ടിയുംകൊണ്ട് ഒരെഴുത്തുമായി വന്നിരിക്കുന്നു. താഴെ ഇറങ്ങിച്ചെന്ന് എഴുത്തുമേടിച്ചുവായിച്ചു. റിപ്പൺ കോളേജിൽ അദ്ധ്യാപകനാകാൻ നിർബന്ധപൂർവ്വം അപേക്ഷിച്ചുകൊണ്ട് സുരേന്ദ്രനാഥബാനർജി അയച്ചിരിക്കുന്ന എഴുത്ത്. മാസ്റ്റർ വണ്ടിയിൽ കയറി അപ്പോൾത്തന്നെ പോയി. ഇങ്ങനെ ആന്തരപ്രേരണയനുസരിച്ച് നാലഞ്ചുതവണ മാസ്റ്റർ ജോലി വേണ്ടെന്നു വെച്ചിട്ടുണ്ട്; എന്നിട്ടു ചിലപ്പോൾ കമാർപുക്കൂരിനുപോകും; ചിലപ്പോൾ കാശിക്ക്, അല്ലെങ്കിൽ പുരിയിലേയ്ക്ക്. ഇങ്ങനെ ഓരോരോ സ്ഥലങ്ങളിൽ തീർത്ഥാടനം നടത്തും. ജോലി കളഞ്ഞിട്ട് വിഷമിക്കാറുമുണ്ട്.

ശ്രീരാമകൃഷ്ണദേവൻെറ ദർശനവും കൃപയുംകൊണ്ട് മഹേന്ദ്രന് ഒരു നവജന്മം ലഭിച്ചു. ഗുരുകൃപയാ അന്തരംഗശിഷ്യന്മാരിലെന്നപോലെ മഹേന്ദ്രനിലും ആദ്യം 'ഫലം' കണ്ടു; പിന്നെയാണ് പൂവ് ഉണ്ടായത്. ശ്രീരാമകൃഷ്ണദേവൻ ഭഗവദവതാരം; അദ്ദേഹത്തിൻെറ പാർഷദന്മാർ പലരും പൂർവ്വാവതാരപുരുഷന്മാരുടെ പാർഷദന്മാരായിരുന്നു. അതിനാൽ ആ പാർഷദന്മാർ നിത്യസിദ്ധന്മാരാകുന്നു. ഈ നിലയിൽനിന്ന് നോക്കിയാൽ പാർഷദന്മാർക്ക് സാധനയല്ല പ്രമുഖം, കൃപയാണ്. ശ്രീരാമകൃഷ്ണൻെറ കൃപാതിരേകത്താൽ ഇതരപാർഷദന്മാരെപ്പോലെ മാസ്റ്ററും ആത്മദ്രഷ്ടാവാണ് - സാകാരനിരാകാരങ്ങളുടെ പരമസാക്ഷാത്കാരത്തിന് അധികാരി. എന്നിരുന്നാലും മാസ്റ്ററെക്കൊണ്ട് ഗുരുദേവൻ തീവ്രസാധനകൾ പലതും ചെയ്യിച്ചു. ദക്ഷിണേശ്വരത്ത് സ്വസമീപം പാർപ്പിച്ചു ചെയ്യിച്ചു, ലോകശിക്ഷണത്തിനുവേണ്ടി. ബ്രഹ്മസമാജത്തിൻെറ ശിക്ഷണമനുസരിച്ച് മാസ്റ്റർ ആദ്യം നിരാകാരധ്യാനം ശീലിച്ചുവന്നു. അക്കാലത്ത് ഗുരുദേവൻ മാസ്റ്ററെ നിരാകാരവും നിർഗുണവുമായ അഖണ്ഡസച്ചിദാനന്ദത്തെ ധ്യാനിക്കുന്നതെങ്ങനെ എന്നു പഠിപ്പിക്കാനായി മതിശീലൻെറ പൊയ്കയിലേയ്ക്കു കൂട്ടികൊണ്ടുപോയി. പെരിയ ജലാശയത്തിൽ വലിയ മത്സ്യം സ്വച്ഛന്ദം സാനന്ദം സഞ്ചരിക്കുന്നു. ഗുരുദേവനരുളി: 'നിരാകാര ധ്യാനത്തിൽ ഈ വിധം ഭാവന ചെയ്യണം - ജീവൻ സച്ചിദാനന്ദ സാഗരത്തിൽ ഒരു മീനായി ആനന്ദത്തോടെ വിഹരിക്കുന്നു. അല്ലെങ്കിൽ, അനന്തവും നിർമ്മലവുമായ ചിദാകാശത്തിൽ ജീവൻ ഒരു പക്ഷിയെപ്പോലെ പറക്കുന്നു.' ഇത് സംബന്ധിച്ച് അഷ്ടാവക്രസംഹിത വായിക്കാൻ ഗുരുദേവൻ മാസ്റ്ററെ ഉപദേശിച്ചു. പിന്നെ യോഗമാർഗ്ഗത്തിലും മാസ്റ്റർക്കു ശിക്ഷണം നല്കി. അക്കാലത്ത് അദ്ദേഹം അരുളി: 'ഗീതയിൽ യുക്താഹാരവിഹാരത്തിൻെറ കാര്യം പറഞ്ഞിട്ടുണ്ട്. അതു നോക്കി മനസ്സിലാക്കിക്കൊണ്ടുവരിക.' മാസ്റ്ററുടെ സഹജഭാവം ശുദ്ധമായ ഭക്തിയായിരുന്നു. ഭക്തിസാധനയും ഗുരുദേവൻ മാസ്റ്ററെക്കൊണ്ടു ചെയ്യിച്ചിട്ടുണ്ട്.

ശ്രീരാമകൃഷ്ണൻ ദേവിയോട് അപേക്ഷിച്ചു: 'അമ്മേ, അവനെക്കൊണ്ട് സർവ്വവും ത്യജിപ്പിക്കൊല്ലേ. സംസാരത്തിൽ വെച്ചുകൊണ്ടിരിക്കുന്ന പക്ഷം, ആളുകളെ ഭാഗവതം കേൾപ്പിക്കാൻ, ഇടയ്ക്കൊക്കെ ദർശനം കൊടുക്കണേ. അതിനാൽ ശ്രീരാമകൃഷ്ണൻ, മാസ്റ്ററെക്കൊണ്ട് ഗൃഹസ്ഥാശ്രമത്തിൽ പാർക്കാൻ വേണ്ട സാധനകളും ചെയ്യിച്ചിരുന്നു. അവതാരപുരുഷൻെറ പാർഷദനായ മഹേന്ദ്രന്, പ്രതിമാസം അടുത്തൂൺ കിട്ടുന്ന രാജകുമാരനെപ്പോലെ വേണ്ടതൊക്കെ തനിയെ കിട്ടുമെന്നിരുന്നാലും അദ്ദേഹം ജീവിതകാലമത്രയും കഠിനസാധനകൾ അനുഷ്ഠിച്ചിരുന്നു. ശ്രീരാമകൃഷ്ണൻെറ ദേഹത്യാഗത്തിനു ശേഷവും മാസ്റ്റർ ദക്ഷിണേശ്വരത്തുപോയി സാധനകൾ ചെയ്തുവന്നു. ആഴ്ചയിൽ മൂന്നു ദിവസവും മറ്റും ചിലപ്പോൾ അദ്ദേഹം അവിടെ താമസിക്കാറുണ്ട്. നാലുദിക്കിൽ ജോലിയും ചെയ്തിരുന്നു. കുറെനാൾ വെറും അവൽമാത്രം കഴിച്ചു ജീവിച്ചതുകൊണ്ട് അതിസാരം പിടിപെട്ടു. സതീർത്ഥ്യരാരോ കണ്ടെത്തി വീട്ടിൽ കൊണ്ടുചെന്നാക്കി. പിന്നെയൊരിക്കൽ വളരെക്കാലം വരാഹനഗരമഠത്തിൽ സതീർത്ഥ്യരുടെയും സന്ന്യാസിമാരുടെയും ഇടയിൽ വസിച്ചു. 'അവിടെ ശൗചത്തിനുവേണ്ടി കക്കൂസിനടുത്ത് തൊട്ടിയിൽ വെച്ചിരുന്ന വെള്ളം അതിപവിത്രമായി എനിക്കു തോന്നിയിരുന്നു; ഞാനത് നെറുകയിൽ തളിക്കാറുണ്ട്,' എന്ന് മാസ്റ്റർ പറഞ്ഞിരുന്നു. 1890-ാമാണ്ടിൽ ആറുമാസക്കാലം തുടർച്ചയായി അദ്ദേഹം വരാഹനഗരമഠത്തിൽ പാർത്തു. അനന്തരം മാതൃദേവിയുടെ ആജ്ഞയനുസരിച്ച് വീട്ടിലേയ്ക്കു മടങ്ങി. മാസ്റ്ററുടെ സുദീർഘജീവിതത്തിലെ എല്ലാ നാളും രാപകൽ ഓരോ നിമിഷവും അദ്ധ്യാത്മസാധനയായിരുന്നു. ഗുരുദേവൻെറ കാരുണ്യത്താൽ സാകാരനിരാകാരദർശനത്തിൻെറ പരമാധികാരിയായ മാസ്റ്റർ, 'ചേർമീനിനെ'പ്പോലെയും 'പുംശ്ചലി'യെപ്പോലെയും, 'ആമ'യെപ്പോലെയും 'താമരയിലയിലെ നീർത്തുള്ളി'പ്പോലെയും 'വലിയ ആളുകളുടെ വീട്ടിലെ വേലക്കാരി'യെപ്പോലെയും ഗൃഹത്തിൽ പാർത്തു. മാസ്റ്റർ കൈയിൽ എണ്ണപുരട്ടിയിട്ട് ചക്ക മുറിച്ചു, ജനകരാജനെപ്പോലെ.

സർവ്വസംഗപരിത്യാഗിയായ സന്ന്യാസിയാകാൻ മാസ്റ്റർക്ക് ആജീവനാന്തം തീവ്രമായ ആഗ്രഹമുണ്ടായിരുന്നു. ഈ ആഗ്രഹം ഗുരുദേവനെ അറിയിച്ചപ്പോൾ അദ്ദേഹമരുളി: 'അമ്മയെന്നോടു പറഞ്ഞു, നിനക്ക് അമ്മയുടെ വേല ചിലതു ചെയ്യേണ്ടതായിട്ടുണ്ട് എന്ന്. ആളുകളെ ഭാഗവതം കേൾപ്പിക്കണം. ഭാഗവതപണ്ഡിതനെ അമ്മ ഒരു ചരടിട്ടു കെട്ടി ലോകത്തിൽ വെച്ചിരിക്കുന്നു.' പിന്നെയും സന്ന്യാസത്തിനു നിർബന്ധം പിടിച്ചപ്പോൾ ഒരു നാൾ സന്ധ്യയ്ക്കുശേഷം സമാധിയിൽ നിന്നും വ്യുത്ഥിതനായ ശ്രീരാമകൃഷ്ണൻ അരുളി: "ആരും നിരീക്കണ്ട, 'ഞാനില്ലെങ്കിൽ അമ്മയുടെ കാര്യമൊന്നും നടക്കുകയില്ല,' എന്ന്. വെറും പുല്ലിൽനിന്ന് അമ്മയ്ക്കു വലിയ വലിയ ആചാര്യന്മാരെ തയ്യാറാക്കാൻ

കഴിയും." ഗുരുദേവൻെറ ഇച്ഛയ്ക്കു മുമ്പിൽ ആത്മസമർപ്പണവും ചെയ്തു മാസ്റ്റർ ഗൃഹത്തിൽത്തന്നെ വിരക്തനായി വാണു.

ശ്രീരാമകൃഷ്ണൻ സ്വഭക്തൻമാരെ മാസ്റ്ററുടെ അടുത്ത് അയയ്ക്കാറുണ്ട്. ഭക്തൻമാർ വന്നാൽ മാസ്റ്റർ അനവരതം ഗുരുദേവൻെറ മാഹാത്മ്യം കീർത്തിച്ചുകൊണ്ടിരിക്കും. എപ്പോൾ എവിടെവെച്ചു കണ്ടാലും മാസ്റ്റർ ആഗന്തുകനെ ശ്രീരാമകൃഷ്ണകഥാമൃതം കുറച്ചു പാനം ചെയ്യിക്കാതെ വിടുകയില്ല. ലോകജീവിതത്തിലെ ആപദ്ഘട്ടങ്ങളിൽ അവിവാഹിതരായ യുവാക്കൻമാർ അടുത്തെത്തിയാൽ മാസ്റ്റർ പറയും: 'ഇതുകൊണ്ടാണ്, സംസാരം കത്തിക്കാളുന്ന തീയാണ്, ഇതിനകത്തു പെട്ടാൽ വെന്തു വെണ്ണീറാകും, എന്ന് ഗുരുദേവൻ പറയാറുള്ളത്.' മാസ്റ്റർക്ക് ഏർപ്പെട്ട ദുരിതങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ട് ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രൻ മുതലായ യുവാക്കൻമാരോട് കരുതിയിരുന്നുകൊള്ളാൻ ഉപദേശിക്കാറുണ്ട്. പില്ക്കാലത്ത് ആപത്ത് വരുമ്പോൾ മാസ്റ്റർ ചെറുപ്പക്കാരോട് പറയും: 'എനിക്കീ വിപത്തു വന്നത് നിങ്ങൾക്കൊരു പാഠത്തിനുവേണ്ടിയാണ്.'

ലോകശിക്ഷണം നടത്തുന്നതിനു മാസ്റ്റർക്കു ഗുരുദേവൻ 'വില്ല' കൊടുത്തിരുന്നു. ഈ ശക്തിയുടെ പ്രഭാവത്താൽ മാസ്റ്റർ സുദീർഘമായ അമ്പതു സംവത്സരക്കാലം രാപകൽ ഭക്തൻമാരുടെ അകക്കാമ്പിന് ശാന്തിയും സംതൃപ്തിയും വിതരണം ചെയ്തുപോന്നു. അകൃതോദ്വാഹരായ യുവാക്കൻമാരെ സർവ്വഥാ ത്യാഗവ്രതത്തിൻെറ മഹിമക്കൊണ്ടു ഉത്തേജിപ്പിച്ചിരുന്നു. മാസ്റ്ററുടെ ഹൃദയാന്തർഭാഗത്ത് സന്ന്യാസദീപ്തി ഉജ്ജ്വലമായി പ്രകാശിച്ചിരുന്നു എന്നു സ്പഷ്ടമായി പ്രസ്താവിച്ചുകൊള്ളട്ടെ. ഒരിക്കൽ ബേലൂർമഠത്തിൽവെച്ച് വിജ്ഞാനാനന്ദസ്വാമികൾ മാസ്റ്ററോടു പറയുകയുണ്ടായി: "മഠത്തിലെ ആളുകളിൽ തൊണ്ണൂറുശതമാനം പേരും സന്ന്യസിച്ചത് 'കഥാമൃതം' വായിച്ചിട്ടോ അങ്ങുമായി ഇടപഴകിയിട്ടോ ആണെന്ന് ഞാൻ അന്വേഷിച്ചറിഞ്ഞിരിക്കുന്നു."

മാസ്റ്ററുടെ ജീവിതത്തിൻെറ അനശ്വരകീർത്തി 'കഥാമൃത' മാണ്. ഈ ഗ്രന്ഥം അദ്ധ്യാത്മലോകത്തിൽ ഒരു പുതിയ മാർഗ്ഗം തുറന്നിരിക്കുന്നു. നാളും പക്കവും തീയതിയും കൊടുത്തുകൊണ്ട് ഇതുമാതിരി ഒരു ഗ്രന്ഥം മുമ്പുണ്ടായിട്ടില്ല. അതിനാലാണ് വിവേകാനന്ദസ്വാമികൾ മുക്തകണ്ഠം പ്രശംസിച്ചുകൊണ്ട് ഇങ്ങനെ എഴുതിയത്: 'അങ്ങ് ശ്രീരാമകൃഷ്ണൻെറ നേരായ രൂപം കണ്ടെത്തി. അതെ, അത് അത്യാശ്ചര്യകരമായിരിക്കുന്നു. തികച്ചും അഭൂതപൂർവ്വമാണ് ഈ സംരംഭം. ഈ മഹത്തായ കൃത്യം താങ്കൾക്കായി നീക്കിവെയ്ക്കപ്പെട്ടതായിരുന്നു.'

ശ്രീമാതൃദേവി ഒരിക്കൽ എഴുതിയയച്ചു: " ഒരു ദിവസം നീ 'കഥാമൃതം' വായിക്കുന്നത് കേട്ടപ്പോൾ, അദ്ദേഹമാണ് (ഗുരുദേവൻ) ഇതെല്ലാം പറയുന്നത് എന്നെനിക്കു തോന്നി."

ശ്രീരാമകൃഷ്ണകഥാമൃതം ഇംഗ്ലീഷിൽ 'ഗോസ്പെൽ' എന്ന പേരിൽ 1897-ൽ ആദ്യം പുറത്തുവന്നു. ബംഗാളിയിൽ പ്രഥമഭാഗം 1902 - ലാണ് പ്രസിദ്ധപ്പെടുത്തിയത്; രണ്ടാംഭാഗം 1904-ൽ; മൂന്നാം ഭാഗം 1908-ൽ; നാലാം ഭാഗം 1910-ൽ; അഞ്ചാംഭാഗം 1932-ലും. അനേകഭാഷകളിൽ ഇതിനു വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്.

മാസ്റ്ററുടെ കാരുണ്യംകൊണ്ട് അനേകമാളുകൾ ശ്രീരാമകൃഷ്ണനെ ദർശിച്ചു. ഉത്തമലക്ഷണങ്ങളുള്ള ശിഷ്യന്മാരെ അദ്ദേഹം ഗുരുദേവൻെറ അടുക്കൽ കുട്ടുക്കൊണ്ടുപോയിരുന്നു. കഥാമൃതത്തിലെ രാഖാൽ, ബാബുരാമൻ, സുബോധൻ, ശാരദാപ്രസന്നൻ, പൂർണ്ണൻ, കൊച്ചുനരൻ, ക്ഷീരോദൻ, നാരായണൻ, തേജചന്ദ്രൻ, പൽടു മുതൽപേർ മാസ്റ്ററുടെ ശിഷ്യന്മാരായിരുന്നു.

മാസ്റ്റർ ദീർഘദൃഢകായൻ, ഗൗരവർണ്ണൻ; മുഖം പ്രശാന്തഗംഭീരം, ഉയർന്ന നെറ്റിത്തടം. വിശാലമായ മാറിടം. കാൽമുട്ടുവരെ എത്തുന്ന കൈകൾ. പ്രേമം പൊഴിക്കുന്ന വിശാലനേത്രങ്ങൾ. മാറിടം മറച്ചുകൊണ്ട് വിളങ്ങിയിരുന്ന വെള്ളത്താടി. സൗമ്യദർശനനും മധുരഭാഷിയും രാമകൃഷ്ണഗതപ്രാണനും മഹാമനീഷിയും നമ്രതാമൂർത്തിയും ആയ ഈ യോഗിയുടെ ജീവിതം രാമകൃഷ്ണഗുണകീർത്തനത്തിനുവേണ്ടി മാത്രമാണ്. ഹരിരസപാനമത്തനായ ഈ മഹർഷിയെ കണ്ടാൽ ഹരിപ്രേമോന്മത്തരായ നാരാദാദികളെ ഓർമ്മവരും.

ജന്മനാതന്നെ അനേകം സദ്ഗുണങ്ങൾക്ക് വിളനിലമായിരുന്നു മാസ്റ്റർ. ഈശ്വരവിശ്വാസം, വിനയം, ശ്രദ്ധ, മധുരഭാഷണം, മോഹന സ്വഭാവം, അദ്ഭുതമേധ, അസാധാരണസ്മൃതി, അന്തർദൃഷ്ടി, പ്രശാന്തഗംഭീര ഭാവം മുതലായ സദ്ഗുണങ്ങൾ ആ ജീവിതത്തിൽ തിളങ്ങിവിളങ്ങി. ആജീവനാന്തം ജ്ഞാനതൃഷ്ണയും വിദ്യാസമ്പാദനവും ആ ജീവിതത്തിൽ കാണാമായിരുന്നു. സദ്ധർമ്മനിരതത്വം, ദീനദയാലുത്വം, ആത്മസംയമം, ദയ, ദാനം, സേവനം തുടങ്ങിയവയും മാസ്റ്ററുടെ ജീവിതത്തെ അലങ്കരി ച്ചിരുന്ന സദ്ഗുണങ്ങളാണ്. ഒരു വിദ്യാർത്ഥിയെപ്പോലെ 'എൻസൈക്ലോ പീഡിയ ബ്രിട്ടാണിക്കാ' എന്ന മഹാവിശ്വകോശം അദ്ദേഹം പെൻസിൽ കൊണ്ട് അടയാളപ്പെടുത്തി ശ്രദ്ധിച്ചു പഠിക്കുമായിരുന്നു. വിദ്യാസമ്പാദന കാര്യത്തിൽ ഭക്തന്മാരെ മാസ്റ്റർ വളരെയേറെ പ്രോത്സാഹിപ്പിക്കാറുണ്ട്. ബ്രഹ്മവിദ്യയുടെ തൊട്ടടുത്ത സ്ഥാനംതന്നെ അദ്ദേഹം ലൗകിക വിദ്യയ്ക്കും നല്കിയിരുന്നു. രാമകൃഷ്ണപ്രസ്ഥാനം സുപ്രതിഷ്ഠവും സുപരിചിതവും ആകുന്നതിന്നു മുമ്പുതന്നെ 'കഥാമൃതം' പ്രസാധനം ചെയ്തത് മാസ്റ്ററുടെ സദ്ധർമ്മനിരതതയെയും നിർഭയതയെയുമാണ് പ്രകടമാക്കുന്നത്.

കാലത്തിനോ ദേശത്തിനോ മാസ്റ്ററുടെ അദ്ഭുതകരമായ സ്മൃതി

ശക്തിക്കും കല്പനാശക്തിക്കും യാതൊരു ക്ഷയമോ ക്ഷതമോ വരുത്താൻ കഴിഞ്ഞില്ല. അരനൂറ്റാണ്ടിനുശേഷവും, ശ്രീരാമകൃഷ്ണൻെറ ലീലാദൃശ്യ ങ്ങൾ അദ്ദേഹത്തിനു സർവ്വദാ പ്രത്യക്ഷമായി കാണാൻ കഴിഞ്ഞിരുന്നു. ദൃശ്യങ്ങൾ വർണ്ണിക്കാനുള്ള പാടവവും അനന്യസാധാരണമായിരുന്നു. മാസ്റ്ററുടെ വർണ്ണനക്കു വിഷയമായ രംഗങ്ങളും ദൃശ്യങ്ങളും വ്യക്തികളും വായനക്കാരന് കൺമുമ്പിൽ കാണാൻ കഴിയും. ഒരാളുടെ മുഖം കണ്ടാൽ, സംഭാഷണം കുറച്ചുകേട്ടാൽ, അയാൾ എന്തെങ്കിലുമൊരു കാര്യം ചെയ്യുന്നതു കണ്ടാൽ, പാട്ടുമൂളുന്നതു കേട്ടാൽ, ആളുടെ സ്വഭാവം മനസ്സിലാക്കാൻ മാസ്റ്റർക്കു സാധിച്ചിരുന്നു. അങ്ങനെ മനസ്സിലാക്കി ശ്രോതാവ് അർഹനാണെന്നു കണ്ടാൽ മാസ്റ്റർ അയാളുടെ മനോമണ്ഡല ത്തിലേയ്ക്ക് ഇറങ്ങിവന്ന് അതിനെ പിടിച്ച് മെല്ലെമെല്ലെ പരമപദത്തിലെ ത്തിക്കും. ഈശ്വരദർശനമാണ് മനുഷ്യജീവിതത്തിൻെറ പരമാദർശമെന്ന ബോധം ശ്രോതാവിൻെറ മനസ്സിൽ മായാതെ പതിക്കും. ശ്രോതാവിൻെറ മനസ്സ് വേറെ വല്ലവഴിക്കും തിരിഞ്ഞാൽ ഏതെങ്കിലും തരത്തിൽ ഈശ്വരമഹിമ അവതരിപ്പിച്ച് ആ മനസ്സിനെ തദീയപാദത്തിലേയ്ക്ക് ഉയർത്തിക്കൊണ്ടുപോകും.

മാസ്റ്ററുടെ ഉള്ളിൽ ബ്രഹ്മസ്വരൂപിയായ ശ്രീരാമകൃഷ്ണൻ സജീവനായി വാണിരുന്നു. ശ്രീരാമകൃഷ്ണനെ ചിന്തിച്ചും ധ്യാനിച്ചും മാസ്റ്റർ ഈ മാനവശരീരത്തിലിരുന്നുകൊണ്ടുതന്നെ സാലോക്യ സാമീപ്യസാരൂപ്യമുക്തികൾ അനുഭവിച്ചുപോന്നു. അദ്ദേഹത്തിൻെറ സന്നിധിയിൽ ഭക്തന്മാരുടെ മനസ്സിൽനിന്നും അശാന്തിയും കാമാദികളും സ്വയം വിട്ടൊഴിഞ്ഞുപോയിരുന്നു. സ്വല്പസമയംകൊണ്ട് ലൗകികകാര്യ ങ്ങൾതന്നെ വിസ്മരിക്കപ്പെട്ടുപോകും. പ്രശാന്തിയും ആനന്ദവും മനസ്സിൽ നിറയും. ഗുരുദേവനാണ് തൻെറ കണ്ഠത്തിൽ വസിച്ചുകൊണ്ടു സംസാരി ക്കുന്നത്, താൻ ഒരു യന്ത്രം മാത്രമാണ്, എന്ന് മാസ്റ്റർ പറയാറുണ്ട്. ദേവത, മഹാപുരുഷൻ, തീർത്ഥം, പ്രസാദം, സന്ന്യാസി ഇവ ഈശ്വരൻെറ സാക്ഷാൽ സജീവവിഭൂതികളാണെന്ന് മാസ്റ്ററുടെ ജീവിതത്തിൽനിന്നു ഭക്തന്മാർക്കു കാണാൻ കഴിഞ്ഞിരുന്നു.

ശ്രീരാമകൃഷ്ണൻ സശരീരനായി ഇരിക്കുമ്പോൾ ആരംഭിച്ചതാണ് മാസ്റ്ററുടെ കഥാമൃതവിതരണം. അതിന് ഇനി അവസാനമൊട്ടില്ലതാനും. ഇന്നു സമസ്തലോകവും ആ അമൃതവർഷംകൊണ്ട് ശാന്തിയും ആനന്ദവും അനുഭവിക്കുന്നു. കഥാമൃതംവഴി മാസ്റ്ററും അമർത്ത്യനായി ഗുരുദേവതാരാ ധനം തുടർന്നുകൊണ്ടേയിരിക്കുന്നു. അന്നദാനം, ജീവദാനം വിദ്യാദാനം, ബ്രഹ്മവിദ്യാദാനം, എന്ന നാലുതരം ദാനങ്ങളിൽ വിദ്യാദാനവും ബ്രഹ്മവിദ്യാദാനവും മാസ്റ്റർ ആജീവനാന്തം അനുഷ്ഠിച്ചുപോന്നു. അതിനാൽ അദ്ദേഹം ഭാഗവതകീർത്തിതരായ - 'ഭൂരിദാ ജനാഃ' -

ഭൂരിദാതാക്കളിൽ ഒരുവൻ ആകുന്നു. അവിരതം ബ്രഹ്മവിദ്യ ദാനംചെയ്തു കൊണ്ടിരുന്നുവെങ്കിലും അത് ആചാര്യഭാവത്തിലല്ല, സേവകഭാവത്തിൽ; ഗുരു ശ്രീരാമകൃഷ്ണൻ മാത്രം.

വിനയമൂർത്തിയായിരുന്നു മാസ്റ്റർ. ഗൃഹസ്ഥാശ്രമിയായ ജ്ഞാനിക്ക് അഞ്ചു ഗുണങ്ങൾ ഉണ്ടായിരിക്കണമെന്ന് ശ്രീരാമകൃഷ്ണൻ പറയാറുണ്ട്. അവയഞ്ചും മാസ്റ്ററിൽ തികച്ചും വിളങ്ങിയിരുന്നു. നിരഭിമാനി, പ്രശാന്തൻ, കർമ്മക്ഷേത്രത്തിൽ സിംഹതുല്യൻ, രസികരാജൻ, സന്ന്യാസിമാരുടെയും ഭക്തന്മാരുടെയും ദാസാനുദാസൻ. മാസ്റ്ററുടെ അനുഗ്രഹവും പ്രചോദന വുംകൊണ്ട് സന്ന്യസിച്ചവരെപ്പോലും അദ്ദേഹം ഗുരുസമാനം ആദരിച്ചു. സർവ്വഭൂതങ്ങളിലും ശ്രീരാമകൃഷ്ണൻ അധിവസിക്കുന്നു എന്നറിഞ്ഞ് സകലരെയും സവിനയം കൂപ്പിത്തൊഴുതിരുന്നു.

സകലമതങ്ങളോടും മാസ്റ്റർക്കു സ്വഗുരുവിനെപ്പോലെ ആദരമുണ്ടായി രുന്നു. ഹിന്ദുക്കളുടെ അമ്പലങ്ങളിലും കൃസ്ത്യാനികളുടെയും മുഹമ്മദീയരുടെയും പള്ളികളിലും ഒരേ ശ്രദ്ധാദരങ്ങളോടെ അദ്ദേഹം പോകാറുണ്ട്. ബൗദ്ധർ, ജൈനർ, ശിഖർ, ആര്യസമാജം, ബ്രഹ്മസമാജം ഇവരുടെയെല്ലാം ആരാധനാസ്ഥലങ്ങളിൽ അദ്ദേഹം കൂടെക്കൂടെ പൊയ്ക്കൊണ്ടിരുന്നു. ഒരേ സമയത്ത് കല്ക്കത്തയിലെ സകല മതസ്ഥരു ടെയും ആരാധനാസ്ഥലങ്ങളിൽ ദർശനം നടത്തിയാൽ കൊള്ളാമെന്ന് മാസ്റ്റർക്ക് ആഗ്രഹമുണ്ടായിരുന്നു.

കണ്ണുതുറന്നിരിക്കെ കണ്ട ഒരു ദർശനത്തിൽ ചൈതന്യസങ്കീർത്തന സംഘത്തിൽ ചൈതന്യദേവൻെറ ഒരു പാർഷദനായി മാസ്റ്ററെ ശ്രീരാമ കൃഷ്ണദേവൻ കണ്ടിരുന്നു. മാസ്റ്റർ ചൈതന്യഭാഗവതം വായിക്കുന്നതു കേട്ടപ്പോൾ, താൻ ദർശനത്തിൽ കണ്ട ആൾതന്നെയാണ് അദ്ദേഹമെന്ന് ശ്രീരാമകൃഷ്ണൻ അറിഞ്ഞു. അതിനാൽ ഗുരുദേവൻ അരുളി: ‘നീ സ്വന്തക്കാരാനാണ്, ഒരേ സത്ത, അച്ഛനും മകനും പോലെ.’ അദ്ദേഹം ഒരച്ഛനെപ്പോലെ മാസ്റ്ററെ സ്നേഹിക്കുകയും ശാസിക്കുകയും ചെയ്തി രുന്നു. ഗുരുകാരുണ്യത്താൽ അദ്ദേഹത്തിനു പ്രഹ്ലാദനെപ്പോലെ അകത്ത് തീവ്രവൈരാഗ്യവും പുറത്ത് ഭക്തൻെറ തികഞ്ഞ ഐശ്വര്യവും ഉണ്ടായി രുന്നു; ഒരേ വിണ്ടലത്തിൽ ദിനമണിയും പനിമതിയും ഒരുമിച്ചുദിച്ചുയർ ന്നതുപോലെ.

മഹേന്ദ്രന് നാലു വയസ്സുള്ളപ്പോൾ ഒരിക്കൽ, ഗംഗാതീരത്തിൽ മഹേശ് എന്ന സ്ഥലത്തെ രഥയാത്ര കാണാൻ അദ്ദേഹത്തെ അമ്മ കൊണ്ടുപോയി. മടക്കത്തിൽ യാത്രികർ, ആയിടെ പണിതീർന്ന ദക്ഷിണേശ്വരം കാളീക്ഷേത്രം കാണാനിറങ്ങി. ആ യാത്രയെക്കുറിച്ചു മാസ്റ്റർക്ക് ഇത്രയും ഓർമ്മയുണ്ട്: "അന്ന് അമ്പലമെല്ലാം വെളുത്തിരുന്നു; പുതിയ അമ്പലം. അമ്പലത്തിനു ചുറ്റി നടക്കുമ്പോൾ അമ്മയെ കാണാതായി; ഉയർന്ന

തറയിൽനിന്നുകൊണ്ട് ഞാൻ കരയാൻ തുടങ്ങി. അപ്പോൾ അകത്തുനിന്ന് ആരോ വന്ന് എന്നെ തലോടിക്കൊണ്ട് വിളിച്ചുചോദിച്ചു: 'ആരുടെയാണ് ഈ കുട്ടി? അവൻെറ അമ്മ എവിടെ പോയി?" മഹേന്ദ്രൻ ഈ സംഭവത്തെ സ്മരിച്ചുകൊണ്ട് നിനയ്ക്കും, ശ്രീരാമകൃഷ്ണദേവനാണ് അന്നു തന്നെയിങ്ങനെ ആശ്വസിപ്പിച്ചത് എന്ന്; താൻ കേവലം ഒരു ശിശുവായിരിക്കുമ്പോൾത്തന്നെ ഗുരുവിനെ കണ്ടിരുന്നു എന്ന്.

ശ്രീരാമകൃഷ്ണദേവൻെറ ജീവിതകാലത്ത് അദ്ദേഹത്തിൻെറ ജന്മസ്ഥാനം സന്ദർശിച്ച ആദ്യത്തെ ഭക്തൻ മഹേന്ദ്രനാഥനായിരുന്നു. ഗുരുകൃപയാ കമാർപുക്കൂർ മുഴുവൻ ഒരു ജ്യോതിർമയരൂപമായിട്ടാണ് അദ്ദേഹം കണ്ടത്. മരങ്ങളും വല്ലികളും, പക്ഷികളും മൃഗങ്ങളും, സകല മനുഷ്യരും ജ്യോതിർമൂർത്തികൾ. അതിനാൽ വഴിക്ക് അടിക്കടി സകലതിനെയും നമസ്കരിച്ചുകൊണ്ടാണ് യാത്ര. ജ്യോതിർമയമായ ഒരു പൂച്ച മുമ്പിൽ വന്നുപെട്ടു; കണ്ടതും സാഷ്ടാംഗം പ്രണാമംചെയ്തു. ഒരിക്കൽ ദക്ഷിണേശ്വരം ജ്യോതിർമയധാമമായി കാണുകയുണ്ടായി. ശ്രീരാമകൃഷ്ണൻ പുരിയിൽ ദർശനം ചെയ്യാൻ സ്വയം പോവുകയാണ്ടായില്ല; അവിടെ പോയി ദർശനം ചെയ്തുവരാൻ മാസ്റ്ററെ പറഞ്ഞയച്ചു. താൻ പോയാൽ തൻെറ ശരീരം നിലനില്ക്കുകയില്ല എന്നരുളി ഗുരുദേവൻ; എന്തെന്നാൽ അവിടെ ചെന്നാൽ താൻ പണ്ടു ചൈതന്യരൂപത്തിൽ ആടിയ ലീലകളുടെ സമൃതി ശക്തിയായിത്തീർന്നു ഗാഢമായ ഭാവാവേശം വരും. അങ്ങനെ വന്നാൽ ദേഹത്തിന് അതു താങ്ങാൻ സാധിക്കുകയില്ല. ശ്രീരാമകൃഷ്ണദേവൻെറ നിർദ്ദേശമനുസരിച്ച് മാസ്റ്റർ, അതിസാഹസത്തോടെ അസമയത്ത് ജഗന്നാഥസ്വാമിയുടെ വിഗ്രഹം ആലിംഗനം ചെയ്കയുണ്ടായി.

പതിനാറു വയസ്സു പ്രായമുള്ളപ്പോഴാണ് മഹേന്ദ്രനാഥൻ ആദ്യമായി കാശീദർശനം നടത്തിയത്. ഗംഗയുടെ പാലത്തിനു മുകളിൽവെച്ചു തീവണ്ടിയിലിരുന്നുകൊണ്ട് കാശി ദർശിച്ചപ്പോഴേ അദ്ദേഹത്തിൻെറ മനസ്സും പ്രാണനും ആനന്ദംകൊണ്ടു തുള്ളിച്ചാടി. അതിനുശേഷം പിന്നെയും എതാനും പ്രാവശ്യം കാശീദർശനം നടത്തിയിട്ടുണ്ട്. ശ്രീരാമകൃഷ്ണദേവൻെറ ദേഹത്യാഗത്തിനുശേഷം മാസ്റ്റർ ത്രൈലംഗസ്വാമി, ഭാസ്കരാനന്ദസ്വാമി, വിശുദ്ധാനന്ദസ്വാമി എന്നിവരെ പോയി ദർശിക്കുകയുണ്ടായി. ദേവിയെക്കുറിച്ച് മഹേന്ദ്രൻ പാടിയ ഒരു പാട്ടു കേട്ട് ഭാസ്ക്കരാനന്ദസ്വാമി ചോദിച്ചു: 'നീ ഇത്രയൊക്കെ ജോലി ചെയ്യുന്നുണ്ടെന്നു പറയുന്നു. അതിനുപുറമേ, ഈവക ഭക്തി പുലർത്താൻ സമയമെവിടെ?' ത്രൈലംഗസ്വാമി മാസ്റ്ററുടെ കൈയിൽനിന്നു പലഹാരപ്പൊതി തട്ടിപ്പറിച്ച് കുട്ടികളെപ്പോലെ പിന്നിൽ ഒളിച്ചുവെച്ചു.

അയോദ്ധ്യയിൽവെച്ച് രഘുനാഥബാബാജി മാസ്റ്ററെ ഈ വിധം

ഉപദേശിച്ചു: 'ഗുരുവിൻെറ ധാമത്തിൽ പോയി ഗുരുവിൻെറ നാമവും. രൂപവും ചിന്തിച്ച്, ഗുണങ്ങൾ കീർത്തിച്ചുകൊണ്ട് ജീവിക്കുക.'

വൃന്ദാവനത്തിൽ പോയി ഉണ്ണിക്കണ്ണനെ ഊഞ്ഞാലാട്ടുന്ന ഉത്സവം കണ്ടു. നിധുവനത്തിൽവെച്ച് ഗംഗാമായിയെ കാണുകയുണ്ടായി. രാസലീലാഭിനയം കണ്ട് മാസ്റ്റർ വളരെ ആകൃഷ്ടനായി.

ശ്രീ മാതൃദേവിയുമൊന്നിച്ച് മാസ്റ്റർ 1912-ൽ കാശിയിൽ പോയി. അക്കൊല്ലവും അടുത്തകൊല്ലവും തപസ്സനുഷ്ഠിച്ചുകൊണ്ട് ഉത്തര ഖണ്ഡത്തിൽ കഴിച്ചു. ഹരിദ്വാരത്ത് കൻഖലിൽ ഗംഗാതീരത്ത് ഒരു കുടിലിൽ താമസിച്ച് തപസ്സാചാരിച്ചു. അതിനുശേഷം ഹൃഷീ കേശത്തേയ്ക്കു പോയി. ആദ്യം മായാകുണ്ഡത്തിലാണ് താമസിച്ചിരുന്നത്; പിന്നീട് സ്വർഗ്ഗാശ്രമത്തിൽ ഒരു കുടീരത്തിൽ താമസമാക്കി. ആ കുടീരം ഇടിഞ്ഞുപൊളിഞ്ഞ നിലയിലാണെങ്കിലും ഇന്നുമുണ്ട്.

മഹേന്ദ്രനാഥനിൽ തപോവനത്തിലെ തപോനിഷ്ഠനായ ഒരു മഹർഷി കുടികൊണ്ടു. ജീവിതകാലം മുഴുവൻ തപോവനത്തിൽ വസിക്കാൻ അദ്ദേഹത്തിനു ശക്തിയായ ആഗ്രഹം ഉണ്ടായിരുന്നു. കല്ക്കത്തയിൽ തൻെറ വാസസ്ഥലത്ത് മാർട്ടിൻ സ്ക്കൂളിലും ഠാക്കൂർ വാടിയിലും - മട്ടുപ്പാവിൽ തൊട്ടികളിൽ അദ്ദേഹം നാനാതരത്തിലുള്ള ഫലവൃക്ഷങ്ങളും പൂച്ചെടികളും നട്ടുവളർത്തിയിരുന്നു. ആ സ്ഥാനത്തിരുന്ന് ശാന്തഗംഭീര മായ സ്വരത്തിൽ അദ്ദേഹം ഉപനിഷത്ത് ഉച്ചരിക്കുന്നത് കേട്ടാൽ സത്യയുഗ ത്തിലെ ഏതോ ഒരു മഹർഷി വീണ്ടും ശരീരമെടുത്തു വന്നിരിക്കുകയാണ് എന്നു തനിയേ തോന്നിപ്പോകും.

ഉപനിഷത്തുകളായിരുന്നു മാസ്റ്ററുടെ പ്രാണൻ; അതുകഴിഞ്ഞാൽ ഗീത. ബൈബിളിനെ സംബന്ധിച്ചും അദ്ദേഹം ഒരു പ്രാമാണികൻതന്നെ ആയിരുന്നു. സംഭാഷണത്തിൽ ഇടവിടാതെ ഈ മൂന്നു ജ്ഞാനനിധിക ളിൽനിന്നുമുള്ള രത്നങ്ങൾ വിതരണം ചെയ്തുപോന്നു. മാസ്റ്റർ കൃസ്തുവി ൻെറ ഉപദേശങ്ങൾ വ്യാഖ്യാനിക്കുന്നതുകേട്ട് സ്ഥലത്തെ ഭക്തനും ധർമ്മനിഷ്ഠനുമായ പാതിരി ബോസ് മഹാശയൻ അദ്ഭുതപ്പെട്ടു പോയിട്ടുണ്ട്. ഇതെങ്ങനെ സാധിക്കുന്നു എന്ന ചോദ്യത്തിനു മാസ്റ്റർ ചിരിച്ചുകൊണ്ട് ഉത്തരം നല്കി, ഗുരുദേവനും കൃസ്തുദേവനും ഒന്നാണെന്നു സൂചിപ്പിച്ചുകൊണ്ട്: 'ഞങ്ങൾ കൃസ്തുവിൻെറ കൂടെ പാർത്തില്ലേ, അതിനാൽ അദ്ദേഹത്തിൻെറ അരുൾമൊഴികൾ കുറച്ചൊക്കെ മനസ്സിലാ ക്കാൻ സാധിക്കുന്നു.'

വിവാഹബന്ധത്തിലൊന്നും പെടാതെ സന്ന്യസിക്കാൻ പോകുന്ന യുവാക്കന്മാരോട് മാസ്റ്റർക്ക് ഉള്ള സ്നേഹം അവർണ്ണനീയമാണ്; മാതൃസ്നേഹ ത്തെ നൂറുഗുണമാക്കിയാൽ അതിനോടൊക്കുമോ എന്നു സംശയമാണ്.

മകൻ വളർന്നു തനിയെ നില്ക്കാറായി എന്നു കണ്ടാൽ അച്ഛനമ്മമാർക്ക് ഉണ്ടാകുന്നതുപോലെയുള്ള സന്തോഷവും സംതൃപ്തിയുമാണ് ഭക്തന്മാർ ശ്രീരാമകൃഷ്ണനിൽ ആത്മസമർപ്പണം ചെയ്യുന്നത് കാണുമ്പോൾ മാസ്റ്റർക്ക് ഉണ്ടാവുന്നത്. 'സാധുസംഗവും സാധുസേവയുമാണ് പ്രായോഗികവേദാന്തം,' എന്ന് അദ്ദേഹം സദാ സന്ന്യാസിമോരോടും ഭക്തന്മാരോടും പറയാറുണ്ട്. തന്നെ സമീപിക്കുന്ന ഭക്തന്മാരെ സത്സംഗത്തിനായി മാസ്റ്റർ ബേലൂർമഠത്തിൽ അയയ്ക്കാറുണ്ട്. അവിടം സന്ദർശിക്കാൻ പോകുന്ന ഭക്തന്മാർക്ക് മാസ്റ്റർ ചില നിർദ്ദേശങ്ങൾ കൊടുത്തിരുന്നു. അതിരാവിലെ വേണം ദർശനത്തിനു പോകാൻ. വഞ്ചിയിൽനിന്നിറങ്ങിയാൽ കടവിൽ നിലംതൊട്ട് കുമ്പിട്ട് ഈ നാലു മന്ത്രങ്ങൾ ഉച്ചരിക്കണം: 1) ഞാൻ മനോവാക്കായങ്ങൾകൊണ്ട് ആശ്രമപീഢ ചെയ്യുകയില്ല. 2) സന്ന്യാസിമാരുടെ ധ്യാനജപസമയത്ത് അതിനു തടസ്സമുണ്ടാക്കുന്നതൊന്നും ചെയ്യുകയില്ല. 3) സന്ന്യാസിമാരുടെ ഭിക്ഷാന്നം സ്വീകരിക്കുകയില്ല; എന്നാൽ തീർത്ഥവും പ്രസാദവും അവശ്യം സ്വീകരിക്കും. 4) ബേലൂർമഠത്തിൻെറ അതിരിനുള്ളിൽവെച്ച് ഏതു സന്ന്യാസി ശകാരിച്ചാലും, ഒരുപക്ഷേ തല്ലിയാൽപ്പോലും, അതൊക്കെ കൂപ്പുകൈയോടെ സ്വീകരിക്കും; കാരണം, ഇത് അത്യാശ്രമികളുടെ ആശ്രമമാണ്; ഇവിടെ നമുക്ക് യാതൊരധികാരവുമില്ല.

മാസ്റ്റർ സർവ്വദാ ഭക്തന്മാരാലും സന്ന്യാസിമാരാലും പരിവൃതനായിരുന്നു. അദ്ദേഹവും ശ്രീരാമകൃഷ്ണനെപ്പോലെ ത്യാഗികളെയും ഭക്തന്മാരെയും സ്വന്തം ആളുകളായി കരുതിപ്പോന്നു; സ്വജനങ്ങളെ അന്യരായും കരുതി. ശരീരം വിടുന്ന സമയത്തും വീട്ടുകാരെ വിവരം അറിയിക്കരുതെന്ന് പരിചാരകനായ ബ്രഹ്മചാരിയോടു പറഞ്ഞിരുന്നു. അയൽക്കാർ വിവരമറിയിച്ചിട്ടാണ് വീട്ടുകാർ വന്നുചേർന്നത്.

മഹേന്ദ്രനാഥഗുപ്തന് രണ്ടുപുത്രന്മാരും രണ്ടു പുത്രിമാരും വളരെ ഏറെ ബന്ധുജനങ്ങളും ഉണ്ടായിരുന്നു. തൻെറ കർത്തവ്യങ്ങളെല്ലാം യഥാവിധി നിറവേറ്റിപ്പോന്നിരുന്നുവെങ്കിലും അദ്ദേഹം സ്വഗൃഹത്തിൽ പ്രവാസിയായി പാർത്തു. വഴിയമ്പലത്തിലെ പഥികനെപ്പോലെ. ഗുരുദേവൻെറയും മാതൃദേവിയുടെയും ബന്ധുജനങ്ങളെ ഗുരുദേവനെപ്പോലെ ആദരിച്ചുപോന്നു. അവരുടെ ജന്മസ്ഥാനങ്ങളിലെ ആളുകളെപ്പോലും വളരെ ആദരവോടെയാണ് കരുതിയിരുന്നത്. ശ്രീരാമകൃഷ്ണനെയും മാതൃദേവിയെയും ഒന്നായിട്ടാണ് അദ്ദേഹം അറിഞ്ഞിരുന്നത്. ഗുരുദേവൻെറ ശിഷ്യന്മാരെയും ശിഷ്യകളെയും ഗുരുവിനെപ്പോലെ കരുതിപ്പോന്നു. മാസ്റ്റർ ബേലൂർമഠത്തിലെ ഒരു പംബ്ലിമൂസ്നാരങ്ങയും ദക്ഷിണേശ്വരത്തെ ഒരു കൂവളക്കായും വൈകുണ്ഠത്തിലെ നിർമ്മാല്യമായിക്കരുതി സമീപം സൂക്ഷിച്ചിരുന്നു.

മാർട്ടിൻസ്ക്കൂളിൻെറ നാലം നിലയുടെ മട്ടുപ്പാവും കോവണിപ്പടി മുറിയും നൈമിശാരണ്യമായിരുന്നു. അവിടെ സദാ ഭാഗവതം മുഴങ്ങിക്കൊണ്ടിരുന്നു. ശ്രീ നാരദമഹർഷിയെപ്പോലെ മാസ്റ്റർമഹാശയൻ ശ്രീരാമകൃഷ്ണ ഗുണഗാനത്തിൽ നിരന്തരം വ്യാപൃതനായി വാണു. ആർ ഏതു സന്ദർഭത്തിലാകട്ടെ, എന്തു കാര്യമെങ്കിലും ഉന്നയിക്കട്ടെ, മാസ്റ്റർ ശ്രോതാവിനെ, അയാളറിയാതെ ശ്രീരാമകൃഷ്ണകഥാമൃതസാഗരത്തിൽ കൊണ്ടുപോയി കുളിപ്പിക്കും. മാസ്റ്ററുടെ സമക്ഷം ആരും സന്ന്യാസിമരെ നിന്ദിക്കാൻ ധൈര്യപ്പെടുകയില്ല; അറിയാതെ ആരെങ്കിലും അങ്ങനെ ചെയ്തു പോയെങ്കിൽ, മാസ്റ്റർ അയാളെ മൃദുമധുരവാക്കുകൾകൊണ്ട് പശ്ചാത്താപബാഷ്പത്തിൽ മുങ്ങാനിടയാക്കും. മാസ്റ്റർ പറയാറുണ്ട്: 'മനുഷ്യൻ ഗുണദോഷങ്ങൾ നിറഞ്ഞവനാണ്. സന്ന്യാസിമാരിൽ ദോഷമുണ്ടെന്നുവന്നാലും അവർ നമുക്കു പ്രണമ്യരാണ്. അവരെ നിന്ദിച്ചാൽ, പിന്നെ നാം ആരുടെ അടുത്തുനിന്ന് ഈശ്വരവാർത്തകൾ കേൾക്കും?' അദ്ദേഹം ഭക്തന്മാരെ വെളുപ്പിന് ആദ്യത്തെ ബോട്ടിനു ബേലൂർമഠത്തിൽ പറഞ്ഞയയ്ക്കുമായിരുന്നു.

ഗുണഗ്രാഹിയായ രാജഹംസമായിരുന്നു മാസ്റ്റർ. പരദോഷം കാണാനും പറയാനുമുള്ള വാസന അദ്ദേഹം പണ്ടേയ്ക്കുപണ്ടേ വെടിഞ്ഞിരുന്നു. ആഭിജാത്യം, വിദ്യ, ബുദ്ധി, രൂപം, ഗുണം എന്നിവയിൽ അഭിമാനം അദ്ദേഹത്തിൻെറ ജീവിതത്തിൽ ഒട്ടും ഉണ്ടായിരുന്നില്ല. 'ശ്രീരാമകൃഷ്ണകഥാമൃതം' രചിക്കാനും പ്രചരിപ്പിക്കാനും വേണ്ടി ജനിച്ച സുകൃതിയാണ് ശ്രീ മഹേന്ദ്രനാഥഗുപ്തൻ. ഒരു ദിവസം രാത്രി ഒമ്പതു മണിക്ക് കഥാമൃതത്തിൻെറ അഞ്ചാം ഭാഗം എഴുതിത്തീർന്നു; അതു കഴിഞ്ഞതും സ്നായുശൂലം ആരംഭിച്ചു. രാജഹംസത്തെപ്പോലെ മാസ്റ്റർ മഹാശയൻ ഗാനമാരംഭിച്ചു: 'ഗുരുദേവ, അമ്മേ, മകനെ മടിയിലെടുക്കൂ.' ഈ ഗാനവുംകീർത്തിച്ചുകൊണ്ട് ശ്രീരാമകൃഷ്ണഗതപ്രാണനായ മാസ്റ്റർമഹാശയൻ 1932 ജൂൺമാസം നാലാം തീയതി ശനിയാഴ്ച അമാവാസ്യതിഥിയിൽ രോഹിണി നക്ഷത്രത്തിൽ ഫലഹാരിണീകാളീ പൂജയ്ക്കുശേഷം ഭഗവത്പദം പ്രാപിച്ചു.

മൂന്നാഴ്ചമുമ്പുതന്നെ മാസ്റ്റർ ദുർഗ്ഗാനാമവും ഉച്ചരിച്ചുകൊണ്ട്, മനമുറ്റ് മൃത്യുഞ്ജയഗാനം കാർത്തിച്ച് കെട്ടു മുറുക്കി തയ്യാറായിട്ടാണിരുന്നിരുന്നത്:

അഭയപദത്തിൽ പ്രാണനർപ്പിച്ചേൻ
അന്തകഭയമിനിയെനിക്കെവിടെ?



# ആമുഖം

**ദക്ഷിണേശ്വരം കാളീക്ഷേത്രം**

ഇന്നു ഞായറാഴ്ച. ഒഴിവുദിവസമാകയാൽ ഭക്തന്മാർക്ക് സൗകര്യമുള്ള ദിവസം. അവർ കൂട്ടംകൂട്ടമായി, ശ്രീരാമകൃഷ്ണപരമഹംസദേവനെ ദർശിക്കാനായി കാളീക്ഷേത്രത്തിൽ വന്നുകൊണ്ടിരിക്കുന്നു. അവിടെ ഏവർക്കും വാതിൽ തുറന്നുകിടക്കുന്നു. വരുന്നവരുമായി ശ്രീരാമകൃഷ്ണൻ സംഭാഷണം ചെയ്യുന്നു. സന്ന്യാസിയും ഗൃഹസ്ഥനും, ഹിന്ദുവും, കൃസ്ത്യാനിയും, ബ്രഹ്മസമാജക്കാരനും, ശാക്തനും വൈഷ്ണവനും, സ്ത്രീയും പുരുഷനും, സകലരും ഇവിടെ വരുന്നു. റാണി രാസമണീ, ധന്യേ, ഭവതിയുടെ സുകൃതഫലമായിട്ടല്ലയോ ഈ മനോഹര ദേവാലയം പ്രതിഷ്ഠിതമായതും, ദേവിയുടെ ജംഗമവിഗ്രഹമായ ഈ മഹാപുരുഷനെ ആളുകൾക്ക് വന്നു ദർശിക്കാനും പൂജിക്കാനും സാധിക്കുന്നതും!

**ഗംഗാതീരത്തെ നടപ്പുരയും ദ്വാദശശിവക്ഷേത്രങ്ങളും**

കാളീക്ഷേത്രം കല്ക്കത്തയിൽനിന്നും ഏകദേശം അഞ്ചുമൈൽ വടക്കായിട്ടാണ്; ശരിക്കും ഗംഗയുടെ കരയ്ക്ക്. വഞ്ചിയിൽനിന്നും ഇറങ്ങി വിശാലമായ കല്പട കയറി കിഴക്കോട്ട് തിരിഞ്ഞാൽ കാളീക്ഷേത്രത്തിൽ പ്രവേശിക്കാം. ഈ കടവിലാണ് പരമഹംസദേവൻ സ്നാനം ചെയ്യാറ്. പടികൾ കയറിയാൽ മുകളിൽ നടപ്പുര. അവിടെയാണ് അമ്പലത്തിലെ കാവല്ക്കാർ താമസിക്കുന്നത്. അവരുടെ കട്ടിൽ, മാവിൻപലകകൊണ്ടുള്ള പെട്ടി, ഒന്നോ രണ്ടോ ലോട്ട എന്നിവ ഇവിടെ അങ്ങിങ്ങു കിടക്കുന്നു. സ്ഥലത്തെ മാന്യന്മാർ ഗംഗാസ്നാനത്തിനു വരുമ്പോൾ ചിലർ ഈ നടപ്പുരയിലിരുന്നു നാട്ടു വർത്തമാനങ്ങളും പറഞ്ഞുകൊണ്ട് എണ്ണ തേയ്ക്കുന്നു. സന്ന്യാസിമാരും ഭിക്ഷക്കാരും വൈഷ്ണവരും വൈഷ്ണവികളും അമ്പലത്തിലെ ഊട്ടുപുരയിൽനിന്നും ആഹാരം കിട്ടുമെന്നുള്ളതുകൊണ്ട് ഇവിടെ വന്നു ചേരുന്നു. അവരിൽ ചിലരും നിവേദ്യത്തിൻെറ മണി അടിക്കുന്നതുവരെ ഇവിടെ കാത്തിരിക്കും. കാഷായവാസിനികളായ ഭൈരവികൾ കൈയിൽ ത്രിശൂലവും ധരിച്ചുകൊണ്ട് ഇവിടെ ഇരിക്കുന്നതും ചിലപ്പോൾ കാണാം. അവരും സമയമായാൽ ഊട്ടുപുരയിലേയ്ക്കു പോകും. പന്ത്രണ്ടു ശിവക്ഷേത്രങ്ങളുടെ നേർനടുക്കാണ് ഈ നടപ്പുര. അവയിൽ ആറെണ്ണം നടപ്പുരയുടെ നേരെ വടക്കും ആറെണ്ണം നേരെ തെക്കും. വഞ്ചിയിൽ യാത്ര ചെയ്യുന്നവർ അകലെനിന്നേ ഈ ശിവക്ഷേത്രങ്ങൾ കണ്ട്, 'അതാ കാണുന്നു രാസമണിയുടെ അമ്പലം' എന്നു പറഞ്ഞുവരുന്നു.

**തിരുമുറ്റവും വിഷ്ണുക്ഷേത്രവും**

നടപ്പുരയ്ക്കും ദ്വാദശശിവക്ഷേത്രങ്ങൾക്കും കിഴക്കായി ഇഷ്ടിക പാകിയ തിരുമുറ്റം. അങ്കണത്തിൻെറ നടുക്ക് ഒരേ വരിയിൽ രണ്ടു ക്ഷേത്രങ്ങൾ. വടക്കുള്ളത് ശ്രീ രാധാകാന്തക്ഷേത്രം; അതിനു നേരെ തെക്കായിട്ട് കാളീദേവിയുടെ ക്ഷേത്രവും. രാധാകാന്തക്ഷേത്രത്തിൽ ശ്രീ രാധാകാന്തവിഗ്രഹം പശ്ചിമാസ്യമായി വർത്തിക്കുന്നു. കല്പടികൾ കയറിവേണം സന്നിധിയിലെത്താൻ. കോവിലിൻെറ തറ മാർബിൾ പാകിയതാണ്. കോവിലിൻെറ പൂമുഖത്ത് ശരറാന്തൽ തൂക്കിയിട്ടുണ്ട്. ഇപ്പോൾ ഉപയോഗിക്കാറില്ല. അതുകൊണ്ട് ഒരു ചുവന്ന തുണികൊണ്ട് മൂടിയിട്ടിരിക്കുന്നു. ഒരു കാവല്ക്കാരൻ പാറാവ് നില്പുണ്ട്. ഉച്ചതിരിഞ്ഞാൽ പടിഞ്ഞാറുനിന്നുള്ള വെയിൽ വിഗ്രഹത്തിന്മേലേയ്ക്കും എന്നുള്ളതിനാൽ ക്യാൻവാസ്കൊണ്ടു മറകൾ ഉണ്ടാക്കി തൂക്കിയിട്ടുണ്ട്. മുൻവശത്തുള്ള കമാനങ്ങളുടെ ഇട ഇവയാൽ മറയ്ക്കപ്പെട്ടിരിക്കുന്നു. പൂമുഖത്തിൻെറ തെക്കുകിഴക്കേ കോണിൽ ഗംഗാജലം ശേഖരിച്ചുവെയ്ക്കാനുള്ള ഒരു ഭരണി. ശ്രീകോവിലിൻെറ വാതിൽപ്പടിക്കടുത്ത് ഒരു പാത്രത്തിൽ തീർത്ഥം വെച്ചിരിക്കും. ഭക്തന്മാർ വന്ന് ഭഗവാനെ നമസ്കരിച്ച് തീർത്ഥം സേവിക്കും. ശ്രീകോവിലിൽ ശ്രീ രാധാകൃഷ്ണവിഗ്രഹം സിംഹാസനത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ ആദ്യം ഈ ക്ഷേത്രത്തിലെ അർച്ചകനായിട്ടാണ് നിയമിക്കപ്പെട്ടത്.

**ശ്രീ ഭവതാരിണീകാളീദേവി**

തെക്കുവശത്തുള്ള അമ്പലത്തിൽ മനോഹരമായ ഒരു ശിലാവിഗ്രഹം. ദേവിയുടെ പേർ ഭവതാരിണീ എന്ന്. വെളുത്തതും കറുത്തതുമായ മാർബിൾകൊണ്ടു പാകിയതാണ് ശ്രീകോവിലിൻെറ തറയും വേദിയും വേദിയിലേയ്ക്കുള്ള പടിയും. വേദിയിൽ രജത നിർമ്മിതമായ സഹസ്രദളപദ്മം; അതിന്മേൽ ശിവൻ, തെക്കോട്ടു ശിരസ്സും വടക്കോട്ടു പാദവുമായി ശവതുല്യം ശയിക്കുന്നു. ശിവവിഗ്രഹം വെളുത്ത മാർബിൾകൊണ്ടു നിർമ്മിച്ചതാണ്. ശിവൻെറ നെഞ്ചിന്മേൽ വാരാണസീ പട്ടാംബരപരിവീതയും നാനാഭരണഭൂഷിതയും ത്രിനയനയുമായ ശ്യാമാകാളിയുടെ മനോഹരശിലാവിഗ്രഹം. ശ്രീചരണങ്ങളിൽ നൂപുരം, ചിലമ്പ്, വെള്ളിപ്പാദസരം,* മോതിരം, ചെമ്പരത്തിപ്പൂ, കൂവളത്തില, ദേവിയുടെ കൈയിൽ സ്വർണ്ണവള, ഏലസ്സ്, എന്നിവ. ആഗ്രഹസ്തത്തിൽ വള, തെങ്ങിൻ

---

*ഇത്തരം വെള്ളിപ്പാദസരം പടിഞ്ഞാറൻ പ്രദേശങ്ങളിലെ സ്ത്രീകളാണ് സാധാരണ ധരിക്കുക. പരമഹംസദേവൻെറ ആഗ്രഹാനുസാരം മഥുരബാബു ദേവിയെ അണിയിച്ചതാണ് ഇത്.

പൂക്കുല, കാപ്പ്; ഹസ്തമദ്ധ്യത്തിൽ പനയോല, രക്ഷാകവചം, തോൾവള; തോൾവളയുടെ പൊടിപ്പ് അങ്ങോട്ടുമിങ്ങോട്ടും ആടുന്നുണ്ട്.

കണ്ഠത്തിൽ ഹാരം, മുത്തുമാല, സ്വർണ്ണനിർമ്മിതമായ 32 മനുഷ്യ ശിരസ്സുകൾ കോർത്തുണ്ടാക്കിയ മുണ്ഡമാല, രത്നമാല, എന്നിവയും. ശിരസ്സിൽ കിരീടം, കാതുകളിൽ കമ്മലും കൊടക്കടുക്കനും, വളയവും മത്സ്യവും. മൂക്കിൽ വളയവും, അതോടൊപ്പം മൂക്കുത്തിയുമുണ്ട്. ത്രിനയനയുടെ ഇടത്തെ രണ്ടു കൈയ്കളിൽ നരമുണ്ഡവും വാളും; ദക്ഷിണഹസ്തങ്ങൾ വരാഭയദായകങ്ങളും. അരക്കെട്ടിൽ മനുഷ്യഹസ്തങ്ങൾ കോർത്തുണ്ടാക്കിയ ഓഡ്യാണം, ആര്യവേപ്പിൻ പത്രമാല, അരേക്കെട്ട്. ശ്രീകോവിലിൻെറ വടക്കുകിഴക്കേ കോണിലായി അതിവിശേഷമായൊരു ശയ്യ - അതിലാണ് ദേവിയുടെ പള്ളിക്കുറുപ്പ്.

ചുമരിൻെറ ഒരു വശത്ത് ചാമരം തൂക്കിയിരിക്കുന്നു. ശ്രീരാമകൃഷ്ണ ദേവൻ ഈ ചാമരമെടുത്ത് എത്രയോ തവണ ദേവിയെ വീശിയിരിക്കുന്നു! വേദിയിൽ, പദ്മപീഠത്തിൽ വെള്ളിലോട്ടയിൽ വെള്ളം. തറയിൽ വരിവരിയായി കിണ്ടികൾ; അവയ്ക്കുള്ളിൽ ദേവിക്കു കുടിക്കാനുള്ള വെള്ളം. പദ്മാസത്തിനുമേൽ പടിഞ്ഞാറായി അഷ്ടധാതുനിർമ്മിതമായ സിംഹം; കിഴക്കുഭാഗത്ത് ചീങ്കണ്ണിയും ത്രിശൂലവും, വേദിയുടെ അഗ്നികോണിൽ പെൺകുറുക്കൻ, തെക്കുഭാഗത്ത് കരിങ്കല്ലിൽ പണിത വൃഷം, ഈശാനകോണിൽ ഹംസം. വേദിയിലേയ്ക്കു കയറാനുള്ള സോപാനത്തിൽ രജത നിർമ്മിതമായ ചെറിയ സിംഹാസനത്തിൽ നാരായണശില, ഒരു വശത്ത് പരമഹംസദേവന് സന്ന്യാസിയുടെ അടുത്തുനിന്നു ലഭിച്ചതും രാമലാലനെന്നു വിളിക്കപ്പെടുന്നതുമായ ശ്രീരാമ ചന്ദ്രവിഗ്രഹവും ബാണേശ്വരശിവനും. വേറെ ചില ദേവതകളുമുണ്ട്. ദേവി ദക്ഷിണാസ്യയിട്ടാണ് നില്ക്കുന്നത്. ഭവതാരിണിയുടെ നേരേ മുമ്പിൽ, അതായത് വേദിയുടെ തെക്കുവശത്ത് ഘടം സ്ഥാപിച്ചിരിക്കുന്നു: സിന്ദൂരരഞ്ജിതവും പൂജാനന്തരം നാനാകുസുമവിഭൂഷിതവും പുഷ്പമാലാ ശോഭിതവുമായ മംഗളഘടം. ചുമരിൻെറ ഒരു ഭാഗത്ത് ചെമ്പുകിണ്ടിയിൽ വെള്ളം വെച്ചിട്ടുണ്ട്, ദേവിക്കു മുഖം കഴുകാൻ. മുകളിൽ വിതാനം; വിഗ്രഹത്തിൻെറ പിന്നിൽ മനോഹരമായ വാരാണസീവസ്ത്രം തൂക്കിയി ട്ടിരിക്കുന്നു. വേദിയുടെ നാലു മൂലയ്ക്കും വെള്ളികൊണ്ടുണ്ടാക്കിയ സ്തംഭങ്ങളുണ്ട്. അതിനുമുകളിൽ അനർഘമായ വിതാനം. ഇതുകാരണം വിഗ്രഹത്തിൻെറ ശോഭ വർദ്ധിക്കുന്നു. കോവിൽ രണ്ടു മുറികളായിട്ടാണ്. ഇടനാഴിയുടെ ഇടകൾ ഉറപ്പാർന്ന വാതിൽകൊണ്ട് രക്ഷിക്കപ്പെട്ടിരിക്കുന്നു. ഒരു വാതിലിനടുത്ത് പാറാവുകാരൻ ഇരിപ്പുണ്ടാകും. അമ്പലത്തിൻെറ വാതില്ക്കൽ പഞ്ചപാത്രത്തിൽ തീർത്ഥം വെച്ചിരിക്കും. ക്ഷേത്രശീർഷം നവരത്നമണ്ഡിതമാകുന്നു. താഴത്തെ വരിയിൽ നാലു കുംഭഗോപുരം;

നടുവിലത്തെ തട്ടിൽ നാല്; എല്ലാറ്റിനും മുകളിൽ ഒന്ന്. താഴത്തെ ഒരു ഗോപുരം ഇപ്പോൾ പൊളിഞ്ഞുപോയിരിക്കുന്നു. ഈ ക്ഷേത്രത്തിലും ശ്രീരാധാകാന്തക്ഷേത്രത്തിലും പരമഹംസദേവൻ പൂജചെയ്തിട്ടുണ്ട്.

**നടനശാല**

കാളീക്ഷേത്രത്തിനു മുമ്പിൽ, തെക്കുവശത്ത്, സുന്ദരവും വിശാലവുമായ നടനശാല. നടനശാലയുടെ മുകളിൽ ശ്രീമഹാദേവനും നന്ദിയും ഭൃംഗിയും. ദേവീസന്നിധിയിൽ പ്രവേശിക്കുന്നതിനുമുമ്പ് ശ്രീരാമകൃഷ്ണ ദേവൻ കൈക്കൂപ്പി മഹാദേവനെ വന്ദിക്കാറുണ്ട്, അദ്ദേഹത്തിൻെറ അനുവാദത്തോടെ ക്ഷേത്രത്തിൽ പ്രവേശിക്കാൻ വേണ്ടി. നടനശാലയുടെ തെക്കും വടക്കും രണ്ടു വരി വളരെ ഉയരമുള്ള തൂണുകൾ; അതിനുമുക ളിൽ മട്ടുപ്പാവ്. തൂൺനിരകളുടെ ഇരുവശവും നടനശാലയുടെ രണ്ടു വശങ്ങൾ. ആഘോഷകാലങ്ങളിൽ, മഹോത്സവദിവസങ്ങളിൽ, വിശേഷിച്ചും കാളീപൂജാദിവസം നടനശാലയിൽ യാത്രകളി ഉണ്ടായിരിക്കും. ശ്രീരാമകൃഷ്ണൻെറ ഉപദേശമനുസരിച്ച് രാസമണിയുടെ ജാമാതാവായ മഥുരബാബു സാധുക്കൾക്ക് നല്ക്കാൻവേണ്ടി ഭക്ഷണപദാർത്ഥങ്ങൾ സംഭരിച്ചുവെച്ചത് ഈ നടനശാലയിലാണ്. ഇവിടെത്തന്നെവെച്ചാണ് സർവ്വസമക്ഷം ശ്രീരാമകൃഷ്ണദേവൻ ഭൈരവീപൂജ ചെയ്തതും.

**കലവറ, തിടപ്പള്ളി, ഊട്ടുപുര, ബലിസ്ഥാനം**

നാലുചുറ്റുമുള്ള തിരമുറ്റത്തിൻെറ പടിഞ്ഞാറുവശത്ത് ദ്വാദശശിവ ക്ഷേത്രങ്ങൾ; മറ്റു മൂന്നുവശത്തും ഒറ്റനിലക്കെട്ടിടങ്ങളും, കിഴക്കു വശത്തുള്ള മുറികളിൽ കലവറ, വിഷ്ണുക്ഷേത്രത്തിലെ തിടപ്പള്ളി, നൈവേദ്യം വെയ്ക്കുന്നതിനുള്ള മുറി, ദേവിയുടെ തിടപ്പള്ളി, പൂജാരിക ളുടെ അടുക്കള, ഊട്ടുപുര എന്നിവ. അതിഥികളും സന്ന്യാസിമാരും ഊട്ടുപുരയിൽപോയി ഉണ്ണാനിഷ്ടമില്ലാത്ത പക്ഷം ആപ്പീസിൽ കാര്യക്കാര ൻെറ അടുത്തു ചെല്ലണം. കാര്യക്കാരൻ കലവറ വിചാരിപ്പുകാരനു കല്പനകൊടുത്താൽ കലവറയിൽനിന്നും അരിയും കോപ്പും കൊടുക്കും. നടനശാലയുടെ തെക്കുവശത്താണ് ബലിസ്ഥാനം. വിഷ്ണുക്ഷേത്രത്തി ലേയ്ക്കുള്ള നിവേദ്യം നിരാമിഷമാണ്. കാളീക്ഷേത്രത്തിലേയ്ക്കു പാചകത്തിന് ഇടം വേറെയാകുന്നു. അടുക്കളയുടെ മുമ്പിലിരുന്നു വേലക്കാരികൾ വലിയവലിയ കത്തികൊണ്ടു മത്സ്യം നുറുക്കുന്നുണ്ടാവും. അമാവാസ്യനാൾ ഒരാടിനെ ബലികൊടുക്കും. പന്ത്രണ്ടുമണിക്കുമുമ്പ് ക്ഷേത്രങ്ങളിൽ നിവേദ്യമാകും. അപ്പോഴേയ്ക്കും ഊട്ടുപുരയിൽ ഓരോ ഇലയും എടുത്തുകൊണ്ട് വരിവരിയായി പാവങ്ങളും വൈഷ്ണവരും സന്ന്യാസിമാരും അതിഥികളും വന്നിരിപ്പാകും. ബ്രാഹ്മണർക്ക് ഇടം വേറെ വെച്ചിട്ടുണ്ട്. ക്ഷേത്രത്തിലെ ജോലിക്കാരായ ബ്രാഹ്മണർക്കും

പ്രത്യേകം ഇരിപ്പിടമുണ്ട്. കാര്യക്കാരനുള്ള പ്രസാദം അദ്ദേഹത്തിൻെറ മുറിയിലേയ്ക്കു കൊടുത്തയയ്ക്കണം. ജാൻബസാറിലെ ബാബുമാർ (രാസമണിയുടെ വീട്ടുകാർ) വന്നാൽ മാളികയിലാണ് താമസിക്കുക; അവർക്കു പ്രസാദം അവിടേയ്ക്കു കൊടുത്തയയ്ക്കണം.

**ആപ്പീസ്**

തിരുമുറ്റത്തിൻെറ തെക്കുഭാഗത്ത് വരിവരിയായുള്ള മുറികളിലാണ് ആപ്പീസും ഉദ്യോഗസ്ഥന്മാർക്ക് താമസിക്കാനുള്ള ഇടവും. ഖജാൻജിയും ഗുമസ്തനും എപ്പോഴും ഇവിടെ താമസിക്കുന്നു. കലവറ വിചാരിപ്പുക്കാരൻ, പൂജാരി, വെപ്പുകാരൻ ബ്രാഹ്മണൻ, വെപ്പുകാരി, വേലക്കാർ, വേലക്കാരികൾ, കാവല്ക്കാർ മുതലായവർ ഏതുനേരവും വന്നുംപോയു മിരിക്കും. ചില മുറികൾ പൂട്ടിയിട്ടിരിക്കും. അവയിൽ കോവിലിലെ വിതാനങ്ങൾ, വിരിപ്പുകൾ, മേക്കട്ടികൾ, പരവതാനികൾ തുടങ്ങിയ സാമാനങ്ങൾ സൂക്ഷിക്കുന്നു. ഈ വരിയിലെ ചില മുറികൾ പരമഹംസ ദേവൻെറ ജന്മോത്സവത്തിനും കലവറായായി ഉപയോഗിക്കാറുണ്ട്. ഇതിനു തെക്കുവശത്തുള്ള പറമ്പിലാണ് വലിയ ഉത്സവങ്ങൾക്ക് പാകംചെയ്യുന്നത്. തിരുമുറ്റത്തിൻെറ വടക്കുള്ള ഒരുനിലക്കെട്ടിടങ്ങളുടെ നേർനടുക്കാണ് പടിപ്പുര. കുളിപ്പുരയിലെപ്പോലെ ഇവിടെയും പാറാവു കാരനുണ്ട്. അകത്ത് കടക്കുംമുമ്പ് ചെരിപ്പ് പുറത്ത് ഊരിവെയ്ക്കണം.

**ശ്രീരാമകൃഷ്ണദേവൻെറ മുറി**

തിരുമുറ്റത്തിൻെറ വടക്കുപടിഞ്ഞാറെ മൂലയ്ക്ക്, അതായത് ദ്വാദശശിവ ക്ഷേത്രങ്ങളുടെ വടക്ക് ആണ് പരമഹംസദേവൻെറ മുറി. മുറിയുടെ പടിഞ്ഞാറുവശത്ത് അർദ്ധവൃത്താകാരമായ ഒരു വരാന്തയുണ്ട്. ആ വരാന്തയിൽ പശ്ചിമാഭിമുഖനായി നിന്നാണ് ശ്രീരാമകൃഷ്ണൻ ഗംഗാ ദർശനം ചെയ്യുക പതിവ്. വരാന്ത കഴിഞ്ഞാൽ നടപ്പാത. അതിനപ്പുറം പൂന്തോട്ടം; അതിനടുത്ത് പുഴയിലെ മതിൽക്കെട്ട്. താഴെ പൂതസലിലയും കളകളനാദിനിയുമായ ഗംഗ.

**സംഗീതശാലയും ഇലഞ്ഞിമൂടും**

പരമഹംസദേവൻെറ മുറിയുടെ നേരെ വടക്ക് ചതുരത്തിൽ ഒരു വരാന്തയുണ്ട്. അതിനു വടക്ക് തോട്ടത്തിലെ നടപ്പാത. അതിനു വടക്കും പൂന്തോട്ടമുണ്ട്. അതിനപ്പുറത്താണ് സംഗീതശാല. ഇതിൻെറ താഴത്തെ മുറിയിൽ ശ്രീരാമകൃഷ്ണദേവൻെറ അമ്മ താമസിച്ചിരുന്നു. സംഗീതശാല കഴിഞ്ഞ് ഇലഞ്ഞിമൂടും ഇലഞ്ഞിക്കടവും. ഈ കടവിലാണ് അയൽപ ക്കത്തെ സ്ത്രീകൾ കുളിക്കാറ്. ശ്രീരാമകൃഷ്ണദേവൻെറ അമ്മ ഈ കടവിലാണ് അവസാനം ഗംഗാസ്പർശനം ചെയ്തത്.

**പഞ്ചവടി**

ഇലഞ്ഞിമൂടിന് അല്പംകൂടി വടക്കുമാറി പഞ്ചവടി. ഈ പഞ്ചവടിയുടെ ചുവട്ടിലിരുന്നാണ് പരമഹംസദേവൻ അനേകം സാധനകൾ ചെയ്തത്; ഇപ്പോഴും ഭക്തന്മാരുമൊരുമിച്ച് അവിടെ കൂടെക്കൂടെ ഉലാത്താറുണ്ട്. ചിലപ്പോഴൊക്കെ ഗംഭീരരാത്രിയിൽ എഴുന്നേറ്റ് അദ്ദേഹം അവിടെ പോകും. പഞ്ചവടിയിലെ വൃക്ഷങ്ങൾ - വടം, അശ്വത്ഥം, നിംബം, ആമലകം, വില്വം എന്നിവ - ശ്രീരാമകൃഷ്ണൻ സ്വന്തം മേൽനോട്ടത്തിൽ നട്ടുവളർത്തിയിട്ടുള്ളവയാണ്. വൃന്ദാവനത്തിൽനിന്നും അദ്ദേഹം മണ്ണു കൊണ്ടുവന്ന് ഇവിടെ വിതറുകയുണ്ടായി. ഈ പഞ്ചവടിയുടെ നേർകിഴക്ക് ഒരു കുടിലുണ്ടാക്കിച്ച് അതിനകത്തിരുന്ന് ശ്രീരാമകൃഷ്ണൻ ഒട്ടേറെ തപസ്സും ഈശ്വരചിന്തയും ചെയ്തിട്ടുണ്ട്. ഈ കുടിൽ ഇപ്പോൾ ഒരു നല്ല ചെറിയ കെട്ടിടമായിരിക്കുന്നു.

പഞ്ചവടിയുടെ നടുക്ക് ഒരു പഴയ പേരാൽ ഉണ്ട്; അതിനോടു ചേർന്ന് ഒരരയാലും . രണ്ടും കൂടിച്ചേർന്ന് ഒന്നായിരിക്കുന്നു. പഴയ മരത്തിനു പ്രായാധിക്യംകൊണ്ട് അനേകം പൊത്തുകൾ വീണിട്ടുണ്ട്. അനേകം പക്ഷികളും മറ്റു ജീവികളും ആ മരത്തിൽ വാസമുറപ്പിച്ചിരിക്കുന്നു; വൃക്ഷത്തിൻെറ ചുവട്ടിൽ, വൃത്താകൃതിയിൽ, ഇഷ്ടികകൊണ്ടു തറ കെട്ടിയിട്ടുണ്ട്; തറയിലേയ്ക്കു കയറാൻ പടിക്കെട്ട്. ഈ തറയുടെ വടക്കുപടിഞ്ഞാറെ ഭാഗത്തിരുന്ന് ശ്രീരാമകൃഷ്ണദേവൻ അനേകം സാധനകൾ ചെയ്തിട്ടുണ്ട്. കുട്ടിയെ കാണാഞ്ഞു പശു കേഴുംപോലെ വ്യാകുലനായി അദ്ദേഹം ഭഗവാനെ എത്ര വിളിച്ചിരിക്കുന്നു! ഇപ്പോൾ ആ പവിത്രസ്ഥാനത്ത് വടവൃക്ഷത്തിൻെറ ചങ്ങാതിയായ അശ്വത്ഥത്തിൻെറ ഒരു ശാഖ ഒടിഞ്ഞുവീണുകിടക്കുന്നു. ശാഖ ഒടിഞ്ഞു വേർപെട്ടുപോയിട്ടില്ല; തായ്മരവുമായി പകുതി ബന്ധം ഇപ്പോഴുമുണ്ട്. അദ്ദേഹം ഇരുന്ന ഇരിപ്പിടത്തിൽ ഇരിക്കാൻ യോഗ്യനായ വേറൊരു മഹാപുരുഷൻ ഇനിയും ജനിച്ചിട്ടില്ലെന്നു തോന്നുന്നു.

**മൂളിമരമൂട്, കൂവളത്തറ, മാളിക**

പഞ്ചവടിയിൽനിന്നും കുറച്ചുകൂടി വടക്കോട്ടു ചെന്നാൽ ഇരുമ്പുകമ്പി കൊണ്ടു വേലി കെട്ടിയിട്ടുണ്ട്; ആ വേലിയ്ക്കപ്പുറം മൂളിമരമൂട്. വരിവരിയായി നാലു മൂളിമരങ്ങൾ. ആ വഴി കുറച്ചു ദൂരം കിഴക്കോട്ടു നടന്നാൽ കൂവളത്തറയായി . ഇവിടെയും ഗുരുദേവൻ വളരെ കഠിന തപസ്സുകൾ അനുഷ്ഠിച്ചിട്ടുണ്ട്. മൂളിമരങ്ങൾക്കും കൂവളത്തറയ്ക്കും അപ്പുറം ഉയർന്ന മതിൽ. അതിനു വടക്ക് സർക്കാർവക വെടിമരുന്നുശാല.

വടക്കെ തിരുമുറ്റത്തെ വാതില്ക്കൽനിന്നു പുറത്തേയ്ക്കു നടന്നാൽ ഒരു രണ്ടുനിലമാളിക കാണാം. റാണി രാസമണിയോ അവരുടെ

ജാമാതാവായ മഥുരബാബുവോ മറ്റോ അമ്പലത്തിൽ വന്നാൽ ഈ മാളികയിലാണ് താമസം. അവർ ജീവിച്ചിരുന്ന കാലത്ത് പരമഹംസദേവൻ ഈ മാളികയുടെ താഴത്തെ നിലയിൽ പടിഞ്ഞാറെ മുറിയിലാണ് താമസിച്ചിരുന്നത്. ഈ മുറിയിൽനിന്നും നേരെ ഇലഞ്ഞിമൂടുകടവിലേയ്ക്കു പോകാം; ഗംഗാദർശനം നന്നായി ലഭിക്കുകയും ചെയ്യും.

**പാത്രക്കടവ്, ഗാജിമൂട്, രണ്ടു പടികൾ**

അമ്പലത്തിൻെറ നടവാതിലിനും മാളികയ്ക്കും ഇടയ്ക്കുള്ള വഴിയെ കിഴക്കോട്ടു കുറച്ചു ചെല്ലുമ്പോൾ പടുത്തുകെട്ടിയ കടവുള്ള മനോഹരമായ ഒരു കുളം വലത്തുഭാഗത്തു കാണാം. അമ്പലത്തിൻെറ നേരെ കിഴക്കുവശത്തായി ഈ കുളത്തിനു പാത്രം തേയ്ക്കാനുള്ള ഒരു കടവും മേൽപ്പറഞ്ഞ വഴിയുടെ അടുത്തായി വേരൊരു കടവും ഉണ്ട്. വഴിയ്ക്കരികിലുള്ള കടവിനടുത്ത് ഒരു മരം നില്ക്കുന്നു; അതിന് 'ഗാജിമൂട്' എന്നു പറയുന്നു. ഈ വഴിയെ കുറച്ചുകൂടി കിഴക്കോട്ടു നടന്നാൽ വേറൊരു പടി കാണാം. ഉദ്യാനത്തിൽനിന്നു പുറത്തേയ്ക്കു പോകാനുള്ള പ്രധാനപടി ഇതാണ്. ഈ പടിയ്ക്കൽക്കൂടിയാണ് ആലംബസറിൽനിന്നോ കല്ക്കത്തയിൽനിന്നോ ആളുകൾ വരികയും പോകയും ചെയ്യുന്നത്. ദക്ഷിണേശ്വരത്തുള്ള ആളുകൾ അടുത്തുള്ള ചെറിയ പടി വഴി വരുന്നു. മേൽപ്പറഞ്ഞ പ്രധാനപടിവഴിയാണ് പ്രായേണ കല്ക്കത്തയിൽനിന്നു വരുന്ന ആളുകൾ കാളീക്ഷേത്രത്തിൽ പ്രവേശിക്കുന്നത്. അവിടെയും പാറാവുകാരൻ കാവലുണ്ട്. പരമഹംസദേവൻ കല്ക്കത്തയിൽനിന്ന് രാത്രി വളരെ ഇരുട്ടിയശേഷം മടങ്ങിവരുമ്പോൾ ഈ പടിക്കലെ കാവല്ക്കാരനാണ് പടി തുറന്നുകൊടുക്കാറ്. അദ്ദേഹം കാവല്ക്കാരനെ വിളിച്ച് മുറിയിൽ കൊണ്ടുപോയി നിവേദിച്ച പലഹാരങ്ങൾ കൊടുക്കും.

**ഹംസപുഷ്കരണി, കുതിരാലയം, പുശുത്തൊഴുത്ത്**

പഞ്ചവടിയുടെ കിഴക്കുവശത്ത് വേരൊരു കുളമുണ്ട്: അതിന് ഹംസപുഷ്കരണി എന്നു പയുന്നു. ഈ കുളത്തിൻെറ വടക്കുകിഴക്കേ കോണിലാണ് കുതിരാലയവും പശുത്തൊഴുത്തും. തൊഴുത്തിൻെറ കിഴക്കുമാറിയാണ് ചെറിയ പടി. ഈ പടിവഴി ദക്ഷിണേശ്വരം ഗ്രാമത്തിൽ പോകാം. അമ്പലത്തിലെ പൂജാരികളോ വേലക്കാരോ കൊണ്ടുവന്നു താമസിപ്പിച്ചിട്ടുള്ള അവരുടെ വീട്ടുകാരും കുട്ടികളും ഈ വഴിക്കാണ് വന്നുപോകാറ്.

**പൂന്തോട്ടം.**

അമ്പലവളപ്പിൻെറ തെക്കെ അറ്റത്തുനിന്ന് ഇലഞ്ഞിമൂടും പഞ്ചവടിയുംവരെ ഗംഗയുടെ കരയിൽകൂടി നടപ്പാതയുണ്ട്. ഈ പാതയുടെ

ഇരുവശത്തും പൂച്ചെടികളുണ്ട്. ഇലഞ്ഞിമൂടുമുതൽ പഞ്ചവടിവരെ ഇടതുവശത്ത് ഇടക്കിടെ പൂച്ചെടികൾ. കൂടാതെ, മാളികയുടെ തെക്കു വശത്തുകൂടി കിഴക്കുപടിഞ്ഞാറായി പോകുന്ന പാതയുടെ ഇരുവശങ്ങളിലും പൂച്ചെടികൾ വെച്ചുപിടിപ്പിച്ചിരിക്കുന്നു. ഗാജിമൂടുമുതൽ തൊഴുത്തുവരെ, മാളികയുടെയും ഹംസപുഷ്കരണിയുടെയും കിഴക്കായി കിടക്കുന്ന സ്ഥലത്തും നാനാതരം പൂച്ചെടികളും ഫലവൃക്ഷങ്ങളും ഒരു കുളവും ഉണ്ട്.

വെളുപ്പിന് കിഴക്കു കതിരോൻെറ ചെങ്കതിരുകൾ പരക്കാൻ തുടങ്ങി തുടങ്ങിയില്ല എന്നാകുമ്പോൾ, കോവിലിൽ മംഗളനീരാജനത്തിൻെറ മധുരസ്വരം മുഴങ്ങുമ്പോൾ, നാഗസ്വരത്തിൽനിന്നും പുലർവേളയിലെ രാഗരാഗിണികൾ ഉതിരുമ്പോൾ, അന്നേരം മുതൽ ദേവിയുടെ ഉദ്യാനത്തിൽ പുഷ്പസംഭരണം ആരംഭിക്കയായി. ഗംഗാതീരത്തിൽ പഞ്ചവടിക്കെതിരെ വില്വവൃക്ഷവും സുരഭിലസുമങ്ങളുള്ള ചില പൂച്ചെടികളും. മല്ലികയും മാധവിയും അരളിപ്പൂവും ആണ് ശ്രീരാമകൃഷ്ണന് വളരെ ഇഷ്ടമുള്ളവ. മാധവീലത അദ്ദേഹം വൃന്ദാവനത്തിൽനിന്നും കൊണ്ടുവന്നു നട്ടുപിടിപ്പിച്ചതാണ്. ഹംസപുഷ്കരണിയ്ക്കും മാളികയ്ക്കും കിഴക്ക് കുളത്തിൻെറ കരയ്ക്ക് ചമ്പകവൃക്ഷമുണ്ട്. അല്പംമാറി കീഴ്ക്കുലചെമ്പരത്തി, പനിനീർ ചെടികൾ, കാഞ്ചനപുഷ്പം; വേലിപ്പുറത്ത് ശംഖുപുഷ്പം, അടുത്ത് മുല്ലയും. അവിടവിടെയായി ദ്വാദശമന്ദിരങ്ങളുടെ പടിഞ്ഞാറുവശത്തു നിരനിരയായി വെളുത്ത അരളി, ചുവന്ന അരളി, റോസ്, മുല്ല, കൂവളം. ചിലടത്ത് ഉമ്മത്തിൻപൂവ്; ശിവപൂജയ്ക്കുവേണ്ടിയാണത്. ഇടക്കിടെ തുളസി, ഇഷ്ടികകൊണ്ട് ഉയരത്തിൽ കെട്ടിയ തറകളിൽ വളർത്തിയിരിക്കുന്നു. സംഗീതശാലയുടെ തെക്കുവശത്ത് കൂവളം,മുല്ല, ഗന്ധരാജൻ, റോസ്. പടികളുള്ള കടവിനടുത്ത് താമരയരളി, കോകിലാക്ഷം. പരമഹംസദേവൻെറ മുറിക്കടുത്ത് ഒന്നുരണ്ട് കൃഷ്ണചൂഡാവൃക്ഷങ്ങൾ; ചുറ്റിനും കൂവളം, മുല്ല, ഗന്ധരാജൻ, റോസ്, മല്ലിക, ചെമ്പരത്തി, വെള്ളയരളി, ചുവന്ന അരളി മുതലായവ; കൂടാതെ ഐമ്പരത്തി, ചീനച്ചെമ്പരത്തി എന്നീവക പൂച്ചെടികളും ഉണ്ട്. ശ്രീരാമകൃഷ്ണദേവൻ ഒരു കാലത്ത് പൂ പറിക്കാറുണ്ടായിരുന്നു. ഒരു ദിവസം പഞ്ചവടിയുടെ മുൻവശത്തുള്ള ഒരു വില്വത്തിൽനിന്നും വില്വദളം പറിക്കുകയായിരുന്നു. ആ സമയത്ത് മരത്തിൻെറ ചില കൊമ്പുകൾ ഒടിഞ്ഞുപോയി. അപ്പോൾ അദ്ദേഹത്തിന് ഇമ്മാതിരി ഒരനുഭൂതി ഉണ്ടായി: 'സർവ്വഭൂതങ്ങളിലും കുടികൊള്ളുന്ന ഭഗവാന് എന്തു ക്ലേശമായി എന്നറിഞ്ഞുകൂടാ!' അതോടെ, അതില്പിന്നെ, വില്വപത്രം ശേഖരിക്കാൻ വയ്യാതായി. വേറൊരു ദിവസം പൂ പറിച്ചു കൊണ്ടു നടക്കവെ, പെട്ടെന്നൊരു ദർശനം: 'മലരണിഞ്ഞ മരങ്ങളും, ഓരോ പൂന്തോപ്പും വിരാഡ്രൂപിയായ ശിവമൂർത്തിയെ ശോഭായമാനമാക്കുന്നു: ഇവ ഇരവുപകൽ ആ സർവ്വേശ്വരനെ അർച്ചിക്കുന്നു.'

അന്നുമുതൽ, ശ്രീരാമകൃഷ്ണൻെറ പൂ പറിക്കലും നിന്നു.

**ശ്രീരാമകൃഷ്ണദേവൻെറ മുറിയുടെ വരാന്ത**

പരമഹംസദേവൻെറ മുറിയുടെ കിഴക്കുവശത്തു നെടുനീളത്തിലൊരു വരാന്തയുണ്ട്. വരാന്തയുടെ തെക്കുവശം തിരുമുറ്റം. ഈ വരാന്തയിൽ പരമഹംസദേവൻ സാധാരണയായി ഭക്തന്മാരും ഒരുമിച്ചിരുന്ന് ഈശ്വരപരമായ കാര്യങ്ങൾ സംസാരിക്കുകയും സങ്കീർത്തനങ്ങൾ നടത്തുകയും ചെയ്യാറുണ്ട്. ഈ വരാന്തയുടെ മറുഭാഗത്ത് ഉത്തരാഭി മുഖമായി വേറൊരു വരാന്ത. ഭക്തന്മാർ ഈ വരാന്തയിൽവെച്ചാണ് ഗുരുദേവൻെറ ജന്മോത്സവം കൊണ്ടാടിയിരുന്നത്. ഗുരുദേവനുമൊരുമിച്ച് അവർ നാമസങ്കീർത്തനം ചെയ്തിരുന്നു. പലപ്പോഴും അദ്ദേഹം ഇവിടെ ഭക്തന്മാരുമൊരുമിച്ചിരുന്ന് ആഹാരം കഴിക്കുകയും ചെയ്തിരുന്നു. ശ്രീ കേശവചന്ദ്രസേനൻ ശിഷ്യന്മാരുമൊന്നിച്ചുവന്ന് ഈ വരാന്തയിൽവെച്ച് ശ്രീരാമകൃഷ്ണനുമായി എത്രയോ തവണ സംഭാഷണം ചെയ്തിരിക്കുന്നു. അങ്ങനെ ആനന്ദിച്ചുകൊണ്ട്, പൊരി, നാളികേരം, പൂരി, മധുരപലഹാര ങ്ങൾ മുതലായവ അവിടെ ഒന്നിച്ചിരുന്നു കഴിക്കാറുണ്ട്. ഒരിക്കൽ ഈ വരാന്തയിൽവെച്ചാണ് നരേന്ദ്രനെ കണ്ട് ശ്രീരാമകൃഷ്ണദേവൻ സമാധിമ ഗ്നനായത്.

**ആനന്ദനികേതനം**

ആനന്ദനികേതനമാണ് ഈ ദേവീക്ഷേത്രം. രാധാകാന്തൻെറയും ഭവതാരിണിയുടെയും മഹാദേവൻെറയും നിത്യപൂജ, നിവേദ്യം, അതിഥിപൂജ മുതലായവ നടന്നുവരുന്നു. ഒരു വശത്തു തീർത്ഥസലി ലയായ ഭാഗീരഥിയുടെ വിശാലദർശനം. വിവധവർണ്ണവിശിഷ്ടങ്ങളും സുരഭിലങ്ങളുമായ കുസുമങ്ങൾ നിറഞ്ഞ മലർവാടി വേറൊരു വശത്ത്. ദിവാനിശം ഈശ്വരപ്രേമമത്തനായിട്ട് ഒരു മഹാത്മാവും ഉണ്ടിവിടെ. ആനന്ദമയിയുടെ നിത്യോത്സവം! സംഗീതശാലയിൽനിന്നും കൂടെക്കൂടെ രാഗരാഗിണികൾ ഉതിരുന്നു: പ്രഭാതത്തിൽ മംഗളാരതിയുടെ സമയത്ത് ഒരിക്കൽ; പിന്നെ ഒമ്പതുമണിക്ക് പൂജ ആരംഭിക്കുമ്പോൾ; അതു കഴിഞ്ഞ് പന്ത്രണ്ടുമണിക്ക്, അപ്പോൾ നിവേദ്യവും നീരാജനവും കഴിഞ്ഞ് ദേവീദേവന്മാർ വിശ്രമിക്കുന്നു. പിന്നെ നാലുമണിക്ക് വീണ്ടും വാദ്യ സംഗീതം കേൾക്കാം. ദേവീദേവന്മാർ വിശ്രമം കഴിഞ്ഞെഴുന്നേറ്റ് മുഖം കഴുകുന്ന സമയമാണത്. പിന്നെ സന്ധ്യയ്ക്കു ദീപാരാധന സമയത്ത്. അവസാനം രാത്രി ഒമ്പതു മണിക്ക് ദേവീദേവന്മാർ പള്ളിക്കുറുപ്പിന് ആരംഭിക്കുമ്പോൾ വീണ്ടും മംഗളഗീതങ്ങൾ മുഴങ്ങുന്നു.



# ശ്രീരാമകൃഷ്ണവചനാമൃതം

# ഒന്നാം ഭാഗം

## ഗുരുവും ശിഷ്യനും

## അദ്ധ്യായം ഒന്ന്

1882 ഫെബ്രുവരി 26, ഞായറാഴ്ച

### പ്രഥമദർശനം

ഗംഗാതീരത്തുള്ള ദക്ഷിണേശ്വരം കാളീക്ഷേത്രോദ്യാനം. കാളീമാതാവിൻെറ കോവിൽ. വസന്തകാലം. ശ്രീരാമകൃഷ്ണൻെറ ജന്മോത്സവം കഴിഞ്ഞിട്ട് ഏതാനും നാളുകളായി.[1] നേരമന്തിയോടടുത്തു. ശ്രീരാമകൃഷ്ണദേവൻെറ മുറിയിൽ മാസ്റ്റർ[2] എത്തി. ഇതാദ്യത്തെ ദർശനമാണ്. മുറിനിറയെ ആളുകൾ അദ്ദേഹത്തിൻെറ വചനാമൃതം സശ്രദ്ധം പാനംചെയ്തുകൊണ്ടിരിക്കുന്നതായി മാസ്റ്റർ കണ്ടു. ഭഗവാൻ മരക്കട്ടിലിൽ പൂർവ്വാഭിമുഖനായിരുന്ന് മന്ദഹാസം പൊഴിച്ചുകൊണ്ട് ഹരികഥാകഥനം ചെയ്യുന്നു. ഭക്തന്മാരെല്ലാം തറയിലിരിക്കുന്നു.

**കർമ്മം എപ്പോഴുപേക്ഷിക്കാം?**

മാസ്റ്റർ നിശ്ശബ്ദനായി നോക്കിനിന്നുപോയി. സാക്ഷാൽ ശുകദേവൻ ഭഗവത്കഥ അരുളിച്ചെയ്യുകയാണെന്നും, സർവ്വതീർത്ഥങ്ങളും അവിടെ സമ്മിളിതമായിട്ടുണ്ടെന്നും തോന്നി. അഥവാ, രാമാനന്ദൻ, സ്വരൂപൻ മുതലായ ഭക്തന്മാരോടൊരുമിച്ച് ശ്രീചൈതന്യൻ പുരീക്ഷേത്രത്തിൽ ഇരുന്നു ഭഗവാൻെറ നാമകീർത്തനം ചെയ്കയോ? ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഒരു പ്രാവശ്യം ഹരിനാമമോ രാമനാമമോ കീർത്തിക്കുമ്പോൾ രോമാഞ്ചമോ അശ്രുപാതമോ ഉണ്ടാകുന്നു എങ്കിൽ സന്ധ്യാദികർമ്മങ്ങൾ പിന്നീടു ചെയ്യേണ്ടതില്ലെന്ന് നിശ്ചയമായി

1.ബംഗാളി മൂലഗ്രന്ഥത്തിൽ പ്രഥമദർശനം മാർച്ച് മാസത്തിലാണെന്നാണ് കൊടുത്തിരിക്കുന്നത്. എന്നാൽ മൂലഗ്രന്ഥം അഞ്ചാം ഭാഗം പരിശിഷ്ടം 91 -ാം പുറത്തു പ്രഥമദർശനം 1882 ഫെബ്രുവരി 26-ാം തീയതി ഞായറാഴ്ചയാണെന്നു കാണുന്നുണ്ട്. ശരിയായ തീയതി അതാവാനാണ് കൂടുതൽ സാദ്ധ്യത.

2. മാസ്റ്റർ - മൂലഗ്രന്ഥമായ ശ്രീ ശ്രീരാമകൃഷ്ണകഥാമൃതത്തിൻെറ രചയിതാവും ഒരദ്ധ്യാപകനും ശ്രീരാമകൃഷ്ണൻെറ ഒരു ഗൃഹസ്ഥശിഷ്യനും ആയ മഹേന്ദ്രനാഥഗുപ്തൻ.

അറിഞ്ഞോളു. അപ്പോൾ മാത്രമേ കർമ്മത്യാഗത്തിനു അധികാരമുള്ളു - കർമ്മം സ്വയം വിട്ടുപിരിഞ്ഞുപോകുന്നു. പിന്നെ രാമനാമമോ ഹരിനാമമോ കേവലം പ്രണവമോ മാത്രം ജപിച്ചാൽ മതി.'

അദ്ദേഹം തുടർന്നു: 'സന്ധ്യ ഗായത്രിയിൽ ലയിക്കുന്നു; ഗായത്രി ഓംകാരത്തിൽ ലയിക്കുന്നു.'

മാസ്റ്റർ വരാഹനഗരത്തിലെ ഓരോ ഉദ്യാനത്തിലും ചുറ്റിക്കറങ്ങി ഇവിടെ എത്തിയിരിക്കുകയാണ്. *സിധുവുമൊത്തു ഉദ്യാനം കാണാനിറങ്ങിയതാണ്. ഇന്നു ഞായറാഴ്ച. സമയമുണ്ട്; അതുകൊണ്ട് നടക്കാനിറങ്ങി. ശ്രീ പ്രസന്നബാനർജിയുടെ ഉദ്യാനം കുറച്ചുമുമ്പ് കണ്ടു. സിധു അപ്പോൾ പറഞ്ഞു: 'ഗംഗയുടെ തീരത്ത് മനോഹരമായ ഒരു പൂന്തോട്ടമുണ്ട്. എന്താ, ആ തോട്ടം കാണാൻ പോണോ? അവിടെ ഒരു പരമഹംസൻ താമസമുണ്ട്.'

സന്ധ്യയോടുകൂടി തോട്ടത്തിൻെറ പ്രധാനമായ പടിയുംകടന്ന് മാസ്റ്ററും സിധുവും നേരെ ശ്രീരാമകൃഷ്ണദേവൻെറ മുറിയിലത്തി. മാസ്റ്റർ ആശ്ചര്യത്തോടെ നോക്കിക്കണ്ടുകൊണ്ടു വിചാരിച്ചു: 'ആഹാ! എന്തൊരു സുന്ദരമായ സ്ഥാനം! എത്ര നല്ലയാളുകൾ! എന്തൊരു മനോഹരമായ സംഭാഷണം! ഇവിടെനിന്നും അനങ്ങാൻ തോന്നുന്നില്ല.' അല്പം കഴിഞ്ഞ് വിചാരിച്ചു: 'എവിടെയാണെത്തിയിരിക്കുന്നതെന്ന് ഒന്നു കണ്ടുകളയാം; എന്നിട്ടിവിടെ വന്നിരിക്കാം.'

സിധുവുമൊത്തു മുറിക്കു പുറത്തു കടന്നപ്പോഴേയ്ക്കും ദീപാരാധനയുടെ മധുരശബ്ദം കേട്ടുതുടങ്ങി. ചേങ്കലയും ചെണ്ടയും മണിയും കുഴിത്താളവും ഒരുമിച്ചു മുഴങ്ങുന്നു; തോട്ടത്തിൻെറ തെക്കേയറ്റത്തുള്ള സംഗീതശാലയിൽനിന്ന് മധുരഗാനവും. ആ ശബ്ദം ഗംഗയുടെ മാറിടത്തിൽ ചെന്നടിച്ച് അതിദൂരെ എങ്ങോ പോയി ലയിക്കുന്നു. കുസുമഗന്ധവാഹിയായ വസന്താനിലൻ മന്ദംമന്ദം സഞ്ചരിക്കുന്നു. സർവ്വത്ര പൂനിലാവു പരന്നിരിക്കുന്നു. ഭഗവാൻെറ നീരാജനത്തിന് നാലുദിക്കും തയ്യാറായി. ദ്വാദശ ശിവ ക്ഷേത്രങ്ങളിലും രാധാകാന്തമന്ദിരത്തിലും ഭവതാരിണിയുടെ കോവിലിലും ദീപാരാധന തൊഴുത് മാസ്റ്റർ പരമപ്രീതനായി. ശ്രീരാമകൃഷ്ണൻെറ മുറിയിലേയ്ക്കു മടങ്ങുമ്പോൾ സിധു പറഞ്ഞു: 'ഇതു രാസമണി പണിയിച്ച ദേവാലയമാണ്. ഇവിടെ നിത്യവും പൂജയുണ്ട്. അനേകം അതിഥികളും പാവപ്പെട്ടവരും വരുന്നു.'

**വർത്തമാനവും പറഞ്ഞുകൊണ്ട് ഭവതാരിണീക്ഷേത്രത്തിൽ നിന്ന് ഇഷ്ടികപാകിയ വലിയ തിരുമുറ്റത്തുകൂടി നടന്ന് ഇരുവരും വീണ്ടും ശ്രീരാമകൃഷ്ണദേവന്റെ മുറിയുടെ മുമ്പിലെത്തി. മുറിയുടെ വാതിൽ അടച്ചിരിക്കുന്നതായിക്കണ്ടു.**

**അപ്പോൾ ധൂപം ഉഴിഞ്ഞുകഴിഞ്ഞിരിക്കുന്നു.മാസ്റ്റർ ഇംഗ്ലീഷ്**

---

*** ഉത്തരവരാഹനഗരത്തിൽ വീട്, ശ്രീ സിദ്ധേശ്വരമസുംദാർ**

പറിച്ചയാൾ, അനുവാദമില്ലാതെ മുറിയിലേയ്ക്കു പെട്ടെന്നൊന്നും ചെന്നു കയറുകയില്ല. വാതില്ക്കൽ വേലക്കാരി വൃന്ദേ നില്പുണ്ട്.

മാസ്റ്റർ : അതേയ്, സ്വാമി ഇപ്പോൾ അകത്തുണ്ടോ?

വൃന്ദേ : ഉണ്ട്, ഈ മുറിക്കുള്ളിലുണ്ട്.

മാസ്റ്റർ : അദ്ദേഹം ഇവിടെയായിട്ട് എത്ര നാളായി?

വൃന്ദേ : ഓ! വളരെ നാളായി.

മാസ്റ്റർ : ശരി, അദ്ദേഹം ഒട്ടേറെ പുസ്തകങ്ങൾ വായിക്കാറുണ്ടോ?

വൃന്ദേ : പുസ്തകമോ, കുഞ്ഞേ! ഒക്കെ അദ്ദേഹത്തിൻെറ നാവിൽ!

മാസ്റ്റർ പഠിത്തമൊക്കെ കഴിഞ്ഞു വന്നിട്ടേയുള്ളു. ശ്രീരാമ കൃഷ്ണദേവൻ പുസ്തകമൊന്നും വായിക്കാറില്ലെന്നുകേട്ട് കൂടുതൽ ആശ്ചര്യമായി.

മാസ്റ്റർ: അദ്ദേഹമിപ്പോൾ സന്ധ്യാവന്ദനം ചെയ്യുകയായിരിക്കും? ഞങ്ങൾക്കു മുറിക്കകത്തു പോകാൻ പാടുണ്ടോ? നീയൊന്നു പോയി വിവരം പറയുമോ?

വൃന്ദേ: നേരെ അകത്തു പൊയ്ക്കോളു, മക്കളേ! അകത്തു കടന്നിരിക്കിൻ.

അവരകത്തു കടന്നു; മുറിയിൽ മാറ്റാരുമില്ല. ശ്രീരാമകൃഷ്ദേവൻ മാത്രം മരക്കട്ടിലിൽ ഇരിക്കുന്നുണ്ട് മുറിയിൽ ധൂപം പുകച്ചിരിക്കുന്നു; വാതിലെല്ലാം അടച്ചിട്ടുണ്ട്. മാസ്റ്റർ അകത്തുകടന്ന് കൈകൂപ്പി തൊഴുതു. ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതനുസരിച്ച് അദ്ദേഹവും സിധുവും തറയിലിരുന്നു. ––എവിടെയാണ് നിങ്ങളുടെ താമസം ? എന്തു ചെയ്യുന്നു ? വരാഹനഗരത്തിൽ എന്തിനു വന്നു ? എന്നൊക്കെ ശ്രീരാമകൃഷ്ണൻ ചോദിച്ചു. മാസ്റ്റർ അതിനെല്ലാം മറുപടി പറഞ്ഞു. എന്നാലിടയ്ക്കിടയ്ക്ക് അദ്ദേഹം അന്യമനസ്കനാകുന്നതായി മാസ്റ്റർ കണ്ടു. ഇതിന്റെ പേര് ഭാവാവസ്ഥയെന്നാണെന്ന് പിന്നീട് അറിഞ്ഞു. ഒരുവൻ ചൂണ്ടയും കൈയിലേന്തി മീൻ പിടിക്കാനിരിക്കുംപോലെ. മീൻ വരുന്നു, ഇര വിഴുങ്ങുന്നു, പൊങ്ങുതടിയനങ്ങുന്നു. അയാൾ ജാഗ്രതയോടെ ചൂണ്ടയും പിടിച്ചുകൊണ്ട് പൊങ്ങുതടിയുടെ നേരെ ഇമവെട്ടാതെ ഒരേ ചിന്തയോടെ നോക്കിക്കൊണ്ടിരിക്കുന്നു. ആരോടും ഉരിയാടുകയില്ല ; ശരിക്കും അതുപോലെയാണ് ഈ ഭാവം. ഭഗവാൻ സന്ധ്യയ്ക്കു ശേഷം ഇങ്ങനെ ഭാവാന്തരം പ്രാപിക്കാറുണ്ടെന്നും, ചിലപ്പോഴൊക്കെ ബാഹ്യബോധം തെല്ലുമില്ലാതെയാകാറുണ്ടെന്നും മാസ്റ്റർ കേൾക്കുകയും കാണുകയും ചെയ്തു.

മാസ്റ്റർ : അവിടുന്നിപ്പോൾ സന്ധ്യാവന്ദനം ചെയ്യാൻ പോവുകയായിരിക്കും. അപ്പോൾ ഞങ്ങൾ പോയ്വരട്ടെയോ ?

ശ്രീരാമ : (ഭാവാവസ്ഥയിൽ) അല്ല – സന്ധ്യാ – അങ്ങനെയൊന്നുമില്ല.

അല്പം ചില വർത്തമാനങ്ങൾകൂടി പറഞ്ഞ് മാസ്റ്റർ നമസ്ക്കരിച്ച് വിടവാങ്ങി. ഭഗവാനരുളി: 'വീണ്ടും വരൂ.'

മാസ്റ്റർ മടക്കത്തിൽ ആലോചിച്ചു : 'ഈ സൗമ്യനാര്? അദ്ദേഹത്തിൻെറ അടുത്തേയ്ക്കു തിരിച്ചുചെല്ലുന്നതിന് എനിക്കാഗ്രഹം തോന്നുന്നുവല്ലൊ! പുസ്തകം പഠിക്കാതെ മനുഷ്യന് വലിയവനാകാമെന്നോ? എന്തൊരാശ്ചര്യം! വീണ്ടും വരണമെന്നെനിക്കു തോന്നുന്നു. അദ്ദേഹവും പറഞ്ഞു, " വീണ്ടും വരൂ" എന്ന്. നാളെയോ മറ്റന്നാളോ കാലത്ത് വരാം.'

## അദ്ധ്യായം രണ്ട്

അഖണ്ഡമണ്ഡലാകാരം വ്യാപ്തം യേന ചരാചരം
തത്പദം ദർശിതം യേന തസ്മൈ ശ്രീഗുരവേ നമഃ.

**ദ്വിതീയദർശനം**

രണ്ടാമത്തെ ദർശനം, രാവിലെ എട്ടുമണിസമയം . ശ്രീരാമകൃഷ്ണൻ അപ്പോൾ ക്ഷൗരം ചെയ്യിക്കാൻ തുടങ്ങുകയായിരുന്നു. ഇപ്പോഴും കുറച്ചൊരു തണുപ്പുണ്ട്. അദ്ദേഹം ചുവന്ന കരയുള്ള ഒരു സാൽവ പുതച്ചിട്ടുണ്ട്. മാസ്റ്ററെക്കണ്ട് അദ്ദേഹമരുളി: 'നീ വന്നോ, കൊള്ളാം, ഇവിടെയിരിക്കൂ.'

ഈ സംഭാഷണം തെക്കുകിഴക്കേ വരാന്തയിൽവെച്ചാണ് നടന്നത്. ക്ഷുരകൻ എത്തി. ആ വരാന്തയിൽ ഗുരുദേവൻ ക്ഷൗരം ചെയ്യിക്കാനിരുന്നു. ഇടയ്ക്കിടെ മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ടുമിരുന്നു. മെയ്യിൽ മേൽപ്പറഞ്ഞമാതിരി സാൽവ. കാലിൽ ക്യാൻവാസ് ചെരിപ്പ്. മുഖം മന്ദഹാസാഞ്ചിതം. സംസാരിക്കുമ്പോൾ അല്പമൊരു വിക്കുണ്ട്.

ശ്രീരാമ : (മാസ്റ്ററോട്) നിൻെറ വീടെവിടെ?

മാസ്റ്റർ : കല്ക്കത്തയിൽ.

ശ്രീരാമ : ഇവിടെ എവിടെ വന്നു?

മാസ്റ്റർ : ഇവിടെ വരാഹനഗരത്തിൽ ചേച്ചിയുടെ വീട്ടിൽ വന്നു. ഈശാനൻ കവിരാജൻെറ വീട്.

ശ്രീരാമ : ഓ, ഈശാൻെറ വീടോ? ആട്ടെ, കേശവന് എങ്ങനെയിരിക്കുന്നു? കലശലായ സുഖക്കേടായിരുന്നു.

മാസ്റ്റർ : അതെ, ഞാനുമങ്ങനെ കേട്ടു, ഇപ്പോൾ സുഖമായിരിക്കുന്നുവെന്നു തോന്നുന്നു.

**കേശവചന്ദ്രനുവേണ്ടി ശ്രീരാമകൃഷ്ണൻ കരയുന്നു.**

ശ്രീരാമ: ഞാനിത്തവണ കേശവനുവേണ്ടി ദേവിയ്ക്കു കരിക്കും പഞ്ചസാരയും വഴിവാടു നേർന്നു. വെളുപ്പിന് ചിലപ്പോൾ ഉറക്കം മുറിഞ്ഞുണരും, അമ്മയുടെ മുമ്പിൽ കരയും, പറയും: 'അമ്മേ, കേശവൻെറ രോഗം മാറ്റിത്തരണേ. കേശവനില്ലെങ്കിൽ, ഞാൻ

കല്ക്കത്തെയിൽ പോകുമ്പോൾ ആരുമായി വർത്തമാനം പറയും?' അതുകൊണ്ടാണ് കരിക്കും പഞ്ചസാരയും നേർന്നത്. ആട്ടെ, കുക്ക്സായിപ്പെന്നൊരാൾ കല്ക്കത്തെയിലെത്തിയിട്ടുണ്ടോ? അയാൾ പ്രസംഗം ചെയ്യുന്നുണ്ടോ? കേശവനെന്നെ ഒരിക്കൽ ബോട്ടിൽ കൂട്ടിക്കൊണ്ടുപോയി. അപ്പോൾ കുക്ക്സായിപ്പും ഉണ്ടായിരുന്നു.

മാസ്റ്റർ : ഉവ്വ്, ഞാനുമങ്ങനെ കേട്ടു. എന്നാൽ ഞാനദ്ദേഹത്തിൻെറ പ്രസംഗമൊന്നും കേൾക്കയുണ്ടായില്ല. എനിക്കദ്ദേഹത്തെപ്പറ്റി അധികമൊന്നും അറിഞ്ഞുകൂട.

**പിതാവിൻെറ കർത്തവ്യം**

ശ്രീരാമ: പ്രതാപൻെറ സഹോദരനിവിടെ വന്നിരുന്നു. കുറച്ചു ദിവസമിവിടെ താമസിച്ചു; ജോലിയും വേലയുമൊന്നുമില്ല. 'ഞാനിവിടെ താമസിച്ചുകൊള്ളാം,' എന്നു പറഞ്ഞു. ഭാര്യയേയും കുട്ടികളേയും അമ്മായിയച്ഛൻെറ വീട്ടിൽക്കൊണ്ടാക്കിയിരിക്കയാണെന്നു ഞാൻ കേട്ടു. പിള്ളേരും പരാധീനോം ഒരുപാട്. ഞാൻ ശകാരിച്ചുവിട്ടു. (മാസ്റ്ററോട്) ഇതു കണ്ടോ? പിള്ളേരും പ്രാരബ്ധോം ഒക്കെയുണ്ട്. അയൽപക്കത്തെ ആളുകൾ വന്ന് അവർക്ക് ചെലവിനു കൊടുക്കുമോ, വളർത്തി ആളാക്കുമോ? ഭാര്യയ്ക്കും മക്കൾക്കും വേറെ വല്ലവരും ചെലവിനു കൊടുക്കണം! അവരെ ശ്വശുരൻെറ വീട്ടിലാക്കിയിട്ടു വന്നിരിക്കുന്നു, നാണമില്ലല്ലോ! ഞാൻ കണക്കിനു ശകാരിച്ചു, പോയി എന്തെങ്കിലും വേലയും പണിയും നോക്കാൻ പറഞ്ഞു. അപ്പോൾ പിന്നെ ഇവിടെനിന്നും പോകാമെന്നായി.

## അദ്ധ്യായം മൂന്ന്

അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ.

**മാസ്റ്റർക്കു കൊട്ടു കിട്ടുന്നു; അഹങ്കാരം തകരുന്നു**

ശ്രീരാമ : (മാസ്റ്ററോട്) നിൻെറ കല്ല്യാണം കഴിഞ്ഞോ?

മാസ്റ്റർ : ഉവ്വ്.

ശ്രീരാമ : (ഞെട്ടലോടെ) ഓ രാമലാൽ,* കേട്ടോ, ഇവൻ കല്ല്യാണം കഴിച്ചുകളഞ്ഞിരിക്കുന്നു!

മാസ്റ്റർ ഘോരമായ എന്തോ ഒരു കുറ്റം ചെയ്തവനെപ്പോലെ വായും മൂടി തലയും താഴ്ത്തി അനങ്ങാതിരുന്നുപോയി. സ്വയം ചിന്തിച്ചു, 'എന്ത്, വിവാഹം ചെയ്യുന്നത് ഇത്രവലിയ ഒരു തെറ്റോ?'

ഗുരുദേവൻ പിന്നെയും ചോദിച്ചു: 'നിനക്ക് കുട്ടികളും ഉണ്ടോ?'

മാസ്റ്ററുടെ നെഞ്ചുകിടന്നു പിടഞ്ഞുതുടങ്ങി. പേടിച്ചു വിറച്ചുകൊണ്ടു പറഞ്ഞു: 'ഉണ്ട്, കുട്ടികളുമുണ്ട്'.

* ഗുരുദേവൻെറ സോദരപുത്രനും കാളീക്ഷേത്രത്തിലെ ശാന്തിക്കാരനുമായ ശ്രീ രാമലാൽ.

ഗുരുദേവൻ വിഷാദത്തോടെ പറഞ്ഞു : 'ഹാ കഷ്ടം! ഇവനു കുട്ടികളുമുണ്ട്!'

ശകാരം കേട്ടു മാസ്റ്റർ സ്തംഭിച്ചിരുന്നുപോയി. അയാളുടെ അഹങ്കാരം തകർന്നുതുടങ്ങി. അല്പനിമിഷം കഴിഞ്ഞ് ഭഗവാൻ ശ്രീരാമകൃഷ്ണൻ കൃപാദൃഷ്ടിയോടെ സ്നേഹപൂർവ്വം പറഞ്ഞു: 'നോക്ക്, നിൻെറ ലക്ഷണങ്ങൾ നന്നായിരുന്നു. നെറ്റിയും കണ്ണും മറ്റും കണ്ടാൽ എനിക്കതു മനസ്സിലാക്കാൻ കഴിയും.'

**അറിവുള്ളവനാര്?**

ശ്രീരാമ: കൊള്ളാം, നിൻെറ വീട്ടുകാരിയെങ്ങനെ? വിദ്യാശക്തിയോ അവിദ്യാശക്തിയോ?

മാസ്റ്റർ: ആളു കൊള്ളാം. പക്ഷേ അറിവില്ല.

ശ്രീരാമ: (നീരസഭാവത്തിൽ) നീ അറിവുള്ളവനും?

അറിവുള്ളവനാര്, അറിവില്ലാത്തവനാര് എന്ന് ഇനിയും മാസ്റ്റർക്ക് അറിഞ്ഞുകൂടാ. എഴുതാനും വായിക്കാനും സാധിക്കുകയും പുസ്തകം വായിക്കാൻ കഴിയുകയും ചെയ്താൽ അറിവുള്ളവാനാണ് എന്നായിരുന്നു ഇതുവരെ കരുതിയിരുന്നത്. ഈ തെറ്റിദ്ധാരണ പിന്നീടു നീങ്ങിപ്പോയി. ഈശ്വരനെ അറിയുന്നതിൻെറ പേരാണ് അറിവ്. ഈശ്വരനെ അറിയാതിരിക്കയാണ് അറിവില്ലായ്മ, എന്ന് പിന്നീട് ധരിച്ചു. 'നീ അറിവുള്ളവനും' എന്ന് ഗുരുദേവൻ പറഞ്ഞപ്പോൾ മാസ്റ്ററുടെ അഹങ്കാരത്തിന് ഒന്നാംതരം ഒരടി കിട്ടി.

ശ്രീരാമ: (മാസ്റ്ററോട്) ശരി, നിനക്ക് സാകാരത്തിലോ വിശ്വാസം, അതോ നിരാകാരത്തിലോ?

**വിഗ്രഹാരാധന**

മാസ്റ്റർ: (സാശ്ചര്യം, സ്വഗതം) സാകാരത്തിൽ വിശ്വാസമുണ്ടെങ്കിൽ നിരാകാരത്തിലെങ്ങനെ വിശ്വാസമുണ്ടാകും? ഈശ്വരൻ നിരാകാരനാണ് എന്ന വിശ്വാസം ഉള്ളപക്ഷം ഈശ്വരൻ സാകാരനാകുന്നു എന്നെങ്ങനെ വിശ്വസിക്കാൻ സാധിക്കും? ഈ വിരുദ്ധാവസ്ഥകൾ രണ്ടും സത്യമാകാൻ സാദ്ധ്യമോ? പാൽ, വെളുത്ത വസ്തു; അതു വീണ്ടും കറുത്തതുമാകാൻ ഒക്കുമോ?

മാസ്റ്റർ : നിരാകാരമാണ് എനിക്കു സുഖമായി തോന്നുന്നത്.

ശ്രീരാമ : അതുകൊള്ളാം. ഏതിലെങ്കിലും വിശ്വാസമുണ്ടായാൽ മതി. നിനക്കു വിശ്വാസം നിരാകാരത്തിലാണ്; അതും നന്ന്. എന്നാൽ, 'ഇതുമാത്രം സത്യം, ബാക്കിയൊക്കെ തെറ്റ്,' എന്നൊരിക്കലും വിചാരിക്കരുത്. നിരാകാരവും സത്യം, അതുപോലെ സാകാരവും സത്യം, എന്നറിയുക. നിനക്കേതിലോ വിശ്വാസം അതിൽ ഉറച്ചു നില്ക്കുക.

രണ്ടും സത്യമാണെന്ന സംഗതി പിന്നെയും പിന്നേയും കേട്ട് മാസ്റ്റർ വിസ്മിതനായി. ഇക്കഥ അയാളുടെ പുസ്തകത്തിൽനിന്ന് കിട്ടിയ

അറിവിലെങ്ങുമില്ല! മാസ്റ്ററുടെ അഹങ്കാരത്തിന് മൂന്നാം തണവയും ഒരടി കിട്ടി. എന്നാലിനിയുമതു നിശ്ശേഷം നശിച്ചു കഴിഞ്ഞിട്ടില്ല. അതിനാൽ അല്പം തർക്കിക്കാൻ ഒരുങ്ങി.

മാസ്റ്റർ: പ്രഭോ, അദ്ദേഹം സാകാരനെന്ന് വിശ്വാസം വന്നെന്നിരിക്കട്ടെ. എന്നിരുന്നാലും അദ്ദേഹം ഒരുകാലവും മണ്ണുകൊണ്ടു തീർത്ത പ്രതിമയല്ലല്ലൊ!

ശ്രീരാമ: എന്തിന് മണ്ണ്? ചിന്മയിയാണ് പ്രതിമ.

'ചിന്മയീപ്രതിമ'യുടെ അർത്ഥമൊന്നും മാസ്റ്റർക്കു മനസ്സിലായില്ല. എങ്കിലും പറഞ്ഞു: 'ശരി, എന്നിരുന്നാലും മൃൺമയപ്രതിമയെ പൂജിക്കുന്നവരോട്, മൺപ്രതിമ ഈശ്വരനല്ലെന്ന സംഗതി പറഞ്ഞു മനസ്സിലാക്കുക വേണ്ടതാണല്ലോ. ഈശ്വരനെ ഉദ്ദേശിച്ച് പ്രതിമയിൽ പൂജചെയ്യുന്നതാണ് ഉചിതം. മണ്ണിനെ പൂജിക്കുന്നത് ശരിയല്ല.'

**ശ്രീരാമകൃഷ്ണദേവനും പ്രസംഗവും**

ശ്രീരാമ: (നീരസത്തോടെ) നിങ്ങളുടെ കല്ക്കത്തക്കാരുടെ ഒരേ ഒരു തൊഴിലിതാണ്! ലക്ച്ചറടിക്കയും മറ്റുള്ളവരെ പഠിപ്പിക്കയും! തനിക്കാരു വെളിച്ചം തരും, അതൊട്ടു നിശ്ചയവുമില്ല! പഠിപ്പിക്കാൻ നീയാര്? ഈ ജഗത്ത് ആരുടെയോ അദ്ദേഹം പഠിപ്പിക്കും. അദ്ദേഹം ഈ ജഗത്ത് സൃഷ്ടിച്ചിരിക്കുന്നു, സൂര്യചന്ദ്രന്മാരെ നിർമ്മിച്ചിരിക്കുന്നു. മനുഷ്യനേയും ജീവികളേയും ജന്തുക്കളേയും സൃഷ്ടിച്ചിരിക്കുന്നു, ജീവജാലങ്ങൾക്ക് ആഹാരത്തിനുള്ള ഉപായം ഉണ്ടാക്കിയിരിക്കുന്നു. പോറ്റിവളർത്താൻ അച്ഛനമ്മമാരെ നല്കിയിരിക്കുന്നു, അതിനായി അച്ഛനമ്മമാരിൽ സ്നേഹം നിറച്ചിരിക്കുന്നു. അദ്ദേഹം പഠിപ്പിക്കും. അദ്ദേഹം ഇത്രയൊക്കെ ചെയ്തിട്ടുള്ള സ്ഥിതിക്ക് ഇതിനുള്ള ഉപായം മാത്രം ഉണ്ടാക്കിക്കൊടുക്കുകയില്ലെന്നോ? പഠിപ്പിക്കേണ്ട ആവശ്യമുണ്ടെങ്കിൽ അദ്ദേഹംതന്നെ പഠിപ്പിക്കും. അദ്ദേഹമാണ് അന്തര്യാമി. ഇനി, ഈ മണ്ണുകൊണ്ടുള്ള പ്രതിമയെ പൂജിക്കുന്നതിൽ എന്തെങ്കിലും തെറ്റുണ്ടെങ്കിൽ, തന്നെത്തന്നെയാണ് ഇതിൽക്കൂടി വിളിക്കുന്നതെന്ന് അദ്ദേഹത്തിന് അറിഞ്ഞുകൂടെന്നോ? അദ്ദേഹം ഈ പൂജകൊണ്ടുതന്നെ സന്തുഷ്ടനാകും. അതുചൊല്ലി നീയെന്തിനാണ് നിൻെറ തല പുണ്ണാക്കുന്നത്? നിനക്കെങ്ങനെ ജ്ഞാനം ലഭിക്കും, ഭക്തിയുണ്ടാകും എന്ന കാര്യത്തിൽ നീ പ്രയത്നിക്ക്.

ഇത്തവണ തൻെറ അഹങ്കാരം തീർത്തും തകർന്നുവെന്ന് മാസ്റ്റർക്ക് തോന്നി. അയാൾ വിചാരിച്ചു: 'അദ്ദേഹം പറഞ്ഞതു നേരാണ്. എനിക്കു പഠിപ്പിക്കാനെന്തു കാര്യം? ഞാനെന്താ ഈശ്വരനെ കണ്ടിട്ടുണ്ടോ? അല്ലെങ്കിൽ, അദ്ദേഹത്തിൽ എനിക്ക് ഭക്തിയുണ്ടായിട്ടുണ്ടോ? "തനിക്കു കിടക്കാനിടം കിടയാ, ചങ്ങാതിയേയുംകൂടി വിളിക്കുന്നു.!" ഭഗവാനെക്കുറിച്ച് അറിയില്ല. കേട്ടിട്ടുമില്ല; എന്നിട്ടും അന്യരെ പഠിപ്പിക്കാൻ പോവുന്നത് എത്ര ലജ്ജാവഹം! എന്തൊരു മൂഢതയുടെ ലക്ഷണം! മറ്റുള്ളവരെ പഠിപ്പിക്കാൻ, ഇതെന്താ കണക്കോ, ചരിത്രമോ,

സാഹിത്യമോ മറ്റോ ആണോ? അല്ല, ഇത് ഈശ്വര തത്ത്വമാണ്. ഇദ്ദേഹം പറയുന്നത് എൻെറ ഉള്ളിൽ നന്നായി പതിയുന്നുണ്ട്.'

ഇതു ഗുരുദേവനുമായി മാസ്റ്ററുടെ ആദ്യത്തെയും അവസാന ത്തെയും തർക്കമായിരുന്നു.

ശ്രീരാമ: നീ മണ്ണുകൊണ്ടുള്ള പ്രതിമയെ പൂജിക്കുന്നതിനെക്കുറിച്ചു പറഞ്ഞുവല്ലോ. മണ്ണുകൊണ്ടുണ്ടാക്കിയതായാലും, ആ പൂജകൊണ്ടും പ്രയോജനമുണ്ട്. പലതരത്തിലുള്ള പൂജയും ഈശ്വരൻ തന്നെയാണ് ഏർപ്പെടുത്തിയിട്ടുള്ളത്. ഉലകം ഈശ്വരൻെറ; അദ്ദേഹംതന്നെ ഇതൊ ക്കെ ചെയ്തിരിക്കുന്നു, അധികാരിഭേദമനുസരിച്ച്. ഒരോരുത്തരുടേയും വയറിനു പിടിക്കുന്ന ആഹാരത്തിന് അമ്മ ഏർപ്പാടു ചെയ്യുന്നു. ഒരമ്മയ്ക്ക് അഞ്ചു മക്കളുണ്ടെന്നു വിചാരിക്കുക. വീട്ടിൽ മീൻ കൊണ്ടുവന്നു. അമ്മ പലതരം മീൻ കറി തയ്യാറാക്കുന്നു, ആരുടെ വയറിനു ഏതു പിടിക്കും എന്നുള്ളതനുസരിച്ച്. ഒരുത്തന് മീൻപിരിയാ ണി, ഒരുത്തന് ഉപ്പിലിട്ട മീൻ, വേറൊരുത്തന് മീൻ പൊരിച്ചത്, ഇങ്ങനെ യൊക്കെ ഉണ്ടാക്കുന്നു. ഓരോരുത്തരുടേയും ഇഷ്ടവും ദഹനശക്തിയു മനുസരിച്ച്, മനസ്സിലായോ?

മാസ്റ്റർ: ഉവ്വ്.

## അദ്ധ്യായം നാല്

സംസാരാർണ്ണവഘോരേ യഃ കർണ്ണധാരസ്വരൂപകഃ

നമോഽസ്തു രാമകൃഷ്ണായ തസ്മൈ ശ്രീഗുരവേ നമഃ.

### ഭക്തിയുണ്ടാകാനുള്ള ഉപായം

മാസ്റ്റർ: (സവിനയം) ഈശ്വരനിൽ എങ്ങനെ മനസ്സു നിർത്തും?

ശ്രീരാമ: സർവ്വദാ ഈശ്വരൻെറ നാമം ജപിക്കുകയും ഗുണം കീർത്തിക്കുകയും വേണം; കൂടാതെ സത്സംഗം ചെയ്യണം. ഇടയ്ക്കിടയ്ക്ക് ഈശ്വരഭക്തന്മാരുടേയും സജ്ജനങ്ങളുടേയും അടുക്കൽ പോകണം. മനസ്സ് രാപകൽ സംസാരത്തിനുള്ളിലും അതിലെ വിഷയങ്ങളിലും കാര്യങ്ങളിലും മുഴുകിയിരുന്നാൽ അത് ഈശ്വരനെ നിനയ്ക്കുകയില്ല, ഇടയ്ക്കിടയ്ക്കു വിജനത്തിൽ പോയി ഈശ്വരചിന്ത ചെയ്യുന്നത് വളരെ അത്യാവശ്യമാണ്. ആദ്യകാലത്ത്, ഇടയ്ക്കു വിജനത്തിൽ വസിച്ചില്ലെങ്കിൽ മനസ്സ് ഈശ്വരനിൽ നിർത്താൻ വളരെ പ്രയാസമാകുന്നു. മരം തൈയായിരിക്കുമ്പോൾ ചുറ്റും വേലി കെട്ടണം. വേലി കെട്ടിയില്ലെങ്കിൽ ആടുമാടു തിന്നുകളയും.

മനസ്സിലോ, മൂലയിലോ, വനത്തിലോ വേണം ധ്യാനിക്കാൻ. സർവ്വദാ സദസദ്വിചാരം ചെയ്യണം. ഈശ്വരൻ മാത്രം സത്, നിത്യവസ്തു; ബാക്കിയൊക്കെ അസത്, അനിത്യം. ഇങ്ങനെ വിചാരം ചെയ്തുചെയ്ത് അനിത്യവസ്തുക്കളെ മനസ്സിൽനിന്നും അകറ്റണം.

### ഗൃഹസ്ഥസന്ന്യാസം: ഉപായം – നിർജ്ജനത്തിലുള്ള സാധന

മാസ്റ്റർ: (വിനയപുരസ്സരം) ലോകത്തിൽ എങ്ങനെ വേണം

ജീവിക്കാൻ?

ശ്രീരാമ: വേലയെല്ലാം ചെയ്യുക. പക്ഷേ മനസ്സ് ഈശ്വരനിൽ വെയ്ക്കുക. ഭാര്യ, പുത്രൻ, അച്ഛൻ, അമ്മ - സർവ്വരോടുമൊത്തു വസിക്കുക, അവർക്കു സേവ ചെയ്യുക. സ്വന്തം ആളുകളെന്നപോലെ എല്ലാവരോടും പെരുമാറുക. എന്നാൽ അവർ നിൻെറയാരുമല്ലെന്ന് ഉള്ളിലറിയുകയും ചെയ്യുക.

വലിയ ആളുകളുടെ വീട്ടിൽ വേലക്കാരി സകല ജോലികളും ചെയ്യുന്നു; എന്നാൽ നാട്ടിൻപുറത്തുള്ള തൻെറ വീട്ടിലേയ്ക്കു മനസ്സ് പാഞ്ഞുകൊണ്ടേ ഇരിക്കും. അവൾ യജമാനൻെറ കുട്ടികളെ സ്വന്തം മക്കളെപ്പോലെ വളർത്തുകയും ചെയ്യുന്നു. 'എൻെറ രാമൻ, എൻെറ ഹരി' എന്നൊക്കെ പറയും. എന്നാൽ ഇവർ തൻെറയാരുമല്ലെന്ന് ഉള്ളിലവൾക്ക് നല്ലതുപോലെ അറിയുകയും ചെയ്യാം.

ആമ വെള്ളത്തിൽ ചുറ്റിത്തിരിയുന്നു. എന്നാലതിൻെറ മനസ്സ് എവിടെയാണെന്നറിയാമോ? കരയ്ക്ക് അതിൻെറ മുട്ടകിടക്കുന്നിടത്ത്. ലോകത്തിലെ കൃത്യങ്ങളൊക്കെ ചെയ്യണം, എന്നാൽ മനസ്സ് ഈശ്വരനിലും നിർത്തണം.

ഈശ്വരനിൽ ഭക്തി നേടാതെ സംസാരത്തിൽ പ്രവേശിച്ചാൽ അതിൽ കൂടുതൽ കൂടുതൽ ഒട്ടിപ്പോകും. അതിലെ ആപത്ത്, സങ്കടം, സന്താപം ഇവയ്ക്ക് അടിപെട്ടുപോകും. വിഷയചിന്ത ചെയ്യുന്തോറും അതിൽ ആസക്തി വർദ്ധിക്കും.

കൈയിൽ എണ്ണ പുരട്ടിയിട്ടുവേണം ചക്ക മുറിക്കാൻ; അല്ലാത്ത പക്ഷം മുളഞ്ഞ് കൈയിലൊട്ടും. ആദ്യം ഈശ്വരഭക്തിയാകുന്ന എണ്ണ കൈയിൽ പുരട്ടിയിട്ടുവേണം ലോകകാര്യങ്ങളിൽ കൈയിടാൻ.

എന്നാൽ ഈ ഭക്തി സമ്പാദിക്കുന്നതിന് ഏകാന്തത്തിൽ പോകണം. പാലിൽനിന്ന് വെണ്ണയെടുക്കണമെങ്കിൽ, അതൊരു ഒഴിഞ്ഞ മൂലയിൽ തൈരാകാൻ വെയ്ക്കണം. അതിളക്കിയാൽ തൈര് ഉറകൂടുകയില്ല. എന്നിട്ട് മറ്റു പണികളൊക്കെ വിട്ട്, ഒറ്റയ്ക്കിരുന്ന് തൈരു കടയണം. അപ്പോൾ വെണ്ണ തെളിഞ്ഞു കിട്ടും.

ഇനിയും നോക്ക്, നിർജ്ജനത്തിൽ ഈശ്വരചിന്ത ചെയ്താൽ മനസ്സിന് ജ്ഞാനവും വൈരാഗ്യവും ഭക്തിയും ലഭിക്കുന്നു. എന്നാൽ സംസാരത്തിൽ വീണുകിടന്നാൽ അതേ മനസ്സ് നീചമായിപ്പോകും. സംസാരത്തിൽ കാമിനീകാഞ്ചനചിന്ത മാത്രമേ ഉള്ളു.

സംസാരം ജലം പോലെയും മനം പാലുപോലെയുമാണ്. വെള്ളത്തിലൊഴിച്ചാൽ പാലും വെള്ളവും ഒന്നായിത്തീരുന്നു. പിന്നെ പാൽ വേർതിരിച്ചു കിട്ടുകയില്ല. പാൽ തൈരാക്കി കടഞ്ഞു വെണ്ണയെടുത്തു വെള്ളത്തിലിട്ടാൽ അത് പൊങ്ങിക്കിടക്കും. അതുകൊണ്ട് ഏകാന്തത്തിൽ സാധനചെയ്ത് ആദ്യം ജ്ഞാനഭക്തിരൂപമായ വെണ്ണ സമ്പാദിക്കണം. ആ വെണ്ണ സംസാരജലത്തിലിട്ടാലും കിടന്നാലും കൂടിക്കലരുകയില്ല, പൊങ്ങിക്കിടക്കും.

ഇതോടൊപ്പം വിചാരം ചെയ്യേണ്ടത് വളരെ ആവശ്യമാണ്. കാമിനീ കാഞ്ചനം അനിത്യമാകുന്നു; ഈശ്വരനൊരുവൻ മാത്രം നിത്യവസ്തു. പണംകൊണ്ടെന്തു കിട്ടും? ചോറു കിട്ടും, പയറു കിട്ടും, തുണി കിട്ടും; താമസക്കാനിടം കിട്ടും. ഇത്രയൊക്കെത്തന്നെ. പക്ഷേ ഇതുകൊണ്ട് ഭഗവാനെ കിട്ടുകയില്ല. അതിനാൽ പണമൊരിക്കലും ജീവിതോദ്ദേശ്യമാകാൻ നിവൃത്തിയില്ല. ഇതിൻെറ പേരാണ് വിചാരം. മനസ്സിലായോ?

മാസ്റ്റർ: ഉവ്വ്, പ്രബോധചന്ദ്രോദയം എന്ന നാടകം ഞാൻ ഈയിടെ വായിച്ചു. അതിൽ വസ്തുവിചാരം ഉണ്ട്.

ശ്രീരാമ: അതെ, വസ്തുവിചാരം. ഇതു നോക്കൂ, പണത്തിലെന്തുണ്ട്? ഒരു സുന്ദരദേഹത്തിൽപ്പോലും എന്തുണ്ട്? വിചാരം ചെയ്യൂ, സുന്ദരിയുടെ ദേഹത്തിലും അസ്ഥി, മാംസം, മജ്ജ, മലം, മൂത്രം ഇതൊക്കെയുണ്ട്. മനുഷ്യൻ ഈശ്വരനെ വെടിഞ്ഞ് ഇത്തരം വസ്തുക്കൾക്കായി എന്തിന് മനസ്സു കൊടുക്കണം? എന്തിന് ഈശ്വരനെ മറന്നു കളയുന്നു?

**ഈശ്വരദർശനത്തിനുള്ള ഉപായം**

മാസ്റ്റർ: ഈശ്വരനെ കാണാൻ കഴിയുമോ?

ശ്രീരാമ: ഉവ്വ്, തീർച്ചയായും കഴിയും. കൂടെക്കൂടെ വിജനത്തിൽ വാസം, ഭഗവാൻെറ ഗുണഗാനം, വസ്തുവിചാരം, ഈവക ഉപായങ്ങൾ സ്വീകരിക്കേണ്ടതാണ്.

മാസ്റ്റർ: എന്തവസ്ഥയിൽ അദ്ദേഹത്തെ കാണാനൊക്കും?

ശ്രീരാമ: തീവ്രവ്യാകുലതയോടെ കരഞ്ഞാൽ അദ്ദേഹത്തെ കാണാൻ സാധിക്കും. ഭാര്യയ്ക്കും മക്കൾക്കുംവേണ്ടി ആളുകൾ കുടം കണക്കിന് കണ്ണീർ വാർക്കുന്നു. പണത്തിനുവേണ്ടി മനുഷ്യർ കണ്ണീരിൽ നീന്തുന്നു. എന്നാൽ ഈശ്വരനുവേണ്ടി ആരു കരയുന്നു? വിളിക്കേണ്ടതുപോലെ വിളിക്കണം.

ഇതും പറഞ്ഞ് ഭഗവാൻ ഗാനം ചെയ്തു:

എന്മനസ്സേ, നീ വിളിക്കയമ്മയെ യഥാവിധി
അമ്മ നിന്നെ ദൂരെ വിട്ടകന്നു വാഴ്വതെങ്ങനെ?
ഇല്ലവൾക്കു തെല്ലുശക്തി വേർപിരിഞ്ഞു മേവിടാൻ
അല്ലലാർന്ന നിന്നെ വിട്ടു കാളി വാഴ്വതെങ്ങനെ?
വ്യഗ്രമെങ്കിലാനയാശു നീ ജപാപ്രസൂനവും
വില്വപത്രവും സമോദമേകുവാനവൾക്കെടോ
ഭക്തിചന്ദനാവലിപ്തമാക്കി മാതൃസന്നിധൗ
ഭദ്രമാം സുമാഞ്ജലിം കുരുഷ്വ പാദപങ്കജേ.

വ്യാകുലത വന്നാൽ അരുണോദയമായി. അനന്തരം സൂര്യൻ ദർശനമരുളും. വ്യാകുലതയ്ക്കുശേഷം ഈശ്വരദർശനം.

മൂന്നു ആകർഷണങ്ങൾ ഒന്നിച്ചുകൂടിയാൽ ഈശ്വരൻ ദർശനം

നല്കും. വിഷയിക്ക് വിഷയങ്ങളോടുള്ള ആകർഷണം, അമ്മയ്ക്കു മക്കളോടുള്ള വാത്സല്യം, സതിക്ക് പതിയോടുള്ള പ്രേമം. ഈ മൂന്ന് ആകർഷണങ്ങളും ഒന്നുചേർന്ന് ഒരുവനുണ്ടായാൽ, അതിൻെറ ശക്തി കൊണ്ട് ഈശ്വരനെ പ്രാപിക്കാൻ സാധിക്കും.

സംഗതിയിതാണ്, ഈശ്വരനോടു സ്നേഹം വേണം. അമ്മയെങ്ങനെ മക്കളെ സ്നേഹിക്കുന്നു, സതി എവ്വിധം പതിയെ ഭജിക്കുന്നു, വിഷയി എങ്ങനെ വിഷയങ്ങളെ കാമിക്കുന്നു, അതുപോലെ. ഈ മൂന്നു കൂട്ടരുടെ സ്നേഹത്തെ, ഈ മൂന്നുതരം ആകർഷണങ്ങളെ ഒന്നിച്ചുചേർത്താൽ എത്രയുണ്ടോ, അത്രയും ഈശ്വരനു കൊടുക്കാൻ കഴിഞ്ഞാൽ അദ്ദേഹത്തിൻെറ ദർശനം ലഭിക്കും.

വ്യാകുലതയോടെ അദ്ദേഹത്തെ വിളിക്കണം. പൂച്ചക്കുഞ്ഞിന് 'മ്യൂ മ്യൂ' എന്നു തള്ളയെ വിളിച്ചു കരയാനേ അറിയൂ. തള്ള അതിനെ എവിടെ കൊണ്ടുവെയ്ക്കുന്നുവോ അതവിടെ ഇരിക്കുന്നു; ചിലപ്പോൾ അടുക്കളയിൽ, ചിലപ്പോൾ തറയിൽ, ചിലപ്പോൾ കിടക്കയിൽ, തള്ള അതിനെ കൊണ്ടുവെയ്ക്കുന്നു. അതിന് കഷ്ടപ്പാടു വരുമ്പോൾ അതു വെറുതെ മ്യൂ മ്യൂ എന്നു കരഞ്ഞു വിളിക്കുന്നു; അതിനു വേറൊന്നും അറിഞ്ഞുകൂടാ. അമ്മ എവിടെയിരുന്നാലും ഈ 'മ്യൂ മ്യൂ' ശബ്ദം കേട്ടാലുടൻ ഓടിയെത്തും.

## അദ്ധ്യായം അഞ്ച്

സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ.

### തൃതീയദർശനം

(നരേന്ദ്രൻ, ഭവനാഥൻ, മാസ്റ്റർ)

മാസ്റ്റർ അക്കാലത്ത് വരാഹനഗരത്തിൽ ചേച്ചിയുടെ വീട്ടിലായിരുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണനെ കണ്ടതുമുതൽ സദാനേരവും അദ്ദേഹത്തെക്കുറിച്ചുള്ള ചിന്തതന്നെ. സർവ്വദാ ആ ആനന്ദമയ മൂർത്തിയെ കാണുന്നു. അദ്ദേഹത്തിൻെറ അമൃതമയമായ വാണികൾ കേൾക്കുന്നു. ഈ ദരിദ്രബ്രാഹ്മണൻ എങ്ങനെ ഈ ഗംഭീരതത്ത്വങ്ങൾ അനുസന്ധാനം ചെയ്തു, എങ്ങനെ അറിഞ്ഞു, എന്നായിരുന്നു ആലോചന. ഈവക സംഗതികൾ ഇത്ര ലളിതമായി പറഞ്ഞു മനസ്സിലാക്കിത്തരാൻ കഴിയുന്നവരെ ആരെയും മാസ്റ്റർ ഇതുവരെ എങ്ങും കണ്ടിട്ടില്ല. ഇനി എന്ന് അദ്ദേഹത്തിൻെറ അടുക്കൽ പോകാനൊക്കും, വീണ്ടുമെപ്പോൾ അദ്ദേഹത്തിൻെറ ദർശനം ലഭിക്കും, രാപകൽ ഇതുതന്നെ ആലോചിച്ചുകൊണ്ടിരുന്നു.

കാത്തു കാത്ത് ഞായറാഴ്ച വന്നുചേർന്നു. വരാഹനഗരത്തിലെ നേപാളബാബുവുമൊരുമിച്ച് ഉച്ചതിരിഞ്ഞ് മൂന്നിനും നാലിനുമിടയ്ക്ക് മാസ്റ്റർ ദക്ഷിണേശ്വരം ഉദ്യാനത്തിലെത്തി. മുൻ പ്രസ്താവിച്ച മുറിയിൽ ചെറിയ കട്ടിലിന്മേൽ ശ്രീരാമകൃഷ്ണൻ ഇരിക്കുന്നതായി

കണ്ടു. മുറി നിറച്ചാളുകൾ. ഞായറാഴ്ച സമയമുള്ളതുകൊണ്ട് ഭക്തന്മാർ ദർശനത്തിനായി വന്നിരിക്കുന്നു. ഇനിയും മാസ്റ്ററുമായി ആരും പരിചയപ്പെട്ടുകഴിഞ്ഞിട്ടില്ല. അദ്ദേഹം കൂട്ടത്തിൽ ഒരു മൂലയ്ക്കു ഇരിപ്പുറപ്പിച്ചു മന്ദഹാസസുന്ദരമായ മുഖത്തോടെ ഭഗവാൻ ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതു കണ്ടു.

പത്തൊമ്പതു വയസ്സായ ഒരു യുവാവിനെ നോക്കി ആനന്ദം പൂണ്ടുകൊണ്ട് ഗുരുദേവൻ പലേ വർത്തമാനങ്ങളും പറഞ്ഞുകൊണ്ടിരുന്നു. യുവാവിൻെറ പേര് നരേന്ദ്രൻ. കോളേജിൽ വായിക്കുന്നു; സാധാരണ ബ്രഹ്മസമാജത്തിൽ പൊയ്കൊണ്ടിരുന്നു. വാക്കുകൾ തേജോദീപ്തങ്ങൾ, കണ്ണു രണ്ടും ഉജ്ജ്വലങ്ങൾ; ഭക്തൻെറ മുഖം.

വിഷയാസക്തരായ സംസാരികളെക്കുറിച്ചാണ് സംഭാഷണമെന്ന് മാസ്റ്റർ ഊഹിച്ചു. വെറുതെ 'ഈശ്വരൻ ഈശ്വരൻ, ധർമ്മം ധർമ്മം' എന്നും പറഞ്ഞുകൊണ്ടിരിക്കുന്നവരെ അക്കൂട്ടർക്ക് വലിയ ആക്ഷേപമാണ്. ലോകത്തിൽ എത്രയോ ദുഷ്ടന്മാരുമുണ്ട്; അവരോട് എങ്ങനെ പെരുമാറണം എന്നതിനെക്കുറിച്ചും മറ്റുമൊക്കെ സംഭാഷണം നടന്നുകൊണ്ടിരുന്നു.

ശ്രീരാമ: (നരേന്ദ്രനോട്) നരേന്ദ്ര, നീയെന്തു പറയുന്നു? ലൗകിക മനുഷ്യർ എന്തൊക്കെ പറയുന്നു! എന്നാൽ നോക്കൂ, ആന വഴിയേ പോകുമ്പോൾ പിന്നാലെ എത്ര പട്ടികൾ കുരച്ചും കൊണ്ടെത്തുന്നു! പക്ഷേ, ആന തിരിഞ്ഞുനോക്കുകകൂടി ചെയ്യില്ല. നിന്നെ ആരെങ്കിലും നിന്ദിച്ചാൽ നീയെന്തു വിചാരിക്കും?

നരേന്ദ്രൻ: പട്ടികൾ കുരയ്ക്കുന്നുവെന്ന് ഞാൻ കരുതും.

ശ്രീരാമ: (പുഞ്ചിരിയോടെ) അരുതെടോ, അത്രയങ്ങോട്ടു പോകരുത്. (എല്ലാവരും ചിരിക്കുന്നു.) ഈശ്വരൻ സർവ്വഭൂതങ്ങളിലുമുണ്ട്. എന്നാൽ നല്ലയാളുകളുമായിട്ടുമാത്രമേ ചങ്ങാത്തം പാടുള്ളു. ഹീനജനങ്ങളുടെ അടുക്കൽനിന്നും അകന്നു നില്ക്കണം. കടുവയുടെ ഉള്ളിലും നാരായണനുണ്ട്, എന്നും പറഞ്ഞ് കടുവയെ കെട്ടിപ്പിടിക്കാനൊക്കില്ല. (ചിരി) കടുവയും നാരായണനല്ലേ, പിന്നെ ഞാനെന്തിനോടണം, എന്നു ചോദിച്ചേയ്ക്കാം. 'ഓടുവിൻ' എന്നു പറയുന്നവരും നാരായണനാണ്; എന്തുകൊണ്ടവരുടെ വാക്കു കേൾക്കുന്നില്ല, എന്നാണിതിനുത്തരം.

ഒരു കഥ കേട്ടോളൂ. ഒരു കാട്ടിൽ ഒരു താപസൻ പാർത്തിരുന്നു. അദ്ദേഹത്തിന് അനേകം ശിഷ്യന്മാരുണ്ട്. 'സർവ്വഭൂതങ്ങളിലും നാരായണൻ സന്നിധാനം ചെയ്യുന്നു; ഇതറിഞ്ഞ് സകലരേയും നമസ്കരിക്കണം' എന്ന് ഒരു ദിവസം അദ്ദേഹം ശിഷ്യന്മാർക്ക് ഉപദേശം നല്കി. ഒരുനാൾ ഹോമത്തിനു ചമത ശേഖരിക്കുന്നതിന് ഒരു ശിഷ്യൻ വനത്തിൽ പോയി. അപ്പോഴൊരു ഒച്ച കേട്ടു, 'വഴിയിലാരെങ്കിലും ഉണ്ടെങ്കിൽ, ഓടി മാറുവിൻ. ഒരു ഭ്രാന്തനാന വരുന്നു!' എല്ലാവരും ഓടി; ശിഷ്യൻമാത്രം അനങ്ങിയില്ല. ആനയിലും നാരായണനുണ്ടെന്ന് അയാൾക്കറിയാം. അയാൾ പിന്നെയെന്തിനോടണം? ഇങ്ങനെ

വിചാരിച്ച് അയാളവിടെത്തന്നെ നിന്നു; നമസ്ക്കാരം ചെയ്തു വാഴ്ത്താനും പുകഴ്ത്താനും ആരംഭിച്ചു. അകലെനിന്നും ആനക്കാരൻ, 'ഓടിൻ ഓടിൻ' എന്നു വിളിച്ചു പറയുന്നുണ്ട്, എന്നിട്ടും ശിഷ്യൻ ഇളകിയില്ല. ഒടുവിൽ ആന അയാളെ തുമ്പിക്കൈകൊണ്ടെടുത്തുപൊക്കി ഒരു വശത്തേയ്ക്കു വലിച്ചെറിഞ്ഞിട്ട് അതിൻെറ പാട്ടിനു പോയി. ശിഷ്യൻ കീറിമുറിഞ്ഞ് ബോധംകെട്ടു കിടപ്പായി.

ഈ വിവരമറിഞ്ഞ് ഗുരുവും മറ്റു ശിഷ്യന്മാരുംകൂടി വന്ന് അയാളെ ആശ്രമത്തിലേയ്ക്ക് എടുത്തുകൊണ്ടുപോയി. മരുന്നു കൊടുത്ത്. അല്പനിമിഷം കഴിഞ്ഞപ്പോൾ ബോധം വീണു. അപ്പോൾ ആരോ ചോദിച്ചു: 'ആന വരുന്നുണ്ടെന്നു കേട്ടിട്ട് നീയെന്തുകൊണ്ട് വഴിയിൽ നിന്നു മാറിയില്ല?' അയാൾ പറഞ്ഞു: 'മനുഷ്യനും ജന്തുക്കളുമൊക്കെ ആയിരിക്കുന്നത് നാരായണനാണെന്ന് ഗുരുദേവൻ നമുക്ക് പറഞ്ഞു തന്നിട്ടുണ്ടല്ലോ. അതുകൊണ്ട് ആനനാരായണനാണ് വരുന്നതെന്നു കണ്ട് ഞാൻ അവിടെനിന്നും മാറിയില്ല.' ഇതുകേട്ട് ഗുരു ചോദിച്ചു: 'കുഞ്ഞേ ആനനാരായണനാണ് വന്നുകൊണ്ടിരുന്നത് എന്നുള്ളതു ശരിതന്നെ; പക്ഷേ ആനക്കാരൻനാരായണൻ നിന്നെ വിലക്കിയില്ലേ? എല്ലാം നാരായണനാകുമ്പോൾ, നീ എന്തുകൊണ്ട് അയാളുടെ വാക്കുകൾ വിശ്വസിച്ചില്ല? ആനക്കാരൻ നാരായണൻെറ വാക്കും കേൾക്കേണ്ടതുണ്ട്.' (എല്ലാവരും ചിരിക്കുന്നു.)

'ആപോ നാരായണഃ' 'ജലം നാരായണനാകുന്നു,' എന്ന് ശാസ്ത്രത്തിലുണ്ട്. എന്നാൽ, ചില ജലം പൂജയ്ക്കു കൊള്ളാം; വേറെ ചിലതുകൊണ്ടു കുലുക്കുഴിയാം, ചിലതിൽ പാത്രം കഴുകാം. വേറെ ചിലത് തുണിയലക്കാൻ മാത്രം കൊള്ളാം, അല്ലാതെ കുടിക്കാനോ പൂജയ്ക്കോ കൊള്ളുകയില്ല. അതുപോലെ സജ്ജനങ്ങളിലും ദുർജ്ജനങ്ങളിലും ഭക്തന്മാരിലും ഭക്തിയില്ലാത്തവരിലും സകലരുടേയും ഹൃദയത്തിൽ നാരായണനുണ്ട്. എന്നാൽ ദുർജ്ജനങ്ങളോടും ദുഷ്ടന്മാരോടും ഭക്തിഹീനന്മാരോടും ഇടപഴകരുത്; ചങ്ങാത്തമരുത്. അവരിൽ ചിലരുമായി വർത്തമാനം പറയൽവരെ ആകാം. പിന്നെ ചിലരുമായി അതും പാടില്ല. അത്തരം ആളുകളിൽനിന്നും അകന്നു നില്ക്കുകതന്നെ വേണം.

ഒരു ഭക്തൻ: മഹാശയ, ഒരു ദുഷ്ടൻ ഉപദ്രവിക്കാൻ വരുന്നു അല്ലെങ്കിൽ ഉപദ്രവിക്കുന്നു എന്നുവരികിൽ മിണ്ടാതിരിക്കുന്നതു ശരിയാണോ?

### ഗൃഹസ്ഥനും തമോഗുണവും

ശ്രീരാമ: ആളുകളോടൊത്തു താമസിക്കാൻ പോയാൽ, ദുഷ്ടന്മാരിൽ നിന്നും തന്നെത്താൻ രക്ഷിക്കുന്നതിന് അല്പം തമോഗുണം കാണിക്കുക ആവശ്യമാണ്. പക്ഷേ ഉപദ്രവിക്കുമെന്നു കരുതി നേരത്തെ അങ്ങോട്ട് ഉപദ്രവം ചെയ്യുന്നത് ശരിയല്ല.

ഒരു മൈതാനത്തിൽ ആയർക്കിടാങ്ങൾ കാലിമേച്ചിരുന്നു. അവിടെ ഭയങ്കരവിഷമുള്ള ഒരു പാമ്പ് പാർത്തിരുന്നു. ഈ പാമ്പിനെ പേടിച്ച്

എല്ലാവരും വളരെ സൂക്ഷിച്ചേ നടക്കാറുള്ളു. ഒരു ദിവസം ഒരു ബ്രഹ്മചാരി ആ മൈതാനം വഴി വന്നു. ആയർക്കിടങ്ങൾ ഓടിവന്നു പറഞ്ഞു: 'മഹാത്മൻ, ആ വഴിക്ക് പോകരുത്. അവിടെ ഭയങ്കര വിഷമുള്ള ഒരു സർപ്പമുണ്ട്.' ബ്രഹ്മചാരി പറഞ്ഞു: 'ആവട്ടെ കുഞ്ഞുങ്ങളെ, എനിക്കതിനെ പേടിയില്ല; എനിക്ക് മന്ത്രമറിയാം.' ഇങ്ങനെ പറഞ്ഞ് ബ്രഹ്മചാരി ആ വഴിക്ക് നടന്നു. പേടിച്ച് പിള്ളേരാരും പിന്നാലെ പോയില്ല. അപ്പോഴേയ്ക്കും അവിടെനിന്നും പാമ്പ് പടവും വിടർത്തി പാഞ്ഞെത്തി. അടുത്തെത്തി എത്തിയില്ല എന്നായപ്പോൾ ബ്രഹ്മചാരി ഒരു മന്ത്രം ചൊല്ലി; അതോടെ ആ പാമ്പു ഞാഞ്ഞൂലു പോലെ കാല്ക്കൽ കിടപ്പായി. ബ്രഹ്മചാരി പറഞ്ഞു: 'എടോ, നീയെന്തിനാണ് അന്യരെ ഉപദ്രവിച്ചുകൊണ്ടു ചുറ്റിത്തിരിയുന്നത്? വാ, നിനക്ക് ഞാനൊരു മന്ത്രം തരാം. ഈ മന്ത്രം ജപിച്ചാൽ ഭഗവാനിൽ ഭക്തിയുണ്ടാകും; ഭഗവാനെ കാണുമാറാകും; പിന്നെ പരഹിംസ യൊന്നും ചെയ്യുകയില്ല,' എന്നും പറഞ്ഞ് പാമ്പിനു മന്ത്രം പറഞ്ഞു കൊടുത്തു. പാമ്പ് മന്ത്രം കിട്ടി, ഗുരുവിനെ നമിച്ചുകൊണ്ടു ചോദിച്ചു: 'സ്വാമിൻ, ഞാനെങ്ങനെയാണ് സാധനയനുഷ്ഠിക്കേണ്ടതെന്ന് അരുളി ച്ചെയ്താലും.' 'ഈ മന്ത്രം ജപിക്കുക; ആരെയും ഉപദ്രവിക്കുരുത്,' എന്ന് ഗുരു പറഞ്ഞു. ബ്രഹ്മചാരി പോകാൻ കാലത്ത് 'ഞാൻ വീണ്ടും വരാം,' എന്നും പറഞ്ഞു.

ഇങ്ങനെ കുറച്ചു ദിവസം കഴിഞ്ഞു. പാമ്പു കടിക്കാനൊന്നും വരുന്നില്ലെന്നു കണ്ടു പിള്ളേരു കല്ലെടുത്തെറിഞ്ഞു; എന്നീട്ടും കോപമൊന്നും വരുന്നില്ല; അതൊരു ഞാഞ്ഞൂലിനെപ്പോലെ ആയിപ്പോ യി. ഒരു ദിവസം ഒരു പയ്യൻ അടുത്തെത്തി വാലിനു പിടിച്ചു ചുഴറ്റി പലതവണ നിലത്താഞ്ഞടിച്ച് വലിച്ചൊരേറുകൊടുത്തു. പാമ്പി ൻെറ വായിൽ നിന്നും ചോരയൊലിച്ചു; അതു ബോധംകെട്ടുപോയി. അതിനു അനങ്ങാനും നീങ്ങാനും മേല. പാമ്പു ചത്തു പോയെന്നു അവർ കരുതി. അവർ അവരുടെ പാട്ടിനു പോയി.

കുറെ ഏറെ രാച്ചെന്നപ്പോൾ പാമ്പിനു തെളിവുവീണു. അപ്പോഴതു പതുക്കെപ്പതുക്കെ വളരെ കഷ്ടപ്പെട്ട് തൻെറ അളയിലേയ്ക്കു ഇഴഞ്ഞുപോയി. ശരീരം തകർന്നുപോയിരുന്നു; അനങ്ങാൻ ശേഷി യില്ല. പലനാൾ കഴിഞ്ഞു. അത് എല്ലും തോലും മാത്രമായി. ഇരതേടി രാത്രിയിൽ വല്ലപ്പോഴും പുറത്തൊന്നു പോയിപ്പോരും. പേടിച്ച് പകൽ പുറത്തിറങ്ങാറില്ല. മന്ത്രം കിട്ടിയതുമുതൽ ആർക്കും ഒരു ഉപദ്രവവും ചെയ്യാറില്ല. മണ്ണ്, ഇല, മരത്തിൽ നിന്നും കൊഴിഞ്ഞുവീണ ഫലങ്ങൾ, ഇവ തിന്ന് ജീവൻ നിലനിർത്തി.

ഏതാണ്ടൊരു വർഷം കഴിഞ്ഞ് ബ്രഹ്മചാരി വീണ്ടും ആ വഴിക്കു വന്നു; പാമ്പിനെപ്പറ്റി അന്വേഷിച്ചു. അതു ചത്തുപോയെന്ന് ആ കിടാങ്ങൾ പറഞ്ഞു. ബ്രഹ്മചാരിക്ക് അക്കഥ ഒട്ടും വിശ്വസമായില്ല. അതിനു കിട്ടിയ മന്ത്രം സാധനചെയ്തു സിദ്ധിവരാതെ അതു ചാവുക യില്ലെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അങ്ങിങ്ങ് തേടിത്തേടി

അതിനു താൻ കൊടുത്ത പേരുചൊല്ലി വിളിച്ചു. ഗുരുദേവൻെറ ശബ്ദം കേട്ട് അത് അളയിൽനിന്നും പുറത്തുവന്ന് വളരെ ഭക്തിയോടുകൂടി പ്രണാമംചെയ്തു. 'നിനക്കെങ്ങിനെയിരിക്കുന്നു?' ബ്രഹ്മചാരി ചോദിച്ചു. അതു പറഞ്ഞു: 'പ്രഭോ, ഞാൻ സുഖമായിരിക്കുന്നു.' 'എന്നാൽ നിയെന്താണിത്ര മെലിഞ്ഞിരിക്കുന്നത്?' ബ്രഹ്മചാരി അന്വേഷിച്ചു. പാമ്പു പറഞ്ഞു: 'ഗുരോ, ആരെയും ഉപദ്രവിക്കരുതെന്ന് അവിടുന്നാജ്ഞാപിച്ചുവല്ലോ. അതുകൊണ്ട് ഞാൻ ഇലയും പഴവും മാത്രമേ തിന്നാറുള്ളു. അതുകൊണ്ടായിരിക്കും ശോഷിച്ചുപോയത്.'

അതിന് സത്വഗുണം വളർന്നിരുന്നു; അതിനാൽ ആരുടെ പേരിലും വിരോധമുണ്ടായിരുന്നില്ല. പിള്ളേർ തന്നെ കൊന്നുകളയാനൊരുങ്ങി എന്ന കഥപോലും അതു മറന്നു പോയിരുന്നു. ബ്രഹ്മചാരി പറഞ്ഞു: 'ആഹാരത്തിൻെറ കാരണംകൊണ്ടു മാത്രം ഇങ്ങനെയൊരവസ്ഥ വരികയില്ല. തീർച്ചയായും വേറെ എന്തോ കാരണമുണ്ട്. നീയോർത്തുനോക്ക്.' പിള്ളേർ തന്നെയെടുത്ത് നിലത്തിട്ടടിച്ചുവെന്ന് അപ്പോൾ പാമ്പിന് ഓർമ്മവന്നു. ഉടനെ അതു പറഞ്ഞു: 'സ്വാമിൻ, നേരാണ്, എനിക്കിപ്പോൾ ഓർമ്മവന്നു; പിള്ളേർ ഒരു ദിവസം എന്നെയെടുത്ത് തറയിലിട്ടടിച്ചു. അവർക്കറിവില്ല; എൻെറ മനസ്സിൻെറ സ്ഥിതിയെന്താണെന്നവർക്കറിഞ്ഞുകൂടാ; ഞാനാരെയും കടിക്കുകയോ ഏതെങ്കിലും തരത്തിൽ ഉപദ്രവിക്കുകയോ ഇല്ലെന്ന് അവരെങ്ങനെ അറിയും?' ബ്രഹ്മചാരി പറഞ്ഞു: 'ഛീ, നീയിത്ര മറയനായല്ലോ! തന്നെത്താൻ രക്ഷിക്കാനറിഞ്ഞുകൂടല്ലോ! കടിക്കരുതെന്നല്ലേ ഞാൻ പറഞ്ഞുള്ളു. ചീറ്ററുതെന്നു പറഞ്ഞില്ലല്ലോ. ചീറ്റി അവരെ പേടിപ്പിക്കാഞ്ഞതെന്തുകൊണ്ട്?'

ദുഷ്ടൻമാരുടെയടുക്കൽ ചീറ്റണം. അവർ ഉപദ്രവിക്കാതിരിക്കാൻ അവരെ ഭയപ്പെടുത്തണം. എന്നാലവരിൽ വിഷമേല്പിക്കരുത്; ആരെയും അങ്ങോട്ടുപദ്രവിക്കരുത്.

**ബഹുജനം പലവിധം**

ശ്രീരാമ: ഈശ്വരസൃഷ്ടിയിൽ നാനാതരത്തിലുള്ള മനുഷ്യരും ജന്തുക്കളും മരങ്ങളും ചെടികളും ഉണ്ട്. മൃഗങ്ങളുടെയിടയ്ക്കും ഉണ്ട് നല്ലവയും ചീത്തവയും; വ്യാഘ്രത്തെപ്പോലുള്ള ഹിംസ്രജന്തുക്കളും. മരങ്ങളുടെ കൂട്ടത്തിൽ അമൃതസമമായ പഴങ്ങൾ തരുന്നവയും വിഷഫലങ്ങൾ ഉള്ളവയുമുണ്ട്. അതുപോലെ മനുഷ്യരുടെ ഇടയ്ക്കും ഉണ്ട്, നല്ലയാളുകളും ചീത്തയാളുകളും; ശിഷ്ടൻമാരും ദുഷ്ടൻമാരും; സംസാരാസക്തൻമാരും പിന്നെ, ഭക്തൻമാരും.

ജീവൻമാർ നാലുതരമുണ്ട്: ബദ്ധൻ, മുമുക്ഷു, മുക്തൻ, നിത്യമുക്തൻ.

നിത്യമുക്തൻ - നാരാദാദികളെപ്പോലെ ഇവർ മനുഷ്യരുടെ മംഗളത്തിനു വേണ്ടി, മനുഷ്യർക്ക് അദ്ധ്യാത്മശിക്ഷണം നല്കുന്നതിനുവേണ്ടി, ലോകത്തിൽ ജീവിക്കുന്നു.

ബദ്ധജീവൻ - വിഷയാസക്തനായിക്കഴിയുന്നു, ഭഗവാനെ മറന്നും കളയുന്നു. അബദ്ധത്തിൽപ്പോലും ഭഗവച്ചിന്ത ചെയ്കയില്ല.

മുമുക്ഷുജീവൻ - മുക്തനാകണമെന്ന് ആഗ്രഹിക്കുന്നവർ. എന്നാല വരിൽ ചിലർക്ക് മുക്തരാകാൻ സാധിക്കുന്നു. ചിലർക്ക് സാധിക്കുന്നില്ല.

മുക്തജീവൻ - സന്ന്യാസിമാരും മഹാത്മാക്കളും. സംസാരത്തിലെ കാമിനീകാഞ്ചനങ്ങളിൽ അവർ പിന്നെ ബദ്ധരല്ല; മനസ്സിൽ വിഷയ ചിന്തയില്ലാത്തവർ, സർവ്വദാ ഹരിപാദപദ്മചിന്ത ചെയ്യുന്നവർ.

ഒരു തടാകത്തിൽ മീൻ പിടിക്കാൻ വല വീശിയിരിക്കുന്നു. രണ്ടു നാലു മത്സ്യങ്ങൾ ഒരിക്കലും വലയിലകപ്പെടാതിരിക്കുമാറ് സമർത്ഥ ങ്ങളാകുന്നു. ഇവയെ നിത്യമുക്തന്മാരോട് ഉപമിക്കാം. എന്നാൽ അധികം മത്സ്യങ്ങളും വലയിൽ പെടുന്നു. അവയിൽ ചിലവ പുറത്തുചാടാൻ പിടയുന്നു. ഇവ മുമുക്ഷുജീവന്മാരെപ്പോലെയാണ്. എന്നാൽ എല്ലാറ്റിനും പുറത്തുചാടാൻ കഴിയുന്നില്ല. രണ്ടുനാലെണ്ണം 'പ്ലോ' 'പ്ലോ' ന്നു വലയക്ക് പുറത്തു ചാടുന്നു. അപ്പോൾ മീൻപിടുത്ത ക്കാർ വിളിച്ചുപറയുന്നു: 'അതാ പോയി ഒരു വല്യമീൻ.' എന്നാൽ വലയിൽപെട്ട അധികമെണ്ണത്തിനും പുറത്തുകടക്കാൻ ഒക്കുകയില്ല. പുറത്തു ചാടാൻ ഒട്ടു ശ്രമിക്കയുമില്ല. നേരേ മറിച്ച് വലയും വായിലാ ക്കി കുളത്തിലെ ചെളിയ്ക്കുള്ളിൽ, അനങ്ങാതെ ചുരുണ്ടുകൂടി കിടന്നുകൊണ്ടു വിചാരിക്കുന്നു, 'ഇനി ഭയമൊന്നുമില്ല; നമുക്കു ബഹുസുഖം!' എന്നാൽ വലക്കാർ, 'ഏലേ ലോ'ന്നു വിളിച്ചുകൊണ്ടു വലയോടുകൂടി അവയെ വലിച്ചു കരയ്ക്കിടുമെന്നു പാവങ്ങളറിയു ന്നില്ല! ഇവ ബദ്ധജീവന്മാരെപ്പോലെയാകുന്നു.

**സംസാരാസക്തൻ – ബദ്ധജീവൻ**

ശ്രീരാമ: ബദ്ധജീവന്മാർ സംസാരത്തിലെ കാമിനീകാഞ്ചനങ്ങളിൽ കുടുങ്ങിയിരിക്കുന്നു. കൈയും കാലും കെട്ടുപാടിൽ. ഈ സംസാര ത്തിലെ കാമിനിയിൽനിന്നും കാഞ്ചനത്തിൽനിന്നും സുഖമുണ്ടാകുമെന്ന് കരുതി നിർഭയം വസിക്കുകയും ചെയ്യുന്നു; അതുമൂലം നാശമടയു മെന്ന് അവരറിയുന്നില്ല. ബദ്ധജീവൻ മരിക്കാറാകുമ്പോൾ അയാളുടെ വീട്ടുകാരി ചോദിക്കുന്നു: 'നിങ്ങൾ പോകാൻ പോണു; എനിക്കെന്തു ചെയ്തുവെച്ചിട്ടാണ് പോണത്?' കൂടാതെ, അയാളുടെ മായാബന്ധ ത്തിന്റെ ആധിക്യംമൂലം, വിളക്കിലെ തിരി നല്ലതുപോലെ കത്തുന്നതു കണ്ടാൽ അയാൾ പറയുന്നു: 'എണ്ണ വളരെ ചെലവാകും; തിരി താഴ്ത്തു.' അവൻ മരണശയ്യയിൽ കിടപ്പുമാണ്!

ബദ്ധജീവന്മാർ ഈശ്വരചിന്ത ചെയ്കയില്ല. സമയം കിട്ടിയാൽ ഭള്ളും പടാച്ചിയും പറഞ്ഞുകഴിക്കുന്നു; അല്ലെങ്കിൽ വെറുതേ ഓരോ ന്നു ചെയ്യുന്നു. ചോദിച്ചാൽ പറയും: 'എനിക്കു ചുമ്മായിരിക്കാൻ വയ്യ. അതുകൊണ്ട് വേലികെട്ടുകയാ!' നേരം കളയാൻ വഴിയൊ ന്നും കണ്ടില്ലെങ്കിൽ ചീട്ടുകളിക്കാൻ തുടങ്ങുകയായി! (സകലരും സ്തംഭിച്ചിരുന്നു.)

## അദ്ധ്യായം ആറ്

യോ മാമജമനാദിം ച വേത്തി ലോകമഹേശ്വരം
അസംമൂഢഃ സ മർത്ത്യേഷു സർവ്വപാപൈഃ പ്രമുച്യതേ.

**ഉപായം – വിശ്വാസം**

ഒരു ഭക്തൻ: സ്വാമിൻ, അപ്പോൾ സംസാരത്തിൽപ്പെട്ട ജനങ്ങൾക്ക് ഒരു ഉപായവും ഇല്ലെന്നോ?

ശ്രീരാമ: തീർച്ചയായും വഴിയുണ്ട്. ഇടയ്ക്കിടയ്ക്കു സത്സംഗം ചെയ്യണം; കൂടാതെ, കൂടെക്കൂടെ ഏകാന്തത്തിൽ പോയിരുന്ന് ഈശ്വര ചിന്ത ചെയ്യണം. എന്നിട്ട് വിചാരം ചെയ്യണം. അദ്ദേഹത്തിൻെറ അടുക്കൽ പ്രാർത്ഥിക്കണം, 'അടിയനു ഭക്തിയും വിശ്വാസവുമരുളിയാലും.' വിശ്വാസം ഉണ്ടായാൽ എല്ലാമായി. വിശ്വാസത്തേക്കാൾ മീതെ യാതൊന്നുമില്ല. (കേദാരനോട്) വിശ്വാസത്തിൻെറ ശക്തി എത്ര വലുതാണെന്നു നീ കേട്ടിട്ടുണ്ടോ? സാക്ഷാൽ പൂർണ്ണ ബ്രഹ്മനാരായണനായ രാമചന്ദ്രന് ലങ്കയ്ക്കു പോകാൻ സേതുബന്ധിക്കേണ്ടതായി വന്നു എന്നു പുരാണത്തിലുണ്ട്. എന്നാൽ ഹനുമാൻ രാമനാമത്തിൽ വിശ്വസിച്ചുകൊണ്ട് ഒറ്റക്കുതിക്ക് കടലിനക്കരയെത്തി. അദ്ദേഹത്തിനു സേതുവിൻെറ ആവശ്യമൊന്നുമുണ്ടായില്ല. (എല്ലാവരും ചിരിക്കുന്നു.)

വിഭീഷണൻ ഒരിലയിൽ രാമനാമം എഴുതി ഒരാളുടെ തുണിത്തുമ്പിൽ കെട്ടിക്കൊടുത്തു. അയാൾ കടലിനക്കരെ പോകയാണ്. വിഭീഷണൻ അയാളോടു പറഞ്ഞു: 'നിനക്കൊരു ഭയവും വേണ്ട; നീ വിശ്വാസപൂർവ്വം ജലത്തിനു മുകളിൽക്കൂടി നടന്നുപൊയ്ക്കൊൾക. പക്ഷേ നോക്കൂ, അവിശ്വാസം തോന്നിയാൽ അതോടെ വെള്ളത്തിൽ താഴും.' ആ മനുഷ്യൻ ജലത്തിനുമേലെ സുഖമായി നടന്നു പൊയ്ക്കൊണ്ടിരുന്നു. എന്താണ് തുണിത്തുമ്പിൽ കെട്ടിയിരിക്കുന്നതെന്ന് ഒന്നു നോക്കണമെന്ന് അയാൾക്ക് പെട്ടെന്ന് കഠിനമായ ആഗ്രഹം തോന്നി. തുറന്നു നോക്കിയപ്പോൾ വെറും രാമനാമം മാത്രം എഴുതിയിരിക്കുന്നു. അയാൾക്കു തോന്നി, 'ഇതെന്ത്! വെറും രാമനാമം എഴുതിവെച്ചിരിക്കുന്നു!' അവിശ്വാസം ബാധിച്ചപ്പൊഴേ അയാൾ താണുപോയി.

ഈശ്വരവിശ്വാസമുള്ളവന്, അവൻ മഹാപാതകം ചെയ്താലും, ഗോഹത്യ, ബ്രഹ്മഹത്യ, സ്ത്രീഹത്യ ചെയ്താലും, ഭഗവാനിലുള്ള വിശ്വാസബലംകൊണ്ട്, കൊടിയ പാപത്തിൽനിന്ന് മോചനം നേടാൻ സാധിക്കും. 'ഞാനിനി ഇത്തരം കാര്യങ്ങൾ ചെയ്യുകയില്ല, ' എന്നയാൾ ഭഗവാനോടു പറഞ്ഞാൽ പിന്നെ ഒന്നുകൊണ്ടും അയാൾക്കു ഭയം വേണ്ട. ഇതും പറഞ്ഞ് ഗുരുദേവൻ പാടാൻ തുടങ്ങി.

ദുർഗ്ഗദുർഗ്ഗേതി ഞാനുച്ചരിച്ചന്ത്യനാ-
ളന്തകനന്തികേ നിർഗ്ഗമിച്ചീടുകയിൽ
ദീനനാമെന്നെ വിട്ടംബികേ, ഗൗരി, നീ
ദൂരെ വർത്തിച്ചിടാനെങ്ങനെ ശക്തയാം?

സ്ത്രീവധപാതകം ബ്രഹ്മതേജോവധം
ഭ്രൂണഹത്യാസുരാപാനമിത്യാദിയാം
സർവ്വപാപങ്ങളും ചെയ്തുവെന്നാകിലും
ഇല്ലെനിയ്ക്കേതുമേ ഖിന്നഭാവം വൃഥാ.
മാധുരീപൂർണ്ണമാം നാമഗാനങ്ങൾതൻ
വൈഭവത്താലഹോ പ്രാപ്യമാണെന്തുമേ
ബ്രഹ്മസായൂജ്യമോർത്താലതും പ്രാപ്യമാം
ഹീനനെന്നാകിലും നാമഗാനങ്ങളാൽ.

നരേന്ദ്രൻെറ കാര്യം വന്നു. ശ്രീരാമകൃഷ്ണൻ ഭക്തന്മാരോട് പറഞ്ഞു: 'ഈ പയ്യനെ കാണുന്നില്ലേ? ഇവൻ ഇവിടെ ഇങ്ങനെ. ഒരു കുസൃതിക്കുട്ടൻ അച്ഛൻെറ അടുക്കലിരിക്കുമ്പോൾ എത്ര മര്യാദക്കാരനെന്നോ! എന്നാൽ പടിപ്പുരയിൽപ്പോയി വിളയാടുമ്പോൾ വേഷമൊന്നു വേറെ. ഇവൻ നിത്യസിദ്ധന്മാരുടെ കൂട്ടത്തിലാണ്. അവരൊരിക്കലും സംസാരത്തിൽ ബദ്ധരാകയില്ല. അല്പം പ്രായമാകുമ്പോൾ ബോധോദയമുണ്ടാകുന്നു; ഉടനെ ഭഗവാൻെറ നേരേ പോകുന്നു. ആളുകളെ പഠിപ്പിക്കുന്നതിനാണ് ഇവർ ലോകത്തിൽ വരുന്നത്. ഇവർക്ക് ലൗകിക വസ്തുക്കളൊന്നും സുഖമായ് തോന്നുകയില്ല. ഇവരൊരിക്കലും കാമിനീ കാഞ്ചനത്തിൽ ആസക്തരാകുന്നില്ല.

ഹോമപ്പക്ഷിയുടെ കഥ വേദത്തിലുണ്ട്. ആകാശത്തിൽ വളരെ ഉയരത്തിലാണ് പാർക്കുന്നത്. അവിടെ ആകാശത്തിൽ അതു മുട്ട ഇടുന്നു. ഇട്ട ഉടനെ മുട്ട താഴോട്ടു വീഴുന്നു. വളരെ ഉയരത്തിലായതുകൊണ്ട് അനേകദിവസം വീണുകൊണ്ടേ ഇരിക്കും. വീണുകൊണ്ടിരിക്കുമ്പോൾ വിരിയുന്നു: അപ്പോൾ പിന്നെ കുഞ്ഞു വീഴുന്നു. വീഴുന്നതോടെ അതിൻെറ കണ്ണു വിടരുന്നു; ചിറകു മുളയ്ക്കുന്നു. കണ്ണുവിടരുന്നതോടെ, താൻ വീണുകൊണ്ടിരിക്കുകയാണെന്നും, മണ്ണിൽ ച്ചെന്നു വീണാൽ തവിടുപൊടിയാകുമെന്നും അതു കാണന്നു. ഉടനെ ആ പക്ഷി അമ്മയുടെ അടുക്കലേയ്ക്കു കുതിക്കുന്നു, ഉച്ചത്തിലേയ്ക്ക് ഉയരുന്നു.'

നരേന്ദ്രൻ എഴുന്നേറ്റു പോയി. കേദാരൻ, പ്രാണകൃഷ്ണൻ, മാസ്റ്റർ മുതലായി അനേകം പേർ സഭയിലുണ്ടായിരുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) നോക്കൂ, പാടുന്നതിലും, വാദ്യങ്ങൾ വായിക്കുന്നതിലും എഴുത്തിലും വായനയിലുമെല്ലാം നരേന്ദ്രൻ മിടുക്കനാണ്. അന്നൊരു ദിവസം കേദാരനുമായി തർക്കം ഉണ്ടായി. കേദാരൻെറ വാദങ്ങളെയെല്ലാം തുണ്ടുതുണ്ടായി ചീന്തിക്കളഞ്ഞു. (ഭഗവാനും മറ്റുള്ളവരും ചിരിക്കുന്നു.) (മാസ്റ്ററോട്) തർക്കത്തെ സംബന്ധിച്ച് ഇംഗ്ലീഷിൽ വല്ല പുസ്തകവുമുണ്ടോ?

മാസ്റ്റർ: ഉണ്ട്, ഇംഗ്ലീഷിൽ ന്യായശാസ്ത്രമുണ്ട്.

ശ്രീരാമ: കൊള്ളാം, അതെങ്ങിനെയിരിക്കും? കുറച്ചൊന്നു പറയൂ, കേൾക്കട്ടെ.

മാസ്റ്റർ വിഷമത്തിലായി. അദ്ദേഹം പറഞ്ഞു: 'ഇങ്ങനെ സാധാരണസിദ്ധാന്തത്തിൽനിന്നും വിശേഷസിദ്ധാന്തത്തെ അനുമാനിക്കുക: മനുഷ്യരെല്ലാം മരിക്കും; പണ്ഡിതന്മാരും മനുഷ്യരാണ്; അതുകൊണ്ടവരും മരിക്കും, ഇപ്രകാരം. ഇനി വേറൊരു വിധമുണ്ട്. വിശേഷദൃഷ്ടാന്തത്തിൽനിന്ന് അഥവാ, സംഗതിയിൽനിന്നും സാധാരണസിദ്ധാന്തത്തിലെത്തിച്ചേരൽ. ഉദാഹരണമായി, ഈ കാക്ക കറുത്തതാണ്. ആ കാക്കയും കറുത്തതാണ്; എത്ര കാക്കയെ കണ്ടിട്ടുണ്ടോ, അവയൊക്കെയും കറുത്തതാണ്; അതുകൊണ്ട് കാക്കകളൊക്കെ കറുത്തവയാണ്.

എന്നാൽ ഇത്തരത്തിൽ സിദ്ധാന്തത്തിലെത്തിയാൽ തെറ്റുവരാനിടയുണ്ട്. കാരണം, തേടിത്തേടി എവിടെയെങ്കിലും ഒരു വെളുത്ത കാക്കയെ കണ്ടെത്തിയെന്നു വരാം. വേറൊരു ദൃഷ്ടാന്തം: എവിടെ മഴയുണ്ടോ, അവിടെ കാറുണ്ടായിരുന്നിരിക്കണം, അല്ലെങ്കിൽ ഉണ്ട്. അങ്ങനെ മഴക്കാറിൽനിന്നും മഴയുണ്ടാകുന്നു എന്ന സാധാരണ സിദ്ധാന്തം ലഭിക്കുന്നു. ഇനിയും വേറൊരു ഉദാഹരണം: ഈ മനുഷ്യന് മുപ്പത്തിരണ്ട് പല്ലുണ്ട്; ആ മനുഷ്യന് മുപ്പത്തിരണ്ട് പല്ലുണ്ട്. നാം കാണുന്ന ആളുകൾക്കൊക്കെ മുപ്പത്തിരണ്ടു പല്ലുണ്ട്. അതുകൊണ്ട് സർവ്വമനുഷ്യർക്കും പല്ലു മുപ്പത്തിരണ്ട്. ഇത്തരം സാധാരണസിദ്ധാന്തങ്ങളുടെ ചർച്ച ഇംഗ്ലീഷ് ന്യായശാസ്ത്രത്തിലുണ്ട്.'

ശ്രീരാമകൃഷ്ണൻ ഈ വാക്കുകൾ കേട്ടെന്നു മാത്രം. കേട്ടുകൊണ്ടിരിക്കെ അദ്ദേഹം അന്യമനസ്കനായി. ചുരുക്കത്തിൽ, ഈ വിഷയത്തെക്കുറിച്ചുള്ള സംഭാഷണം അധികം നീണ്ടുനിന്നില്ല.

## അദ്ധ്യായം ഏഴ്

ശ്രുതിവിപ്രതിപന്നാ തേ യദാ സ്ഥാസ്യതി നിശ്ചലാ
സമാധാവചലാ ബുദ്ധിസ്തദാ യോഗമവാപ്സ്യസി.

### സമാധിയിൽ

സഭ പിരിഞ്ഞു. ഭക്തന്മാർ അങ്ങുമിങ്ങും നടക്കാനിറങ്ങി. മാസ്റ്ററും പഞ്ചവടി മുതലായ ഇടങ്ങളിൽ ചുറ്റാൻ പുറപ്പെട്ടു. അപ്പോൾ നേരം പകലേ അഞ്ചുമണിയായിരിക്കും. സ്വല്പനേരം കഴിഞ്ഞു മാസ്റ്റർ ശ്രീരാമകൃഷ്ണദേവൻെറ മുറിയിൽ മടങ്ങിയെത്തി. അപ്പോൾ വടക്കുവശത്തെ ചെറിയ വരാന്തയിൽ ഒരു അദ്ഭുതദൃശ്യം കണ്ടു.

ഭഗവാൻ ശ്രീരാമകൃഷ്ണൻ നിശ്ചലനായി നില്ക്കുന്നുണ്ട്. നരേന്ദ്രൻ പാട്ടുപാടിക്കൊണ്ടിരിക്കുന്നു; മൂന്നു നാലു ഭക്തന്മാർ ചുറ്റും നില്ക്കുന്നു. മാസ്റ്റർ വന്നു പാട്ടുകേൾക്കാൻ തുടങ്ങി. പാട്ടുകേട്ട് ആകൃഷ്ടനായി. ഗുരുദേവനൊഴിച്ച് വേറാരും ഇത്ര മധുരമായി പാടുന്നത് മാസ്റ്റർ മുമ്പൊരിക്കലും എവിടെയും കേട്ടിട്ടില്ല. പെട്ടെന്ന് ഭഗവാൻെറ നേർക്ക് നോക്കിയപ്പോൾ അദ്ഭുതസ്തബ്ധനായിപ്പോയി. ഭഗവാൻ നിഷ്പന്ദമായി നില്ക്കുന്നു. കണ്ണിമ പൂട്ടുന്നില്ല. ശ്വാസോച്ഛ്വാസം പോലുമുണ്ടോ എന്നു സംശയം; സംഗതി അന്വേഷിച്ചപ്പോൾ ഒരു ഭക്തൻ, ഇതാണ് സമാധി, എന്നു പറഞ്ഞു. മാസ്റ്റർ ഇത്തരമൊരവസ്ഥ,

മുമ്പൊരിക്കലും കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല! സ്തബ്ധമൂകനായി സ്വയം വിചാരിച്ചു: ഭഗവച്ചിന്ത ചെയ്താൽ മനുഷ്യൻ ഇത്രയും ബാഹ്യബോധ ശൂന്യനാകുമോ? എന്തുമാത്രം ഭക്തിയും വിശ്വാസവുമുണ്ടായാലാണി ങ്ങനെ സംഭവിക്കുക എന്നറിഞ്ഞില്ല. ഈ പാട്ടാണ് നരേന്ദ്രൻ പാടിയിരുന്നത്.

ചിന്തിയ്ക്കെൻമനം ശ്രീഹരിം സന്തതം
ചിദ്ഘനം ഭക്തഹൃത്പദ്മരഞ്ജനം
നിസ്തുലൻ ലസിക്കുന്നു നിരഞ്ജനൻ
കൗസ്തുഭോദ്ഭാസി ശ്രീഹരി സർവ്വദാ.
അംഗരാഗസുരഞ്ജിതം മാധവം
സുന്ദരാസ്യവിനിന്ദിതേന്ദുപ്രഭം
കഞ്ജലോചനം കല്മഷനാശനം
ചിന്തചെയ്ക നീയുൾപുളകോദ്ഗമം.

ഗാനത്തിൻെറ ഈ ചരണം പാടിയപ്പോൾ ഗുരുദേവൻ ഒന്നു പിടഞ്ഞു; ശരീരം രോമാഞ്ചം പൂണ്ടു; കണ്ണുകളിൽനിന്നും ആനന്ദ ബാഷ്പം പൊഴിഞ്ഞുതുടങ്ങി. ഇടയ്ക്കിടയ്ക്ക് എന്തോ കണ്ട് മന്ദഹസിച്ചു കൊണ്ടിരുന്നു. 'ശശികോടിവിനിന്ദിയായ ഏതെങ്കിലും അനുപമ രൂപദർശനം' ഉണ്ടായോ എന്നാരു കണ്ടു! ഇതിൻെറ പേരോ ഭഗവാൻെറ ചിന്മയരൂപദർശനമെന്ന്? എത്ര സാധനയനുഷ്ഠിച്ചാൽ, എത്ര തപസ്സുചെയ്താൽ, എത്ര ഭക്തിവിശ്വാസങ്ങളുടെ ബലത്താൽ ഇമ്മാതിരി ഈശ്വരദർശനം സാധിക്കും! ഗാനം പിന്നെയും തുടർന്നു:

ചിത്തപദ്മാസനസ്ഥിതമാക്കുക
നിത്യപൂജയ്ക്കു തച്ചരണാംബുജം
അപ്രമേയസ്വരൂപനെയപ്പോഴേ
ചിത്സമാഹിതം കണ്ടിടാം കൺകളാൽ.

വീണ്ടും അതേ ഭുവനമോഹനമന്ദഹാസം! ശരീരം അതേപടി നിഷ്പന്ദം! സ്തിമിതദൃഷ്ടികൾ! ആ അപ്രതിരൂപരൂപം ദർശനം ചെയ്തു കൊണ്ടിരിക്കുന്നുവോ എന്തോ! വീണ്ടും അതേ നിസ്തുലരൂപദർശനം കൊണ്ടുളവായ ഏതോ മഹാനന്ദത്തിൽ നീന്തിക്കളിക്കുന്നു!

ഗാനം അവസാനിക്കാറായി. നരേന്ദ്രൻ പാടി:

ഭക്തിയോഗവിലേപനസ്നിഗ്ദ്ധനാ-
യെത്തണം നീയീയാനന്ദവാർദ്ധിയിൽ
ചിദ്ഘനാമൃതധാരയിലന്വഹം
മജ്ജനംചെയ്തു മേവിടാം ചിത്തമേ.

സമാധിയുടെയും പ്രേമാനന്ദത്തിൻെറയും ഈ അദ്ഭുതചിത്രം ഹൃദയമദ്ധ്യത്തിലുറപ്പിച്ചുകൊണ്ട് മാസ്റ്റർ ഗൃഹത്തിലേയ്ക്കു മടങ്ങി. ഇടയ്ക്കിടയ്ക്ക് ഹൃദയമദ്ധ്യത്തിൽ ആ ഹൃദയോന്മാദകാരിയായ മധുര സംഗീതത്തിൻെറ മാറ്റൊലി മുഴങ്ങിക്കൊണ്ടിരുന്നു:

ചിദ്ഘനാമൃതധാരയിലന്വഹം മജ്ജനംചെയ്തു മേവിടാം ചിത്തമേ.

# അദ്ധ്യായം എട്ട്

യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ.

**നരേന്ദ്രൻ ഭവനാഥൻ മുതൽപേരോടൊത്ത് ആനന്ദത്തിൽ**

അതിനടുത്ത ദിവസവും അവധിയായിരുന്നു. മൂന്നുമണിയോടു കൂടി മാസ്റ്റർ വീണ്ടും വന്നു ചേർന്നു. ഭഗവാൻ ശ്രീരാമകൃഷ്ണൻ മുറിയിൽ ഇരിക്കുന്നു. തറയിൽ ഒരു പുല്പായ് വിരിച്ചിട്ടുണ്ട്. അതിന്മേൽ നരേന്ദ്രൻ, ഭവനാഥൻ, വേറെയും ഒന്നുരണ്ടു ഭക്തന്മാർ ഇരിക്കുന്നു. അവരൊക്കെ ചെറുപ്പക്കാർ, പത്തൊൻപത് ഇരുപതു വയസ്സു കാണും. ഗുരുദേവൻ പുഞ്ചിരി പൊഴിച്ചുകൊണ്ട് ചെറിയ കട്ടിലിലിരിക്കുന്നു; ചെറുപ്പക്കാരുമായി സന്തോഷത്തോടെ വർത്തമാനം പറയുന്നു.

മാസ്റ്റർ മുറിയിൽ പ്രവേശിച്ചതുകണ്ട് ഗുരുദേവൻ ഉച്ചത്തിൽ ചിരിച്ചുകൊണ്ട് ചെറുപ്പക്കാരോടായിപ്പറഞ്ഞു: 'അതാ, അവൻ പിന്നേം വന്നു!' പിന്നെയും ചിരിച്ചു; എല്ലാവരും ഒപ്പം ചിരിച്ചു. മാസ്റ്റർ വന്നു നിലത്തു വീണുവണങ്ങി ഒരിടത്തിരുന്നു. ഇതിനുമുമ്പ് നിന്നുകൊണ്ട് കൈകൂപ്പിയേ നമസ്ക്കാരം ചെയ്തിരുന്നുള്ളു, ഇംഗ്ലീഷു പഠിച്ചവർ ചെയ്യുംപോലെ. എന്നാലിന്ന് കാല്ക്കൽ വീണുനമസ്ക്കരിക്കാൻ പഠിച്ചു. മാസ്റ്റർ ഇരുന്നുകഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ, താൻ ചിരിച്ചതിന്റെ കാരണം നരേന്ദ്രൻ മുതലായ ഭക്തന്മാർക്ക് പറഞ്ഞുകൊടുത്തു. അദ്ദേഹം പറഞ്ഞു: 'നോക്കിൻ, ഒരാൾ ഒരു മയിലിന് ഒരു ദിവസം നാലുമണിക്ക് അല്പം കറപ്പ് തിന്നാൻ കൊടുത്തു. പിറ്റേന്ന് കൃത്യം ആ സമയത്തിന് മയിലതാ ഹാജർ. കറപ്പിന്റെ ലഹരി പിടിച്ചു, അതുകൊണ്ട് വീണ്ടും കൃത്യസമയത്തിന് കറപ്പു തിന്നാനെത്തി.' (എല്ലാവരും ചിരിക്കുന്നു.)

മാസ്റ്റർ ഉള്ളിൽ വിചാരിച്ചു: 'അദ്ദേഹം പറഞ്ഞതു വളരെ ശരിയാണ്. വീട്ടിൽ പോയി, എന്നിട്ടും രാപകൽ ഇവിടുത്തെ വിചാരം തന്നെയായിരുന്നു: ഇനിയെപ്പോൾ കാണും, എപ്പോൾ കാണും, എന്നിങ്ങനെ. ഇവിടേയ്ക്ക് ആരോ പിടിച്ചു വലിക്കുന്നു! വേറെങ്ങും പോകാനേ തോന്നുന്നില്ല, ഇവിടെ വന്നേ മതിയാകൂ.' ഇങ്ങനെ വിചാരിച്ചുകൊണ്ടിരിക്കെ, ഗുരദേവൻ ചെറുപ്പക്കാരുമായി, തന്റെ സമവയസ്കരോടെന്നപോലെ തമാശുകൾ പറഞ്ഞുതുടങ്ങി. ചിരിയുടെ ലഹരി ഉയർന്നു. അവിടമൊരു ആനന്ദക്കമ്പോളമായ്ത്തീർന്നു.

ഈ അദ്ഭുതദൃശ്യം കണ്ട് മാസ്റ്റർ ആശ്ചര്യഭരിതനായി. സ്വയം വിചാരിച്ചു: 'ഇദ്ദേഹത്തെത്തന്നെയല്ലേ ഞാനിന്നലെ സമാധിയിലും അദൃഷ്ടപൂർവ്വമായ പ്രേമാനന്ദത്തിലും മഗ്നനായിക്കണ്ടത്? അതേ ആൾ ഇന്നിതാ ഒരു പ്രാകൃതമനുഷ്യനെപ്പോലെ പെരുമാറുന്നു! ഇദ്ദേഹം തന്നെയല്ലേ ആദ്യത്തെ ദിവസം എനിക്ക് ഉപദേശം നല്കുന്ന സമയം എന്നെ ശകാരിച്ചത്? 'നീ അറിവുള്ളവനും?" എന്നെന്നോടു പറഞ്ഞത്

ഇദ്ദേഹം തന്നെയോ? സാകാരവും നിരാകാരവും രണ്ടും സത്യമാണെന്നെന്നോടു പറഞ്ഞത് ഇദ്ദേഹം തന്നെയല്ലേ? ഈശ്വരൻ മാത്രം സത്യം, സംസാരത്തിലെ സമസ്തവും അനിത്യം, എന്നെന്നോടു പറഞ്ഞത് ഇദ്ദേഹമല്ലേ? സംസാരത്തിൽ ഒരു ദാസിയെപ്പോലെ ജീവിക്കാൻ എന്നോടുപദേശിച്ചതും ഇദ്ദേഹം തന്നെയല്ലയോ?

ശ്രീരാമകൃഷ്ണദേവൻ ആനന്ദം കൊള്ളുന്നു; ഇടയ്ക്ക് മാസ്റ്ററുടെ നേരെ നോക്കുന്നു. മാസ്റ്റർ മിണ്ടാതിരിക്കുന്നതു കണ്ട്, രാമലാലിനെ സംബോധനചെയ്തു പറഞ്ഞു: 'നോക്കൂ, അയാൾക്കു വയസ്സു കുറച്ചു കൂടുതലില്ലേ, അതാണിത്ര ഗൗരവം. ഇവരൊക്കെ ചിരിച്ചു മറിയുന്നു, അയാളങ്ങനെ മിണ്ടാണ്ടുമിരിക്കുന്നു.' മാസ്റ്റർക്കിപ്പോൾ ഇരുപത്തേഴു വയസ്സിരിക്കും.

വർത്തമാനം പറഞ്ഞുപറഞ്ഞ് പരമഭക്തനായ ഹനുമാൻെറ കഥ വന്നു. ഹനുമാൻെറ ഒരു പടം ഗുരുദേവൻെറ മുറിയിലെ ചുമരിൽ തൂങ്ങിയിരുന്നു. ഗുരുദേവൻ പറഞ്ഞു: 'ഹനുമാൻെറ മനോഭാവം നോക്കിൻ. ധനം, മാനം, ദേഹസുഖം, ഒന്നും വേണ്ടതില്ല; ഭഗവാനെ മാത്രമേ വേണ്ടൂ. സ്ഫടികസ്തംഭത്തിൽനിന്നും ബ്രഹ്മാസ്ത്രവുമെടുത്തുകൊണ്ടു പായുമ്പോൾ മന്ദോദരി നാനാതരം ഫലങ്ങൾ കൊണ്ടുവന്നു പ്രലോഭിപ്പിക്കാൻ നോക്കി; പഴത്തിൽ കൊതിപൂണ്ട് താഴെയിറങ്ങി അസ്ത്രം താഴെയെറിഞ്ഞെങ്കിലോ എന്നാശിച്ചു. എന്നാൽ ഹനുമാൻ കളിപ്പിക്കപ്പെടാവുന്ന പിള്ളയല്ല. അദ്ദേഹം പറഞ്ഞു:

യാതൊരു സത്ഫലം കൈവശമുണ്ടെങ്കിൽ
ജീവിതസാഫല്യം നേടിടാമോ,
അപ്പഴം കൈയിലിരിക്കെ ഞാനെന്തിനു
മറ്റുപഴങ്ങൾ കൊതിച്ചിടുന്നു?
മുറ്റിത്തഴച്ചു വളരുന്നു മാമക-
ചിത്തത്തിൽ രാമനാം കല്പവൃക്ഷം;
അത്തരുമൂലേ വസിക്കുമിദ്ദാസനു
ലഭ്യമല്ലാതെന്തു വസ്തു വേറെ?
ലൗകികമാകും പഴത്തെയിച്ഛിക്കുവാൻ
കേവലം ഞാനൊരു യാചകനോ?
കയ്ക്കും കനിയൊന്നിതേകുന്നു നിൻ കൈയിൽ
നോക്കു നീ ഞാനിതാ യാത്രയായി.

ഭഗവാൻ ഈ പാട്ടു പാടാനാരംഭിച്ചു. വീണ്ടും അതേ സമാധി. വീണ്ടും നിഷ്പന്ദദേഹം, സ്തിമിതലോചനം, ചിത്രത്തിൽ കാണുന്നതു മാതിരി നിശ്ചലമായി ഇരിക്കുന്നു. ഇതുവരെ ഭക്തന്മാർ എന്തുമാത്രം നേരമ്പോക്കുകൾ പറഞ്ഞിരുന്നു! ഇപ്പോഴിതാ സകലരും കണ്ണെടുക്കാതെ ഭഗവാൻെറ ഈ അദ്ഭുതാവസ്ഥ നോക്കിക്കൊണ്ടിരിക്കുന്നു. മാസ്റ്റർ രണ്ടാം തവണയാണിപ്പോൾ സമാധ്യവസ്ഥ കാണുന്നത്.

ഏറെനേരം കഴിഞ്ഞ് ഈ നില്യ്ക്കു മാറ്റം വരാൻ തുടങ്ങി.

ദേഹത്തിനയവു വന്നു; മുഖത്തു പുഞ്ചിരിയും. ഇന്ദ്രിയങ്ങൾ വീണ്ടും സ്വസ്വവ്യാപാരങ്ങൾ നിർവ്വഹിച്ചു തുടങ്ങി. കൺകോണുകളിൽനിന്നും ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ടു ഭഗവാൻ, രാമ രാമ എന്നു ജപിച്ചുകൊണ്ടിരുന്നു. മാസ്റ്റർ ആലോചിച്ചു: 'ഈ മഹാപുരുഷനോ പിള്ളരുമൊരുമിച്ച് ചിരിച്ചുമറിഞ്ഞിരുന്നത്! അപ്പോഴദ്ദേഹം വെറും അഞ്ചു വയസ്സായ പയ്യൻ!'

ഗുരുദേവൻ പഴയപടി ഇരുന്ന് വീണ്ടും സാധാരണരെപ്പോലെ പെരുമാറാൻ തുടങ്ങി. മാസ്റ്ററേയും നരേന്ദ്രനേയും സംബോധന ചെയ്തുകൊണ്ടു പറഞ്ഞു: 'നിങ്ങളിരുവരും ഇംഗ്ലീഷിൽ സംസാരിക്കിൻ, തർക്കിക്കിൻ, ഞാനൊന്നു കേൾക്കട്ടെ.' മാസ്റ്ററും നരേന്ദ്രനും ഇതുകേട്ടു ചിരിച്ചു. ഇരുവരും എന്തോ ചിലതൊക്കെ സംസാരിച്ചു, പക്ഷേ ബംഗാളിയിൽ. ഗുരുദേവൻെറ മുമ്പിൽ മാസ്റ്റർക്കു തർക്കിക്കുക സാദ്ധ്യമല്ല. അദ്ദേഹത്തിൻെറ തർക്കവാസന ഗുരുകൃപകൊണ്ടു നിശ്ശേഷം നശിച്ചുപോയിരുന്നു, അപ്പോൾ പിന്നെയെങ്ങനെ തർക്കവിചാരം ചെയ്യും? ഗുരുദേവൻ പിന്നെയും നിർബ്ബന്ധിച്ചുവെങ്കിലും ഇംഗ്ലീഷിൽ വാദപ്രതിവാദം ഉണ്ടായില്ല.

## അദ്ധ്യായം ഒമ്പത്

ത്വമക്ഷരം പരമം വേദിതവ്യം ത്വമസ്യ വിശ്വസ്യ പരം നിധാനം
ത്വമവ്യയഃ ശാശ്വതധർമ്മഗോപ്താ സനാതനസ്ത്വം പുരുഷോ മതോ മേ.

### അന്തരംഗഭക്തന്മാരോടൊത്ത് . 'ഞാൻ' ആര്?

മണി അഞ്ചായി, ഭക്തന്മാർ അവരവരുടെ വീടുകളിലേയ്ക്കു മടങ്ങി. മാസ്റ്ററും നരേന്ദ്രനും മാത്രമായി. നരേന്ദ്രൻ കിണ്ടിയുമെടുത്തു മൂളിമരത്തിനടുത്ത് ഹംസപുഷ്കരത്തിൽ മുഖം കഴുകാൻ പോയി. മാസ്റ്ററും ക്ഷേത്രവളപ്പിൽ അങ്ങോട്ടും ഇങ്ങോട്ടും നടന്നുകൊണ്ടിരുന്നു. അല്പം കഴിഞ്ഞ് മാളികയ്ക്കടുത്തുകൂടി ഹംസ പുഷ്കരത്തിനടുത്തേയ്ക്കു വന്നു. അപ്പോൾ പുഷ്കരത്തിൻെറ തെക്കുഭാഗത്ത് കല്പടവിൻെറ മുകളിൽ ശ്രീരാമകൃഷ്ണൻ നില്ക്കുന്നു; നരേന്ദ്രനും മുഖംകഴുകി കൈയിൽ കിണ്ടിയുമായി നില്ക്കുന്നു. ഭഗവാൻ പറഞ്ഞു: 'നോക്ക്, കുറച്ചുകൂടി അടുപ്പിച്ച് വരണം. നിങ്ങളൊക്കെ പുതുതായി വരുകയല്ലേ? പുതുതായി പരിചയമായശേഷം സാധാരണമായി ആളുകൾ, പുതുമാപ്പിളയെപ്പോലെ കൂടെക്കൂടെ തമ്മിൽത്തമ്മിൽ കാണുന്നു. (നരേന്ദ്രനും മാസ്റ്ററും ചിരിക്കുന്നു.) എന്താ വരില്ലേ?' നരേന്ദ്രൻ ബ്രഹ്മസമാജത്തിലെ അംഗമാണ്; വാക്കുകൊടുക്കുന്ന കാര്യത്തിൽ വളരെ കരുതലുള്ള കൂട്ടത്തിലാണ്; ചിരിച്ചുകൊണ്ടു പറഞ്ഞു: 'ആട്ടെ, ശ്രമിക്കാം.'

മാളികയ്ക്കടുത്തുകൂടി എല്ലാവരും വീണ്ടും ശ്രീരാമകൃഷ്ണൻെറ മുറിയിലേയ്ക്കു നടന്നു തുടങ്ങി. മാളികയുടെ അടുത്തുവെച്ച് ഗുരുദേവൻ മാസ്റ്ററോട് പറഞ്ഞു: 'നോക്കൂ, കൃഷിക്കാർ കാളയെ മേടിക്കാൻ ചന്തയ്ക്കു പോകാറുണ്ട്. ഉരു നല്ലതോ അല്ലയോ എന്നവർക്ക് എളുപ്പം മനസ്സിലാകും. അവർ വാലിനടിയിൽ കൈയി

ട്ടുനോക്കുന്നു. ചില മൂരികൾ വാലിനടിയിൽ കൈയിട്ടാലും ചുമ്മാ കിടക്കും. അത്തരം ഉരുവിനെ വാങ്ങുകയില്ല. എന്നാൽ വാലിൽ തൊടുമ്പൊഴേയ്ക്കും ചാടിപ്പിടഞ്ഞ് കുതിച്ചെഴുനേല്ക്കുന്ന കാളകളെ അവർ ഇഷ്ടപ്പെടുന്നു. നരേന്ദ്രൻ ഈ ഉരുവിൻെറ കൂട്ടത്തിൽപ്പെട്ട താണ്. അകത്തു ധാരാളം ചുറുചുറുക്കുണ്ട്.' ഇതും പറഞ്ഞു ശ്രീരാമ കൃഷ്ണൻ ചിരിച്ചു. പിന്നെയും തുടർന്നു: 'പിന്നെ ചില ആളുകളുണ്ട്, കുതിർന്ന അവലുപോലെ. ഉറപ്പില്ല, ചുണയില്ല, അകത്തു കരുത്തില്ല.'

സന്ധ്യയായി. ഗുരുദേവൻ ഈശ്വരധ്യാനം തുടങ്ങി. മാസ്റ്ററോടു പറഞ്ഞു: 'പോയി നരേന്ദ്രനുമായി സംസാരിക്കൂ; എന്നിട്ട് പയ്യനെങ്ങ നെയിരിക്കുന്നു എന്നെന്നോടു വന്നു പറയു.'

ദീപാരാധന കഴിഞ്ഞിരുന്നു. കുറേ നേരം കഴിഞ്ഞ് മാസ്റ്റർ നരേന്ദ്രനെ നടപ്പന്തലിൻെറ പടിഞ്ഞാറുവശത്തുവെച്ചു കണ്ടു. തമ്മിൽ വർത്തമാനം പറയാനാരംഭിച്ചു. 'ഞാൻ സാധാരണ ബ്രഹ്മസമാജ ത്തിലെ അംഗമാണ്; കോളേജിൽ പഠിക്കുന്നു,' എന്നെല്ലാം നരേന്ദ്രൻ പറഞ്ഞു.

ഇരുട്ടായി. മാസ്റ്ററിപ്പോൾ യാത്ര പറയണം. പക്ഷേ, ഇനിയും പോകാൻ കഴിയുന്നില്ല. അതിനാൽ നരേന്ദ്രൻെറ അടുക്കൽനിന്നും പോന്ന് ശ്രീരാമകൃഷ്ണനെ തേടിത്തുടങ്ങി. അദ്ദേഹത്തിൻെറ പാട്ടു കേട്ട് നെഞ്ചും മനവും മുഗ്ദ്ധമായ്പോയിരുന്നു. ആ തിരുമു ഖത്തുനിന്നും പുറപ്പെടുന്ന ഗാനം വീണ്ടും പാനംചെയ്യണമെന്ന് വലിയ കൊതി. തേടിത്തേടി, കാളീക്ഷേത്രത്തിനു മുമ്പിലുള്ള നടനശാലയുടെ നടുക്ക് ഒറ്റയ്ക്കു ഭഗവാൻ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതായി കണ്ടെത്തി. അമ്പലത്തിനുള്ളിൽ, അമ്മയുടെ ഇരുവശത്തും വിളക്കു കത്തുന്നുണ്ട്. വലിയ നടനശാലയിൽ ഒരു വിളക്കും തിളങ്ങുന്നു. മങ്ങിയ വെളിച്ചം. ഇരുട്ടും വെളിച്ചവും കൂടിക്കലർന്ന ആ അവ്യക്ത പ്രകാശത്തിൽ ശ്രീരാമകൃഷ്ണനെ നടന മന്ദിരത്തിൽ കണ്ടുമുട്ടി.

മാസ്റ്റർ ശ്രീരാമകൃഷ്ണൻെറ പാട്ടുകേട്ടു മന്ത്രമുഗ്ദ്ധമായ സർപ്പത്തെ പ്പോലെ അപഹൃതചിത്തനായിരുന്നു. ഇപ്പോൾ അല്പം സങ്കോചത്തോ ടെ ഗുരുദേവനോടു ചോദിച്ചു: 'ഇന്നിനി പാട്ടുണ്ടാകുമോ?' ഗുരുദേവൻ ആലോചിച്ചിട്ടു പറഞ്ഞു: 'ഇല്ല, ഇന്നിനി പാട്ടുണ്ടാവുകയില്ല.' ഇതു പറഞ്ഞ്, എന്തോ ഓർമ്മവന്നതുപോലെ പിന്നെയും പറഞ്ഞു: 'പക്ഷേ ഒരു കാര്യം ചെയ്യു, ഞാൻ കല്ക്കത്തയിൽ ബലരാമൻെറ വീട്ടിൽ വരും, അവിടെ വാ. പാട്ടുണ്ടാകും.'

മാസ്റ്റർ: അങ്ങനെ ചെയ്യാം.

ശ്രീരാമ: ബലരാമവസുവിനെ നീയറിയുമോ?

മാസ്റ്റർ: ഞാനറിയില്ല.

ശ്രീരാമ: ബലരാമവസു. ബോസ്പാറയിലാണ് വീട്.

മാസ്റ്റർ: ഞാനന്വേഷിച്ചു കണ്ടുപിടിച്ചോളാം.

മാസ്റ്ററുമൊരുമിച്ച് നടനശാലയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു കൊണ്ടിരിക്കുമ്പോൾ ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'ആട്ടെ നിന്നോടൊരു കാര്യം ചോദിക്കട്ടെ: നീ എന്നെക്കുറിച്ചെന്തു വിചാരിക്കുന്നു?'

മാസ്റ്റർ മിണ്ടാതിരുന്നു. ഗുരുദേവൻ വീണ്ടും ചോദിച്ചു: 'നീയെന്തു വിചാരിക്കുന്നു? എനിക്ക് എത്ര അണയ്ക്കുള്ള ജ്ഞാനമുണ്ട്?'

മാസ്റ്റർ: അണയുടെ അർത്ഥം എനിക്കു മനസ്സിലാക്കാനാവുന്നില്ല. എന്നാൽ ഇതുമാതിരി ജ്ഞാനമോ, പ്രേമഭക്തിയോ, വിശ്വാസമോ, വൈരാഗ്യമോ, ഉദാരഭാവമോ ഞാനെങ്ങും ഒരിക്കലും കണ്ടിട്ടില്ല.

ശ്രീരാമകൃഷ്ണദേവൻ ചിരിച്ചു.

ഈ സംഭഷണത്തിനുശേഷം മാസ്റ്റർ നമസ്ക്കരിച്ചു വിടവാങ്ങി. പുറത്തെ പടിവാതിൽവരെ ചെന്നപ്പോൾ എന്തോ ഒന്നോർത്തു. അങ്ങനെത്തന്നെ മടങ്ങി, വീണ്ടും നടനശാലയിൽ ശ്രീരാമകൃഷ്ണൻെറ അടുത്തെത്തി.

ഗുരുദേവൻ ആ മങ്ങിയ വെളിച്ചത്തിൽ ഏകാകിയായി ഉലാത്തുന്നു. ഏകാകി, നിസ്സംഗൻ; വനാന്തരത്തിൽ മൃഗരാജൻ ഏകനായി സ്വേച്ഛാനുസാരം വിഹരിക്കുംപോലെ. ആത്മാരാമൻ; സിംഹം ഏകനായി വസിക്കുന്നു; തനിച്ച് സഞ്ചരിക്കുന്നു, സുഖം കൊള്ളുന്നു. അനപേക്ഷൻ.

വിസ്മയസ്തബ്ധനായി മാസ്റ്റർ വീണ്ടും ആ മഹാപുരുഷനെ നോക്കിക്കണ്ടു.

ശ്രീരാമ: (മാസ്റ്ററോട്) എന്തേ പിന്നേയും തിരിയേ വന്നത്?

മാസ്റ്റർ: അതൊരു വലിയ ആളുടെ വീടാണെന്നു തോന്നുന്നു. അകത്തു വിടുമോ ആവോ? അതുകൊണ്ടവിടെ പോകാതിരിക്കയാണ് നല്ലതെന്ന് തോന്നുന്നു. ഇവിടെ വന്ന് അവിടത്തെ കണ്ടുകൊള്ളാം.

ശ്രീരാമ: ഇല്ലപ്പാ, നീയെന്തിനങ്ങനെ കരുതുന്നു? നീ എൻെറ പേരു പറഞ്ഞാൽ മതി. അദ്ദേഹത്തിൻെറ അടുക്കൽ പോണമെന്നു പറയണം. അതു ചെയ്താൽ ആരെങ്കിലും കൂട്ടിക്കൊണ്ടുവരും.

മാസ്റ്റർ 'അങ്ങനെയാവട്ടെ,' എന്നും പറഞ്ഞു വീണ്ടും നമസ്കരിച്ചു യാത്ര പറഞ്ഞു.



# രണ്ടാം ഭാഗം

# ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച്

## അദ്ധ്യായം ഒന്ന്

1882 മാർച്ച് 11, ശനിയാഴ്ച

രാത്രി എട്ടൊൻപതു മണിയായിരിക്കും. ദോലയാത്രാദിവസം.* ശ്രീരാമകൃഷ്ണൻ ബലരാമമന്ദിരത്തിൽ ഭക്തന്മാരുമൊരുമിച്ച് പ്രേമാനന്ദംപൂണ്ട് നൃത്തം ചെയ്യുന്നു. രാമൻ, മനോമോഹനൻ, രാഖാൽ, നിത്യഗോപാലൻ മുതലായ ഭക്തന്മാർ അദ്ദേഹത്തിൻെറ ചുറ്റുമുണ്ട്. സകലരും ഹരിനാമസങ്കീർത്തനം ചെയ്തുചെയ്തു മത്തരായിരിക്കുന്നു. ചില ഭക്തന്മാർ ഭാവാവസ്ഥയിലുമാണ്. ഭാവാവസ്ഥയിൽ നിത്യഗോപാലൻെറ മാറിടം നിണനിറമാണ്ടിട്ടുണ്ട്. എല്ലാവരും ഇരുന്നു കഴിഞ്ഞപ്പോൾ മാസ്റ്റർ ഭഗവാനെ നമസ്കരിച്ചു. ഭാവാവിഷ്ടനും, ബാഹ്യബോധശൂന്യനുമായിട്ട് രാഖാൽ നിലത്തു കിടക്കുന്നതു കണ്ടു. ഗുരുദേവൻ അദ്ദേഹത്തിൻെറ നെഞ്ചിൽ കൈവെച്ചുകൊണ്ട് 'അടങ്ങ് അടങ്ങ്,' എന്നു പറഞ്ഞു. അതു രാഖാലിൻെറ ആദ്യത്തെ ഭാവാവസ്ഥാനുഭവമായിരുന്നു. അദ്ദേഹം കല്ക്കത്തയിൽ അച്ഛൻെറ കൂടെയാണ് താമസം. ഇടയ്ക്കിടയ്ക്കു ഗുരുദേവനെ കാണാൻ പോകാറുണ്ട്. അക്കാലത്ത് ശ്യാമപുഷ്കരത്തിലുള്ള വിദ്യാസാഗരവിദ്യാലയത്തിൽ ഏതാനും നാൾ പഠിച്ചിരുന്നു.

'ഞാൻ കല്ക്കത്തയിൽ ബലരാമവസുവിൻെറ വീട്ടിൽ വരും, നീയും അവിടെ വരണം' എന്നു ഗുരുദേവൻ ദക്ഷിണേശ്വരത്തുവെച്ച് മാസ്റ്ററോടു പറഞ്ഞിട്ടുണ്ടായിരുന്നു. അതുകൊണ്ട് ഗുരുദേവനെ കാണാൻ മാസ്റ്റർ വന്നിരിക്കുന്നു. മീനമാസത്തിലെ ശുക്ല പക്ഷം. ശ്രീ ബലരാമൻ ഗുരുദേവനെ ക്ഷണിച്ചുകൊണ്ടു വന്നിരിക്കുകയാണ്.

ഇപ്പോൾ ഭക്തന്മാർ വരാന്തയിൽ ഊണുകഴിച്ചുകൊണ്ടിരിക്കുന്നു. ബലരാമൻ ഒരു വേലക്കാരനെപ്പോലെ അവിടെ നില്പുണ്ട്, കണ്ടാലാരും അദ്ദേഹത്തെ ആ വീട്ടിലെ കാരണവരാണെന്നു കരുതുകയില്ല. മാസ്റ്ററിവിടെ ആദ്യമായാണ് വരുന്നത്. ഇനിയും ഭക്തന്മാരുമായി പരിചയമായിക്കഴിഞ്ഞില്ല, ദക്ഷിണേശ്വരത്തുവെച്ച് നരേന്ദ്രനുമായി മാത്രം പരിചയമായിട്ടുണ്ട്.

**സർവ്വധർമ്മസമന്വയം**

കുറച്ചു ദിവസം കഴിഞ്ഞു; ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് ശിവക്ഷേത്രത്തിൻെറ പടിയുടെ മുകളിൽ ഭാവാവിഷ്ടനായി ഇരിക്കുന്നു.

അല്പം മുമ്പ് ഗുരുദേവൻ സ്വന്തം മുറിയിൽ തറയിൽ പായിട്ട് അതിൽ

* ശ്രീകൃഷ്ണനെ ഊഞ്ഞാലിലാട്ടുന്ന ഉത്സവം.

വിശ്രമിക്കുകയായിരുന്നു. ഇപ്പൊഴും അദ്ദേഹത്തിൻെറ ശുശ്രൂഷയ്ക്ക് അടുത്താരുമില്ല. ഹൃദയൻ പോയതിൽപ്പിന്നെ ഗുരുദേവന് കഷ്ടപ്പാടായി. കല്ക്കത്തയിൽനിന്നും മാസ്റ്റർ വന്നു; അദ്ദേഹം ഗുരുദേവനുമായി വർത്തമാനം പറഞ്ഞുകൊണ്ട് ശ്രീരാധാകാന്തക്ഷേത്രത്തിന് എതിരായുള്ള ശിവക്ഷേത്രത്തിൻെറ പടിയിൽ ഇരുന്നു. ക്ഷേത്രം കണ്ടയുടനെ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായിത്തീർന്നു.

ഗുരുദേവൻ ജഗന്മാതാവുമായി സംഭാഷണം ചെയ്യുന്നു. അദ്ദേഹം പറഞ്ഞു: "അമ്മേ, എൻെറ വാച്ചുമാത്രം ശരിയാണ്, എന്നെല്ലാവരും പറയുന്നു. 'എൻെറ മതം മാത്രമാണ് ശരി' എന്ന് ക്രിസ്ത്യാനിയും ബ്രഹ്മസമാജക്കാരനും ഹിന്ദുവും മുസ്സൽമാനും എല്ലാവരും പറയുന്നു. എന്നാലമ്മേ, ആരുടെ വാച്ചും നേരെ നടക്കുന്നില്ല. ഭവതിയെ ആർക്ക് നേരെ അറിയാനൊക്കും? എന്നാൽ വ്യാകുലതയോടെ വിളിച്ചാൽ അവിടുത്തെ കൃപാവായ്പുണ്ടായാൽ അതുവഴിക്ക് അവിടുത്തെ അടുക്കലെത്താം. അമ്മേ, ക്രൈസ്തവർ അവരുടെ പള്ളിയിൽ ഭവതിയെ ഏതുവിധമാണ് വിളിക്കുന്നതെന്ന് ഒന്നെനിക്കു കാണിച്ചു തന്നാലും. പക്ഷേ അമ്മേ, അകത്തുകടന്നാൽ ആളുകളെന്തുപറയും? അതുകൊണ്ട് കുഴപ്പം വല്ലതും പിണയുമോ? പിന്നീടെന്നെ അവർ ദേവിയുടെ കോവിലിൽ കടത്താതിരിക്കുമോ? എങ്കിൽ പള്ളിയുടെ വാതില്ക്കൽ നിന്നും കാണിച്ചുതന്നാലും."

**ഭക്തന്മാരോടൊത്ത് ഭജനാനന്ദത്തിൽ**

പിന്നൊരുനാൾ ഗുരുദേവൻ സ്വന്തം മുറിയിൽ ചെറിയ കട്ടിലിൽ ഇരിക്കുകയായിരുന്നു; ആനന്ദവിഗ്രഹം, മന്ദഹാസമനോഹരമായ തിരുമുഖം. *ശ്രീകാളീകൃഷ്ണനുമൊരുമിച്ച് മാസ്റ്റർ വന്നുചേർന്നു. സ്നേഹിതൻ തന്നെ എങ്ങോട്ടാണ് കൂട്ടിക്കൊണ്ടുപോകുന്നതെന്ന് കാളീകൃഷ്ണനു നിശ്ചയമുണ്ടായിരുന്നില്ല. ഞാനൊരു മദ്യശാലയിൽ പോകയാണ്; നീയുമൊപ്പം വരുന്നോ? അവിടെ ഒരു ചാറ നിറയെ ചാരായമുണ്ട്, എന്നു മാത്രം സ്നേഹിതൻ പറഞ്ഞിരുന്നു. മാസ്റ്റർ വന്ന് നമസ്കരിച്ചശേഷം സ്നേഹിതനോട് വഴിക്കു പറഞ്ഞിരുന്നതൊക്കെ ഗുരുദേവനെ പറഞ്ഞുകേൾപ്പിച്ചു. അദ്ദേഹം ചിരിക്കാൻ തുടങ്ങി.

ഭഗവാൻ പറഞ്ഞു: 'ഭജനാനന്ദം, ബ്രഹ്മാനന്ദം - ഈ ആനന്ദമാണ് സുര, പ്രേമസുര. മനുഷ്യജീവിതത്തിൻെറ ഉദ്ദേശ്യം ഈശ്വരപ്രേമം, ഈശ്വരനുമായുള്ള വേഴ്ചയാകുന്നു. ഭക്തിയാണ് കാര്യം. ജ്ഞാന വിചാരം ചെയ്ത് ഈശ്വരനെ അറിയാൻ വളരെ പ്രയാസമാണ്. ഇതും പറഞ്ഞ് ഗുരുദേവൻ പാടാൻ തുടങ്ങി:

കാളിയെവ്വിധമെന്നതറിയുന്നോ-
രായിട്ടാരുണ്ട് ഭൂതലവാസികൾ?
ദർശനങ്ങൾക്കുമാവതില്ലേതുമേ

*ശ്രീ കാളീകൃഷ്ണഭട്ടാചാര്യൻ : ഇദ്ദേഹം പിന്നീട് വിദ്യാസാഗരകോളേജിലെ സംസ്കൃതം പ്രൊഫസ്സറായി.

തത്സ്വരൂപം ശരിക്കു കാട്ടീടുവാൻ.
ആത്മാവാണത്രെയാത്മരതർക്കവൾ
പ്രേമഭാഷണമാണതിൽ ദർശകം
ഉള്ളിലുണ്ടാർക്കുമിച്ഛതൻ രൂപത്തിൽ
സർവ്വഭൂതാന്തസംസ്ഥിതയായവൾ.
ഇക്ഷിതിയെയുൾക്കൊള്ളുമിവളുടെ
കുക്ഷിയേതുവിധമെന്നറിഞ്ഞിടാൻ
ദക്ഷനന്ദിനിനിത്യക്കടാക്ഷാഞ്ചിത -
ത്ര്യക്ഷസന്നിഭനാരുള്ളു ഭൂമിയിൽ?
യോഗി മൂലാധാരാദി ചക്രങ്ങളിൽ
യോഗമായയെ ധ്യാനിപ്പു സർവ്വദാ
ഹംസമൊത്തവൾ പൊയ്കയിൽ സാഹ്ലാദം
ഹംസരൂപിണീ നീന്തിക്കളിക്കുന്നു.
ആഴി നീന്താൻ 'പ്രസാദു'ദ്യമിയ്ക്കുന്നു
ലോകരപ്പൊഴേ പുഞ്ചിരിക്കൊള്ളുന്നു
അമ്പിളിക്കല കൈക്കുള്ളിലാക്കുവാ -
നമ്പ! ഡിംഭനിവൻ തുനിഞ്ഞീടുന്നു.
എന്നുടെ മനസ്സെല്ലാമറിയുന്നു
പക്ഷേ നെഞ്ചകമൊന്നും ഗ്രഹിച്ചീല.

ഭഗവാൻ ശ്രീരാമകൃഷ്ണൻ വീണ്ടുമരുളി: 'ഈശ്വരനുമായി വേഴ്ചയിലേർപ്പെടുക, ഇതുതന്നെയാണ് ജീവിതത്തിൻെറ ഉദ്ദേശം. വൃന്ദാവനത്തിലെ ഗോപീഗോപന്മാർക്കും ഗോപബാലന്മാർക്കും ശ്രീകൃഷ്ണനോടുണ്ടായിരുന്ന സ്നേഹംപോലെ. ശ്രീകൃഷ്ണൻ മഥുരയ്ക്കു പോയപ്പോൾ ഗോപബാലന്മാർ, ഭഗവാനുമായുള്ള വിരഹം പൊറാഞ്ഞ് കരഞ്ഞ് കണ്ണീരുമൊഴുക്കി അലഞ്ഞുതിരിഞ്ഞു കൊണ്ടിരുന്നു.' ഇത്രയും പറഞ്ഞ് ഗുരുദേവൻ ഊർദ്ധ്വദൃഷ്ടിയായി ഗാനം ചെയ്തു:

കാലിമേച്ചീടുന്നോരായർകുമാരനെ
ചാലവേ ഞാനിതാ കാൺമൂ മുന്നിൽ
നീലക്കടമ്പൊന്നിൻ ശാഖയിൽ കൈവെച്ചും
കാലിക്കിടാവിനെ താലോലിച്ചും
നില്ക്കയാണവൻ തന്നുറ്റതോഴനാം
കൃഷ്ണനെ ചൊല്ലി വിളിച്ചുംകൊണ്ട്
'കണ്ണാ, വരിക വരിക മുകിൽവർണ്ണാ,
ചങ്ങാതി, യെന്തു നീ വൈകീടുന്നു!'
കാണായ്കകൊണ്ടുടൻ പിന്നെയും തോഴനെ,
നീളെ വിളിപ്പാൻ തുനിയുന്നേരം
'കണ്ണാ'യെന്നുള്ള രണ്ടക്ഷരം കണ്ഠത്തിൽ
തിണ്ണം തടഞ്ഞു പുറപ്പെടാതായ്
ചിത്തം കവിഞ്ഞു കവിഞ്ഞു വരുന്നതാ-
മത്തലിന്നങ്കുരമെന്നപോലെ

അക്കിശോരൻതന്റെ കൺകളിൽനിന്നപ്പോൾ
ചിക്കെന്നൊഴുകീ സുതപ്തബാഷ്പം.

ഗുരുദേവന്റെ പ്രേമമയമായ പാട്ടുകേട്ട് മാസ്റ്ററുടെ കൺകളിൽ നീർനിറഞ്ഞു.

## അദ്ധ്യായം രണ്ട്

1882 ഏപ്രിൽ 2, ഞായറാഴ്ച

### ശ്രീരാമകൃഷ്ണന് കേശവനോടുള്ള സ്നേഹം, ദേവിയ്ക്കു നേർച്ച

ഇന്ന് കമലകുടിയിലെ സന്ദർശനമുറിയിൽ ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ചിരിക്കുന്നു. നേരം അഞ്ചുമണി. കേശവൻ അകത്തെ മുറിയിലായിരുന്നു; അദ്ദേഹത്തെ വിവരമറിയിച്ചു. അദ്ദേഹം ഉടുപ്പും ഉത്തരീയവും ധരിച്ചുവന്ന് പ്രണാമം ചെയ്തു. കേശവന്റെ സ്നേഹിതൻ കാളീനാഥവസു സുഖമില്ലാതിരിക്കുകയാകുന്നു. അദ്ദേഹത്തെ കാണാൻ പുറപ്പെടുകയായിരുന്നു. ഗുരുദേവൻ വന്നു; കേശവൻ പിന്നെ പോവുകയുണ്ടായില്ല. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'നിനക്ക് പല ജോലി. പോരാത്തതിന്, പത്രത്തിലെഴുതുകയും വേണം. അവിടെ (ദക്ഷിണേശ്വരത്ത്) വരാൻ നേരമില്ല; അതുകൊണ്ട് ഞാൻ തന്നെ നിന്നെക്കാണാൻ വന്നിരിക്കയാണ്. നിന്റെ സുഖക്കേടിനെപ്പറ്റി കേട്ടപ്പോൾ ഞാൻ ഇളനീരും പഞ്ചസാരയും നേർന്ന് അമ്മയോടു പറഞ്ഞു: അമ്മേ, കേശവനെന്തെങ്കിലും സംഭവിച്ചാൽ, അങ്ങനെ വന്നാൽ, ഞാൻ കല്ക്കത്തയ്ക്കു പോകുമ്പോൾ ആരുമായി വർത്തമാനം പറയും?'

ശ്രീ പ്രതാപൻ തുടങ്ങിയ ബ്രഹ്മഭക്തരുമായി ശ്രീരാമകൃഷ്ണൻ പല കഥകളും പറഞ്ഞു. അടുത്ത് മാസ്റ്ററിരിക്കുന്നതു കണ്ട് അദ്ദേഹം കേശവനോട് പറഞ്ഞു: "അവനവിടെ (ദക്ഷിണേശ്വരത്ത്) വരാത്തതെന്താണെന്ന്, ഒന്നു ചോദിച്ചു പറയുമോ? 'എന്റെ മനം ഭാര്യയിലും മക്കളിലും ആസക്തമല്ല,' എന്നവൻ എത്രയോ തവണ പറഞ്ഞിരിക്കുന്നു!" മാസ്റ്റർ ഈയിടെ ഒരു മാസമായി ഗുരുദേവന്റെ അടുക്കൽ പൊയ്ക്കൊണ്ടിരുന്നു. അടുത്തു കുറച്ചുനാളായി പോകാനൊത്തില്ല; അതുകൊണ്ടാണ് ഗുരുദേവനിങ്ങനെ പറയാനിടയായത്. വരാൻ അമാന്തമുണ്ടെങ്കിൽ തനിക്ക് എഴുത്തയയ്ക്കണമെന്ന് ഗുരുദേവൻ പറഞ്ഞേല്പിച്ചിട്ടുമുണ്ടായിരുന്നു.

ശ്രീമാൻ പണ്ഡിതസമാദ്ധ്യായിയെ പരിചയപ്പെടുത്തിക്കൊണ്ട്, വേദശാസ്ത്രങ്ങൾ നല്ലതുപോലെ പഠിച്ചിട്ടുള്ള ഒരു പണ്ഡിതനാണദ്ദേഹമെന്ന് ബ്രഹ്മഭക്തന്മാർ പറഞ്ഞു. ഗുരുദേവനരുളി: 'അതെ, അയാളുടെ കണ്ണിൽക്കൂടി അയാളുടെ അകമെനിക്കു കാണാൻ കഴിയും, സ്ഫടികവാതിലിൽക്കൂടി മുറിക്കുള്ളിലുള്ള സാധനങ്ങൾ കാണുംപോലെ.'

ശ്രീ ത്രൈലോക്യൻ പാട്ടു പാടുന്നു. പാടിക്കൊണ്ടിരിക്കെ സന്ധ്യാദീപം കൊളുത്തി. പാട്ടു തുടർന്നുകൊണ്ടേ ഇരുന്നു. പാട്ടു കേട്ടു കേട്ട് ഭഗവാൻ പെട്ടന്നെഴുന്നേറ്റു. അമ്മയുടെ നാമവും ചൊല്ലിക്കൊ

ണ്ടു സമാധിസ്ഥനായി. തെല്ലൊന്നു ബാഹ്യബോധം വന്നപ്പോൾ സ്വയം നൃത്തംവെച്ചുകൊണ്ട് ഗാനം ചെയ്തു:

ദേവിതൻ നാമം ജപിച്ചുജപിച്ചു ഞാ-
നാകവേയുന്മത്തനായിത്തീരും;
അത്തിരുനാമമെനിക്കു ദിവ്യാമൃതം
ക്ഷുദ്രമായുള്ള പാഴ്മദ്യമല്ല.
ഞാനതു നാലഞ്ചു തുള്ളി കുടിക്കുമ്പോൾ
കാലടി മന്നിലുറയ്ക്കാതാകും.
അക്കാഴ്ച കാണുവോർ മദ്യപനെന്നെന്നെ
ധിക്കാരപൂർവ്വം വിളിക്കിലാട്ടെ.
സദ്ഗുരു നല്കീടും ചക്കരപ്പാവു ഞാ-
നദ്ദൈവ വീഞ്ഞിൽ കലർത്തിവെയ്ക്കും
അപ്പോൾ നുരച്ചു പൊന്തീടുന്നോരപ്പത-
യപ്പരാതത്ത്വദിദൃക്ഷതന്നെ.
ഇത്ഥമോരോന്നു തരുന്നതുമപ്പര-
മാർത്ഥികജ്ഞാനമാണെന്നു ചൊല്ലാം.
മന്ത്രചഷകസ്ഥമദ്യമതെന്മനം
ചുണ്ടുകളാൽ രുചിച്ചാസ്വദിക്കും
നാമജപംകൊണ്ടു പാവിതമായൊരി-
പ്പൂമധു നിങ്ങൾ സ്വദിയ്ക്കുമെങ്കിൽ
ധർമ്മവുമർത്ഥവും കാമവും മോക്ഷവും
കിട്ടീടുമെന്നതിൽ ശങ്കവേണ്ട.

ഗുരുദേവൻ സ്നേഹം നിറഞ്ഞ കൺകളോടെ കേശവനെ നോക്കി; അദ്ദേഹം തൻെറ വളരെ സ്വന്തം; എന്നാലൊരു ഭയം, കേശവൻ വേറാരുടെയെങ്കിലും ആയിപ്പോയെങ്കിലോ, സംസാരിയായെങ്കിലോ, എന്ന്. അദ്ദേഹത്തിൻെറ നേർക്ക് നോക്കിക്കൊണ്ട് വീണ്ടും പാട്ടു തുടങ്ങി:

നിന്നോടു ചൊല്ലുവാൻ ശങ്കയുണ്ടെങ്ങൾക്കു
ചൊല്ലാതിരിയ്ക്കാനും വയ്യ! വയ്യ! ചൊല്ലാ...........
നിന്നെപ്പിരിഞ്ഞിടാൻ സംഗതിയാകുമെ-
ന്നാകുലരാണയ്യോ ഞങ്ങളെല്ലാം ആകുലരാ.....
ഓതാമൊരു ഗൂഢമന്ത്രപദമിന്ന-
ങ്ങേറ്റം ധരിച്ചു നീ വെച്ചീടേണം ഏറ്റം ധരി......
ദുഃഖാപഹം പുണ്യമന്ത്രമിതാണെന്ന-
ങ്ങേവരും ഞങ്ങളറിഞ്ഞിടുന്നു ഏവരും ഞ.....
ഗൂഢമാം ദുഃഖവിനാശകം മന്ത്രത്തെ-
ത്തന്നു ഞാൻ, പിന്നെ നിന്നിഷ്ടംപോലെ തന്നു ഞാൻ....

ശ്രീരാമ: 'മന്ത്രത്തെത്തന്നു ഞാൻ പിന്നെ നിന്നിഷ്ടംപോലെ,' എന്നു വെച്ചാൽ സർവ്വവും ത്യജിച്ച് ഭഗവാനെ വിളിക്കുക എന്നർത്ഥം.

അദ്ദേഹം മാത്രം സത്യം, ബാക്കിയൊക്കെ അസത്യം. അദ്ദേഹത്തെ സാക്ഷാത്കരിച്ചില്ലെങ്കിൽ, ഒന്നും സാധിക്കില്ല! ഇതാണ് മഹാമന്ത്രം.

പിന്നെ ഇരുന്നുകൊണ്ട് ഭക്തന്മാരുമായി സംഭാഷണംചെയ്തു. അദ്ദേഹത്തിനു ലഘുഭക്ഷണം നല്കുന്നതിനുള്ള ഏർപ്പാടുകളായി. ഹാളിൻെറ ഒരു മൂലയ്ക്ക് ഒരു ബ്രഹ്മഭക്തൻ പിയാനോ വായിക്കുന്നുണ്ടായിരുന്നു. ശ്രീരാമകൃഷ്ണൻെറ മുഖം മന്ദഹാസാഞ്ചിതം. ഒരു ബാലകനെപ്പോലെ പിയാനോവിനടുത്തുചെന്നു നോക്കിക്കണ്ടു. അല്പം കഴിഞ്ഞ് അദ്ദേഹത്തെ അകത്തു കൂട്ടിക്കൊണ്ടുപോയി. അവിടെ ആഹാരം കഴിച്ചു. പിന്നെ സ്ത്രീകൾ നമസ്കരിച്ചു.

അദ്ദേഹം വണ്ടിയിൽ കയറി. ബ്രഹ്മഭക്തന്മാരെല്ലാവരും വണ്ടിയുടെ അടുക്കൽ വന്നുനിന്നു. കമലകുടിയിൽനിന്നും വണ്ടി ദക്ഷിണേശ്വരത്തേയ്ക്കു തിരിച്ചു.

## അദ്ധ്യായം മൂന്ന്

1882 ഏപ്രിൽ 9, ഞായറാഴ്ച

### പ്രാണകൃഷ്ണൻെറ വീട്ടിൽ

ഭഗവാൻ ശ്രീരാമകൃഷ്ണൻ ഇന്ന് കല്ക്കത്തയിൽ എഴുന്നള്ളിയിരിക്കുന്നു. *ശ്രീ പ്രാണകൃഷ്ണമുഖ്യോപാദ്ധ്യായൻെറ ശ്യാമപുക്കൂരിലുള്ള ഗൃഹത്തിൽ രണ്ടാംനിലയിൽ സ്വീകരണമുറിയിൽ ഭക്തന്മാരോടൊത്ത് ഇരിക്കുന്നു. ഇപ്പോൾത്തന്നെ ഭക്തന്മാരുമൊരുമിച്ചിരുന്ന് ആഹാരം കഴിച്ചതേയുള്ളു. ചൈത്രമാസം ശുക്ലചതുർദ്ദശി. നേരമിപ്പോൾ ഒന്നിനും രണ്ടിനുമിടയ്ക്കിരിക്കും. ക്യാപ്റ്റൻ ഇതിനടുത്താണ് താമസിക്കുന്നത്. ഇവിടെനിന്നും പോകുമ്പോൾ ക്യാപ്റ്റൻെറ വീട്ടിൽ കയറി അദ്ദേഹത്തെ കണ്ടശേഷം കമലകുടിയിലെത്തി ശ്രീ കേശവസേനനേയും കണ്ടിട്ടുവേണം പോകാനെന്നാണ് ഗുരുദേവൻെറ ഉദ്ദേശം. പ്രാണകൃഷ്ണൻെറ സ്വീകരണമുറിയിൽ രാമൻ, മനോമോഹനൻ, കേദാരൻ, സുരേന്ദ്രൻ, ഗിരീന്ദ്രൻ (സുരേന്ദ്രൻെറ സോദരൻ), രാഖാൽ, ബലരാമൻ, മാസ്റ്റർ മുതലായ ഭക്തന്മാർ സന്നിഹിതരായിട്ടുണ്ട്. അയൽപക്കത്തെ ക്ഷണിക്കപ്പെട്ടിട്ടുള്ള പല മാന്യന്മാരും സ്നേഹിതന്മാരും എല്ലാവരും ഗുരുദേവൻെറ അരുൾമൊഴികൾ കേൾക്കാൻ ഉത്സുകരായിരിക്കയാണ്.

ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഈശ്വരനും അദ്ദേഹത്തിൻെറ ഐശ്വര്യവും. ഈ ജഗത്ത് അദ്ദേഹത്തിൻെറ ഐശ്വര്യമാകുന്നു. എന്നാൽ അദ്ദേഹത്തിൻെറ ഐശ്വര്യംകണ്ട് സകലരും ബാക്കിയൊക്കെ മറക്കുന്നു. ആരുടെ ഐശ്വര്യമോ ഇത്, അദ്ദേഹത്തെ തേടുന്നില്ല. കാമനീകാഞ്ചനങ്ങളനുഭവിക്കാൻ ഏവരും പോകുന്നു; പക്ഷേ ദുഃഖവും അശാന്തിയും അതിൽ ഒട്ടേറെ. സംസാരം *വിശാലാക്ഷിയിലെ കയം

*നേപ്പാൾ ഗവൺമെൻറ് കല്ക്കത്തയിലെ റസിഡൻറും ശ്രീരാമകൃഷ്ണദേവൻെറ ഒരു ഭക്തനുമായ കർണ്ണൽ വിശ്വനാഥോപാദ്ധ്യായൻ.

*ശ്രീരാമകൃഷ്ണൻെറ ജന്മദേശത്തിനടുത്തുള്ള ഒരു ചെറുപുഴ.

പോലെയാണ്. വഞ്ചി ഒരിക്കലതിൽ പെട്ടുപോയാൽ പിന്നെ രക്ഷയില്ല. ലോകം ഒരുതരം മുൾച്ചെടിപോലെയാണ്; ഒന്നിൽനിന്നും കടന്നാൽ വേറൊന്നിൽ പെടുന്നു. ആ കുടുക്കിൽ പെട്ടാൽ പുറത്തുചാടാൻ വലിയ പ്രയാസം. മനുഷ്യനതിൽക്കിടന്നു പൊരിയുന്നു.'

**ഉപായം സാധുസംഗവും പ്രാർത്ഥനയും**

ഒരു ഭക്തൻ: പിന്നെയെന്താണ് വഴി?

ശ്രീരാമ: വഴി - സാധുസംഗവും പ്രാർത്ഥനയും. വൈദ്യൻെറ അടുക്കൽ പോയില്ലെങ്കിൽ രോഗം മാറുകയില്ല. സാധുസംഗം ഒരു ദിവസം ചെയ്തതുകൊണ്ടായില്ല: സർവ്വദാ വേണ്ടതുണ്ട്. രോഗം മൂർച്ഛിച്ചു പോയി. പോരെങ്കിൽ, വൈദ്യൻെറകൂടെ താമസിച്ചില്ലെങ്കിൽ, നാഡീപരിചയം ഉണ്ടാവില്ല; വൈദ്യൻെറകൂടെ നടക്കണം. അപ്പോൾ കഫത്തിൻെറ നാഡിയെങ്ങനെ, പിത്തത്തിൻെറ നാഡിയെങ്ങനെ, എന്നൊക്കെ അറിയാറാകും.

ഭക്തൻ: സാധുസംഗംകൊണ്ടെന്താണുപകാരം?

ശ്രീരാമ: ഈശ്വരനിൽ അനുരാഗമുണ്ടാകും. അദ്ദേഹവുമായി വേഴ്ചയുണ്ടാകും. വ്യാകുലത കൂടാതെ ഒന്നും നടക്കുകയില്ല. നിരന്തരം സാധുസംഗം ചെയ്യുന്നതുകൊണ്ട് ഈശ്വരനുവേണ്ടി പ്രാണൻ വ്യാകുലപ്പെടും, വീട്ടിലാർക്കെങ്കിലും സുഖമില്ലെങ്കിൽ, അയാൾക്കെങ്ങനെ സുഖമാകും എന്നെപ്പോഴും മനസ്സ് വ്യാകുലമായിരിക്കുന്നതുപോലെ. അല്ലെങ്കിൽ, ജോലിപോയ ഒരുത്തൻ ആപ്പീസുതോറും കയറിയിറങ്ങി നടക്കുമ്പോഴെന്നപോലെ വ്യാകുലത തോന്നണം. ഏതെങ്കിലും ആപ്പീസിൽ ജോലിക്ക് ഒഴിവൊന്നുമില്ല എന്നു പറഞ്ഞാൽ, പിറ്റേന്നും അവൻ അവിടെച്ചെന്നു ചോദിക്കും, 'ഇന്നൊഴിവെന്തെങ്കിലും ഉണ്ടായോ?' എന്ന്. വേരൊരുപായവും കൂടിയുണ്ട് - വ്യാകുലതയോടെയുള്ള പ്രാർത്ഥന. അദ്ദേഹം നമ്മുടെ സ്വന്തമാളാണ്. അദ്ദേഹത്തോടു പറയണം, 'ഭവാൻെറ സ്വരൂപമെന്താണ്? എനിക്കുകാണിച്ചുതരൂ; കാണിച്ചുതന്നേ മതിയാകൂ. അല്ലെങ്കിൽ എന്തിനാണങ്ങെന്നെ സൃഷ്ടിച്ചത്? ചില സിക്ഭക്തന്മാർ എന്നോടു പറഞ്ഞു: 'ഈശ്വരൻ ദയാമയനാകുന്നു.' ഞാൻ അവരോടു ചോദിച്ചു: 'ദയാമയനെന്നെന്തിനു വിളിക്കണം? അദ്ദേഹം നമ്മെ സൃഷ്ടിച്ചിരിക്കുന്നു. ആ സ്ഥിതിക്ക് നമ്മുടെ ശ്രേയസ്സിനു വേണ്ടതു ചെയ്യുന്നുവെങ്കിൽ അതിലാശ്ചര്യപ്പെടാനെന്തുള്ളു? അച്ഛനമ്മമാർ മക്കളെ വളർത്തിക്കൊണ്ടുവരുന്നു. അതു ദയകൊണ്ടാണോ? അവരങ്ങനെ ചെയ്തേ മതിയാകൂ.' അതിനാൽ അദ്ദേഹത്തോടു അവകാശപൂർവ്വം പ്രാർത്ഥിക്കണം. അദ്ദേഹം നമ്മുടെ മാതാവും പിതാവുമല്ലേ? മകൻ ഊണു വേണ്ടെന്നുവെച്ചാൽ അച്ഛനും അമ്മയും മൂന്നുവർഷം മുമ്പു തന്നെ അവൻെറ വീതം തിരിച്ചുകൊടുക്കുന്നു. അല്ലെങ്കിൽ, പയ്യനു പൈസവേണം; പിന്നെയും പിന്നെയും മുട്ടിക്കൂടുന്നു: 'അമ്മേ, ഞാൻ അമ്മയുടെ കാലു രണ്ടും പിടിച്ചു യാചിക്കുന്നു, എനിക്കു രണ്ടു പൈസ തരൂ.' അപ്പോഴമ്മ അവൻെറ വ്യാകുലത കണ്ട് പൊറുക്കാനാവാതെ

പൈസ എറിഞ്ഞുകൊടുക്കുന്നു.

സാധുസംഗംകൊണ്ട് വേറൊരു ഉപകാരവുമുണ്ട്. സദസദ്വിചാരം. സത്തെന്നാൽ നിത്യവസ്തു, അതായത് ഈശ്വരൻ. അസത്തെന്നാൽ അനിത്യം. മനസ്സ് അസത്പഥത്തിൽ പോയാൽ വിചാരം ചെയ്യണം. അയൽപക്കത്തെ വാഴ പറിക്കാൻ ആന തുമ്പിക്കൈ നീട്ടിയാൽ, അപ്പോൾ ആനക്കാരൻ തോട്ടികൊണ്ട് ഉടക്കുന്നു.

ഒരയല്ക്കാരൻ: എന്തുകൊണ്ടാണ് പാപബുദ്ധിയുണ്ടാകുന്നത്.

ശ്രീരാമ: ഭഗവാൻെറ ലോകത്തിൽ എല്ലാത്തരവും ഉണ്ട്. സജ്ജനങ്ങളേയും അദ്ദേഹം സൃഷ്ടിച്ചിട്ടുണ്ട്, ദുഷ്ടന്മാരേയും അദ്ദേഹം സൃഷ്ടിച്ചിട്ടുണ്ട്. സദ്ബുദ്ധിയും ഭഗവാൻ തരുന്നു; അസദ്ബുദ്ധിയും അദ്ദേഹംതന്നെ തരുന്നു.

**പാപിയുടെ ഉത്തരവാദിത്വവും കർമ്മഫലവും**

അയല്ക്കാരൻ: എന്നു വന്നാൽ പാപം ചെയ്താൽ നമുക്ക് ഉത്തരവാദിത്വമൊന്നുമില്ലല്ലൊ.

ശ്രീരാമ: പാപം ചെയ്താൽ അതിൻെറ ഫലം അനുഭവിച്ചുതന്നെ തീരണം, എന്നത് ഈശ്വരനിയമമാണ്. മുളകു കടിച്ചാൽ എരിക്കാതിരിക്കുമോ? മഥുരബാബു* ചെറുപ്പകാലത്ത് പലതും ചെയ്തു; അതുകൊണ്ട് അന്ത്യകാലത്ത് പലതരത്തിലുള്ള രോഗങ്ങളും പിടിപെട്ടു. ചെറുപ്പത്തിൽ ഇതത്ര അറിയുകയില്ല. കാളീക്ഷേത്രത്തിൽ നിവേദ്യം പാകം ചെയ്യുന്നതിന് ധാരാളം പച്ചവിറകുണ്ട്. ആദ്യമൊക്കെ പച്ചവിറകു നന്നായിട്ടു കത്തും: അതിനകത്തു വെള്ളമുണ്ടെന്ന സംഗതി അപ്പോഴറിയുകയില്ല. കൊള്ളി കത്തിത്തീരാറാകുമ്പോൾ ഉള്ള വെള്ളമെല്ലാം പിന്നിലേയ്ക്കു പാഞ്ഞെത്തുന്നു; എന്നിട്ട് ചീറിപ്പൊട്ടി തീയ് കെടുത്തുന്നു. അതുകൊണ്ട് കാമം, ക്രോധം, ലോഭം ഇവയെക്കുറിച്ചെല്ലാം കരുതലോടെയിരിക്കണം. കണ്ടില്ലേ, ഹനുമാൻ ക്രോധം ബാധിച്ച് ലങ്ക ചുട്ടെരിച്ചു; പിന്നെയോർത്തു അശോകവനത്തിൽ സീതയുണ്ടല്ലൊ, സീതയ്ക്കെന്തെങ്കിലും പറ്റിയോ എന്ന്. എന്നിട്ടു കിടന്നു പിടഞ്ഞു.

അയല്ക്കാരൻ: അപ്പോൾപിന്നെ ഈശ്വരൻ ദുഷ്ടജനങ്ങളെ സൃഷ്ടിച്ചതെന്തിനാണ്?

ശ്രീരാമ: അത് അദ്ദേഹത്തിൻെറ ഇച്ഛ, അദ്ദേഹത്തിൻെറ ലീല. ഭഗവാൻെറ മായയിൽ വിദ്യയുമുണ്ട്, അവിദ്യയും ഉണ്ട്. ഇരുട്ടുകൊണ്ടും പ്രയോജനമുണ്ട്. ഇരുട്ടുണ്ടെങ്കിൽ ദീപത്തിൻെറ മഹിമ കുറേക്കൂടി പ്രകാശിക്കും. കാമം, ക്രോധം, ലോഭം, ഇവ ചീത്ത വസ്തുക്കൾ തന്നെ, വാസ്തവം. എന്നാലെന്തിന് ഭഗവാൻ അവ തന്നിരിക്കുന്നു? മഹാപുരുഷന്മാരെ തയ്യാറാക്കുന്നതിനാണെന്നു പറയുന്നു. ഇന്ദ്രിയങ്ങളെ ജയിച്ചാൽ മഹാന്മാരായിത്തീരുന്നു. ജിതേന്ദ്രിയന്

* റാണി രാസമണിയുടെ ജാമാതാവായ മഥുരനാഥവിശ്വാസ്: ശ്രീരാമകൃഷ്ണൻെറ ആദ്യത്തെ ഭക്തന്മാരിലൊരാളും അദ്ദേഹത്തിനു വേണ്ടതെല്ലാം നല്കിക്കൊണ്ടിരുന്ന ഒരാളുമായിരുന്നു.

അസാദ്ധ്യമായിട്ടെന്തെങ്കിലുമുണ്ടോ? ഭഗവത്കൃപകൊണ്ട് ഈശ്വരലാഭം വരെ സാദ്ധ്യമാണ്. പിന്നെ വേറൊരു സംഗതിയും നോക്കിൻ: കാമത്തിൽനിന്നും അദ്ദേഹത്തിൻെറ സൃഷ്ടിലീല നടന്നു പോകുന്നു.

ദുഷ്ടൻമാരെക്കൊണ്ടും ആവശ്യമുണ്ട്. ഒരു താലൂക്കിലെ ആളുകൾ ലഹളക്കാരായി. അപ്പോൾ ജമിന്ദാർക്ക് ഗോലോകചൗധുരിയെ അയയ്ക്കേണ്ടതായിവന്നു. അയാളുടെ പേരു കേട്ടാൽ ജനങ്ങൾ വിറച്ചിരുന്നു. അത്ര കഠോരമായിരുന്നു അയാളുടെ ഭരണം. എല്ലാം വേണം. സീത ഒരിക്കൽ പറഞ്ഞു: 'ആര്യപുത്ര, അയോദ്ധ്യയിലെല്ലാം മാളികകളായിരുന്നെങ്കിൽ നന്നായിരുന്നു. പല ഭവനങ്ങളും ഇടിഞ്ഞു പൊളിഞ്ഞു കിടക്കുന്നു.' രാമൻ പറഞ്ഞു: 'പ്രിയേ, സകല ഗൃഹങ്ങളും സുന്ദരങ്ങളായാൽ മേസ്ത്രിമാരെന്തു ചെയ്യും?' (എല്ലാവരും ചിരിക്കുന്നു.) ഈശ്വരൻ എല്ലാത്തരവും ഉണ്ടാക്കിയിരിക്കുന്നു - നല്ല മരങ്ങൾ, വിഷച്ചെടികൾ, കൂടാതെ കളകളും ഉണ്ടാക്കിയിട്ടുണ്ട്. മൃഗങ്ങളുടെ കൂട്ടത്തിൽ നല്ലവയും ചീത്തവയും എല്ലാമുണ്ട് - കടുവാ, സിംഹം, സർപ്പം ഒക്കെയുണ്ട്.

### സംസാരത്തിലിരുന്നും ഈശ്വരദർശനം സാധിക്കും

അയല്ക്കാരൻ: മഹാശയ, ഗൃഹത്തിൽ പാർത്തുകൊണ്ടു ഭഗവാനെ കാണാനൊക്കുമോ?

ശ്രീരാമ: തീർച്ചയായും കാണാനൊക്കും. പക്ഷേ, ഞാൻ പറഞ്ഞതുപോലെ സാധുസംഗവും സർവ്വദാ പ്രാർത്ഥനയും ചെയ്യേണ്ടതുണ്ട്. ഭഗവാൻെറ അടുക്കൽ കരയണം. മനസ്സിലെ മാലിന്യങ്ങൾ നീങ്ങിയാൽ അദ്ദേഹത്തിൻെറ ദർശനം ലഭിക്കും. മനസ്സ് മണ്ണുപുരണ്ട ഇരുമ്പുസൂചിപോലെയാണ്, ഈശ്വരൻ കാന്തവും. മണ്ണുപോയില്ലെങ്കിൽ കാന്തവുമായി കൂടിച്ചേരുകയില്ല. കരഞ്ഞുകരഞ്ഞ് സൂചിമേലുള്ള മണ്ണു കഴുകിപ്പോകുന്നു. കാമം, ക്രോധം, ലോഭം, പാപബുദ്ധി, വിഷയബുദ്ധി ഇവയാണ് സൂചിയിലെ മണ്ണ്. മണ്ണ് പൊയ്ക്കഴിഞ്ഞാൽ കാന്തം സൂചിയെ ആകർഷിക്കുന്നു; അതായത് ഈശ്വരദർശനമുണ്ടാകുന്നു. ചിത്തശുദ്ധി വന്നാൽ അദ്ദേഹത്തെ കാണാം. പനി പിടിച്ചിരിക്കുന്നു; മേലൊക്കെ നീരുമുണ്ട്. അപ്പോൾ പിന്നെ കൊയ്നകൊണ്ട് എന്തു പ്രയോജനമുണ്ടാകും? വീട്ടിലിരിക്കെ എന്തുകൊണ്ട് സാധിക്കില്ല? സാധുസംഗം, കരഞ്ഞു കരഞ്ഞുകൊണ്ടുള്ള പ്രാർത്ഥന, ഇടയ്ക്കിടയ്ക്ക് ഏകാന്ത വാസം, ഇവയൊക്കെ വേണം. കുറച്ചു വേലി കെട്ടിയില്ലെങ്കിൽ നടപ്പാതയിലെ തൈമരങ്ങൾ ആടുമാടുകൾ തിന്നുകളയും.

അയല്ക്കാരൻ: അപ്പോൾ സംസാരത്തിൽ വസിക്കുന്നവർക്കും കിട്ടും?

ശ്രീരാമ: സകലർക്കും മുക്തി കിട്ടും. എന്നാൽ ഗുരുവിൻെറ ഉപദേശമനുരിച്ചു നടക്കേണ്ടതുണ്ട്. വളഞ്ഞവഴിയേ പോയാൽ തിരിച്ചുവരാൻ വലിയ കഷ്ടമായിരിക്കും. മുക്തി ലഭിക്കാൻ വളരെ വൈകും. ഈ ജന്മത്തിൽ കിട്ടിയില്ലെന്നും വരാം; അനേകജന്മങ്ങൾ കഴിഞ്ഞേ കിട്ടുകയുള്ളു എന്നും വരാം. ജനകാദികൾ സംസാരത്തിൽത്തന്നെ

കർമ്മം ചെയ്തുകൊണ്ടിരുന്നു. ഈശ്വരനെ ശിരസ്സിൽ ധരിച്ചുകൊണ്ടു കർമ്മം ചെയ്തിരുന്നു; നർത്തകി തലയിൽ കുടവും പേറിക്കൊണ്ടു നൃത്തം വെയ്ക്കുന്നതുപോലെ. പടിഞ്ഞാറൻ പ്രദേശങ്ങളിലെ പെണ്ണുങ്ങളെ കണ്ടിട്ടില്ലേ? തലയിൽ വെള്ളം നിറച്ച കുടവും വഹിച്ചുകൊണ്ട് ചിരിച്ചുമറിഞ്ഞ് വർത്തമാനവും പറഞ്ഞ് പോകും.

അയല്ക്കാരൻ: ഗുരൂപദേശത്തെക്കുറിച്ചു പറഞ്ഞുവല്ലൊ, ഗുരുവിനെ എങ്ങിനെ കിട്ടും?

ശ്രീരാമ: അവനുമിവനുമൊന്നും ഗുരുവാകാനൊക്കുകയില്ല. ഒരു വലിയ തടി സ്വയം പൊങ്ങിയൊഴുകുന്നു. അനേകം ജീവജാലങ്ങളെ വഹിച്ചുകൊണ്ടു പോകുന്നതിനും അതിനു കഴിയുന്നു. ഒന്നിനും കൊള്ളാത്ത തടിയുടെ മീതെ കയറിയാൽ, തടിയും താഴുന്നു, കയറിയവനും മുങ്ങുന്നു. അതിനാൽ യുഗംതോറും ലോകശിക്ഷണത്തിനായി ഈശ്വരൻ ഗുരുരൂപേണ അവതരിക്കുന്നു. സച്ചിദാനന്ദസ്വരൂപി തന്നെ ഗുരു.

എന്തിനെയാണ് ജ്ഞാനമെന്നു പറയുന്നത്? ഈ 'ഞാൻ' ആര്? 'ഈശ്വരൻ മാത്രമാണ് കർത്താവ്, ബാക്കിയൊക്കെ അകർത്താവ്.' ഇതാണ് ജ്ഞാനം. ഞാൻ കർത്താവല്ല. ഭഗവാൻെറ കൈയിലെ ഒരു യന്ത്രം. അതുകൊണ്ട് ഞാൻ പറയുന്നു, 'അമ്മേ, ഭവതി യന്ത്രി, ഞാൻ യന്ത്രം; ഭവതി ഗൃഹിണി, ഞാൻ ഗൃഹം; ഞാൻ വണ്ടി, ഭവതി വണ്ടിക്കാരൻ; ഭവതി ചലിപ്പിക്കുംപോലെ ഞാൻ ചലിക്കുന്നു; ചെയ്യിക്കുംപോലെ ചെയ്യുന്നു; പറയിക്കുംപോലെ പറയുന്നു. നാഹം നാഹം, ത്വം ത്വം.'

ശ്രീരാമകൃഷ്ണൻ പ്രാണകൃഷ്ണൻെറ വീട്ടിൽനിന്നും കർണ്ണൽ വിശ്വനാഥൻെറ വീട്ടിലേയ്ക്കും, അവിടെനിന്നും കമലകുടിയിലേയ്ക്കും പോയി.



# മൂന്നാം ഭാഗം

## വിദ്യാസാഗരനുമായുള്ള കൂടിക്കാഴ്ച

### അദ്ധ്യായം ഒന്ന്

1882 ആഗസ്റ്റ് 5, ശനിയാഴ്ച

ഇന്ന് ശ്രാവണമാസം, കൃഷ്ണപക്ഷത്തിലെ ഷഷ്ഠി, നേരം നാലുമണിയായിരിക്കും.

ശ്രീരാമകൃഷ്ണദേവൻ ഒരു കുതിരവണ്ടി വാടകയ്ക്കു പിടിച്ച് കല്ക്കത്തയിലെ രാജപാതവഴി *ബാദുർബഗാൻെറ നേർക്ക് വരുന്നു. കൂടെ ഭവനാഥൻ, ഹസ്ര, മാസ്റ്റർ. വിദ്യാസാഗരൻെറ വീട്ടിൽ പോവുകയാണ്.

ഭഗവാൻെറ ജന്മദേശം ഹുഗ്ലി ജില്ലയിൽപ്പെട്ട കാമാർപുക്കൂർ ഗ്രാമമാകുന്നു. ഇത് വിദ്യാസാഗരൻെറ ജന്മസ്ഥലമായ വീരസിങ് ഗ്രാമത്തിനു സമീപമാണ്. ചെറുപ്പം മുതല്ക്കേ ശ്രീരാമകൃഷ്ണൻ വിദ്യാസാഗരൻെറ ഉദാരശീലത്തെക്കുറിച്ചു കേട്ടുവന്നിരുന്നു. ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ പാർക്കുമ്പോഴും അദ്ദേഹത്തിൻെറ പാണ്ഡിത്യത്തെക്കുറിച്ചും ദയാലുത്വത്തെക്കുറിച്ചും കൂടെക്കൂടെ കേൾക്കാറുണ്ട്. മാസ്റ്റർ വിദ്യാസാഗരൻെറ വിദ്യാലയത്തിൽ അദ്ധ്യാപകനാണെന്നുകേട്ട് ഗുരുദേവൻ അദ്ദേഹത്തോടു ചോദിച്ചു: 'എന്നെ വിദ്യാസാഗരൻെറ അടുക്കൽ കൂട്ടിക്കൊണ്ടുപോകുമോ? എനിക്കദ്ദേഹത്തെ കാണാൻ വലിയ ആഗ്രഹമുണ്ട്.' മാസ്റ്റർ വിദ്യാസാഗരനോട് ഇക്കാര്യം പറഞ്ഞു. വിദ്യാസാഗരന് സന്തോഷമായി; ഒരു ശനിയാഴ്ച നാലുമണിക്ക് കൂട്ടിക്കൊണ്ടു ചെല്ലാൻ പറഞ്ഞു. ഒന്നു മാത്രം ചോദിച്ചു: 'എന്തു തരം പരമഹംസനാണ്? അദ്ദേഹം കാവിമുണ്ടാണോ ഉടുക്കുന്നത്?' മാസ്റ്റർ പറഞ്ഞിരുന്നു: 'അല്ല, അദ്ദേഹമൊരു അദ്ഭുതപുരുഷനാണ്; ചുവന്ന കരയുള്ള മുണ്ടുടുക്കുന്നു; ഉടുപ്പിടുന്നു; തേച്ചുമിനുക്കിയ ചെരിപ്പിടുന്നു; രാസമണിയുടെ കാളീക്ഷേത്രത്തിൽ ഒരു മുറിയിലാണ് താമസം. ആ മുറിയിൽ കട്ടിലുണ്ട്, പായുണ്ട്, അതിനു മുകളിൽ കിടക്ക; കൊതുകുവലയുമുണ്ട്. ആ കിടക്കയിലാണ് കിടക്കുന്നത്. ബാഹ്യചിഹ്നങ്ങൾ യാതൊന്നുമില്ല. പക്ഷേ ഈശ്വരനെവിട്ടു മറ്റൊന്നും അറിഞ്ഞുകൂടാ. രാപകൽ ഭഗവാനെക്കുറിച്ചു മാത്രമാണ് ചിന്ത.'

വണ്ടി ദക്ഷിണേശ്വരം ക്ഷേത്രത്തിൽനിന്നും പുറപ്പെട്ടു. പോൾപാറ കടന്ന് ശ്യാമബസ്സാർവഴി ക്രമേണ ആമേഴ്സ്റ്റ് തെരുവിലെത്തി. 'ഇപ്പോൾ ബാദുർബഗാന് അടുത്തെത്തി,' എന്നു ഭക്തന്മാർ പറഞ്ഞു. ഗുരുദേവൻ ഒരു കുട്ടിയെപ്പോലെ സന്തോഷത്തോടുകൂടി സംസാരിച്ചുകൊണ്ടിരുന്നു.

---

*കല്ക്കത്താനഗരമദ്ധ്യത്തിൽ, ദക്ഷിണേശ്വരത്തുനിന്നും ഏകദേശം ആറുമൈലകലെ.

ആമേഴ്സ്റ്റ് തെരുവിലെത്തിയതോടെ പെട്ടെന്ന് അദ്ദേഹത്തിൻെറ ഭാവം മാറി; ഈശ്വരാവിഷ്ടനാവാനാരംഭിച്ചു.

വണ്ടി രാമമോഹൻറായിയുടെ ഉദ്യാനവാടിയ്ക്കടുത്തുകൂടി പൊയ്ക്കൊണ്ടിരുന്നു. ഗുരുദേവന് ഭാവവ്യത്യാസം വന്നത് മാസ്റ്റർ കണ്ടില്ല. 'രാമമോഹൻറായിയുടെ വീടാണിത്.' പെട്ടന്നങ്ങുപറഞ്ഞു. ഗുരുദേവന് അതു പിടിച്ചില്ല! അദ്ദേഹമരുളി: 'ഈ സമയത്ത് ആവക കാര്യങ്ങളിലൊന്നും രസമില്ല.' ഗുരുദേവൻ ഭാവാവിഷ്ടനായ്ക്കൊണ്ടിരുന്നു.

വിദ്യാസാഗരൻെറ വീടിനു മുമ്പിൽ വന്നു വണ്ടി നിന്നു. വീട് രണ്ടു നിലയാണ്. ഇംഗ്ലീഷ്മാതിരിയിൽ പറമ്പിനു നടുക്ക് വീട്, ചുറ്റും മതിൽക്കെട്ട്, നാലുവശവും നടപ്പാതയും. വീടിൻെറ പടിഞ്ഞാറെ അറ്റത്താണ് പ്രധാനപ്പെട്ട വാതിലും പടിയും. പടിവാതിലിൻെറ തെക്കുവശത്ത് പടിഞ്ഞാറുവശത്തെ മതിലിനും വീടിനും ഇടയ്ക്കുള്ള ഭാഗത്തു പൂമരങ്ങൾ. പടിഞ്ഞാറുവശത്ത് താഴത്തേ മുറിയിൽനിന്നും കോണിപ്പടി വഴി വേണം മുകളിലേയ്ക്കു പോകാൻ. മേലെയാണ് വിദ്യാസാഗരൻ ഇരിക്കുന്നത്. പടി കയറിച്ചെല്ലുമ്പോൾ വടക്കുവശത്ത് ഒരു മുറി, അതിനു കിഴക്കുമാറി ഒരു ഹാൾ, ഹാളിൻെറ തെക്കുകിഴക്കേ മുറിയിലാണ് വിദ്യാസാഗരൻെറ കിടപ്പ്. നേരെ തെക്കുവശത്ത് വേറൊരു മുറിയും കൂടിയുണ്ട്. ഇതും വേറെയും ചില മുറികളും നിറച്ച് വലിയ വിലപിടിച്ച പുസ്തകങ്ങൾ വെച്ചിരിക്കുന്നു. ചുമരിനടുത്ത് സുന്ദരമായി ചട്ടയിട്ട അനവധി പുസ്തകങ്ങൾ നിരനിരയായി ഭംഗിയിൽ വെച്ചിരിക്കുന്നു. ഹാളിൻെറ കിഴക്കേ അരുകിൽ മേശയും കസേരയുമുണ്ട്. വിദ്യാസാഗരൻ ഇതിലിരുന്നു ജോലിചെയ്യുമ്പോൾ അദ്ദേഹം പടിഞ്ഞാറോട്ടു നോക്കിയാണിരിക്കുക. ആരെങ്കിലും കാണാനോ കേൾക്കാനോ വരികയാണെങ്കിൽ അവരും മേശയ്ക്കുചുറ്റും കസേരകളിൽ ഇരിക്കുന്നു. മേശപ്പുറത്ത് എഴുതാനുള്ള സാധനങ്ങൾ - കടലാസ്സ്, പേന, മഷി, ബ്ലോട്ടിങ്, പലേ എഴുത്തുകൾ, കണക്കുബുക്കുകൾ; വിദ്യാസാഗരൻ രചിച്ച മൂന്നുനാല് പാഠപുസ്തകങ്ങളും - കാണുന്നുണ്ട്. ഈ കസേരയ്ക്കു നേരെ തെക്കുള്ള മുറിയിൽ കട്ടിലും കിടക്കയുമുണ്ട്; അതിലാണ് അദ്ദേഹം കിടക്കുന്നത്.

മേശപ്പുറത്ത് എഴുത്തുകൾ ഭാരം വെച്ചിരിപ്പുണ്ട്; അവയിലെന്താണെഴുതിയിരുക്കുന്നത്? ഏതെങ്കിലും വിധവയായിരിക്കാം എഴുതുന്നത്: 'എൻെറ കൊച്ചുകുഞ്ഞ് അനാഥനായി, നോക്കാനാരുമില്ല, അങ്ങുതന്നെയേ ഗതിയുള്ളു.' വേറൊരാളെഴുതുന്നു, 'അങ്ങ് വേനലൊഴിവിൽ പോയിരിക്കുന്നു; അതുകൊണ്ട് ഞങ്ങൾക്കുള്ള മാസവരി സമയത്തിനു കിട്ടിയില്ല; വളരെ കഷ്ടമായിരിക്കുന്നു.' ഏതോ പാവം എഴുതുന്നു: 'അങ്ങയുടെ സ്കൂളിൽ സൗജന്യമായി പ്രവേശനം കിട്ടി, പക്ഷേ പുസ്തകം വാങ്ങാൻ വകയില്ല.' ഒരുവനെഴുതുന്നു: 'എൻെറ വീട്ടുകാർക്ക് ആഹാരത്തിനു വഴിയില്ല; എനിക്കെന്തെങ്കിലും ജോലിയുണ്ടാക്കിത്തരണം.' അദ്ദേഹത്തിൻെറ സ്കൂളിലെ ഒരദ്ധ്യാപകനെഴുതുന്നു: 'എൻെറ പെങ്ങൾ വിധവയായിരിക്കുന്നു; അവളുടെ ഭാരമെല്ലാം

എൻെറ തലയിലായിരിക്കുന്നു. ഈ ശമ്പളം കൊണ്ട് എനിക്കു മതിയാവില്ല.' ഒരാൾ ബിലാത്തിയിൽ നിന്നെഴുതുകയായിരിക്കാം, 'ഞാനിവിടെ ആപത്തിലകപ്പെട്ടിരിക്കുന്നു. അങ്ങ് ദീനദയാലുവാണല്ലോ. കുറച്ച് പണം അയച്ചുതന്ന് എന്നെ തൽക്കാലവിഷമത്തിൽനിന്നു രക്ഷിച്ചാലും.' ഇനി വേറൊരാളെഴുതിയിരിക്കും, 'ഇത്രാം തീയതിക്ക് തർക്കം ഒത്തുതീർപ്പിനുവെച്ചിരിക്കുന്നു, അങ്ങ് അന്നേദിവസം വന്ന് ഞങ്ങളുടെ വഴക്ക് തീർത്തുതന്നാലും.'

ഗുരുദേവൻ വണ്ടിയിൽനിന്നും ഇറങ്ങി. മാസ്റ്റർ വഴി കാണിച്ചുകൊണ്ടു പറമ്പിനു നടുക്കുകൂടി നടന്നു. മുറ്റത്ത് പലതരം പൂച്ചെടികൾ. അതിനിടയ്ക്കുകൂടി മെല്ലെ നടന്നുകൊണ്ടിരിക്കെ ഷർട്ടിൻെറ ബട്ടണിൽ പിടിച്ചുകൊണ്ട് ഒരു ബാലനെപ്പോലെ ഗുരുദേവൻ മാസ്റ്ററോട് ചോദിച്ചു: 'ഷർട്ടിൻെറ ബട്ടണിട്ടിട്ടില്ല; അതുകൊണ്ട് കുഴപ്പമൊന്നുമില്ലല്ലൊ?' ദേഹത്ത് ലോങ്ങ്ക്ലോത്തുകൊണ്ടുള്ള കുപ്പായം; ചുവന്ന കരയുള്ള മുണ്ട് ഉടുത്തിരിക്കുന്നു; അതിൻെറ അറ്റം ചുമലിൽ ഇട്ടിരിക്കുന്നു. കാലിൽ വാർണീഷ്ചെയ്ത ക്യാൻവാസ്ചെരിപ്പ്. മാസ്റ്റർ പറഞ്ഞു: 'അതിനെക്കുറിച്ചവിടുന്നു വിചാരപ്പെടേണ്ട. അങ്ങേയ്ക്കു യാതൊന്നുകൊണ്ടും ഒരു കുറച്ചിലും വരില്ല. അങ്ങ് ബട്ടണിടേണ്ട ആവശ്യമില്ല.' ഇങ്ങനെ ഉറപ്പുകൊടുത്തപ്പോൾ ഒരു ബാലനെപ്പോലെ ഗുരുദേവൻ നിശ്ചിന്തനായി.

## അദ്ധ്യായം രണ്ട്

### വിദ്യാസാഗരൻ

കോണികയറി നേരെ ആദ്യത്തെ മുറിയിലേയ്ക്കു (കയറിച്ചെല്ലുമ്പോൾ നേരെ വടക്കുള്ള മുറി) ഗുരുദേവൻ ഭക്തന്മാരോടൊരുമിച്ച് പ്രവേശിച്ചു. വിദ്യാസാഗരൻ മുറിയുടെ വടക്കുഭാഗത്ത് തെക്കോട്ടു തിരിഞ്ഞ് ഇരിക്കുന്നു. മുമ്പിലൊരു നീണ്ട മേശ. മേശയുടെ കിഴക്കുഭാഗത്ത് ഒരു ചാരുബെഞ്ച്. മേശയുടെ തെക്കും പടിഞ്ഞാറും വശങ്ങളിൽ ഏതാനും കസേരകളുണ്ട്. വിദ്യാസാഗരൻ ഒന്നുരണ്ടു സ്നേഹിതന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു.

ഗുരുദേവൻ അകത്തു കടന്നയുടനെ വിദ്യാസാഗരൻ സ്വാഗതം ചെയ്യാൻ എഴുന്നേറ്റു. ഗുരുദേവൻ പടിഞ്ഞാട്ടു മുഖമായി മേശയുടെ കിഴക്കുവശത്തു നില്ക്കുന്നു. ഇടതുകൈ മേശമേൽ, പിന്നിൽ ബെഞ്ച്. പൂർവ്വപരിചിതനെപ്പോലെ വിദ്യാസാഗരൻെറനേരെ കണ്ണെടുക്കാതെ നോക്കുന്നു. ഭാവാവിഷ്ടനായി പുഞ്ചിരി പൊഴിക്കുന്നു.

വിദ്യാസാഗരന് വയസ്സ് 62 - 63. ശ്രീരാമകൃഷ്ണദേവനെക്കാൾ 16 - 17 വയസ്സ് കൂടുതലുണ്ട്. ദോത്തിയുടുത്തിരിക്കുന്നു, കാലിൽ ക്യാൻവാസ് ചെരിപ്പുണ്ട്; ഫ്ളാനൽകൊണ്ടുള്ള ഒരു മുറിക്കൈയൻ കുപ്പായം മേലിട്ടിരിക്കുന്നു. തലയുടെ നാലുവശത്തും ഒറീസ്സക്കാരെപ്പോലെ ക്ഷൗരം ചെയ്തിരിക്കുന്നു. സംസാരിക്കുമ്പോൾ പല്ല് തെളിഞ്ഞുകാണാം - ഒക്കെ കൃത്രിമപ്പല്ല്. തല വളരെ വലുത്. ഉന്നത

വും അല്പം ചെറുതുമായ നെറ്റിത്തടം. ബ്രാഹ്മണൻ, അതിനാൽ കഴുത്തിൽ പൂണുനൂൽ.

വിദ്യാസാഗരന് അനേകം ഗുണങ്ങളുണ്ട്. ഒന്നാമതായി ജ്ഞാന തൃഷ്ണ. ഒരു ദിവസം മാസ്റ്ററുടെ അടുക്കൽ ഇപ്രകാരം പറഞ്ഞ് വാസ്തവത്തിൽ കരഞ്ഞു: 'എനിക്കു വായിക്കാനും പഠിക്കാനും വലിയ ആശയായിരുന്നു; പക്ഷേ അതൊക്കെ എന്തായി? സംസാരത്തിൽപ്പെട്ട് ഒന്നിനും നേരം കിട്ടിയില്ല.' രണ്ടാമത്, സർവ്വജീവികളിലും ദയ. വിദ്യാസാഗരൻ ദയാസാഗരമാണ്. പശുക്കുട്ടികൾക്ക് തള്ളയുടെ പാലു കിട്ടുന്നില്ലെന്നുകണ്ട് എതാനും വർഷങ്ങളായി പാലു കുടിക്കുന്നത് നിർത്തിവെച്ചിരിക്കുകയായിരുന്നു. ഒടുവിൽ വല്ലാതെ അസുഖം ബാധിച്ച തുകൊണ്ട് വളരെനാൾ കഴിഞ്ഞു വീണ്ടും കഴിക്കാൻ തുടങ്ങി. വണ്ടി യിൽ യാത്ര ചെയ്കയില്ല - കുതിരയ്ക്കു തൻെറ സങ്കടം പറഞ്ഞുകേൾ പ്പിക്കാനാവില്ലല്ലോ. ഒരു ദിവസം വഴിയരികിൽ ഒരു ചുമട്ടുകാരൻ കോളറ പിടിച്ചു വീണുകിടക്കുന്നതു കണ്ടു; ചുമടും അടുത്തു കിടക്കു ന്നുണ്ട്. ഇതുകണ്ട് അയാളെ സ്വയം എളിയിലെടുത്തു വീട്ടിൽക്കൊണ്ടു വന്നു ശുശ്രൂഷിച്ചു. മൂന്നാമത് സ്വാതന്ത്ര്യപ്രേമം. അധികാരികളുമായുള്ള അഭിപ്രായവ്യത്യാസംമൂലം സംസ്കൃതകോളേജിലെ പ്രിൻസിപ്പാളു ദ്യോഗം രാജികൊടുത്തു. നാലാമത്, ആളുകൾ അപേക്ഷിക്കാതെതന്നെ സ്വയം അറിഞ്ഞ് വേണ്ടതു ചെയ്യാറുണ്ട്. ഒരദ്ധ്യാപകനുമായി വളരെ സ്നേഹമായിരുന്നു. അയാളുടെ മകളുടെ വിവാഹത്തിന്, തലേന്നു അയിനി ഊണു സമയത്തു കല്യാണപ്പുടവയും കക്ഷത്തിലാക്കിക്കൊണ്ട് ആളു ഹാജരായി. അഞ്ചാമത്, മാതൃഭക്തിയും മനക്കരുത്തും. അമ്മ പറഞ്ഞിരുന്നു, 'ഈശ്വരൻ, നീയിക്കല്യാണത്തിന് (സോദരൻെറ) വന്നില്ലെങ്കിൽ എൻെറ മനസ്സിനുവല്ലാത്ത വിഷമമായിരിക്കും.' അതുകൊ ണ്ട് അദ്ദേഹം കല്ക്കത്തയിൽ നിന്നും നടന്നുപോയി. വഴിക്കു ദാമോദർ എന്ന പുഴ; വഞ്ചിയില്ല; നീന്തി അക്കരെ കടന്നു. നനഞ്ഞ തുണിയോ ടെ വിവാഹദിവസം രാത്രി വീരസിങ്ങിൽ അമ്മയുടെ അടുക്കലെത്തി. എന്നിട്ട് പറഞ്ഞു: 'അമ്മെ, ഞാനെത്തി.'

### വിദ്യാസാഗരനും ശ്രീരാമകൃഷ്ണനും

ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി കുറച്ചുനേരം ആ നിലയിൽ നിന്നു. ഭാവാവേശം നിയന്ത്രിക്കുന്നതിനായി ഇടയ്ക്കിടയ്ക്കു 'വെള്ളം കുടിക്കണം,' എന്നു പറഞ്ഞിരുന്നു. കണ്ടും കേട്ടും വീട്ടിലെ കുട്ടികളും സ്വന്തക്കാരും സ്നേഹിതരും വന്നുചേർന്നു.

ശ്രീരാമകൃഷ്ണൻ ഭാവാവസ്ഥയിൽത്തന്നെ ബെഞ്ചിൽ ഇരുന്നു. പതിനേഴോ പതിനെട്ടോ വയസ്സു പ്രായം വരുന്ന ഒരു പയ്യൻ ആ ബെഞ്ചിലിരിക്കുന്നുണ്ട്. പഠിക്കുന്നതിന് സഹായംതേടി വിദ്യാസാഗ രൻെറ അടുക്കൽ വന്നിരിക്കുകയാണ്. ഗുരുദേവൻ ഭാവാവിഷ്ടൻ, ഋഷിയുടെ അന്തർദൃഷ്ടി; അവൻെറ അകത്തെ കഥകളൊക്കെ മനസ്സിലാക്കി. അല്പം മാറിയിരുന്നു, എന്നിട്ട് ഭാവാവസ്ഥയിൽ പറഞ്ഞു:

'അമ്മേ, ഈ പയ്യന് വല്ലാത്ത സംസാരാസക്തി. അവിടുത്തെ അവിദ്യയുടെ സംസാരം. ആ അവിദ്യയുടെ സന്താനമാണിവൻ.'

ബ്രഹ്മവിദ്യയ്ക്കുവേണ്ടി വ്യാകുലനാകാതെ വെറും പണത്തിനു വേണ്ടി മാത്രം വിദ്യ നേടുന്നത് തൻെറ അഭിപ്രായത്തിൽ അപഹാസ്യ മാണെന്നല്ലേ ഗുരുദേവൻ അരുളിച്ചെയ്തത്.

വിദ്യാസാഗരൻ ധിറുതിപൂണ്ട് ഒരാളോടു വെള്ളം കൊണ്ടുവരാൻ പറഞ്ഞു; എന്തെങ്കിലും കഴിക്കാനുംകൂടി കൊണ്ടുവന്നാൽ അദ്ദേഹം കഴിക്കുമോ എന്ന് മാസ്റ്ററോട് അന്വേഷിക്കുകയും ചെയ്തു. മാസ്റ്റർ പറഞ്ഞു: 'ആട്ടെ കൊണ്ടുവരട്ടെ.' വിദ്യാസാഗരൻ വേഗം അകത്തു പോയി ചില മധുരപലഹാരങ്ങൾ കൊണ്ടുവന്നു. എന്നിട്ടു പറഞ്ഞു: 'ഇത് ബർദ്ധ്വാനിൽനിന്നും വന്നതാണ്.' ഗുരുദേവന് കഴിക്കാൻ കുറച്ചു കൊടുത്തു. ഹസ്രായ്ക്കും ഭവനാഥനും കുറച്ചു കിട്ടി. മാസ്റ്റർക്കു കൊടുക്കാൻ കൊണ്ടുവന്നപ്പോൾ വിദ്യാസാഗരൻ പറഞ്ഞു: 'അയാൾ വീട്ടിലെ കുട്ടിയാണ്; അയാളെ കണക്കിൽ കൂട്ടാറില്ല.' ഒരു യുവഭക്ത നെക്കുറിച്ചു ഗുരുദേവൻ വിദ്യാസാഗരനോടു പറഞ്ഞു. ആ പയ്യൻ ഇപ്പോൾ ഗുരുദേവന് അഭിമുഖമായി ഇരിക്കുന്നുണ്ട്. അദ്ദേഹം പറഞ്ഞു: 'ഈ പയ്യൻ വളരെ നല്ലവനാണ്; ഫല്ഗുനദിയെപ്പോലെയാണ് ഇവൻെറ അകക്കരുത്ത്. നദിയുടെ മേലേ മണൽ, അല്പം മാന്തിയാൽ വെള്ളം ഒഴുകുന്നതു കാണാം.'

പലഹാരം കഴിച്ചശേഷം ഗുരുദേവൻ ചിരിച്ചുകൊണ്ട് വിദ്യാസാഗര നുമായി സംഭാഷണം ചെയ്തു. അപ്പോഴേയ്ക്കും മുറിനിറച്ചാളായി. ചിലരിരിക്കുന്നു, ചിലർ നില്ക്കുന്നു.

ശ്രീരാമ: ഇന്നു ഞാൻ സാഗരത്തിലെത്തി. ഇതുവരെ തോടും ചതുപ്പും പൊയ്കയും പുഴയും കണ്ടിട്ടുണ്ട്. ഇന്നു സാഗരം കണ്ടു. (എല്ലാവരും ചിരിക്കുന്നു.)

വിദ്യാസാഗരൻ: (ചിരിച്ചുകൊണ്ട്) എന്നാൽ കുറെ ഉപ്പുവെള്ളം കോരിക്കൊണ്ടുപോയാലും (ചിരി.)

ശ്രീരാമ: അങ്ങനെയല്ല, എന്തിന് ഉപ്പുവെള്ളം? നിങ്ങൾ അവിദ്യാ സാഗരമല്ല. നിങ്ങൾ വിദ്യാസാഗരം. (ചിരി) നിങ്ങൾ ക്ഷീരസമുദ്രമാണ്. (എല്ലാവരും ചിരിക്കുന്നു.)

വിദ്യാ: ശരി, അങ്ങേയ്ക്ക് അങ്ങനെ പറയാം.

**വിദ്യാസാഗരൻെറ സാത്വികകർമ്മം.**

വിദ്യാസാഗരൻ മിണ്ടാതിരുന്നു. ഗുരുദേവൻ സംഭാഷണം തുടർന്നു:

'നിങ്ങൾ ചെയ്യുന്നത് സാത്വികകർമ്മമാകുന്നു: സത്വത്തിൻെറ രജസ്സ്. സത്വഗുണത്തിൽനിന്നും ദയ ഉദിക്കുന്നു. ദയയിൽനിന്ന് ഉണ്ടാകുന്ന കർമ്മം സാത്വികകർമ്മം തന്നെ; ശരി, എന്നാലും രാജോഗുണമാണ്, സത്വത്തിൻെറ രജോഗുണം. അതുകൊണ്ടു ദോഷമില്ല. ശുകദേവൻ മുതലായവർ ലോകശിക്ഷണത്തിനുവേണ്ടി ദയവെച്ചിരുന്നു - ഈശ്വര

നെക്കുറിച്ച് പഠിപ്പിക്കുന്നതിനുവേണ്ടി. നിങ്ങൾ വിദ്യാദാനവും അന്നദാനവും ചെയ്യുന്നു, അതും നന്ന്. നിഷ്കാമമായി ചെയ്യാൻ കഴിഞ്ഞാൽ ഇതുകൊണ്ട് ഭഗവല്ലാഭമുണ്ടാകും. ചിലർ പേരിനുവേണ്ടി പ്രവർത്തിക്കുന്നു; ചിലർ പുണ്യത്തിനു വേണ്ടിയും; അവരുടെ കർമ്മം നിഷ്കാമമല്ല. പോരെങ്കിൽ നിങ്ങൾ ഇപ്പോഴേ *സിദ്ധനുമാണ്.

വിദ്യാ: അതെങ്ങനെ മഹാശയാ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഉരുളക്കിഴങ്ങും കോവയ്ക്കായും മറ്റും വേവിച്ചാൽ മൃദുവാകുന്നു. നിങ്ങളെത്രയോ മൃദുലൻ! നിങ്ങളെത്ര ദയാവാൻ! (ചിരി)

വിദ്യാ: (ചിരിച്ചുകൊണ്ട്) ഉഴുന്നുമാവു വേവിച്ചാൽ കട്ടിയാകും. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: നിങ്ങൾ അക്കൂട്ടത്തിലല്ല; വെറും പണ്ഡിതന്മാർ കൊള്ളരുതാത്തതു പഠിക്കുന്നു. ഇങ്ങുമില്ല അങ്ങുമില്ല. കഴുകൻ വളരെ ഉച്ചത്തിൽ പറക്കുന്നു. അതിൻെറ നോട്ടം ശവക്കുഴിയിലും. വെറും പണ്ഡിതന്മാർ, പേരുകൊണ്ടു പണ്ഡിതന്മാർ; പക്ഷേ അവർ കാമിനീകാഞ്ചനങ്ങളിൽ ആസക്തരാണ്. കഴുകനെപ്പോലെ അവർ ചീഞ്ഞളിഞ്ഞ പിണം തേടിപ്പോകുന്നു. അവിദ്യാസംസാരത്തിൽ ആസക്തരാണവർ. ദയയും ഭക്തിയും വൈരാഗ്യവും വിദ്യയുടെ മഹിമകളാകുന്നു.

വിദ്യാസാഗരൻ നിശ്ശബ്ദമായിരുന്നു കേട്ടു. സകലരും കണ്ണെടുക്കാതെ ഈ ആനന്ദമയനായ മഹാപുരുഷനെ നോക്കുകയും അദ്ദേഹത്തിൻെറ അമൃതവാണികൾ ശ്രദ്ധിക്കുകയും ചെയ്തുകൊണ്ടിരുന്നു.

## അദ്ധ്യായം മൂന്ന്

### ജ്ഞാനയോഗം അഥവാ വേദാന്തവിചാരം

വിദ്യാസാഗരൻ മഹാപണ്ഡിതൻ, സംസ്കൃതകോളേജിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ അദ്ദേഹം ക്ലാസ്സിൽ ഒന്നാമനായിരുന്നു. ആദ്യം മുതൽ ഓരോ പരീക്ഷയ്ക്കും മെഡലോ സ്കോളർഷിപ്പോ കിട്ടിയിരുന്നു. ക്രമേണ സംസ്കൃതകോളേജിലെ പ്രിൻസിപ്പാളായി. സംസ്കൃത വ്യാകരണത്തിലും കാവ്യത്തിലും അദ്ദേഹം മറുകര കണ്ടയാളാണ്. സ്ഥിരപരിശ്രമംകൊണ്ട് തന്നത്താൻ ഇംഗ്ലീഷ് പഠിച്ചു.

മതപരമായ കാര്യങ്ങളിൽ വിദ്യാസാഗരൻ ആർക്കും ഉപദേശം നല്കാറില്ല. അദ്ദേഹം ദർശനഗ്രന്ഥങ്ങൾ പഠിച്ചിട്ടുണ്ട്. ഒരു ദിവസം മാസ്റ്റർ അദ്ദേഹത്തോട് ചോദിച്ചു: 'ഹൈന്ദവദർശനങ്ങളെക്കുറിച്ച് അങ്ങയുടെ അഭിപ്രായമെന്താണ്?'

അദ്ദേഹം പറഞ്ഞു: 'തത്ത്വം ഗ്രഹിച്ചവർക്ക് അത് മറ്റുള്ളവരെ

* 'സിദ്ധ' എന്നതിന് ബംഗാളിയിൽ വെന്തു പാകം വന്നത് എന്നും വിദ്യ കൊണ്ടു പക്വമായത് എന്നും അർത്ഥം.

ഗ്രഹിപ്പിക്കാൻ കഴിഞ്ഞിട്ടില്ലെന്ന് എനിക്കു തോന്നുന്നു!'

വിദ്യാസാഗരൻ സാധാരണഹിന്ദുവിനെപ്പോലെ ശ്രാദ്ധാദി ധർമ്മ കർമ്മങ്ങളെല്ലാം ചെയ്തിരുന്നു, കഴുത്തിൽ പൂണുനൂലണിഞ്ഞിരുന്നു. ബംഗാളിയിൽ എഴുതുന്ന എഴുത്തിലെല്ലാം 'ശ്രീ ശ്രീ ഹരിഃ ശരണം' എന്നാദ്യം ഭഗവദ്വന്ദനം ചെയ്തുപോന്നു.

ഈശ്വരനെ സംബന്ധിച്ച് തൻെറ ഭാവമെന്താണെന്ന്, അദ്ദേഹത്തി ൻെറ മുഖത്തുനിന്നും ഒരു ദിവസം മാസ്റ്റർ കേൾക്കുകയുണ്ടായി. വിദ്യാസാഗരൻ പറഞ്ഞു: 'അദ്ദേഹത്തെ അറിയാൻ വഴിയൊന്നുമില്ല. അപ്പോൾപിന്നെ എന്താണ് നമ്മുടെ കർത്തവ്യം? സകലരും നമ്മെ അനുകരിച്ചാൽ ഈ ലോകം സ്വർഗ്ഗമായി മാററത്തക്കരീതിയിൽ നാം സ്വയം പ്രവർത്തിക്കണം. ഇതാണ് നമ്മുടെ കർത്തവ്യമെന്നെനിക്കു തോന്നുന്നു. ലോകശ്രേയസ്സിനായി ഓരോരുത്തരും പ്രവൃത്തിയെടുക്കേ ണ്ടതാണ്.'

വിദ്യയുടേയും അവിദ്യയുടേയും കഥ പറഞ്ഞുപറഞ്ഞ് ഗുരുദേവൻ ബ്രഹ്മജ്ഞാനത്തിൻെറ കാര്യം പറഞ്ഞുതുടങ്ങി. വിദ്യാസാഗരൻ ഷഡ്ദർശനങ്ങളും വായിച്ചുനോക്കിയിട്ടുള്ള മഹാപണ്ഡിതൻ. ഈശ്വര നെപ്പെററിയൊന്നും അറിയാനാവില്ലെന്ന് അദ്ദേഹത്തിനറിയാം.

ശ്രീരാമ: ബ്രഹ്മം വിദ്യയ്ക്കും അവിദ്യയ്ക്കും അതീതമാണ്. അതു മായാതീതമാണ്.

### ബ്രഹ്മം നിർലിപ്തം; ദുഃഖവും മററും ജീവനുമാത്രം

ശ്രീരാമ: ഈ ലോകത്തിൽ വിദ്യാമായയും, അവിദ്യാമായയും; രണ്ടും ഉണ്ട്; ജ്ഞാനവും ഭക്തിയുമുണ്ട്, കാമിനീകാഞ്ചനവുമുണ്ട്. സത്തും അസത്തുമുണ്ട്; നല്ലതും തീയതും ഉണ്ട്. എന്നാൽ ബ്രഹ്മം നിർലിപ്തമാകുന്നു. നന്മയും തിന്മയും ജീവനെ സംബന്ധിച്ചു മാത്രം. സത്തും അസത്തും ജീവന്നേ ഉള്ളു. ഇവമൂലം ബ്രഹ്മത്തിന് ഒന്നും പററുന്നില്ല. വിളക്കിനുമുമ്പിൽവെച്ച് ഒരുവൻ ഭാഗവതം വായിക്കുന്നു; ഒരുവൻ കള്ളപ്രമാണം നിർമ്മിക്കുന്നു. വിളക്ക് നിർലിപ്തം. സൂര്യൻ ശിഷ്ടൻമാരുടെ മേലും ദുഷ്ടൻമാരുടെ മേലും പ്രകാശം പൊഴിക്കുന്നു.

ദുഃഖം, പാപം, അശാന്തി ഇതൊക്കെ എന്താണെന്നു ചോദിച്ചേ യ്ക്കാം. അതിനുത്തരം, അവയെല്ലാം ജീവനെ മാത്രമേ ബാധിക്കുന്നു ള്ളു എന്നാണ്. ബ്രഹ്മം നിർലിപ്തമാകുന്നു. പാമ്പിനുള്ളിൽ വിഷമിരി ക്കുന്നു. അന്യരെ കടിച്ചാൽ അവർ മരിച്ചുപോകും. എന്നാൽ പാമ്പിനൊന്നും പററുന്നില്ല.

### ബ്രഹ്മം അനിർവചനീയം, അവ്യപദേശ്യം

ശ്രീരാമ: ബ്രഹ്മം എപ്രകാരമെന്നു വായ്കൊണ്ടു പറയാനാവില്ല. സർവ്വവസ്തുക്കളും എച്ചിലായിരിക്കുന്നു. വേദം, പുരാണം, തന്ത്രം, ഷഡ്ദർശനങ്ങൾ, എല്ലാം അശുദ്ധമായ്പോയിരിക്കുന്നു; കാരണം, വായ്കൊണ്ടു വായിച്ചുപോയി, അല്ലെങ്കിൽ ഉച്ചരിച്ചുകളഞ്ഞു; അങ്ങനെ

എച്ചിലായിരിക്കുന്നു. ഒരു വസ്തു മാത്രം ഉച്ഛിഷ്ടമായിട്ടില്ല; ആ വസ്തു ബ്രഹ്മമാകുന്നു. ബ്രഹ്മം എന്താണെന്ന് നാളിതുവരെ ആർക്കും വായ്കൊണ്ടു പറയാൻ കഴിഞ്ഞിട്ടില്ല.

വിദ്യാ: (സ്നേഹിതരോട്) ഹാ! അതൊരസ്സൽ വാർത്ത! ഇന്നൊരു പുതിയ സംഗതി ഞാൻ പഠിച്ചു.

ശ്രീരാമ: ഒരച്ഛനു രണ്ടു മക്കൾ. ബ്രഹ്മവിദ്യ സമ്പാദിക്കുന്നുതിന് അച്ഛനവരെ ആചാര്യൻെറ അടുക്കലയച്ചു. കുറേ കൊല്ലം കഴിഞ്ഞ് അവർ ഗുരുഗൃഹത്തിൽനിന്നും മടങ്ങിയെത്തി പിതാവിനെ നമസ്കരിച്ചു. ഇവർക്ക് ബ്രഹ്മജ്ഞാനം എന്തുമാത്രമുണ്ടെന്നറിയാൻ അച്ഛന് ആഗ്രഹം തോന്നി. മൂത്ത മകനോടു ചോദിച്ചു: 'കുഞ്ഞേ, നിയെല്ലാം പഠിച്ചുകഴിഞ്ഞല്ലൊ, ബ്രഹ്മത്തിൻെറ സ്വരൂപമെന്താണെന്നു പറയൂ, കേൾക്കട്ടെ.' അവൻ വേദത്തിൽനിന്നും അനേകം ശ്ലോകങ്ങളുദ്ധരിച്ച് ബ്രഹ്മസ്വരൂപം വിവരിക്കാനാരംഭിച്ചു. പിതാവു മിണ്ടാതിരുന്നു. ഇളയ മകനോടു ചോദിച്ചപ്പോൾ അയാൾ തലയും താഴ്ത്തി മൗനം ദീക്ഷിച്ചു, വായ് തുറന്നേ ഇല്ല. അച്ഛൻ സന്തുഷ്ടനായി ഇളയവനോട് പറഞ്ഞു: 'കുഞ്ഞേ, നിനക്കല്പം മനസ്സിലായിട്ടുണ്ട്. ബ്രഹ്മം എന്താണ് എന്നു വാക്കുകൊണ്ടു പറയാനാവില്ല.'

തങ്ങൾ അതിനെ അറിഞ്ഞുകളഞ്ഞു എന്ന് മനുഷ്യർ കരുതുന്നു. ഒരിക്കൽ ഒരുറുമ്പ് ഒരു പഞ്ചസാരക്കുന്നിലെത്തി. ഒരു തരി തിന്നപ്പോൾ അതിൻെറ വയറു നിറഞ്ഞു; വേറൊരു തരി വായിലാക്കിക്കൊണ്ട് അതു മാളത്തിലേയ്ക്കു മടങ്ങി. പുറപ്പെടുമ്പോഴാലോചിച്ചു: 'തിരിച്ചു വന്ന് കുന്നുമുഴുവൻ ഞാൻ കൊണ്ടുപോകും.' ക്ഷുദ്ര മനസ്സുകൾ ഇങ്ങനെയൊക്കെയാണു കരുതുന്നത്. ബ്രഹ്മം വാക്കിനും മനസ്സിനും അതീതമാണെന്ന് അവരറിയുന്നില്ല. ആരെത്ര പെരിയവനായാലും ബ്രഹ്മത്തെക്കുറിച്ചെന്തറിയും? ശുകദേവൻ മുതൽപേർ വലിയ ഉറുമ്പുകൾ - കൂടിപ്പോയാൽ എട്ടുപത്തു തരി അവർക്ക് വായിലാക്കാൻ കഴിഞ്ഞിരിക്കും.

### ബ്രഹ്മം സച്ചിദാനന്ദസ്വരൂപം

ശ്രീരാമ: വേദത്തിലും പുരാണത്തിലും പറഞ്ഞിരിക്കുന്നത്, ഏതുപോലെയെന്നറിയാമോ? ഒരുത്തൻ കടൽ കണ്ടുവന്നു: കടലെങ്ങനെയിരിക്കുന്നുവെന്ന് ആരെങ്കിലും ചോദിച്ചാൽ, അവൻ ഹായെന്നു വായുംപൊളിച്ചു പറയും: 'ഹാ എന്തൊരു കാഴ്ച! എന്തൊരു കാറ്റും തിരയും!' ബ്രഹ്മത്തിൻെറ കാര്യവും അങ്ങനെയാണ്. വേദത്തിലുണ്ട്, അത് ആനന്ദസ്വരൂപമാണെന്ന് - സച്ചിദാനന്ദമാണെന്ന്. ശുകദേവാദികൾ ഈ ബ്രഹ്മസാഗരം തീരത്തു നിന്നുകൊണ്ടു കണ്ടു, തൊട്ടു. ഒരു കൂട്ടരുടെ അഭിപ്രായത്തിൽ അവർ ഈ കടലിൽ മുങ്ങിയില്ല. ഈ കടലിൽ മുങ്ങിയാൽ പിന്നെ മടങ്ങിവരാൻ വഴിയില്ല.

സമാധിസ്ഥനായാൽ ബ്രഹ്മജ്ഞാനമായി; ബ്രഹ്മദർശനമായി. ആ അവസ്ഥയിൽ വിചാരം തീരെ നിലച്ചുപോകുന്നു. മനുഷ്യൻ

മൂകനായിപ്പോകുന്നു. ബ്രഹ്മം എന്തൊരു വസ്തുവാണെന്നു വായ്കൊണ്ടു വിവരിക്കാൻ ശക്തി കാണുകയില്ല.

ഒരു ഉപ്പുപാവ ഒരിക്കൽ കടലിൻെറ ആഴമളക്കാൻ പോയി. (എല്ലാവരും ചിരിക്കുന്നു.) വെള്ളത്തിന് എത്ര ആഴമുണ്ടെന്നു മുങ്ങി നോക്കി വിവരം പറയാൻ. പക്ഷേ വിവരമറിയിക്കാനൊത്തില്ല. ചെന്നു മുങ്ങി, അലിഞ്ഞുംപോയി. പിന്നെയാരു വിവരം തരും?

ഒരാൾ ചോദിച്ചു: സമാധിയിൽ ബ്രഹ്മജ്ഞാനം ലഭിച്ചയാൾ പിന്നെയൊന്നും മിണ്ടുകയില്ലേ?

ശ്രീരാമ: (വിദ്യാസാഗരനോട്) ശങ്കരാചാര്യർ ജനങ്ങളെ പഠിപ്പിക്കുന്നതിനുവേണ്ടി വിദ്യയുടെ 'അഹ'ത്തെ വെച്ചുകൊണ്ടിരുന്നു. ബ്രഹ്മദർശനം ഉണ്ടായാൽ മനുഷ്യൻ നിശ്ശബ്ദനാകുന്നു. ദർശനം ഉണ്ടാകുന്നതുവരെ യുക്തിവിചാരം ചെയ്യുന്നു. വെണ്ണയുരുക്കുമ്പോൾ അതു മൂക്കുന്നതുവരെ ശീശീന്ന് കേട്ടുകൊണ്ടിരിക്കും. നെയ്മൂത്താൽ പിന്നെ ഒച്ചയൊന്നുമില്ല. എന്നാൽ മൂത്തനെയ്യിൽ പിന്നെയും പച്ചപ്പപ്പടമിട്ടാൽ, അതു വീണ്ടും ശീശീശബ്ദം കേൾപ്പിക്കും. പപ്പടം മൂത്തുകഴിഞ്ഞാൽ പിന്നെയും നിശ്ശബ്ദമായി. അതുപോലെ സമാധിസ്ഥനായ മനുഷ്യൻ ലോകരെ പഠിപ്പിക്കുന്നതിനായി പിന്നെയും താഴോട്ടു വരുന്നു, അപ്പോൾ വർത്തമാനം പറയുന്നു.

തേനീച്ച പൂവിലിരിക്കുന്നതുവരെ മൂളുന്നു. പൂവിലിരുന്നു തേൻ നുകരാൻ തുടങ്ങിയാൽ മൂളൽ നിന്നുപോകുന്നു. തേനുണ്ട് മത്തുപിടിച്ചാൽ പിന്നെയും ചിലപ്പോൾ മുരളുന്നു.

കുടം കുളത്തിൽ കൊണ്ടുചെന്നു വെള്ളം നിറയ്ക്കുമ്പോൾ ഭും ഭും എന്നൊച്ച കേൾക്കുന്നു. നിറഞ്ഞുകഴിഞ്ഞാൽ പിന്നെ ഒച്ചയൊന്നുമില്ല. (എല്ലാവരും ചിരിക്കുന്നു.) എന്നാൽ വേറൊരു കുടത്തിലേയ്ക്കു പകരുകയാണെങ്കിൽ പിന്നെയും ശബ്ദമുണ്ടാകും. (ചിരി.)

## അദ്ധ്യായം നാല്

### ജ്ഞാനവും വിജ്ഞാനവും

ശ്രീരാമ: ഋഷികൾക്ക് ബ്രഹ്മജ്ഞാനം ഉണ്ടായിരുന്നു. വിഷയബുദ്ധി ലേശമെങ്കിലും ഉണ്ടെങ്കിൽ ഈ ബ്രഹ്മജ്ഞാനം സാദ്ധ്യമല്ല. ഋഷികൾ എത്ര പാടുപെട്ടു! വെളുപ്പിന് ആശ്രമത്തിൽനിന്ന് പുറപ്പെടും; പകൽ മുഴുവൻ ഒറ്റയ്ക്കു ധ്യാനവും ചിന്തയും ചെയ്ത് ആശ്രമത്തിൽ മടങ്ങിയെത്തി അല്പം ഫലമൂലങ്ങളെന്തെങ്കിലും കഴിക്കും. ശബ്ദം, സ്പർശം, രൂപം ഈവക വിഷയങ്ങളിൽനിന്നെല്ലാം മനസ്സിനെ മാറ്റിനിർത്തി; അപ്പൊഴേ ശരിയായ ബ്രഹ്മബോധം ഉള്ളിൽ ഉണ്ടായുള്ളു.

കലികാലത്തു മനുഷ്യൻ അന്നഗതപ്രാണനാണ്, ദേഹബുദ്ധി പോവുകയില്ല. ഈ അവസ്ഥയിൽ 'സോഽഹം' എന്നു പറയുന്നതു നന്നല്ല. ലൗകികകാര്യങ്ങളൊക്കെ ചെയ്യുന്നു; എന്നിട്ട് 'ഞാൻ

ബ്രഹ്മമാകുന്നു' എന്നു പറയുന്നതു ശരിയല്ല. വിഷയത്യാഗം ചെയ്യാൻ സാധിക്കാത്തവർക്ക്, ഒരു പ്രകാരത്തിലും 'ഞാൻ' പോകാത്തവർക്ക്, 'ഞാൻ ഭഗവദ്ദാസൻ, ഞാൻ ഭഗവദ്ഭക്തൻ,' എന്ന ഭാവമാണ് നല്ലത്. ഭക്തിമാർഗ്ഗത്തിൽക്കൂടിപോയാലും അദ്ദേഹത്തെ കാണാൻ കഴിയും.

ജ്ഞാനി 'നേതി നേതി,' എന്നു വിചാരം ചെയ്തു വിഷയബുദ്ധി ഉപേക്ഷിക്കുന്നു; അങ്ങനെ ബ്രഹ്മത്തെ അറിയുന്നു. കോണിയുടെ പടികൾ ഒന്നൊന്നായി പിന്നിട്ട് മട്ടുപ്പാവിലെത്തുന്നതുപോലെയാണത്. വിജ്ഞാനിയാകട്ടെ, ഭഗവാനുമായി സംഭാഷണം ചെയ്യുന്നു. വേറേ ചിലതുകൂടി കാണുന്നു. മട്ടുപ്പാവുണ്ടാക്കാനുപയോഗിച്ച വസ്തുക്കൾ കൊണ്ട്, അതേ ഇഷ്ടികയും ചുണ്ണാമ്പും സുർക്കിയും കൊണ്ടു തന്നെയാണ്, കോണിപ്പടിയും ഉണ്ടാക്കിയിരുക്കുന്നത് എന്നദ്ദേഹം കാണുന്നു. 'നേതി നേതി' പ്രകാരേണ ഏതൊന്നിനെ ബ്രഹ്മമെന്നു ബോധിച്ചുവോ അതുതന്നെയാണ് ജീവനും ജഗത്തുമായിരിക്കുന്നത്. അതു നിർഗുണം, അതുതന്നെ സഗുണവും എന്ന് വിജ്ഞാനി കാണുന്നു.

ഒരുവന് അധികം നേരം മട്ടുപ്പാവിൽ താമസിക്കാൻ വയ്യ; അയാൾ കീഴോട്ടുവരുന്നു. സമാധിയിൽ ബ്രഹ്മദർശനം സാധിച്ചവരും താഴോട്ടുവന്ന്, 'ജീവനും ജഗത്തുമായിരിക്കുന്നത് അതു തന്നെ,' എന്നു കാണുന്നു. സ രി ഗ മ പ ധ നി - 'നി'യിൽ ഏറെ നേരം നില്ക്കാനൊക്കില്ല. 'ഞാൻ' പോവില്ല; അദ്ദേഹംതന്നെ ഞാൻ, അദ്ദേഹം തന്നെ ജീവനും ജഗത്തുമെല്ലാം എന്നപ്പോൾ കാണുന്നു. ഇതിന്റെ പേരാണ് വിജ്ഞാനം.

ജ്ഞാനിയുടെ മാർഗ്ഗവും മാർഗ്ഗം, ജ്ഞാനഭക്തിപഥവും മാർഗ്ഗം. കൂടാതെ, ഭക്തിയുടെ വഴിയും വഴിതന്നെ. ജ്ഞാനയോഗവും സത്യം, ഭക്തിമാർഗ്ഗവും സത്യം. എല്ലാവഴിക്കും ഭഗവാന്റെ അടുക്കൽ പോകാൻ കഴിയും. എത്രകാലം അദ്ദേഹം നമ്മിൽ 'അഹം' നിലനിർത്തുന്നു, അത്രകാലവും ഭക്തിമാർഗ്ഗമാണെളുപ്പം.

ബ്രഹ്മം സുമേരുവിനെപ്പോലെ നിശ്ചലവും നിഷ്ക്രിയവുമാണെന്ന് വിജ്ഞാനി കാണുന്നു. ഈ സംസാരം, അതിന്റെ സത്വരജസ്തമസ്സുകളെന്ന മൂന്നു ഗുണങ്ങളിൽനിന്നുണ്ടായിരിക്കുന്നു. അത് നിർലിപ്തവും.

ബ്രഹ്മംതന്നെയാണ് ഭഗവാനെന്നും വിജ്ഞാനി കാണുന്നു. ഗുണാതീതൻതന്നെ ഷഡൈശ്വര്യപൂർണ്ണനായ ഭഗവാനും. ജീവനും ജഗത്തും മനസ്സും ബുദ്ധിയും ഭക്തിയും വൈരാഗ്യവും ജ്ഞാനവും ഒക്കെ അദ്ദേഹത്തിന്റെ ഐശ്വര്യം. (ചിരിച്ചുംകൊണ്ട്) ഒരു പ്രഭുവിനു വീടും കുടിയുമൊന്നുമില്ല, ഉണ്ടായിരുന്നതൊക്കെ വിറ്റുപോയി എങ്കിൽ അയാളെന്തൊരു പ്രഭുവാണ്? (എല്ലാവരും ചിരിക്കുന്നു.) ഈശ്വരൻ ഷഡൈശ്വര്യപൂർണ്ണനാകുന്നു. അദ്ദേഹത്തിന് ഐശ്വര്യമില്ലായിരുന്നു എങ്കിൽ ആരു മാനിക്കും? (എല്ലാവരും ചിരിക്കുന്നു.)

**വിഭു ഏകൻ, എന്നാൽ ശക്തിക്ക് വിത്യാസമുണ്ട്**

ശ്രീരാമ: കണ്ടില്ലേ ഈ ലോകമെത്ര മനോഹരം! എന്തെല്ലാം തരം വസ്തുക്കൾ; ചന്ദ്രൻ, സൂര്യൻ, നക്ഷത്രം. എന്തൊക്കെ ജാതി ജീവികൾ! ചെറുത് വലുത്, നല്ലത് ചീത്ത, ശക്തിയേറിയവ കുറഞ്ഞവ!

വിദ്യാ: അദ്ദേഹം ചിലർക്ക് കൂടുതൽ ശക്തിയും ചിലർക്ക് കുറവും കൊടുത്തിരിക്കുന്നോ?

ശ്രീരാമ: അദ്ദേഹം വിഭുരൂപത്തിൽ സർവ്വഭൂതങ്ങളിലും വസിക്കുന്നു, ഉറുമ്പുവരെ. എന്നാൽ ശക്തിക്കു വ്യത്യാസമുണ്ട്; അല്ലെങ്കിൽ, ഒരു മനുഷ്യൻ പത്തുപേരെ പായിക്കുന്നു, വേറൊരുവൻ ഒരാളെ കണ്ടാലോടുന്നു. അതെങ്ങനെയാണ് സംഭവിക്കുന്നത്? അതില്ലെങ്കിൽ എല്ലാരും എന്തിനാണ് നിങ്ങളെ മാനിക്കുന്നത്? എന്താ നിങ്ങൾക്കു രണ്ടു കൊമ്പു മുളച്ചിട്ടുണ്ടോ? (ചിരി) നിങ്ങൾക്കു മറ്റുള്ളവരെക്കാൾ കൂടുതൽ ദയയുണ്ട്, വിദ്യയുണ്ട്. അതുകൊണ്ടാളുകൾ നിങ്ങളെ മാനിക്കുന്നു, കാണാൻ വരുന്നു. എന്താ ഇക്കാര്യം നിങ്ങൾ സമ്മതിക്കുന്നോ? (വിദ്യാസാഗരൻ പതുക്കെ ചിരിക്കുന്നു.)

**വെറും പാണ്ഡിത്യം നിസ്സാരം; ഭക്തിയാണ് കാര്യം**

ശ്രീരാമ: വെറും പാണ്ഡിത്യത്തിലൊന്നുമില്ല. അദ്ദേഹത്തെ പ്രാപിക്കാനുള്ള ഉപായത്തിനുവേണ്ടി, അദ്ദേഹത്തെ അറിയുന്നതിനു വേണ്ടിയാണ് പുസ്തകം പഠിക്കുന്നത്. ഒരു സാധുവിൻെറ, സന്ന്യാസിയുടെ, പുസ്തകത്തിൽ എന്താണുള്ളതെന്ന് ഒരാൾ ചോദിച്ചു. സാധു പുസ്തകം തുറന്നുകാണിച്ചു. താൾതോറും 'ഓം രാമഃ' എന്നെഴുതിയിരിക്കുന്നു, വേറെ ഒന്നുമില്ല.

ഗീതയുടെ അർത്ഥമെന്താണ്? പത്തു പ്രാവശ്യം പറഞ്ഞാൽ എന്താകുന്നോ അത്. 'ഗീതാ ഗീതാ' എന്നു പലവുരു പറഞ്ഞാൽ *'ത്യാഗീ ത്യാഗീ' എന്നായിത്തീരുന്നു. ഗീതയുടെ ഉപദേശമിതാണ്: 'ഹേ ജീവ, സർവ്വവും വെടിഞ്ഞു ഭഗവാനെ പ്രാപിക്കാൻ പ്രയത്നിക്കൂ.' സന്ന്യാസിയായാലും സംസാരിയായാലും മനസ്സിൽനിന്നും ആസക്തി നീക്കണം.

ചൈതന്യദേവൻ ദക്ഷിണേന്ത്യയിൽ തീർത്ഥാടനം ചെയ്യുമ്പോൾ ഒരിടത്ത് ഒരാൾ ഗീത വായിക്കുന്നതു കണ്ടു. അല്പം ദൂരെ ഒരാളിരുന്നു കേൾക്കുന്നു, കരയുന്നു. മിഴികൾ കണ്ണീരിൽ നീന്തുന്നു. 'നിനക്കിതെല്ലാം മനസ്സിലാക്കാൻ സാധിക്കുന്നുണ്ടോ?' എന്ന് ചൈതന്യദേവൻ ചോദിച്ചു. അയാൾ പറഞ്ഞു: 'പ്രഭോ, ശ്ലോകവും മറ്റുമൊന്നും എനിക്കു മനസ്സിലാക്കാനാവുന്നില്ല.' 'എന്നാൽ പിന്നെ നീയെന്തുകൊണ്ടാണ് കരയുന്നുത്?' എന്ന് അദ്ദേഹം അന്വേഷിച്ചു. ഭക്തൻ പറഞ്ഞു: 'അർജ്ജുനൻെറ രഥം ഞാൻ കാണുന്നു. അതിനു മുൻവശം ഭഗവാനും അർജ്ജുനനും സംഭാഷണം ചെയ്യുന്നു. ഇതു കണ്ടു ഞാൻ കരയുന്നു.'

*ത്യാഗീ എന്നുള്ളത് ബംഗാളികൾ ഉച്ചരിക്കുമ്പോൾ താഗീ എന്നേ പറയാറുള്ളു.

## അദ്ധ്യായം അഞ്ച്

### ഭക്തിയോഗരഹസ്യം

ശ്രീരാമ: വിജ്ഞാനി എന്തുകൊണ്ട് ഭക്തിയിൽ ലയിച്ചിരിക്കുന്നു? 'ഞാൻ' പോവില്ല എന്നാണതിനുത്തരം. സമാധ്യവസ്ഥയിൽ പോകുന്നു, വാസ്തവം, പക്ഷേ വീണ്ടും പിടികൂടുന്നു. സാധാരണ ജീവൻെറ 'അഹം' പോവുകയേ ഇല്ല. പേരാല് വെട്ടിക്കളഞ്ഞോളു. പിന്നെയും പിറ്റേന്നു മുളപൊട്ടിയിരിക്കും. (എല്ലാവരും ചിരിക്കുന്നു.)

ജ്ഞാനലാഭത്തിനുശേഷവും എവിടുന്നോ ഈ 'ഞാൻ' വന്നു ചാടുന്നു. സ്വപ്നത്തിൽ കടുവയെ കണ്ടാൽ ഉണർന്നാലും പിന്നെയും നെഞ്ചുകിടന്നു പിടയും. ജീവന് ഈ 'ഞാൻ' മൂലമാണ് ഇത്ര കഷ്ടപ്പാട്. മൂരി 'ഹംബാ ഹംബാ' (ഞാൻ ഞാൻ) എന്നമറുന്നു; അതുകൊണ്ടാണ തിനിത്ര കഷ്ടപ്പാട്. അതിനെ കലപ്പയ്ക്കു കെട്ടുന്നു; നിത്യവും വെയിലും മഴയുമേല്ക്കുന്നു; കലാശം കശാപ്പും. തോലുകൊണ്ടു ചെരിപ്പുണ്ടാ ക്കുന്നു, ചെണ്ടയുണ്ടാക്കുന്നു - അപ്പോൾ നല്ല കൊട്ടും! (ചിരി) എന്നിട്ടും രക്ഷയില്ല. അവസാനം കുടൽവള്ളിക്കൊണ്ടു ഞാണുണ്ടാക്കുന്നു; ഞാൺകൊണ്ട് പഞ്ഞികടയാനുള്ള വില്ലുണ്ടാക്കപ്പെടുന്നു. അപ്പോൾ പിന്നെ 'ഹംബാ' എന്നമറുന്നില്ല. പിന്നെ 'തുഹു തുഹു' (ത്വം ത്വം) എന്നു പറയുന്നു. ത്വം (നീ) എന്നു പറയുമ്പോൾ മുക്തിയായി. 'ഹേ ഭഗവൻ, അടിയൻ ദാസൻ, അവിടുന്നു പ്രഭു, ഞാൻ പൈതൽ, അവിടുന്നമ്മയും.'

ഒരിക്കൽ രാമൻ ചോദിച്ചു: 'ഹനുമൻ, നീയെന്നെ ഏതുവിധം കാണുന്നു?' ഹനുമാൻ പറഞ്ഞു: 'ഹേ രാമ, എനിക്ക് 'ഞാൻ' എന്ന ബോധമുള്ളപ്പോൾ അങ്ങ് പൂർണ്ണനും ഞാൻ അംശവും; അങ്ങു പ്രഭുവും ഞാൻ ദാസനും, എന്നു ഞാനറിയുന്നു. എന്നാൽ തത്ത്വജ്ഞാനം ഉണ്ടാകുമ്പോൾ, അങ്ങുതന്നെ ഞാൻ, ഞാൻതന്നെ അങ്ങ്, എന്നും കാണുന്നു.' സേവ്യസേവകഭാവംതന്നെ നല്ലത്. ആ ശപ്പൻ പോവില്ലെങ്കിൽ 'ദാസോऽഹം' എന്നിരുന്നോട്ടെ.

### ഞാനും എൻേറതും അജ്ഞാനം

ശ്രീരാമ: ഞാനും എൻേറതും, ഇതുരണ്ടും അജ്ഞാനമാകുന്നു. 'എൻെറ വീട്, എൻെറ പണം, എൻെറ വിദ്യ, എൻെറ സ്വത്ത്,' ഈവക ഭാവങ്ങൾ അജ്ഞാനത്തിൽനിന്നാണുണ്ടാകുന്നത്. നേരേ മറിച്ച്, 'അല്ലയോ ഭഗവാൻ, അങ്ങ് കർത്താവ്, ഇക്കാണായതൊക്കെ അവിടു ത്തെ വക. വീട്, വീട്ടുകാരി, കുട്ടികൾ, വേലക്കാർ, ബന്ധുക്കൾ, സ്വന്തക്കാർ ഇവയെല്ലാം അങ്ങയുടെ വക,' ഈ ഭാവം ജ്ഞാനത്തിൽ നിന്നും ഉണ്ടാകുന്നു.

സദാ മരണത്തെക്കുറിച്ച് ഓർമ്മിക്കേണ്ടതാണ്. മരണശേഷം ഒന്നും ബാക്കി നില്ക്കില്ല. ഏതാനും കർമ്മങ്ങൾ തീർക്കാനിവിടെ വരുന്നു - വീട് നാട്ടിൻപുറത്ത്; ജോലിക്കു കല്ക്കത്തയ്ക്കു വരുന്നു, അതുപോലെ.

വലിയ ആളുകളുടെ തോട്ടം സൂക്ഷിപ്പുക്കാരൻ, ആരെങ്കിലും തോട്ടം കാണാൻവന്നാൽ പറയുന്നു: 'ഈ തോട്ടം ഞങ്ങളുടെ വകയാണ്. ഈ പൊയ്ക ഞങ്ങളുടെയാണ്.' എന്നാലേതെങ്കിലും കുറ്റംകൊണ്ടു യജമാനൻ അയാളെ പറഞ്ഞയച്ചാൽ അയാൾക്കു വീഞ്ഞപ്പെട്ടിപോലും കൊണ്ടുപോവാൻ അധികാരമില്ല. പെട്ടി രഹസ്യമായി കാവല്ക്കാരൻെറ കൈയിൽ കൊടുത്തയയ്ക്കുന്നു.(ചിരി.)

രണ്ടു സന്ദർഭങ്ങളിൽ ഭഗവാൻ ചിരിക്കുന്നു. വൈദ്യൻ രോഗിയുടെ അമ്മയോടു പറയുന്നു: 'അമ്മേ, പേടിക്കണ്ട. ഞാൻ അമ്മയുടെ കുട്ടിയെ സുഖപ്പടുത്തിത്തരാം.' അപ്പോഴൊന്നു ചിരിക്കുന്നു, ഇങ്ങനെ സ്വയം പറഞ്ഞുകൊണ്ടു ചിരിക്കുന്നു, 'ഞാൻ ഇവനെ കൊണ്ടുപോകാൻ പോകുന്നു, താൻ രക്ഷിക്കുമെന്ന്, ഇവൻ പറയുന്നു!' താനാണ് കർത്താവെന്ന് വൈദ്യൻ വിചാരിക്കുന്നു. കർത്താവ് ഈശ്വരനാണെന്ന സംഗതി മറന്നുപോയി. പിന്നെ, രണ്ടു സഹോദരന്മാർ കയറുപിടിച്ചു ഭൂമി ഭാഗം ചെയ്യുന്നു. ഇങ്ങനെ പറയുന്നു, 'ഈ ഭാഗം എനിക്ക്, ആ വശം നിനക്ക്.' അപ്പോഴും ഈശ്വരൻ ഒരിക്കൽ കൂടി ചിരിക്കുന്നു; ഇങ്ങനെ മനസ്സിൽ കണ്ടുകൊണ്ട്, "ഈ ബ്രഹ്മാണ്ഡം മുഴുവൻ എൻെറ വക. എന്നാലിവർ പറയുന്നു, ഈ ഭാഗം എൻേറത്, അതു നിൻേറത്!"

### ഉപായം വിശ്വാസവും ഭക്തിയും

ശ്രീരാമ: യുക്തിവിചാരംകൊണ്ട് ഈശ്വരനെ അറിയാൻ കഴിയുമോ? അദ്ദേഹത്തിൻെറ ദാസനാവുക, ശരണാഗതനായി അദ്ദേഹത്തെ വിളിക്കുക. (വിദ്യാസഗാരൻെറ നേരെ മന്ദഹാസത്തോടെ) ആട്ടെ, നിങ്ങളുടെ ഭാവമെന്താണ്?

വിദ്യാസാഗരൻ മെല്ലെ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ശരി, അക്കാര്യം രഹസ്യമായി ഒരു ദിവസം ഞാനങ്ങയോടു പറയാം.' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈശ്വരനെ പാണ്ഡിത്യംവഴി ചിന്തചെയ്ത് അറിയാനാവില്ല.

ഇതും പറഞ്ഞ് പ്രേമോന്മത്തനായി ഗുരുദേവൻ പാടി:

കാളിയെവ്വിധമെന്നതറിയുന്നോ-
രായിട്ടാരുണ്ടു ഭൂതലവാസികൾ
ദർശനങ്ങൾക്കുമാവതില്ലേതുമേ
തത്സ്വരൂപം ശരിക്കു കാട്ടീടുവാൻ.

ആത്മാവാണത്രെയാത്മരതർക്കവൾ
പ്രേമഭാഷണമാണതിൻ ദർശകം
ഉള്ളിലുണ്ടാർക്കുമിച്ഛതൻ രൂപത്തിൽ
സർവ്വഭൂതാന്തസംസ്ഥിതയായവൾ

ഇക്ഷിതിയെയുൾക്കൊള്ളുമിവളുടെ
കുക്ഷിയേതുവിധമെന്നറിഞ്ഞിടാൻ
ദക്ഷനന്ദിനീതൃക്കടാക്ഷാഞ്ചിത-
ത്ര്യക്ഷസന്നിഭനാരുള്ളു ഭൂമിയിൽ?

യോഗി മൂലാധാരാദി ചക്രങ്ങളിൽ
യോഗമായയെ ധ്യാനിപ്പു സർവ്വദാ
ഹംസമൊത്തവൾ പൊയ്കയിൽ സാഹ്ളാദം
ഹംസിരൂപിണി നീന്തിക്കളിക്കുന്നു.

ആഴിനീന്താൻ 'പ്രസാദു'ദ്യമിയ്ക്കുന്നു
ലോകരപ്പൊഴേ പുഞ്ചിരിക്കൊള്ളുന്നു
അമ്പിളിക്കല കൈക്കുളളിലാക്കുവാ-
നമ്പ! ഡിംഭനിവൻ തുനിഞ്ഞീടുന്നു.

എന്നുടെ മനസ്സെല്ലാമറിയുന്നു
പക്ഷേ നെഞ്ചകമൊന്നും ഗ്രഹിച്ചീല.

ശ്രീരാമ: കണ്ടില്ലേ, ഇക്ഷിതിയെയുൾക്കൊള്ളുമിവളുടെ കുക്ഷിയേതു വിധമെന്നറിഞ്ഞിടാൻ.' പിന്നെയും പറയുന്നു: 'ദർശനങ്ങൾക്കുമാവതില്ലേതുമേ തത്സ്വരൂപം ശരിക്കും കാട്ടീടുവാൻ,' പാണ്ഡിത്യം കൊണ്ടു കാളിയെ കിട്ടുകയില്ല.

**വിശ്വാസത്തിൻെറ ശക്തി**

ശ്രീരാമ: വിശ്വാസവും ഭക്തിയും വേണം. വിശ്വാസത്തിൻെറ ശക്തി എത്രയുണ്ടെന്നു കേട്ടോളു. ഒരാൾക്കു ലങ്കയിൽനിന്നും കടൽ താണ്ടണം. വിഭീഷണൻ പറഞ്ഞു: 'ഈ സാധനം തുണിത്തുമ്പിൽ കെട്ടിക്കൊണ്ടുപോകൂ. എന്നാൽ നിർവ്വിഘ്നം കടക്കാം. വെള്ളത്തിനു മേലേ നടന്നുപോകാൻ പറ്റും. പക്ഷേ തുറന്നു നോക്കരുത്. തുറന്നു നോക്കിയാൽ മുങ്ങിപ്പോകും.' ആ മനുഷ്യൻ സുഖമായി ജലത്തിനു മീതെ നടന്നുകൊണ്ടിരുന്നു. അത്രയ്ക്കുണ്ട് വിശ്വാസത്തിൻെറ ശക്തി. കുറേ ദൂരം ചെന്നപ്പോൾ ആലോചിച്ചു: 'എന്നെ വെള്ളത്തിനുമീതെ നടക്കുമാറാക്കുന്ന എന്തൊരദ്ഭുതവസ്തുവാണ് വിഭീഷണൻ കെട്ടിത്തന്നിരിക്കുന്നത്?' ഇതും പറഞ്ഞ് അയാൾ തുണിത്തുമ്പഴിച്ചു നോക്കി; വെറും 'രാമ'നാമം എഴുതിയ ഒരിലമാത്രം. അപ്പോൾ തോന്നി, 'ഏയ് ഇതോ!' തോന്നിയതും, താണുപോയി.

ഹനുമാന് രാമനാമത്തിലുള്ള വിശ്വാസം കാണിക്കുന്ന ഒരു കഥയുണ്ട്; വിശ്വാസത്തിൻെറ ശക്തികൊണ്ട് ഹനുമാൻ കടൽ ചാടിക്കടന്നു. എന്നാൽ രാമനു കടലിൽ ചിറ കെട്ടേണ്ടതായി വന്നു.

ഭഗവാനിൽ വിശ്വാസമുണ്ടെങ്കിൽ, പാപം ചെയ്തിരുന്നാലും, അല്ല മഹാപാതകം ചെയ്തിരുന്നാൽപ്പോലും ഭയപ്പെടേണ്ടതില്ല.

ഇതും പറഞ്ഞ് ഭഗവാൻ ശ്രീരാമകൃഷ്ണൻ ഭക്തൻെറ ഭാവം സ്വീകരിച്ചുകൊണ്ട്, ഭക്തിഭാവമത്തനായി വിശ്വാസത്തിൻെറ മാഹാത്മ്യത്തെക്കുറിച്ചു കീർത്തനം ചെയ്തു:

ദുർഗ്ഗേ ദുർഗ്ഗേ എന്നു മൃത്യു വരുന്നേരം
അത്യാകുലം ഞാൻ വിളിക്കുമെങ്കിൽ
മുക്തിനല്കീടാതിരിക്കുവാനമ്മയ്ക്കു
ശക്തിയില്ലെന്നതേ വന്നുകൂടു...........

## അദ്ധ്യായം ആറ്

### ഈശ്വരപ്രേമം ജീവിതലക്ഷ്യം

ശ്രീരാമ: വിശ്വാസവും ഭക്തിയും. ഭക്തികൊണ്ട് ഭഗവാനെ എളുപ്പത്തിൽ ലഭിക്കും. അദ്ദേഹം ഭാവഗമ്യനാണ്.

ഇപ്രകാരം പറഞ്ഞുകൊണ്ട് ശ്രീരാമകൃഷ്ണദേവൻ വീണ്ടും പാടി:

പരമതത്ത്വത്തെ നേരിട്ടറിയുവാൻ ശ്രമിക്കുന്നോ?
മനസ്സേ, നിൻ വഴിയല്പം പിഴച്ചുപോയി.

അന്ധകാരം നിറഞ്ഞതാം മുറിയൊന്നിൽ വെറുമൊരു
ഭ്രാന്തനെപ്പോൽ തപ്പിത്തടഞ്ഞുഴലുന്നു നീ.

ഭക്തിയൊഴിഞ്ഞൊന്നുകൊണ്ടും സാദ്ധ്യമല്ലാ ഭഗവാനെ
പ്രത്യക്ഷത്തിൽ ദർശിപ്പാനുമറിയുവാനും.

'നേതി നേതി' വാദംകൊണ്ടോ വേദതന്ത്രാദികൾകൊണ്ടോ
ദർശനങ്ങളാറുകൊണ്ടോ സാദ്ധ്യമായീടാ.

ഭക്തിപാരവശ്യംകൊണ്ടേ പ്രസാദിക്കൂ ഭഗവാനെ-
ന്നുറപ്പായിട്ടറിയേണം മനസ്സേ വേഗം.

'നേതി' വാദാൽ ഭഗവാനെയറിയുവാനെളുതല്ലാ
അസ്തിതാബോധത്താൽ മാത്രമേ സാധ്യമാവൂ.

നിത്യാനന്ദനിമഗ്നനായ് ജീവജാലങ്ങളിലെന്നും
സത്യസ്വരൂപനാമീശൻ കുടികൊള്ളുന്നു.

ഭക്തിലാഭം കൊതിച്ചല്ലോ മാമുനിമാരെക്കാലത്തും
യുക്തമാനസന്മാരായിത്തപസ്സുചെയ്വൂ.

കാന്തമിരുമ്പിനെയെന്നപോലാകർഷിക്കുമേ ജഗത്-
കാന്തൻ ഭക്തിയുതനാകും ജീവനെത്താനേ.

അത്തിരുവടിയാണെൻെറയമ്മയെന്ന രഹസ്യത്തെ
വ്യക്തമാക്കേണമോ ഞാനീയാപണം തന്നിൽ?

സൂചനകൾ നല്കീടാം ഞാൻ ഏതൊന്നാണീപ്പൊരുളെന്നു
മാനസമേ, ഊഹിച്ചു നീയറിഞ്ഞുകൊൾക.

### ഭഗവാൻ സമാധിയിൽ

പാട്ടു പാടിപ്പാടി ഭഗവാൻ സമാധയിൽ ലയിച്ചു. കൈത്തലം ചേർത്തുപിടിച്ചിരിക്കുന്നു. ദേഹം നിവർന്നു നിശ്ചലം. കണ്ണുരണ്ടും നിഷ്പന്ദം. ആ ബെഞ്ചിന്മേൽ പടിഞ്ഞാട്ടു തിരിഞ്ഞു കാലും തൂക്കിയിട്ടിരിക്കുന്നു. ഏവരും ഉത്കണ്ഠയോടെ ഈ അദ്ഭുതാവസ്ഥ നോക്കുന്നു.

പണ്ഡിതനായ വിദ്യാസാഗരനും അദ്ഭുതത്തോടെ കണ്ണെടുക്കാതെ നോക്കുന്നു.

ശ്രീരാമകൃഷ്ണൻ സാധാരണനിലയിലായി. ദീർഘമായി ശ്വാസം വലിച്ചു; ചിരിച്ചുകൊണ്ട് വീണ്ടും സംഭാഷണമാരംഭിച്ചു. ഭാവം,

ഭക്തി, ഇതിൻെറ അർത്ഥം അദ്ദേഹത്തെ സ്നേഹിക്കുക എന്നാണ്. ബ്രഹ്മംതന്നെയാണ് അമ്മയെന്നു വിളിക്കപ്പെടുന്നതും.

അത്തിരുവടിയാണെൻെറയമ്മയെന്ന രഹസ്യത്തെ
വ്യക്തമാക്കേണമോ ഞാനീയാപണം തന്നിൽ?

സൂചനകൾ നല്കീടാം ഞാൻ എതൊന്നാണീപ്പൊരുളെന്നു
മാനസമേ, ഊഹിച്ചു നീയറിഞ്ഞുകൊൾക.

രാമപ്രസാദൻ മനസ്സിനോടു പറയുന്നു: 'സൂചനകൊണ്ട് ഊഹിക്ക്. വേദത്തിൽ ബ്രഹ്മമെന്നു പറയുന്നതിനെയാണ് ഞാൻ അമ്മയെന്നു വിളിക്കുന്നത്, എന്നു മനസ്സിലാക്കാനാണ് പറയുന്നത്. നിർഗുണൻ തന്നെ സഗുണനും, ബ്രഹ്മംതന്നെ ശക്തിയും. നിഷ്ക്രിയനെന്നു കരുതുമ്പോൾ അദ്ദേഹത്തെ ബ്രഹ്മമെന്നു പറയുന്നു. സൃഷ്ടിസ്ഥിതി സംഹാരങ്ങൾ ചെയ്യുന്നതായി ഭാവന ചെയ്യുമ്പോൾ അദ്ദേഹത്തെ ആദ്യാശക്തിയെന്നു പറയുന്നു, കാളിയെന്നു പറയുന്നു.

ബ്രഹ്മവും ശക്തിയും അഭിന്നമാണ്, അഗ്നിയും അതിൻെറ ദാഹകശക്തിയുംപോലെ. അഗ്നിയെന്നു പറഞ്ഞാൽ അതിൻെറ ദാഹക ശക്തിയും പെടുന്നു. ദാഹകശക്തിയെന്നു പറഞ്ഞാൽ അഗ്നിയും പെടുന്നു. ഒന്ന് അംഗീകരിച്ചാൽ മറ്റതും അംഗീകരിക്കണം.

ബ്രഹ്മത്തെത്തന്നെയാണ് അമ്മയെന്നു വിളിക്കുന്നതും. അമ്മ നമ്മുടെ സ്നേഹത്തിനാസ്പദമല്ലേ? ഈശ്വരനെ സ്നേഹിക്കാൻ കഴിഞ്ഞാൽ അദ്ദേഹത്തെ കിട്ടും. ഭാവം, ശക്തി, പ്രേമം, വിശ്വാസം ഇവയാണ് വഴി. ഇനിയൊരു പാട്ടു കേട്ടോളു:

മാനസമേതൊന്നു ധ്യാനിക്കുമാമട്ടു
രൂപമെടുക്കുന്നു പ്രേമഭാവം.

പ്രേമഭാവത്തെയനുസരിച്ചേവനും
കാമലാഭങ്ങളും വന്നുചേരും.

വിശ്വാസമൊന്നാണു സർവ്വത്തിനും മൂല-
വേരായി വർത്തിച്ചീടുന്ന വസ്തു.

ദേവിതൻ പാദാരവിന്ദത്തിൽ നിന്നൂറും
ദിവ്യാമൃതത്തിൻ സരസ്സിലെന്നും

എൻചിത്തമാകെ മുഴുകിരമിക്കുകിൽ
യജ്ഞപൂജാദികളപ്രധാനം.

നിത്യാനുഷ്ഠാനങ്ങൾ മുട്ടാതെ ചെയ്കിലും
പ്രത്യേകം മറ്റെന്തു നേടാനുള്ളു?

എന്നാൽ പിന്നെ പൂജ, ഹോമം, യാഗം, യജ്ഞം ഒക്കെ വ്യർത്ഥം. ചിത്തം തദ്ഗതമായിത്തീരണം, തീവ്രപ്രേമം വേണം. സുധാഹ്രദമല്ലേ, അമൃതിൻെറ ഹ്രദം. അതിൽ മുങ്ങിയാൽ മനുഷ്യൻ മരിക്കുന്നില്ല; അമരനായിത്തീരുന്നു. ഈശ്വരനെ കുറെയേറേ ചിന്തിച്ചാൽ കിറുക്കു പിടിക്കുമെന്ന് ചിലരൊക്കെ വിചാരിക്കുന്നു. അതില്ല. അദ്ദേഹം സുധാ

ഹ്രദമാണ്, അമൃതസംഗരം. വേദത്തിൽ അദ്ദേഹത്തെ അമൃതമെന്നു പറയുന്നു. അതിൽ മുങ്ങിയാൽ മരിക്കുകയില്ല. അമരനായിത്തീരും.'

**നിഷ്കാമകർമ്മവും ലോകോപകാരവും**

ശ്രീരാമ: പൂജ, ഹോമം, യാഗം, യജ്ഞം ഒക്കെ വ്യർത്ഥം. അദ്ദേഹത്തിൽ പ്രേമം ജനിച്ചാൽ ഈവക കർമ്മങ്ങളുടെ ആവശ്യം അധികമൊന്നുമില്ല. കാറ്റില്ലാത്തപ്പൊഴേ വിശറി വേണ്ടതുള്ളു. തെക്കൻ കാറ്റു വീശാൻ തുടങ്ങിയാൽ വിശറി മാറ്റിവെയ്ക്കാം. പിന്നെ വിശറിയുടെ ആവശ്യമെന്താണ്? (വിദ്യാസാഗരനോട്) നിങ്ങൾ ചെയ്യുന്ന കർമ്മമെല്ലാം സത്കർമ്മമാണ്. 'ഞാനാണ് കർത്താവ്,' എന്ന അഹങ്കാരം ഉപേക്ഷിച്ച് നിഷ്കാമഭാവത്തിൽ ചെയ്യാൻ കഴിയുമെങ്കിൽ, വളരെ നല്ലത്. ഇങ്ങനെ നിഷ്കാമകർമ്മം ചെയ്തുചെയ്ത് ഈശ്വരനിൽ ഭക്തിയും പ്രേമവും ഉണ്ടാകുന്നു. ഇങ്ങനെ നിഷ്കാമകർമ്മംവഴി ഈശ്വരലാഭം ഉണ്ടാകുന്നു.

ഭഗവാനിൽ ഭക്തിയും പ്രേമവും വർദ്ധിക്കുന്നതിനനുസരിച്ച് നിങ്ങളുടെ കർമ്മം കുറഞ്ഞുവരും. വധുവിനു വയറ്റിലുണ്ടായാൽ അമ്മായി അവൾക്കു വേല കുറച്ചുകൊടുക്കുന്നു. മാസം തികയും തോറും അമ്മായി പണി കുറയ്ക്കുന്നു. പ്രസവത്തിനെന്തെങ്കിലും കുഴപ്പം വന്നെങ്കിലോ, കുട്ടിയ്ക്കെന്തെങ്കിലും കേടുപറ്റിയെങ്കിലോ എന്നു പേടിച്ച്. പത്തുമാസം തികഞ്ഞാൽ പിന്നെ ഒരു പണിയും ചെയ്യിക്കില്ല. (ചിരി) നിങ്ങളീവക കാര്യങ്ങളൊക്കെ ചെയ്യുന്നു, അതുകൊണ്ട് നിങ്ങൾക്കുതന്നെയാണുപകാരം. നിഷ്കാമഭാവത്തിൽ കർമ്മം ചെയ്യാൻ കഴിഞ്ഞാൽ ചിത്തശുദ്ധിയുണ്ടാകും, ഈശ്വരനിൽ പ്രേമമുണ്ടാകും. പ്രേമമുണ്ടായാൽ ഭഗവാനെ കാണാൻ കഴിയും. മനുഷ്യൻ ലോകത്തിനു പകാരം ചെയ്യുന്നില്ല; ഭഗവാൻ ചെയ്യുന്നു. അദ്ദേഹം സൂര്യചന്ദ്രന്മാരെ സൃഷ്ടിച്ചിരിക്കുന്നു; അച്ഛനമ്മമാരിൽ സ്നേഹം നിറച്ചിരിക്കുന്നു; മഹാന്മാരുടെ ഉള്ളിൽ ദയയും സജ്ജനങ്ങളുടേയും ഭക്തന്മാരുടേയും ഉള്ളിൽ ഭക്തിയും നല്കിയിരിക്കുന്നു. ഫലകാമനകൂടാതെ കർമ്മം ചെയ്യുന്നയാൾ തനിക്കുതന്നെ നന്മ ചെയ്യുന്നു.

**നിഷ്കാമകർമ്മത്തിൻെറ ഉദ്ദേശം ഈശ്വരദർശനം**

ശ്രീരാമ: അകത്തു സ്വർണ്ണമിരിക്കുന്നു, നിങ്ങളിനിയും അതറിയുന്നില്ല. അല്പം മണ്ണു പുരണ്ടിരിക്കുന്നു. അതിനെക്കുറിച്ച് ഒരു സൂചന കിട്ടിയാൽ മറ്റു പണികളൊക്കെ കുറഞ്ഞുവരും. പിള്ള പിറന്നാൽ പിന്നെ വധു അതിനേയും എടുത്തുകൊണ്ടിരിക്കും; അതിനെയെടുത്തു ലാളിച്ചും കൊണ്ടിരിക്കും. വീട്ടുവേലയൊന്നും ചെയ്യാൻ അമ്മായി ഏല്പിക്കില്ല. (സകലരും ചിരിക്കുന്നു.)

ഇനിയും മുമ്പോട്ടു പോകൂ! ഒരു വിറകുവെട്ടുകാരൻ വിറകു വെട്ടാൻപോയി. ഒരു ബ്രഹ്മചാരി 'മുമ്പോട്ടു പോകൂ' എന്നു പറഞ്ഞു. മുമ്പോട്ടു ചെന്നപ്പോൾ ചന്ദനക്കാട് കണ്ടു. കുറച്ചു ദിവസം കഴിഞ്ഞ

പ്പോളാലോചിച്ചു: 'മുമ്പോട്ടു പോകാൻ അദ്ദേഹം പറഞ്ഞു; ചന്ദനക്കാടു വരെയേ പോകേണ്ടു, എന്നു പറഞ്ഞില്ല,' പിന്നെയും മുമ്പോട്ടു പോയി ഒരു വെള്ളിഖനി കണ്ടെത്തി. പിന്നെയും കുറച്ചുനാൾ കഴിഞ്ഞ് മുമ്പോട്ട് ചെന്നപ്പോൾ കാണാം സ്വർണ്ണഖനി. അതിനുശേഷം തനി വജ്രം, മരതകം. അയാളിതെല്ലാം കൊണ്ടുപോയി വലിയ ധനികനായി.

നിഷ്കാമമായി കർമ്മംചെയ്യാൻ സാധിച്ചാൽ ഈശ്വരനിൽ സ്നേഹമുദിക്കും. ക്രമേണ ഭഗവത്കൃപയാൽ ഭഗവാനെ ലഭിക്കും. ഈശ്വരനെ കാണാൻ സാധിക്കും. അദ്ദേഹവുമായി വർത്തമാനം പറയാൻ കഴിയും, ഞാൻ നിങ്ങളുമായി സംസാരിക്കുന്നതുപോലെ സംസാരിക്കാൻ സാധിക്കും. (സകലരും നിശ്ചലം.)

## അദ്ധ്യായം ഏഴ്

**ഭഗവാൻ അഹൈതുകകൃപാസിന്ധു**

സർവ്വരും നിശ്ശബ്ദരും അദ്ഭുതസ്തബ്ധരുമായി ഈ വർത്തമാനങ്ങളൊക്കെ കേട്ടുകൊണ്ടിരുന്നു. സാക്ഷാൽ വാണീദേവി ശ്രീരാമകൃഷ്ണന്റെ ജിഹ്വയിൽ സന്നിധാനം ചെയ്ത് വിദ്യാസാഗരനെ നിമിത്തമാക്കി മനുഷ്യന്റെ മംഗളത്തിനായി സംഭാഷണം ചെയ്യുന്നതായിത്തോന്നി. രാത്രിയായി, മണി ഒൻപത്. ഗുരുദേവനിപ്പോൾ യാത്രയാകും.

ശ്രീരാമ: (ചിരിച്ചുകൊണ്ടു വിദ്യാസാഗരനോട്) ഞാൻ പറഞ്ഞതൊന്നും വാസ്തവത്തിൽ പറയേണ്ട കാര്യമില്ല. സർവ്വവും അങ്ങേയ്ക്കറിയാം. പക്ഷേ ഓർമ്മയില്ല. (എല്ലാവരും ചിരിക്കുന്നു.) വരുണന്റെ ഭണ്ഡാരത്തിൽ എന്തെല്ലാംതരം രത്നങ്ങളുണ്ട്! എന്നാൽ വരുണരാജന് ഓർമ്മയില്ല.

വിദ്യാ: (ചിരിച്ചുകൊണ്ട്) അവിടേയ്ക്കങ്ങനെ പറയാം.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെയപ്പാ. പല പ്രഭുക്കന്മാർക്കും അവരുടെ വേലക്കാരുടേയും ജോലിക്കാരുടേയും പേരറിഞ്ഞുകൂടാ. (ചിരി) വീട്ടിൽ എവിടെ എന്തെല്ലാം വിലപിടിച്ച വസ്തുക്കളുണ്ടെന്നും നിശ്ചയമില്ല.

സംഭാഷണം കേട്ട് സകലരും ആനന്ദിതരായി. ഏവരും നിശ്ശബ്ദം. വീണ്ടും വിദ്യാസാഗരനെ സംബോധനചെയ്തുകൊണ്ട് ഗുരുദേവൻ പറഞ്ഞു:

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഉദ്യാനം കാണാൻ ഒരിക്കൽ വരൂ, രാസമണിയുടെ ഉദ്യാനം. നല്ല മനോഹരമായ സ്ഥലം.

വിദ്യാ: വരാം, തീർച്ചയായും വരാം. അങ്ങ് സദയം ഇവിടെ വന്നു, ഞാൻ അങ്ങയുടെ അടുക്കൽ വരാതിരിക്കുകയോ?

ശ്രീരാമ: എന്റെയടുക്കലോ? ഛീ ഛീ!

വിദ്യാ: അതെന്താ അങ്ങനെ പറയുന്നത്?

ശ്രീരാമ: (ചിരിച്ചുംകൊണ്ട്) ഞങ്ങൾ ചെറിയ മീൻവഞ്ചികളാണ്. (എല്ലാവരും ചിരിക്കുന്നു) തോട്ടിലും ചതുപ്പിലും പെരും പുഴയിലും ഞങ്ങൾക്കു പോകാൻ കഴിയും. അങ്ങോ ആവിക്കപ്പൽ, വഴിക്കു കരയ്ക്കുറച്ചുപോവില്ലെന്നാരു കണ്ടു! (എല്ലാവരും ചിരിക്കുന്നു. വിദ്യാസാഗരൻ ചിരിച്ചുകൊണ്ടു മിണ്ടാതിരുന്നു. ഗുരുദേവനും ചിരിക്കുന്നു.)

ശ്രീരാമ: എന്നാൽ ഇപ്പോഴവിടെ കപ്പലിനും പോകാം.

വിദ്യാ: (ചിരിച്ചുകൊണ്ട്) അതെ, നേരാണ് ഇപ്പോൾ മഴക്കാലമാണ്. (എല്ലാവരും ചിരിക്കുന്നു.)

മാസ്റ്റർ: (സ്വഗതം) നവാനുരാഗത്തിൻെറ വൃഷ്ടി, നവാനുരാഗവേളയിൽ മാനാപമാനബോധമൊന്നും കാണുകയില്ല, വാസ്തവം.

ശ്രീരാമകൃഷ്ണനും ഭക്തനും എഴുന്നേറ്റു, വിദ്യാസാഗരനും സ്വജനങ്ങളും ഒപ്പം എഴുനേറ്റു. ഗുരുദേവനിപ്പോൾ വണ്ടിയിൽ കയറും.

ശ്രീരാമകൃഷ്ണൻ ഇനിയും നില്ക്കുന്നു, കാരണമെന്ത്? അദ്ദേഹം മന്ത്രം ജപിക്കുന്നു; ജപിച്ചുജപിച്ച് ഭാവാവിഷ്ടനായി; അഹേതുക ദയാസിന്ധു. മനസ്സിലായി, പുറപ്പെടാൻ നേരത്ത് മഹാനുഭാവനായ വിദ്യാസാഗരൻെറ അദ്ധ്യാത്മമംഗളത്തിനായി ജഗദംബയുടെ അടുക്കൽ പ്രാർത്ഥിക്കുകയാണ്.

ഗുരുദേവനും ഭക്തന്മാരും കോണിപ്പടിയിറങ്ങുന്നു. ഒരു ഭക്തൻ പിടിച്ചിട്ടുണ്ട്. വിദ്യാസാഗരൻ സ്വജനങ്ങളുമായി മുമ്പിൽ; കൈയിൽ വിളക്കുമായി വഴികാണിക്കാൻ മുമ്പിൽ നടക്കുന്നു. ചിങ്ങമാസത്തിലെ കൃഷ്ണഷഷ്ഠി, ഇനിയും ചന്ദ്രോദയമായിട്ടില്ല. ഇരുളിലാണ്ട തോട്ടത്തിൻെറ നടുക്കുകൂടി ഏവരും വിളക്കിൻെറ മങ്ങിയ വെളിച്ചത്തിൻെറ പിന്നാലെ പടിക്കലേയ്ക്കു പോകുന്നു.

ശ്രീരാമകൃഷ്ണനും ഭക്തന്മാരും പടിക്കലെത്തി. അവിടെ മനോഹരമായ ഒരു കാഴ്ചകണ്ട് എല്ലാവരും നിശ്ചലരായിനിന്നു. ബംഗാളിവേഷം ധരിച്ച ശ്മശ്രുധാരിയായ ഒരു വെളുത്ത മനുഷ്യൻ മുമ്പിൽ നില്ക്കുന്നു. വയസ്സ് ഏകദേശം മുപ്പത്താറ്. തലയിൽ സിക്കുകാരുടെ രീതിയിൽ വെളുത്ത തലേക്കെട്ട്; മുണ്ടുടുത്തിരിക്കുന്നു; കാലുറയുണ്ട്; കുപ്പായവും. രണ്ടാംമുണ്ടില്ല. ശ്രീരാമകൃഷ്ണനെ കണ്ടമാത്രയിൽ ആ വ്യക്തി തലപ്പാവോടുകൂടി മണ്ണിൽ നെടുനീളം വീഴുന്നത് അവർ കണ്ടു. അദ്ദേഹം എഴുന്നേറ്റപ്പോൾ ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'ആര് ബലരാമനോ? ഇത്ര വൈകിയിട്ട്?'

ബലരാമൻ: (ചിരിച്ചുകൊണ്ട്) ഞാൻ വന്നിട്ട് കുറെ ഏറെ നേരമായി, ഇവിടെ നില്ക്കുകയായിരുന്നു.

ശ്രീരാമ: എന്തേ അകത്തു വന്നില്ല?

ബല: സകലരും അങ്ങയുടെ ഉപദേശം ശ്രദ്ധിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇടയ്ക്കു വന്നുകയറുന്നത് ശരിയല്ലെന്നു തോന്നി.

ഇതും പറഞ്ഞ് ബലരാമൻ ചിരിക്കാൻ തുടങ്ങി.

ഗുരുദേവൻ ഭക്തന്മാരോടൊത്ത് വണ്ടിയിൽ കയറി.

വിദ്യാ: (മാസ്റ്ററോടു മെല്ലെ) വാടക തരട്ടേ?

മാസ്റ്റർ : വേണ്ട; അതിനൊക്കെ ഏർപ്പാടു ചെയ്തിട്ടുണ്ട്.

വിദ്യാസാഗരനും മറ്റുള്ളവരും ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു.

വണ്ടി വടക്കോട്ടു പുറപ്പെട്ടു; ദക്ഷിണേശ്വരം കാളീക്ഷേത്രത്തിലേയ്ക്കു പോകും. ഇപ്പോഴും എല്ലാവരും വണ്ടിയുടെ നേരെ നോക്കിക്കൊണ്ടു നില്ക്കുന്നു. ഈ മഹാപുരുഷനാരാണെന്ന് ആലോചിക്കുകയാണെന്നു മനസ്സിലായി. അദ്ദേഹത്തിന് ഈശ്വരനിൽ എന്തു പ്രേമം! ആളുകളുടെ വീടുതോറും സഞ്ചരിക്കുകയും ചെയ്യുന്നു! ഈശ്വരപ്രേമമാണ് ജീവിതലക്ഷ്യമെന്ന് അവരോട് ഉപദേശിക്കുകയും ചെയ്യുന്നു!



# നാലാം ഭാഗം

## ഗൃഹസ്ഥന്മാർക്ക് ഉപദേശം

### അദ്ധ്യായം ഒന്ന്

1882 ആഗസ്റ്റ് 13, ഞായറാഴ്ച

**ദക്ഷിണേശ്വരത്ത് കേദാരൻ നടത്തിയ ഉത്സവം**

ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണദേവൻ കേദാരൻ തുടങ്ങിയ ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരുന്നു. ഇന്നു ചിങ്ങമാസത്തിലെ കറുത്തവാവ്; മണിയഞ്ചായിരിക്കും.

ശ്രീ കേദാരചാറ്റർജി, വീട് ഹാലിസഹരിൽ, സർക്കാരിൽ അക്കൗണ്ടൻറായി ജോലിനോക്കുന്നു. വളരെനാൾ ഡാക്കാനഗരത്തിൽ കഴിച്ചിട്ടുണ്ട്; അക്കാലത്ത് ശ്രീ വിജയകൃഷ്ണഗോസ്വാമി പലപ്പോഴും ഇദ്ദേഹവുമായി ശ്രീരാമകൃഷ്ണനെക്കുറിച്ച് സംസാരിക്കാറുണ്ട്. ഈശ്വര കഥ കേട്ടാൽ അദ്ദേഹത്തിൻെറ കണ്ണ് നിറയുമായിരുന്നു. മുമ്പ് അദ്ദേഹം ബ്രഹ്മസമാജത്തിൽ അംഗമായിരുന്നിട്ടുണ്ട്.

ഗുരുദേവൻ തൻെറ മുറിയുടെ തെക്കെ വരാന്തയിൽ ഭക്തന്മാരോടുകൂടി ഇരിക്കുന്നു. രാമൻ, മനോമോഹനൻ, സുരേന്ദ്രൻ, രാഖാൽ, ഭവനാഥൻ, മാസ്റ്റർ തുടങ്ങിയ അനേകം ഭക്തന്മാർ സന്നിഹിതരായിട്ടുണ്ട്. കേദാരൻ ഇന്നൊരുത്സവത്തിന് ഏർപ്പാടു ചെയ്തിരിക്കുന്നു. അദ്ദേഹം സദാ ആനന്ദത്തിലാറാടുന്നു. രാമൻ ഒരു ഭാഗവതരെ കൊണ്ടുവന്നിട്ടുണ്ട്. അദ്ദേഹം പാട്ടുപാടുന്നു. കീർത്തനസമയത്ത് ഗുരുദേവൻ മുറിയിൽ ചെറിയ കട്ടിലിൽ സമാധിസ്ഥനായിരിക്കുന്നു. മാസ്റ്ററും മറ്റു ഭക്തന്മാരും അദ്ദേഹത്തിൻെറ കാല്ക്കലിരിക്കുന്നു.

**സമാധിതത്ത്വവും സർവ്വധർമ്മസമന്വയവും**

ശ്രീരാമകൃഷ്ണൻ ഓരോന്നു പറഞ്ഞ് സമാധിതത്ത്വം വിവരിച്ചു. അദ്ദേഹം പറഞ്ഞു: 'സച്ചിദാനന്ദം ലഭിച്ചാൽ സമാധിയായി. അപ്പോൾ കർമ്മം പൊയ്പോകുന്നു. ഞാൻ ഭാഗവതരുടെ പേരു വിളിക്കുന്നു, ഭാഗവതർ വരുന്നു. പിന്നെ അദ്ദേഹത്തിൻെറ പേരുവിളിക്കേണ്ട ആവശ്യമെന്താണ്? തേനീച്ച എത്രനേരം മുരളുന്നു? പൂവിൽ ഇരിക്കുന്നതുവരെ. എന്നാൽ സാധകൻ കർമ്മം ത്യജിച്ചതുകൊണ്ടായില്ല. പൂജ, ജപം, ധ്യാനം, സന്ധ്യാനാമം, കവചധാരണം, തീർത്ഥാടനം മുതലായവയെല്ലാം ചെയ്കതന്നെ വേണം.

ഈശ്വരദർശനത്തിനുശേഷവും ആരെങ്കിലും യുക്തിവിചാരം ചെയ്യുന്നതു കണ്ടാൽ, തേനുണ്ടശേഷവും ഈച്ച മെല്ലെമെല്ലെ മൂളുന്നതുപോലെയാണതെന്നു ധരിച്ചോളണം.

ഭാഗവതർ നന്നായി പാടിക്കൊണ്ടിരുന്നു.

ഗുരുദേവന് സന്തോഷമായി; അദ്ദേഹത്തോടു പറഞ്ഞു: ഒരാൾക്ക് എന്തെങ്കിലും, സംഗീതവിദ്യയിലോ മറ്റ് എന്തിലെങ്കിലും, മികച്ച കഴിവുണ്ടെങ്കിൽ, അയാളിൽ ഈശ്വരശക്തി പ്രത്യേകമായുണ്ട്.

ഭാഗവതർ: മഹാശയ, ഭഗവാനെ കാണാൻ എന്താണ് വഴി?

ശ്രീരാമ: ഭക്തിയാണ് മുഖ്യം. ഈശ്വരൻ സർവ്വഭൂതങ്ങളിലും ഉണ്ട്; എന്നാൽ ആരെയാണ് ഭക്തനെന്നു പറയുന്നത്? സർവ്വദാ ഈശ്വര ചിന്ത ചെയ്യുന്ന ആളെ. എന്നാൽ അഹങ്കാരവും അഭിമാനവും ഉണ്ടെങ്കിൽ അതു സാദ്ധ്യമല്ല, അഹങ്കാരമാകുന്ന കുന്നിന്മേൽ ഈശ്വരൻെറ കൃപയാകുന്ന ജലം തങ്ങിനില്ക്കുകയില്ല; ഒലിച്ചു പോകും. ഞാൻ യന്ത്രം. (കേദാരൻ മുതലായ ഭക്തന്മാരോട്) എല്ലാ വഴികളിൽക്കൂടിയും അദ്ദേഹത്തെ കണ്ടെത്താം. സർവ്വമതങ്ങളും സത്യം. മട്ടുപ്പാവിലെത്തുകായാണാവശ്യം. അതു ശരിയായ കോണിപ്പടിവഴിയാവാം; മരയേണി കൊണ്ടും മുകളിലെത്താം; മുളകൊണ്ടുള്ള ഏണിവഴിക്കും എത്താം; കയറു പിടിച്ചും കയറാം. വെറും മുള ചാരിയും മുകളിൽ കയറാം. അവരുടെ മതത്തിൽ പല തെറ്റുകളും കുറവുകളും ഉണ്ടെന്നു പറയുകയാണെങ്കിൽ, ഞാൻ ചോദിക്കുന്നു, ഉണ്ടെങ്കിലെന്താ? എല്ലാ മതത്തിലും തെറ്റുകളുണ്ട്. തൻെറ വാച്ചു മാത്രമേ ശരിക്കു നടക്കുന്നുള്ളു, എന്നെല്ലാവരും വിചാരിക്കുന്നു. വ്യാകുലതയുണ്ടെങ്കിൽ മതി. ഭഗവാനോട് സ്നേഹവും ആകർഷണവും ഉണ്ടെങ്കിൽ മതി. അദ്ദേഹം അന്തര്യാമിയല്ലേ? അകത്തുള്ള ആകർഷണവും വ്യാകുലതയും കാണാൻ കഴിയും. ഒരച്ഛന് അനേകം മക്കളുണ്ടെന്നു വിചാരിക്കുക. വലിയവർ 'അച്ഛാ' എന്നോ 'അപ്പാ' എന്നോ വ്യക്തമായി അദ്ദേഹത്തെ വിളിക്കുന്നു. എന്നാൽ തീരെ ചെറിയ കുഞ്ഞുങ്ങൾ 'ച്ഛാ' എന്നോ 'പ്പാ' എന്നോ വിളിക്കുന്നു. 'ച്ഛാ' 'പ്പാ' എന്നുമാത്രം വിളിക്കുന്നവരുടെനേരെ അച്ഛനെന്താ വല്ല ദേഷ്യവും ഉണ്ടോ? അവരും തന്നെയാണ് വിളിക്കുന്നത്. അവർക്ക് നേരേ ഉച്ചരിക്കാനാവുന്നില്ലെന്നേയുള്ളു എന്നും അച്ഛനറിയാം. അച്ഛന് എല്ലാ മക്കളും ഒരുപോലെയാണ്. അതുപോലെ ഭക്തന്മാരും ഭഗവാനെ പലപേരിൽ വിളിക്കുന്നു; ഒരേയാളെത്തന്നെയാണ് വിളിക്കുന്നത്. ഒരു കുളത്തിന് നാലു കടവ്. ഒന്നിൽ ഹിന്ദുക്കൾ വെള്ളമെടുക്കുന്നു, ജലമെന്നു പറയുന്നു; വേറൊന്നിൽ മുസ്സൽമാന്മാർ വെള്ളമെടുക്കുന്നു, പാനിയെന്നു പറയുന്നു; പിന്നൊന്നിൽനിന്ന് ഇംഗ്ലീഷുകാർ വെള്ളം കോരുന്നു, വാട്ടറെന്നു പറയുന്നു; മറ്റുള്ളവർ വേറൊന്നിൽ, അവർ 'അക്വ' എന്നു പറയുന്നു. ഈശ്വരൻ ഒന്ന്, പേരു പലത്.

## അദ്ധ്യായം രണ്ട്

1882 ആഗസ്റ്റ് 24, വ്യാഴാഴ്ച

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ഭക്തന്മാരുമൊത്തു വിരാജിച്ചരുളുന്നു. ശ്രാവണമാസം, ശുക്ലദശമി തിഥി.

ഗുരുദേവൻെറയടുക്കൽ ഹസ്ര, രാമലാൽ, രാഖാൽ മുതലായവരുണ്ട്. ശ്രീ രാമലാൽ ഗുരുദേവൻെറ സഹോദരപുത്രനാണ്. കാളീക്ഷേത്രത്തിൽ പൂജ ചെയ്യുന്നു. ഗുരുദേവൻ വടക്കുകിഴക്കേ നീണ്ടവരാന്തയിൽ നിന്നുകൊണ്ട് ഹസ്രയുമായി സംസാരിക്കുന്നതായിട്ടാണ് മാസ്റ്റർ കണ്ടത്. അദ്ദേഹം വന്ന് ഗുരുദേവൻെറ തൃപ്പാദങ്ങളിൽ വീണുവണങ്ങി.

ഗുരുദേവൻ മന്ദഹസിക്കുന്നു. മാസ്റ്ററോട് പറഞ്ഞു: ഇനി ഒന്നു രണ്ടു തവണകൂടി ഈശ്വരവിദ്യാസാഗരനെ കാണണമെന്നുണ്ട്. ചിത്രമെഴുത്തുകാരൻ ആദ്യം ചിത്രത്തിൻെറ രൂപരേഖ വരയ്ക്കുന്നു. എന്നിട്ട് പതുക്കെയിരുന്നു ചായമിടുന്നു. ആദ്യം മണ്ണുകൊണ്ട് പിണ്ഡ മുണ്ടാക്കുന്നു; എന്നിട്ട് പൊത്തിമിനുക്കുന്നു; പിന്നെ ചുണ്ണാമ്പ് അടിക്കു ന്നു; അതിനുശേഷം ചായം തേയ്ക്കുന്നു. പടിപടിയായി വേണം ചെയ്യാൻ. ഈശ്വരവിദ്യാസാഗരന് എല്ലാം തയ്യാറായിരിക്കുന്നു; മൂടിക്കിട ക്കുന്നുവെന്നുമാത്രം. പലേ നല്ല കാര്യങ്ങളും ചെയ്തുകൊണ്ടിരിക്കുന്നു. എന്നാൽ ഉള്ളിലെന്താണുള്ളതെന്നറിയുന്നില്ല; അകത്തു തങ്കം മറഞ്ഞു കിടക്കുന്നുണ്ട്. ഉള്ളിൽ ഈശ്വരനിരിക്കുന്നു. അതറിഞ്ഞുകഴിഞ്ഞാൽ വേലകളെല്ലാം വലിച്ചെറിഞ്ഞ് വ്യാകുലതയോടെ അദ്ദേഹത്തെ വിളിക്കാൻ ആഗ്രഹിക്കും.

ഗുരുദേവൻ മാസ്റ്ററുമായി ഇങ്ങനെ വർത്തമാനം പറഞ്ഞുകൊണ്ടി രുന്നു, ചിലപ്പോൾ നിന്നുകൊണ്ടും, ചിലപ്പോൾ വരാന്തയിൽ നടന്നു കൊണ്ടും.

**സാധന – കാമിനീകാഞ്ചനങ്ങളുടെ കൊടുങ്കാറ്റടക്കാൻ**

ശ്രീരാമ: ഉള്ളിലെന്താണുള്ളതെന്നറിയാൻ കുറച്ചു സാധന ചെയ്യണം.

മാസ്റ്റർ: എക്കാലവും സാധന ചെയ്യേണ്ടതുണ്ടോ?

ശ്രീരാമ: ഇല്ല. എന്നാലാദ്യമൊന്നു കിണഞ്ഞുപണിയണം. അതിനുശേഷം അത്രതന്നെ പ്രയാസപ്പെടേണ്ടതില്ല. വഞ്ചി അലയിലും കാറ്റിലും കോളിലും വളവിലും കൂടി പൊയ്ക്കൊണ്ടിരിക്കുമ്പോൾ അമരക്കാരൻ എഴുന്നേറ്റുനിന്ന് മുറുകെ അമരം പിടിക്കണം. അവ കടന്നുകിട്ടിയാൽ പിന്നെ വേണ്ട. വളവു കടന്ന് അനുകൂലമായ കാറ്റും കിട്ടിയാൽ അമരക്കാരൻ ഉല്ലാസമായിരിക്കുന്നു, അമരത്തിൽ പതുക്കെ തൊടുകമാത്രം ചെയ്യുന്നു. പിന്നെ പായ്കെട്ടാനുള്ള ഏർപ്പാടായി; എന്നിട്ട് പുകവലിക്കാനിരിക്കുന്നു. അതുപോലെ കാമിനീകാഞ്ചനങ്ങളുടെ കാറ്റും കോളും കടന്നുകിട്ടിയാൽ ശാന്തിയായി.

**ഭഗവാൻ ശ്രീരാമകൃഷ്ണനും യോഗതത്ത്വവും**

ശ്രീരാമ: ചിലരിൽ യോഗിയുടെ ലക്ഷണം കാണാൻ കഴിയും; എന്നാലവരും സൂക്ഷിച്ചിരിക്കുന്നതാണ് നല്ലത്. കാമിനീകാഞ്ചനങ്ങൾ മാത്രമാണ് യോഗത്തിന് തടസ്സം; അവകൊണ്ട് യോഗഭ്രഷ്ടനായി സംസാരത്തിൽ പെട്ടുപോകുന്നു. ഭോഗവാസന അല്പം ഉണ്ടായിരു ന്നെന്നു വരാം. അതു തീർന്നുകഴിഞ്ഞാൽ വീണ്ടും ഈശ്വരൻെറ

അടുക്കലേയ്ക്കു പോകും, വീണ്ടും പഴയ യോഗാവസ്ഥ.

മീൻപിടിക്കാനുള്ള തെറ്റാലി കണ്ടിട്ടുണ്ടോ?

മാസ്റ്റർ: ഇല്ല, ഞാൻ കണ്ടിട്ടില്ല.

ശ്രീരാമ: ആ നാട്ടിലുണ്ട്, ഒരു മുള വളച്ച് ഒരറ്റം നിലത്തുനാട്ടുന്നു, മറ്റേ അറ്റത്ത് ചൂണ്ട കോർത്ത ചരടു കെട്ടുന്നു; ചൂണ്ടയിൽ ഇരയും വെച്ചിരിക്കും. മീൻ ഇര വിഴുങ്ങിയാലുടനെ മുള നിവർന്നു പോകുന്നു. അതു നേരെ മേലോട്ടു നോക്കിനില്ക്കും.

ത്രാസിൽ ഒരു വശത്തു ഭാരം വെച്ചാൽ, താഴത്തെയും മുകളില ത്തെയും സൂചി ഒരേ നിലയ്ക്ക് നില്ക്കയില്ല. താഴത്തെ സൂചിയാണ് മനസ്സ്; മുകളിലത്തേത് ഈശ്വരനും. അവ രണ്ടും ഒരേ നിലയ്ക്കു നില്ക്കുന്നതിൻെറ പേരാണ് യോഗം.

മനസ്സു സ്ഥിരമാകാതെ യോഗം സാദ്ധ്യമല്ല. സംസാരവാതം മനോദീപത്തെ സർവ്വദാ ചഞ്ചലമാക്കുന്നു. ഈ ദീപം തെല്ലും ഇളകാതെ യായാൽ ശരിയായ യോഗാവസ്ഥയായി.

കാമിനീ കാഞ്ചനങ്ങൾ മാത്രമാണ് യോഗിയുടെ വിലങ്ങ്. തത്ത്വ വിചാരം ചെയ്യണം. സ്ത്രീകളുടെ ശരീരത്തിലെന്തുണ്ട്? രക്തം, മാംസം, മജ്ജ, കുടൽമാല, കൃമി, മലം, മൂത്രം ഇവയൊക്കെ. ഈ ശരീരത്തിൻെറ മേൽ ഇത്ര ആസക്തിയെന്തിന്?

ത്യാഗം ശീലിക്കാൻ ഞാൻ ചിലപ്പോൾ സ്വയം രാജസഭാവം സ്വീകരിച്ചിരുന്നു. സ്വർണ്ണക്കസവുള്ള വേഷമണിയണം. വിരലിൽ മോതിരമിടണം, നീണ്ട കുഴലിൽക്കൂടി ഹുക്ക വലിക്കണം എന്നൊക്കെ എനിക്കൊരിക്കൽ ആഗ്രഹം തോന്നി. സ്വർണ്ണക്കസവുള്ള വേഷമണി ഞ്ഞു. മഥുരബാബു കൊണ്ടുവന്നു തന്നു. കുറച്ചു നിമിഷം കഴിഞ്ഞ് മനസ്സിനോടു പറഞ്ഞു: 'മനസ്സേ, ഇതിൻെറ പേരാണ് സ്വർണ്ണക്കസവുള്ള തുണിയെന്ന്.' എന്നിട്ട് അതൂരി ദൂരെയെറിഞ്ഞു. പിന്നെയതിൽ രസം തോന്നിയില്ല. മനസ്സിനോടു പറഞ്ഞു: 'മനസ്സേ, ഇതിൻെറ പേരാണ് സാൽവയെന്ന്; ഇതിൻെറ പേരു മോതിരം. നീണ്ട കുഴലിൽക്കൂടിയുള്ള ഹുക്കാവലിയെന്നിതിൻെറ പേരും.' അവയെല്ലാം വലിച്ചെറിഞ്ഞു; പിന്നെ അതിനൊന്നും കൊതിയുണ്ടായിട്ടില്ല.

സമയം സന്ധ്യയോടടുത്തു. മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ വാതിലിനടുത്ത് ഗുരുദേവൻ മാസ്റ്ററോട് തനിച്ചു വർത്തമാനം പറഞ്ഞു കൊണ്ടിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) യോഗിയുടെ മനസ്സ് സർവ്വസമയവും ഈശ്വര നിൽ ഇരിക്കുന്നു. സർവ്വദാ ആത്മാവിൽ, അയാളുടെ കണ്ണുകണ്ടാലറി യാമത്. കണ്ണ് ഒരു ലക്ഷ്യവുമില്ലാതെ മിഴിച്ചിരിക്കും. പൊരുന്നയിരിക്കുന്ന പക്ഷിയുടെ കണ്ണുപോലെ; അതിൻെറ മനം മുഴുവൻ മുട്ടയുടെ മേൽ; പേരിനുമാത്രം പുറമേയും. ആട്ടെ, അത്തരമൊരു പടം കാണിച്ചുതരാമോ?

മാസ്റ്റർ: ശ്രമിക്കാം. എവിടെയെങ്കിലും കിട്ടുമോ എന്നു നോക്കട്ടെ.

ഏകാന്തത്തിൽ ഗുരുശിഷ്യസംഭാഷണം

നേരം സന്ധ്യയായി. കാളീക്ഷേത്രത്തിലും രാധാകാന്തക്ഷേത്രത്തിലും മറ്റു മുറികളിലും പരിചാരകൻ വിളക്കു കൊളുത്തി. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിലിരുന്ന് ജഗന്മാതാവിനെ ധ്യാനിക്കുന്നു, എന്നിട്ട് നാമകീർത്തനം ചെയ്യുന്നു. മുറിയിൽ ധൂപം പുകച്ചു. ഒരു വശത്ത് ഒരു നിലവിളക്ക് കത്തുന്നുണ്ട്. അല്പം കഴിഞ്ഞ് ശംഖും ചേങ്കിലയും മുഴങ്ങി. കാളീക്ഷേത്രത്തിൽ ദീപാരാധന നടക്കുന്നു. ശുക്ലദശമീതിഥി; നാലുദിക്കിലും പൂനിലാവ്. ദീപാരാധനയ്ക്കുശേഷം ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരുന്നുകൊണ്ട് മാസ്റ്ററുമായി ഏകാന്തത്തിൽ പല വിഷയങ്ങളെക്കുറിച്ചും സംഭാഷണം ചെയ്യുന്നു. മാസ്റ്റർ തറയിലിരിക്കുന്നു.

ശ്രീരാമ: നിഷ്കാമമായി കർമ്മം ചെയ്യുക. ഈശ്വരവിദ്യാസാഗരൻ ചെയ്യുന്ന കർമ്മം വളരെ നല്ലതാണ്. നിഷ്കാമമായി പ്രവൃത്തിയെടുക്കാൻ പ്രയത്നിക്കണം.

മാസ്റ്റർ: അങ്ങനെയാവാം. ആട്ടെ, കർമ്മം ചെയ്തുകൊണ്ട് ഈശ്വരനെ പ്രാപിക്കാൻ കഴിയുമോ? രാമനും കാമനും ഒരുമിച്ചിരിക്കുമോ? കഴിഞ്ഞദിവസം ഹിന്ദിയിൽ ഒരു കാര്യം വായിച്ചു: 'രാമനുള്ളേടത്തു കാമമില്ല, കാമമുള്ളേടത്തു രാമനില്ല.'

ശ്രീരാമ: സകലരും കർമ്മം ചെയ്യുന്നു. ഭഗവാന്റെ നാമഗുണകീർത്തനവും കർമ്മമാണ്. 'സോ$\int$ഹംവാദി'കളുടെ 'അഹം ബ്രഹ്മാസ്മി' എന്ന ചിന്തയും കർമ്മംതന്നെ. ശ്വാസം വിടലും കർമ്മം. കർമ്മം തീരെ ത്യജിക്കാൻ നിവൃത്തിയില്ല. അതിനാൽ കർമ്മം ചെയ്യണം. പക്ഷേ ഫലം ഈശ്വരനു സമർപ്പിക്കുക.

മാസ്റ്റർ : ആവാം. കൂടുൽ പണം സമ്പാദിക്കാൻ ഞാൻ ശ്രമിക്കട്ടയോ?

ശ്രീരാമ: ധാർമ്മികജീവിതത്തിനുവേണ്ടി ചെയ്യാം. പ്രയത്നിച്ചോളു, പക്ഷേ നല്ല വഴിയ്ക്ക്. സമ്പാദനമല്ല ലക്ഷ്യം. ഈശ്വരസേവയാണ് ഉദ്ദേശം. പണംകൊണ്ട് ഈശ്വരസേവ സാധിക്കുമെങ്കിൽ ആ പണം കൊണ്ടു ദോഷമില്ല.

മാസ്റ്റർ: എത്രകാലം വീട്ടുകാരോടു കർത്തവ്യമുണ്ട്?

ശ്രീരാമ: അവർക്ക് ഉണ്ണാനും ഉടുക്കാനും കഷ്ടപ്പാടില്ലാതാകുന്നതുവരെ. മക്കൾക്കു തൻകാലിൽ നില്ക്കാറായാൽ പിന്നെ അവരുടെ ഭാരം ചുമക്കേണ്ട ആവശ്യമില്ല. കോഴിക്കുഞ്ഞ് തന്നത്താൻ കൊത്തിത്തിന്നാറായാൽ പിന്നെ തള്ളയുടെ അടുക്കൽ തീറ്റയ്ക്കു വന്നാൽ തള്ള കൊത്തിയോടിക്കുന്നു.

മാസ്റ്റർ: എത്ര കാലം കർമ്മം ചെയ്യേണ്ടതുണ്ട്?

ശ്രീരാമ: കായുണ്ടായാൽ പിന്നെ പൂ നില്ക്കയില്ല: ഈശ്വരലാഭമുണ്ടായാൽ പിന്നെ കർമ്മം ചെയ്യേണ്ടതില്ല. അതിനു മനസ്സും വരില്ല.

കള്ളുകുടിയൻ കുറെയേറെ കള്ളകത്താക്കിയാൽ വെളിവു കാണുകയില്ല. രണ്ടണയ്ക്കേ കുടിച്ചുള്ളുവെങ്കിൽ ജോലിയും വേലയുമൊക്കെ നടത്തിക്കൊണ്ടുപോകാം. ഈശ്വരനോടടുക്കുംതോറും അദ്ദേഹം കർമ്മം കുറച്ചുകൊണ്ടേയിരിക്കും. ഭയം വേണ്ട. പുത്രവധു ഗർഭവതിയായാൽ അമ്മായിയമ്മ പതുക്കെപ്പതുക്കെ വേല കുറച്ചുകൊടുക്കുന്നു. പത്തും തികഞ്ഞാൽ വേല ഒട്ടും ചെയ്യിക്കയില്ല. പിള്ള പിറന്നാൽ പിന്നെ അതിനെയെടുത്തു ലാളിച്ചുകൊണ്ടിരിക്കും.

അത്യാവശ്യം ചെയ്തുതീർക്കേണ്ട ഏതാനും കൃത്യങ്ങൾ ചെയ്തു തീർത്തുകഴിഞ്ഞാൽ സമാധാനമായി. വീട്ടമ്മ, വീട്ടിലെ വെപ്പും വിളമ്പും മറ്റു വേലകളും തീർത്തു കുളിക്കാൻ പുറപ്പെട്ടാൽ തിരിച്ച് വരില്ല. എത്രകിടന്നു വിളിച്ചുകൂകിയാലും വരില്ല.

**ഈശ്വരദർശനം എന്നാലെന്ത്? ഉപായമെന്ത്?**

മാസ്റ്റർ: ഈശ്വരലാഭമെന്നുവെച്ചാൽ എന്താണർത്ഥം? ഈശ്വര ദർശനമെന്ന് എന്തിനെയാണ് പറയുന്നത്? അതെങ്ങനെ കിട്ടും?

ശ്രീരാമ: ഈശ്വരമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവരും, ഈശ്വരലാഭം സാധിച്ചവരും പല തരക്കാരുണ്ടെന്ന് വൈഷ്ണവർ പറയുന്നു: പ്രവർത്തകൻ, സാധകൻ, സിദ്ധൻ, സിദ്ധസിദ്ധൻ. വഴിയിലേയ്ക്കു കാലെടുത്തു വെച്ചയാളെ പ്രവർത്തകനെന്നു പറയുന്നു. സാധനയും ഭജനയും ചെയ്യുന്നവനെ, പൂജയും ജപവും ധ്യാനവും നാമഗുണ കീർത്തനവും ചെയ്യുന്നവനെ, സാധകനെന്നു പറയുന്നു. ഈശ്വരനുണ്ടെന്ന് ഉള്ളിൽ ബോധമുറച്ച വ്യക്തിയെ സിദ്ധനെന്നു പറയാം. ഇതിനു വേദത്തിൽ ഒരുപമയുണ്ട്: ഇരുട്ടുമുറിയിൽ ഗൃഹനാഥൻ ഉറങ്ങിക്കിടക്കുന്നു. ഒരാൾ അയാളെ തപ്പിത്തപ്പിതേടുന്നു. സോഫയിൽ കൈവെച്ചിട്ട് പറയുന്നു, 'ഇതല്ല അദ്ദേഹം,' ജനലിൽ തൊട്ടിട്ടുപറയുന്നു, 'ഇതല്ല'; വാതിലിൽ കൈവെച്ചിട്ട് പറയുന്നു, 'ഇതല്ല.' 'നേതി നേതി നേതി,' 'അല്ല അല്ല അല്ല.' ഒടുവിൽ വീട്ടുകാരൻെറ മേൽ കൈയ് തൊടുന്നു. അപ്പോൾ പറയുന്നു, 'ഇതാ അദ്ദേഹം.' അതായത് അസ്തിത്വബോധമുണ്ടായി. ഗൃഹനാഥനെ കണ്ടുകിട്ടി. പക്ഷേ അടുത്തറിഞ്ഞുകഴിഞ്ഞില്ല.

വേറൊരു കൂട്ടരുണ്ട്, അവരെ സിദ്ധസിദ്ധരെന്നു പറയുന്നു. ഗൃഹനാഥനുമായി വളരെയടുത്ത് വർത്തമാനം പറയുന്നത്, ആ അവസ്ഥയൊന്നു വേറെയാണ് - ഈശ്വരനുമായി പ്രേമത്തോടും ഭക്തിയോടും കൂടി അടുത്തു പെരുമാറുന്നത്. സിദ്ധന് ഈശ്വരനെ കിട്ടിയെന്നുള്ളത് നേരുതന്നെ. എന്നാൽ സിദ്ധസിദ്ധൻ ഈശ്വരനുമായി വളരെ അടുത്തു പെരുമാറുന്നു.

അദ്ദേഹത്തെ ലഭിക്കണമെങ്കിൽ ഏതെങ്കിലും ഒരു ഭാവത്തെ ആശ്രയിക്കേണ്ടതുണ്ട്: ശാന്തം, ദാസ്യം സഖ്യം, വാത്സല്യം, മധുരം ഇവയിലേതെങ്കിലുമൊന്ന്.

ശാന്തം - ഋഷികൾക്കുണ്ടായിരുന്നു. അവർക്ക് ഭോഗാനുഭവത്തി

നുള്ള വാസനയൊന്നുമുണ്ടായിരുന്നില്ല. പത്നിക്ക് പതിയോടുള്ള ഭക്തിപോലെ - അവൾക്കറിയാം, തൻെറ ഭർത്താവ് കന്ദർപ്പനാണെന്ന്.

ദാസ്യം - ഹനുമാൻെറ ഭാവംപോലെ. രാമൻെറ കാര്യം ചെയ്യേണ്ട സമയത്ത് സിംഹതുല്യൻ. ഭാര്യയ്ക്കും ദാസ്യഭാവമുണ്ട്. ഭർത്താവിനെ പ്രാണൻകൊടുത്തും സേവചെയ്യുന്നു. അമ്മയ്ക്കും അല്പസ്വല്പമുണ്ട്. യശോദയ്ക്കുമുണ്ടായിരുന്നു.

സഖ്യം - സ്നേഹിതൻെറ ഭാവം. സ്നേഹിതന്മാർ തങ്ങളിൽ പറയുന്നു, 'വാ വാ, അടുത്തുവന്നിരി.' ശ്രീദാമാദികൾ ചിലപ്പോൾ കൃഷ്ണന് കടിച്ച പഴം തിന്നാൻ കൊടുക്കും; ചിലപ്പോൾ തോളത്തു ചാടിക്കയറും.

വാത്സല്യം - യശോദയുടേതുപോലെ, ഭാര്യയ്ക്കും ഇതല്പമുണ്ട്. ഭർത്താവിനെ സ്വപ്രാണൻ പറിച്ചെടുത്ത് പോറ്റുന്നു. മക്കൾ വയറു നിറച്ചു കഴിച്ചാലേ അമ്മയ്ക്കു തൃപ്തിയുള്ളു. യശോദ കൃഷ്ണനെ ഊട്ടാൻ കൈയിൽ വെണ്ണയുമായി ചുറ്റിനടക്കുന്നു.

മധുരം - രാധയുടേതുപോലെ. ഒരു നാരിക്ക് ജാരനോടുള്ള ഭാവം. ഭാര്യയ്ക്കും മധുരഭാവമുണ്ട്. ഈ ഭാവത്തിൽ സകലഭാവങ്ങളും ഉൾപ്പെടും; ശാന്തവും ദാസ്യവും സഖ്യവും വാത്സല്യവും.

മാസ്റ്റർ: ഈശ്വരദർശനം ഈ കണ്ണുകൊണ്ടു സാധിക്കുമോ?

ശ്രീരാമ: അദ്ദേഹത്തെ ബാഹ്യചക്ഷുസ്സുകൊണ്ടു കാണാൻ കഴികയില്ല. സാധന ചെയ്തുചെയ്ത് ഒരു പ്രേമശരീരം ലഭിക്കുന്നു. അതിൽ പ്രേമചക്ഷുസ്സും പ്രേമകർണ്ണവും. ആ കണ്ണുകൊണ്ട് അദ്ദേഹത്തെ കാണാം. ആ കാതുകൊണ്ട് അദ്ദേഹത്തിൻെറ വാക്കുകൾ കേൾക്കാം. അതു മാത്രമല്ല, പ്രേമമയമായ ലിംഗവും യോനിയും കൂടി ഉണ്ടാകും.

ഈ വാക്കുകേട്ടു മാസ്റ്റർ പൊട്ടിച്ചിരിച്ചു. ഗുരുദേവൻ നീരസമൊന്നും കൂടാതെ വീണ്ടും പറഞ്ഞു: ഈ പ്രേമശരീരംകൊണ്ട് ആത്മാവുമായി രമിക്കുന്നു.

മാസ്റ്റർ വീണ്ടും ഗൗരവമായി.

ശ്രീരാമ: എന്നാൽ ഈശ്വരനിൽ തീവ്രപ്രേമം കൂടാതെ ഇത് ഉണ്ടാകയില്ല. അതിയായ സ്നേഹമുണ്ടായാൽ സർവ്വത്ര ഈശ്വരമയമായിക്കാണാം. മഞ്ഞപ്പിത്തം കടുത്താൽ കാണുന്നതൊക്കെ മഞ്ഞച്ചിരിക്കും. അപ്പോൾ പിന്നെ, 'അദ്ദേഹംതന്നെ ഞാൻ' എന്ന ബോധമുണ്ടാകുന്നു. കള്ളുകുടിയൻ ലഹരിയേറിയാൽ പറയും, 'ഞാനാണ് കാളി.' ഗോപികൾ പ്രേമോന്മത്തരായി പറയാൻ തുടങ്ങി, 'ഞാൻതന്നെ കൃഷ്ണൻ'

രാപകൽ ഭഗവാനെ ചിന്തിച്ചാൽ ' നാലുദിക്കിലും അദ്ദേഹത്തെ കാണാം; വിളക്കിൻെറ നാളത്തിലേയ്ക്കു കുറേനേരം ഉറ്റുനോക്കിക്കൊണ്ടിരുന്നാൽ, കുറച്ചുകഴിഞ്ഞ് എവിടെ നോക്കിയാലും നാളം കൊണ്ട് നിറഞ്ഞിരിക്കുന്നതുപോലെ തോന്നും, അതുപോലെ.

**ഈശ്വരദർശനം ബുദ്ധിഭ്രമമോ?**

ആ നാളം യഥാർത്ഥമല്ലല്ലോ എന്ന് മാസ്റ്റർ ഉള്ളിൽ കരുതി. അന്തര്യാമിയായ ഭഗവാനരുളി: "ചൈതന്യത്തെക്കുറിച്ചു ചിന്തിച്ചാൽ ജഡമായിപ്പോകയില്ല. ഈശ്വരനെ അധികം ധ്യാനിച്ചാൽ ബുദ്ധിഭ്രമം പിടിപെടുമെന്ന് ശിവനാഥൻ പറയുകയുണ്ടായി. ഞാനയാളോടു ചോദിച്ചു: 'ചൈതന്യത്തെ ധ്യാനിച്ചാലെങ്ങനെയാണ് അചൈതന്യമായി ത്തീരുന്നത്?'

മാസ്റ്റർ: എനിക്കു മനസ്സിലായി. ഇത് അനിത്യവസ്തുവിനെയൊന്നും ചിന്തിക്കലല്ല. ഭഗവാൻ നിത്യചൈതന്യസ്വരൂപൻ: അദ്ദേഹത്തിൽ മനസ്സുറപ്പിച്ചാൽ എങ്ങനെ നിശ്ചേതനനാകും?

ശ്രീരാമ: (പ്രസന്നനായി) ഇത് അദ്ദേഹത്തിൻെറ കൃപകൊണ്ടാണ്. അദ്ദേഹത്തിൻെറ കൃപകൂടാതെ സന്ദേഹം നീങ്ങുകയില്ല. ആത്മ സാക്ഷാത്കാരംകൂടാതെ സംശയം നശിക്കുകയില്ല. ഭഗവത്കൃപ ലഭിച്ചാൽ പിന്നെ ഭയം വേണ്ട. കുട്ടി അച്ഛൻെറ കൈ പിടിച്ചോണ്ടു നടക്കുകയാണെങ്കിൽ വീണെന്നു വരാം. നേരേമറിച്ച്, മകൻെറ കൈയ് അച്ഛൻ പിടിച്ചിരിക്കയാണെങ്കിൽ, പിന്നെ ഭയം വേണ്ട. ഭഗവാൻ കൃപ ചെയ്തു സന്ദേഹം നീക്കിത്തരികയും ദർശനമരുളുകയും ചെയ്താൽ പിന്നെ ക്ലേശമില്ല. എന്നാൽ അദ്ദേഹത്തെ കിട്ടുന്നതിന്നുവേണ്ടി വളരെ വ്യാകുലതയോടെ വിളിച്ചുവിളിച്ച്, വളരെ സാധന ചെയ്തെങ്കിൽ മാത്രമേ അദ്ദേഹത്തിൻെറ കൃപ ഉണ്ടാവുകയുള്ളു. മകൻ കിതച്ചു പരക്കം പാഞ്ഞു നടക്കുന്നത് കണ്ടാലേ അമ്മയ്ക്കു ദയ തോന്നു. അതുവരെ അമ്മ ഒളിഞ്ഞിരിക്കയായിരുന്നു; അപ്പോൾ വന്നു ദർശനമരു ളുന്നു.

ഭഗവാൻ നമ്മെ എന്തിനിട്ടോടിക്കുന്നു, എന്നു മാസ്റ്റർ വിചാരിച്ചു. ഉടൻ ഗുരുദേവൻ അരുളിച്ചെയ്തു: 'തെല്ലുനേരം നാം ഓടിനടക്കണെ മെന്നത് അദ്ദേഹത്തിൻെറ ഇച്ഛ. അതദ്ദേഹത്തിനൊരു രസമാണ്. അദ്ദേഹം ലീലയാ ഈ സംസാരം രചിച്ചിരിക്കുന്നു, ഇതിൻെറ പേര് മഹാമായ. അതിനാൽ ഈ ശക്തിരൂപിണിയായ അമ്മയിൽ ശരണാഗത നാകണം. മായാപാശത്താൽ നമ്മെ കെട്ടിയിട്ടിരിക്കുന്നു; ഈ പാശത്തെ അറത്തുകളയാനൊത്താൽ ഈശ്വരദർശനം സാദ്ധ്യമാകുന്നു.

**ആദ്യാശക്തി - മഹാമായയും ശക്തിസാധനയും**

ശ്രീരാമ: അദ്ദേഹത്തിൻെറ കൃപ ലഭിക്കണമെന്നുണ്ടെങ്കിൽ ആദ്യാശക്തിസ്വരൂപിണിയായ മാതാവിനെ പ്രസന്നയാക്കണം. അദ്ദേഹംതന്നെ മഹാമായ; ലോകത്തെ മുഗ്ദ്ധമാക്കിക്കൊണ്ട് സൃഷ്ടി സ്ഥിതിസംഹാരങ്ങൾ നടത്തുന്നു. അദ്ദേഹംതന്നെ നമ്മെ അജ്ഞാന ത്തിൽ വെച്ചിരിക്കുന്നു; ആ മഹാമായ വാതിലു തുറന്നുതന്നാൽ നമുക്കകത്തു പോകാം. പുറത്തു പെട്ടുകിടന്നാൽ പുറത്തുള്ള വസ്തു ക്കൾ മാത്രം കാണാം. നിത്യവും സച്ചിദാനന്ദവുമായ ആ പുരുഷനെ അറിയാനൊക്കുകയില്ല. അതിനാൽ മധുകൈടഭന്മാരുടെ വധസമയത്ത്

*ബ്രഹ്മാദിദേവതകൾ മഹാമായയെ സ്തോത്രംചെയ്തു എന്ന് പുരാണത്തിൽ, ദേവീമാഹാത്മ്യത്തിൽ, പറയുന്നു.

ശക്തിയാണ് ജഗത്തിൻെറ മൂലാധാരം, ആ ആദ്യാശക്തിയ്ക്ക് ഉള്ളിൽ വിദ്യയും അവിദ്യയും രണ്ടുമുണ്ട്. അവിദ്യ മോഹിപ്പിക്കുന്നു; അവിദ്യ കാമിനീകാഞ്ചനം നിർമ്മിച്ചു മോഹിപ്പിക്കുന്നു. വിദ്യയിൽ നിന്നും ഭക്തിയും ദയയും ജ്ഞാനവും പ്രേമവും ഉണ്ടാകുന്നു. വിദ്യ ഈശ്വരമാർഗ്ഗത്തിലേയ്ക്കു നയിക്കുന്നു. ഈ അവിദ്യയെ പ്രസാദിപ്പിക്കണം; അതാണ് ശക്തിപൂജയുടെ ഉദ്ദേശം. അവിദ്യയെ പ്രസാദിപ്പിക്കുന്നതിന് നാനാഭാവത്തിൽ പൂജചെയ്യുന്നു. ദാസീഭാവം, വീരഭാവം, സന്താനഭാവം. വീരഭാവം, അതായത് സംയോഗത്തിൽക്കൂടി അവളെ സന്തോഷിപ്പിക്കൽ.

ഭക്തിസാധന അതിഭയങ്കരമായ സാധനയാണ്. സൂത്രമൊന്നുമല്ല. അമ്മയുടെ ദാസിയെന്നും സഖിയെന്നും ഉള്ള ഭാവത്തിൽ ഞാൻ രണ്ടു വർഷം കഴിച്ചു. എന്നാൽ സന്താനഭാവമാണെനിക്കിഷ്ടം. സകലസ്ത്രീകളുടേയും സ്തനത്തെ ഞാൻ മാതൃസ്തനമെന്നു കരുതുന്നു.

സകലസ്ത്രീകളും ശക്തിയുടെ ഓരോ രൂപങ്ങളാണ്. വടക്കുപടിഞ്ഞാറൻ പ്രവശ്യകളിൽ, വിവാഹസമയത്ത് വരൻെറ കൈയിൽ ഒരു കത്തി കാണും; ബംഗാളത്ത് ഒരു പാക്കുവെട്ടിയുണ്ടായിരിക്കും; ഇതിൻെറയർത്ഥം, ഈ ശക്തിരൂപിണിയായ കന്യകയുടെ സഹായത്തോടെ വരൻ മായാപാശം ഛേദിച്ചുകളയും എന്നാണ്. ഇതാണ് വീരഭാവം. വീരഭാവത്തിൽ ഞാൻ പൂജ ചെയ്കയുണ്ടായിട്ടില്ല. എൻേറതു സന്താനഭാവമാണ്. വധു ശക്തിരൂപിണിയാകുന്നു. വിവാഹസമയത്തു കണ്ടിട്ടില്ലേ, വരൻ ഒരു മണ്ടനെപ്പോലെ പിന്നിലിരിക്കും; വധുവാകട്ടെ നിശ്ശങ്കയും.

**ഈശ്വരദർശനത്തിനുശേഷം ഐശ്വര്യം മറക്കുന്നു.**

ശ്രീരാമ: ഈശ്വരസാക്ഷാത്കാരം ലഭിച്ചാൽ അദ്ദേഹത്തിൻെറ ബാഹ്യമായ ഐശ്വര്യത്തെ, ജഗദ്രചനാരൂപത്തിലുള്ള ഐശ്വര്യത്തെ, മറക്കുന്നു. ഈശ്വരനെ കണ്ടുകഴിഞ്ഞാൽ അദ്ദേഹത്തിൻെറ ഐശ്വര്യം മനസ്സിൽ തങ്ങിനില്ക്കയില്ല. ഈശ്വരൻെറ ആനന്ദത്തിൽ മഗ്നനായ ഭക്തന് കണക്കുകൂട്ടൽ കാണുകയില്ല. നരേന്ദ്രനെ കണ്ടാൽ, നിൻെറ പേരെന്താണ്? 'നിൻെറ വീടെവിടെയാണ്?' എന്നൊക്കെ ചോദിക്കേണ്ട കാര്യമില്ല. ചോദിക്കാനുള്ള സമയമെവിടെ? ഒരിക്കലൊരാൾ ഇന്നത്തെ തിഥിയെന്താണെന്ന് ഹനുമാനോടു ചോദിച്ചു. ഹനുമാൻ പറഞ്ഞു: 'അനിയാ, എനിക്കു നാളും പക്കവും വാരവും ഒന്നും അറിഞ്ഞുകൂടാ. ഞാൻ രാമനെമാത്രം സ്മരിക്കുന്നു.'

---

* ത്വം സ്വാഹാ ത്വം സ്വധാ ത്വം ഹി വഷട്കാരസ്വരാത്മികാ
സുധാ ത്വമക്ഷരേ നിത്യേ ത്രിധാ മാത്രാത്മികാ സ്ഥിതാ.
ദേവീമാഹാത്മ്യം - മധുകൈടഭവധം.

## അദ്ധ്യായം മൂന്ന്

1882 ഒക്ടോബർ 16, തിങ്കളാഴ്ച

ഭഗവാൻ ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് നരേന്ദ്രൻ മുതലായ ഭക്തന്മാരോടൊത്ത്. (പൂർവ്വകഥ. ശ്രീരാമകൃഷ്ണന്റെ പ്രഥമ പ്രേമോന്മാദകഥ - 1858, ഭകതൻ കൃഷ്ണകിശോരൻ - ആര്യദഹയിലെ മഹാത്മാ, ഹലധാരി, യതീന്ദ്രൻ, ജയമുഖർജി, രാസമണി.)

ഇന്ന് ശ്രീരാമകൃഷ്ണദേവൻ വളരെ സന്തോഷവാനായിരിക്കുന്നു. ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ നരേന്ദ്രൻ വന്നിട്ടുണ്ട്. വേറെയും ചില അന്തരംഗശിഷ്യന്മാരുണ്ട്. നരേന്ദ്രൻ ക്ഷേത്രത്തിലെത്തി കുളിച്ച് ആഹാരം കഴിച്ചു.

ഇന്ന് ആശ്വിനമാസത്തിലെ ശുക്ലചതുർത്ഥി. വരുന്ന വ്യാഴാഴ്ച സപ്തമീതിഥിയിൽ ദുർഗ്ഗാപൂജ.

ശ്രീരാമകൃഷ്ണദേവന്റെ സമീപം രാഖാൽ, രാമലാൽ, ഹസ്ര എന്നിവരുണ്ട്. നരേന്ദ്രന്റെ കൂടെ ബ്രഹ്മസമാജത്തിലെ ഒന്നുരണ്ടു കുട്ടികളും വന്നിരിക്കുന്നു. മാസ്റ്ററും ഇന്നു ഹാജരുണ്ട്.

നരേന്ദ്രൻ ഗുരുദേവനുമൊരുമിച്ചാണ് ആഹാരം കഴിച്ചത്. ആഹാര ശേഷം, നരേന്ദ്രാദി ഭക്തന്മാർക്ക്, പ്രത്യേകിച്ചും നരേന്ദ്രന്, വിശ്രമിക്കു ന്നതിന് തറയിൽ കിടക്ക വിരിച്ചുകൊടുക്കാൻ പറഞ്ഞു. പായ്മേൽ കിടക്കവിരിച്ച് തലയിണ വെച്ചിരിക്കുന്നു. ഗുരുദേവനും ഒരു ബാലനെ പ്പോലെ നരേന്ദ്രന്റെയടുക്കൽ കിടക്കയിൽ ഇരുന്നു. ഭക്തന്മാരോടായി, വിശേഷിച്ചും നരേന്ദ്രനോട്, നരേന്ദ്രനെ നോക്കിക്കൊണ്ട്, അതിയായ ആനന്ദത്തോടും മന്ദഹാസത്തോടുംകൂടി സംഭാഷണം ചെയ്തു. സ്വന്തം അവസ്ഥ, സ്വചരിത്രം ഇവ വർത്തമാനത്തിനിടയ്ക്കു വന്നു.

ശ്രീരാമ: (നരേന്ദ്രൻ മുതലായ ഭക്തന്മാരോട്) എനിക്കീ അവസ്ഥ ഉണ്ടായതിനുശേഷം ഈശ്വരകഥമാത്രം കേൾക്കുന്നതിന് വലിയ ആഗ്രഹമായിരുന്നു. ഭാഗവതം, അദ്ധ്യാത്മരാമായണം, മഹാഭാരതം ഇവയുടെ പ്രവചനം എവിടെയുണ്ടെന്നു ഞാനന്വേഷിച്ചു നടന്നു. അദ്ധ്യാത്മരാമായണം കേൾക്കുന്നതിന് ആര്യദഹയിലെ കൃഷ്ണകി ശോരന്റെ അടുത്തുപോയി.

കൃഷ്ണകിശോരന്റെ വിശ്വാസം എത്ര ദൃഢമായിരുന്നുവെന്നോ! ഒരിക്കൽ വൃന്ദാവനത്തിൽ പോയി. ഒരു ദിവസം വെള്ളം കുടിക്കാൻ ദാഹം തോന്നി. ഒരു കിണറ്റിനടുത്തുചെന്നു; അവിടെ ഒരാൾ നില്ക്കു ന്നതു കണ്ടു. അല്പം വെള്ളം കോരിക്കൊടുക്കാനാവശ്യപ്പെട്ടപ്പോൾ അയാൾ പറഞ്ഞു: 'ഞാൻ താണജാതിക്കാരനാണ്, അങ്ങൊരു ബ്രാഹ്മ ണനും. എങ്ങനെയാണ് ഞാൻ അങ്ങേയ്ക്കു വെള്ളം കോരിത്തരുന്നത്?' കൃഷ്ണകിശോരൻ പറഞ്ഞു: 'നീ ശിവാനാമം ചൊല്ലൂ. ശിവശിവയെന്നു ജപിച്ചാൽ നീ പരിശുദ്ധനാകും.' അത്തരം ആചാരനിഷ്ഠനായ ബ്രാഹ് മണൻ ആ വെള്ളം കുടിച്ചു! എന്തൊരു വിശ്വാസം!

ഗംഗാതീരത്ത് ആര്യദഹയിലെ സ്നാനഘട്ടത്തിൽ ഒരു മഹാത്മാവു

വന്നിരുന്നു. ഞങ്ങളൊരു ദിവസം കാണാൻ പോകണമെന്നു വിചാരിച്ചു. ഞാൻ കാളീക്ഷേത്രത്തിൽവെച്ച് ഹലധാരിയോട് പറഞ്ഞു: 'കൃഷ്ണ കിശോരനും ഞാനും ആ മഹാത്മാവിനെ കാണാൻ പോകുന്നു. നിങ്ങളും വരുന്നോ?' ഹലധാരി ചോദിച്ചു: 'ഒരു മൺകൂടു കാണാൻ പോയിട്ടെന്തു വേണം?' ഹലധാരി ഗീതയും വേദാന്തവും വായിച്ചിരുന്നു. അതുകൊണ്ടാണ് മഹാത്മാവിനെ മൺകൂടെന്നു പറഞ്ഞത്. ഞാനിക്കഥ കൃഷ്ണകിശോരൻെറയടുക്കൽ ചെന്നു പറഞ്ഞു. അദ്ദേഹത്തിനു കലശലായ ദേഷ്യം വന്നു. എന്നിട്ടു ചോദിച്ചു: 'എന്ത്! ഹലധാരി അങ്ങനെ പറഞ്ഞോ? സദാ ഈശ്വരചിന്ത ചെയ്യുന്നയാൾ, രാമനെ ധ്യാനിക്കുന്നവൻ, ഭഗവാനുവേണ്ടി സർവ്വസ്വവും ത്യജിച്ചവൻ, അദ്ദേഹ ത്തിൻെറ ശരീരം മൺകൂടെന്നോ? ഭക്തൻെറ ദേഹം ചിന്മയമാണെ ന്നയാൾക്കറിഞ്ഞു കൂടേ?' അദ്ദേഹം അമ്പലത്തോട്ടത്തിൽ പൂ പറിക്കാൻ വരുമ്പോൾ ഹലധാരിയെ കണ്ടാൽ മുഖം തിരിച്ചുകളയും, മിണ്ടില്ല, അത്ര ദേഷ്യമായിരുന്നു.

കൃഷ്ണകിശോരൻ ഒരിക്കലെന്നോടു ചോദിച്ചു: 'പൂണൂലു കളഞ്ഞ തെന്തേ?' എനിക്കീ അവസ്ഥ ഉണ്ടായശേഷം, *തുലാമാസത്തിലെ കൊടുങ്കാറ്റുപോലെ, എവിടെനിന്ന് എന്തു വന്നുകൂടി എന്നാർക്കറിയാം! പഴയ അടയാളങ്ങളൊന്നും ബാക്കിനിന്നില്ല. ബോധമുണ്ടായിരുന്നില്ല. ഉടുതുണിയുംകൂടി വീണുപോയി; പിന്നെയെങ്ങനെ പൂണൂൽ കിടക്കും? ഞാൻ കൃഷ്ണകിശോരനോടു പറഞ്ഞു: 'നിനക്കൊരിക്കൽ ഉന്മാദ മുണ്ടായാൽ, അപ്പോൾ മനസ്സിലാകും.'

അതുണ്ടായി; അയാൾക്കും ഉന്മാദം ബാധിച്ചു. അപ്പോളയാൾ 'ഓം ഓം' എന്നു മാത്രം പറയും. മിണ്ടാതെ ഒരു മുറിയിൽ അടച്ചിരി പ്പായി. തലയുടെ പിരിയിളകിയെന്ന് എല്ലാവരും കരുതി, വൈദ്യനെ വരുത്തി, നടഗോറിലെ രാമൻവൈദ്യൻ വന്നു. കൃഷ്ണകിശോരൻ അദ്ദേഹത്തോടു പറഞ്ഞു: 'അതേ, എൻെറ സുഖക്കേട് മാറ്റിക്കോളു. പക്ഷേ, നോക്കു, എൻെറ ഓംകാരം മാറ്റിക്കളഞ്ഞേക്കരുത്.' (എല്ലാവരും ചിരിക്കുന്നു.)

ഒരു ദിവസം ഞാൻ ചെന്നപ്പോൾ കണ്ടു, അയാൾ വ്യാകുലനായിരി ക്കുന്നു. ഞാൻ ചോദിച്ചു: 'എന്തുപറ്റി?' അയാൾ പറഞ്ഞു: "കരം പിരിവു കാരൻ വന്നിരുന്നു. അതുകൊണ്ടുള്ള ചിന്തയാണ്. അയാൾ പറഞ്ഞു, 'പണം തന്നില്ലെങ്കിൽ കുടവും കിണ്ടിയുമൊക്കെ ലേലം ചെയ്യും.'" ഞാൻ ചോദിച്ചു: "അതിനു ചിന്തയെന്തിന്? കുടവും കിണ്ടിയും കൊണ്ടു പോകട്ടെ. വേണമെങ്കിൽ അറസ്റ്റും ചെയ്തോട്ടെ. എന്നാലും നിന്നെക്കൊണ്ടുപോവാനാവില്ലല്ലൊ? നീ 'ഖം'[1] അല്ലേ?" (നരേന്ദ്രാദികൾ ചിരിക്കുന്നു.) താൻ ആകാശതുല്യനാണെന്ന് കൃഷ്ണകിശോരൻ പറയാറുണ്ട്. അദ്ധ്യാത്മരാമായണം വായിക്കാറില്ലേ? ഇടയ്ക്കിടയ്ക്കു 'നീ ഖം,' എന്നു പറഞ്ഞു ഞാൻ ശുണ്ഠി പിടിപ്പിക്കാറുണ്ട്. അതുകൊ ണ്ടന്നു ഞാൻ പറഞ്ഞു, 'നീ ഖം, കരത്തിനു നിന്നെ അനക്കാനൊക്കില്ല.'

* 1864 - ലെ വലിയ കൊടുങ്കാറ്റ്. 1. ഖം = ആകാശം

ഉന്മാദാവസ്ഥയിൽ ഞാൻ ആളുകളോട് ഉള്ളസംഗതി, തുറന്നു പറഞ്ഞിരുന്നു. ആരേയും വിലവെച്ചിരുന്നില്ല. വലിയ ആളുകളെ കണ്ടെന്നുവെച്ച് പേടിയൊന്നും തോന്നിയിരുന്നില്ല.

ഒരു ദിവസം യദുമല്ലികൻെറ ഉദ്യാനത്തിൽ യതീന്ദ്രൻ[1] വന്നു. ഞാനുമപ്പോൾ അവിടെ ഉണ്ടായിരുന്നു. ഞാനയാളോടു ചോദിച്ചു: 'മനുഷ്യൻെറ കർത്തവ്യമെന്താണ്? ഈശ്വരചിന്ത ചെയ്യുക നമ്മുടെ കർത്തവ്യമല്ലേ?' യതീന്ദ്രൻ മറുപടി പറഞ്ഞു: 'ഞങ്ങൾ സംസാരികൾ. ഞങ്ങൾക്കെങ്ങനെ മുക്തി കിട്ടും? യുധിഷ്ഠിരനുപോലും നരകം കാണേണ്ടതായ് വന്നു.' അതുകേട്ടെനിക്കു കലശലായ കോപം വന്നു. ഞാൻ പറഞ്ഞു; ' താനെന്തൊരുതരം മനുഷ്യനാണെടോ? യുധിഷ്ഠിരൻെറ നരകദർശനം മാത്രം നീ ഓർമ്മവെച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ സത്യനിഷ്ഠ, ക്ഷമ, ധൈര്യം, വിവേകം, വൈരാഗ്യം, ഈശ്വരഭക്തി ഇതൊന്നും മനസ്സിൽ വരില്ല!' വേറെ എന്തൊക്കെയോ പറയാൻ പോവുകയായിരുന്നു. ഹൃദയൻ എൻെറ വായ് പൊത്തിപ്പിടിച്ചു. അല്പം കഴിഞ്ഞ് യതീന്ദ്രൻ, 'എനിക്ക് പോയിട്ട് അല്പം അത്യാവശ്യമുണ്ട്,'എന്നുംപറഞ്ഞ് സ്ഥലം വിട്ടു.

വളരെ ദിവസം കഴിഞ്ഞ് ക്യാപ്റ്റൻെറ ഒപ്പം *രാജാ സൗരീന്ദ്രടാഗൂറിൻെറ വീട്ടിൽപോയി . അയാളെ കണ്ടപ്പോൾ ഞാൻ പറഞ്ഞു: "തന്നെ എനിക്ക്, 'രാജാ രോജാ' എന്നൊന്നും വിളിക്കാനാവില്ല. എന്തുകൊണ്ടെന്നല്ലേ, അത് പൊളിയാകും." കുറച്ചുനേരം ഞാനുമായി സംസാരിച്ചു. അപ്പോഴേയ്ക്കും സായ്പന്മാരും മറ്റുമങ്ങനെ വന്നു തുടങ്ങി. രാജസനായ മനുഷ്യൻ. പല കാര്യങ്ങളും ഏറ്റെടുത്തിട്ടുണ്ട്. ഞാൻ ചെന്നിട്ടുണ്ടെന്നുള്ള വിവരം അദ്ദേഹത്തിൻെറ മൂത്ത ജ്യേഷ്ഠനായ യതീന്ദ്രനെ അറിയിച്ചു. 'എനിക്ക് തൊണ്ടയിൽ വേദനയാണ്,' എന്നയാൾ പറഞ്ഞയച്ചു.

പിന്നെയൊരിക്കൽ, ആ ഉന്മാദാവസ്ഥയിൽ വരാഹനഗരത്തിലുള്ള സ്നാനഘട്ടത്തിൽ ജയമുഖർജിയെ കണ്ടു; ജപിച്ചുകൊണ്ടിരിക്കുന്നു, പക്ഷേ, മനസ്സ് വേറെ എവിടെയോ ആണ്! ഞാനടുത്തുചെന്ന് ചെകിടത്തു രണ്ടടികൊടുത്തു!

ഒരു ദിവസം റാണി രാസമണി ക്ഷേത്രോദ്യാനത്തിൽ വന്നിരുന്നു. കാളീക്ഷേത്രത്തിൽ വന്നു. പൂജാസമയത്താണ് വന്നത്; എന്നോട് ഒന്നുരണ്ട് പാട്ടു പാടാൻ പറഞ്ഞു. ഞാൻ പാടിക്കൊണ്ടിരിക്കുന്നു, അപ്പോഴുണ്ട് റാണി വേറെയെന്തോ ചിന്തിച്ചുകൊണ്ടു പൂ തിരയുന്നു. ഉടൻ കൊടുത്തു രണ്ടടി! അവരപ്പോൾ വല്ലാതായി, എന്നിട്ട് തൊഴുതുപിടിച്ചുകൊണ്ടിരുന്നു.

ഞാൻ ഹലധാരിയോടു പറഞ്ഞു, 'ചേട്ടാ, എൻെറ സ്വഭാവമെന്തായിരിക്കുന്നുവെന്നു നോക്കൂ! ഞാനെന്തു ചെയ്യട്ടെ!' എന്നിട്ട് അമ്മയെ

---

1 കല്ക്കത്തയിലെ ഒരു പ്രമാണി

* സർക്കാർ നല്കിയ ബഹുമതി ബിരുദം.

വിളിച്ചുവിളിച്ച് ആ സ്വഭാവം മാറി.

ഈ അവസ്ഥയിൽ ഈശ്വരകഥയൊഴിച്ച് വേറൊന്നിലും സുഖം തോന്നുകയില്ല; ആളുകൾ വിഷയവാർത്ത പറയുന്നതുകേട്ട് ഞാൻ കരയാറുണ്ട്. മഥുരബാബു തീർത്ഥാടനത്തിന് എന്നെ കൂട്ടിക്കൊണ്ടു പോയി. കാശിയിൽ രാജബാബുവിൻെറ വീട്ടിൽ കുറച്ചു ദിവസം ഞങ്ങൾ താമസിച്ചു. മഥുരബാബുവുമൊരുമിച്ച് സ്വീകരണമുറിയിൽ ഇരിക്കുകയായിരുന്നു. രാജബാബുവും വേറെ ചിലരും ഇരിക്കുന്നുണ്ട്. അവർ ലൗകികാര്യങ്ങളാണ് സംസാരിച്ചുകൊണ്ടിരുന്നത്, ഇത്ര രൂപ നഷ്ടം വന്നു എന്നും മറ്റും. ഞാൻ കരഞ്ഞു പോയി; അമ്മയോടു പറഞ്ഞു: 'അമ്മേ, എവിടെയാണെന്നെ കൊണ്ടുവന്നിരിക്കുന്നത്! എനിക്കാ രാസമണിയുടെ അമ്പലത്തിൽ സുഖമായിരുന്നല്ലോ. തീർത്ഥാടനത്തിനു വന്നിട്ട് ആ കാമിനീകാഞ്ചനത്തിൻെറ കഥ എപ്പോഴും കേൾക്കേണ്ടി വന്നല്ലോ! എന്നാലവിടെ (ദക്ഷിണേശ്വരത്ത്) വിഷയവാർത്ത കേൾക്കാതെ കഴിക്കാമായിരുന്നു.'

ഗുരുദേവൻ ഭക്തന്മാരോട്, പ്രത്യേകിച്ചും നരേന്ദ്രനോട്, അല്പം വിശ്രമിക്കാൻ പറഞ്ഞു; അദ്ദേഹവും വിശ്രമത്തിനായി ചെറിയ കട്ടിലിൽ കിടന്നു.

**നരേന്ദ്രാദികളുമൊത്ത് കീർത്തനത്തിൽ ആനന്ദിക്കുന്നു**

വൈകുന്നേരമായി. നരേന്ദ്രൻ പാടിക്കൊണ്ടിരിക്കുന്നു. രാഖാൽ, ലാട്ടു, മാസ്റ്റർ, നരേന്ദ്രൻെറ ബ്രഹ്മസമാജസ്നേഹിതൻ പ്രിയൻ, ഹസ്ര എല്ലാവരുമുണ്ട്. നരേന്ദ്രൻ കീർത്തനം പാടിക്കൊണ്ടിരുന്നു; മൃദംഗവായനയും തുടങ്ങി.

ചിന്തിയ്ക്കെൻമനം ശ്രീഹരിം സന്തതം
ചിദ്ഘനം ഭക്തഹൃത്പദ്മരഞ്ജനം
നിസ്തുലൻ ലസിക്കുന്നു നിരഞ്ജനൻ
കൗസ്തുഭോദ്ഭാസി ശ്രീഹരി സർവ്വദാ.

അംഗരാഗസുരഞ്ജിതം മാധവം
സുന്ദരാസ്യവിനിന്ദിതേന്ദുപ്രഭം
കഞ്ജലോചനം കല്മഷനാശനം
ചിന്തചെയ്ക നീയുത്പുളകോദ്ഗമം.

പാട്ട് ഇങ്ങനെ തുടർന്നു:

മാമകമാനസ ശ്രീകോവിലിന്നുള്ളിൽ
തൂമ പരത്തി പരിലസിക്കും,
സദ്ഗുണരാശിയാം സൗന്ദര്യധാമത്തെ
സത്യസ്വരൂപനെ കാണ്മതെന്നോ?
നിന്നെ ഞാൻ കാണുന്ന ധന്യദിനത്തിൻെറ
പൊന്നുഷസ്സൊന്നു ഞാനെന്നു കാണും?

കൺമുന്നിലായ് നിന്നെ കണ്ടുകണ്ടെന്നു ഞാൻ
ആനന്ദവാരിധിയിലാറാടിടും?

ജ്ഞാനസ്വരൂപനായ് എന്നുമെന്നാത്മാവിൽ
കോമളരൂപാ, നീ വാണീടുമോ!
പാരമലഞ്ഞുതിരിയുമെൻമാനസം
നേരിൽ നിൻദർശനംകൊണ്ടുടനെ,
കേവലശാന്തിയിൽ മൂകമായെന്നും നിൻ-
പാദപദ്മത്തിലഭയം നേടും;

സച്ചിദാനന്ദസ്വരൂപനായ് നീയെൻെറ
ചിത്തവിഹായസ്സിൽ വന്നുദിക്കെ,
ഇന്ദുവെ കണ്ട ചകോരം കണക്കെയാ-
നന്ദിതമായിടുമെൻ ഹൃദന്തം.

രാജാധിരാജനായ് ശാന്തിസ്വരൂപനായ്
രാജിക്കും നിസ്തുലപുണ്യകീർത്തേ,
താവക പ്രേമാർദ്രപാദപദ്മത്തിൽ ഞാൻ
ജീവിതമർപ്പിച്ചുകൊണ്ടീടുന്നേൻ.

തൃപ്പാദംതന്നിലായ് ജീവിതമർപ്പിച്ച-
ങ്ങിപ്പൊഴേ ജന്മസാഫല്യം നേടും.
വിണ്ണിൻെറ സന്തോഷസൗഭാഗ്യസമ്പത്തു
മന്നിലിരുന്നു ഞാനാസ്വദിക്കും.

നിസ്തുലമാകും വരമൊന്നിതുപോലെ
മറ്റേതൊരേടത്തു ലഭ്യമാകും?
മാലിന്യമേലാത്ത ശുദ്ധമാം താവക-
മാഹാത്മ്യം കണ്ടു ഞാനാനന്ദിക്കും.

ദീപം കൊളുത്തുന്ന നേരത്തു പെട്ടെന്നു
ഘോരാന്ധകാരം മറയുംപോലെ
നിഷ്ഠുരമാകുമെൻ പാപസമൂഹവും
നഷ്ടമായ്ത്തീരും നിൻദർശനത്താൽ.

ജീവിതനൗകയ്ക്കൊരാലംബനമായി
ശോഭിക്കും നൽധ്രുവനക്ഷത്രം പോൽ,
വിശ്വാസമാകുന്ന ദീപശിഖയെൻെറ
ചിത്തേ കൊളുത്തി ജ്വലിപ്പിച്ചാലും.

ദീനപരായണാ, നാഥാ എന്നാഗ്രഹം
സാധിതമാകാൻ കനിയുമെങ്കിൽ,
നിന്നെയണഞ്ഞു ഞാനെന്നെ മറന്നെന്നും
നിൻപ്രേമസാഗരമഗ്നനാവും.

നരേന്ദ്രൻ പിന്നെയും പാടി:

പ്രമുദിതവദനരായ് നിരന്തരം തിരുനാമം
സുമധുരമുദ്ഘോഷിച്ചു സുധാരസത്തെ,

പാനം ചെയ്തുചെയ്തു പരിതൃപ്തിയാർന്നിടുന്ന നേരം
ദാനം ചെയ്‌വിനതു നിങ്ങൾ ദീനരായോർക്കും.
വിഷയമരീചികയിൽ പെട്ടു ചിത്തം വരളുമ്പോൾ
തൃഷിതരായ് തിരുനാമം ജപിച്ചുകൊൾവിൻ.

ഭഗവന്മധുരനാമജപത്തിൽനിന്നുളവാകും
മധുരിതപ്രേമവായ്പാൽ മനം കുളിർക്കും.
ബദ്ധത പൂണ്ടുള്ള ചിത്തം കാമക്രോധാദികൾകൊണ്ടു
തപ്തമായീടുമ്പോൾ തിരുനാമം ജപിക്കൂ.

വിണ്ടുവരണ്ടുണങ്ങിയ മാനസത്തെത്തണുപ്പിക്കും
ദിവ്യപ്രേമത്തോടെ തിരുനാമം ജപിക്കൂ.
ഭഗവന്മധുരനാമം നിരന്തരം ജപിക്കുവാൻ
മറക്കൊല്ല മനസ്സേ, നീയൊരുകാലത്തും.

മൃദംഗവും കുഴിതാളവുമെടുത്ത് കീർത്തനം നടക്കുന്നു. നരേന്ദ്രൻ മുതലായ ഭക്തന്മാർ ഗുരുദേവനെ പ്രദക്ഷിണംവെച്ചുകൊണ്ടു പാടുന്നു.

'പ്രേമാനന്ദരസത്തിൽ മുഴുകുക നീ മനമേ', പിന്നെയും പാടുന്നു.

'കൺമുന്നിലായ്നിന്നെ കണ്ടുകണ്ടെന്നു ഞാൻ
ആനന്ദവാരിധിയിലാറാടീടും?'

ഒടുവിൽ നരേന്ദ്രൻ സ്വയം മൃദംഗമെടുത്തു; മത്തനായി ഗുരുദേവനുമൊരുമിച്ചുപാടി. 'ദിവ്യപ്രേമത്തോടെ തിരുനാമം ജപിക്കൂ....'

കീർത്തനം കഴിഞ്ഞപ്പോൾ ഗുരുദേവൻ ഏറെനേരം നരേന്ദ്രനെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു: 'നീയിന്നു ഞങ്ങൾക്കെന്തൊരാനന്ദം തന്നു!' ഇന്ന് ശ്രീരാമകൃഷ്ണദേവൻെറ ഹൃദയാന്തർവർത്തിയായ പ്രേമനിർഝരം പൊട്ടിപ്പുറപ്പെട്ടു. രാത്രി ഏതാണ്ട് എട്ടുമണിയായിരിക്കും. അപ്പോഴും ഭഗവാൻ പ്രേമോന്മത്തനായി വരാന്തയിൽ നടന്നുകൊണ്ടിരിക്കുന്നു. വടക്കുവശത്തുള്ള നീണ്ട വരാന്തയിൽ ഒരറ്റം മുതൽ മറ്റേ അറ്റംവരെ വേഗത്തിൽ നടന്നുകൊണ്ടിരിക്കുന്നു. ഇടയ്ക്കിടയ്ക്ക് അമ്മയോട് എന്തോ പറയുന്നു. പെട്ടെന്ന് ഉന്മത്തനെപ്പോലെ അലറി: 'നീയെന്നോടെന്തു ചെയ്യും?' അമ്മയുടെ തുണയുള്ളവനോട് മായയ്ക്കെന്തു ചെയ്യാനാവും, എന്നായിരിക്കുമോ അരുളിയത്?

നരേന്ദ്രനും മാസ്റ്ററും പ്രിയനും രാത്രി അവിടെ തങ്ങും. നരേന്ദ്രൻ താമസിക്കും; ഗുരുദേവൻെറ ആനന്ദത്തിനതിരില്ല. അത്താഴം തയ്യാറായി. ശ്രീ മാതൃദേവി സംഗീതശാലയിൽ താമസമുണ്ട്. ദേവി ചപ്പാത്തിയും പരിപ്പും മറ്റും പാകംചെയ്തു ഭക്തന്മാർക്ക് കഴിക്കാൻ അയച്ചിരിക്കുന്നു. ഭക്തന്മാർ ചിലപ്പോഴൊക്കെ താമസിക്കാറുണ്ട്. *സുരേന്ദ്രൻ മാസംതോറും ചെലവിന് ഒരു തുക കൊടുത്തുകൊണ്ടിരുന്നു.

അത്താഴം തയ്യാറായി. മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ ഇല വെച്ചിരിക്കുന്നു. മുറിയുടെ കിഴക്കേ വാതിലിനടുത്തു നരേന്ദ്രൻ

* ഈ പേരിലാണ് ശ്രീരാമകൃഷ്ണൻ തൻെറ ഒരു പ്രിയശിഷ്യനായ സുരേശമിത്രനെ വിളിച്ചിരുന്നത്

മുതൽപേർ വർത്തമാനം പറഞ്ഞുകൊണ്ടു നില്ക്കുന്നു.

നരേന്ദ്രൻ: ഇപ്പോഴത്തെ കുട്ടികളെങ്ങനെയുണ്ട്?

മാസ്റ്റർ: മോശമല്ല; പക്ഷേ, ധർമ്മശിക്ഷണമൊന്നും കിട്ടുന്നില്ല.

നരേന്ദ്രൻ: ഞാൻ കണ്ടേടത്തോളം ഒക്കെ അധഃപതിച്ചുകൊണ്ടിരിക്കയാണെന്നു തോന്നുന്നു. പുകവലി, വേണ്ടാതനംപറയൽ, അഴകിയരാവണൻ ചമയൽ, ക്ലാസ്സിൽനിന്നും ഒളിച്ചോടൽ ഇതൊക്കെ എപ്പോഴും കാണാൻ കഴിയും. അതു മാത്രമോ, നിഷിദ്ധസ്ഥാനങ്ങളിൽപ്പോലും പോകുന്നതു ഞാൻ കണ്ടിട്ടുണ്ട്.

മാസ്റ്റർ: ഞങ്ങൾ പഠിച്ചുകൊണ്ടിരുന്ന കാലത്ത്, ഇത്തരം സംഗതികൾ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല.

നരേന്ദ്രൻ: അങ്ങ് മറ്റു കുട്ടികളുമായി അത്ര ഇടപഴകിയിരുന്നില്ലെന്ന് എനിക്കു തോന്നുന്നു. പലരും കൊള്ളരുതാത്ത കൂട്ടരുമായി വർത്തമാനം പറയുന്നതു ഞാൻ കണ്ടിട്ടുണ്ട്. അവരുമായി കൂട്ടുകെട്ടില്ലെന്നാർക്കറിയാം?

മാസ്റ്റർ: എന്തൊരാശ്ചര്യം!

നരേന്ദ്രൻ: പലരുടെയും സ്വഭാവം കേടുവരുന്നുണ്ടെന്ന് എനിക്കറിയാം. സ്കൂൾ അധികാരികളും രക്ഷാകർത്താക്കളും ഈവക സംഗതികളിൽ ശ്രദ്ധിക്കുന്നതു നന്നായിരിക്കും.

**ഈശ്വരകഥതന്നെ കഥിക്കേണ്ടത്;**
**അന്യാ വാചോ വിമുഞ്ചഥ**

ഇങ്ങനെ സംഭാഷണം നടന്നുകൊണ്ടിരിക്കെ, ശ്രീരാമകൃഷ്ണദേവൻ മുറിക്കകത്തുനിന്നും അവരുടെ അടുക്കലെത്തി ചിരിച്ചുകൊണ്ടു ചോദിച്ചു: 'അതേയ് നിങ്ങളെന്താണ് പറഞ്ഞോണ്ടിരുന്നത്?' നരേന്ദ്രൻ പറഞ്ഞു: 'ഇദ്ദേഹവുമായി സ്കൂളിനെ സംബന്ധിച്ച് ഓരോന്നു പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. ഇക്കാലത്തെ കുട്ടികളുടെ സ്വഭാവം നന്നല്ല.' ഗുരുദേവൻ ഇക്കഥ അല്പം കേട്ട് ഗൗരവത്തിൽ മാസ്റ്ററോടു പറഞ്ഞു: 'ഇത്തരം വർത്തമാനമൊന്നും നന്നല്ല. ഈശ്വരകഥയൊഴിച്ച് ബാക്കി കഥയൊന്നും നല്ലതല്ല. നിനക്കിവരേക്കാൾ പ്രായമുണ്ട്; ബുദ്ധിയുമുണ്ട്. ഈവക സംഗതികൾക്ക് അവസരമുണ്ടാക്കിയത് ഉചിതമായില്ല.' (നരേന്ദ്രനപ്പോൾ വയസ്സ് 19-20; മാസ്റ്റർക്ക് 27-28.)

മാസ്റ്റർ നാണിച്ചുപോയി. നരേന്ദ്രാദിഭക്തന്മാർ മിണ്ടാതെ നിന്നു. ശ്രീരാമകൃഷ്ണൻ പുഞ്ചിരിപൊഴിച്ചുകൊണ്ട് അവരെ അത്താഴം കഴിപ്പിച്ചു. ഗുരുദേവന് ഇന്ന് അത്യാനന്ദം. ആഹാരത്തിനുശേഷം നരേന്ദ്രാദിഭക്തന്മാർ ഗുരുദേവൻെറ മുറിയിൽ നിലത്ത് വിശ്രമിച്ചു; ഗുരുദേവനുമായി സംസാരിച്ചു കൊണ്ടുമിരുന്നു. അതൊരാനന്ദക്കമ്പോളമായിരുന്നു. വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ, 'പ്രേമസ്വരൂപമാം പൂർണ്ണചന്ദ്രോദയമായീ ചിദംബരത്തിൽ' എന്ന പാട്ടൊന്നു പാടാൻ ഗുരുദേവൻ നരേന്ദ്രനോടാവശ്യപ്പെട്ടു.

നരേന്ദ്രൻ പാടാൻ തുടങ്ങി. ഒപ്പം മറ്റു ഭക്തന്മാർ താളവും മൃദംഗവും വായിച്ചു.

പ്രേമസ്വരൂപമാം പൂർണ്ണചന്ദ്രോദയമായീ ചിദംബരത്തിൽ - പിന്നെ
പ്രേമാംബുധിതന്നിലാനന്ദകല്ലോലമെങ്ങുമുയരുന്നല്ലോ.
ജയ്ജയ് ദയാമയ ജയ്ജയ് ദയാമയ ജയ്ജയ് ദയാമയാ നീ - ചിരം
ജയ്ജയ് ദയാമയ ജയ്ജയ് ദയാമയ ജയ്ജയ് ദയാമയാ നീ.
തിങ്കളിൻ ചൂഴവും താരകളെന്നപോൽ ഭക്തർ ശോഭിച്ചിടുന്നൂ - നല്ല
ലീലകളാടുന്ന ഭക്തസഖൻ ഭഗവാനുടെ സന്നിധിയിൽ.

ജയ്ജയ്..........................

സ്വർഗ്ഗകവാടമപാവൃതമാനന്ദകല്ലോലം പൊങ്ങിടുന്നൂ - ഒരു
നവ്യവിധാനവസന്തസമീരണൻ വീജനം ചെയ്യുകയാൽ.
മന്ദമന്ദമവൻ ലീലാരസപ്രേമഗന്ധം പരത്തിടുന്നു - അതിൻ
ഗന്ധമേറ്റേറ്റു യോഗിവൃന്ദം മത്തരായിച്ചമഞ്ഞീടുന്നു.

ജയ്ജയ്..........................

സംസാരവാരിധാവാനന്ദരൂപിണീ ചെമ്മേ വിരാജിക്കുന്നു - ഒരു
നവ്യവിധാനമാം പങ്കജം തന്നിലായാസീനയായിട്ടവൾ
ആവേശംപൂണ്ടിട്ടങ്ങാകുലരായുള്ള ഭക്തഭൃംഗാവലികൾ - അതിൽ
മധ്യേയിരുന്നിട്ടു പാനം ചെയ്തീടുന്നുണ്ടാനന്ദപീയൂഷകം.

ജയ്ജയ്..........................

നോക്കുനോക്കമ്മെതൻ ചിത്തവിനോദനമാകും പ്രസന്നമുഖം - അതു
ലോകനിവാസികൾക്കാകവേയൊന്നുപോൽ മോഹനമായിടുന്നു.
മായതൻപാദതലത്തിലായാനന്ദനർത്തനം ചെയ്തിടുന്നു - മുദാ
മത്തരായ് പ്രേമരസാമൃതപാനത്താൽ സജ്ജനസങ്കുലങ്ങൾ.

ജയ്ജയ്......................

ഔപമ്യമില്ലാതുള്ളമ്മതൻമെയ്യഴകെത്ര മനോഹരമാ - ണതിൻ
ദർശനം നേടിയാലുള്ളൊരു സംതൃപ്തിയ്ക്കന്തമുണ്ടാവതുണ്ടോ?
പ്രേമദാസൻ നമ്രനായുരച്ചീടുന്നു, പാടുവിനെല്ലാവരും - നിങ്ങൾ
അമ്മതൻ സ്തോത്രങ്ങൾ ഗാനം ചെയ്തീടുവിൻ നാണം കളഞ്ഞെല്ലാരും.
ജയ്ജയ് ദയാമയ ജയ്ജയ് ദയാമയ ജയ്ജയ് ദയാമയാ നീ.

കീർത്തനം പാടിക്കൊണ്ട് ശ്രീരാമകൃഷ്ണൻ നൃത്തംവെച്ചു. ഭക്തന്മാരും ചുറ്റും നൃത്തംവെച്ചു.

കീർത്തനത്തിനുശേഷം ഗുരുദേവൻ വടക്കുകിഴക്കേ വരാന്തയിൽ നടന്നുകൊണ്ടിരുന്നു. വടക്കുമാറി ഹസ്ര ഇരിപ്പുണ്ട്. ഗുരുദേവൻ അവിടെ വന്നിരുപ്പായി. മാസ്റ്റർ അവിടെ ഹസ്രയുമായി സംസാരിച്ചുകൊണ്ടിരുന്നു. ഗുരുദേവൻ ഒരു ഭക്തനോട്, 'നീ സ്വപ്നമോ മറ്റോ കാണാറുണ്ടോ?' എന്നു ചോദിച്ചു.

ഭക്തൻ: ഞാനൊരു ആശ്ചര്യകരമായ സ്വപ്നം കണ്ടു. ഈ ലോകം

മുഴുവൻ വെള്ളത്തിൽ. കണ്ണെത്താത്ത ജലപ്പരപ്പ്. കുറച്ചു വഞ്ചികൾ കാണാമായിരുന്നു; പെട്ടെന്നുയർന്ന ഒരു തിരയിൽ അവയൊക്കെ താണുപോയി. ഞാനും വേറെ ചിലയാളുകളും ഒരു കപ്പലിൽ കയറാൻ പോവുകയായിരുന്നു; അപ്പോഴുണ്ട് ആ കരകാണാത്ത കടലിന്മീതേ ഒരു ബ്രാഹ്മണൻ നടന്നുപോകുന്നു! 'അങ്ങെങ്ങനെയാണ് നടന്നുപോകുന്നത്?' എന്ന് ഞാൻ ചോദിച്ചു. പതുക്കെ ചിരിച്ചുകൊണ്ടു ബ്രാഹ്മണൻ പറഞ്ഞു: 'അതിനൊരു വിഷമവുമില്ല. വെള്ളത്തിന്നടിയിൽ ശരിയായിട്ടൊരു പാലമുണ്ട്.' 'അങ്ങെവിടേയ്ക്കാണ് പോകുന്നത്?' എന്നു ഞാനന്വേഷിച്ചു. 'ഭവാനീപുരത്തിലേയ്ക്ക്,' എന്നദ്ദേഹം മറുപടി പറഞ്ഞു. 'അല്പം നില്ക്കൂ! ഞാനും അങ്ങയോടൊപ്പം വരുന്നു,' എന്ന് ഞാനും പറഞ്ഞു.

ശ്രീരാമ: എനിക്കീ കഥ കേട്ടിട്ടു രോമാഞ്ചമുണ്ടാകുന്നു!

ഭക്തൻ: ബ്രാഹ്മണൻ പറഞ്ഞു, 'എനിക്കിപ്പോൾ കുറച്ചു ധിറുതിയുണ്ട്; നിനക്കു പുറത്തുവരാൻ നേരം പിടിക്കും, ഞാൻ നടക്കട്ടെ. ഈ വഴി നോക്കിവെച്ചോളൂ; നീ പിന്നാലേ വാ.'

ശ്രീരാമ: എനിക്കു രോമാഞ്ചമുണ്ടാകുന്നു! നീ വേഗം മന്ത്രോപദേശം സ്വീകരിക്കൂ.

രാത്രി പതിനൊന്നു മണിയായി. നരേന്ദ്രൻ മുതൽപേർ ഗുരുദേവൻെറ മുറിയിൽ നിലത്തു കിടക്കവിരിച്ചു കിടന്നു.

ഉറക്കമുണർന്നു നോക്കിയപ്പോൾ നേരം പ്രഭാതമായി. ശ്രീരാമകൃഷ്ണൻ ബാലനെപ്പോലെ ദിഗംബരനായി ഈശ്വരനാമങ്ങളും ചൊല്ലിക്കൊണ്ട് മുറിയിൽ നടക്കുന്നു. ചിലപ്പോൾ ഗംഗാദർശനം ചെയ്യുന്നു. ചിലപ്പോൾ ദേവീദേവന്മാരുടെ പടങ്ങൾക്കടുത്തുചെന്നു നമസ്കാരമർപ്പിക്കുന്നു. ചിലപ്പോൾ മധുരസ്വരത്തിൽ നാമകീർത്തനം ചെയ്യുന്നു. ചിലപ്പോൾ പറയും, 'വേദം, പുരാണം, തന്ത്രം, ഗീതാ, ഗായത്രീ, ഭാഗവതം, ഭക്തൻ, ഭഗവാൻ.' ഗീതയെ ഉദ്ദേശിച്ചു പലവുരു, 'ത്യാഗീ ത്യാഗീ ത്യാഗീ' എന്നു പറഞ്ഞു. പിന്നെ ചിലപ്പോൾ 'നീ ബ്രഹ്മം, നീതാൻ ശക്തി, നീയേ പുരുഷൻ, നീതന്നെ പ്രകൃതി, നീ വിരാട്, നീ സ്വരാട്, നീ നിത്യൻ, നീ ലീലാമയി; ചതുർവ്വിംശതിതത്ത്വവും നീ തന്നെ.'

അപ്പോഴേയ്ക്കും കാളീക്ഷേത്രത്തിലും രാധാകാന്തക്കോവിലിലും മംഗളാരതി ആരംഭിച്ചു; ശംഖും ചേങ്കിലയും മുഴങ്ങി. ഭക്തന്മാർ എഴുന്നേറ്റു പുറത്തുവന്നപ്പോൾ കാളീക്ഷേത്രത്തിലെ ശാന്തിക്കാർ പൂജയ്ക്കായി തോട്ടത്തിൽനിന്ന് പൂക്കൾ ശേഖരിക്കുന്നതുകണ്ടു. സംഗീതശാലയിൽനിന്നും പ്രഭാതവേളയ്ക്ക് അനുരൂപമായ രാഗത്തിൽ വാദ്യഘോഷങ്ങൾ മുഴങ്ങിയിരുന്നു.

നരേന്ദ്രനും കൂട്ടരും പ്രഭാതകൃത്യങ്ങൾ നിർവ്വഹിച്ച് ഗുരുദേവൻെറ സമീപം വന്നിരുപ്പായി. ഗുരുദേവൻ വടക്കുപടിഞ്ഞാറുള്ള വരാന്തയിൽ പടിഞ്ഞാറു മാറിനിന്നിരുന്നു.

നരേന്ദ്രൻ: നാനാക്കിൻെറ സമ്പ്രദായത്തിൽപ്പെട്ട കുറെ സന്ന്യാസി

മാർ പഞ്ചവടിയിൽ ഇരിക്കുന്നതു കണ്ടു.

ശ്രീരാമ: അതെ, അവരിന്നലെ വന്നു. (നരേന്ദ്രനോട്) നിങ്ങളെല്ലാവരും ഒന്നിച്ച് ഒരു പായിൽ ഇരിക്കിൻ. ഞാനൊന്നു കാണട്ടെ.

ഭക്തന്മാരെല്ലാവരും പായിൽ ഇരുന്നു; ഗുരുദേവൻ ആനന്ദത്തോടെ നോക്കിക്കണ്ടു; അവരുമായി സംഭാഷണമാരംഭിച്ചു. നരേന്ദ്രൻ സാധനയുടെ കാര്യം ഉന്നയിച്ചു.

**സ്ത്രീകളുമൊരുമിച്ചുള്ള സാധന - സന്താനഭാവം പരിശുദ്ധം**

ശ്രീരാമ: (നരേന്ദ്രാദികളോട്) ഭക്തിയാണ് കാര്യമായിട്ടുള്ളത്. അതു കിട്ടിയാൽ വിവേകവും വൈരാഗ്യവും തനിയേ വരും.

നരേന്ദ്രൻ: ആട്ടെ, സ്ത്രീകളുമൊരുമിച്ച് സാധനചെയ്യാൻ തന്ത്രം വിധിക്കുന്നുണ്ടല്ലോ.

ശ്രീരാമ: അതൊന്നും നല്ല വഴിയല്ല; ബഹുകഠിനം. അതുകൊണ്ടു പലപ്പോഴും പതനവും വരും. *വീരഭാവത്തിലും, ദാസീഭാവത്തിലും മാതൃഭാവത്തിലും സാധനയുണ്ട്. മാതൃഭാവമാണ് ഞാൻ സ്വീകരിച്ചിരിക്കുന്നത്. ദാസീഭാവവും കൊള്ളാം. വീരഭാവത്തിലുള്ള സാധന വളരെ കഠിനമാണ്. സന്താനഭാവം വളരെ ശുദ്ധമാകുന്നു.

നാനാക്പന്ഥിയിൽപ്പെട്ട സന്ന്യാസിമാർ പ്രവേശിച്ച് ശ്രീരാമകൃഷ്ണനെ അഭിവാദനം ചെയ്തുകൊണ്ട്, 'നമോ നാരായണായ' എന്നു പറഞ്ഞു. ശ്രീരാമകൃഷ്ണൻ അവരോട് ഇരിക്കാൻ പറഞ്ഞു.

**ഈശ്വരന് എന്തുമാവാം - അദ്ഭുതങ്ങൾ**

ഗുരുദേവൻ: ഈശ്വരന് അസാദ്ധ്യമായിട്ടൊന്നുമില്ല. അദ്ദേഹത്തിൻെറ സ്വരൂപം ആർക്കും വാക്കുകൊണ്ടു വർണ്ണിക്കാനാവില്ല. സർവ്വവും സാദ്ധ്യമാണ്. ഒരിടത്ത് രണ്ടു യോഗികൾ ഈശ്വരധ്യാനം ചെയ്തു പാർത്തിരുന്നു. ഒരു ദിവസം നാരദമഹർഷി, അതുവഴി കടന്നുപോയി. ആളെ തിരിച്ചറിഞ്ഞ് ഒരു യോഗി ചോദിച്ചു: 'അങ്ങിപ്പോൾ ശ്രീനാരായണൻെറ അടുക്കൽനിന്നു വരികയാണല്ലോ, അദ്ദേഹമിപ്പോളെന്തു ചെയ്യുന്നു?' 'ഭഗവാനിപ്പോൾ സൂചിക്കുഴിയിൽക്കൂടി ഒട്ടകത്തേയും ആനയേയും കടത്തുകയും പുറത്തെടുക്കുകയും ചെയ്യുന്നതു കണ്ടിട്ടാണ് ഞാൻ വരുന്നത്,' എന്ന് നാരദനരുളി. യോഗി ചോദിച്ചു, 'അതിലെന്താശ്ചര്യം? അദ്ദേഹത്തിന് എന്തും സാധിക്കും.' എന്നാൽ മറ്റേ യോഗി പറഞ്ഞു: 'അതെങ്ങനെ സാധിക്കും? അങ്ങൊരിക്കലും അവിടെയെങ്ങും പോയിട്ടില്ല.'

നേരമേതാണ്ട് ഒമ്പതുമണി. ഗുരുദേവൻ സ്വന്തം മുറിയിലിരിക്കുന്നു. കോന്നഗരത്തിൽനിന്നും മനോമോഹനൻ കുടുംബാംഗങ്ങളുമായി വന്നുചേർന്നിട്ടുണ്ട്. നമസ്കരിച്ചുകൊണ്ട് മനോമോഹനൻ പറഞ്ഞു, 'ഇവരെ കല്ക്കത്തയ്ക്കു കൊണ്ടുപോകയാണ്.' കുശലം അന്വേഷിച്ചു

*നാരിയെ കാമിനിയായി കരുതിക്കൊണ്ടുള്ള സാധന.

കൊണ്ട് ഗുരുദേവൻ പറഞ്ഞു: 'ഇന്നൊന്നാം തീയതി. കല്ക്കത്തയ്ക്കു പോവുകയാണോ? യാത്രയ്ക്കു നല്ല ദിവസമല്ലല്ലൊ. ഒക്കെ ശുഭമായ്വരട്ടെ.' എന്നിട്ട് മെല്ലെ ചിരിച്ച് മറ്റു കാര്യങ്ങൾ പറയാൻ തുടങ്ങി.

**ഈശ്വരമഗ്നനായി ധ്യാനം ചെയ്യാൻ നരേന്ദ്രനുപദേശം**

നരേന്ദ്രനും കൂട്ടുകാരും കുളികഴിഞ്ഞുവന്നു. ഗുരുദേവൻ വ്യഗ്രതയോടെ നരേന്ദ്രനോടു പറഞ്ഞു: 'പോ, വടവൃക്ഷത്തിന്റെ ചോട്ടിൽ പോയി ധ്യാനം ചെയ്യ്; ഇരിക്കാൻ ആസനം തരട്ടേ?'

നരേന്ദ്രനും ബ്രഹ്മസമാജസ്നേഹിതന്മാരും പഞ്ചവടിയിൽ ധ്യാനിച്ചുകൊണ്ടിരുന്നു. നേരം ഏതാണ്ട് പത്തരമണി. തെല്ലിടകഴിഞ്ഞ് ഗുരുദേവൻ അവിടെയെത്തി. മാസ്റ്ററും വന്നിട്ടുണ്ട്. ഗുരുദേവൻ സംഭാഷണം തുടങ്ങി.

ശ്രീരാമകൃഷ്ണൻ: (ബ്രഹ്മഭക്തന്മാരോട്) ധ്യാനം ചെയ്യുന്ന സമയത്ത് അദ്ദേഹത്തിൽ മഗ്നനാകണം. മേലെ പൊങ്ങിക്കിടന്നതുകൊണ്ട് വെള്ളത്തിനടിയിൽ കിടക്കുന്ന രത്നങ്ങൾ കിട്ടുമോ? ഇത്രയും പറഞ്ഞ് ഗുരുദേവൻ മധുരസ്വരത്തിൽ ഗാനമാരംഭിച്ചു:

മങ്ങിടാതെ മനസ്സു കാളിയിലൂന്നി നീ ഹൃദയാംബുധൗ
മുങ്ങിയൻപൊടെടുക്കണം ബഹുമൂല്യമാം മണിസഞ്ചയം;
പാഴിലായ് മമ മജ്ജനം പലതെന്നു പിന്തിരിയേണ്ട നീ
ആഴി രത്നവിഹീനമാവുകയില്ലയെന്നതു നിശ്ചിതം.
അന്തരിന്ദ്രിയനിഗ്രഹം വശമാക്കിയൊന്നതിൽ മുങ്ങി നീ
കുണ്ഡലീകൃതശക്തിയെ കുതുകേന തട്ടിയുണർത്തണം;
ജ്ഞാനമാമലയാഴിയിൽ പവിഴങ്ങളുണ്ടു ശമാത്മകം
ജ്ഞാനഭക്തിയുതൻ ഭവാനവ സംഭരിക്കണമഞ്ജസാ.
കാമമോഹമദാദികൾ - അവരാറു പേരുമരാതികൾ
ഭീമനക്രശരീരമാർന്നവിടത്തിലുണ്ടു ബുഭുക്ഷിതർ
ചിത്തതാരിനു ഭക്തിയാകിയ മഞ്ഞളാൽ മണമേകി നീ.
ചിത്സമുദ്രതലത്തിലാഴുകിൽ മണ്ടുമജ്ജലജീവികൾ.
എത്ര എത്ര തരത്തിലായ് വിലയേറിടും പവിഴാദികൾ
ആണ്ടിരിപ്പവിടത്തിലായ് അതു ചൊല്ലുവാൻ പണിയുണ്ടെടോ
രാമപ്രസാദനുരച്ചിടാം മനമാഴമായ് ബത മുങ്ങുകിൽ
രത്നസഞ്ചയമാകവേ തവ ലബ്ധമാകുമസംശയം.

**ആദ്യം ഈശ്വരലാഭം, പിന്നെ ലോകശിക്ഷണം**

നരേന്ദ്രനും കൂട്ടുകാരും ആൽത്തറയിൽനിന്നും താഴെയിറങ്ങി ഗുരുദേവന്റെ അടുക്കൽ വന്നുനിന്നു. അദ്ദേഹം തെക്കോട്ടു തിരിഞ്ഞ് അവരുമൊത്ത് വർത്തമാനവും പറഞ്ഞുകൊണ്ട് തന്റെ മുറിയിലേയ്ക്കു മടങ്ങി.

ഗുരുദേവനരുളി: മുങ്ങിയാൽ മുതല പിടിച്ചെന്നു വരാം; എന്നാൽ മഞ്ഞൾ പുരട്ടിയാൽ മുതല തൊടില്ല. 'ഹൃദയമാം രത്നാകരത്തി

ന്നഗാധജലത്തിൽ' കാമാദികളാകുന്ന ആറു മുതലകളുണ്ട്. വിവേക വൈരാഗ്യരൂപമായ മഞ്ഞൾ മേൽ പുരട്ടിയാൽ അവയൊന്നും പിന്നെ തൊടില്ല.

വിവേകവും വൈരാഗ്യവും ഉണ്ടാകുന്നില്ലെങ്കിൽ പാണ്ഡിത്യവും പ്രസംഗവുംകൊണ്ടെന്തു കാര്യം? ഈശ്വരൻ സത്യം, ബാക്കിയൊക്കെ അസത്യം. അദ്ദേഹംമാത്രം വസ്തു. ബാക്കിയെല്ലാം അവസ്തു; ഇതിൻെറ പേരാണ് വിവേകം.

ആദ്യം അദ്ദേഹത്തെ ഹൃദയമന്ദിരത്തിൽ പ്രതിഷ്ഠിക്കുക. എന്നിട്ടിഷ്ടംപോലെ പ്രസംഗം നടത്തിക്കോളു. വിവേകവും വൈരാഗ്യവുമില്ലെങ്കിൽ വെറുതെ ബ്രഹ്മം ബ്രഹ്മം എന്നു പറഞ്ഞതുകൊണ്ടെന്താവും? അതു പൊള്ളയായ ശംഖൂത്താണ്.

ഒരു ഗ്രാമത്തിൽ പദ്മലോചനനെന്നു പേരായി ഒരു ചെക്കനുണ്ടായിരുന്നു. ആളുകളവനെ 'പോദോ' എന്നാണ് വിളിച്ചിരുന്നത്. ഗ്രാമത്തിൽ ഒരു ജീർണ്ണിച്ച ക്ഷേത്രമുണ്ടായിരുന്നു. ഉള്ളിൽ ദേവവിഗ്രഹമൊന്നുമുണ്ടായിരുന്നില്ല. അമ്പലത്തിൻെറ ചുമരിൽ ആലും മറ്റു ചെടികളും വളർന്നിരുന്നു. കോവിലിനുള്ളിൽ വാവൽ താമസമുറപ്പിച്ചിരുന്നു. നിലത്തെല്ലാം പൊടിയും വാവലിൻെറ കാഷ്ഠവും. അമ്പലത്തിൽ ആളുകളൊന്നും വരാറില്ല.

ഒരു ദിവസം സന്ധ്യകഴിഞ്ഞ് ഗ്രാമവാസികൾ ശംഖനാദം കേട്ടു. അമ്പലത്തിൽനിന്നും ഭോഭോന്ന് ശംഖൊലി മുഴങ്ങി. ആരോ വിഗ്രഹം പ്രതിഷ്ഠിച്ച്, ദീപാരാധന നടത്തുന്നു എന്ന് ഗ്രാമത്തിലെ ആളുകൾ വിചാരിച്ചു. കുട്ടികളും കിഴവന്മാരും, ആണും പെണ്ണും, എല്ലാവരും അമ്പലത്തിൽ ഓടിക്കൂടി, ദേവദർശനത്തിനും ദീപാരാധനതൊഴാനും. അവരിലൊരുവൻ അമ്പലത്തിൻെറ വാതിൽ മെല്ലെ തുറന്നുനോക്കിയപ്പോൾ പദ്മലോചനൻ ഒരു വശത്തുനിന്നുകൊണ്ട് ഭോഭോന്ന് ശംഖൂതുന്നു. വിഗ്രഹം പ്രതിഷ്ഠിച്ചിട്ടില്ല, അമ്പലം അടിച്ചുവാരിയിട്ടില്ല. എങ്ങും വാവലിൻെറ കാഷ്ഠം. അയാളപ്പോൾ വിളിച്ചു ചോദിച്ചു:

> നിൻെറ മനസ്സിൻ മണിമന്ദിരമതിൽ
> മാധവനില്ലതിനാലേ
> അലമുറയധികം നീ കൂട്ടീടുന്നു
> അറുകൊല കൂടിയപോലേ.
> പോദോ, നീയതു ശംഖദ്ധ്വനിയാൽ
> മേദുരരവമാക്കുന്നൂ
>
> താവകദേവാലയമതിലിന്ദ്രിയ-
> വവ്വാലുകൾ പതിനൊന്നും
> രാപ്പകലെന്യേ ചിറകിട്ടവരഥ
> ചീൽകൃതികൂട്ടീടുന്നു.

ഹൃദയക്ഷേത്രത്തിൽ മാധവനെ പ്രതിഷ്ഠിക്കണമെന്നുണ്ടെങ്കിൽ, ഭഗവദ്ദർശനം സാധിക്കണമെന്നുണ്ടെങ്കിൽ, വെറുതെ ശംഖു വിളിച്ചതുകൊണ്ടു കാര്യമില്ല. ആദ്യം ചിത്തശുദ്ധി വേണം. മനസ്സു ശുദ്ധമായാൽ പവിത്രസ്ഥാനത്ത് ഭഗവാൻ സന്നിഹിതനാകുന്നു. വാവലിൻെറ കാഷ്ഠം

കിടന്നാൽ മാധവനെ കൊണ്ടുവരാനൊക്കുകയില്ല. പതിനൊന്നിന്ദ്രിയങ്ങളാണ് പതിനൊന്നു വാവലുകൾ - ജ്ഞാനേന്ദ്രിയങ്ങളഞ്ചും കർമ്മേന്ദ്രിയങ്ങളഞ്ചും മനസ്സും. ആദ്യം മാധവപ്രതിഷ്ഠ. പിന്നെ വേണമെങ്കിൽ പ്രസംഗം നടത്തിക്കോളു.

ആദ്യം താണുമുങ്ങുക. മുങ്ങി രത്നം കൈയ്ക്കലാക്കുക. പിന്നെ മറ്റു കാര്യം. ആർക്കും മുങ്ങാനിഷ്ടമില്ല. സാധനയില്ല. ഭജനയില്ല, വിവേകവും വൈരാഗ്യവുമില്ല; രണ്ടുനാലു വാക്കു പഠിക്കും, പ്രസംഗവുമങ്ങു തുടങ്ങും. മറ്റുള്ളവരെ പഠിപ്പിക്കൽ വലിയ പ്രയാസമാണ്. ഭഗവദ്ദർശനത്തിനുശേഷം ആർക്കെങ്കിലും അദ്ദേഹത്തിൻെറ ആദേശം ലഭിച്ചാൽ, അപ്പോൾ അന്യരെ പഠിപ്പിക്കാം.

**അകത്തു ഭക്തിയുണ്ടെങ്കിൽ സകലരും സ്വാധീനരാകും**

വർത്തമാനം പറഞ്ഞുകൊണ്ട് ഗുരുദേവൻ വടക്കെ വരാന്തയുടെ പടിഞ്ഞാറേ അറ്റത്തെത്തി. മാസ്റ്റർ സമീപം നില്ക്കുന്നു. 'വിവേക വൈരാഗ്യങ്ങൾ കൂടാതെ ഭഗവാനെ കാണാൻ കഴിയില്ല,' എന്ന് ഗുരുദേവൻ പലതവണ പറഞ്ഞിട്ടുണ്ട്. മാസ്റ്റർ വിവാഹം ചെയ്തിട്ടുണ്ട്; അതുകൊണ്ട് വ്യാകുലതയോടെ വിചാരിച്ചു: 'എൻെറ കഥ എന്താവും? വയസ്സിരുപത്തെട്ടായി. കോളേജിൽ പോയി ഇംഗ്ലീഷ് കുറച്ചൊക്കെ എഴുതാനും വായിക്കാനും പഠിച്ചിട്ടുണ്ട്. വിവേകവും വൈരാഗ്യവുമെന്നു വെച്ചാൽ കാമിനീകാഞ്ചനത്യാഗം എന്നാണോ അർത്ഥം?' എന്നു സ്വയം ചോദിച്ചു.

മാസ്റ്റർ: (ശ്രീരാമകൃഷ്ണനോട്) ഭാര്യ ഭർത്താവിനോട്, 'അങ്ങെന്നെ നോക്കുന്നില്ല, ഞാൻ ആത്മഹത്യ ചെയ്യും' എന്നു പറയുന്നപക്ഷം എന്തുചെയ്യണം?

ശ്രീരാമ: (ഗൗരവത്തിൽ) ഈശ്വരമാർഗ്ഗത്തിൽ വിഘ്നമായി നില്ക്കുന്ന അത്തരം ഭാര്യയെ ഉപേക്ഷിക്കണം; ആത്മഹത്യ ചെയ്യട്ടെ, വേറെ എന്തുവേണമെങ്കിലും ചെയ്യട്ടെ. ഈശ്വരമാർഗ്ഗത്തിൽ വിലങ്ങു നില്ക്കുന്ന ഭാര്യ അവിദ്യാമൂർത്തിയാണ്.

മാസ്റ്റർ ഗംഭീരചിന്തയിലാണ്ട് ചുമരുംചാരി ഒരു വശത്ത് നിന്നു. നരേന്ദ്രാദിഭക്തന്മാരും നിശ്ശബ്ദരായി നില്ക്കുന്നു. ഗുരുദേവൻ അവരുമായി കുറച്ചുനേരം വർത്തമാനം പറഞ്ഞു; എന്നിട്ട് പെട്ടെന്നു മാസ്റ്ററുടെ അടുക്കൽ വന്ന് പതുക്കെ രഹസ്യമായിങ്ങനെ പറഞ്ഞു: 'എന്നാൽ ഈശ്വരനിൽ ആത്മാർത്ഥമായ ഭക്തിയുള്ളവന് സകലരും വശവർത്തികളായിത്തീരുന്നു - രാജാവും ദുർജ്ജനങ്ങളും ഭാര്യയും. തനിക്ക് യഥാർത്ഥമായ ഈശ്വരഭക്തിയുണ്ടെങ്കിൽ ക്രമേണ ഭാര്യയും ഈശ്വരമാർഗ്ഗത്തിലേയ്ക്കു തരിഞ്ഞെന്നുവരും. താൻ നല്ലവനാണെങ്കിൽ ഈശ്വരേച്ഛയാ അവളും നല്ലവളായിത്തീർന്നെന്നുവരും.'

മാസ്റ്ററുടെ ചിന്താഗ്നിയിൽ ജലം പകർന്നു. 'അവൾ ആത്മഹത്യ ചെയ്യുന്നെങ്കിൽ ചെയ്യട്ടെ, ഞാനെന്തു ചെയ്യാനാണ്?' എന്നിങ്ങനെ

മാസ്റ്റർ ഇത്രയുംനേരം വിചാരിക്കുകയായിരുന്നു.

മാസ്റ്റർ: (ശ്രീരാമകൃഷണനോട്) ഈ ലോകം ഓരു വലിയ ഭയങ്കര സ്ഥാനംതന്നെ!

ശ്രീരാമ: (മാസ്റ്റർമുതൽപേരോട്) അതുകൊണ്ടാണ് ചൈതന്യദേവൻ, 'കേൾക്കു സോദരാ നിത്യാനന്ദ, സംസാരിജീവന് ഒരിക്കലും ഗതിയില്ല,' എന്നു പറഞ്ഞത്.

മുമ്പൊരിക്കൽ രഹസ്യമായി ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞിട്ടു ണ്ടായിരുന്നു: ഈശ്വരനിൽ ശുദ്ധമായ ഭക്തിയില്ലെങ്കിൽ ഒരു ഗതിയുമില്ല. എന്നാലാരെങ്കിലും ഈശ്വരസാക്ഷാത്കാരത്തിനുശേഷം സംസാരത്തിൽ ജീവിക്കുകയാണെങ്കിൽ അയാൾക്കൊരു ഭയത്തിനും കാരണമില്ല. ഇടയ്ക്കിടയ്ക്ക് ഏകാന്തത്തിൽ ചെന്നിരുന്നു സാധനകളനുഷ്ഠിച്ച് ശുദ്ധഭക്തി നേടാൻകഴിഞ്ഞാൽ, പിന്നെ സംസാരത്തിലിരുന്നാലും യാതൊരു ഭയവുമില്ല. ചൈതന്യദേവനു ഗൃഹസ്ഥഭക്തന്മാരും ഉണ്ടായിരുന്നു.പക്ഷേ അവർ പേരിൽ മാത്രമേ ഗൃഹസ്ഥന്മാരായിരു ന്നുള്ളു; കാരണം, അനാസക്തരായാണ് അവർ ജീവിച്ചിരുന്നത്.

അമ്പലത്തിൽ നിവേദ്യം കഴിഞ്ഞു. സംഗീതശാലയിൽനിന്നും വാദ്യ ങ്ങളും അപ്പോൾ മുഴങ്ങി. ഇനിയെല്ലാവരും വിശ്രമിക്കാൻ പോകും. ശ്രീരാമകൃഷ്ണദേവൻ ആഹാരം കഴിക്കാനിരുന്നു. നരേന്ദ്രാദിഭക്തന്മാർ ഇന്നും ഗുരുദേവനോടൊത്ത് ഊണു കഴിക്കും.

## അദ്ധ്യായം നാല്

1882 ഒക്ടോബർ 22, ഞായറാഴ്ച

ശ്രീരാമകൃഷ്ണൻ വിജയദശമിനാൾ ദക്ഷിണേശ്വരത്ത് ഭക്തന്മാ രുമൊരുമിച്ച്. മണി ഒമ്പതായിക്കാണും. ഗുരുദേവൻ ചെറിയ കട്ടിലിലി രിക്കുന്നു. അദ്ദേഹവുമായി സംസാരിച്ചുകൊണ്ട് മാസ്റ്റർ തറയിലും.

ഇന്നു വിജയദശമി, ആശ്വിനമാസം, ശുക്ലദശമീതിഥി. ഈയിടെ രാഖാൽ ഗുരുദേവൻെറകൂടെ താമസമാണ്. നരേന്ദ്രനും ഭവനാഥനും ഇടയ്ക്കു വന്നുംപോയുമിരിക്കുന്നു. ഗുരുദേവൻെറകൂടെ അദ്ദേഹത്തി ൻെറ സഹോദരപുത്രൻ രാമലാലും ഹസ്രയും താമസമുണ്ട്. രാമൻ, മനോമോഹനൻ, സുരേശൻ, മാസ്റ്റർ ഇവരും ആഴ്ചയിലൊരിക്കൽ ഗുരുദേവനെ വന്നു കണ്ടുപോകുന്നു. ബാബുരാമൻ ഒന്നുരണ്ടു തവണ കണ്ടിട്ടുണ്ട്.

ശ്രീരാമ: നിനക്ക് നവരാത്രി അവധിയുണ്ടോ?

മാസ്റ്റർ: ഉണ്ട്. സപ്തമി, അഷ്ടമി, നവമി എന്നീ പൂജാദിവസങ്ങളിൽ ഞാൻ കേശവസേനൻെറ വീട്ടിൽ പോയിരുന്നു.

ശ്രീരാമ: എന്നിട്ട്?

മാസ്റ്റർ: ദുർഗ്ഗാപൂജയെക്കുറിച്ച് വിശേഷപ്പെട്ട ഒരു വ്യാഖ്യാനം

കേട്ടു.

ശ്രീരാമ: എന്താ കേൾക്കട്ടെ.

മാസ്റ്റർ: കേശവസേനൻെറ വീട്ടിൽ ദിവസവും കാലത്തു പതിനൊന്നുമണിവരെ ആരാധനയുണ്ടായിരുന്നു. ആ ആരാധനാസമയത്ത് അദ്ദേഹം ദുർഗ്ഗാപൂജയുടെ അർത്ഥം വ്യാഖ്യാനിച്ചിരുന്നു. അദ്ദേഹം പറഞ്ഞു: അമ്മയെ സാക്ഷാത്കരിക്കാൻ സാധിച്ചാൽ, ശ്രീ ദുർഗ്ഗയെ ഹൃദയമന്ദിരത്തിൽ കൊണ്ടുവരാൻ കഴിഞ്ഞാൽ, ലക്ഷ്മിയും സരസ്വതിയും കാർത്തികേയനും ഗണേശനും തനിയെ വന്നോളും. ലക്ഷ്മിയെന്നാൽ സമ്പത്ത്, സരസ്വതി ജ്ഞാനം, കാർത്തികേയൻ വിക്രമം, ഗണേശൻ സിദ്ധിയും. ഇവയെല്ലാം താനേ വരും - അമ്മ വന്നാൽ!

**നരേന്ദ്രാദി അന്തരംഗശിഷ്യന്മാർ**

ശ്രീരാമകൃഷ്ണൻ വിവരണമെല്ലാം കേട്ടു; ഇടയ്ക്കു കേശവസേനൻെറ ആരാധനാക്രമത്തെക്കുറിച്ച് ഓരോന്ന് ചോദിച്ചുമിരുന്നു. ഒടുവിൽ പറഞ്ഞു. നീ അവിടെയുമിവിടെയുമൊന്നും പോകണ്ട. ഇവിടെ വന്നാൽ മതി. എൻെറ അന്തരംഗശിഷ്യന്മാർ ഇവിടെത്തന്നെ വരും. നരേന്ദ്രൻ, ഭവനാഥൻ, രാഖാൽ ഇവരെൻെറ അന്തരംഗശിഷ്യന്മാരാണ്. അവർ സാധാരണക്കാരല്ല. നീയൊരുദിവസം ഇവർക്ക് ഊണു കൊടുക്കുക നരേന്ദ്രനെക്കുറിച്ച് നിനക്കെന്തു തോന്നുന്നു?

മാസ്റ്റർ: വളരെ നല്ലവൻ.

ശ്രീരാമ: നോക്ക്, നരേന്ദ്രന് എന്തെല്ലാം ഗുണങ്ങളുണ്ട്! പാട്ടുപാടാം, വാദ്യങ്ങൾ വായിക്കാം; നല്ലപോലെ വിദ്യാഭ്യാസം ചെയ്തിട്ടുണ്ട്; ജിതേന്ദ്രിയൻ, വിവാഹം ചെയ്കയില്ലെന്നു പറയുന്നു. കുട്ടിക്കാലം മുതല്ക്കേ ഈശ്വരഭക്തിയുള്ളവൻ.

ഗുരുദേവൻ മാസ്റ്ററുമായി പിന്നെയും വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു.

**ചിന്മയമൂർത്തിധ്യാനം - മാതൃധ്യാനം**

ശ്രീരാമ: ഈയിടെ നിൻെറ ഈശ്വരധ്യാനം എങ്ങനെ നടക്കുന്നു? നിനക്ക് സാകാരഭാവമോ സുഖമായിത്തോന്നുന്നത്, അതോ നിരാകാരമോ?

മാസ്റ്റർ: മനസ്സിപ്പോൾ സാകാരത്തിൽ പോകുന്നില്ല. അതേ സമയം നിരാകാരത്തിൽ മനസ്സുറുപ്പിക്കാനും ആവുന്നില്ല.

ശ്രീരാമ: കണ്ടോ! നിരാകാരത്തിൽ പെട്ടെന്നൊന്നും മനസ്സുറയ്ക്കുകയില്ല. ആദ്യമൊക്കെ സാകാരമാണ് നല്ലത്.

മാസ്റ്റർ: മണ്ണുമുതലായവകൊണ്ടുള്ള വിഗ്രഹത്തെ ധ്യാനിക്കുകയെന്നോ?

ശ്രീരാമ: എന്ത്, മണ്ണോ? ചിന്മയമൂർത്തി.

മാസ്റ്റർ: ശരി, എന്നാലും കൈയും കാലുമൊക്കെ ഭാവന ചെയ്യണ

മല്ലാ? ആദ്യഘട്ടത്തിൽ രൂപചിന്ത ചെയ്തില്ലെങ്കിൽ മനസ്സ് സ്ഥിരമാവുകയില്ലെന്നു തോന്നുന്നുണ്ട്; അങ്ങ് അങ്ങനെ പറഞ്ഞു തന്നിട്ടുമുണ്ട്. ആവട്ടെ, അദ്ദേഹത്തിന് ഏതു രൂപവും കൈക്കൊള്ളാൻ കഴിയും. സ്വന്തം അമ്മയുടെ രൂപം ധ്യാനിക്കാൻ പാടുണ്ടോ?

ശ്രീരാമ: ആവാം, അമ്മ ഗുരുവാകുന്നു, ബ്രഹ്മസ്വരൂപിണി ആകുന്നു.

മാസ്റ്റർ മിണ്ടാതിരുന്നു. തെല്ലിടകഴിഞ്ഞ് മാസ്റ്റർ വീണ്ടും ഗുരുദേവനോട് ചോദിച്ചു: നിരാകാരധ്യാനത്തിൽ എന്താണ് കാണുന്നത്? അതു വിവരിക്കാനാവില്ലേ?

ശ്രീരാമ: (അല്പം ചിന്തിച്ചശേഷം) എങ്ങനെയെന്നോ?

ഇതും പറഞ്ഞ് ഗുരുദേവൻ കുറച്ചുനേരം നിശ്ശബ്ദനായിരുന്നു. എന്നിട്ട് സാകാരനിരാകാരദർശനങ്ങളുടെ അനുഭവത്തെപ്പറ്റി ചിലതൊക്കെ പറഞ്ഞു; പിന്നെയും ഗുരുദേവൻ നിശ്ശബ്ദനായി.

ശ്രീരാമ: നോക്കൂ, ഇതൊക്കെ നേരെ മനസ്സിലാകണമെങ്കിൽ സാധന ചെയ്യണം. മുറിയ്ക്കകത്തിരിക്കുന്ന രത്നം കാണണമെങ്കിലോ, കൈയ്ക്കലാക്കണമെങ്കിലോ, താക്കോൽ തേടിപ്പിടിച്ച് വാതിൽ തുറക്കണം. എന്നിട്ട് രത്നം പുറത്തെടുത്തുകൊണ്ടുപോരണം. അതു ചെയ്യാതെ, പൂട്ടിയിട്ടിരിക്കുന്ന മുറിയുടെ വാതില്ക്കൽ ചെന്നുനിന്നുകൊണ്ട്, 'ഞാനിതാ വാതിൽ തുറന്നു, പെട്ടിയുടെ പൂട്ടു കുത്തിത്തുറന്നു, ഈ രത്നം പുറത്തെടുത്തു,' എന്നൊക്കെ ചുമ്മാനിന്നു സങ്കല്പിച്ചതുകൊണ്ടായില്ല. സാധന ചെയ്യണം.

## അദ്ധ്യായം അഞ്ച്

### ഭഗവാൻ അനന്തൻ – വൃന്ദാവനദർശനം

ശ്രീരാമ: ജ്ഞാനികൾ നിരാകാരധ്യാനം ചെയ്യുന്നു. അവർ അവതാരങ്ങളെ വകവെയ്ക്കുന്നില്ല. 'അവിടുന്നു പൂർണ്ണബ്രഹ്മമാകുന്നു' എന്ന് അർജ്ജുനൻ ശ്രീകൃഷ്ണനെ സ്തുതിച്ചു. കൃഷ്ണൻ അർജ്ജുനനോട് പറഞ്ഞു: 'വാ, ഞാൻ പൂർണ്ണബ്രഹ്മമോ അല്ലയോ എന്നു നിനക്കു കാണാം.' ഇത്രയും പറഞ്ഞ് ഒരിടത്ത് കൂട്ടിക്കൊണ്ടുപോയി; 'നീയെന്തു കാണുന്നു? ' എന്നർജ്ജുനനോട് ചോദിച്ചു. അർജ്ജുനൻ പറഞ്ഞു: 'ഞാനൊരു വലിയ മരം കാണുന്നു. അതിൽ കുലകുലയായിട്ട് ഞാവൽപ്പഴം പോലുള്ള കറുത്ത പഴങ്ങളും കാണുന്നു.' 'അല്പം കൂടി അടുത്തുവന്നു നോക്കൂ. ആ കുലകളൊന്നും കറുത്ത പഴങ്ങളല്ല - എന്നെപ്പോലുള്ള അസംഖ്യം കൃഷ്ണന്മാരാണ് കുലകുലകളായിത്തൂങ്ങുന്നത്,' എന്നരുളി ഭഗവാൻ. അതായത് ആ പൂർണ്ണബ്രഹ്മരൂപമായ വൃക്ഷത്തിൽ നിന്നും അസംഖ്യം അവതാരങ്ങൾ വരുന്നു, പോകുന്നു.

കബീർദാസന് നിരാകാരഭാവത്തോടു വലിയ താത്പര്യമായിരുന്നു. കൃഷ്ണന്റെ കാര്യം പറഞ്ഞാൽ കബീർ ചോദിക്കും, 'ഞാനയാളെ എന്തിനു ഭജിക്കണം? ഗോപസ്ത്രീകൾ കൈകൊട്ടുന്നു, അയാൾ കുര

ങ്ങാട്ടമാടുന്നു.' (ചിരിച്ചുകൊണ്ട്) ഞാൻ സാകാരവാദികളുടെ കൂട്ടത്തിൽ സാകാരത്തേയും, നിരാകാരവാദികളുടെ കൂട്ടത്തിൽ നിരാകാരത്തേയും സ്വീകരിക്കുന്നു.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) നമ്മുടെ സംഭാഷണവിഷയമായിരുന്ന ഈശ്വരൻ എപ്രകാരം അനന്തനോ, അവിടുന്നും അപ്രകാരം അനന്തനാകുന്നു. അവിടുത്തെയും അതിരറിയാനാവില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നീ കണ്ടുപിടിച്ചുകളഞ്ഞല്ലോ! സംഗതിയെന്താണെന്നോ! എല്ലാ മതവും ഒന്നു പരീക്ഷിച്ചുനോക്കണം; എല്ലാവഴിക്കും പോയിനോക്കണം. നരകവും സ്വർഗ്ഗവും എന്ന കളിയിൽ എല്ലാ കള്ളിയും കടക്കാതെ കരുവെങ്ങനെ നടുക്ക് സ്വർഗ്ഗത്തെത്തും? കരു നടുക്കെത്തിക്കഴിഞ്ഞാൽ പിന്നെയാർക്കും അതിനെ തടയാനാവില്ല.

മാസ്റ്റർ: അതു ശരിയാണ്.

ശ്രീരാമ: യോഗികൾ രണ്ടു തരക്കാരുണ്ട്. ബഹൂദകനും കുടീചകനും. അനേകം തീർത്ഥങ്ങളുമാടി മനസ്സിനിനിയും ശാന്തി ലഭിച്ചിട്ടില്ലാത്ത യോഗികളെ ബഹൂദകന്മാരെന്നു പറയുന്നു; തിരിച്ചിലെല്ലാം കഴിഞ്ഞ് മനസ്സിനുറപ്പുനേടി ശാന്തിയടഞ്ഞ് ഒരിടത്ത് ഇരിപ്പുറപ്പിക്കുന്നു, ഒരുതരം യോഗികൾ; അവരാണ് കുടീചകന്മാർ. അവർ പിന്നെ ചുറ്റിത്തിരിയുന്നില്ല. ഒരിടത്തു വസിക്കുന്നതുതന്നെ അവർക്കാനന്ദം. അവർക്ക് തീർത്ഥാടനത്തിൽ ഒരു താത്പര്യവുമില്ല. അവർ തീർത്ഥാടനത്തിനു പോകുന്നെങ്കിൽ അത് ആത്മോദ്ദീപനത്തിനുവേണ്ടി മാത്രമാണ്.

സകലമതങ്ങളും ഒരു തവണ ഞാനഭ്യസിച്ചു - ഹിന്ദുമതം, മുഹമ്മദുമതം, കൃസ്തുമതം; കൂടാതെ ശാക്തം, വൈഷ്ണവം, വേദാന്തം, എന്നീ മാർഗ്ഗങ്ങളും ഞാനനുസരിച്ചു. പലവഴിക്കും വന്നുചേരുന്നത് ഒരേ ഈശ്വരനിലാണെന്ന് ഞാൻ കണ്ടു.

തീർത്ഥാടനത്തിനു പോകുമ്പോൾ ചിലപ്പോഴൊക്കെ എനിക്ക് വലിയ വിഷമം തോന്നിയിട്ടുണ്ട്. മഥുരനാഥനുമൊരുമിച്ച് കാശിയിൽ രാജബാബുവിൻെറ സന്ദർശനമുറിയിൽ ഒരിക്കൽ പോയി. അവിടെ അവർ ലൗകികകാര്യങ്ങളെക്കുറിച്ച്, പണം പുരയിടം മുതലായവയെക്കുറിച്ച്, സംസാരിക്കുന്നതു കേട്ടു. വർത്തമാനം കേട്ടു ഞാൻ കരഞ്ഞുപോയി. ഞാൻ ദേവിയോടു ചോദിച്ചു, 'അമ്മേ, എവിടെയാണ് എന്നെ കൊണ്ടുവന്നിരിക്കുന്നത്! എനിക്ക് ദക്ഷിണേശ്വരത്ത് സുഖമായിരുന്നല്ലോ.' പ്രയാഗയിലും കണ്ടു, അതേ കുളങ്ങൾ, അതേ കറുക, അതേ മരങ്ങൾ, അതേ പുളിയില. (ശ്രീരാമകൃഷ്ണനും മാസ്റ്ററും ചിരിക്കുന്നു.)

എന്നാൽ തീർത്ഥസ്ഥാനത്തിൽ ആദ്ധ്യാത്മികാവേശം ഉണ്ടാകുമെന്നുള്ളതു നേരാണ്. മഥുരബാബുവിൻെറ കൂടെ ഞാൻ വൃന്ദാവനത്തിൽ പോയി. മഥുരബാബുവിൻെറ വീട്ടിലെ സ്ത്രീകളും ഹൃദയനും ഒപ്പമുണ്ടായിരുന്നു. കാളിയദമനഘട്ടം കണ്ടപ്പൊഴേ എനിക്ക് ആവേശം

വന്നു - ഞാൻ വികാരവിഹ്വലനായി! യമുനയുടെ ആ കടവിൽ ഒരു കുട്ടിയെയെന്നപോലെ ഹൃദയൻ എന്നെ കുളിപ്പിക്കാറുണ്ടായിരുന്നു. സന്ധ്യയ്ക്ക് യമുനാതീരത്തു നടക്കാൻ പോയിരുന്നു. ആ സമയത്തു യമുനയുടെ മണൽത്തിട്ടയിൽക്കൂടി മേച്ചിൽസ്ഥലങ്ങളിൽനിന്നും കന്നുകാലികൾ വന്നിരുന്നു. അവയെ കണ്ടമാത്രയിൽ ഞാൻ കൃഷ്ണ സ്മരകൊണ്ടു വിവശനായി. ഭ്രാന്തനെപ്പോലെ പാഞ്ഞുകൊണ്ടു ഞാൻ ചോദിച്ചു, 'കൃഷ്ണനെവിടെ? എവിടെ കൃഷ്ണൻ?'

പല്ലക്കിൽ കയറി ശ്യാമകുണ്ഡവും രാധാകുണ്ഡവും കാണാൻ പോയി; വഴിക്ക് ഗോവർദ്ധനം കാണാനിറങ്ങി. ഗോവർദ്ധനം കണ്ട മാത്രയിൽ ഞാൻ വിഹ്വലനായിത്തീർന്നു; ഗോവർദ്ധനഗിരിയുടെ മുകളിൽ പാഞ്ഞുകയറി. പിന്നെ ബാഹ്യബോധം വിട്ടുപോയി. അപ്പോൾ വ്രജവാസികൾ വന്ന് എന്നെ ഇറക്കിക്കൊണ്ടുപോന്നു. ശ്യാമകുണ്ഡത്തിലേയ്ക്കും രാധാകുണ്ഡത്തിലേയ്ക്കും പോകും വഴി അതേ മൈതാനങ്ങളും, മരങ്ങളും വള്ളികളും, മാനുകളും, പക്ഷികളും കണ്ടു ഞാൻ ഭക്തിപരവശനായി. കണ്ണീരുകൊണ്ടു തുണി ഈറനായി. ഞാൻ ഉള്ളിൽ വിചാരിച്ചു, 'ഹേ കൃഷ്ണ, എല്ലാം പണ്ടേപ്പോലെയുണ്ട്. അങ്ങയെമാത്രം കാണാനില്ല.' പല്ലക്കിനകത്തുതന്നെ ഇരുന്നു; പക്ഷേ ഒന്നും പറയാൻ ശക്തിയുണ്ടായിരുന്നില്ല - മിണ്ടാതിരുന്നു. ഹൃദയൻ പല്ലക്കിൻെറ പിന്നാലെ വരുന്നുണ്ടായിരുന്നു; വാഹകന്മാരോട് ഹൃദയൻ പറഞ്ഞേല്പ്പിച്ചിരുന്നു, സൂക്ഷിച്ചുകൊള്ളണമെന്ന്.

ഗംഗാമായിക്ക് എന്നോട് വലിയ ഇഷ്ടമായി. വളരെ വയസ്സു ചെന്ന അമ്മ. നിധുവനത്തിനടുത്തൊരു കുടിയിൽ ഒറ്റയ്ക്കാണു താമസം. എൻെറ അവസ്ഥയും അദ്ധ്യാത്മഭാവവും കണ്ടിട്ടവർ പറഞ്ഞു, 'അദ്ദേഹം സാക്ഷാൽ രാധ ദേഹമെടുത്തുവന്നതാണ്.' എന്നെ 'ദുലാലി' - ഓമന - എന്നാണവർ വിളിച്ചിരുന്നത്. അവരെക്കണ്ടാൽ ഞാനൻെറ ഊണുമുറക്കവും, താമസസ്ഥലത്തേയ്ക്കുള്ള മടക്കയാത്രയും ഒക്കെ മറന്നുപോയിരുന്നു. ചില ദിവസങ്ങളിൽ ഹൃദയൻ ഭക്ഷണം വീട്ടിൽ നിന്നും കൊണ്ടുവന്ന് ഊട്ടാറുണ്ട്. ഗംഗാമായിയും ആഹാരമുണ്ടാക്കി എന്നെ കഴിപ്പിച്ചിരുന്നു.

ഗംഗാമായിക്ക് ഭാവാവേശം ഉണ്ടാകാറുണ്ട്. അവരുടെ ആവേശം കാണാൻ ആളുകൾ തിങ്ങിക്കൂടിയിരുന്നു. ഭാവാവസ്ഥയിൽ ഒരു ദിവസം ഹൃദയൻെറ തോളിൽ ചാടിക്കയറി.

ഗംഗാമായിയുടെ അടുക്കൽനിന്നും നാട്ടിലേയ്ക്കു മടങ്ങാൻ എനിക്കാഗ്രഹമില്ലായിരുന്നു. വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തു; പുഴക്കലരിച്ചോറ് വേണമെനിക്ക്. ഗംഗാമായിയുടെ കട്ടില് മുറിയുടെ ആ വശത്ത്, എൻേറത് ഈ വശത്ത്. ഒക്കെ ശരിയാക്കിയിരുന്നു. ഹൃദയനപ്പോൾ ചോദിച്ചു: 'അങ്ങേയ്ക്കു വല്ലാത്ത വയറ്റിൽ സൂക്കേടാണല്ലൊ, അപ്പോൾ ആരു നോക്കും?' ഗംഗാമായി പറഞ്ഞു, 'എന്ത്! ഞാൻ നോക്കും,

ഞാൻ ശുശ്രൂഷിക്കും.' ഹൃദയൻ ഒരു കൈപിടിച്ചു വലിച്ചു,. ഗംഗാമായി മറ്റേക്കൈയും പിടികൂടി. ആ സമയത്ത് അമ്മയെ ഓർമ്മവന്നു. അമ്മയപ്പോൾ തനിച്ചിവിടെ ദക്ഷിണേശ്വരത്ത് സംഗീതശാലയിൽ താമസമായിരുന്നു. പിന്നെ താമസിക്കാൻ തോന്നിയില്ല. ഞാൻ പറഞ്ഞു, 'ഇല്ല, എനിക്ക് പോണം.' വൃന്ദാവനം എനിക്കു വളരെ ഇഷ്ടപ്പെട്ടു. പുതിയ യാത്രക്കാരവിടെ ചെന്നാൽ, 'ഹരിനാമം ചൊൽവിൻ, പണക്കിഴിയഴിപ്പിൻ, ' എന്ന് ആ ആയർക്കിടാങ്ങൾ പറഞ്ഞോണ്ടിരിക്കും.

പതിനൊന്നുമണിക്കുശേഷം ശ്രീരാമകൃഷ്ണദേവൻ കാളീക്ഷേത്രത്തിലെ നിവേദ്യം കഴിച്ചു. ഉച്ചയ്ക്ക് അല്പം വിശ്രമിച്ചശേഷം, ഉച്ചതിരിഞ്ഞ് വീണ്ടും ഭക്തന്മാരുമായി സംഭാഷണത്തിലേർപ്പെട്ടു. ഇടയ്ക്കു ചിലപ്പോഴൊക്കെ പ്രണവമോ 'ഹാ ചൈതന്യ' എന്നോ ഉച്ചരിച്ചുകൊണ്ടിരുന്നു.

അമ്പലത്തിൽ ദീപാരാധന ആരംഭിച്ചു. ഇന്നു വിജയദശമി. ശ്രീരാമകൃഷ്ണൻ ദേവീസന്നിധിയിൽ വന്നു. ഭക്തന്മാർ ദേവിയെ വണങ്ങിയശേഷം ഗുരുദേവൻെറ ചരണരേണുക്കൾ ശിരസ്സിലണിഞ്ഞു. രാമലാൽ ദേവിയുടെ ക്ഷേത്രത്തിൽ ആരതി നടത്തി. ഗുരുദേവൻ രാമലാലിനെ വിളിച്ചു പറഞ്ഞു, 'രാമലാൽ നീയെവിടെ?'

കാളീദേവിക്ക് *സിദ്ധി നിവേദിച്ചിട്ടുണ്ട്. ഗുരുദേവൻ ആ പ്രസാദം സ്പർശിക്കും. അതിനാണ് രാമലാലിനെ വിളിക്കുന്നത്. ഭക്തന്മാർക്കെല്ലാവർക്കും അല്പാല്പം കൊടുക്കാൻ പറഞ്ഞേല്പിച്ചു.

## അദ്ധ്യായം ആറ്

**1882 ഒക്ടോബർ 24, ചൊവ്വാഴ്ച**

ദക്ഷിണേശ്വരംക്ഷേത്രത്തിൽ ബലരാമൻതുടങ്ങിയവരോടൊത്ത്. ബലരാമന് ഉപദേശം.

### ശകുനം ശരിയാണ് – കാമിനീകാഞ്ചനംതന്നെ മായ

ഒക്ടോബർ 24 -ാം തീയതി ചൊവ്വാഴ്ച ഉച്ചതിരിഞ്ഞ് മണി മൂന്നുനാലായിരിക്കും. ഗുരുദേവൻ ആഹാരസാധനങ്ങൾ സൂക്ഷിക്കുന്ന അലമാരയുടെ അടുത്ത് നില്ക്കുന്നു. ബലരാമനും മാസ്റ്ററും കല്ക്കത്തയിൽനിന്നും ഒരേ വണ്ടിയിൽ വന്നു: അദ്ദേഹത്തെ നമസ്കരിച്ചു. നമസ്കാരംചെയ്ത് ഇരുന്നയുടനെ ഗുരുദേവൻ ചിരിച്ചുകൊണ്ടുപറഞ്ഞു: 'അലമാരയ്ക്കുള്ളിൽനിന്നും പലഹാരമെടുക്കാൻ കൈനീട്ടി, അപ്പോളൊരു പല്ലി മേത്തു വീണു; വേഗം ഞാൻ കൈവലിച്ചു.' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: വേണം, അതൊക്കെ ആചരിക്കണം. ഇതു നോക്കൂ,

*അല്പം ലഹരിയുള്ള ഒരുതരം പാനീയം

രാഖാലിനു സുഖമില്ല. എൻെറയും കൈയും കാലും നോവുന്നു. എന്തു പറ്റിയെന്നോ? ഞാനിന്നു കാലത്ത് കിടക്കയിൽനിന്നെഴുന്നേറ്റപ്പോൾ രാഖാൽ വരുന്നുവെന്നു കരുതി വേറൊരാളുടെ മുഖം കണ്ടു പോയി! (എല്ലാവരും ചിരിക്കുന്നു) അതെ, ലക്ഷണം നോക്കേണ്ടതുണ്ട്. അന്നാളൊരുദിവസം നരേന്ദ്രൻ അവൻെറ കൂട്ടുകാരൻ ഒരൊറ്റക്കണ്ണനെ കൂട്ടിക്കൊണ്ടുവന്നു- ആ കണ്ണിനു ഒട്ടും കാഴ്ചയില്ലാതില്ല, അതെന്തെങ്കിലുമാകട്ടെ; ഇനിയെന്താണ് വരാൻ പോകുന്നതെന്ന് എനിക്കു വിചാരമായി.

വേറൊരാൾ ഇവിടെ വരാറുണ്ട്; അയാൾ കൊണ്ടുവരുന്നതൊന്നും എനിക്ക് കഴിക്കാനാവുന്നില്ല. അയാളൊരാപ്പീസിൽ പണിയെടുക്കുന്നു; ശമ്പളം 20 രൂപയാണ്; കള്ളക്കണക്കെഴുതി വേറെ 20 രൂപകൂടി സമ്പാദിക്കുന്നു. പൊളിപറയുന്നതുകൊണ്ട് അയാൾ വന്നാൽ എനിക്കധികമൊന്നും മിണ്ടാൻ കഴിയുന്നില്ല. ചിലപ്പോൾ രണ്ടുനാലുദിവസം ആപ്പീസിലൊന്നും പോകാതെ ഇവിടെയങ്ങു കൂടും. എന്തിനാണെന്നോ? ഞാനാരോടെങ്കിലും പറഞ്ഞ് വേറേ വല്ല സ്ഥലത്തും വേല മേടിച്ചു കൊടുക്കുമെന്നാശിച്ച്.

ബലരാമൻ ഒരു നല്ല വൈഷ്ണവകുടുംബത്തിൽപെട്ടവൻ. ബലരാമൻെറ അച്ഛൻ വലിയ വിഷ്ണുഭക്തനാണ്. ഇപ്പോൾ വയസ്സനായി. ബലരാമൻെറ ശിരസ്സിൽ ശിഖയും, കഴുത്തിൽ തുളസിമാലയും; സർവ്വദാ ഹരിനാമം ജപിക്കുന്നതിന് കൈയിൽ വേറൊരു മാലയും; എപ്പോഴും ജപിക്കുന്നു. അദ്ദേഹത്തിന് ഒറീസ്സയിൽ വലിയ ജമിന്ദാരിയുണ്ട്. കോലാരിലും വൃന്ദാവനത്തിലും വേറെ പലയിടങ്ങളിലും ശ്രീ രാധാകൃഷ്ണ ക്ഷേത്രങ്ങളും അതിഥിശാലകളും നടത്തുന്നുണ്ട്. ഗുരുദേവൻ വർത്തമാനം പറയുന്ന മട്ടിൽ അദ്ദേഹത്തിന് ഉപദേശം നല്കുന്നു.

ശ്രീരാമ: അന്ന് ഒരാളു വന്നിരുന്നു. അയാളാ കറമ്പിയായ മൂധേവിയുടെ, അയാളുടെ കെട്ടിയോളുടെ ചൊല്പടിയിലാണെന്നു ഞാനറിഞ്ഞു! എന്തുകൊണ്ടാണ് ഈശ്വരദർശനം ഉണ്ടാകാത്തതെന്നോ? കാമിനീകാഞ്ചനം ഇടയ്ക്കു മറയായി വന്നുപെട്ടിരിക്കുന്നതുകൊണ്ട്. അന്നവൻ നിന്നോട് എന്തധികപ്രസംഗമാണ് പറഞ്ഞത്! 'എൻെറ അച്ഛൻറടുക്കൽ ഒരു പരമഹംസൻ വന്നു, അച്ഛൻ അദ്ദേഹത്തിന് കോഴി പുഴുങ്ങിക്കൊടുത്തു,' എന്ന്. (ബലരാമൻ ചിരിക്കുന്നു.) എൻെറ ഇപ്പോഴത്തെ അവസ്ഥയിൽ, നിവേദിച്ചതാണെങ്കിൽ അല്പം മീൻകറി കൂട്ടാം. ദേവീപ്രസാദമായാലും മാംസം കഴിക്കാൻ വയ്യ. പകരം വിരലുകൊണ്ട് തൊട്ടു നാക്കിലൊന്നു വെയ്ക്കും, അമ്മ കോപിക്കാതിരിക്കാൻ. (എല്ലാവരും ചിരിക്കുന്നു.)

**പൂർവ്വകഥ – ഗാനശ്രവണം**

ശ്രീരാമ: ആട്ടെ, എൻെറ ഈ സ്ഥിതിയെന്താണെന്നു പറയൂ,

കാണട്ടെ. ബർഡ്വാൻനഗരത്തിൽക്കൂടി ഞാനങ്ങോട്ട് (കമാർപുക്കുരിലേയ്ക്കു) പോകയായിരുന്നു; കാളവണ്ടിയിൽ ഞാനിരിക്കുന്നു. അപ്പോൾ വലിയ കൊടുങ്കാറ്റും മഴയും വന്നു. വണ്ടിക്കു ചുറ്റും എവിടെനിന്നോ കുറെ ആളുകൾ വന്നുചേർന്നു. അവർ കൊള്ളക്കാരാണെന്ന് എന്റെ ഒപ്പമുള്ളവർ പറഞ്ഞു! ഞാനപ്പോൾ ഈശ്വരനാമം ചൊല്ലാൻ തുടങ്ങി. എന്നാൽ ചിലപ്പോൾ 'രാമ, രാമ' എന്നു പറയും, ചിലപ്പോൾ 'കാളി, കാളി' എന്നു വിളിക്കും, പിന്നെ ചിലപ്പോൾ 'ഹനുമാൻ, ഹനുമാൻ' എന്നും; എല്ലാപ്പേരും വിളിച്ചു. ഇതെന്താണെന്നു പറയൂ, കേൾക്കട്ടെ.

ഈശ്വരനൊന്ന്, അദ്ദേഹത്തിന്റെ പേരു നിരവധി; ഭിന്നമതക്കാരും സമ്പ്രദായക്കാരും വെറുതെ തമ്മിൽത്തല്ലിച്ചാകുന്നു, എന്നായിരിക്കുമോ ഗുരുദേവൻ ഇതുകൊണ്ടുദ്ദേശിക്കുന്നത്?

ശ്രീരാമ: (ബലരാമനോട്!) കാമിനീകാഞ്ചനംതന്നെ മായ. അവയുടെ നടുക്ക് ഏറെനാൾ താമസിച്ചാൽ ഒരുവന്റെ ആദ്ധ്യാത്മികമായ ജാഗ്രത പൊയ്പോകുന്നു: 'എനിക്ക് ബഹുസുഖമാണ്,' എന്ന് അവൻ കരുതുന്നു. തോട്ടി മലം നിറച്ച തൊട്ടി പേറുന്നു; ചുമന്നുചുമന്ന് അതിനോടുള്ള അറപ്പ് ഇല്ലാതാകുന്നു. ഈശ്വരന്റെ നാമവും ഗുണവും കീർത്തിക്കാൻ ശീലിച്ചാൽ കാലക്രമത്തിൽ ഭക്തിയുണ്ടാകും. (മാസ്റ്ററോട്) ഈശ്വര നാമം ജപിക്കുന്നതിൽ ലജ്ജ പാടില്ല. ലജ്ജ, അവജ്ഞ, ഭയം ഈ മൂന്നുമുണ്ടെങ്കിൽ ഭക്തിയുണ്ടാകയില്ല.

കമാർപുക്കൂരിൽ നല്ല കീർത്തനങ്ങൾ പാടും. മൃദംഗം വായിച്ചു കൊണ്ടുള്ള കീർത്തനം. നകുലാചാര്യന്റെ പാട്ടു വളരെ കേമമാണ്. (ബലരാമനോട്) വൃന്ദാവനത്തിൽ പ്രതിഷ്ഠയായോ?

ബലരാമൻ: ഉവ്വ്, ഒരു കുഞ്ജമുണ്ട്. അവിടെ ശ്യാമസുന്ദരന്റെ പൂജ നടക്കുന്നു.

ശ്രീരാമ: ഞാൻ വൃന്ദാവനത്തിൽ പോയിട്ടുണ്ട്. നിധുവനം ഒന്നാംതരം സ്ഥലം.



# അഞ്ചാം ഭാഗം

## ശ്രീരാമകൃഷ്ണനും കേശവചന്ദ്രസേനനും

### അദ്ധ്യായം ഒന്ന്

1882 ഒക്ടോബർ 27, വെള്ളിയാഴ്ച

**ശ്രീരാമകൃഷ്ണൻെറ നൗകാവിഹാരം**

ഇന്ന് 'ആശ്വിനപൂർണ്ണിമ, ലക്ഷ്മീപൂജാദിവസം. ഗുരുദേവൻ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ തൻെറ മുറിയിൽ ഇരുന്നരുളുന്നു; വിജയഗോസ്വാമിയും ഹരലാലനുമായി ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുകയാണ്. ഒരാളു വന്ന്, കേശവസേനൻ ബോട്ടുമായി കടവിലെത്തിയിട്ടുണ്ട്, എന്നറിയിച്ചു.

കേശവൻെറ ശിഷ്യന്മാർ വന്നു ശ്രീരാമകൃഷ്ണനെ നമസ്കരിച്ച ശേഷം പറഞ്ഞു, 'മഹാശയാ, ബോട്ടെത്തിയിരിക്കുന്നു. അങ്ങ് വരണം. പുറപ്പെടാം. അല്പം സർക്കീട്ടു പോകാം; കേശവബാബു, ബോട്ടിലുണ്ട്. കൂട്ടിക്കൊണ്ടുചെല്ലാൻ ഞങ്ങളെ അയച്ചിരിക്കുന്നു.'

നേരം നാലുമണിയായി. ഗുരുദേവൻ വള്ളം പിടിച്ച് ബോട്ടിൽ കയറി. കൂടെ വിജയനുമുണ്ട്. ബോട്ടിൽ കയറിയതോടെ ഭഗവാൻ ബാഹ്യബോധം വിട്ട് സമാധിസ്ഥനായി.

മാസ്റ്റർ ബോട്ടിൽനിന്നുകൊണ്ട് ഈ സമാധിസ്ഥചിത്രം കണ്ടു. അദ്ദേഹം മൂന്നുമണിക്ക് കേശവസേനൻെറ ബോട്ടിൽക്കയറി കല്ക്കത്തയിൽനിന്നും വന്നിരിക്കുകയാണ്. ഗുരുദേവൻേറയും കേശവസേനൻേറയും കൂടിക്കാഴ്ചയും അവരുടെ ആനന്ദവും കാണാൻ അത്യാർത്തി. അവരുടെ സംഭാഷണം ശ്രവിക്കാൻ അത്യാശ. കേശവസേനൻ തൻെറ സ്വഭാവശുദ്ധിയും വാഗ്മിതയുംകൊണ്ട് മാസ്റ്ററെപ്പോലെയുള്ള അനേകം ബംഗാളിയുവാക്കന്മാരുടെ മനസ്സിനെ ആകർഷിച്ചിട്ടുണ്ട്. പലരും അദ്ദേഹത്തെ വളരെ സ്വന്തമെന്നു കരുതി സ്നേഹിച്ചുപോരുന്നുണ്ട്. കേശവൻ ഇംഗ്ലീഷ് പഠിച്ചയാൾ; ആംഗലദർശനങ്ങളും സാഹിത്യവും പഠിച്ചിട്ടുണ്ട്. ദേവീദേവന്മാരുടെ പൂജയെ അദ്ദേഹം പലപ്പോഴും വിഗ്രഹാരാധനയെന്നു പറഞ്ഞിട്ടുണ്ട്. ഇങ്ങനെയുള്ള മനുഷ്യൻ ശ്രീരാമകൃഷ്ണനിൽ ഭക്തിയും ശ്രദ്ധയുമുള്ളവനാണ്; ഇടയ്ക്കിടയ്ക്ക് അദ്ദേഹത്തെ കാണാനും വരുന്നു. വാസ്തവത്തിൽ വിസ്മയകരമായ ഒരു സംഗതിയാണിത്. അവരുടെ മനോരഞ്ജനം എവിടെ എങ്ങനെ സംഭവിച്ചു എന്ന രഹസ്യം കണ്ടുപിടിക്കാൻ മാസ്റ്ററെപ്പോലെ പലരും

ഉത്സുകരാണ്. ശ്രീരാമകൃഷ്ണദേവൻ നിരാകാരവാദിയാണെന്നതു നേരുതന്നെ: പക്ഷേ, അദ്ദേഹം അതേസമയം സാകാരവാദിയും ആകുന്നു. ബ്രഹ്മചിന്തചെയ്യുന്നു. വീണ്ടും ദേവീദേവന്മാരുടെ വിഗ്രഹത്തിൽ പൂവും ചന്ദനവും ചാർത്തി പൂജയും ചെയ്യുന്നു; പ്രേമ ലഹരിയിൽമുങ്ങി ആടുന്നു പാടുന്നു. കട്ടിലും കിടക്കയും ഉപയോഗിക്കുന്നു, ചുവന്ന കരയുള്ള മുണ്ടുടുക്കുന്നു, കുപ്പായവും കാലുറയും ചെരിപ്പും ധരിക്കുന്നു. പക്ഷേ, ഗാർഹികജീവിതം നയിക്കുന്നില്ല. ഭാവനയെല്ലാം സന്ന്യാസിയെപ്പോലെ, അതിനാൽ ആളുകൾ പരമഹംസനെന്നു വിളിക്കുന്നു. ഈ വശത്തോ, കേശവൻ നിരാകാരവാദി; ഭാര്യയും മക്കളുമൊക്കെയായി ലൗകികജീവിതം നയിക്കുന്നു; ഇംഗ്ലീഷിൽ പ്രസംഗിക്കുന്നു. വർത്തമാനപ്പത്രത്തിലെഴുതുന്നു. ലൗകികകർമ്മങ്ങളും ചെയ്യുന്നു.

കേശവസേനൻ മുതലായ ബ്രഹ്മഭക്തന്മാർ ബോട്ടിൽനിന്നും ക്ഷേത്രോദ്യാനത്തിൻെറ ശോഭ ആസ്വദിച്ചു. ബോട്ടിനു കിഴക്കായി അധികം അകലെയല്ലാതെ പടുത്തുകെട്ടിയ കടവും അമ്പലത്തിൻെറ കുളിപ്പുരയും. ബോട്ടിൽനിന്നും നോക്കുന്നവരുടെ ഇടതുവശത്ത് ആറും വലതുവശത്ത് ആറും ശിവക്ഷേത്രങ്ങൾ. ശരത്കാലത്തിലെ നീല വിണ്ടലമാകുന്ന പശ്ചാത്തലത്തിൽ ഭവതാരിണീക്ഷേത്രത്തിൻെറ ഗോപുര മകുടവും ഉത്തരഭാഗത്ത് പഞ്ചവടിയിലെ വൃക്ഷാഗ്രങ്ങളും മൂളിമരങ്ങളുടെ തലപ്പുകളും കാണപ്പെട്ടു. ഇലഞ്ഞിമരത്തിനടുത്തും അമ്പലത്തിൻെറ തെക്കേ അറ്റത്തും ഓരോ സംഗീതശാലകൾ. ഈ സംഗീതശാലകൾക്കിടയ്ക്കു പൂന്തോട്ടം. രണ്ടരികിലും നിരനിരയായി പൂച്ചെടികൾ, ശരദഭ്രത്തിൻെറ നീലിമ മന്ദാകിനീജലത്തിൽ പ്രതിഫലിക്കുന്നു. ബാഹ്യ പ്രപഞ്ചം മൃദുലകോമളം, ബ്രഹ്മഭക്തന്മാരുടെ ഹൃദയാന്തർഭാഗവും മൃദുലകോമളം. ഉപരിഭാഗത്ത് സുന്ദരനീലമായ അനന്താകാശം; മുൻഭാഗത്ത് മനോഹരമായ മന്ദിരം; ആര്യമഹർഷിമാരുടെ തപസ്സുകൊണ്ട് തീർത്ഥീകൃതമായ തീരങ്ങളോടുകൂടിയതും പവിത്രസലിലയുമായ ഭാഗീരഥി അടിയിലും. അതാ വരുന്നു ഒരു മഹാപുരുഷൻ, സാക്ഷാൽ സനാതനധർമ്മമൂർത്തി! ഇതുമാതിരി ദർശനം മാനവജാതിക്ക് സുലഭമല്ല. ഈ തീർത്ഥസ്ഥാനത്ത് സമാധിസ്ഥനായ ഇത്തരമൊരു മഹാപുരുഷൻെറ ദർശനംകൊണ്ട് ആർക്കുതന്നെ ഭക്തിപ്രവാഹം ഉണ്ടാവുകയില്ല! ഏതു ശിലാഹൃദയംതന്നെ അലിഞ്ഞുപോവുകയില്ല!

## അദ്ധ്യായം രണ്ട്

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോ$f$പരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ.

**സമാധിയിൽ**

വള്ളം വന്നടുത്തുതുടങ്ങി. സകലരും ശ്രീരാമകൃഷ്ണനെ കാണാൻ ഉത്സുകർ. ആൾത്തിരക്കായി. ആപത്തൊന്നും കൂടാതെ അദ്ദേഹത്തെ

ബോട്ടിൽക്കയറ്റാൻ കേശവസേനൻ ഉത്കണ്ഠിതനായി. വളരെ വിഷമിച്ച് ഗുരുദേവനെ സമാധിയിൽനിന്നും ഉണർത്തി മുറിക്കുള്ളിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഇപ്പോഴും ഭഗവാൻ ഭാവാവസ്ഥയിലാണ്. ഒരു ഭക്തൻെറമേൽ ചാരിക്കൊണ്ടാണ് വരുന്നത്; കാല് നീങ്ങുന്നുവെന്നു മാത്രം. ബോട്ടിലെ മുറിയ്ക്കുള്ളിൽ പ്രവേശിച്ചു. കേശവസേനൻ തുടങ്ങിയ ഭക്തന്മാർ നമസ്കരിച്ചു. പക്ഷേ ശ്രീരാമകൃഷ്ണൻ ഒന്നും അറിയുന്നില്ല. മുറിയ്ക്കുള്ളിൽ ഒരു മേശയും ഏതാനും കസേരകളുമുണ്ട്. ഒരു കസേരയിൽ ഗുരുദേവനെ ഇരുത്തി. കേശവനും വിജയനും വേറെ ഓരോന്നിൽ ഇരുന്നു. മറ്റു ഭക്തന്മാർ ഇടംകിട്ടിയപോലെ തറയിലിരുന്നു. പലർക്കും ഇരിക്കാനിടം കിട്ടിയില്ല. അവർ പുറത്തു നിന്നുകൊണ്ട് വാതിലിലും ജനലിലുംകൂടി ഉള്ളിലേയ്ക്ക് എത്തിവലിഞ്ഞു നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമകൃഷ്ണൻ ഇരുന്നു, വീണ്ടും സമാധിസ്ഥനായി! തീർത്തും ബാഹ്യബോധശൂന്യൻ. സകലരും കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരിക്കുന്നു. മുറിയ്ക്കുള്ളിൽ വളരെയാളുകൾ ഉള്ളതുകൊണ്ടു ഗുരുദേവന് ശ്വാസം മുട്ടിയേക്കുമെന്നു കേശവനു തോന്നി. വിജയൻ കേശവനുമായി പിരിഞ്ഞുപോയി; സാധാരണബ്രഹ്മസമാജത്തിൽ ചേർന്നു. കേശവൻെറ മകളുടെ വിവാഹം മുതലായ സംഗതികൾക്കെതിരായി പല പ്രസംഗങ്ങളും ചെയ്തിട്ടുണ്ട്. തന്മൂലം വിജയനെ കണ്ടപ്പോൾ അദ്ദേഹം അല്പം അസ്വസ്ഥനായി. കേശവൻ കസേരയിൽനിന്നും എഴുന്നേറ്റ് മുറിയുടെ ജനലുകളൊക്കെ തുറന്നു.

ബ്രഹ്മഭക്തന്മാർ ഗുരുദേവനെത്തന്നെ നോക്കിക്കൊണ്ടിരിക്കുന്നു. അദ്ദേഹം സമാധിയിൽനിന്നും ഉണർന്നു; എന്നാലും ആവേശം നല്ലതുപോലെയുണ്ട്. അദ്ദേഹം തന്നോടായി അവ്യക്തസ്വരത്തിൽ പറഞ്ഞു, 'അമ്മേ എന്തിനെന്നെ ഇവിടെ കൊണ്ടുവന്നു? ഇവരെ വേലിക്കു പുറത്തുകൊണ്ടുവരാൻ എന്നെക്കൊണ്ടാവുമോ ലൗകികമനുഷ്യൻ വേലിക്കകത്ത് കെട്ടിൽപ്പെട്ടു കിടക്കുന്നു പുറത്തുകടക്കാൻ അവനാലാവുന്നില്ല; പുറത്തെ വെളിച്ചവും അവനു ലഭിക്കുന്നില്ല. സകലരും ലൗകികകർമ്മങ്ങളിൽ കൈയ്കാൽ കെട്ടുപെട്ടു കിടക്കുന്നു. ഇതായിരുന്നവോ ഗുരുദേവൻ കണ്ട കാഴ്ച? വീട്ടിനുള്ളിലുള്ളവ മാത്രമേ അവർക്കു കാണാൻ കഴിയുന്നുള്ളു. ജീവിതലക്ഷ്യം വിഷയഭോഗവും അതിനുവേണ്ടിയുള്ള പ്രവൃത്തികളും മാത്രമാണെന്ന്, കാമിനിയും കാഞ്ചനവും മാത്രമാണെന്ന്, കരുതുകയും ചെയ്യുന്നു. അതുകൊണ്ടല്ലയോ ഗുരുദേവൻ, 'അമ്മേ, എന്തിനെന്നെ ഇവിടെ കൊണ്ടുവന്നു? ഇവരെ വേലിയ്ക്കു പുറത്തുകൊണ്ടുവരാൻ എന്നെക്കൊണ്ടാവുമോ,' എന്നിങ്ങനെ പറഞ്ഞത്?

ഗുരുദേവന് പതുക്കെ ബാഹ്യബോധം വന്നു. കാശീപുരത്തിലെ നീലമാധവബാബുവും ഒരു ബ്രഹ്മഭക്തനും തമ്മിൽ പവഹാരിബാബയെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു.

ശ്രീരാമകൃഷ്ണനും കേശവചന്ദ്രസേനനും

ഒരു ബ്രഹ്മഭക്തൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയ, ഇവരൊക്കെ പവഹാരിബാബയെ കണ്ടു. അദ്ദേഹം കാശീപുരത്തിലാണ് താമസിക്കുന്നത്. അവിടുത്തെപ്പോലെയുള്ള ഒരാൾ.

ഗുരുദേവന് ഇപ്പോഴും സംസാരിക്കാറായിട്ടില്ല. മെല്ലെയൊന്നു ചിരിച്ചു.

ബ്രഹ്മഭക്തൻ: (ശ്രീരാമകൃഷ്ണനോട്) മഹാത്മൻ, പവഹാരിബാബാ സ്വന്തം മുറിയിൽ അങ്ങയുടെ ഫോട്ടോ വെച്ചിട്ടുണ്ട്.

ഗുരുദേവൻ പുഞ്ചിരി പൊഴിച്ചുകൊണ്ട് സ്വദേഹത്തിലേയ്ക്കു വിരൽ ചൂണ്ടി പറഞ്ഞു, 'തലയിണയുറ.'

തലയിണയും അതിൻെറ ഉറയും: ദേഹിയും ദേഹവും. ദേഹം നശ്വരം, നിലനില്ക്കയില്ല. ദേഹത്തിനുള്ളിലെ ദേഹി അവിനാശി. അതുകൊണ്ട് ദേഹത്തിൻെറ പടം വെച്ചതുകൊണ്ടെന്തു കാര്യം? ദേഹം അനിത്യവസ്തു, അതിനെ ആദരിച്ചിട്ടെന്തു കാര്യം? മനുഷ്യൻെറ ഹൃദയാന്തർവർത്തിയും അന്തര്യാമിയുമായി വിരാജിക്കുന്ന ഭഗവാനെ പൂജിക്കുന്നതാണ് ഉചിതം, എന്നല്ലേ ഗുരുദേവൻെറ അരുളപ്പാടിൻെറ പൊരുൾ?

## അദ്ധ്യായം മൂന്ന്

യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം തദ്യോഗൈരപി ഗമ്യതേ
ഏകം സാംഖ്യം ച യോഗം ച യഃ പശ്യതി സ പശ്യതി.

**ജ്ഞാന ഭക്തി കർമ്മ യോഗ സമന്വയം**

ശ്രീരാമകൃഷ്ണനിപ്പോൾ ചുറ്റുപാടുകളെപ്പറ്റി തെല്ലു ബോധവാനായി. അദ്ദേഹം പറഞ്ഞു: 'പക്ഷേ ഒരു കാര്യമുണ്ട്. ഭക്തൻെറ ഹൃദയം ഭഗവാൻെറ ആവാസസ്ഥാനമാണ്. അദ്ദേഹം സർവ്വഭൂതങ്ങളിലും ഉണ്ടെന്നതു നേരുതന്നെ, എന്നാൽ ഭക്തഹൃദയത്തിൽ വിശേഷരൂപേണ സന്നിധാനം ചെയ്യുന്നു. ഒരു സെമിന്ദാർക്ക് അയാളുടെ സെമിന്ദാരിയിൽ എവിടെയും താമസിക്കാവുന്നതാണ്. എന്നാൽ ഇന്ന ഇരിപ്പുമുറിയിൽ അദ്ദേഹത്തെ സാധാരണയായി കാണും, എന്നാളുകൾ പറയാറുണ്ട്. അതുപോലെ ഭക്തഹൃത്തടം ഭഗവാൻെറ സ്വീകരണമുറിയാണ്.' (എല്ലാവർക്കും ആനന്ദം.)

**ജ്ഞാനി യോഗി ഭക്തൻ**

ശ്രീരാമ: ജ്ഞാനികൾ ആരെ ബ്രഹ്മമെന്നു നിർദ്ദേശിക്കുന്നു, യോഗികൾ ആരെ ആത്മാവെന്നു പറയുന്നു, അദ്ദേഹത്തെത്തന്നെ ഭക്തന്മാർ ഭഗവാനെന്നു വിളിക്കുന്നു. ഒരേ ബ്രാഹ്മണൻ, പൂജ ചെയ്യുമ്പോൾ അയാൾക്ക് പൂജാരിയെന്നു പേര്; വെപ്പുപണിയിലേർപ്പെടുമ്പോൾ അരിവെപ്പുകാരൻ അയ്യർ എന്നും. ജ്ഞാനമാർഗ്ഗം സ്വീകരിച്ച് ജ്ഞാനി 'നേതി നേതി,' എന്നു വിവേചനം ചെയ്യുന്നു. ബ്രഹ്മം ഇതല്ല, ഇതല്ല; ജീവനല്ല, ജഗത്തല്ല ഇങ്ങനെ വിചാരം ചെയ്തുചെയ്ത് മനസ്സ് സ്ഥിരമാകുമ്പോൾ, മനസ്സിനു ലയംവരുമ്പോൾ, സമാധിയുണ്ടാകുന്നു. അപ്പോൾ

ബ്രഹ്മജ്ഞാനം ലഭിക്കുന്നു. ബ്രഹ്മ സത്യം ജഗന്മിഥ്യാ എന്ന് ബ്രഹ്മജ്ഞാനിക്ക് ദൃഢബോധമുണ്ട്. ഈ നാമരൂപങ്ങളെല്ലാം സ്വപ്നസമാനം. ബ്രഹ്മം എന്തെന്ന് വാക്കുകൊണ്ടു പറയാനാവില്ല. ബ്രഹ്മം ഒരു വ്യക്തിയാണെന്നും പറഞ്ഞുകൂടാ. ജ്ഞാനികൾ, വേദാന്തവാദികൾ, ഇപ്രകാരം പറയുന്നു.

ഭക്തന്മാരാകട്ടെ, സകല അവസ്ഥകളേയും സ്വീകരിക്കുന്നു. ജാഗ്രദവസ്ഥയും സത്യമെന്നംഗീകരിക്കുന്നു. ജഗത്ത് സ്വപ്നസമാനമാണെന്നു പറയുന്നില്ല. ഈ ജഗത്ത് ഭഗവാൻെറ വിഭൂതിയാണെന്ന് ഭക്തന്മാർ പറയുന്നു. ആകാശം, നക്ഷത്രം, ചന്ദ്രൻ, സൂര്യൻ, പർവ്വതം, സമുദ്രം, മനുഷ്യൻ, മൃഗം ഇവയെല്ലാം ഈശ്വരൻ നിർമ്മിച്ചിരിക്കുന്നു. അവ അദ്ദേഹത്തിൻെറ ഐശ്വര്യങ്ങളാകുന്നു. അദ്ദേഹം നമ്മുടെ ഉള്ളിൽ ഹൃദയമദ്ധ്യത്തിൽ വർത്തിക്കുന്നു. പുറത്തും വസിക്കുന്നു. ഈശ്വരൻ തന്നെയാണ് ചതുർവിംശതിതത്ത്വങ്ങളായും ജീവന്മാരായും ജഗത്തായും തീർന്നിരിക്കുന്നതെന്ന് ഉത്തമഭക്തന്മാർ പറയുന്നു. ഭക്തൻെറ ആഗ്രഹം പഞ്ചസാര തിന്നണമെന്നാണ്; പഞ്ചസാരയാകാനിഷ്ടമില്ല. (എല്ലാവരും ചിരിക്കുന്നു.)

ഭക്തൻെറ ഭാവമെന്താണെന്നോ? 'ഹേ ഭഗവൻ, അവിടുന്നു പ്രഭു, ഞാനവിടുത്തെ ദാസൻ,' 'അവിടുന്നമ്മ, ഞാനവിടുത്തെ പൈതൽ;' പിന്നെയും, 'അങ്ങെൻെറ ഓമൽ, ഞാനങ്ങയുടെ അച്ഛൻ' അഥവാ 'അമ്മ;' 'അവിടുന്നു പൂർണ്ണൻ, ഞാനവിടുത്തെ അംശം.' 'ഞാൻ ബ്രഹ്മമാകുന്നു,' എന്നൊന്നും പറയാൻ ഭക്തനിഷ്ടമില്ല.

യോഗിയും പരമാത്മാവിനെ സാക്ഷാത്കരിക്കാൻ ശ്രമിക്കുന്നു. ജീവാത്മാവിൻേറയും പരമാത്മാവിൻേറയും യോഗമാണ് ലക്ഷ്യം. യോഗി വിഷയങ്ങളിൽനിന്നും മനസ്സിനെ പിൻവലിച്ച് പരമാത്മാവിലുറപ്പിക്കാൻ ശ്രമിക്കുന്നു. അതിനാൽ ആദ്യഘട്ടത്തിൽ ഏകാന്തത്തിൽ സ്ഥിരാസനത്തിൽ അനന്യമനസ്കനായി ധ്യാനം ശീലിക്കുന്നു.

പക്ഷേ വസ്തു ഒന്നുതന്നെ. ഭേദം പേരിൽ മാത്രം. ബ്രഹ്മംതന്നെ ആത്മാവ്, അദ്ദേഹംതന്നെ ഭഗവാനും. ബ്രഹ്മജ്ഞാനികൾക്ക് ബ്രഹ്മം, യോഗികൾക്ക് പരമാത്മാവ്, ഭക്തന്മാർക്ക് ഭഗവാൻ*

## അദ്ധ്യായം നാല്

ത്വമേവ സൂക്ഷ്മാ ത്വം സ്ഥൂലാ വ്യക്താവ്യക്തസ്വരൂപിണീ
നിരാകാരാപി സാകാരാ കസ്ത്വാം വേദിതുമർഹതി?

### വേദതന്ത്രസമന്വയം

ബോട്ട് അങ്ങനെ കല്ക്കത്തയ്ക്കുനേരെ പൊയ്ക്കൊണ്ടിരിക്കുന്നു. മുറിക്കുള്ളിലിരിക്കുന്ന ശ്രീരാമകൃഷ്ണനെ കാണുകയും അദ്ദേഹത്തിൻെറ അമൃതമയങ്ങളായ വാക്കുകൾ കേൾക്കുകയും ചെയ്തുകൊണ്ടി

*ബ്രഹ്മേതി പരമാത്മേതി ഭാഗവാനിതി ശബ്ദ്യതേ. ഭാഗവതം. 1.2.11

രുന്നവർ ബോട്ട് നീങ്ങുന്നുണ്ടോ ഇല്ലയോ എന്നറിഞ്ഞതേയില്ല. വണ്ടു പൂവിലിരുന്നാൽ പിന്നെ മൂളാറുണ്ടോ?

ബോട്ട് ദക്ഷിണേശ്വരം പിന്നിട്ടു. മനോഹരമായ ദേവാലയം ദൃഷ്ടിയിൽനിന്നു മറഞ്ഞു. നൗകാചക്രഭ്രമണംകൊണ്ട് ഗംഗയിലെ നീലനീരം തരംഗായിതവും ഫേനിലവും കല്ലോലപൂർണ്ണവുമായി. ആ കല്ലോലഘോഷം ഭക്തകർണ്ണങ്ങളിൽ പ്രവേശിച്ചതേയില്ല. അവർ സുസ്മേരവദനനായി ആനന്ദമയനായി പ്രേമരഞ്ജിതനായി പ്രിയദർശനനായിരിക്കുന്ന ഒരദ്ഭുതയോഗിയെ മുഗ്ധരായി നോക്കിക്കൊണ്ടിരിക്കുന്നു. സർവ്വത്യാഗിയും ഭഗവത്പ്രേമപൂർണ്ണനുമായ ഒരു തപസ്വിയെ വിസ്മിതരായി അവർ കാണുന്നു. ഈശ്വരനെയൊഴിച്ച് വേറൊന്നും അദ്ദേഹത്തിനറിവില്ല. ഗുരുദേവൻെറ സംഭാഷണം അനർഗ്ഗളം തുടർന്നു.

ശ്രീരാമ: സൃഷ്ടിസ്ഥിതിസംഹാരങ്ങൾ, ജീവൻ, ജഗത്ത് ഇവയൊക്കെ ശക്തിയുടെ വിളയാട്ടമാണെന്ന് വേദാന്തവാദികളായ ബ്രഹ്മജ്ഞാനികൾ പറയുന്നു. വിചാരം ചെയ്തുനോക്കിയാൽ ഇത് എല്ലാം സ്വപ്നംപോലെയാണെന്നും അവർ പറയുന്നു. ബ്രഹ്മം മാത്രം സത്യം, ബാക്കിയെല്ലാം മിഥ്യ; ശക്തിയും സ്വപ്നസമം മിഥ്യതന്നെ.

എന്നാൽ എത്രതന്നെ വിചാരം ചെയ്താലും, സമാധിസ്ഥിതനാകാതെ ശക്തിയുടെ പിടിയിൽനിന്നും പുറത്തുചാടാൻ വഴിയില്ല. 'ഞാൻ ധ്യാനിക്കുന്നു,' 'ഞാൻ ചിന്തിക്കുന്നു,' ഇതൊക്കെ ശക്തിയുടെ സീമയ്ക്കുള്ളിലാണ്, അവളുടെ ഐശ്വര്യത്തിനകത്താണ്.

അതുകൊണ്ട് ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. ഒന്നു സ്വീകരിച്ചാൽ മററതും സ്വീകരിച്ചേ തീരൂ; അഗ്നിയും അതിൻെറ ദാഹകശക്തിയുംപോലെ. അഗ്നിയുണ്ടെന്നു സമ്മതിച്ചാൽ അതിൻെറ ദാഹകശക്തിയും സമ്മതിച്ചേ തീരൂ. ദാഹകശക്തി കൂടാതെ അഗ്നിയെ സങ്കല്പിക്കാനാവില്ല; അതുപോലെ അഗ്നിയെക്കൂടാതെ ദാഹകശക്തിയും സങ്കല്പിക്കാൻ സാദ്ധ്യമല്ല. അതുപോലെതന്നെ സൂര്യനെക്കൂടാതെ സൂര്യരശ്മി ഭാവനചെയ്യാൻ വയ്യ; സൂര്യരശ്മിയില്ലാതെ സൂര്യനെയും ഭാവനചെയ്യാനൊക്കുകയില്ല.

പാലെങ്ങനെ? വെളുവെളെ. പാലില്ലാതെ പാലിൻെറ വെളുപ്പില്ല; വെളുപ്പില്ലാതെ പാലുമില്ല. അതുപോലെ ബ്രഹ്മത്തെ കൂടാതെ ശക്തിയേയോ, ശക്തിയെ കൂടാതെ ബ്രഹ്മത്തേയോ വിഭാവന ചെയ്യാൻ നിവൃത്തിയില്ല. നിത്യത്തെ കൂടാതെ ലീലയോ, ലീലയെ കൂടാതെ നിത്യമോ ചിന്തിക്കാവതല്ല.

ആദ്യാശക്തി ലീലാമയിയാകുന്നു; അവൾ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നു. അവളുടെ പേരാണ് കാളിയെന്ന്.

കാളിതന്നെ ബ്രഹ്മം, ബ്രഹ്മംതന്നെ കാളി, ഒരേ വസ്തു. അദ്ദേഹം നിഷ്ക്രിയനായിരിക്കുമ്പോൾ, സൃഷ്ടിസ്ഥിതി സംഹാരകൃത്യങ്ങളൊന്നും ചെയ്യുന്നില്ലെന്നു നാം ഭാവനചെയ്യുമ്പോൾ, ബ്രഹ്മമെന്നു വിളിക്ക

പ്പെടുന്നു. ഈവക കാര്യങ്ങളൊക്കെച്ചെയ്യുമ്പോൾ അദ്ദേഹത്തെ കാളി യെന്നു വിളിക്കുന്നു. ശക്തിയെന്നു പറയുന്നു. ആളൊന്ന്, പേരും രൂപവും വേറെ വേറെ.

ജലം, വാട്ടർ, പാനി എന്നു പറയുംപോലെ. ഒരു പൊയ്കയ്ക്കു മൂന്നോ നാലോ കടവുകളുണ്ട്. ഒരു കടവിൽനിന്നും ഹിന്ദുക്കൾ വെള്ളം കുടിക്കുന്നു, ജലം എന്നു പറയുന്നു. വേറൊന്നിൽനിന്നും മുസ്സൽമാന്മാർ വെള്ളം കുടിക്കുന്നു, പാനിയെന്നു പറയുന്നു. മറ്റൊ ന്നിൽനിന്നും ഇംഗ്ലീഷുകാർ വെള്ളം കുടിക്കുന്നു; വാട്ടർ എന്നു പറയുന്നു. മൂവരും ഒരേ വസ്തുവിനെ കുറിക്കുന്നു, പേരുമാത്രം പലത്.

അദ്ദേഹം ഏകൻ, പേരിൽമാത്രം വേറെ. ചിലരദ്ദേഹത്തെ 'അള്ളാ' എന്നു വിളിക്കുന്നു; ചിലർ 'ഗോഡ്' എന്നു പറയുന്നു; ചിലർ ബ്രഹ്മ മെന്ന്; ചിലർ കാളിയെന്ന്; വേറെ ഓരോ കൂട്ടർ രാമനെന്നും, ഹരിയെ ന്നും, യേശുവെന്നും ദുർഗ്ഗയെന്നും വിളിക്കുന്നു.

കേശവൻ: (ചിരിച്ചുകൊണ്ട്) കാളി ഏതെല്ലാം ഭാവത്തിൽ ലീലയാ ടുന്നുവെന്ന് ഒന്നു പറഞ്ഞുതന്നാലും.

### മഹാകാളിയും സൃഷ്ടിപ്രകരണവും

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അവൾ പലപ്രകാരത്തിൽ വിളയാടുന്നു. മഹാകാളി, നിത്യകാളി, ശ്മശാനകാളി, രക്ഷാകാളി, ശ്യാമാകാളി, എല്ലാമ വൾ. മഹാകാളിയുടെയും നിത്യകാളിയുടെയും കഥ തന്ത്രത്തിലുണ്ട്. സൃഷ്ടി ഇല്ലാതിരുന്നപ്പോൾ, സൂര്യനും ചന്ദ്രനും ഗ്രഹങ്ങളും, പൃഥിവി യും ഇല്ലാതിരുന്നപ്പോൾ, എങ്ങും നിബിഡാന്ധകാരമായിരുന്നപ്പോൾ, നിരാകാരയായ മാതാവു മഹാകാളി മഹാകാലനോടൊത്തു വിരാജിച്ചി രുന്നു. ശ്യാമാകാളിക്ക് അധികവും കോമളഭാവമാണുള്ളത് - വരാഭയ ദായിനി. ഗൃഹസ്ഥന്മാരുടെ വീടുകളിൽ അവളുടെ പൂജ നടക്കുന്നു. മഹാമാരി, ദുർഭിക്ഷം, ഭൂകമ്പം, അനാവൃഷ്ടി, അതിവൃഷ്ടി ഇവയൊക്കെ യുണ്ടാകുമ്പോൾ രക്ഷാകാളിയുടെ പൂജ നടത്തണം. ശ്മശാനകാളി സംഹാരമൂർത്തിയാണ്. *ശവശിവാഡാകിനീയോഗിനികളുടെ നടുക്ക്. ശ്മശാനത്തിലാണ് വാസം. വായിൽനിന്നും രുധിരധാര, കഴുത്തിൽ മുണ്ഡമാല, അരക്കെട്ടിൽ നരകരങ്ങൾകൊണ്ടുള്ള അരഞ്ഞാൺ.

ജഗത്തിനു നാശം വരുമ്പോൾ, മഹാപ്രളയം വരുമ്പോൾ, അമ്മ സൃഷ്ടിക്കുവേണ്ട വിത്തുകളൊക്കെ ശേഖരിച്ചുവെയ്ക്കുന്നു. വീട്ടു കാരിയുടെ പക്കൽ അതുമിതും ഇടാനുള്ള ഒരു കുടം കാണും; അതിലവൾ പലതരം സാധനങ്ങളും സൂക്ഷിച്ചുവെയ്ക്കുന്നു. (കേശ വനും മറ്റുള്ളവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെയപ്പാ, വീട്ടമ്മമാർക്ക് അത്തരമൊരു

---

* ശിവാ = കുറുക്കൻ, ഡാകിനി = പിശാച്, യോഗിനി = ദുർഗ്ഗയുടെ പരിചാരികമാർ (എട്ടുപേർ - മാർജ്ജനി, കർപ്പൂരതിലക, മലയഗന്ധിനി, കൗമുദിക, ഭേരുണ്ഡ, മാതാലി, നായിക, ജയ)

കുടമുണ്ട്. അതിനകത്ത് കടൽനാക്ക്, വായുഗുളിക, ചെറു ചെറുപൊതി കളിൽ കുമ്പളവിത്ത്, മത്തവിത്ത്, ചുരയ്ക്കവിത്ത്, ഇതൊക്കെക്കാണും. വേണ്ടിവന്നാൽ പുറത്തെടുക്കും. ബ്രഹ്മമയിയായ അമ്മയും അതേ പ്രകാരം പ്രപഞ്ചനാശത്തിന്നുശേഷം എല്ലാവിത്തുകളും സൂക്ഷിച്ചു വെയ്ക്കുന്നു.

സൃഷ്ടിക്കുശേഷം ആദ്യാശക്തി ജഗത്തിനകത്തുതന്നെ വസിക്കുന്നു. പ്രപഞ്ചത്തെ പ്രസവിക്കുന്നു, എന്നിട്ടതിനുള്ളിൽ വസിക്കുന്നു. *ഊർണ നാഭിയുടെ ഉദാഹരണം വേദത്തിലുണ്ട്; എട്ടുകാലിയും അതിൻെറ വലയും. എട്ടുകാലി തന്നുള്ളിൽനിന്നും വല പുറത്തുകൊണ്ടുവരുന്നു, എന്നിട്ട് അത് ആ വലയിൽത്തന്നെ താമസിക്കുന്നു. ഈശ്വരൻ ജഗത്തി ൻെറ ആധാരവും ആധേയവും രണ്ടുമാകുന്നു.

### കാളി ബ്രഹ്മം; കാളി നിർഗുണവും സഗുണവും

ശ്രീരാമ: കാളി കറമ്പിയാണോ? ദൂരെയായതുകൊണ്ടാണ് കറുത്തി രിക്കുന്നത്, അടുത്തറിഞ്ഞാൽ പിന്നെ കറുപ്പല്ല. ആകാശം അകലെ നിന്നും നീലനിറമായി കാണപ്പെടുന്നു. അടുത്തുചെന്നു നോക്കൂ. ഒരു നിറവുമില്ല. സമുദ്രജലം ദൂരെനിന്നും നീലം; അടുത്തുപോയി കൈയിൽക്കോരി നോക്കൂ, നിറമൊന്നുമില്ല.

ഇത്രയും പറഞ്ഞ് പ്രേമോന്മത്തനായി ശ്രീരാമകൃഷ്ണദേവൻ ഗാനം ചെയ്തു:

ചൊല്ലു ചൊല്ലെൻെറയമ്മ കറമ്പിയോ?
കാലരൂപിണി ദിഗ്വാസസാമവൾ
ചിത്തപങ്കജംതന്നിലായ് ദീപത്തെ - വെച്ചിടുന്നോൾ.

### എന്തിനീ സംസാരം?

ത്രിഭിർഗുണമയൈർഭാവൈരേഭിഃ സർവമിദം ജഗത്
മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം.

ശ്രീരാമ: (കേശവൻ മുതലായവരോട്) ബന്ധനവും മുക്തിയും; രണ്ടിൻെറയും കർത്താവാണവൾ. അവളുടെ മായകൊണ്ട് സംസാര ജീവന്മാർ കാമിനിയിലും കാഞ്ചനത്തിലും ബദ്ധരാകുന്നു. അവളുടെ ദയകൊണ്ടു മുക്തരാകുകയും ചെയ്യുന്നു. 'അവൾ ഭവബന്ധനങ്ങളുടെ ബന്ധനഹാരിണിയും താരിണി'യുമാണ്.

അനന്തരം ഗുരുദേവൻ മധുരസ്വരത്തിൽ രാമപ്രസാദൻെറ പാട്ടുപാടി:

സംസാരക്കമ്പോളമദ്ധ്യത്തിലായമ്മ പട്ടം പറപ്പിയ്ക്കുന്നു - അത -
ഞ്ഞാശയാം കാറ്റിലകപ്പെട്ടാകാശത്തിൽ പാറിപ്പറന്നീടുന്നു.
മായച്ചരടിനാൽ കെട്ടിയ പട്ടത്തിൽ ചട്ടക്കൂടസ്ഥികൂടം - വെറും
മുഗ്ഗുണനിർമ്മിതമാകുമപ്പട്ടത്തിൽ ചിത്രങ്ങളുണ്ടനേകം,
സംസാരവാസനയാകും പശക്കൂട്ടിൽ മുക്കി മായച്ചരട് - ഏറ്റം

* യഥോർണനാഭിഃ സൃജതേ ഗൃഹ്ണതേ ച. മുണ്ഡകോപനിഷത് 1.1.7.

കർക്കശമാക്കിയുറപ്പു വരുത്തീട്ടു പട്ടത്തെ കെട്ടിയതിൽ
നൂറുനൂറായിരം പട്ടങ്ങളുള്ളതിൽപൊട്ടുന്നതൊന്നോരണ്ടോ - അതു
കണ്ടുകണ്ടമ്മയും കൈകൊട്ടിത്തുള്ളിക്കൊണ്ടാർത്തു ചിരിച്ചിടുന്നു!
ശ്രീ 'പ്രസാദോ'തുന്നു പട്ടമുയരുന്നു തെക്കനാംതെന്നലേറ്റ് - അതു
സംസാരവാരിധിക്കപ്പുറത്തെങ്ങോപോയ്മായുന്നനന്തതയിൽ!

ശ്രീരാമ: അവൾ ലീലാമയി; ഈ സംസാരം അവളുടെ ലീല. അവൾ ഇച്ഛാമയി, ആനന്ദമയി! ലക്ഷത്തിലൊരാൾക്ക് മുക്തി അരുളുന്നു.

ഒരു ബ്രഹ്മഭക്തൻ: സ്വാമിൻ, അവൾക്കിഷ്ടമുണ്ടെങ്കിൽ ഏവർക്കും മുക്തികൊടുക്കാൻ കഴിയുമല്ലൊ. പിന്നെയെന്തിനാണ് ഞങ്ങളെയൊക്കെ സംസാരത്തിൽ കെട്ടിയിട്ടിരിക്കുന്നത്?

ശ്രീരാമ: അവളുടെ ഇഷ്ടം. ഇതുകൊണ്ടൊക്കെ വിളയാടണമെന്നാണവളുടെ ഇച്ഛ. ഒളിച്ചുകളിയിൽ കിഴവിയെ ആദ്യംതന്നെ തൊട്ടാൽ ഓട്ടവും ചാട്ടവും നിലയ്ക്കും. എല്ലാവരും അവളെ തൊട്ടുകഴിഞ്ഞാൽ പിന്നെ കളിയെങ്ങനെ നടക്കും? എല്ലാവരും തൊടുന്നത് കിഴവിക്കിഷ്ടമല്ല. കളി നടന്നുകൊണ്ടിരുന്നാലേ കിഴവിക്ക് ആഹ്ലാദമുള്ളു. അതുകൊണ്ടാണ് ലക്ഷത്തിലൊന്നോ രണ്ടോ പൊട്ടിപ്പോകുന്നതുകണ്ട് കൈയും കൊട്ടി അമ്മ ആർക്കുന്നത്. (എല്ലാവർക്കും ആനന്ദം.) അവൾ മനുഷ്യമനസ്സിനോട് കണ്ണു കാണിച്ചു പറഞ്ഞിട്ടുണ്ട്, 'പോകൂ, പോയി ഭോഗമനുഭവിക്കൂ.' മനസ്സിനെന്തു കുറ്റം? അമ്മ കനിവുപൂണ്ടു മനസ്സിനെ തന്നിലേയ്ക്കു തിരിച്ചാൽ വിഷയാശയിൽനിന്നും മോചനം ലഭിക്കും. പിന്നെ വീണ്ടും മനസ്സ് അമ്മയുടെ അടിമലരിൽ ഉറയ്ക്കും.

ശ്രീരാമകൃഷ്ണൻ സംസാരിയുടെ ഭാവത്തിൽ അമ്മയോടു പരിഭവത്തോടുകൂടി പാടി:

മാതൃവാത്സല്യമോടെന്നെ ജഗദംബ സംരക്ഷിക്കെ
നേത്രങ്ങളെച്ചിമ്മാതെ ഞാനുണർന്നിരിക്കെ,
വീട്ടിനുള്ളിൽ പലപല മോഷണങ്ങൾ നടക്കുന്നു
ആർത്തിയേറ്റം വളരുന്നു മനസ്സിലമ്മേ.

പ്രാർത്ഥനകൾ പതിവായി നടത്തുവാൻ പ്രതിജ്ഞക -
ളാർത്തിനാശിനി, ഞാൻ പലവട്ടം ചെയ്കിലും
സമയം വന്നടുക്കുമ്പോൾ മറക്കുന്നുവെങ്കിലതു
ഭവദീയതന്ത്രമെന്നിന്നറിയുന്നു ഞാൻ.

സമ്മാനങ്ങളമ്മയിവന്നേകീടുന്നില്ലതുകൊണ്ടു
സമ്മാനിപ്പാനിവനെന്തു കൈവശമുള്ളു
തന്നീടാത്ത കുറ്റംകൊണ്ടു നിനക്കു ഞാൻ തരുന്നില്ല
എന്നതാണു സത്യമെന്നു മറന്നീടൊല്ലേ.

കുറ്റക്കാരനെന്നാക്കൊല്ലേയിവനെ നീയൊന്നുകൊണ്ടും
കുറ്റമെന്തു ഞാനിവിടെച്ചെയ്തു മാതാവേ?
മാനാപമാനങ്ങളിവ ദുഃഖസുഖങ്ങളോടൊത്തു
മാതാവേ, നിൻ കൈവശത്തിൽ വർത്തിച്ചീടുന്നു.

ഇക്കാണുന്ന സംസാരമങ്ങാകെ തവ ലീലയാണെ -
ന്നുൾക്കാമ്പിൽ ഞാനറിയുന്നു ജഗദംബികേ!
ഒരുതരത്തിലുമതിൽ വിടവുകൾ വരുത്തുവാ -
നനുവദിയ്ക്കുന്നെന്തിനിന്നാനന്ദാത്മികേ?

മനസ്സിനെയെനിക്കായിസമ്മാനിച്ചശേഷമമ്മ
കടക്കണ്ണിൻ സംജ്ഞകൊണ്ടൊന്നരുളിയല്ലോ:
'ചിത്തമേ, നിനക്കു പോകാം സംസാരത്തിൽചെന്നു വേണ്ടു-
മുത്തമസുഖങ്ങളെ നീ ഭുജിച്ചുകൊൾക.'

അക്കാരണംകൊണ്ടടിയൻ അലഞ്ഞുതിരിയുന്നു നിൻ -
സൃഷ്ടിജാലങ്ങളിൽക്കൂടിത്തുണയില്ലാതെ,
ഏതോ മനുഷ്യൻെറ കരിങ്കണ്ണേറ്റിട്ടെന്നതുപോലെ
ജീവിതം നാശഗർത്തത്തിലാണ്ടുപോയല്ലോ.
അമൃതിനെ വിട്ടടിയൻ വിഷമുണ്ണുകയാണിപ്പോൾ
അസത്യത്തെസ്സത്യമായും ധരിക്കയെല്ലൊ!†

ശ്രീരാമ: അതുകൊണ്ടാണ് മനുഷ്യൻ മായയിൽ കുടുങ്ങി സംസാരി യായിത്തീർന്നിരിക്കുന്നത്. പ്രസാദ് പറഞ്ഞു, 'മനസ്സു തന്നു, മനസ്സിനോടു കണ്ണുകാണിച്ചു.'

**ലൗകികജീവതവും നിഷ്കാമകർമ്മവും**

ബ്രഹ്മഭക്തൻ: സ്വാമിൻ സർവ്വവും ത്യജിക്കാതെ ഈശ്വരനെ കിട്ടുക യില്ലെന്നോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഓ കിട്ടും. നിങ്ങളെന്തിന് സർവ്വവും ത്യജിക്കണം. നിങ്ങൾ രസമായി സുഖമായിരിക്കുന്നുണ്ടല്ലോ. ശരിയായ ശർക്കരപ്പാനിയിൽ, അധികം കടുപ്പവുമില്ല, തനി വെള്ളവുമല്ല, നളപാകം. (എല്ലാവരും ചിരിക്കുന്നു.) നിങ്ങളുടെ കാര്യമൊക്കെ ഭേഷായിരിക്കു ന്നുണ്ട്. *നക്സ് ചീട്ടുകളി അറിയാമോ? ഞാൻ അധികമെണ്ണം വെട്ടി കുഴപ്പത്തിലായി. നിങ്ങൾ വളരെ വി ദ്വതന്മാരാണ്. ചിലർ പത്തിൽ, ചിലരാറിൽ, ചിലരഞ്ചിൽ; അധികമൊന്നും പിടിച്ചിട്ടില്ല - അതുകൊണ്ട് എന്നെപ്പോലെ പുറത്താകയില്ല. കളി നടക്കുന്നു. ബലേ ഭേഷ്! (എല്ലാ വരും ചിരിക്കുന്നു.)

സത്യം പറയാം, നിങ്ങൾ ലോകത്തിൽ ജീവിക്കുന്നു. അതിൽ തെറ്റൊന്നുമില്ല. പക്ഷേ മനസ്സ് ഈശ്വരാഭിമുഖമാക്കണം. അതില്ലെ ങ്കിൽ നടപ്പില്ല. ഒരു കൈകൊണ്ടു പണിയെടുക്കിൻ, മറ്റേകൈക്കൊണ്ട് ഈശ്വരനെ പിടിക്കിൻ. പണി തീർന്നാൽ ഇരുകൈകൾകൊണ്ടും ഈശ്വരൻെറ പാദം പിടിക്കണം.

---

† രാമപ്രസാദിൻെറ പാട്ട്.

* നക്സ് - പതിനേഴോ കൂടുതലോ എണ്ണം കിട്ടിയാൽ കളിയിൽനിന്നും പുറത്തുപോകുന്ന ചീട്ടുകളി.

ഒക്കെ മനസ്സിൻെറ ഗതിപോലെയാണ്. മനസ്സിൽത്തന്നെ ബന്ധനം; മുക്തിയും മനസ്സിൽത്തന്നെ. ഏതു നിറത്തിൽ മുക്കുന്നുവോ ആ നിറം പിടിക്കും. മനസ്സ്, അലക്കിക്കൊണ്ടുവന്ന മുണ്ടുപോലെ, ചുവപ്പിൽ മുക്കിയാൽ ചുവപ്പ്, നീലത്തിൽ മുക്കിയാൽ നീലം, പച്ചയിലെങ്കിൽ പച്ച, ഏതു നിറത്തിൽ മുക്കുന്നുവോ ആ നിറമേ പിടിക്കൂ. കണ്ടിട്ടില്ലേ, കുറച്ചെങ്ങാൻ ഇംഗ്ലീഷു പഠിച്ചുപോയാൽ പിന്നെ വായിൽ നിന്ന് ഇംഗ്ലീഷുവാക്കുകൾ പൊഴിയും, ഫുട് ഫട് ഇട് മിട്. (എല്ലാവരും ചിരിക്കുന്നു.) പിന്നെ കാലിൽ ബൂട്സ്. ചൂളം വിളിച്ചുകൊണ്ടൊരുപാട്ടും, ഇതൊക്കെ വന്നുചേരും! ഇനി സംസ്കൃതം പഠിച്ച് ഒരു പണ്ഡിതനായാൽ ഉടനെ സംസ്കൃത ശ്ലോകങ്ങളങ്ങനെ ഉതിരും. മനസ്സ് ചീത്ത കൂട്ടുകെട്ടിൽ പെട്ടാൽ, അവരെപ്പോലെയുള്ള സംസാരം, വിചാരം ഒക്കെ വന്നുകൂടും. എന്നാൽ ഭക്തന്മാരുടെ കൂടെ വസിച്ചാൽ ഈശ്വരചിന്ത, ഹരികഥ, ഇതൊക്കെയുണ്ടാകും.

മനസ്സുതന്നെ സർവ്വം. ഒരു വശത്തു ഭാര്യ, മറുവശത്തു മകൾ, ഭാര്യയോട് ഒരു വിധത്തിലും മകളോട് മറ്റൊരുവിധത്തിലും സ്നേഹം കാണിക്കുന്നു; പക്ഷേ മനസ്സ് ഒന്നുതന്നെ.

## അദ്ധ്യായം അഞ്ച്

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

### ക്രിസ്തുമതം: ബ്രഹ്മസമാജവും പാപസിദ്ധാന്തവും

ശ്രീരാമ: (ബ്രഹ്മഭക്തന്മാരോട്) മനസ്സിൽത്തന്നെ ബദ്ധൻ, മനസ്സിൽത്തന്നെ മുക്തനും. 'ഞാൻ മുക്തൻ, വീട്ടിലിരുന്നാലും കാട്ടിൽ കിടന്നാലും എനിക്കെവിടെ ബന്ധനം? ഞാൻ ഈശ്വരസന്താനം, രാജാധിരാജൻെറ പൈതൽ; എന്നെയാരു ബന്ധിക്കാൻ?' എന്നിങ്ങനെ ഒരുവൻ നിരന്തരം ചിന്തിച്ചാൽ അവൻ മുക്തൻതന്നെ. പാമ്പുകടിച്ചാൽ 'വിഷമില്ല' എന്ന് ഉറപ്പിച്ചു പറയുന്നപക്ഷം വിഷം പൊയ്പോകും. അതേപ്രകാരം 'ഞാൻ, ബദ്ധനല്ല, മുക്തനാണ്,' എന്ന് ദൃഢനിശ്ചയത്തോടെ വീണ്ടും വീണ്ടും പറഞ്ഞുകൊണ്ടിരുന്നാൽ അങ്ങനെയായിത്തീരും, മുക്തനായിത്തീരും.

കൃസ്ത്യാനികളുടെ ഒരു പുസ്തകം ഒരാൾ എനിക്കു തന്നു. അതു വായിച്ചുകേൾപ്പിക്കാൻ ഞാൻ പറഞ്ഞു. അതിനകത്ത് മുഴുവൻ 'പാപം' 'പാപം' മാത്രം. (കേശവനോട്) നിങ്ങളുടെ ബ്രഹ്മസമാജത്തിലും പാപംതന്നെയേ കേൾക്കാനുള്ളു. 'ഞാൻ ബദ്ധൻ, ഞാൻ ബദ്ധൻ,' എന്ന് എപ്പോഴും പറഞ്ഞുകൊണ്ടിരിക്കുന്ന മഠയൻ ബദ്ധനായിത്തന്നെ തീരും. രാപകൽ 'ഞാൻ പാപി, ഞാൻ പാപി,' എന്ന് ഉരുവിട്ടുകൊണ്ടിരിക്കുന്നവൻ അങ്ങനെതന്നെ ആയിത്തീരുന്നു.

ഈശ്വരനാമത്തിൽ ഇതുമാതിരി വിശ്വാസം വേണം: 'എന്ത്! ഞാൻ ഭഗവാൻെറ നാമം ജപിച്ചു, എനിക്കിനിയും പാപമോ! എനിക്കിനി

എന്തുപാപം? എനിക്കിനിയെന്തു ബന്ധനം?'

കൃഷ്ണകിശോരൻ ഒരുത്തമഹിന്ദു, സദാചാരനിഷ്ഠനായ ബ്രാഹ്മ ണൻ. അദ്ദേഹം വൃന്ദാവനത്തിൽ പോയിരുന്നു; 'ഒരു ദിവസം ചുറ്റി നടന്നു ദാഹിച്ചുവലഞ്ഞു. ഒരു കിണറ്റിനടുത്തു ചെന്നപ്പോൾ അവിടെ ഒരാൾ നില്ക്കുന്നതു കണ്ടു. അയാളോടു ചോദിച്ചു: 'എടോ, എനി ക്കൊരുമൊന്ത വെള്ളം തരാമോ? നീയെന്തു ജാതിയാണ്?' അവൻ പറഞ്ഞു, 'തമ്പുരാനേ, ഞാൻ താണജാതിയാണ്, കമ്മാളൻ.' കൃഷ്ണ കിശോരൻ പറഞ്ഞു, 'നീ ശിവ' എന്നു പറഞ്ഞിട്ട് വെള്ളം കോരിത്താ.'

ഭഗവന്നാമമുച്ചരിച്ചാൽ മനുഷ്യൻെറ ദേഹവും മനസ്സുമെല്ലാം ശുദ്ധ മായിത്തീരുന്നു. എപ്പോഴും പാപമെന്നും നരകമെന്നുമൊക്കെ എന്തി നാണ് പറയുന്നത്? ഒരു പ്രാവശ്യം ഇങ്ങനെ പറയുക, 'അന്യായങ്ങൾ പലതും ഞാൻ ചെയ്തിട്ടുണ്ട്, ഇനിമേൽ ചെയ്യുന്നതല്ല.' എന്നിട്ടദ്ദേഹ ത്തിൻെറ നാമത്തിൽ വിശ്വസിക്കുക. ഗുരുദേവൻ പ്രേമോന്മത്തനായി നാമമാഹത്മ്യത്തെക്കുറിച്ചു ഗാനം ചെയ്തു:

മൃത്യു വരുന്നേരം ദുർഗ്ഗ ദുർഗ്ഗേതി ഞാൻ
അത്യാകുലമായ് വിളിക്കുമെങ്കിൽ
മുക്തി നല്കീടാതിരിക്കുവാനമ്മയ്ക്കു
ശക്തിയില്ലെന്നതേ വന്നുകൂടൂ............

ശ്രീരാമ: ഭക്തി മാത്രമേ ഞാനമ്മയോടു പ്രാർത്ഥിച്ചുള്ളു. കൈയിൽ പൂവെടുത്ത് അമ്മയുടെ അടിമലരിൽ അർപ്പിച്ചുകൊണ്ട് പറഞ്ഞു, 'അമ്മേ, ഇതാ അവിടുത്തെ പുണ്യവും ഇതാ അവിടുത്തെ പാപവും, രണ്ടുമെടു ത്തോളു; എനിക്ക് ശുദ്ധഭക്തി മാത്രം നല്കുക. ഇതാ അവിടുത്തെ ജ്ഞാനവും ഇതാ അവിടുത്തെ അജ്ഞാനവും, രണ്ടുമെടുത്തോളു; എനിക്കു ശുദ്ധഭക്തിമാത്രം തരുക. ഇതാ അവിടുത്തെ ശുചിയും ഇതാ അവിടുത്തെ അശുചിയും, രണ്ടുമെടുത്തിട്ട് എനിക്ക് ശുദ്ധഭക്തിമാത്രം തന്നാലും. ഇതാ അവിടുത്തെ ധർമ്മവും ഇതാ അവിടുത്തെ അധർമ്മവും, രണ്ടുമെടുത്തിട്ട് എനിക്കു ശുദ്ധഭക്തിമാത്രം നല്കിയാലും.'

(ബ്രഹ്മഭക്തന്മാരോട്) രാമപ്രസാദൻെറ ഒരു പാട്ട് കേട്ടോളു:

(ഗാഥ)

കാളിയാം കല്പകപാദപച്ഛായയിൽ
പോയിടാം നീ വരികെന്മനമേ,
നാലു ഫലങ്ങൾ ലഭിക്കുവാനത്തരു-
മൂലമണയണം വന്നിടൂ നീ.

കൂട്ടിനു വേണ്ട പ്രവൃത്തിയാം പത്നി, നിൻ -
കൂട്ടിനു വേണ്ടോൾ നിവൃത്തി മാത്രം,
തന്മകനായ വിവേകവും നിന്നുടെ
മുന്നിലുണ്ടാകണം തത്ത്വമേകാൻ.

(കാകളി)

എന്നു ശുചിയുമശുചിയുമൊത്തു നീ
ദിവ്യഗേഹാന്തരത്തിൽ ശയിച്ചിടും
പത്നിമാരാമവർ പ്രീതരാമന്നു തേ
കണ്ടിടാം ശ്യാമളാരൂപിണീമംബയെ.
അച്ഛനാകുന്നതഹങ്കാരമെന്നവൻ
അമ്മയാകട്ടെയവിദ്യാസ്വരൂപിണി
പുത്രനും ദ്രോഹാഭിയുക്തനെന്നാകിലോ
ധൈര്യമാം തൂണിൽ പിടിമുറുക്കീടണം.
കെട്ടിയിടേണമവജ്ഞതൻ കുറ്റിയിൽ
ധർമ്മമധർമ്മമീ രണ്ടു മേഷങ്ങളെ
മാനിയാതായവർ പാരം കയർക്കുകിൽ
ജ്ഞാനാസിയേന്തിബ്ബലി കൊടുത്തീടണം.
ആദ്യയാം പത്നിയിൽ ജാതരാം മക്കളെ
ഭേദ്യമൊന്നേകിയകലെ നിർത്തീടണം,
നൂനമാമക്കൾ വഴങ്ങാതിരിക്കുകിൽ
ജ്ഞാനാബ്ധിമധ്യത്തിനുള്ളിലാഴ്ത്തീടണം.
എന്നുക്തിപോലെ നീ ചെയ്യുകിൽ കാലനെ
നന്നായ്ക്കണക്കുകൾ ബോദ്ധ്യപ്പെടുത്തിടാം
തുഷ്ടനാം ഞാൻ നിന്നെയെന്നോമലേയെന്നു
സ്പഷ്ടം വിളിക്കും - പ്രസാദുരയ്ക്കുന്നിദം.

സംസാരത്തിലിരുന്നാലും ഈശ്വരദർശനം എന്തുകൊണ്ടു സാധിക്കില്ല? ജനകമഹാരാജാവിന്നതുണ്ടായിട്ടുണ്ട്. ഈ ലോകം ഒരു ഭ്രാന്തിപഞ്ജരമാണെന്ന് രാമപ്രസാദൻ പറഞ്ഞു. എന്നാൽ ഭഗവാന്റെ പാദപദ്മത്തിൽ ഭക്തിയുണ്ടായാൽ,

മധുരോക്തികളുരചെയ്തഥ കളിയാടി രസിക്കാ-
നതികൗതുകമേകീടുന്നരമനയാണുലകം;
'മധുമാംസരസാസ്വാദജമദ'മാർന്നു തിമർക്കാ -
നിവിടത്തിലെനിക്കും കഴിവൊട്ടല്ല നിനച്ചാൽ.

തേജസ്വിത ചേരുന്നൊരു മിഥിലാധിപജനക-
ന്നെന്തുണ്ടൊരു കുറവെന്നതു കണ്ടുള്ളവരുണ്ടോ?
സാമ്രാജ്യതലത്തിൽക്കഴലൂന്നിയവനെത്തി
ബ്രഹ്മാത്മകമായുള്ളൊരു പരമോന്നതനിലയിൽ.

സംസാരം പേറിയും സംന്യാസിയായും
രാഗിയുമായും വൈരാഗിയുമായും
ആനന്ദപീയൂഷസാരം സ്വദിച്ചി-
ട്ടാനന്ദനർത്തനമാടിനാനവനും.

**ഗൃഹസ്ഥന്മാർക്കുള്ള ഉപായം**

ശ്രീരാമ: പക്ഷേ പെട്ടെന്നാർക്കും ജനകരാജാവാകാൻ ഒക്കുകയില്ല. ജനകമഹാരാജാവ് ഏകാന്തത്തിൽ കഠിനതപസ്സ് അനുഷ്ഠിച്ചിരുന്നു. വീടുവിട്ട് ഇടയ്ക്കൊക്കെ നിർജ്ജനത്തിൽ വസിക്കേണ്ടതുണ്ട്. വീടു വിട്ട് ഏകനായി മൂന്നുനാളെങ്കിലും ഭഗവാനെക്കുറിച്ചു കരയാൻ കഴി ഞ്ഞാൽ വളരെ നല്ലതാണ്. എന്നുവേണ്ട, നേരം കിട്ടുമ്പോൾ ഒരു നാളെങ്കിലും നിർജ്ജനത്തിൽ ഈശ്വരചിന്ത ചെയ്യാൻ സാധിച്ചാൽ അതും നല്ലതാണ്. ആളുകൾ ഭാര്യയ്ക്കും മക്കൾക്കും വേണ്ടി കുടംകണക്കിനു കണ്ണീരൊഴുക്കുന്നു; എന്നാൽ ഈശ്വരനുവേണ്ടി ആരു കരയുന്നു, കേൾക്കട്ടെ. ഇടയ്ക്കിടയ്ക്ക് ഏകാന്തത്തിൽ വസിച്ച് ഭഗവദ്ദർശനത്തി നുവേണ്ട സാധന ചെയ്യേണ്ടതാണ്. ലൗകികജീവിതത്തിൽ, അനേകം വ്യാപാരങ്ങൾക്കിടയിൽ പാർത്താൽ ആദ്യ കാലത്ത് മനസ്സ് ഏകാ ഗ്രമാക്കാൻ പലേ തടസ്സങ്ങളുമുണ്ടാകും. നടപ്പാതയിലെ ചോലമരം പോലെ; തൈയ്യായിരിക്കുമ്പോൾ ചുറ്റും വേലി കെട്ടിയില്ലെങ്കിൽ, ആടുമാടുകൾ തിന്നുകളയും. ആദ്യഘട്ടത്തിൽ വേലികെട്ടണം. തടിതിരിഞ്ഞാൽ പിന്നെ വേലി ആവശ്യമില്ല. അപ്പോൾ പിന്നെ തടിയിൽ ആനയെ തളച്ചാലും കുഴപ്പമൊന്നുമില്ല.

രോഗം സന്നിപാതജ്വരമാണ്. ജ്വരം പിടിച്ച രോഗി കിടക്കുന്ന മുറിയിൽത്തന്നെ ഒരു കുടം വെള്ളവും ഉപ്പിലിട്ട പുളിയും! രോഗിയെ സുഖപ്പെടുത്തണമെന്നുണ്ടെങ്കിൽ അയാളെ അവിടെനിന്നും സ്ഥലം മാറ്റണം. സംസാരിയായ ജീവൻ ജ്വരരോഗിയാണ്; വിഷയങ്ങളാണ് നീർക്കുടം, വിഷയഭോഗതൃഷ്ണ ജലതൃഷ്ണയും. ഉപ്പിലിട്ടപുളിയെ ക്കുറിച്ചോർത്താൽത്തന്നെ വായിൽ വെള്ളം ഊറും; അടുത്തു കൊണ്ടുവരുകയേ വേണ്ട. ഈവക വസ്തുക്കൾ മുറിക്കുള്ളിലുണ്ട്. യോഷി ത്സംഗമാണ് ഉപ്പിലിട്ടത്. അതുകൊണ്ട് ഏകാന്തത്തിൽ ചികിത്സ അത്യാവശ്യമാകുന്നു.

വിവേകവും വൈരാഗ്യവും നേടിയിട്ടേ ലോകജീവിതത്തിൽ ഇറങ്ങാ വൂ. സംസാരസമുദ്രത്തിൽ കാമം ക്രോധം തുടങ്ങിയ ചീങ്കണ്ണികളുണ്ട്. എന്നാൽ മേത്തു മഞ്ഞൾ പുരട്ടിക്കൊണ്ട് വെള്ളത്തിൽ മുങ്ങിയാൽ ചീങ്കണ്ണിയെ പേടിക്കേണ്ടതില്ല. വിവേകവും വൈരാഗ്യവുമാണ് മഞ്ഞൾ. സദസദ്വിചാരമാണ് വിവേകം. ഈശ്വരൻ മാത്രം സത്യം, നിത്യവസ്തു. ബാക്കിയെല്ലാം അസത്ത്, അനിത്യം, രണ്ടുനാളേയ്ക്കു മാത്രം. ഇതാണ് അറിവ്. ഈശ്വരനിൽ അനുരാഗം വേണം. അദ്ദേഹത്തോട് ആകർ ഷണം, പ്രേമം വേണം; ഗോപികൾക്ക് കൃഷ്ണനോട് ഉണ്ടായിരുന്ന മാതിരി ആകർഷണം വേണം. ഒരു പാട്ടു കേട്ടോളു:

അക്കാണും കാട്ടിലെയൊറ്റയടിപ്പാത-
വക്കിലായ് നമ്മളെക്കാത്തു നില്ക്കും
കണ്ണനാമുണ്ണിതൻ കർണ്ണമധുരമാം
പുല്ലാംകുഴൽഗ്ഗാനം കേൾക്കൂ നിങ്ങൾ.

വെക്കമെവിടേയ്ക്കു പാറിപ്പറന്നെത്താൻ
പക്ഷങ്ങളില്ലാതെ പോയീ കഷ്ടം!
ചൊല്ലുവിൻ നിങ്ങളും പോരുന്നതില്ലയോ
കണ്ണനെക്കാണുവാനെൻെറ കൂടെ?

തള്ളിക്കളയുന്നു കണ്ണൻെറയാ നാമം
പൊള്ളയായ് ശൂന്യമായ് നിങ്ങളെല്ലാം.
എന്നാലിവൾക്കുള്ളിൽ ഹൃത്താപമായിട്ടു
കണ്ണൻ വസിക്കുകയാണു നിത്യം.

കേൾക്കുന്നു നിങ്ങളാ വേണുഗാനം ബാഹ്യ-
ശ്രോത്രങ്ങൾകൊണ്ടെന്നോ തോഴിമാരേ?
കണ്ണൻെറയഗ്ഗാനമെന്നന്തരാത്മാവിൽ
എന്നുമെന്നുമിവൾ കേൾക്കയാണ്.

'കള്ളമല്ലാ രാധേ, നിന്നെക്കൂടാതിന്നീ
വള്ളിക്കുടിലിലിൻെറ ശോഭ കെട്ടൂ
ആരോമലാളേ, വരിക വരിക'യെ-
ന്നാ വേണുഗാനം വിളിക്കുന്നെന്നെ.

ശ്രീരാമകൃഷ്ണൻ ബാഷ്പാകുലനായി പാട്ടുപാടി. എന്നിട്ട് കേശവൻ മുതലായ ഭക്തന്മാരോട് പറഞ്ഞു: 'രാധയേയും കൃഷ്ണനേയും സ്വീകരി ക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്തോളു; അവർ തമ്മിലുള്ള ഈ ആകർഷണം സ്വീകരിക്കുക. ഭഗവാനുവേണ്ടി ഇതുമാതിരി വ്യാകുല തയുണ്ടാക്കാൻ യത്നിക്കുക. വ്യാകുലതയുണ്ടായാൽമതി അദ്ദേഹത്തെ പ്രാപിക്കാൻ.'

## അദ്ധ്യായം ആറ്

സന്നിയമ്യേന്ദ്രിയഗ്രാമം സർവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സർവ്വഭൂതഹിതേ രതാഃ.

വേലിയിറക്കം തുടങ്ങി. ബോട്ടു വേഗത്തിൽ കല്ക്കത്തയ്ക്കു നേരെ പാഞ്ഞുകൊണ്ടിരിക്കുന്നു. അതു പോൾപാറയിലുള്ള ഹൗറാപ്പാലവും പിന്നിട്ട് കമ്പനിവക ഉദ്യാനവും കടന്നു. കുറേക്കൂടി മുമ്പോട്ട് പോകാൻ കപ്പിത്താനു കല്പന കൊടുത്തു. ബോട്ട് എത്ര ദൂരം പോയി എന്ന് അധികമാളുകളും അറിഞ്ഞില്ല. അവർ മുഗ്ദ്ധരായി ശ്രീരാമകൃഷ്ണ ദേവൻെറ വാണികൾ കേട്ടുകൊണ്ടിരുന്നു. എങ്ങനെയാണ് സമയം പോകുന്നതെന്ന് ആർക്കും അറിവില്ല.

അപ്പോൾ പൊരിയും തേങ്ങയും വിതരണം ചെയ്തു. എല്ലാവരും അത് കുറേശ്ശെ തുണിത്തുമ്പിൽ മേടിച്ചു തിന്നാൻ തുടങ്ങി. ആനന്ദ ക്കമ്പോളം. കേശവൻ പൊരി കരുതിക്കൊണ്ടുവന്നിരുന്നു. കേശവ നും വിജയനും പരസ്പരം ഒഴിഞ്ഞുമാറുന്നതായി ശ്രീരാമകൃഷ്ണദേവൻ കണ്ടു. ഗരുദേവനിപ്പോൾ അറിവില്ലാത്ത ആ രണ്ടു കുട്ടികളേയും

കൂട്ടിയിണക്കും. അദ്ദേഹം സർവ്വഭൂതഹിതേരതനല്ലയോ!

ശ്രീരാമ: (കേശവനോട്) ഓ നോക്കൂ, ഇതാ വിജയൻ വന്നിട്ടുണ്ട്. നിങ്ങളുടെ വഴക്ക് ശിവനും രാമനും തമ്മിലുള്ള യുദ്ധം പോലെയാണ്. (ചിരി) രാമൻെറ ഗുരുവാണ് ശിവൻ. തമ്മിൽ യുദ്ധം നടന്നു; ഇവരുവരുംതമ്മിൽ യോജിപ്പുമായി. പക്ഷേ ശിവൻെറ ഭൂതപ്രേതങ്ങളും രാമൻെറ മർക്കടൻമാരും തമ്മിലുള്ള വഴക്കും കടിപിടിയും ഇനിയും തീർന്നിട്ടില്ല! (ഉറക്കെ ചിരി.)

സ്വന്തമാളുകൾതമ്മിൽ ഇങ്ങനെയൊക്കെയുണ്ടാകും. ലവനും കുശനും രാമനോട് യുദ്ധം ചെയ്തിട്ടില്ലേ? അമ്മയും മകളും വെവ്വേറെ ചൊവ്വാഴ്ച നോയ്മ്പു നോല്ക്കുന്നതു കണ്ടിട്ടില്ലേ? എന്താ അമ്മയുടെ മംഗളവും മകളുടെ മംഗളവും വേറേവേറേയാണോ? അല്ല, ഒരുത്തിയുടെ മംഗളം മറ്റവൾക്കും, മറ്റവളുടെ മംഗളം ഇവൾക്കും ലഭിക്കും. അതുപോലെ, നിനക്കൊരു സമാജമുണ്ട്; അവനും വേണമൊന്ന്. (എല്ലാവരം ചിരിക്കുന്നു.)

എന്നാലിതൊക്കെ വേണം. അല്ലെങ്കിൽ ഭഗവാൻ സ്വയം ഗോപികളുമൊത്തു വൃന്ദാവനത്തിൽ ലീലയാടുമ്പോൾ എന്തിനാണ് ജടിലനും കുടിലനും? ജടിലനും കുടിലനുമില്ലെങ്കിൽ കളിക്കു കൊഴുപ്പുകിട്ടുകയില്ല. (എല്ലാവരും ചിരിക്കുന്നു.) ജടിലകുടിലൻമാരില്ലെങ്കിൽ തമാശയില്ല. (ഉറക്കെ ചിരി.) രാമാനുജൻ വിശിഷ്ടാദ്വൈതവാദിയായിരുന്നു. അദ്ദേഹത്തിൻെറ ഗുരു അദ്വൈതവാദിയും. ഒടുവിൽ തമ്മിൽ പിണങ്ങി. ഗുരുവും ശിഷ്യനും പരസ്പരം മതഖണ്ഡനം ആരംഭിച്ചു. അങ്ങനെയൊക്കെയുണ്ടാകും. അതെന്തായാലും, അപ്പോഴും ഗുരുശിഷ്യൻമാർ ഗുരുശിഷ്യൻമാർ തന്നെ.

## അദ്ധ്യായം ഏഴ്

പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ
ന ത്വത്സമോഽസ്ത്യഭ്യധികഃ കുതോഽന്യോ
ലോകത്രയേഽപ്യപ്രതിമപ്രഭാവ.

### ഗുരുഭാവവും ബ്രഹ്മസമാജവും

സകലരും ആനന്ദതുന്ദിലർ. ശ്രീരാമകൃഷ്ണൻ കേശവനെ സംബോധന ചെയ്തുകൊണ്ടു പറഞ്ഞു: 'നീ ആളുകളുടെ സ്വഭാവം നോക്കിയിട്ടല്ല ശിഷ്യൻമാരായി സ്വീകരിക്കുന്നത്; അതുകൊണ്ടാണ് ഇങ്ങനെ പിണങ്ങിപ്പിരിഞ്ഞുപോകുന്നത്.

ആളുകളെ കണ്ടാൽ ഒക്കെ ഒരുപോലെ. പക്ഷേ പ്രകൃതം ഭിന്നം. ചിലർക്കുള്ളിൽ സത്വഗുണം അധികം; ചിലർക്ക് രജോഗുണം; ചിലർക്കു തമോഗുണം. ബോണ്ട എല്ലാം കാണാനൊരുപോലെ. എന്നാൽ ചിലതിനുള്ളിൽ കുറുക്കിയ പാൽ; ചിലതിൽ തേങ്ങ; ചിലതിൽ ഉഴുന്നുപരിപ്പും. (എല്ലാവരും ചിരിക്കുന്നു.)

എൻെറ ഭാവം എന്താണെന്നറിയാമോ? ഞാൻ തിന്നുന്നു, കുടിക്കുന്നു, സുഖമായി ജീവിക്കുന്നു; ബാക്കിയൊക്കെ അമ്മയ്ക്കറിയാം. മൂന്നുവാക്കുകൾ എൻെറമേൽ മുള്ളുപോലെ തറയ്ക്കുന്നു: ഗുരു, കർത്താ, പിതാ.

ഗുരു ഒരുവൻമാത്രം - സച്ചിദാനന്ദൻ. അദ്ദേഹമാണ് വിദ്യതരുന്നത്. ശിശുവിന് അമ്മയോടുള്ള ഭാവമാണ് എൻേറത്. മനുഷ്യഗുരുക്കന്മാരെ ലക്ഷക്കണക്കിനു കിട്ടും. എല്ലാവർക്കും ഗുരു ചമയണം. ശിഷ്യനാവാനാരുണ്ട്?

ആളുകളെ പഠിപ്പിക്കാൻ വളരെ പ്രയാസമാണ്. ഭഗവാൻ ദർശനമരുളി ആദേശം നല്കിയാൽ പഠിപ്പിക്കാം. നാരദൻ, ശുകൻ മുതലായവർക്ക് അത്തരം ആദേശം ലഭിച്ചിരുന്നു. ശങ്കരനും ആദേശം ഉണ്ടായിരുന്നു. ആദേശമില്ലെങ്കിൽ നിൻെറ വാക്ക് ആരു കേൾക്കും? കല്ക്കത്താക്കാരുടെ വെപ്രാളം എത്രയെന്നോ? വിറകെരിയുന്നിടത്തോളം നേരം പാൽ തിളച്ചുപൊങ്ങും. വിറക് മാറ്റിയാൽ ഒക്കെ തീർന്നു. കല്ക്കത്തയിലെ ആളുകൾ ബഹളക്കാരാണ്. ഒരിടത്ത് കിണറു കുഴിച്ചു; വെള്ളം വേണമെന്നുവെച്ച്. അവിടെ പാറ കണ്ടാൽ അതു വിട്ടു. വേറൊരിടത്തു കുഴിക്കാൻ തുടങ്ങുകയായി. മണലു കണ്ടു. അവിടവും ഉപേക്ഷിച്ചു. പിന്നെ വേറൊരിടത്ത് കുഴിക്കുകയായി. അങ്ങനെ പോണു.

പക്ഷേ, ഈശ്വരാദേശമുണ്ടെന്നു വെറുതെയങ്ങു വിചാരിച്ചതുകൊണ്ടായില്ല. അദ്ദേഹം സത്യമായും ദർശനം തരും, സംസാരിക്കും. അപ്പോൾ ആദേശം ലഭിക്കാം. ആദേശം ലഭിച്ചവൻെറ വാക്കുകൾക്കെന്തു ശക്തി! പർവ്വതംപോലും വിറയ്ക്കും. വെറും പ്രസംഗമോ? നാലുനാൾ ആളുകൾ കേൾക്കും, പിന്നെയൊക്കെ മറക്കും. ആ വാക്കനുസരിച്ചൊന്നും പ്രവർത്തിക്കയില്ല.

ആ നാട്ടിൽ (കമാർപുക്കൂരിൽ) ഹൽദാർപുക്കൂർ എന്നു വിളിക്കുന്ന ഒരു തടാകമുണ്ട്. തടാകത്തിൻെറ കരയ്ക്കു ദിവസവും ആളുകൾ വെളുപ്പിനു വെളിക്കിറങ്ങാറുണ്ട്. രാവിലെ കുളിക്കാൻ വരുന്നവർ ഇവരെ വേണ്ടുവോളം ശകാരിച്ചിരുന്നു. പക്ഷേ പിന്നെയും പിറ്റേദിവസവും മേല്പടിതന്നെ; വെളിക്കിറങ്ങലു മുടങ്ങുകയില്ല. (എല്ലാവരും ചിരിക്കുന്നു.) അപ്പോഴാളുകൾ കമ്പനിയെ അറിയിച്ചു. അവരൊരു ചപ്രാസിയെ അയച്ചു. അയാളൊരു കടലാസ്സെഴുതിപ്പറ്റിച്ചു: "ഇവിടെ വെളിക്കിറങ്ങരുത്." ഉടൻ ഒക്കെ നിന്നു. (ചിരി.)

മറ്റുള്ളവരെ പഠിപ്പിക്കാൻ പോകുന്നവർക്ക് അധികാരമുദ്രവേണം. അല്ലെങ്കിൽ അതു പരിഹാസ്യമായിത്തീരും. തനിക്കോ കിട്ടിയിട്ടില്ല, എന്നിട്ടു മറ്റുള്ളവരെ പഠിപ്പിക്കാൻ പോണു! കുരുടൻ കുരുടനെ വഴി കാണിക്കുന്നു. (ചിരി) ഫലം വിപരീതവും. ഭഗവദ്ദർശനം ഉണ്ടായാൽ അന്തർദൃഷ്ടി ലഭിക്കുന്നു. അപ്പൊഴേ ആർക്കെന്തു രോഗമാണെന്നു മനസ്സിലാകൂ. അപ്പോൾ ഉപദേശം കൊടുക്കാം.

ആദേശം ലഭിച്ചില്ലെങ്കിൽ, "ഞാൻ ജനങ്ങളെ പഠിപ്പിക്കുന്നു," എന്നുള്ള അഹങ്കാരം വരുന്നു. അഹങ്കാരം വരുന്നത് അജ്ഞാനം കൊണ്ടാണ്. *'ഞാൻ കർത്താവാകുന്നു' എന്ന വിചാരം അജ്ഞാനത്തിൽനിന്നുമാണ് ഉണ്ടാകുന്നത്. 'ഈശ്വരൻതന്നെ കർത്താവ്: ഈശ്വരൻതന്നെ സർവ്വവും ചെയ്യുന്നു, ഞാനൊന്നും ചെയ്യുന്നില്ല,' എന്ന ബോധമുണ്ടായാൽ ജീവന്മുക്തനായി. 'ഞാൻ കർത്താവ്' എന്ന വിചാരത്തിൽനിന്നും ദുഃഖവും അശാന്തിയും ഉണ്ടാകുന്നു.

## അദ്ധ്യായം എട്ട്

തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചാര
അസക്തോ ഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ.

ശ്രീരാമ: (കേശവൻ മുതലായവരോട്) നിങ്ങളൊക്കെ പറയുന്നു, 'ലോകത്തിനുപകാരം ചെയ്യണം' എന്ന്. ലോകമെന്താ അത്ര ചെറിയൊരു സാധനമോ മറ്റോ ആണോ? പിന്നെ, ലോകത്തിന് ഉപകാരം ചെയ്യാൻ നീയാര്? സാധനചെയ്തു ഭഗവാനെ സാക്ഷാത്കരിക്ക്; അദ്ദേഹം ശക്തിയരുളിയാൽ സകലർക്കും ഹിതം ചെയ്യാൻ നിനക്കൊക്കും. അല്ലെങ്കിലില്ല.

ഒരു ബ്രഹ്മഭക്തൻ: ഈശ്വരദർശനം ലഭിക്കാത്തിടത്തോളം കാലം സർവ്വകർമ്മങ്ങളും ഉപേക്ഷിക്കണോ?

ശ്രീരാമ: വേണ്ട. കർമ്മമെന്തിനുപേക്ഷിക്കണം? ഈശ്വരചിന്ത. അദ്ദേഹത്തിന്റെ നാമഗുണഗാനം നിത്യകർമ്മം ഇവയൊക്കെ ചെയ്യണം.

ബ്രഹ്മഭക്തൻ: ലൗകികകർമ്മങ്ങൾ, പണത്തിനും മറ്റും വേണ്ടിയുള്ള കർമ്മങ്ങളോ?

ശ്രീരാമ: ആവാം, അതും ചെയ്യാം. സംസാരയാത്രയ്ക്ക് എത്രകണ്ട് വേണ്ടതുണ്ടോ അത്രയുംമാത്രം. എന്നാൽ കരഞ്ഞുകൊണ്ട് ഏകാന്തത്തിൽ ഭഗവാനോടു പ്രാർത്ഥിക്കണം, ഈവക കർമ്മങ്ങൾ നിഷ്കാമഭാവത്തിൽ അനുഷ്ഠിക്കാൻ കഴിയുമാറാക്കണേ, എന്ന്. അദ്ദേഹത്തോടു പറയണം, 'ഹേ ഭഗവൻ, എന്റെ ലൗകികകർമ്മങ്ങൾ കുറവാക്കിത്തന്നാലും; പ്രഭോ, പല വേലകളിൽ കെട്ടുപെട്ടാൽ അങ്ങയെ മറക്കുന്നതായി ഞാൻ കാണുന്നു. നിഷ്കാമകർമ്മമാണ് ചെയ്യുന്നതെന്ന് ഉള്ളിൽ വിചാരിക്കുന്നു, പക്ഷേ സകാമമായിട്ടുവന്നുഭവിക്കുന്നു.' അന്നദാനവും മറ്റു ദാനങ്ങളുമൊക്കെ കുറെയൊക്കെ ചെയ്യുമ്പോൾ പേരും പെരുമയും വേണമെന്ന ആഗ്രഹം പിടികൂടിയെന്നും വന്നേയ്ക്കാം.

ആശുപത്രി, ഡിസ്പൻസറി, സ്ക്കൂൾ, റോഡ്, കുളം ഇവയൊക്കെ ഉണ്ടാക്കുന്ന കാര്യം ശംഭുമല്ലികൻ ഒരിക്കൽ പറയുകയുണ്ടായി. ഞാനയാളോടു പറഞ്ഞു: 'മുമ്പിൽ വന്നുപെടുന്നത് ചെയ്യരുതെന്നില്ല; അതും നിഷ്കാമമായിട്ടു വേണം ചെയ്യാൻ. വേണമെന്നുവെച്ച് പല

*അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ.

വേലകളിൽ ചെന്നു ചാടുന്നത് നന്നല്ല. ഈശ്വരനെ മറുന്നുകളയും. കാളീഘട്ടംക്ഷേത്രത്തിൽ വന്നിട്ട് ധർമ്മംകൊടുക്കാൻ തുടങ്ങി. കാളീ ദർശനമൊട്ടുനടന്നുമില്ല. (ചിരി) ആദ്യംതന്നെ എങ്ങനെയെങ്കിലും തിക്കി ത്തിരക്കിയിട്ടും ദേവീദർശനം നടത്തണം. പിന്നെ ദാനം എത്ര വേണ മെങ്കിലും ചെയ്യുകയോ ചെയ്യാതിരിക്കുകയോ ചെയ്തോളു. വേണ മെന്നുണ്ടെങ്കിൽ മതിയാവോളം ചെയ്തോളു.' കർമ്മം ഈശ്വരലാഭ ത്തിനുവേണ്ടിയാണ്. ഞാനതുകൊണ്ടു ശംഭുവിനോടു ചോദിച്ചു, 'ഈശ്വരൻ പ്രത്യക്ഷമായി എന്നു വിചാരിക്കുക. എന്നാൽ നീയദ്ദേഹ ത്തോട്, എനിക്കിത്ര ആശുപത്രി വേണം, ഡിസ്പൻസറി വേണം, എന്നു പറയുമോ?' (ചിരി) ഭക്തനൊരിക്കലും അങ്ങനെ പറയുകയില്ല. നേരേ മറിച്ച് ഭക്തനിങ്ങനെയായിരിക്കും പറയുക: 'പ്രഭോ, അവിടുത്തെ അടിമല രിൽ ഈയുള്ളവന് അഭയം അരുളിയാലും. അങ്ങയുടെ അടുത്ത് ഇവനെ എക്കാലവും പാർപ്പിച്ചാലും. അങ്ങയുടെ പാദപദ്മത്തിൽ ഈയുള്ളവന് ശുദ്ധഭക്തി നല്കിയാലും.'

കർമ്മയോഗം വളരെ കഠിനം. ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന കർമ്മങ്ങൾ ചെയ്യാൻ കലികാലത്തിൽ വലിയ പ്രയാസമാണ്. ജനങ്ങ ളിപ്പോൾ അന്നഗതപ്രാണന്മാരാണ്. അധികം കർമ്മങ്ങളൊന്നും ചെയ്യാനൊക്കുകയില്ല. പനിപിടിച്ചാൽ വൈദ്യൻെറ ചികിത്സ പതുക്കെ ചെയ്യുന്നപക്ഷം രോഗിയുടെ കഥ വേഗം കഴിയും. അധികം അമാന്തി ക്കാൻ പാടില്ല. ഇപ്പോൾ പറ്റുന്നത് ഡി. ഗുപ്തയുടെ *കുപ്പിമരുന്ന്. കലി യുഗത്തിനു പറ്റിയത് ഭക്തിയോഗം; ഭഗവാൻെറ നാമഗുണഗാനവും പ്രാർത്ഥനയും. ഭക്തിയോഗമാണ് യുഗധർമ്മം. (ബ്രഹ്മഭക്തന്മാരോട്) നിങ്ങളുടേതും ഭക്തിയോഗമാകുന്നു. നിങ്ങൾ ഹരിനാമകീർത്തനം ചെയ്യുന്നു. ദേവിയുടെ നാമഗുണങ്ങൾ ഗാനം ചെയ്യുന്നു. നിങ്ങൾ ധന്യർ! നിങ്ങളുടെ ഭാവന കൊള്ളാം. വേദാന്തവാദികളെപ്പോലെ ജഗത്ത് സ്വപ്നതുല്യമാണെന്ന് നിങ്ങൾ പറയുന്നില്ല. അത്തരം ബ്രഹ്മജ്ഞാനി കളല്ല നിങ്ങൾ; നിങ്ങൾ ഭക്തന്മാരാണ്. ഈശ്വരനെ പുരുഷനെന്ന് നിങ്ങൾ പറയുന്നു, അതു നന്ന്. നിങ്ങൾ ഭക്തന്മാർ വ്യാകുലതയോടെ വിളിച്ചാൽ തീർച്ചയായും അദ്ദേഹത്തെ കിട്ടും.

### സുരേന്ദ്രൻെറ വീട്ടിൽ

ബോട്ട് കൊയലാഘട്ടത്തിൽ തിരിച്ചുവന്നു. എല്ലാവരും ഇറങ്ങാൻ വട്ടംകൂടി. പുറത്തു വന്നപ്പോൾ കാണാം പൂർണ്ണചന്ദ്രൻെറ പുഞ്ചിരി; മന്ദാകിനിയുടെ മാറിടം പൂനിലാവിൻെറ കേളീരംഗം. ശ്രീരാമകൃഷ്ണ ദേവനുവേണ്ടി വണ്ടി കൊണ്ടുവന്നു. അല്പം കഴിഞ്ഞ് ഗുരുദേവൻ വണ്ടിയിൽ കയറി. ഒപ്പം മാസ്റ്ററും ഒന്നുരണ്ടു ഭക്തന്മാരും ഉണ്ട്. കേശവൻെറ സോദരപുത്രൻ നന്ദലാലും വണ്ടിയിൽ കയറി; ഗുരുദേവ ൻെറകൂടെ കുറച്ചു ദൂരം പോകും.

എല്ലാവരും വണ്ടിയിൽ ഇരുന്നു കഴിഞ്ഞപ്പോൾ ഗുരുദേവൻ അന്വേ

* പനിക്ക് കൊയ്ന കലർന്ന ഒരു പ്രത്യേകമരുന്ന്.

ഷിച്ചു: 'എവിടെ, അദ്ദേഹമെവിടെ? കേശവനെവിടെ? എന്ന്. അപ്പോഴേയ്ക്കും കേശവൻ ഒറ്റയ്ക്ക് അടുത്തുവന്നു നില്പുണ്ട്. മുഖത്തു മന്ദഹാസം വന്ന ന്വേഷിച്ചു: 'ആരൊക്കെ അദ്ദേഹത്തിന്റെ ഒപ്പം പോകുന്നുണ്ട്? എല്ലാവരും വണ്ടിയിൽ ഇരിപ്പുറപ്പിച്ചശേഷം കേശവൻ താണുവീണു വണങ്ങി ഗുരുദേവന്റെ പാദധൂളി ഗ്രഹിച്ചു. ഗുരുദേവനും സ്നേഹപൂർവ്വം വർത്തമാനം പറഞ്ഞു വിടനല്കി.

വണ്ടി പുറപ്പെട്ടു. ആംഗലേയരുടെ പാർപ്പിടം. സുന്ദരമായ തെരുവീഥി. പാതയുടെ ഇരുവശങ്ങളിൽ മനോഹരങ്ങളായ മാളികകൾ, മുഴുത്തിങ്കൾ ഉദിച്ചിരിക്കുന്നു. മാളികകൾ പാലൊളിപ്പൂനിലാവിൽ വിശ്രമംകൊള്ളുന്നു. പടിക്കൽ ഗ്യാസ്‌ലൈറ്റ്, മുറികൾക്കുള്ളിൽ ദീപമാല – അവിടവിടെ ആംഗലമഹിളകൾ പിയാനോവുമൊത്തു പാടുന്നു. ഗുരുദേവൻ ആനന്ദംപൂണ്ടു ചിരിച്ചുകൊണ്ട് യാത്ര ചെയ്യുന്നു. അദ്ദേഹം പെട്ടെന്നു പറഞ്ഞു. 'എനിക്കു ദാഹിക്കുന്നു, എന്താ ചെയ്ക?' നന്ദലാൽ ഇന്ത്യാക്ലബ്ബിന്റെ മുമ്പിൽ വണ്ടി നിർത്തി വെള്ളം കൊണ്ടുവരുവാൻ മുകളിലേയ്ക്കു പോയി; ഒരു ഗ്ലാസ്സിൽ വെള്ളവുമായി എത്തി. ഗുരുദേവൻ ചിരിച്ചുകൊണ്ട്, ഗ്ലാസ് നേരെ കഴുകിയോ? എന്നു ചോദിച്ചു. ഉവ്വെന്ന് നന്ദലാൽ. ഗുരുദേവൻ വെള്ളം കുടിച്ചു.

കുട്ടികളുടെ സ്വഭാവം. വണ്ടി ഓടിക്കൊണ്ടിരിക്കുമ്പോൾ ഗുരുദേവൻ തല പുറത്തേയ്ക്കിട്ടുകൊണ്ട് ആളും മേളവും വണ്ടിയും കുതിരയും നിലാവുമൊക്കെ നോക്കിക്കൊണ്ടിരുന്നു. അതുകണ്ട് എല്ലാവർക്കും ആനന്ദം.

നന്ദലാൽ കലുത്തോല എന്ന സ്ഥലത്തിറങ്ങി. വണ്ടി ഗുരുദേവനേയും കൊണ്ടു സിംലാത്തെരുവിലെ ശ്രീ സുരേശമിത്രന്റെ വീട്ടിലേയ്ക്കു പുറപ്പെട്ടു. ഗുരുദേവൻ അദ്ദേഹത്തെ സുരേന്ദ്രനെന്നാണ് വിളിക്കാറ്. സുരേന്ദ്രൻ ഗുരുദേവന്റെ ഒരു വലിയ ഭക്തനാണ്.

സുരേന്ദ്രൻ വീട്ടിലില്ല. അദ്ദേഹത്തിന്റെ പുതിയ തോട്ടത്തിൽ പോയിരിക്കയാണ്. വീട്ടുകാർ, ഇരിക്കാൻ താഴത്തെ മുറി തുറന്നു കൊടുത്തു. വണ്ടി വാടക കൊടുക്കണം. ആരു കൊടുക്കും? സുരേന്ദ്രനുണ്ടായിരുന്നെങ്കിൽ അയാൾ കൊടുക്കുമായിരുന്നു. ഗുരുദേവൻ ഒരു ഭക്തനോടു പറഞ്ഞു: 'സ്ത്രീകളുടെ അടുത്തുചെന്ന് വാടക മേടിച്ചു കൊണ്ടുവരൂ. അവരുടെ ഗൃഹനാഥൻ അവിടെ വരാറുണ്ടെന്ന് അവർക്കറിഞ്ഞുകൂടേ? (എല്ലാവരും ചിരിക്കുന്നു.)

നരേന്ദ്രൻ അതിനടുത്താണ് താമസം. നരേന്ദ്രനെ വിളിക്കാൻ ഗുരുദേവൻ ആളയച്ചു. അപ്പോഴേയ്ക്കും വീട്ടുകാർ വന്ന് ഗുരുദേവനെ രണ്ടാം നിലയിലെ മുറിയിൽ കൊണ്ടുപോയി ഇരുത്തി. തറയിൽ പരവതാനി വിരിച്ച് അതിന്മേൽ വിരിപ്പും വിരിച്ചിരിക്കുന്നു; രണ്ടുനാല് ഉരുണ്ട തലയിലണകളും വെച്ചിട്ടുണ്ട്. മുറിയുടെ ചുമരിൽ സുരേന്ദ്രൻ പ്രത്യേകം പറഞ്ഞെഴുതിച്ച എണ്ണച്ചായത്തിലുള്ള ഒരു പടം തൂക്കിയിട്ടുണ്ട്. അതിൽ ഹിന്ദു – മഹമ്മദ – ക്രൈസ്തവ – ബൗദ്ധ മതങ്ങളുടെയെല്ലാം

സമന്വയം ശ്രീരാമകൃഷ്ണൻ കേശവന് ചൂണ്ടിക്കാണിച്ചുകൊടുക്കുന്നു. വൈഷ്ണവശാക്തശൈവാദി സർവ്വസമ്പ്രദായങ്ങളുടെ സമന്വയവും അതിൽ കാണിച്ചിരിക്കുന്നു. ഈ ചിത്രം കണ്ടിട്ട് കേശവനൊരിക്കൽ പറയുകയുണ്ടായി, 'ഈ ആശയം വിഭാവനംചെയ്ത മഹാൻ ധന്യൻ.'

ഗുരുദേവൻ സന്തോഷത്തോടെ സംസാരിച്ചുകൊണ്ടിരിക്കെ നരേന്ദ്രനെത്തി. അപ്പോൾ ഗുരുദേവൻെറ ആനന്ദം ഇരട്ടിച്ചു. അദ്ദേഹം യുവശിഷ്യനോടു പറഞ്ഞു: 'ഇന്ന് കേശവൻെറകൂടെ ബോട്ടിൽ എന്തൊരു യാത്രയായിരുന്നു! വിജയനുണ്ടായിരുന്നു, ഇവരൊക്കെ ഉണ്ടായിരുന്നു.' മാസ്റ്ററെ ചൂണ്ടിക്കാണിച്ചുകൊണ്ടു തുടർന്നു: 'അവനോടു ചോദിക്കൂ. അമ്മയും മകളും ചൊവ്വാഴ്ചനോയ്മ്പു നോല്ക്കുന്നതിനെക്കുറിച്ചും, ജടിലനും കുടിലനും കൂടാതെ കളിക്ക് കൊഴുപ്പുണ്ടാവില്ല എന്നതിനെക്കുറിച്ചും മറ്റും കേശവനോടും വിജയനോടും ഞാൻ എന്താണ് പറഞ്ഞത് എന്നൊക്കെ.' (മാസ്റ്ററോട്) 'എന്താ അങ്ങനെയല്ലേ?' 'അതേ,' എന്നു മാസ്റ്റർ.

നേരം വൈകി. ഇനിയും സുരേന്ദ്രൻ മടങ്ങിയെത്തിയിട്ടില്ല. ഗുരുദേവന് ദക്ഷിണേശ്വരം കാളീക്ഷേത്രത്തിലേയ്ക്കു മടങ്ങണം; ഇനി അമാന്തിക്കാൻ നിവൃത്തിയില്ല. രാത്രി പത്തരമണിയായി.

വഴിക്ക് നല്ല നിലാവ്. വണ്ടിയെത്തി. ഗുരുദേവൻ എഴുന്നേറ്റു. നരേന്ദ്രനും മാസ്റ്ററും നമസ്കരിച്ച് അവരവരുടെ വീടുകളിലേയ്ക്കു മടങ്ങി.



# ആറാം ഭാഗം

## ഗുരുദേവൻ ബ്രഹ്മഭക്തന്മാരുമൊത്ത്

### അദ്ധ്യായം. ഒന്ന്

1882 ഒക്ടോബർ 28, ശനിയാഴ്ച

**ബ്രഹ്മസമാജം ഉത്സവസ്ഥലത്ത്**

ശ്രീ പരമഹംസദേവൻ സിന്തിയിലെ ബ്രഹ്മസമാജം സന്ദർശിക്കും. ആശ്വിനമാസത്തിലെ കൃഷ്ണപക്ഷദ്വിതീയ. ഇന്നിവിടെ ഉത്സവമാണ്. ബ്രഹ്മസമാജക്കാരുടെ അർദ്ധവാർഷികാഘോഷം. അതുകൊണ്ട് ശ്രീരാമകൃഷ്ണദേവനെ ക്ഷണിച്ചിരിക്കുകയാണ്. ദക്ഷിണേശ്വരം ക്ഷേത്രത്തിൽനിന്നും ഏതാനും ഭക്തന്മാരുമൊരുമിച്ച് വണ്ടി പിടിച്ച് നാലുമണിയോടുകൂടി അദ്ദേഹം ശ്രീ വേണീമാധവപാലിൻെറ മനോഹരമായ ഉദ്യാനവാടിയിൽ എത്തിച്ചേർന്നു. ഇവിടെ ബ്രഹ്മസമാജത്തിൻെറ സമ്മേളനം നടക്കുന്നു. ശ്രീരാമകൃഷ്ണന് ബ്രഹ്മസമാജത്തെ വലിയ ഇഷ്ടമാണ്. ബ്രഹ്മഭക്തന്മാർക്ക് അദ്ദേഹത്തോട് വലിയ ഭക്തിയും ശ്രദ്ധയുമുണ്ട്. ഇതിനു തലേദിവസം, അതായത് വെള്ളിയാഴ്ച വൈകുന്നേരം, ശ്രീ കേശവചന്ദ്രസേനൻേറയും ശിഷ്യന്മാരുടേയും കൂടെ ഭക്തന്മാരുമൊരുമിച്ച് ഗംഗയിൽ, ബോട്ടിൽ ദക്ഷിണേശ്വരത്തു നിന്ന് കല്ക്കത്തവരെ എത്ര ആനന്ദമായി യാത്രചെയ്തു!

സിന്തി, പയ്ക്കപ്പാറയ്ക്കു സമീപമാണ്; കല്ക്കത്തയിൽനിന്നും മൂന്നുമൈൽ വടക്ക്. ഉദ്യാനവാടി മനോഹരം, വളരെ ശാന്തമായ സ്ഥാനം, ഭഗവദ്ധ്യാനത്തിനു പറ്റിയ ഇടം. ഉദ്യാനത്തിൻെറ ഉടയവൻ ആണ്ടിൽ രണ്ടുപ്രാവശ്യം ഉത്സവം നടത്തുന്നു. ശരത്കാലത്തിലും വസന്തത്തിലും ഓരോ തവണ. ഈ ഉത്സവത്തിൽ സംബന്ധിക്കാൻ അദ്ദേഹം സിന്തിക്കും കല്ക്കത്തയ്ക്കും സമീപമുള്ള ഗ്രാമങ്ങളിലെ അനേകം ഭക്തന്മാരെ ക്ഷണിക്കാറുണ്ട്. അതുകൊണ്ടിന്ന് കല്ക്കത്തയിൽനിന്നും ശിവനാഥൻമുതലായ അനേകം ഭക്തന്മാർ വന്നിരിക്കുന്നു. അവരിൽ പലരും രാവിലേയുള്ള ആരാധനയിലും പങ്കുകൊണ്ടിരുന്നു. ഇനി സന്ധ്യയ്ക്കു പൂജയുണ്ട്; അതും കാത്തിരിക്കുകയാണ്. പോരെങ്കിൽ സായാഹ്നത്തിൽ മഹാപുരുഷൻെറ വരവുണ്ടാകും. അദ്ദേഹത്തിൻെറ ആനന്ദവിഗ്രഹം ദർശിക്കാൻ സാധിക്കും. ഹൃദയമോഹനങ്ങളായ വചനാമൃതം പാനംചെയ്യാം. അതിമധുരമായ സങ്കീർത്തനം കേൾക്കാം. ദേവദുർല്ലഭമായ, ഹരിപ്രേമോന്മത്തമായ നൃത്തം കാണാം, എന്നെല്ലാം അവർ കേട്ടിരുന്നു.

ഉച്ചതിരിഞ്ഞപ്പോൾ ഉദ്യാനം ആളുകളെക്കൊണ്ടു നിറഞ്ഞു. ചിലർ

വള്ളിക്കുടിലുകൾക്കുള്ളിലുള്ള ബഞ്ചുകളിൽ ഇരിക്കുന്നു. ചിലർ സ്നേഹിതൻമാരുമൊത്ത് അഴകാണ്ട പൊയ്കയുടെ തീരത്തു സഞ്ചരിക്കുന്നു. അനേകംപേർ ശ്രീരാമകൃഷ്ണൻെറ വരവും പ്രതീക്ഷിച്ച് നേരത്തേ തന്നെ യോഗസ്ഥലത്ത് മുൻവശത്തു കയറി ഇരിപ്പുറപ്പിച്ചിരിക്കുന്നു. പടിക്കൽ മുറുക്കാൻ കട. അകത്തുകടന്നാലൊരു പൂജാഗൃഹംപോലെ തോന്നും. രാത്രിയിൽ യാത്രകളിയുണ്ട്. നാലുദിക്കും ആനന്ദപരിപൂർണ്ണം. ശരത്കാലത്തെ നീലനഭസ്സിൽ ആനന്ദം പ്രതിഫലിക്കുന്നു. ഉദ്യാനത്തിലെ വൃക്ഷലതാഗുല്മങ്ങളിൽ പ്രഭാതംമുതൽ ആനന്ദമന്ദാനിലൻ വീശിക്കൊണ്ടിരിക്കുന്നു. വിണ്ടലവും ജീവജാലങ്ങളും തരുലതകളും ഏകസ്വരത്തിൽ ഗാനം ചെയ്യുന്നു:

> ഭഗവാൻെറ കൃപ ലഭിയ്ക്കയാലിന്നെ-
> ന്നസുക്കളിൽ ഹർഷപവനൻ വീശുന്നു.

ഏവർക്കും ഭഗവദ്ദർശനത്തിനെന്തൊരു ആകാംക്ഷ! ആ സമയത്ത് പരമഹംസദേവൻ വണ്ടിയിൽ യോഗസ്ഥലത്തിനു മുൻവശത്തെത്തി.

സകലരും എഴുന്നേറ്റ് മഹാപുരുഷനെ സ്വീകരിച്ചു. അദ്ദേഹം എത്തിക്കഴിഞ്ഞു! നാലുദിക്കിൽനിന്നും ആളുകൾ അദ്ദേഹത്തെ വട്ടത്തിൽ വളഞ്ഞു.

സമാജഗൃഹത്തിൻെറ പ്രധാനമുറിയിൽ മണ്ഡപം തയ്യാറാക്കിയിരിക്കുന്നു. അവിടം ആളുകളെക്കൊണ്ടു നിറഞ്ഞു. മുമ്പിലൊരുവരാന്ത. അവിടെയാണു പരമഹംസദേവനിരിക്കുന്നത്. അവിടെയും ആളുകൾ. വരാന്തയുടെ ഇരുവശത്തുമുള്ള രണ്ടുമുറികളിലും ജനങ്ങൾ. മുറിയുടെ വാതില്ക്കൽ എത്തിനോക്കിക്കൊണ്ടു ആളുകൾ നില്ക്കുന്നു. വരാന്തയിലേയ്ക്കു കയറിവരാനുള്ള പടി ഒരറ്റം മുതൽ മറ്റേ അറ്റംവരെയുണ്ട്. ആ പടിയിലും ആൾത്തിരക്ക്. പടിയുടെ അടുത്ത് രണ്ടു മൂന്നു മരങ്ങൾ. ഒരു വശത്ത് ഒരു ലതാമണ്ഡപം, അതിൽ ഏതാനും ബഞ്ചുകളും. അവിടെനിന്നൊക്കെ ആളുകൾ എത്തിവലിഞ്ഞ് ചെവിയുമോർത്തുകൊണ്ട് മഹാപുരുഷൻെറ നേരേ നോക്കിക്കൊണ്ടിരിക്കുന്നു. നിരനിരയായി പൂച്ചെടികളും ഫലവൃക്ഷങ്ങളും. നടുക്കുകൂടി വഴി. മരങ്ങളെല്ലാം മെല്ലെ തെന്നലിൽ ചാഞ്ചാടിക്കൊണ്ടിരിക്കുന്നു. അവ ആനന്ദമാർന്ന ശിരസ്സുകൾ നമിച്ച് അദ്ദേഹത്തെ സ്വാഗതം ചെയ്യുന്നു.

പരമഹംസദേവൻ മന്ദഹസിച്ചുകൊണ്ട് ആസനസ്ഥനായി. തത്സമയം സർവ്വദൃഷ്ടികളും ഒന്നിച്ച് അദ്ദേഹത്തിൻെറ ആനന്ദമൂർത്തിയിൽ പതിച്ചു. നാടകശാലയിൽ നാടകം തുടങ്ങുന്നതുവരെ കാഴ്ചക്കാരിൽ ചിലർ ചിരിക്കുന്നു. ചിലർ നാട്ടുകാര്യങ്ങളും വീട്ടുകാര്യങ്ങളും പറയുന്നു. ചിലരൊറ്റയ്ക്കും, ചിലർ കൂട്ടുകൂടിയും നടക്കുന്നു. ചിലർ പുകവലിയ്ക്കുന്നു. എന്നാൽ തിരശ്ശീല ഉയർത്തുമ്പോൾ സകലശബ്ദങ്ങളും നിലയ്ക്കുന്നു; എല്ലാവരും അനന്യമനസ്കരായി രംഗത്തേയ്ക്കു തന്നെ നോക്കിക്കൊണ്ടിരിക്കുന്നു. അഥവാ, പല പൂക്കളിൽ പാറിപ്പറക്കുന്ന വണ്ടിൻകൂട്ടം താമരയുടെ ഗന്ധം ലഭിച്ചാൽ മറ്റു മലരെല്ലാം വെടിഞ്ഞ് താമരത്താരിലെ തേൻ നുകരാൻ പറന്നെത്തുന്നു.

## അദ്ധ്യായം രണ്ട്

മാം ച യോഽവ്യഭിചാരേണ ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ.

**ഭക്തന്മാരുമായി സംഭാഷണത്തിൽ**

സുസ്മേരവദനനായി ശ്രീരാമകൃഷ്ണൻ, ശിവനാഥൻ മുതലായ ഭക്തന്മാരുടെ നേരെ നോക്കിക്കൊണ്ടരുളി: 'ഇതാ ശിവനാഥൻ! നോക്കിൻ. ഇവനൊരു ഭക്തൻ. ഇവനെക്കണ്ടാൽ എനിക്കു വലിയ ആനന്ദം. ഭക്തന്മാർ കഞ്ചാവുവലിക്കാരെപ്പോലെയാണ്. ഒരു കഞ്ചാവുവലിക്കാരന് വേറൊരു കഞ്ചാവുവലിക്കാരനെ കണ്ടാൽ വലിയ ഉത്സാഹമാണ്. തമ്മിൽ കെട്ടിപ്പിടിച്ചെന്നും വരാം.' (ശിവനാഥനും മറ്റുള്ളവരും ചിരിക്കുന്നു.)

ശ്രീരാമ: ഈശ്വരനിൽ താത്പര്യമില്ലെന്നു കാണുന്നവരോട് ഞാൻ പറയും: 'നിങ്ങൾ സ്വല്പം അങ്ങോട്ടു നീങ്ങി ഇരിക്കിൻ.' അല്ലെങ്കിൽ, 'പോവിൻ, പോയി ആ നല്ല കെട്ടിടങ്ങളൊക്കെ നോക്കിക്കാണിൻ.' (അതായത് രാസമണിയുടെ കാളീക്ഷേത്രത്തിലെ കെട്ടിടങ്ങളെല്ലാം.) (എല്ലാവരും ചിരിക്കുന്നു.)

പിന്നെ ചിലപ്പോൾ ഭക്തന്മാരുടെകൂടെ കൊള്ളരുതാത്തയാളുകളും വരുന്നതു കാണാം. അവർക്ക് വിഷയവാസന വളരെ ശക്തിയായിരിക്കും. ഈശ്വരകഥ പിടിക്കുകയില്ല. ഭക്തന്മാർ ഏറെനേരം എന്നോട് ഈശ്വരകഥകളും പറഞ്ഞിരുന്നെന്നുവരാം. അപ്പോഴേയ്ക്കും കൂട്ടുകാർക്ക് ഇരിക്കപ്പൊറുതിയില്ലാതാവും. ഞെളിയാനും പിരിയാനും തുടങ്ങും. കൂടെക്കൂടെ കൂട്ടുകാരുടെ ചെവിയിൽ പിറുപിറെ മന്ത്രിക്കും, 'എപ്പോൾ പോകാം, എപ്പോൾ പോകാം?' 'നില്ക്കപ്പൊ, അല്പം കഴിഞ്ഞു പോകാം,' എന്നു കൂട്ടുകാർ പറഞ്ഞെന്നു വരാം. അപ്പോൾ മറ്റുള്ളവർ മുഷിഞ്ഞു പറയും, 'നിങ്ങൾ വർത്തമാനം പറയിൻ. ഞങ്ങൾ വഞ്ചിയിൽ കാത്തിരിക്കാം.' (എല്ലാവരും ചിരിക്കുന്നു.)

'സർവ്വവും സന്ത്യജിച്ച് ഈശ്വരൻെറ പാദപദ്മത്തിൽ ആമഗ്നരാകുവിൻ,' എന്നു പറഞ്ഞാൽ ലൗകികജനങ്ങൾ ഒരുകാലവും കേൾക്കുകയില്ല. അതിനാൽ സംസാരികളെ ആകർഷിക്കുന്നതിന് ഗൗരാംഗനും നിത്യാനന്ദനും, രണ്ടു സോദരന്മാരും കൂടിയാലോചിച്ച് ഒരുപായം കണ്ടുപിടിച്ചു. 'മദ്ഗുരമത്സ്യച്ചാറും തരുണീമണിതൻ മാറും, ബോൽ ഹരിബോൽ.' ആദ്യം രണ്ടിലുമുള്ള കൊതികൊണ്ട് പലരും 'ഹരിബോൽ' ചൊല്ലാൻ പോകും. ഹരിനാമാമൃതത്തിൻെറ സ്വാദ് അല്പം കിട്ടിക്കഴിഞ്ഞാൽ അവർക്കു മനസ്സിലാകും, മദ്ഗുരമത്സ്യച്ചാറു വേറൊന്നുമല്ല, ഹരിപ്രേമംകൊണ്ടു പ്രവഹിക്കുന്ന ബാഷ്പധാരയാണെന്ന്; തരുണീമണിയോ? ഭൂമി. തരുണീമണിപുണരലോ? ഹരിപ്രേമംകൊണ്ട് നിലത്തു വീണു പൊടിയുമണിഞ്ഞുരുളൽ.

**നാമമാഹാത്മ്യം**

ശ്രീരാമ: നിത്യൻ എങ്ങനെയും ഹരിനാമകീർത്തനം ചെയ്യിച്ചിരുന്നു. ചൈതന്യദേവൻ പറഞ്ഞു: 'ഈശ്വരനാമത്തിനു വലിയ മാഹാത്മ്യമുണ്ട്. ഉടനെ ഫലമൊന്നും ലഭിച്ചില്ലെന്നുവരാം; എന്നാൽ എന്തെങ്കിലും ഫലം ഉണ്ടാവാതെ വരില്ല.' ചില വീടുകളിൽ ഉത്തരത്തിൻ കീഴിൽ സൂക്ഷിച്ചു വെയ്ക്കുന്ന വിത്തുപോലെയാണത്; വളരെ നാൾ കഴിഞ്ഞ് വീട് ഇടിഞ്ഞുവീഴും. അപ്പൊഴാ വിത്തു മണ്ണിൽ വീണു മരമാവും; കായ്ക്കുകയും ചെയ്യും.

**മനുഷ്യസ്വഭാവവും ഗുണത്രയവും ത്രിവിധഭക്തിയും**

ശ്രീരാമ: ലൗകികജനങ്ങളിൽ സത്വരജസ്തമോഗുണങ്ങളുള്ളതു പോലെ ഭക്തിയിലും സത്വരജസ്തമസ്സുകളെന്ന മൂന്നു ഗുണങ്ങളുണ്ട്.

ലൗകികമനുഷ്യന്റെ സത്വഗുണം എങ്ങനെയുള്ളതാണെന്നറിയാമോ? വീട് അങ്ങിങ്ങ് കേടുപാടു വന്നിരിക്കുന്നു. അറ്റകുറ്റപ്പണിയൊന്നും ചെയ്യില്ല. പൂജാമുറിയിൽ പ്രാവ് കാഷ്ഠിക്കുന്നുണ്ടാവും. മുറ്റത്ത് അവിടെയുമിവിടെയും പായൽ പിടിച്ചിരിക്കും, ഒന്നുമറിയില്ല. കട്ടിലും കസേരയുമെല്ലാം പഴഞ്ചൻ: തേച്ചുമിനുക്കാനൊന്നും മെനക്കെടില്ല. ഉടുക്കാൻ എന്തെന്നാലത്. എന്തെങ്കിലുമൊന്നു വേണമെന്നു മാത്രം. ആളു വളരെ ശാന്തൻ, ശിഷ്ടൻ, ദയാലു, നിഷ്കപടൻ, ആർക്കുമൊരു ദോഷവും ചെയ്കയില്ല.

ലൗകികജനങ്ങളുടെ രജോഗുണലക്ഷണങ്ങൾ പറയാം. വാച്ച്, വാച്ചിന്റെ ചെയിൻ, കൈയിൽ രണ്ടുമൂന്നു മോതിരം. വീട്ടിലെ മേശയും കസേരയുമെല്ലാം തെളുതെളെ. ചുമരിൽ രാജ്ഞിയുടെ ചിത്രം. വെയിൽസ് രാജകുമാരന്റെ ഛായാപടം, വേറെ വലിയ ആളുകളുടെയും പടങ്ങൾ. വീടൊക്കെ വെള്ളയടിച്ച് എങ്ങുമൊരു പൊട്ടും പാടുമില്ല. പലതരത്തിലുള്ള നല്ല വേഷവിധാനങ്ങൾ. വേലക്കാർക്കുംകൂടി വില്ലയും മറ്റും, അങ്ങനെ പലതും.

സംസാരിയുടെ തമോഗുണലക്ഷണങ്ങൾ നിദ്ര, കാമം, ക്രോധം, അഹങ്കാരം ഇവയൊക്കെയാണ്.

അതുപോലെ ഭക്തിയിലും സത്വഗുണമുണ്ട്. സത്വഗുണമുള്ള ഭക്തൻ ധ്യാനിക്കുന്നതു വളരെ ഗോപ്യമായിട്ടായിരിക്കും. കൊതുകു വലയ്ക്കുള്ളിലിരുന്നായിരിക്കാം ധ്യാനിക്കുന്നത്. അയാൾ ഉറങ്ങുകയാണെന്നു മറ്റുള്ളവർ കരുതും. രാത്രി നേരെ ഉറങ്ങിയില്ല. അതുകൊണ്ടാണ് എഴുനേല്ക്കാൻ ഇത്ര വൈകുന്നത് എന്നു മറ്റുള്ളവർ വിചാരിക്കും. വിശപ്പാറ്റുന്നത്രയേ അയാൾക്കു ശരീരത്തിൽ ശ്രദ്ധയുള്ളു. വെറും ചീരയും ചോറും കിട്ടിയാലും മതി. സാപ്പാടിനു വലിയ വട്ടങ്ങളൊന്നുമില്ല; വേഷത്തിനു പകിട്ടില്ല; കട്ടിൽ കസേരകൾക്കൊന്നും തിളക്കവും മിനുക്കവുമില്ല. പിന്നെ, സാത്വിക ഭക്തനൊരിക്കലും മറ്റുള്ളവരെ പുകഴ്ത്തി പണം നേടുകയില്ല.

ഗുരുദേവൻ ബ്രഹ്മഭക്തന്മാരുമൊത്ത്

രാജസഭക്തൻ തിലകമണിഞ്ഞിരിക്കും; രുദ്രാക്ഷമാല കാണും. ആ മാലയിൽ ഇടയ്ക്കിടയ്ക്കു പൊന്മണികളും. (എല്ലാവരും ചിരിക്കുന്നു.) പൂജ ചെയ്യുമ്പോൾ പട്ടുടുത്തിരിക്കും.

**അദ്ധ്യായം മൂന്ന്**

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത് ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

ശ്രീരാമ: താമസഭക്തൻെറ വിശ്വാസം ഉജ്ജ്വലത്തായിരിക്കും. അത്തരം ഭക്തൻ ഈശ്വരൻെറയടുക്കൽ ബലം പ്രയോഗിക്കും; കൊള്ളചെയ്തു ധനമപഹരിക്കുംപോലെ, 'കൊല്ല്, വെട്ട്, കെട്ട്' ഇങ്ങനെ കൊള്ളക്കാരുടെ സമ്പ്രദായത്തിൽ.

ഗുരുദേവൻ പ്രേമരസാർദ്രസ്വരത്തിൽ, ഊർദ്ധ്വദൃഷ്ടിയായി പാടി:

കാളീയെന്നോതിക്കൊണ്ടന്ത്യനാൾ പ്രാണനെ
കൈവെടിഞ്ഞീടുവാനാവുമെങ്കിൽ
ഗംഗാ ഗയാ കാശീ കാഞ്ചീ പ്രഭാസെന്ന
തീർത്ഥസ്ഥലങ്ങളിൽ പോകേണമോ?
സന്ധ്യമൂന്നിങ്കലും കാളിതൻ നാമങ്ങൾ
ഭക്തിയാൽ കീർത്തനം ചെയ്യുന്നാകിൽ
കർമ്മകലാപങ്ങൾ സന്ധ്യാകാലങ്ങളിൽ
നിഷ്ഠയോടാരാനും ചെയ്യേണമോ?
പൂജാദികർമ്മങ്ങളേവം ചടങ്ങുകൾ
നിത്യവും പിൻതുടർന്നീടുകിലും
ആയവയൊന്നുമവനുമായ് സന്ധിപ്പാൻ
പോരുന്നതല്ലൊരു നാളുപോലും
ദാനവ്രതയജ്ഞയാഗാദിയൊന്നുമേ
എന്നുള്ളം തന്നിലിണങ്ങുകില്ല.
ബ്രഹ്മമയീതൻെറ കാലടിത്താരുകൾ
തന്നേ 'മദന'ൻെറ യാഗയജ്ഞം.
ആരറിഞ്ഞീടുന്നൂ കാളിതൻ നാമത്തിൻ
മാഹാത്മ്യ സഞ്ചയമേവംവിധം?
പാടുന്നു ദേവാദിദേവൻ മഹാദേവൻ
പഞ്ചമുഖത്താലതെന്നുമെന്നും.

ഗുരുദേവൻ ഭാവോന്മത്തൻ! ആ അഗ്നിമന്ത്രത്തിൻെറ ആവേശം പൂണ്ടുപാടി:

മൃത്യുവരുന്നേരം ദുർഗ്ഗ ദുർഗ്ഗേതി ഞാൻ
അത്യാകുലമായ് വിളിക്കുമെങ്കിൽ
മുക്തിനല്കീടാതിരിക്കുവാനമ്മയ്ക്കു
ശക്തിയില്ലെന്നതേ വന്നുകൂടൂ.

**നാമമാഹാത്മ്യവും പാപവും**

ശ്രീരാമ: 'എന്ത്! ഞാനമ്മയുടെ നാമം ജപിച്ചു, എനിക്കിനിയും പാപമോ? ഞാനമ്മയുടെ പൈതൽ; ദേവിയുടെ ഐശ്വര്യത്തിനവകാശി; അങ്ങനെയൊരു അഭിമാനം കൈക്കൊള്ളണം. തമോഗുണം ഒന്നു തിരിച്ചുവിട്ടാൽ ഈശ്വരനെ പ്രാപിക്കാം. അദ്ദേഹത്തിന്റെ അടുക്കൽ ശാഠ്യം പിടിക്കിൻ; ഈശ്വരൻ അന്യനല്ല. സ്വന്തമല്ലേ!

പിന്നെ നോക്കു, ഈ തമോഗുണത്തെ മറ്റുള്ളവരുടെ ശ്രേയസ്സിനായും ഉപയോഗിക്കാൻ സാധിക്കും. വൈദ്യന്മാർ മൂന്നു തരക്കാർ – ഉത്തമൻ, മദ്ധ്യമൻ, അധമൻ. വന്നു നാഡിപിടിച്ചു നോക്കിയിട്ട്, 'മരുന്നുകഴിക്കൂ, കേട്ടോ,' എന്നു പറഞ്ഞു പോകുന്ന വൈദ്യൻ അധമൻ. രോഗി മരുന്നു കഴിക്കുന്നുണ്ടോ എന്നൊന്നും അയാളന്വേഷിക്കുകയില്ല. രോഗിയോട് മരുന്നു സേവിക്കേണ്ട ആവശ്യം പലതരത്തിൽ പറഞ്ഞു കേൾപ്പിക്കുകയും, 'മരുന്നു സേവിച്ചില്ലെങ്കിൽ എങ്ങനെയാണ് രോഗം മാറുന്നത്? ഈ മരുന്നു കഴിക്കു. ഞാൻ തന്നെ പൊടിച്ചുതരാം, വായ്തുറക്കു,' എന്നിങ്ങനെ മധുരമായി പറയുകയും ചെയ്യുന്ന വൈദ്യൻ മദ്ധ്യമൻ. രോഗി ഒരു തരത്തിലും മരുന്നു കഴിക്കുന്നില്ലെന്നു കണ്ടാൽ നെഞ്ഞത്ത് മുട്ടൂന്നി ബലമുപയോഗിച്ച് മരുന്നു കഴിപ്പിക്കുന്നവനാണ് ഉത്തമവൈദ്യൻ; ഇതാണ് വൈദ്യന്റെ തമോഗുണം. ഇതുകൊണ്ട് രോഗിക്ക് ഗുണമുണ്ടാകുന്നു. ദോഷമൊന്നുമില്ല.

**മൂന്നുതരം ആചാര്യന്മാർ**

ശ്രീരാമ വൈദ്യന്മാരെപ്പോലെ ആചാര്യന്മാരും മൂന്നുവിധക്കാരുണ്ട്. ചിലർ ശിഷ്യന്മാർക്ക് ഉപദേശം കൊടുത്തുകഴിഞ്ഞാൽ പിന്നെ വിവരമൊന്നും അന്വേഷിക്കുകയില്ല. അധമാചാര്യരാണവർ. ശിഷ്യന്റെ ശ്രേയസ്സിനായി, ഉപദേശങ്ങൾ ഗ്രഹിക്കാൻ കഴിയുമാറ് കാര്യങ്ങൾ പിന്നെയും പിന്നെയും പറഞ്ഞുകൊടുക്കുകുയും അനുനയപൂർവ്വം പ്രേരിപ്പിക്കുകയും വാത്സല്യം കാണിക്കുകയും ചെയ്യുന്ന ആചാര്യൻ മദ്ധ്യമൻ. ശിഷ്യൻ ഒരു പ്രകാരത്തിലും അനുസരിക്കുന്നില്ലെന്നു കണ്ടാൽ ചില ആചാര്യൻമാർ ബലപ്രയോഗംപോലും നടത്തും. അവരെയാണ് ഉത്തമാചാര്യന്മാരെന്ന് ഞാൻ വിളിക്കുന്നത്.

## അദ്ധ്യായം നാല്

യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ. •

**ബ്രഹ്മസ്വരൂപം വാക്കുകൊണ്ടു പറഞ്ഞറിയിക്കാൻ വയ്യ**

ഈശ്വരൻ സാകാരനോ നിരാകരനോ എന്ന് ഒരു ബ്രഹ്മഭക്തൻ അന്വേഷിച്ചു.

ശ്രീരാമ: അദ്ദേഹം ഇന്ന പ്രകാരമാണെന്ന് ആർക്കും പറയാൻ വയ്യ. അദ്ദേഹം നിരാകാരനാണ്. സാകാരനുമാണ്. ഭക്തനുവേണ്ടി ഭഗവാൻ

സാകാരനാകുന്നു. ജ്ഞാനികളുടെ, അതായത് പ്രപഞ്ചത്തെ സ്വപ്നസദൃശമെന്നു കരുതുന്നവരുടെ, പക്ഷത്തിൽ അദ്ദേഹം നിരാകാരനാകുന്നു. താനൊരു വസ്തുവെന്നും ജഗത്ത് വേറെയെന്നും ഭക്തൻ വിചാരിക്കുന്നു. അതുകൊണ്ട് ഭക്തന് ഭഗവാൻ വ്യക്തിയായി ദർശനം കൊടുക്കുന്നു. ജ്ഞാനി, അതായത് വേദാന്തവാദി, 'നേതി നേതി' എന്ന് എപ്പോഴും വിചാപരംചെയ്ത് അകക്കാമ്പിൽ, 'ഞാനും മിഥ്യ ജഗത്തും മിഥ്യ, സ്വപ്നസമാനം,' എന്ന് അറിയുന്നു. അപ്പോൾ ജ്ഞാനി ബ്രഹ്മത്തെ ചൈതന്യത്തിൽ സാക്ഷാത്കരിക്കുന്നു. അദ്ദേഹത്തിൻെറ സ്വരൂപമെന്തെന്ന് വായ്കൊണ്ടു പറയാനാവില്ല.

എങ്ങനെയെന്നോ? ഒരു സച്ചിദാനന്ദസമുദ്രം. എങ്ങും അതിരും തീരവുമൊന്നുമില്ല. ഭക്തിശൈത്യംകൊണ്ട് അങ്ങിങ്ങ് വെള്ളം ഉറഞ്ഞു മഞ്ഞുകട്ടയായിരിക്കുന്നു. നല്ല ഉറപ്പുള്ള മഞ്ഞുകട്ട. എന്നുവെച്ചാൽ, ഭക്തനുവേണ്ടി അദ്ദേഹം ചിലപ്പോഴൊക്കെ വ്യക്തിഭാവത്തിൽ സാകാരനായി രൂപമെടുക്കുന്നു. *ജ്ഞാനസൂര്യനുദിച്ചാൽ ആ മഞ്ഞ് ഉരുകിപ്പോകുന്നു; അപ്പോൾ പിന്നെ ഈശ്വരൻ വ്യക്തിയാണെന്ന ബോധം കാണുകയില്ല; അദ്ദേഹത്തിൻെറ രൂപദർശനവുമില്ല. അദ്ദേഹമെങ്ങനെയെന്ന് വായ്കൊണ്ടു പറയാനാവില്ല. ആരു പറയും? പറയേണ്ടതാരോ അവനില്ല, അയാളുടെ 'ഞാൻ' തേടിയാൽ കിട്ടില്ല.

വിചാരംചെയ്തു നോക്കിയാൽ 'ഞാനും' മറ്റുമൊന്നും നിലനില്ക്കുകയില്ല. ഒരുള്ളിയെടുക്കുക. ആദ്യമതിൻെറ ചുവന്ന തൊലി പൊളിച്ചു കളയുക. എന്നിട്ടു കട്ടികൂടിയ വെളുത്ത തൊലി ഉരിയുക; ഇങ്ങനെ പിന്നെയും പിന്നെയും കളഞ്ഞ് അകത്തെന്തുണ്ടെന്നന്വേഷിച്ചുചെന്നാൽ ഒന്നും കിട്ടുകയില്ല.

സ്വന്തം 'ഞാൻ' തേടിയാൽ കാണാത്തിടത്ത്, തേടാൻ പിന്നെ ആരുണ്ട്? അവിടെ ബ്രഹ്മസ്വരൂപം അകക്കാമ്പിൽ എങ്ങനെയാണനുഭവപ്പെടുന്നതെന്ന വാർത്ത ആരു പറയും? ഒരിക്കലൊരു ഉപ്പുപാവ കടലിൻെറ ആഴമളക്കാൻ പോയി. കടലിലിറങ്ങിയതോടെ അതലിഞ്ഞുപോയി. പിന്നെ വിശേഷം ആരു പറയും?

പൂർണ്ണജ്ഞാനത്തിൻെറ ലക്ഷണം പറയാം. പൂർണ്ണജ്ഞാനമുണ്ടായാൽ മനുഷ്യൻ മിണ്ടാതാവും. അപ്പോൾ ഞാനാകുന്ന ഉപ്പുപാവ സച്ചിദാനന്ദസമുദ്രത്തിൽ അലിഞ്ഞുചേർന്ന് ഒന്നാകുന്നു; പിന്നെ ഭേദബുദ്ധി ഒട്ടും കാണുകയില്ല.

ആത്മവിചാരം അവസാനിക്കാത്തിടത്തോളം കാലം ആളുകൾ വൃഥാ തർക്കിക്കും; തീർന്നാൽ മിണ്ടാതിരിക്കും. കുടം നിറഞ്ഞു കഴിഞ്ഞാൽ കുടത്തിലെയും കുളത്തിലെയും ജലം ഒന്നായാൽ, പിന്നെ ശബ്ദം ഉണ്ടാവുകയില്ല. കുടം നിറയുന്നതുവരെ ശബ്ദം ഉണ്ടായിക്കൊണ്ടിരിക്കും. കടലിലെ കരിവെള്ളത്തിലേയ്ക്കു കപ്പൽ കടന്നാൽ പിന്നെ

---

* ഭക്താനാമനുകമ്പാർത്ഥം ദേവോ വിഗ്രഹവാൻ ഭവേത്.

തിരിച്ചുവരില്ല എന്ന് പഴമക്കാർ പറയാറുണ്ട്.

**എന്നാലും ഞാൻ പോവില്ല**

ശ്രീരാമ: 'ഞാൻ' ചത്താൽ സൊല്ലയൊഴിഞ്ഞു. (എല്ലാവരും ചിരിക്കുന്നു.) പക്ഷേ ആയിരം തവണ വിചാരം ചെയ്താലും 'ഞാൻ' പോവില്ല. അതുകൊണ്ട് നിങ്ങൾക്കും എനിക്കും 'ഞാനൊരു ഭക്തൻ' എന്ന അഭിമാനം നല്ലതാണ്.

ഭക്തനിഷ്ടം സഗുണബ്രഹ്മം, അതായത് അദ്ദേഹം സഗുണനാണ്, എന്ന ഭാവമാണ്; ഒരു വ്യക്തിയായി രൂപമെടുത്തു ഭക്തന് ഭഗവാൻ ദർശനം കൊടുക്കുന്നു. അദ്ദേഹംതന്നെ പ്രാർത്ഥന കേൾക്കുന്നു. നിങ്ങൾ ചെയ്യുന്ന പ്രാർത്ഥന അദ്ദേഹത്തോടുതന്നെയാണ് ചെയ്യുന്നത്. നിങ്ങൾ വേദാന്തവാദികളല്ല, ജ്ഞാനികളല്ല; നിങ്ങൾ ഭക്തന്മാർ. സാകാരത്തെ സ്വീകരിക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്തതു കൊണ്ട് ഒന്നും വരാനില്ല. ഈശ്വരനെന്നൊരാളുണ്ട്, അദ്ദേഹം നമ്മുടെ പ്രാർത്ഥന ചെവിക്കൊള്ളുന്നു, സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തു ന്നു, ആ വ്യക്തി അനന്തശക്തിമാനാകുന്നു, എന്ന ബോധമുണ്ടായി രുന്നാൽ മതി. ഭക്തിമാർഗ്ഗത്തിൽക്കൂടിയാണ് അദ്ദേഹത്തെ പ്രാപിക്കാ നെളുപ്പം.

## അദ്ധ്യായം അഞ്ച്

ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവം വിധോ*ƒ*ർജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച പരന്തപ.

**ഈശ്വരദർശനം സാകാരമോ നിരാകാരമോ?**

ഒരു ബ്രഹ്മഭക്തൻ ചോദിച്ചു: 'സ്വാമിൻ, ഈശ്വരനെ കാണാനൊ ക്കുമോ? ഒക്കുമെങ്കിൽ ഞങ്ങൾക്കെന്താണ് കാണാൻ കിട്ടാത്തത്?'

ശ്രീരാമ: സാധിക്കും, തീർച്ചയായും കാണാൻ സാധിക്കും. സാകാര രൂപം കാണാനാവും, നിരാകാരരൂപവും കാണാൻ കഴിയും. ഞാന തെങ്ങനെയാണ് നിങ്ങൾക്കു പറഞ്ഞു മനസ്സിലാക്കിത്തരുന്നത്?

ബ്രഹ്മഭക്തൻ: കാണാനുള്ള ഉപായമെന്താണ്?

ശ്രീരാമ: വ്യാകുലതയോടെ അദ്ദേഹത്തിനുവേണ്ടി കരയാമോ? ആളുകൾ മക്കൾക്കുവേണ്ടി, ഭാര്യയ്ക്കുവേണ്ടി, പണത്തിനുവേണ്ടി ഒരു കുടം കണ്ണീർ ചൊരിയും! എന്നാൽ ഈശ്വരനുവേണ്ടി ആരു കരയുന്നു? കുട്ടി പീപ്പിയും ഊതിക്കൊണ്ട് മിണ്ടാതിരിക്കുമ്പോൾ അമ്മ അടുക്കള യിൽ ഓരോ പണി ചെയ്യുന്നു. കുട്ടി മടുത്ത് പീപ്പി വലിച്ചെറിഞ്ഞ് മുറവിളികൂട്ടുമ്പോൾ, അമ്മ അടുപ്പിൽനിന്ന് പാത്രം വാങ്ങി വെച്ചിട്ട് ഓടിവന്ന് കുഞ്ഞിനെ വാരിയെടുക്കുന്നു.

ബ്രഹ്മഭക്തൻ: സ്വാമിൻ, ഈശ്വരൻെറ സ്വരൂപത്തെക്കുറിച്ച് അഭിപ്രായ ഭേദങ്ങൾ ഉണ്ടാകുവാൻ കാരണമെന്ത്? സാകാരനെന്നു ചിലർ,

നിരാകാരനെന്നു ചിലർ. പോരെങ്കിൽ, സാകാരവാദികളുടെയിടയ്ക്ക് വിവിധരൂപങ്ങളുടെ കഥയും കേൾക്കാം. ഇത്ര കുഴപ്പമെന്തുകൊണ്ട്?

ശ്രീരാമ: ഒരു ഭക്തൻ അയാൾ കാണുന്ന രൂപം മനസ്സിലാക്കുന്നു. വാസ്തവത്തിൽ ഒരു കുഴപ്പവുമില്ല, എങ്ങനെയെങ്കിലും അദ്ദേഹത്തെ ഒരിക്കൽ കണ്ടെത്താൻ കഴിഞ്ഞാൽ സർവ്വവും അദ്ദേഹം മനസ്സിലാക്കിത്തരും. ആ വഴിക്ക് തിരിഞ്ഞിട്ടേയില്ല, പിന്നെവേണ്ടേ എല്ലാ വിവരങ്ങളുമറിയാൻ!

ഒരു കഥ കേട്ടോളു: ഒരാൾ വെളിയിൽ പോയപ്പോൾ അവിടെ മരത്തിലൊരു ജന്തുവിനെ കണ്ടു. അയാൾ മടങ്ങിവന്ന് വേറൊരാളോടു പറഞ്ഞു: 'നോക്കൂ, അവിടെ ആ മരത്തിൽ നല്ല ഭംഗിയുള്ള ചുവന്ന ഒരു ജന്തുവിനെ കണ്ടിട്ടു വരികയാണ് ഞാൻ.' കേട്ടയാൾ പറഞ്ഞു: 'ഞാനും അതിനെ കാണുകയുണ്ടായി. എന്നാൽ അതെങ്ങനെയാണ് ചുവപ്പാകുന്നത്? അതിനു പച്ചനിറമാണ്.' വേറൊരാൾ പറഞ്ഞു: 'അല്ലല്ല, ഞാനും കണ്ടു: മഞ്ഞയാണത്.' പിന്നെ വേറെ പലരും, 'ചാരനിറമാണ്, പുളിങ്കുരുനിറമാണ്, നീലമാണ്' എന്നൊക്കെപ്പറഞ്ഞു. ഒടുവിൽ ലഹള യായി. എന്നിട്ടെല്ലാവരും കൂടി മരച്ചുവട്ടിലേയ്ക്കു പോയി; അവിടെ ഒരാൾ ഇരിക്കുന്നതു കണ്ടു. അവരന്വേഷിച്ചപ്പോൾ അയാൾ പറഞ്ഞു: 'ഞാനീ മരച്ചുവട്ടിലാണ് താമസിക്കുന്നത്. എനിക്കാ ജന്തുവിനെ നല്ലതു പോലെ അറിയാം. നിങ്ങൾ ഓരോരുത്തരും പറയുന്നതു നേരാണ്. അതു ചിലപ്പോൾ ചുവപ്പ്, ചിലപ്പോൾ പച്ച, ചിലപ്പോൾ മഞ്ഞ, ചിലപ്പോൾ നീലം; വേറെയും എന്തെല്ലാമോ നിറമാകും. ഒരോന്താണത്. ചിലപ്പോൾ കാണാം, അതിനൊരു നിറവുമില്ല.'

അതുപോലെ, സർവ്വദാ ഈശ്വരചിന്ത ചെയ്യുന്ന ആൾക്ക്, അദ്ദേഹത്തിൻെറ സ്വരൂപമെന്താണെന്നറിയാൻ കഴിയും. അയാൾക്കുമാത്രമറിയാം ഭഗവാൻ നാനാരൂപത്തിൽ ദർശനമരുളുമെന്ന്, നാനാഭാവത്തിൽ പ്രത്യക്ഷമാകുമെന്ന്. ഭഗവാൻ സഗുണനാണ്, നിർഗുണനുമാണ്. മരത്തിൻെറ ചുവട്ടിൽ പാർക്കുന്നയാൾക്കറിയാം, ഓന്തിനു പല നിറമുണ്ടെന്ന്, ചിലപ്പോഴതിന് ഒരു നിറവുമില്ലെന്നും. മറ്റുള്ളവർ വെറുതെ തർക്കിച്ചും ലഹള കൂട്ടിയും കഷ്ടപ്പെടുന്നു.

കബീർ പറയാറുണ്ട്: 'നിരാകാരം എൻെറ അച്ഛൻ, സാകാരം എൻെറ അമ്മ.' ഭക്തനു പ്രിയപ്പെട്ട രൂപത്തിൽ അദ്ദേഹം ദർശനമരുളുന്നു. ഭക്തവത്സലനാണ്. ഭഗവാൻ. വീരഭക്തനായ ഹനുമാനുവേണ്ടി ഭഗവാൻ രാമരൂപമെടുത്തു എന്ന് പുരാണത്തിലുണ്ട്.

**കാളീരൂപത്തിൻെറയും ശ്യാമരൂപത്തിൻെറയും അർത്ഥം**

ശ്രീരാമ: വേദാന്തവിചാരത്തിൻെറ അടുക്കൽ രൂപവും ഭാവവുമെല്ലാം പറപറക്കും. ആ വിചാരത്തിൻെറ അവസാനസിദ്ധാന്തമിതാണ്: ബ്രഹ്മം സത്യം, നാമരൂപാത്മകമായ ജഗത്ത് മിഥ്യയും. താനൊരു ഭക്തൻ എന്ന അഭിമാനം നിലനില്ക്കുന്നിടത്തോളംകാലം മാത്രമേ ഈശ്വരൻെറ

രൂപദർശനവും, ഈശ്വരൻ ഒരു വ്യക്തിയാണെന്ന ബോധവും ഉണ്ടാകാനിടയുള്ളു. വിചാരംചെയ്തു നോക്കിയാൽ ഭക്തൻെറ 'ഞാൻ' എന്ന അഭിമാനം അയാളെ ഈശ്വരനിൽനിന്നും അല്പം അകറ്റി നിർത്തുന്നു. കാളിയുടേയും കൃഷ്ണൻേറയും മൂർത്തികൾ മൂന്നര മുഴം പോക്കമൊകാനെന്താണ് കാരണം? ദൂരം കൊണ്ട്. അകലെയായതുകൊണ്ടാണ് സൂര്യനും ചെറുതായിക്കാണപ്പെടുന്നത്. അടുത്തു ചെല്ലൂ. അപ്പോൾ കാണാം, വലിപ്പമെത്രയുണ്ടെന്നു സങ്കല്പിക്കാനേ സാധിക്കുകയില്ലെന്ന്. കാളീവിഗ്രഹവും കൃഷ്ണമൂർത്തിയും കൃഷ്ണവർണ്ണമായതെന്തുകൊണ്ട്? അതും ദൂരംകൊണ്ടുതന്നെ. പൊയ്കയിലെ ജലം അകലെനിന്നും പച്ചയോ നീലയോ കറുപ്പോ ആയി കാണപ്പെടുന്നു. അടുത്തുചെന്നു കൈയിൽ കോരി നോക്കിയാൽ ഒരു നിറവും കാണുകയില്ല. ആകാശം അകലെ നിന്നും നീലനിറമായ് കാണപ്പെടുന്നു; അടുത്തു നോക്കൂ, ഒരു നിറവുമില്ല - അതുപൊലെ.

അതുകൊണ്ടാണ് ഞാൻ പറയുന്നത്, വേദാന്തവിചാരത്തിൽ ബ്രഹ്മം നിർഗുണമാണെന്ന്. അദ്ദേഹത്തിൻെറ സ്വരൂപമെന്തെന്ന് പറഞ്ഞറിയിക്കാനാവില്ല. പക്ഷേ എത്രകാലം നിൻെറ വ്യക്തിത്വം സത്യമോ അത്രയും കാലം ജഗത്തും സത്യം; ഈശ്വരൻെറ നാനാരൂപങ്ങളും സത്യം; ഈശ്വരൻ ഒരു വ്യക്തിയാണെന്നബോധവും സത്യം.

**അനന്തത്തെ അറിയൽ**

ശ്രീരാമ: നിങ്ങളുടേതു ഭക്തിമാർഗ്ഗമാണ്. അതു വളരെ നന്ന്. എളുപ്പമുള്ള വഴി. അനന്തനായ ഈശ്വരനെ അറിയാനൊക്കുമോ? പോരെങ്കിൽ, അദ്ദേഹത്തെ അറിയേണ്ട ആവശ്യമെന്ത്? ദുർല്ലഭമായ ഈ മർത്ത്യജന്മം ലഭിച്ചിട്ട് എൻെറ ആവശ്യം ഭഗവാൻെറ പാദപദ്മത്തിൽ എങ്ങനെയെങ്കിലും ഭക്തി നേടുകയാണ്.

ഒരു മൊന്ത വെള്ളംകൊണ്ട് എൻെറ ദാഹം ശമിക്കുമെങ്കിൽ കിണറ്റിലെത്ര വെള്ളമുണ്ടെന്ന് അളക്കേണ്ട ആവശ്യം എനിക്കെന്ത്? ഒരു കോപ്പ കുടിച്ചാൽ എനിക്കു മത്തു പിടിക്കുമെങ്കിൽ ചാരായക്കടയിൽ എത്ര ചാറ ചാരായമുണ്ടെന്ന് കണക്കെടുക്കേണ്ട ആവശ്യം എനിക്കെന്ത്?

## അദ്ധ്യായം ആറ്

യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ.

ശ്രീരാമ: ബ്രഹ്മജ്ഞാനിയുടെ പലേ അവസ്ഥകളെക്കുറിച്ചുമുള്ള വർണ്ണന വേദത്തിലുണ്ട്. ജ്ഞാനമാർഗ്ഗം വളരെ കഠിനമാണ്. വിഷയബുദ്ധി, അതായത് കാമിനീകാഞ്ചനത്തിൽ ആസക്തി, അല്പമെങ്കിലും ഉണ്ടെങ്കിൽ ജ്ഞാനമുണ്ടാവുകയില്ല. ഇതു കലിയുഗത്തിനു പറ്റിയ വഴിയല്ല.

**സപ്തഭൂമികകളും ബ്രഹ്മജ്ഞാനവും**

ശ്രീരാമ: ഇതിനെക്കുറിച്ച് വേദത്തിൽ സപ്തഭൂമികകളുടെ പ്രസ്താവമുണ്ട്. ഈ ഏഴു ഭൂമികകളും മനസ്സിൻെറ സ്ഥാനങ്ങളാണ്. മനസ്സ് വിഷയാസക്തമായിരിക്കുമ്പോൾ ലിംഗവും ഗുഹ്യവും നാഭിയുമാണ് മനസ്സിൻെറ സ്ഥാനങ്ങൾ. മനസ്സിനപ്പോൾ ഊർദ്ധ്വദൃഷ്ടി ഉണ്ടായിരിക്കുകയില്ല. അത് കാമിനീകാഞ്ചനത്തിൽ മാത്രം തങ്ങുന്നു. മനസ്സിൻെറ നാലാമത്തെ തലം ഹൃദയമാണ്. ചൈതന്യത്തിൻെറ പ്രഥമബോധം അപ്പോഴുണ്ടാകുന്നു; നാലുപാടും ജ്യോതിസ്സു കാണുന്നു. അപ്പോൾ ആ വ്യക്തി ദിവ്യജോതിസ്സു കണ്ട് സ്തബ്ധമൂകനായി, 'ഇതെന്ത്! ഇതെന്ത്!' എന്നു ചോദിക്കുന്നു. പിന്നെ അതിനു താഴോട്ട്, സംസാരതലത്തിലേയ്ക്ക്, മനം പോവുകയില്ല.

മനസ്സിൻെറ അഞ്ചാമത്തെ സ്ഥാനം കണ്ഠമാകുന്നു. മനസ്സു കണ്ഠദേശത്തെത്തിയ ആളുടെ അവിദ്യയും അജ്ഞാനവുമെല്ലാം പോയി. അയാൾക്ക് പിന്നെ ഈശ്വരകഥകളൊഴിച്ച് വേറൊന്നും കേൾക്കാനോ പറയാനോ താത്പര്യമുണ്ടായിരിക്കയില്ല. വേറാരെങ്കിലും മറ്റു കാര്യങ്ങൾ പറഞ്ഞാൽ അയാളവിടെനിന്നും എഴുനേറ്റുപോകും.

മനസ്സിൻെറ ആറാമത്തെ പടി ഭ്രൂമദ്ധ്യമാകുന്നു. മനസ്സവിടെ എത്തിയാൽ രാപകൽ ഈശ്വരരൂപം കാണാം. അപ്പോഴും അല്പം 'ഞാൻ' ഉണ്ടായിരിക്കും. ആ നിരുപമരൂപദർശനംകൊണ്ട് ഉന്മത്തനായി ആ വ്യക്തി ആ രൂപത്തെ സ്പർശിക്കുന്നതിനും ആലിംഗനം ചെയ്യുന്നതിനും ഓടിയണയുന്നു; പക്ഷേ സാധിക്കുന്നില്ല. ചിമ്മിനി വിളക്കിലെ നാളം പോലെയാണത്; നാളം ഇതാ തൊടാം എന്നു തോന്നും; പക്ഷേ ചിമ്മിനിയുടെ തടസ്സംകൊണ്ട് തൊടാനൊക്കുന്നില്ല.

മൂർദ്ധാവാണ് ഏഴാമത്തെ ഭൂമിക. മനസ്സവിടെ ചെന്നാൽ സമാധിയായി; ബ്രഹ്മജ്ഞാനി ബ്രഹ്മത്തെ പ്രത്യക്ഷമായി ദർശിക്കുന്നു. പക്ഷേ ആ അവസ്ഥയിൽ ശരീരം അധികം നാൾ നില്ക്കുകയില്ല. സർവ്വദാ ബാഹ്യബോധശൂന്യനായിരിക്കും. ഒന്നും കഴിക്കാനാവില്ല. പാല് വായിലൊഴിച്ചാൽ ഒഴുകിപ്പോകും. ഈ ഏഴാമത്തെ ഭൂമികയിൽ എത്തിയാൽ ഇരുപത്തൊന്നുനാൾകൊണ്ടു മൃത്യു സംഭവിക്കുന്നു.

ബ്രഹ്മജ്ഞാനിയുടെ ഈ മാർഗ്ഗം കഠിനമാണ്. അതു നിങ്ങൾക്കുള്ളതല്ല. നിങ്ങൾക്കു ഭക്തിപഥം. ഭക്തിമാർഗ്ഗം വളരെ നല്ലത്, എളുപ്പം.

**സമാധിയും കർമ്മത്യാഗവും**

ശ്രീരാമ: എന്നോടൊരാൾ ചോദിച്ചു, 'എനിക്കു സമാധി പഠിപ്പിച്ചു തരാമോ?' (എല്ലാവരും ചിരിക്കുന്നു.)

സമാധിയുണ്ടായാൽ സർവ്വകർമ്മങ്ങളും വിട്ടുപോകുന്നു. പൂജ, ജപം മുതലായവയും ലൗകികകർമ്മങ്ങളുമെല്ലാം നിലയ്ക്കുന്നു. ആദ്യം കർമ്മത്തിൻെറ കാര്യത്തിൽ വലിയ ഒച്ചപ്പാടാണ്. ഈശ്വരനോട് അടുക്കുന്തോറും കർമ്മഗർവ്വം കുറഞ്ഞുവരുന്നു. ഭഗവാൻെറ നാമഗുണഗാനം

കൂടി നിന്നുപോകുന്നു. (ശിവനാഥനോട്) നീ സഭയിൽ വരുന്നതുവരെ, നിൻെറ പേര്, ഗുണങ്ങൾ ഇവയെപ്പറ്റിയെല്ലാം പല ചർച്ചകളും നടന്നു. നീ വന്നെത്തിയ നിമിഷം ആവക സംസാരങ്ങളെല്ലാം നിന്നു. ഇനി നിന്നെ കാണുന്നതുതന്നെ സന്തോഷം. അപ്പോൾ പിന്നെ 'ഇതാ ശിവനാഥ ബാബു എത്തിയിരിക്കുന്നു' എന്നു മാത്രം ആളുകൾ പറയുന്നു. നിന്നെക്കുറിച്ചുള്ള മറ്റു വാർത്തകളെല്ലാം അവസാനിച്ചു.

**ആത്മകഥാകഥനം**

ശ്രീരാമ: എനിക്ക് ഈ അവസ്ഥ വന്നതിനുശേഷം ഗംഗാജലത്തിൽ തർപ്പണംചെയ്യാൻ തുടങ്ങിയപ്പോൾ ജലമെല്ലാം വിരലുകൾക്കിടയിൽക്കൂടി ഒഴുകിപ്പോയി. കരഞ്ഞുകൊണ്ട് ഞാൻ ഹലധാരിയോടു ചോദിച്ചു: 'ജ്യേഷ്ഠാ, ഇതെന്തു പറ്റി!' ഇതിനു [1]ഗലിതഹസ്തമെന്നു പറയും എന്നു ഹലധാരി പറഞ്ഞു. ഈശ്വരദർശനത്തിനുശേഷം തർപ്പണം മുതലായ കർമ്മങ്ങൾ വിട്ടുപോകുന്നു.

സങ്കീർത്തനത്തിൽ ആദ്യം 'നിത്യനെന്നുടെ മത്തഹസ്തി, നിത്യനെന്നുടെ മത്തഹസ്തി,' എന്നു പാടുന്നു. ആവേശം ഗാഢമായാൽ, 'മത്തഹസ്തി മത്തഹസ്തി' എന്നുമാത്രം പാടും. പിന്നീട് 'ഹസ്തി' എന്ന പദം മാത്രം കേൾക്കാം. ഒടുവിൽ 'ഹാ' എന്നുമാത്രം പറഞ്ഞ് ഭാവസമാധിയിൽ മുങ്ങുന്നു. അപ്പോൾ, അതുവരെ കീർത്തനം ചെയ്തിരുന്ന ആൾ മൂകനായിപ്പോകുന്നു.

സദ്യയ്ക്ക് ആദ്യം വലിയ ഒച്ചപ്പാടുള്ളപോലെ. ഇലയ്ക്കു മുമ്പിൽ ഇരുന്നാൽ ഒച്ച വളരെ കുറയും. [2]'ലൂച്ചി കൊണ്ടുവാ ലൂച്ചികൊണ്ടുവാ' എന്ന ശബ്ദം മാത്രം കാണും. ലൂച്ചിയും കറിയും കഴിക്കാൻ തുടങ്ങിയാൽ ശബ്ദം മുക്കാലും തീർന്നു. [3]മധുരത്തൈരു വിളമ്പിയാൽ 'സൂപ് സൂപ്', (എല്ലാവരും ചിരിക്കുന്നു.) ശബ്ദമില്ലെന്നുതന്നെ പറയാം. ഊണിനുശേഷം ഉറക്കം. അപ്പൊഴെല്ലാം നിശ്ശബ്ദം.

അതുകൊണ്ട് ഞാൻ പറയുന്നു, ആദ്യമൊക്കെ കർമ്മത്തെക്കുറിച്ച് വലിയ ബഹളമുണ്ടായിരിക്കും. ഈശ്വരമാർഗ്ഗത്തിൽ മുന്നേറുന്തോറും കർമ്മം കുറഞ്ഞുവരും. ഒടുവിൽ കർമ്മത്യാഗവും സമാധിയും.

വീട്ടിൽ വധു ഗർഭംധരിച്ചാൽ അമ്മായിയമ്മ പണി കുറച്ചേ കൊടുക്കൂ. പത്താംമാസത്തിൽ മിക്കവാറും പണിയൊന്നും ചെയ്യേണ്ടതില്ല. പിള്ള പിറന്നാൽ പണി തീരെ വിട്ടു. അമ്മ പിള്ളയെ എടുത്തു കളിപ്പിച്ചുകൊണ്ടിരിക്കുകമാത്രം ചെയ്യുന്നു. അടുക്കളപ്പണിയൊക്കെ അമ്മായിയമ്മയും നാത്തൂനും ചേട്ടത്തിമാരും ചെയ്യുന്നു.

---

1 അയഞ്ഞു ചോരുന്ന കൈ.

2 ലൂച്ചി = നെയ്യിൽ വറുത്ത ഗോതുമ്പുപപ്പടം.

3 ബംഗാളത്തു സദ്യക്ക്, ഒടുവിൽ കട്ടിയായ മധുരത്തൈരു വിളമ്പുന്നു; പായസംപോലെ കുടിക്കാം.

**ഈശ്വരദർശനവും ലോകശിക്ഷണവും**

ശ്രീരാമ: സമാധി പ്രാപിച്ചാൽ പിന്നെ ശരീരം സാധാരണ നില നില്ക്കയില്ല. നാരദാദികളെപ്പോലെ ചിലരൊക്കെ ലോകശിക്ഷണത്തിനായി ശരീരം നിലനിർത്തുന്നു; ചൈതന്യദേവനെപ്പോലെയുള്ള അവതാരങ്ങളും. കിണറു കുഴിച്ചുകഴിഞ്ഞാൽ ചിലർ കുട്ടയും കൂന്താലിയുമൊക്കെ കളയുന്നു. എന്നാൽ ചിലർ, അയല്ക്കാർക്കാർക്കെങ്കിലും വേണ്ടി വന്നെങ്കിലോ എന്നു കരുതി സൂക്ഷിച്ചുവെയ്ക്കും. ഇതുപോലെ മഹാപുരുഷന്മാരും പരദുഃഖത്തിൽ കാതരന്മാരാണ്. തങ്ങൾക്കുമാത്രം ജ്ഞാനം ലഭിച്ചതുകൊണ്ടു തൃപ്തിപ്പെടുന്ന സ്വാർത്ഥപരന്മാരല്ല അവർ. സ്വാർത്ഥികളുടെ കഥ അറിയാമല്ലൊ. ഇവിടെ മൂത്രമൊഴിക്കുക, എന്നു പറഞ്ഞാൽ ചെയ്യില്ല, അതുകൊണ്ട് നിങ്ങൾക്കു വല്ല ഉപകാരവും ഉണ്ടായെങ്കിലോ എന്നു കരുതി. (എല്ലാവരും ചിരിക്കുന്നു.) കടയിൽ നിന്നും ഒരു പൈസയ്ക്കു മിഠായി മേടിച്ചുകൊണ്ടുവരുവാൻ ഏല്പിച്ചാൽ വഴിക്ക് നക്കിക്കൊണ്ടായിരിക്കും കൊണ്ടുവരുന്നത്. (എല്ലാവരും ചിരിക്കുന്നു.)

പക്ഷേ ശക്തിക്ക് വ്യത്യാസമുണ്ട്. സാധാരണജനങ്ങൾക്ക് മറ്റുള്ളവരെ പഠിപ്പിക്കാൻ ഭയമാണ്. ചെറുചുള്ളി വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നു. പക്ഷേ ഒരു പക്ഷിയിരുന്നാൽ താണു പോകും. നാരദപ്രഭൃതികൾ വൻതടികളാകുന്നു. അവ സ്വയം പൊങ്ങിക്കിടക്കുന്നു. മാത്രമല്ല, മേലേ മനുഷ്യൻ, കാലികൾ എന്നുവേണ്ട ആനയെവരെ വഹിച്ചുകൊണ്ടു പോകുന്നു.

## അദ്ധ്യായം ഏഴ്

അദൃഷ്ടപൂർവ്വം ഹൃഷിതോ$\int$സ്മി ദൃഷ്ട്വാ
ഭയേന ച പ്രവ്യഥിതം മനോ മേ
തദേവ മേ ദർശയ ദേവ രൂപം
പ്രസീദ ദേവേശ ജഗന്നിവാസ

**ബ്രഹ്മസമാജക്കാരുടെ പ്രാർത്ഥനാപദ്ധതി**

ശ്രീരാമ: (ശിവനാഥൻ മുതൽപേരോട്) ആട്ടെ, നിങ്ങൾ ഈശ്വരന്റെ ഐശ്വര്യത്തെ ഇത്രയേറെ വർണ്ണിക്കുന്നതെന്തിനാണ്? ഞാൻ കേശവസേനനോടും ഈ സംഗതി ചോദിച്ചു. ഒരു ദിവസം അവരെല്ലാം അവിടെ (ദക്ഷിണേശ്വരത്ത്) വന്നിരുന്നു. 'നിങ്ങൾ പ്രസംഗിക്കുന്നതെങ്ങനെയാണെന്ന് എനിക്ക് കേൾക്കണം,' എന്ന് ഞാൻ പറഞ്ഞു. അതനുസരിച്ച് ഗംഗയിലെ കടവിന്റെ മേലെയുള്ള മണ്ഡപത്തിൽ സഭ കൂടി. കേശവൻ പ്രസംഗം തുടങ്ങി. പ്രസംഗം ഭേഷായി. എനിക്കു ഭാവാവേശമുണ്ടായി. പിന്നീട് ഞാൻ കേശവനോട് ചോദിച്ചു: "നിങ്ങൾ ഈവകയൊക്കെ ഇത്രയേറെ പറയുന്നതെന്തിനാണ്? 'അല്ലയോ ഈശ്വരാ, അവിടുന്ന് എത്ര സുന്ദരമായ സുമങ്ങൾ സൃഷ്ടിച്ചിരിക്കുന്നു!

അവിടുന്ന് ആകാശം നിർമ്മിച്ചിരിക്കുന്നു! അവിടുന്ന് താരങ്ങൾ തീർത്തിരിക്കുന്നു! അവിടുന്ന് സാഗരം സൃഷ്ടിച്ചിരിക്കുന്നു!' ഇതൊക്കെ?" സ്വയം ഐശ്വര്യം കൊതിക്കുന്നവനാണ് ഈശ്വരന്റെ ഐശ്വര്യം വർണ്ണിക്കാനിഷ്ടപ്പെടുന്നത്.

രാധാകാന്തക്ഷേത്രത്തിലെ ആഭരണങ്ങൾ മോഷണം പോയപ്പോൾ, മഥുരബാബു ക്ഷേത്രത്തിൽ ചെന്ന് ഭഗവാനോട് പറഞ്ഞു: 'കഷ്ടം പ്രഭോ, അങ്ങയുടെ ആഭരണങ്ങൾ സൂക്ഷിക്കാൻ അങ്ങേയ്ക്കു കഴിഞ്ഞി ല്ലല്ലൊ!' ഞാൻ മഥുരനോട് പറഞ്ഞു: 'എന്തൊരു വിഡ്ഢിത്തം! ലക്ഷ്മി സ്വയം ഏതൊരുവന്റെ ദാസിയോ, പാദസേവികയോ, അദ്ദേഹത്തിന്റെ ഐശ്വര്യത്തിനെന്തെങ്കിലും കുറവുണ്ടോ? ആ ആഭരണങ്ങൾ നിനക്കെ ന്തോ വിലപിടിച്ച സാധനം; പക്ഷേ ഈശ്വരന് അത്രയും മണ്ണാങ്കട്ട! ഛീ! ഇത്തരം അല്പത്തം പറയരുത്. നിനക്കെന്തു സമ്പത്ത് ഈശ്വരന് കൊടുക്കാനാവും?'

അതുകൊണ്ട് ഞാൻ പറയുന്നു, ആളുകൾക്ക് ആരെക്കണ്ടാൽ ആനന്ദമുണ്ടാകുമോ അവനെ അവർ അന്വേഷിക്കുമെന്ന്. അയാളുടെ വീടെവിടെ, എത്ര വീടുണ്ട്, പറമ്പെത്ര, പണമെത്ര, ആളെത്ര, ദാസീദാസ ന്മാരെത്ര, ഈവക വിശേഷങ്ങൾ അറിയേണ്ട കാര്യമെന്ത്? നരേന്ദ്രനെ കാണുമ്പോൾ ഞാനൊക്കെ മറക്കുന്നു. അവന്റെ വീടെവിടെ, സഹോദ ന്മാരെത്ര, ഈവക കാര്യങ്ങൾ ഒരിക്കലെങ്കിലും അറിയാതെപോലും ഞാൻ ചോദിച്ചിട്ടില്ല.

ഈശ്വരന്റെ മാധുര്യരസത്തിൽ മുഴുകുവിൻ, അദ്ദേഹത്തിന്റെ സൃഷ്ടി അനന്തം! ഐശ്വര്യം അനന്തം! അത്രയൊക്കെ വിശേഷങ്ങളറി ഞ്ഞിട്ടു നമുക്കെന്തു വേണം?

വീണ്ടും ഗന്ധർവ്വന്മാർ തോല്ക്കുന്ന സ്വരത്തിൽ മാധുര്യംനിറഞ്ഞ ഗാനം:

മുങ്ങു മുങ്ങു നീ മുങ്ങുകെൻമനം രൂപസാഗരം തന്നിൽ
ആണ്ടുമുങ്ങിത്തലാതലത്തിലും പാതാളത്തിലും തേടൂ.
അവ്വിടങ്ങളിൽ തേടിയാൽ കിട്ടും പ്രേമമാം നല്ല രത്നം
തേടത്തേടി വൃന്ദാവനത്തെ നീ കാണും നെഞ്ചകം തന്നിൽ.
ജ്ഞാനദീപത്തിൻ ശോഭ മങ്ങാതെ കത്തട്ടെ ഹൃദയത്തിൽ
സംസാരക്കടൽ താണ്ടാൻ നിൻവഞ്ചിയ്ക്കാരാണു കർണ്ണധാരൻ?
ശ്രീഗുരുവെന്നുരയ്ക്കുന്നൂ 'കബീർ' കേൾക്ക നീയെൻ മനസ്സേ,
ഭക്തിയോടവൻപാദപങ്കജം ധ്യാനിച്ചീടണം നീയും.

ശ്രീരാമ: എന്നാൽ ഈശ്വരദർശനത്തിനുശേഷം ഭഗവല്ലീല കാണാൻ കൊതിക്കുന്നു. രാവണവധത്തിനുശേഷം ശ്രീരാമചന്ദ്രൻ രാക്ഷ സരാജധാനിയിൽ പ്രവേശിച്ചു; രാവണന്റെ അമ്മ കിഴവി നികഷ ഭയന്നോട്ടം തുടങ്ങി. ലക്ഷ്മണൻ പറഞ്ഞു: 'രാമ, ഇതെന്താണ്, പറയൂ; ഈ നികഷ ഇത്ര കിഴവി, മക്കൾ മരിച്ച ദുഃഖം എത്ര അനുഭവിച്ചു!

എന്നിട്ടും ഇത്ര പ്രാണഭയം! അതാ ഓടുന്നു!' രാമചന്ദ്രൻ അഭയംകൊടുത്ത് അടുത്തുവരുത്തി ചോദിച്ചപ്പോൾ നികഷ പറഞ്ഞു: 'ഹേ രാമ, ഇത്രയും നാൾ ജീവനോടെ ഇരുന്നതുകൊണ്ട് അങ്ങയുടെ ലീലകൾ പലതും കാണാനൊത്തു. അതുകൊണ്ടിനിയും ജീവിച്ചിരിക്കാൻ കൊതി. ഇനിയുമെത്രയോ അവിടുത്തെ ലീലകൾ കാണാൻ കഴിയും!' (സകലരും ചിരിക്കുന്നു.)

(ശിവനാഥനോട്) നിന്നെക്കാണാൻ എനിക്കിഷ്ടമുണ്ട്. ശുദ്ധാത്മാക്കളെ കാണാതെ ഞാനെങ്ങനെ ജീവിക്കും? ശുദ്ധാത്മാക്കൾ പൂർവ്വജന്മത്തിൽ എൻെറ മിത്രങ്ങളായിരുന്നുവെന്ന് എനിക്കു തോന്നുന്നു.

**ജന്മാന്തരം**

ഒരു ബ്രഹ്മഭക്തൻ ചോദിച്ചു: 'സ്വാമിൻ, അവിടുന്നു ജന്മാന്തരത്തെ അംഗീകരിക്കുന്നുണ്ടോ?'

ശ്രീരാമ: ഉവ്വ്, ജന്മാന്തരമുണ്ടെന്ന് ഞാൻ കേട്ടിട്ടുണ്ട്. *നമ്മുടെ അല്പബുദ്ധികൊണ്ട് ഈശ്വരൻെറ കാര്യം എങ്ങനെ മനസ്സിലാക്കും? പലരും അങ്ങനെ പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് അതവിശ്വസിക്കാൻ എനിക്കു സാദ്ധ്യമല്ല. ഭീഷ്മപിതാമഹൻ ദേഹത്യാഗം ചെയ്യാൻ പോകുന്നു. ശരശയ്യയിൽ കിടക്കുന്നു. പാണ്ഡവന്മാർ ശ്രീകൃഷ്ണനുമൊരുമിച്ചു ചുറ്റും നില്ക്കുന്നു. ഭീഷ്മദേവൻെറ കണ്ണിൽനിന്നും നീരൊഴുകുന്നതവർ കണ്ടു. അർജ്ജുനൻ ശ്രീകൃഷ്ണനോടു പറഞ്ഞു: 'സോദരാ, എന്തൊരാശ്ചര്യം! സത്യനിഷ്ഠനും ജിതേന്ദ്രിയനും ജ്ഞാനിയും അഷ്ടവസുക്കളിൽ ഒരുവനുമായ നമ്മുടെ ഭീഷ്മപിതാമഹൻകൂടി ദേഹത്യാഗസമയത്ത് മായാധീനനായി കരയുന്നുവല്ലോ!' ശ്രീകൃഷ്ണൻ ഭീഷ്മദേവനോട് ഈ സംഗതി പറഞ്ഞപ്പോൾ, അദ്ദേഹം പറഞ്ഞു: **'കൃഷ്ണ, അതുകൊണ്ടല്ല ഞാൻ കരയുന്നതെന്ന് അങ്ങേയ്ക്കു നന്നായറിയാം. ഭഗവാൻതന്നെ സാരഥിയായിരുന്നിട്ടും പാണ്ഡവന്മാരുടെ ദുഃഖത്തിനോ വിപത്തിനോ ഒരറുതിയുമില്ലല്ലോ എന്നോർത്തപ്പോൾ, ഭഗവാൻെറ ഇച്ഛ ഒട്ടും എനിക്കറിയാൻ കഴിയാഞ്ഞതിൽ ഞാൻ കരഞ്ഞുപോകുന്നു.'

**ഭക്തന്മാരുമൊരുമിച്ച് കീർത്തനാനന്ദത്തിൽ**

സമാജഗൃഹത്തിൽ സന്ധ്യാകാലപൂജയാരംഭിച്ചു. രാത്രി എട്ടരമണിയോളമായി. ദിക്കെങ്ങും പൂനിലാവു പരന്നു. പൂവാടിയിലെ മരങ്ങളും വള്ളികളും പല്ലവങ്ങളും ശരച്ചന്ദ്രൻെറ ധവളകിരണങ്ങളിൽ ആറാടി. അപ്പൊഴേയ്ക്കും സമാജഗൃഹത്തിൽ സങ്കീർത്തനമാരംഭിച്ചു. ഭഗവാൻ ശ്രീരാമകൃഷ്ണൻ ഹരിപ്രേമമത്തനായി നൃത്തംചെയ്യാൻ തുടങ്ങി.

* ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി ന ത്വം വേത്ഥ പരന്തപ. (ഗീതാ 4.5)

** യത്ര ധർമ്മസുതോ രാജാ ഗദാപാണിർവൃകോദരഃ
കൃഷ്ണോഽസ്ത്രീ ഗാണ്ഡീവം ചാപം സുഹൃത് കൃഷ്ണസ്തതോ വിപത്.
(ഭാഗവതം 1.9.15)

ബ്രഹ്മഭക്തൻ മൃദംഗവും ചേങ്കിലയും വായിച്ചുകൊണ്ട് ചുറ്റും നിന്നു നൃത്തം വെച്ചു. ഭഗവത്സാക്ഷാത്കാരം ലഭിച്ച് സകലരും ഉന്മത്തർ. ഹരിനാമത്തിൻെറ മാറ്റൊലി മേല്ക്കുമേൽ ഉയർന്നു. ചുറ്റുമുള്ള ഗ്രാമ വാസികൾക്ക് ഹരിനാമം കേൾക്കാൻ സുകൃതമുണ്ടായി. ഗൃഹസ്ഥനായ ഭക്തൻ വേണീമാധവന് അവർ അളവറ്റ കൃതജ്ഞത പ്രദർശിപ്പിച്ചു.

കീർത്തനമവസാനിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ നിലത്തുവീണു ജഗന്മാതാവിനെ വീണ്ടും വീണ്ടും നമസ്കരിച്ചുകൊണ്ടു പറഞ്ഞു: 'ഭാഗവതം, ഭക്തൻ, ഭഗവാൻ, ജ്ഞാനികളുടെ ചരണത്തിൽ പ്രണാമം, ഭക്തചരണത്തിൽ പ്രണാമം, സാകാരവാദികളായ ഭക്തന്മാരുടെ ചരണ ത്തിൽ പ്രണാമം, നിരാകാരവാദികളായ ഭക്തന്മാരുടെ ചരണത്തിൽ പ്രണാമം, പൂർവ്വകാലങ്ങളിലെ ബ്രഹ്മജ്ഞാനികളുടെ ചരണത്തിൽ പ്രണാമം, ബ്രഹ്മസമാജത്തിലെ ആധുനിക ബ്രഹ്മജ്ഞാനികളുടെ ചരണത്തിൽ പ്രണാമം.'

വേണീമാധവൻ ഒരു നല്ല സദ്യ ഏർപ്പാടുചെയ്തിരുന്നു. വന്നു ചേർന്നിരുന്ന ഭക്തന്മാരെയെല്ലാം വളരെ സന്തോഷത്തോടെ സദ്യ ഊട്ടി. ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ആനന്ദപൂർവ്വം ആഹാരം കഴിച്ചു.

## അദ്ധ്യായം എട്ട്

1882 നവംബർ 15, ബുധനാഴ്ച

### ശ്രീരാമകൃഷ്ണനും സർക്കസും

ശ്രീരാമകൃഷ്ണൻ ശ്യാമപുഷ്കരം വിദ്യാലയത്തിൻെറ വാതില്ക്കൽ വണ്ടിയിൽ വന്നുചേർന്നു. മണി മൂന്നാകും. മാസ്റ്ററേയും വണ്ടിയിൽ കയറ്റി. രാഖാലനും വേറെ ഒന്നു രണ്ടു ഭക്തന്മാരും വണ്ടിയിലുണ്ട്. കാർത്തികമാസത്തിലെ ശുക്ലപഞ്ചമി. വണ്ടി ചിത്പൂർറോഡു വഴി മെല്ലെ മൈതനാത്തിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു.

ശ്രീരാമകൃഷ്ണൻ ലഹരിപിടിച്ചവനെപ്പോലെ ആനന്ദപൂർണ്ണൻ. ഒരു കുട്ടിയെപ്പോലെ വണ്ടിയുടെ ഈ വശത്തേയ്ക്കും ആ വശത്തേയ്ക്കും തല നീട്ടി നോക്കിക്കൊണ്ടിരിക്കുന്നു. വഴിപോക്കരെ നോക്കി ഒരോന്നു പറയുന്നു. മാസ്റ്ററോടു പറഞ്ഞു, 'നോക്കൂ, സകലരുടേയും നോട്ടം കീഴോട്ടാണ്! സകലരും വയറിനുവേണ്ടി പായുന്നു. ആരും ഈശ്വരൻെറ നേരെ നോക്കുന്നില്ല!'

ഇന്ന് ശ്രീരാമകൃഷ്ണൻ മൈതാനത്തിലുള്ള വിൽസൺ സർക്കസ് കാണാൻ പോകയാണ്. മൈതാനത്തിലെത്തി ടിക്കറ്റു മേടിച്ചു, എട്ടണ യുടെ, അതായത് ഏറ്റവും താണ പടിയിലെ ടിക്കറ്റ്. ഭക്തന്മാർ ഗുരുദേവനെ ഒരു ഉയർന്ന സ്ഥാനത്തു കൊണ്ടിരുത്തിയിട്ട് ഒരു ബഞ്ചിൽ ചെന്നിരുന്നു. ആനന്ദത്തോടെ ഗുരുദേവൻ പറഞ്ഞു: 'ഹാ ഇവിടെയിരുന്നാൽ ഭേഷായിക്കാണാം!'

രംഗത്തു വളരെ നേരം പലേതരത്തിലുള്ള കളികൾ കാണിക്കപ്പെട്ടു.

വൃത്താകാരമായ വഴിയിൽക്കൂടി ഒരു കുതിര പാഞ്ഞു പോയി. കുതിരപ്പുറത്ത് ഒറ്റക്കാലിൽ ഒരു മദാമ്മ നില്പുണ്ട്. വഴിയിൽ ഇടയ്ക്കിടയ്ക്കു വലിയ ഇരുമ്പുവളയങ്ങൾ തൂക്കിയിട്ടിരുന്നു. കുതിര വളയത്തിനടിയിൽക്കൂടി കടന്നുപോകുമ്പോൾ, മദാമ്മ വളയത്തിന്നകത്തുകൂടി ചാടി വീണ്ടും കുതിരപ്പുറത്ത് ഒറ്റക്കാലിൽ. കുതിര പല തവണ ആ വട്ടത്തിലുള്ള വഴിയേ ഓടി. മദാമ്മ പണ്ടേപ്പോലെ കുതിരപ്പുറത്തും!

സർക്കസ് അവസാനിച്ചു. ഗുരുദേവൻ ഇറങ്ങിവന്ന് ഭക്തന്മാരുമൊരുമിച്ച് പുറത്തു മൈതാനത്തിൽ വണ്ടിയുടെ അടുക്കലെത്തി. തണുപ്പു വീണു; ഒരു പച്ചക്കമ്പിളിയും പുതച്ച് അദ്ദേഹം മൈതാനത്തിൽനിന്നുകൊണ്ട് വർത്തമാനം പറയുന്നു. ഭക്തന്മാർ അടുത്തു നില്ക്കുന്നു. ഒരു ഭക്തന്റെ കൈയിൽ ഒരു ചെറു സഞ്ചിയുണ്ട്. അതിൽ മസാല, പ്രത്യേകിച്ചും ഗ്രാമ്പൂ, ഉണ്ട്.

**ആദ്യം സാധന, പിന്നെ ലോകജീവിതം, അഭ്യാസയോഗം**

ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു പറഞ്ഞു: 'കണ്ടോ? കുതിര മിന്നൽപോലെ പാഞ്ഞുപോകുമ്പോഴും മദാമ്മ ഒറ്റക്കാലിൽ കുതിരപ്പുറത്തു നിന്നിരുന്നതു കണ്ടോ? എന്തൊരു വിഷമം പിടിച്ച പണി? വളരെയേറെ നാൾ അഭ്യസിച്ചിട്ടായിരിക്കണം ഈ സ്ഥിതിയിലെത്തിയത്! അല്പം അശ്രദ്ധ ഏർപ്പെട്ടാൽ കൈയോ കാലോ ഒടിയും, ചത്തുപോയാലുമായി. ഇതുപോലെ പ്രയാസം പിടിച്ചതാണ് ലൗകികജീവിതം. വളരെ സാധന ഭജനകൾ ചെയ്താൽ ഈശ്വരകാരുണ്യംകൊണ്ടു ചുരുക്കം പേർ വിജയിക്കുന്നു. അധികം പേരും തോല്ക്കുന്നു. ലോകജീവിതം നയിക്കാൻ പോയിട്ട് അവർ കൂടുതൽ ബദ്ധരായിത്തീരുന്നു; കൂടുതൽ ആഴത്തിൽ മുങ്ങുന്നു. മരണവേദനയനുഭവിക്കുന്നു. ജനകാദികളെപ്പോലെ ചുരുക്കമാളുകൾ മാത്രമേ, കൊടിയ തപസ്സിന്റെ ബലംകൊണ്ട് ലൗകിക ജീവിതം വിജയകരമായി നയിച്ചിട്ടുള്ളു. അതുകൊണ്ട് സാധനയും ഭജനയും വളരെ ആവശ്യമാണ്. അല്ലെങ്കിൽ ലോകത്തിൽ നേരാംവണ്ണം ജീവിക്കാൻ ഒക്കുകയില്ല.

**ശ്രീരാമകൃഷ്ണൻ ബലരാമമന്ദിരത്തിൽ**

ശ്രീരാമകൃഷ്ണൻ വണ്ടിയിൽ കയറി; ബാഗ്ബസാറിലെ ബോസ് പാറയിൽ ബലരാമന്റെ വീടിന്റെ മുമ്പിൽ വണ്ടി വന്നുനിന്നു. ഗുരുദേവൻ ഭക്തന്മാരുമൊത്ത് രണ്ടാം നിലയിലെ സന്ദർശകമുറിയിൽ ചെന്നിരുന്നു. സന്ധ്യാദീപം കത്തുന്നു. ഗുരുദേവൻ സർക്കസിനെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കുന്നു. ഭക്തന്മാർ പലരും വന്നു ചേർന്നു; അവരുമായി ഈശ്വരപരമായ സംഭാഷണം പലതും നടക്കുന്നു, വായിൽ വേറൊരു വാക്കില്ല; ഈശ്വരന്റെ വാർത്തമാത്രം.

**ജാതിനാശത്തിനുള്ള മാർഗ്ഗം**

ജാതിവ്യത്യാസത്തെക്കുറിച്ചായി സംഭാഷണം. ശ്രീരാമകൃഷ്ണൻ

പറഞ്ഞു: 'ജാതിഭേദം നശിപ്പിക്കാൻ ഒരുപായമുണ്ട് - ഭക്തിയാണ് ആ ഉപായം. ഭക്തന്മാർക്ക് ജാതിയില്ല. *ഭക്തിയുണ്ടായാൽ ദേഹവും മനസ്സും ജീവനും ഒക്കെ ശുദ്ധമാകും. ഗൗരാംഗനും നിത്യാനന്ദനും ഹരിനാമം എല്ലാവർക്കും നല്കി. ചണ്ഡാലൻവരെയുള്ളവരെ ആലിംഗനംചെയ്തു. ഭക്തിയില്ലാത്ത ബ്രാഹ്മണൻ ബ്രാഹ്മണനല്ല. ഭക്തിയുണ്ടെങ്കിൽ ചണ്ഡാലൻ ചണ്ഡാലനുമല്ല. ഭക്തിയുണ്ടായാൽ അയിത്തജാതിക്കാർ ശുദ്ധരാകുന്നു, ഉത്കൃഷ്ഠരായിത്തീരുന്നു.'

**സംസാരി ബദ്ധൻ**

സംസാരബദ്ധരായ ആളുകളെക്കുറച്ച് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'അവർ പട്ടുനൂൽപ്പുഴുവിനെപ്പോലെയാണ്; വേണമെന്നുവെച്ചാൽ അവർക്കു കൂടുപൊട്ടിച്ചു പുറത്തുവരാനൊക്കും; പക്ഷേ വളരെ പ്രയാസപ്പെട്ട് തയ്യാറാക്കിയ കൂടാണ്; കളഞ്ഞിട്ട് പോരാനാവില്ല. അതിൽത്തന്നെ കിടന്നു ചാകും. അല്ലെങ്കിൽ, ഒറ്റാലിൽപ്പെട്ട മീൻ പോലെ; അകത്തേയ്ക്കു കടന്ന വഴിയെ പുറത്തേയ്ക്കു ചാടാം; പക്ഷേ ജലത്തിന്റെ കളരവത്തിലും മറ്റു മത്സ്യങ്ങളുമൊത്തുള്ള കളിയിലും ഒക്കെ മറക്കുന്നു; പുറത്തു കടക്കാനുള്ള പ്രയത്നംകൂടി ഇല്ല. സ്ത്രീകളുടേയും കുട്ടികളുടേയും കൊഞ്ചലാണ് ജലകല്ലോലത്തിന്റെ കളരവം. മത്സ്യമെന്നാൽ ജീവനും ബന്ധുവർഗ്ഗങ്ങളും. എന്നാൽ ഒന്നോ രണ്ടോ കടന്നുകളയുന്നു. അവരെ മുക്തജീവന്മാരെന്നു പറയുന്നു.'

ഗുരുദേവൻ പാടി:

ശ്രീമഹാമായയാൽ മോഹിതരായല്ലോ
ബ്രഹ്മാവു വിഷ്ണുമഹേശ്വരന്മാർ;
മൂർത്തികൾ മൂവർക്കുമിഗ്ഗതിയാണെങ്കി -
ലോർക്കുകിൽ മർത്ത്യനെന്താശ പിന്നെ?

പാടത്തെ തോട്ടുകഴകളിൽ വെച്ചിടും
പേടകത്തിന്നുള്ളിൽ പൂകും മത്സ്യം
തത്തിപ്പുറത്തു കടപ്പതില്ല, ത്രയ്ക്കു -
മൊത്ത കവാടമൊന്നുണ്ടെന്നാലും.

ത്വിട്ടോലും പ്യൂപ്പകൾ നിർമ്മിച്ചവയ്ക്കുള്ളിൽ
പട്ടുപുഴുക്കൾ തപസ്സിരിപ്പൂ,
ഉള്ളിൽനിന്നൂർന്നുകടക്കാൻ കഴികിലു-
മുള്ളിലിരുന്നവ സിദ്ധികൂടും.

ഗുരുദേവൻ പിന്നെയും പറഞ്ഞു: 'മനുഷ്യൻ ഉഴുന്നുപോലെയാണ്. തിരികല്ലിനിടയ്ക്കു പെട്ടിരിക്കുന്നു: അരഞ്ഞുപോകും. എന്നാൽ കല്ലിന്റെ നടുക്കുള്ള ആണിയോടു ചേർന്നു കിടക്കുന്ന ഏതാനും ചില മണികൾ അരയാതെ രക്ഷപെടുന്നു. അതുകൊണ്ട്, ആണിയിൽ, അതായത്

---

*നാസ്തി തേഷു ജാതിവിദ്യാരൂപകുലധനക്രിയാദിഭേദഃ.
(നാരദഭക്തിസൂത്രം 73.)

ഈശ്വരനിൽ ശരണാഗതനാകണം. അദ്ദേഹത്തെ വിളിക്കുവിൻ, നാമം കീർത്തിക്കുവിൻ, എന്നാൽ മുക്തി ലഭിക്കും. ഇല്ലെങ്കിൽ കാലരൂപിയായ തിരികല്ലിൽപ്പെട്ടു തകർന്നു പോകും.'

ഗുരുദേവൻ പാടി:

(മാരകാകളി)

എന്നുടെ ജീവിതനൗക ഭവാബ്ധിയിൽ
മുങ്ങുകയാണമ്മെ മുറ്റും.
മായ വളർത്തും കൊടുങ്കാറ്റു രൂക്ഷമാ-
യൂതുകയാണെന്റെ ചുറ്റും.
ചുക്കാൻ പിടിച്ചിടാൻ പാടവമറ്റവ-
നാണെൻ മനഃകർണ്ണധാരൻ.
ചണ്ടികൾ! ആറു വികാരങ്ങളാണെന്റെ
തണ്ടുവലിക്കാരായുള്ളോർ.

കാണിയും കാരുണ്യഹീനമിക്കാറ്റിലെൻ-
തോണി തകരുകയായി!
തോണിയിൽ നിന്നയ്യോ ! ഭക്തിതൻ പങ്കായം
വീണു കണ്ടിച്ചതും പോയി.
വിശ്വാസമാകുന്നൊരോടുപായുണ്ടതു
മിക്കതും ജീർണ്ണിച്ചുപോയി.
വള്ളത്തിലുള്ളൊരു വിള്ളലതിലൂടെ
വെള്ളം നിറയുകയായി.

എന്തിനി ചെയ്യേണ്ടു ഞാനെന്നു നീ വേഗം
ചൊല്ലിത്തരേണമെന്നമ്മേ!
കൂരിരുൾ കൂമ്പാരമാണെന്റെ ചുറ്റിലും
ഞാനതിലാണ്ടുപോം മുമ്പേ,
അമ്മതൻ തന്തിരുനാമമാം കൈയിലി-
പ്പൊന്മകൻ കെട്ടിപ്പിടിക്കും.

**ഭാര്യയോടും മക്കളോടും ഉള്ള ചുമതലകൾ**

വിശ്വാസബാബു ഏറെനേരമായി അവിടെ ഇരിക്കയായിരുന്നു; ഇപ്പോൾ ഏഴുന്നേറ്റു പോയി. അയാൾക്കു ധാരാളം പണമുണ്ടായിരുന്നു. പക്ഷേ അസന്മാർഗ്ഗജീവിതംകൊണ്ട് ഒക്കെ മുടിച്ചു. ഇപ്പോൾ ഭാര്യയേയും മക്കളേയും ആരേയും നോക്കുന്നില്ല. ബലരാമൻ അയാളുടെ കാര്യം ഉന്നയിച്ചപ്പോൾ ഗുരുദേവൻ പറഞ്ഞു: 'അയാൾ ഭാഗ്യംകെട്ട ഒരു ദരിദ്രനാണ്. ഗൃഹസ്ഥന് അയാളുടെ കർത്തവ്യങ്ങളുണ്ട്. കടങ്ങളുണ്ട്. ദേവഋണം, പിതൃഋണം, ഋഷിഋണം, കൂടാതെ ഭാര്യാപുത്രാദികളോടുള്ള കടം. ഭാര്യ സുചരിതയെങ്കിൽ അവളെ പാലിക്കണം; പ്രായപൂർത്തിയാകുന്നതുവരെ മക്കളേയും കാത്തുപോറ്റണം.

സന്ന്യാസിമാത്രം സഞ്ചയിക്കരുത്. 'പക്കിയും ഫക്കീറും' സമ്പാദിക്കു

ന്നില്ല. പക്ഷേ പക്ഷി കുഞ്ഞുണ്ടായാൽ സഞ്ചയിക്കുന്നു, കുഞ്ഞിനു വേണ്ടി കൊക്കിൽ തീറ്റി കൊണ്ടുവരുന്നു.'

ബലരാമൻ: ഇപ്പോൾ വിശ്വാസൻ സാധുസംഗം വേണമെന്ന് ആഗ്രഹിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) സന്ന്യാസിയുടെ കമണ്ഡലു *നാലുധാമങ്ങളിലും കറങ്ങിവരുന്നു. പക്ഷേ പുറപ്പെട്ടപ്പോൾ ഉണ്ടായിരുന്ന കയ്പു തിരിച്ചുവരുമ്പോഴും കാണും. മലയമാരുതനേല്ക്കുന്ന മരങ്ങളൊക്കെ ചന്ദനമായി മാറുന്നു! എന്നാൽ ഇലവ്, ആല്, അമ്പഴം ഇവ ചന്ദനമാകുന്നില്ല. ചിലർ സന്ന്യാസിമാരുടെ കൂട്ടുപിടിക്കുന്നത് കഞ്ചാവു പിടിക്കാനാണ്. (ചിരി) സന്ന്യാസിമാർ കഞ്ചാവു വലിക്കാറുണ്ടല്ലോ. അതുകൊണ്ട് ഇവരും അടുത്തുകൂടി കഞ്ചാവ് തയ്യാറാക്കിക്കൊടുത്തു പ്രസാദം സ്വീകരിക്കുന്നു. (എല്ലാവരും ചിരിക്കുന്നു.)

1882 നവംബർ 16, വ്യാഴാഴ്ച

**ഷഡ്ഭുജദർശനം, ശ്രീ രാജമോഹനൻെറ വീട്ടിൽ, നരേന്ദ്രൻ**

ശ്രീരാമകൃഷ്ണദേവൻ മൈതാനത്തിലെ സർക്കസ് കണ്ടതിൻെറ പിറ്റേ ദിവസംതന്നെ കല്ക്കത്തയിൽ വന്നു. കാർത്തികമാസം ശുക്ലഷഷ്ഠി. വന്നയുടനെ നിമതലാത്തെരുവിലെ ഷഡ്ഭുജമഹാപ്രഭു ക്ഷേത്രത്തിൽ ദർശനംകഴിച്ചു. വൈഷ്ണവസന്ന്യാസിമാരുടെ ആശ്രമം. മഠാധിപതി ശ്രീ ഗിരിധാരീദാസൻ. ഷഡ്ഭുജമഹാപ്രഭുവിൻെറ ഉത്സവം കുറച്ചു ദിവസങ്ങളായി നടന്നുകൊണ്ടിരിക്കുന്നു. ഗുരുദേവൻ വൈകുന്നേരം ദർശനം നടത്തി.

സന്ധ്യ കഴിഞ്ഞ് ഗുരുദേവൻ സിമൂലിയയിൽ താമസിക്കുന്ന ശ്രീ രാജമോഹനൻെറ ഗൃഹത്തിൽ വണ്ടിപിടിച്ചു വന്നുചേർന്നു. ഇവിടെ നരേന്ദ്രൻ തുടങ്ങിയ ചെറുപ്പക്കാർ ചേർന്നു ബ്രഹ്മസമാജക്കാരുടെ ആരാധന നടത്താറുണ്ടെന്ന് ഗുരുദേവൻ കേട്ടിരുന്നു. അതു കാണാൻ വന്നതാണ്. മാസ്റ്ററും വേറെ ഒന്നുരണ്ടു ഭക്തന്മാരും ഒപ്പമുണ്ട്. ശ്രീ രാജമോഹനൻ ഒരു പഴയ ബ്രഹ്മഭക്തനാണ്.

**ബ്രഹ്മഭക്തനും സന്ന്യാസിയും**

നരേന്ദ്രനെക്കണ്ട് ഗുരുദേവൻ സന്തുഷ്ടനായി; 'നിങ്ങളുടെ പൂജ എനിക്കു കാണണം,' എന്നരുളി. നരേന്ദ്രൻ പാട്ടുപാടാൻ തുടങ്ങി. ശ്രീപ്രിയൻ മുതലായ ഏതാനും പയ്യന്മാരും സന്നിഹിതരായിരുന്നു. പൂജയാരംഭിച്ചു. ചെറുപ്പക്കാരിലൊരുവൻ പൂജ നടത്തി. അയാൾ പ്രാർത്ഥിച്ചു: 'പ്രഭോ, സർവ്വവും വെടിഞ്ഞ് അങ്ങയിൽ ലയിക്കാൻ അനുഗ്രഹിച്ചാലും.' ശ്രീരാമകൃഷ്ണനെ കണ്ടുതുകൊണ്ട് അയാൾക്ക് ആവേശമുണ്ടായെന്നു തോന്നുന്നു. അതാണ് സർവ്വത്യാഗത്തിൻെറ കഥ പറഞ്ഞത്. മാസ്റ്റർ ഗുരുദേവൻെറ വളരെയടുത്താണിരുന്നിരുന്നത്. ഗുരുദേവൻ വളരെ

* ദ്വാരക, കേദാരനാഥം, പുരി, രാമേശ്വരം

പതുക്കെ, 'അതു പറ്റിപ്പോയി' എന്നു പറഞ്ഞതു മാസ്റ്റർ കേൾക്കാനിടയായി.

ഗുരുദേവന് ലഘുഭക്ഷണം നല്കാനായി ശ്രീ രാജമോഹനൻ അദ്ദേഹത്തെ വീട്ടിനകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

1882 നവംബർ 19, ഞായറാഴ്ച

**ശ്രീ മനോമോഹനൻെറയും ശ്രീ സുരേന്ദ്രൻെറയും വീട്ടിൽ**

പിന്നത്തെ ഞായറാഴ്ച ജഗദ്ധാത്രീപൂജയായിരുന്നു. സുരേന്ദ്രൻ ക്ഷണിച്ചിട്ടുണ്ട്. ഗുരുദേവൻെറ വരവും നോക്കി അദ്ദേഹം പുറത്തു കാത്തു നിന്നു. മാസ്റ്ററെക്കണ്ട് അദ്ദേഹം ചോദിച്ചു: 'നീ വന്നു, അദ്ദേഹമെവിടെ?' തത്സമയം ഗുരുദേവൻെറ വണ്ടി അടുത്തെത്തി. അടുത്താണ് ശ്രീ മനോമോഹനൻെറ വീട്; ആദ്യം അവിടെയൊന്നിറങ്ങി അല്പം വിശ്രമിച്ചിട്ട് സുരേന്ദ്രൻെറ വീട്ടിൽ വരും.

മനോമോഹനൻെറ ഇരുപ്പുമുറിയിൽവെച്ച് ഗുരുദേവൻ പറയുകയുണ്ടായി: 'ദരിദ്രന്മാരുടേയും ദീനന്മാരുടെയും ഭക്തി ഭഗവാന് വലിയ പ്രിയമാണ്, പിണ്ണാക്കു കൂട്ടിക്കുഴച്ച വയ്ക്കോല് പശുവിനെന്നപോലെ. ദുര്യോധനൻ എത്രയോ ധനവും പ്രതാപവും കാണിച്ചു! പക്ഷേ അയാളുടെ കൊട്ടാരത്തിൽ ഭഗവാൻ പോയില്ല. അദ്ദേഹം വിദുരൻെറ വീട്ടിൽ എഴുന്നെള്ളി. ഭക്തവത്സലനാണദ്ദേഹം. പശു കുട്ടിയുടെ അടുക്കലേയ്ക്കു ഓടിയെത്തുംപോലെ അദ്ദേഹം ഭക്തൻെറ അടുക്കൽ പാഞ്ഞെത്തും.'

ഭഗവാൻ ഗാനം ചെയ്തു:

പ്രേമഭാവമുദിയ്ക്കുവാൻ ഭഗവാനിലൻപൊടഹർന്നിശം
എത്രയെത്ര യുഗങ്ങളായ് തപസ്സാചരിപ്പതു യോഗികൾ!
ഭക്തിഭാവമുണർന്നിടാൻ ഭഗവാങ്കലേയ്ക്കണയിച്ചിടും,
ലോഹചുംബകമായസം വശമാക്കിടുന്നതുപോലവൻ.

ശ്രീരാമ: കൃഷ്ണനാമം കേട്ടാൽ ചൈതന്യദേവനു കണ്ണീരുതിർന്നിരുന്നു. ഈശ്വരൻമാത്രം സത്യവസ്തു. ബാക്കിയൊക്കെ അനിത്യം. മനുഷ്യനു വേണമെന്നു വെച്ചാൽ ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കും. പക്ഷേ കാമിനീകാഞ്ചനങ്ങൾക്കുവേണ്ടി ഭ്രാന്തിപിടിച്ചു നടക്കയാണ്. സർപ്പത്തിൻെറ തലയിൽ മാണിക്യമുണ്ടെങ്കിലും അതു തവളയെത്തിന്നു കഴിയുന്നു.

ഭക്തിയാണ് കാര്യം. യുക്തികൊണ്ട് ആർക്കീശ്വരനെ അറിയാൻ സാധിക്കും? എനിക്കു വേണ്ടതു ഭക്തിയാണ്. അദ്ദേഹത്തിൻെറ ഐശ്വര്യം അനന്തം: അതൊക്കെയറിഞ്ഞിട്ട് എന്തുവേണം? ഒരു കോപ്പകൊണ്ട് എനിക്ക് ലഹരിപിടിക്കും. അപ്പോൾ പിന്നെ കള്ളുഷാപ്പിൽ എത്ര ചാറ മദ്യമുണ്ടെന്ന് അറിയേണ്ട കാര്യം എനിക്കെന്ത്? ഒരുമൊന്ത വെള്ളം കൊണ്ട് എനിക്കെൻെറ ദാഹം മാറും, ഭൂമിയിലെത്ര ജലമുണ്ടെന്നറിയേണ്ട ആവശ്യം എനിക്കില്ല.

**സുരേന്ദ്രൻെറ ജ്യേഷ്ഠൻ – എല്ലാം ഈശ്വരശക്തി**

ശ്രീരാമകൃഷ്ണൻ പിന്നെ സുരേന്ദ്രൻെറ വീട്ടിലെത്തി. വന്ന് രണ്ടാം നിലയിലെ ഇരിപ്പുമുറിയിൽ ഇരിക്കുന്നു. സുരേന്ദ്രൻെറ ജ്യേഷ്ഠൻ ജഡ്ജി അവിടെയുണ്ട്. അനേകം ഭക്തന്മാർ മുറിയിൽ വന്നു കൂടിയിട്ടുണ്ട്. ഗുരുദേവൻ സുരേന്ദ്രൻെറ ജ്യേഷ്ഠനോടു പറഞ്ഞു: 'അങ്ങൊരു ജഡ്ജി, അതു കൊള്ളാം, ഒന്നോർമ്മിക്കണം, എല്ലാം ഈശ്വരൻെറ ശക്തി. ഉയർന്ന പദവിയും അദ്ദേഹമാണ് നല്കിയത്, അതുകൊണ്ടു ലഭിച്ചു. തങ്ങൾ വലിയവരാണെന്ന് ആളുകൾ വിചാരിക്കുന്നു. മട്ടുപ്പാവിൽനിന്നുള്ള മഴവെള്ളം സിംഹത്തിൻെറ ആകൃതിയിലുള്ള ഒരു കുഴലിൽക്കൂടി വീഴുന്നു, സിംഹം വായിൽ നിന്നും ഒഴുക്കുകയാണെന്നു കണ്ടാൽ തോന്നും. എന്നാൽ എവിടുന്നാണ് വെള്ളം വരുന്നതെന്ന് നോക്കുക. മാനത്തെങ്ങോ കാറു കൊള്ളുന്നു. ആ വെള്ളം മട്ടുപ്പാവിൽ വീഴുന്നു. എന്നിട്ട് കുഴൽവഴി പായുന്നു, പിന്നെ, സിംഹത്തിൻെറ വായിൽക്കൂടി പുറത്തെത്തുന്നു.'

സുരേന്ദ്രൻെറ ജ്യേഷ്ഠൻ: മഹാശയ, സ്ത്രീസ്വാതന്ത്ര്യത്തെക്കുറിച്ചും ജാതിനാശത്തെക്കുറിച്ചും ബ്രഹ്മസമാജം വാദിക്കുന്നു. ഇവയെപ്പറ്റി അങ്ങെന്തു വിചാരിക്കുന്നു?

ശ്രീരാമ: ഈശ്വരനിൽ പുതുതായി പ്രേമമുണ്ടാകുമ്പോൾ ഇങ്ങനെയൊക്കെ വരും. കൊടുങ്കാറ്റു വരുന്നു, പൊടി പറക്കുന്നു, അമ്പഴമേത്, പുളിയേത്, മാവേത് എന്നൊന്നും അപ്പോൾ അറിയാനാവില്ല. കാറ്റടങ്ങിയാൽ അപ്പോളറിയാം. നവാനുരാഗത്തിൻെറ കൊടുങ്കാറ്റ് ശമിച്ചാൽ, ഈശ്വരൻ മാത്രമാണ് പരമശ്രേയസ്സെന്നും നിത്യപദാർത്ഥമെന്നും ബാക്കിയൊക്കെ അനിത്യമെന്നും, അപ്പോൾ മനസ്സിലാകും. സാധുസംഗവും തപസ്സും കൂടാതെ ഇതൊന്നും മനസ്സിലാക്കാനൊക്കില്ല. ചെണ്ടമേളം വായ്കൊണ്ടു ചൊല്ലിയതുകൊണ്ടെന്തു കാര്യം? കൈയാൽ പ്രയോഗിക്കാൻ വലിയ പ്രയാസം. വെറുതെ പ്രസംഗിച്ചതുകൊണ്ടെന്തു പ്രയോജനം? തപസ്സു വേണം. അപ്പോൾ മനസ്സിലാകും.

ജാതിഭേദമോ? ജാതിവ്യത്യാസം പോകാൻ ഒരേ ഒരു വഴിയേ ഉള്ളു. ഭക്തിയാണത്. ഭക്തന്മാർക്ക് ജാതിയില്ല. ഇതുമൂലം അയിത്തജാതിക്കാർ ശുദ്ധരാകുന്നു. ചണ്ഡാലനും ഭക്തിയുണ്ടായാൽ അവൻ പിന്നെ ചണ്ഡാലനായിരിക്കയില്ല. ചൈതന്യദേവൻ ചണ്ഡാലൻവരെ സകലരേയും ആലിംഗനം ചെയ്തിരുന്നു.

ബ്രഹ്മസമാജക്കാർ ഹരിനാമം ചൊല്ലുന്നു, വളരെ നല്ലത്. വ്യാകുലനായിട്ട് വിളിച്ചാൽ അദ്ദേഹത്തിൻെറ കൃപയുണ്ടാകും, അദ്ദേഹത്തെ സാക്ഷാത്കരിക്കാൻ സാധിക്കും. എല്ലാ മാർഗ്ഗങ്ങളിൽക്കൂടിയും അദ്ദേഹത്തെ പ്രാപിക്കാൻ കഴിയും. ഒരേ ഈശ്വരനെ പല പേരിൽ വിളിക്കുന്നു. ഒരു കടവിൽക്കൂടി ഹിന്ദുക്കൾ വെള്ളം കുടിക്കുന്നു, *ജലമെന്നു പറയുന്നു; വേറൊരു വഴിക്ക് കൃസ്ത്യാനികൾ വെള്ളം കുടിക്കുന്നു,

---

*ബംഗാളിൽ, സമതലമായതുകൊണ്ട് അല്പം കുഴിച്ചാൽ വെള്ളം കിട്ടും; അതുകൊണ്ട് കുടിക്കാൻ വെള്ളത്തിനും ചെറിയ കുളങ്ങളാണ്, കിണറല്ല.

'വാട്ടർ' എന്നു വിളിക്കുന്നു; പിന്നൊന്നിൽക്കൂടി മുസ്സൽമാന്മാർ കുടിക്കുന്നു, പാനിയെന്നു പറയുന്നു - അതുപോലെ.

സുരേന്ദ്രൻെറ ജ്യേഷ്ഠൻ: മഹാശയ, തിയോസഫിയെക്കുറിച്ച് എന്തു തോന്നുന്നു?

ശ്രീരാമ: അതിൽക്കൂടി അലൗകികശക്തി സമ്പാദിക്കാമെന്നു കേട്ടിട്ടുണ്ട്. ദേവൻബാബുവിൻെറ വീട്ടിൽവെച്ച് ഭൂതം ബാധിച്ച ഒരാളെക്കണ്ടു. ഭൂതം എന്തെല്ലാംതരം സാധനങ്ങൾ എന്തുമാത്രം കൊണ്ടുവന്നിരുന്നുവെന്നോ? അലൗകികശക്തികൊണ്ട് ഞാനെന്തു കാട്ടും? അതുകൊണ്ട് ഈശ്വരനെ കാണാനാകുമോ? ഈശ്വരനെ കാണാൻ കഴിഞ്ഞില്ലെങ്കിൽ എല്ലാം വ്യർത്ഥം.

## അദ്ധ്യായം ഒമ്പത്

1882 നവംബർ 26, ഞായറാഴ്ച

### മണിമല്ലികൻെറ ബ്രഹ്മോത്സവത്തിൽ ശ്രീരാമകൃഷ്ണൻ

കല്ക്കത്തയിൽ സിന്ദൂരിയാഭാഗത്തുള്ള ശ്രീ മണിലാലമല്ലികൻെറ ഗൃഹത്തിൽ ഭക്തന്മാരോടൊരുമിച്ച് ശ്രീരാമകൃഷ്ണൻ സമാഗതനായി.

അവിടെ ആണ്ടുതോറും ബ്രഹ്മസമാജത്തിൻെറ ഉത്സവം നടക്കുന്നു. ഉച്ചതിരിഞ്ഞ് നാലുമണിയായിരിക്കും. ഇന്നിവിടെ ബ്രഹ്മസമാജത്തിൻെറ വാർഷികോത്സവമാകുന്നു. ശ്രീ വിജയകൃഷ്ണഗോസ്വാമി, മറ്റനേകം ബ്രഹ്മഭക്തന്മാർ, ശ്രീ പ്രേമചന്ദ്ര ജഡ്ജി, ഇങ്ങനെ ഗൃഹനാഥൻെറ പല സ്നേഹിതന്മാരും വന്നിട്ടുണ്ട്. മാസ്റ്ററും മറ്റും ഗുരുദേവൻെറ ഒപ്പവും വന്നു.

ഭക്തന്മാരുടെ സേവനത്തിനായി ശ്രീ മണിലാലൻ പലേ ഏർപ്പാടുകളും ചെയ്തിരിക്കുന്നു. പ്രഹ്ലാദചരിത്രം കഥാകാലക്ഷേപമുണ്ട്. അതിനുശേഷം ബ്രഹ്മസമാജക്കാരുടെ ആരാധന. ഒടുവിൽ ഭക്തന്മാർ ഭക്ഷണം കഴിക്കും.

### ഈശ്വരദർശനവും ആദേശപ്രാപ്തിയും

ശ്രീ വിജയനിപ്പോൾ ബ്രഹ്മസമാജത്തിൽ അംഗമാകുന്നു. അദ്ദേഹം ആദ്യത്തെ പൂജ നടത്തും. അദ്ദേഹം ഇനിയും കാവിമുണ്ടുടുക്കാൻ തുടങ്ങിയിട്ടില്ല. കാഥികൻ പ്രഹ്ലാദചരിത്രം കഥ പറഞ്ഞു. പിതാവ് ഹിരണ്യകശിപു ഹരിനിന്ദ ചെയ്തിരുന്നു, പുത്രൻ പ്രഹ്ലാദനെ വീണ്ടും വീണ്ടും പീഡിപ്പിച്ചു. പ്രഹ്ലാദൻ തൊഴുകൈയോടെ ശ്രീഹരിയോടു പ്രാർത്ഥിച്ചു: 'ശ്രീഹരേ, അച്ഛന് സദ്ബുദ്ധി നല്കിയാലും.' ശ്രീരാമകൃഷ്ണദേവൻ ഈ കഥ കേട്ടു കരഞ്ഞുപോയി. ശ്രീ വിജയൻ മുതലായ ഭക്തന്മാർ ഗുരുദേവൻെറ അടുത്തിരിപ്പുണ്ട്. ഗുരുദേവൻ ഭാവാവിഷ്ടനായി.

അല്പനിമിഷങ്ങൾക്കുശേഷം ശ്രീരാമകൃഷ്ണൻ വിജയൻ മുതലായ

ഭക്തന്മാരോടായി പറഞ്ഞു: 'ഭക്തിതന്നെ കാര്യം. സർവ്വദാ അദ്ദേഹത്തിൻെറ നാമഗുണകീർത്തനം ചെയ്തുചെയ്തു ഭക്തിയുണ്ടാകുന്നു. അഹോ, ശിവനാഥൻെറ ഭക്തി! പഞ്ചസാരക്കുഴമ്പിലിട്ട പാലടപോലെയാണവൻ.

'എൻെറ മതംമാത്രം ശരി, ബാക്കിയൊക്കെ തെറ്റ്' എന്നു വിചാരിക്കുന്നതു നന്നല്ല. സകലവഴിക്കും അദ്ദേഹത്തെ പ്രാപിക്കാം. ഉള്ളിൽ വ്യാകുലതയുണ്ടെങ്കിൽ മതി. അനന്തപഥം അനന്തമതം.

നോക്കു, ഈശ്വരനെ കാണാൻ കഴിയും. അവാങ്മനസഗോചരമെന്ന് വേദത്തിൽ പറയുന്നു; ഇതിന്നർത്ഥം വിഷയാസക്തമനസ്സിന് അഗോചരമാകുന്നു എന്നാണ്. ഭഗവാൻ ശുദ്ധബുദ്ധിക്കു ഗോചരനാകുന്നു,* എന്നു വൈഷ്ണവചരണൻ പറയാറുണ്ട്. അതിനു സാധുസംഗം, പ്രാർത്ഥന, ഗുരൂപദേശം ഇതൊക്കെ പ്രയോജനകരമാണ്. അതുകൊണ്ട് ചിത്തശുദ്ധിയുണ്ടാകും. അപ്പോൾ അദ്ദേഹത്തിൻെറ ദർശനമുണ്ടാകും. കലങ്ങിയ വെള്ളത്തിൽ നീർത്തെളിയിട്ടാൽ വെള്ളം തെളിയും. അപ്പോൾ മുഖം കാണാനൊക്കും. പൊടിപുരണ്ട കണ്ണാടിയിൽ മുഖം കാണാൻ കഴിയില്ല.

ചിത്തശുദ്ധിക്കുശേഷം ഭക്തി ലഭിച്ചാൽ ഭഗവാൻെറ കൃപകൊണ്ട് അദ്ദേഹത്തെ കാണാറാകും. ഈശ്വരദർശനത്തിനുശേഷം അദ്ദേഹത്തിൻെറ ആദേശം കിട്ടിയാൽ ലോകർക്ക് ഉപദേശം നല്കാം. അതിനുമുമ്പ് ലക്ചർ ചെയ്യുന്നത് നല്ലതല്ല. ഒരു പാട്ടുണ്ട്:

അനുരാഗം തെല്ലില്ലാതെകണ്ടേകാന്തേ നീ കേണാൽ
മനമേ നിന്നെയണഞ്ഞീടാനായ് മുതിരുവതുണ്ടോ തിങ്കൾ?

വേറെയുമുണ്ട്:

നിൻെറ മനസ്സിൻ മണിമന്ദിരമതിൽ
മാധവനില്ലതിനാലേ
അലമുറയധികം കൂട്ടീടുന്നു
അറുകൊല കൂടിയപോലേ.

പോദോ, നീയതു ശംഖദ്ധ്വനിയാൽ
മേദുരരവമാക്കുന്നു

താവകദേവാലയമതിലിന്ദ്രിയ-
വവ്വാലുകൾ പതിനൊന്നും
രാപ്പകലെന്യേ ചിറകിട്ടഥ നീ
ചീൽകൃതി കൂട്ടീടുന്നു.

'ആദ്യം ഹൃദയക്ഷേത്രം വൃത്തിയാക്കണം; ദേവൻെറ വിഗ്രഹം

---

* മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം മുക്ത്യൈ നിർവ്വിഷയം സ്മൃതം.
മൈത്രയാണി ഉപനിഷത്.

കൊണ്ടുവരണം, പൂജയ്ക്കുള്ള ഒരുക്കങ്ങൾ കൂട്ടണം. ഒരുക്കങ്ങളൊന്നും ഇല്ലാതെ വെറുതെ ഭോ ഭോന്ന് ശംഖു വിളിച്ചതുകൊണ്ടെന്തു കാര്യം?'

പിന്നെ ശ്രീ വിജയഗോസ്വാമി വേദിയിൽ ചെന്നിരുന്ന്, ബ്രഹ്മസമാജക്കാരുടെ രീതിക്കനുസരിച്ച് ആരാധന നടത്തി. പൂജ കഴിഞ്ഞ് അദ്ദേഹം ഗുരുദേവൻെറ അടുക്കൽ വന്നിരുന്നു.

ശ്രീരാമ: (വിജയനോട്) ആട്ടെ, നിങ്ങളിത്രമാത്രം 'പാപം പാപം' എന്നു പറഞ്ഞുകൊണ്ടിരിക്കുന്നതെന്തിനാണ്? 'ഞാൻ പാപി, ഞാൻ പാപി' എന്നൊരു നൂറു പ്രാവശ്യം പറഞ്ഞാൽ അങ്ങനെയായിത്തീരും. 'എന്ത്, ഞാൻ ഭഗവന്നാമം ചൊല്ലുന്നു; എനിക്കിനി പാപമെവിടെ?' എന്നിപ്രകാരമുള്ള വിശ്വാസം വേണം. ഭഗവാൻ നമ്മുടെ അച്ഛനുമമ്മയും. അദ്ദേഹത്തോടു പറയുക: 'പാപം ഞാൻ ചെയ്തിട്ടുണ്ട്; ഇനിയൊരിക്കലും ചെയ്കയില്ല.' വീണ്ടും അദ്ദേഹത്തിൻെറ നാമം ജപിക്കുക, അദ്ദേഹത്തിൻെറ നാമത്താൽ ദേഹവും മനസ്സുമെല്ലാം പവിത്രമാക്കുക.

## അദ്ധ്യായം പത്ത്

1882 ഡിസംബർ

### ഇച്ഛാസ്വാതന്ത്ര്യം – തോതാപുരിയുടെ ആത്മഹത്യാസങ്കല്പം

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ അദ്ദേഹത്തിൻെറ മുറിയുടെ പടിഞ്ഞാറെ വരാന്തയിൽ ഉച്ചതിരിഞ്ഞ് വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. കൂടെ ബാബുരാമൻ, മാസ്റ്റർ, രാമദയാലൻ മുതൽപേരുണ്ട്. ബാബുരാമനും, രാമദയാലനും, മാസ്റ്ററും ഇന്നു രാത്രി ഇവിടെ താമസിക്കും. കൃസ്തുമസ്സ് ഒഴിവുകാലം. മാസ്റ്റർ നാളെയും താമസിക്കും. ബാബുരാമൻ പുതുതായി വന്നുതുടങ്ങിയതേയുള്ളു.

ശ്രീരാമ:(ഭക്തന്മാരോട്) സർവ്വവും ഈശ്വരനാണ് ചെയ്യുന്നത് എന്ന ബോധമുണ്ടായാൽ ജീവന്മുക്തനായി. കേശവസേനനൊരിക്കൽ ശംഭു മല്ലികനോടൊരുമിച്ച് ഇവിടെ വന്നു. ഞാനവരോടു പറഞ്ഞു: [1] 'ഈശ്വരേച്ഛ കൂടാതെ മരത്തിൻെറ ഇലപോലും അനങ്ങുന്നില്ല.' സ്വതന്ത്രേച്ഛയെവിടെ? സകലവും ഈശ്വരനധീനം. [2]'നങ്ടൻ' എത്രവലിയ ജ്ഞാനിയായിരുന്നു! അദ്ദേഹംപോലും വെള്ളത്തിൽ മുങ്ങിച്ചാകാൻ പോയി! അദ്ദേഹമിവിടെ പതിനൊന്നു മാസം താമസിച്ചു. ഒരിക്കൽ വയറ്റിൽ സുഖക്കേടു പിടിച്ചു. സുഖക്കേടിൻെറ പ്രാണവേദനകൊണ്ട് മനസ്സിളകി ഗംഗയിൽച്ചാടി ചാകാൻ പോയി! കടവിനടുത്തു നീണ്ടൊരു തിണ്ട്! എത്ര പോയിട്ടും മുട്ടിനുമേൽ വെള്ളമില്ല. അപ്പോൾ പിന്നെ മനസ്സിലായി.[3] മനസ്സിലാ

1 തേന വിനാ തൃണമപി ന ചലതി.

2 ശ്രീരാമകൃഷ്ണൻ ദിഗംബരനായിരുന്ന സ്വഗുരു തോതാപുരിയെ നങ്ടൻ (നഗ്നൻ) എന്നാണ് പറഞ്ഞിരുന്നത്.

3 മനുഷ്യനു മുങ്ങിച്ചാകാനും സ്വാതന്ത്ര്യമില്ല, സർവ്വവും ഈശ്വരേച്ഛാവിധേയമാകുന്നു എന്ന്.

യപ്പോൾ മടങ്ങിപ്പോന്നു. എനിക്കൊരിക്കാൽ വല്ലാണ്ട് വാതം പിടിച്ചു. മടുത്ത് കത്തികൊണ്ട് കഴുത്തറക്കാൻ പുറപ്പെട്ടു! അതുകൊണ്ട് ഞാൻ പറയുന്നു: 'അമ്മേ, ഞാൻ യന്ത്രം, ഭവതി യന്ത്രി; ഞാൻ രഥം, ഭവതി സാരഥി; അവിടുന്നു നടത്തുംപോലെ ഞാൻ നടക്കുന്നു. ചെയ്യിക്കും പോലെ ചെയ്യുന്നു.

ഗുരുദേവൻെറ മുറിക്കുള്ളിൽ കീർത്തനം നടക്കുന്നു; ഭക്തന്മാർ പാടുന്നു:

(മല്ലിക)

എൻമനോ'വൃന്ദാവനേ'കമലാപതേ കുടികൊള്ളുകിൽ
ഭക്തിയിൽപ്രിയമാർന്ന നിൻ സതി രാധയായ് വരുമെന്നുടെ
ഭക്തി, മാമകമുക്തികാമന ഗോപനാരിയുമായ്‌വരും
നന്ദഗേഹമതെൻെറ ദേഹവുമൻപു തായ യശോദയും.
ഉദ്ധരോദ്ധര പാപഭാരമിതെൻ 'ഗിരിം ഗോ-വർദ്ധനം'
കംസചാരസമാനരെൻ മദനാദിയാറു രിപുക്കളെ
കൊന്നു സമ്പ്രതിയൂതി നീ കൃപയാകുമാ മുരളീം മുദാ
മാമകം മനമാകുമപ്പശുവേ വശത്തു വരുത്തണം.
പ്രേമമാം യമുനാതടേ ഹൃദയവ്രജേ മുരളീധരാ
ആശയാം വടമൂലമാശ്രയമാക്കി വാണരുളീട്ടുടൻ
ഇഷ്ടപൂർത്തിവരുത്തണേ കനിയേണമേ മധുസൂദനാ
മാധവാ കരുണാകരാ ജഗദീശ്വരാ പുരുഷോത്തമാ.
ഗോപരാഗമതൊന്നു മാത്രമേയെന്നെയും വശമാക്കുവെ-
ന്നേവമാണുരചെയ്കിലജ്ഞതപൂണ്ട ദാശരഥി*യാ മിമം
കാമനീയഗുണാംബുധേ! തവ ഗോപനായ്ക്കരുതേണമേ
മാധവ! കരുണാകര! ജഗദീശ്വര! പുരുഷോത്തമ!

അവർ തുടർന്നു പാടി:

(സർപ്പിണി)

പ്രാണപഞ്ജരത്തിങ്കലെ പക്ഷി നീ
ഗാനലോലനായ് പാടുക സർവ്വദാ.
ബ്രഹ്മമാകുമക്കല്പമൂലത്തിലായ്
വാസംചെയ്യും ശകുന്തമേ പാടു നീ.
ഗാനംചെയ്യൂ വിഹംഗമേ ദേവൻെറ
വിശ്വവ്യാപകസദ്ഗുണകീർത്തനം.
ധർമ്മകാമാർത്ഥമോക്ഷങ്ങളാം നല്ല
കല്പകത്തേൻ പഴങ്ങളെത്തിന്നു നീ.
എൻെറ ജീവന്നൊരാശ്രയമായിട്ട-
ങ്ങുള്ളതേകനവനെന്നു പാടു നീ.
പാടു നീ ജീവിതത്തിന്നു നിത്യമാ -

* ദാശരഥി - പാട്ട് എഴുതിയ ആളിൻെറ പേർ.

മാനന്ദാത്മസ്വരൂപിയാണെന്നതും.
അദ്ഭുതാകൃതേ! പ്രാണവിഹംഗമ!
ഹൃദ്ഗതൻ ഭവാൻ പാടണമെപ്പൊഴും.
വേഴാമ്പൽ നീരിനായിട്ടു കേഴുമ്പോൾ
എന്നുമെന്നും നീ പാടുക പാടുക.

നന്ദനബഗാനിലെ ശ്രീനാഥമിത്രൻ സ്നേഹിതന്മാരുമൊരുമിച്ച് വന്നു ചേർന്നു. ഗുരുദേവൻ അദ്ദേഹത്തെ കണ്ടിട്ടു പറഞ്ഞു: 'കണ്ണാടി വാതിലിൽക്കൂടി ഉള്ളിലുള്ളതൊക്കെ കാണാൻ കഴിയുംപോലെ, ഇയാളുടെ കണ്ണിൽക്കൂടി അകത്തെ സംഗതികളൊക്കെ അറിയാം.' ശ്രീനാഥൻ, യജ്ഞനാഥൻ, ഇവർ നന്ദനബഗാനിലെ ബ്രഹ്മസമാജാംഗങ്ങളാകുന്നു. അവരുടെ വീട്ടിൽ ആണ്ടുതോറും അവർ ബ്രഹ്മസമാജത്തിൻെറ ഉത്സവം നടത്താറുണ്ട്. ഉത്സവത്തിൽ പങ്കെടുക്കാൻ ശ്രീരാമകൃഷ്ണൻ പിന്നീടു പോയിട്ടുമുണ്ട്.

സന്ധ്യയ്ക്കുശേഷം അമ്പലങ്ങളിൽ ദീപാരാധന ആരംഭിച്ചു. മുറിയിൽ ചെറിയ കട്ടിലിൽ ഇരുന്നുകൊണ്ട് ഗുരുദേവൻ ഈശ്വരചിന്ത ചെയ്തു. ക്രമേണ ഭാവാവിഷ്ടനായി. ഭാവാവേശം ശമിച്ചപ്പോൾ അരുളി: 'അമ്മേ, അവനേയും ആകർഷിച്ചെടുത്താലും. അവനെത്രനാളായി ഭാവാവേശത്തിൽ കഴിയുന്നു! അവിടുത്തെ അടുക്കൽ വന്നും പോയുമിരിക്കുന്നുണ്ടല്ലോ.' ഗുരുദേവൻ ബാബുരാമനെക്കുറിച്ചായിരുന്നോ ഇങ്ങനെ പറഞ്ഞിരുന്നത്?

ബാബുരാമൻ, മാസ്റ്റർ രാമദയാലൻ മുതൽപേർ അവിടെ ഇരിക്കുന്നുണ്ട്. രാത്രി എട്ടൊമ്പതുമണിയായിരിക്കും. ഗുരുദേവൻ സമാധിതത്ത്വം പറഞ്ഞുതരുന്നു; ജഡസമാധി, ചേതനസമാധി, സ്ഥിതസമാധി, ഉന്മനസമാധി ഇവയെക്കുറിച്ച്.

**ഈശ്വരൻ നിഷ്ഠൂരനോ?**

സുഖദുഃഖങ്ങളുടെ കാര്യം പറഞ്ഞുകൊണ്ടിരിക്കുന്നു. ഈശ്വരൻ എന്തിനിത്ര ദുഃഖമുണ്ടാക്കി?

മാസ്റ്റർ: വിദ്യാസാഗരനൊരിക്കൽ പരിഭവത്തോടെ പറഞ്ഞു: 'ഈശ്വരനെ വിളിച്ചിട്ടെന്തു കാര്യം? ചെങ്കിഷ്ഖാൻ കൊള്ളയും കൊലയും ആരംഭിച്ചു; അനവധിയാളുകളെ തടവിലാക്കി; തടവുകാർ ഒരു ലക്ഷത്തോളമായി. അപ്പോൾ പടനായകൻ വന്നു ചോദിച്ചു: "പ്രഭോ, ഇവർക്കാര് ആഹാരം കൊടുക്കും? ഇവരടുത്തു താമസിച്ചാൽ നമുക്കാപത്താണ്. എന്താണിനി വേണ്ടത്. വിട്ടയച്ചാലും അപകടം." അതിന് ചെങ്കിഷ്ഖാൻ പറഞ്ഞു. "എന്നാലെന്താ വേണ്ടത്? ഒക്കെ കൊന്നുതള്ളുവിൻ." അവരെ കണ്ടംതുണ്ടമായി അരിയാൻ കല്പനയായി. ഈശ്വരൻ ഈ അറുംകൊല കണ്ടതില്ലേ? എന്നിട്ട് ഒരു വിധത്തിലും അതു തടഞ്ഞില്ലല്ലോ. അതിനാൽ ഈശ്വരൻ ഉണ്ടെങ്കിലവിടെ ഇരിക്കട്ടെ. എനിക്കീശ്വരനെ ആവശ്യമില്ല. എനിക്കദ്ദേഹത്തെക്കൊണ്ട് ഒരുപകാര

വുമില്ല.'

ശ്രീരാമ: ഈശ്വരൻെറ കാര്യം, അദ്ദേഹം എന്തുദ്ദേശത്തിലാണ് ഓരോന്ന് ചെയ്യുന്നതെന്ന്, മനസ്സിലാക്കാനൊക്കുമോ? അദ്ദേഹം സൃഷ്ടിക്കുന്നു, പാലിക്കുന്നു, സംഹരിക്കുന്നു. അദ്ദേഹമെന്തിനാണ് സംഹരിക്കുന്നതെന്ന് നമുക്കറിയാൻ കഴിയുമോ? ഞാനമ്മയോടു പറയുന്നു: 'അമ്മേ, എനിക്കറിയേണ്ടുന്ന ആവശ്യമില്ല. അവിടുത്തേ പാദപദ്മത്തിൽ ഭക്തിയരുളിയാലും.' മനുഷ്യജീവിതത്തിൻെറ ഉദ്ദേശം ഈ ഭക്തിസമ്പാദനമാകുന്നു. ബാക്കിയൊക്കെ അമ്മയ്ക്കറിയാം. മാമ്പഴം തിന്നാൻ തോട്ടത്തിലെത്തി ഞാൻ; എത്രമാവ്, എത്രകൊമ്പ്, എത്ര കോടി ഇല ഇതൊക്കയിരുന്ന് തിട്ടപ്പെടുത്തിയിട്ട് എനിക്കെന്തു വേണം? ഞാൻ മാമ്പഴം തിന്നുന്നു, മരത്തിൻേറയും ഇലയുടേയും കണക്കെനിക്കാവശ്യമില്ല.

ബാബുരാമനും മാസ്റ്ററും രാമദയാലനും അന്നു രാത്രി ഗുരുദേവ ൻെറ മുറിയുടെ തറയിൽ കിടന്നുറങ്ങി.

ഗംഭീരരാത്രി. രണ്ടോ മൂന്നോ മണിയായിരിക്കും. ഗുരുദേവൻെറ മുറിയിലെ വിളക്ക് ഊതിയിരുന്നു. അദ്ദേഹം തൻെറ കിടക്കയിലിരുന്നു കൊണ്ട് ഇടയ്ക്കിടയ്ക്കു ഭക്തന്മാരുമായി സംഭാഷണം ചെയ്തിരുന്നു.

**ദയയും മായയും**

ശ്രീരാമ: (മാസ്റ്റർമുതലായ ഭക്തന്മാരോട്) നോക്കിൻ, ദയയും മായയും, രണ്ടും രണ്ടു സാധനങ്ങളാണ്. മായയെന്നാൽ സ്വന്തക്കാ രോടുള്ള മമത; അച്ഛൻ, അമ്മ, സോദരൻ, സോദരി, ഭാര്യ, മക്കൾ ഇവരോടുള്ള സ്നേഹം. ദയ സർവ്വഭൂതങ്ങളോടുമുള്ള സ്നേഹം, സമ ദൃഷ്ടി, ആരുടെയെങ്കിലും ഉള്ളിൽ, വിദ്യാസാഗരനിലെന്നപോലെ ദയ കാണുന്നപക്ഷം അത് ഈശ്വരൻെറ ദയയാണെന്ന് അറിഞ്ഞുകൊള്ളണം. ദയകൊണ്ട് സർവ്വഭൂതങ്ങളേയും സേവിക്കുന്നു. മായയും ഈശ്വര ൻെറയാണ്. മായകൊണ്ട് അദ്ദേഹം സ്വജനങ്ങളെ സേവ ചെയ്യിക്കുന്നു. പക്ഷേ ഒരു സംഗതിയുണ്ട്: മായകൊണ്ട് അജ്ഞാനത്തിൽ പെടുത്തുന്നു, കെട്ടിയിടുന്നു. പ്രത്യുത, ദയകൊണ്ട് ചിത്തശുദ്ധിയുണ്ടാകുന്നു. ക്രമ ത്തിൽ ബന്ധമോചനമുണ്ടാകുന്നു.

ചിത്തശുദ്ധിയില്ലാതെ ഭഗവദ്ദർശനം ഉണ്ടാവില്ല. കാമം, ക്രോധം, ലോഭം, ഇവയെ ജയിച്ചാൽ അദ്ദേഹത്തിൻെറ കൃപ ലഭിക്കും. അപ്പോൾ ദർശനമുണ്ടാകും. നിങ്ങളോടു വളരെ രഹസ്യമായ ഒരു കാര്യം പറയാം. കാമത്തെ ജയിക്കാൻ ഞാൻ പല പണികളും ചെയ്തിട്ടുണ്ട്. ഗുഹ്യേ ന്ദ്രിയത്തിനുചുറ്റും 'ജയ കാളി ജയ കാളി' എന്നു ജപിച്ചുകൊണ്ട് ഞാൻ അനേകം തവണ പ്രദക്ഷിണം വെച്ചിട്ടുണ്ട്. എനിക്ക് പത്തോ പതിനൊ ന്നോ വയസ്സുള്ളപ്പോൾ ഞാൻ ആ നാട്ടിൽ (കമാർപുക്കൂരിൽ) ആയി രുന്നു. അപ്പൊഴേ ഈയവസ്ഥ (സമാധി) ഉണ്ടായിട്ടുണ്ട്. വയലിൽക്കൂടി പൊയ്ക്കൊണ്ടിരിക്കുമ്പോൾ ഒരു ദർശനമുണ്ടായി. അതുകണ്ട് ഞാൻ

അമ്പരന്നുപോയി. ഈശ്വരദർശനത്തിന് ഏതാനും ലക്ഷണങ്ങളുണ്ട്: ജ്യോതിസ്സു കാണാറാകും, ആനന്ദമനുഭവപ്പെടും, നെഞ്ചകത്ത് വാണം പോലെ ഗുർഗുർ എന്നു ശബ്ദിച്ചുകൊണ്ട് മഹാവായു ഉയരുന്നു.

പിറ്റേന്ന് ബാബുരാമനും രമദയാലനും വീട്ടിലേയ്ക്കു മടങ്ങിപ്പോയി. മാസ്റ്റർ അന്ന് പകലും രാത്രിയും ഗുരുദേവൻെറകൂടെ കഴിച്ചുകൂട്ടി. അന്ന് അമ്പലത്തിൽത്തന്നെയാണ് ഊണു കഴിച്ചത്.

## അദ്ധ്യായം പതിനൊന്ന്

1882 ഡിസംബർ

നേരം ഉച്ചതിരിഞ്ഞു. മാസ്റ്ററും ഒന്നുരണ്ടു ഭക്തന്മാരും ഇരിക്കുന്നുണ്ട്. ഏതാനും മാർവാറി ഭക്തന്മാർ വന്ന് പ്രണാമം ചെയ്തു. അവർ കല്ക്കത്തയിൽ വ്യവസായം നടത്തുന്നവരാണ്. അവർ ഗുരുദേവനോടപേക്ഷിച്ചു: 'അവിടുന്ന് ഞങ്ങൾക്കെന്തെങ്കിലും ഉപദേശം നല്കിയാലും.' ഗുരുദേവൻ ചിരിച്ചു.

ശ്രീരാമ: (മാർവാറി ഭക്തന്മാരോട്) നോക്കൂ, 'ഞാൻ' 'എൻേറത്' ഇതു രണ്ടും അജ്ഞാനംകൊണ്ടുണ്ടായതാണ്. 'അല്ലയോ ഭഗവൻ, അവിടുന്നാണ് കർത്താവ്, ഇതെല്ലാം അങ്ങയുടെ വകയാണ്.' ഇത് ജ്ഞാനത്തിൻെറ ലക്ഷണമാകുന്നു. 'എൻേറത്' എന്നെങ്ങനെ പറയും? തോട്ടം സൂക്ഷിപ്പുകാരൻ 'എൻെറ തോട്ടം' എന്നുപറയുന്നു. എന്നാലെന്തെങ്കിലും കുറ്റംകൊണ്ട് ഉടമസ്ഥൻ അയാളെ പറഞ്ഞയച്ചാൽ, മാമ്പലക കൊണ്ടുള്ള തൻെറ പെട്ടിപോലും പുറത്തുകൊണ്ടുപോകാൻ അയാൾക്കു ധൈര്യം ഉണ്ടായിരിക്കയില്ല. കാമം ക്രോധം മുതലായവയെ കളയാനാവില്ല. അവയെ ഈശ്വരൻെറ നേരേ തിരിച്ചു വിടുക. കാമവും ലോഭവും തോന്നണമെങ്കിൽ, ഈശ്വരലാഭത്തിനായി കാമിക്കുക. അതിനുവേണ്ടി ലോഭം തോന്നുക. വിചാരംചെയ്ത് അവയെ തിരിച്ചുവിടുക. ആന അന്യൻെറ വാഴ ഒടിക്കാൻ പോയാൽ ആനക്കാരൻ തോട്ടികൊണ്ട് ഉടക്കുന്നു.

നിങ്ങൾ കച്ചവടം ചെയ്യുന്നു; പതുക്കെപ്പതുക്കെ കച്ചവടം വർദ്ധിപ്പിക്കാൻ നിങ്ങൾക്കറിയാം. ചിലർ ആദ്യം ആവണക്കെണ്ണയാട്ടാനുള്ള ഒരു ചക്കു തുടങ്ങുന്നു. അതിൽ കുറെ പണം കിട്ടിയാൽ ഒരു തുണിക്കട തുറക്കുന്നു. അതുപോലെതന്നെ ഈശ്വരമാർഗ്ഗത്തിലും മുന്നേറണം. ഇടയ്ക്കിടയ്ക്കു നിർജ്ജനപ്രദേശത്തുപോയി കുറെയേറെ ഭഗവാനെ വിളിച്ചെന്നു വരാം.

പക്ഷേ എന്താണെന്നോ? കാലമാകാതെ ഒന്നും നടക്കുകയില്ല. ചിലർക്ക് ഭോഗവും കർമ്മവും ഒട്ടേറെ ബാക്കി കാണും; അതുകൊണ്ട് അമാന്തം വരും. പരു പഴുക്കുന്നതിനുമുമ്പ് കീറിയാൽ ഗുണം ചെയ്കയില്ല. പഴുത്ത് മുഖംവെച്ചാൽ ഡാക്ടർ കത്തിവെയ്ക്കുന്നു. ഒരു കുട്ടി പറഞ്ഞു: 'അമ്മേ, ഞാനിപ്പോൾ ഉറങ്ങാൻ പോണു. മൂത്രമൊഴിക്കാൻ

നേരത്ത് അമ്മ വിളിക്കണം.' അമ്മ പറഞ്ഞു: 'മകനേ, മൂത്രമൊഴിക്കാൻ നേരത്ത് നീ താനേ ഉണർന്നോളും; ഞാൻ വിളിക്കേണ്ടതായിട്ടില്ല.' (എല്ലാവരും ചിരിക്കുന്നു.)

**കച്ചവടത്തിലെ കപടം – രാമനാമകീർത്തനം**

മാർവാറി ഭക്തന്മാർ ചിലപ്പോഴൊക്കെ ഗുരുദേവൻെറ ഉപയോഗത്തിനായി മധുരപലഹാരങ്ങൾ, പഴങ്ങൾ, പനംകല്ക്കണ്ടം എന്നിവ കൊണ്ടുവരാറുണ്ട്. പനംകല്ക്കണ്ടത്തിൽ പനിനീരിൻെറ വാസന കാണും. പക്ഷേ ശ്രീരാമകൃഷ്ണൻ സാധാരണയായി അതൊന്നും കഴിക്കാറില്ല. അദ്ദേഹം പറയും: 'അവർ പല പൊളിയും പറഞ്ഞാണ് പണം സമ്പാദിക്കുന്നത്. അതുകൊണ്ട് എനിക്കതു കഴിക്കാനാവില്ല.' കഥാരൂപേണ അടുത്തുള്ള മാർവാറികൾക്ക് ഉപദേശം നല്കി.

ശ്രീരാമ: നോക്കു, കച്ചവടം ചെയ്യാൻ പോയാൽ സത്യത്തെ മുറുക്കിപ്പിടിക്കാനൊക്കില്ല. കച്ചവടത്തിൽ കയറ്റവും ഇറക്കവും വരും. നാനാക്കിൻെറ മൊഴികളിൽ അദ്ദേഹം പറഞ്ഞതായി കാണാം: 'അസജ്ജനങ്ങളുടെ ആഹാരം ഞാൻ കഴിക്കാൻ പുറപ്പെട്ടപ്പോൾ, അതൊക്കെ ചോര പുരണ്ടിരിക്കുന്നതായിക്കണ്ടു!' സത്തുക്കൾക്ക് ശുദ്ധവസ്തുക്കളേ കൊടുക്കാവൂ. കപടോപായത്തിൽ നേടിയതൊന്നും കൊടുക്കരുത്. *സത്യമാർഗ്ഗത്തിൽക്കൂടി ഈശ്വരനെ നേടാൻ കഴിയും. സർവ്വദാ അദ്ദേഹത്തിൻെറ നാമം ജപിക്കണം. പണിയെടുക്കുമ്പോഴും മനം അദ്ദേഹത്തിൻെറയടുക്കൽ വെച്ചിരിക്കണം. എൻെറ പുറത്തൊരു കുരുവുണ്ടെന്നുവരുകിൽ, എല്ലാക്കാര്യങ്ങളും ചെയ്തുകൊണ്ടിരിക്കുമ്പോഴും മനസ്സ് കുരുവിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കും. രാമനാമം ജപിക്കുന്നത് വളരെ നല്ലതാണ്. 'ദശരഥപുത്രനായ രാമൻ, അദ്ദേഹംതന്നെ ഈ ജഗത്ത് സൃഷ്ടിച്ചിരിക്കുന്നു; സർവ്വഭൂതങ്ങളിലും വസിക്കുന്നു. അതിനികടത്തിൽ വർത്തിക്കുന്നു. അകത്തും പുറത്തും വസിക്കുന്നു.'

**ഹോ! ഹോ! ദശരഥനന്ദന രാമ, ഹോ ഹോ പ്രതിതനുവാസി രാമ, ഉലകിൻപരിപാലകനാം രാമ, ഹോ ഹോ സർവ്വോത്കൃഷ്ട രാമ!



*സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം. (മുണ്ഡകം. 3. 1. 5)
സത്യമേവ ജയതേ നാനൃതം. (മുണ്ഡകം 3. 1. 6)

**(ഒഹി രാമ ദശരഥകീ ബേടാ, ഒഹി രാമ ഘട ഘടനേ ലേടാ
ഒഹി രാമ ജഗത് പശേരാ, ഒഹി രാമ സബ്സേ നിയാരാ.)

# ഏഴാം ഭാഗം

## ഗുരുദേവനും വിജയഗോസ്വാമിയും

### അദ്ധ്യായം ഒന്ന്

1882 ഡിസംബർ 14, വ്യാഴാഴ്ച

**ശ്രീ വിജയകൃഷ്ണഗോസ്വാമിയോടും മറ്റും ഉപദേശം**

ന ജായതേ മ്രിയതേ വാ കദാചിത്
നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോƒയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

ഭഗവാൻ ശ്രീരാമകൃഷ്ണനെ ദർശിക്കാൻ ശ്രീ വിജയകൃഷ്ണ ഗോസ്വാമി ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വന്നുചേർന്നിട്ടുണ്ട്. കൂടെ മൂന്നു നാലു ബ്രഹ്മഭക്തന്മാരുമുണ്ട്. അഗ്രഹായണത്തിലെ ശുക്ലചതുർത്ഥീതിഥി. പരമഹംസദേവൻെറ പരമഭക്തനായ ശ്രീ ബലരാമനുമൊന്നിച്ച് ഇവർ വഞ്ചിപിടിച്ച് കല്ക്കത്തെയിൽനിന്നും വന്നിരിക്കുന്നു. ഞായറാഴ്ച വളരെയാളുകൾ വരുന്നു. അദ്ദേഹവുമായി ഏകാന്തത്തിൽ വർത്തമാനം പറയണമെന്നാഗ്രഹിക്കുന്ന ഭക്തന്മാർ സാധാരണയായി മറ്റു ദിവസങ്ങളിലാണ് വരാറ്.

പരമഹംസദേവൻ കട്ടിലിലിരിക്കുന്നു. വിജയൻ, ബലരാമൻ, മാസ്റ്റർ, മറ്റു ഭക്തന്മാർ പടിഞ്ഞാട്ട് അദ്ദേഹത്തിനഭിമുഖമായി, ചിലർ പുല്പായയിലും ചിലർ വെറും തറയിലുമായി, ഇരിക്കുന്നു. മുറിയുടെ പടിഞ്ഞാറെ വാതിലിൽക്കൂടി ഗംഗ ഒഴുകുന്നതു കാണാം. ശീതകാലത്തിലെ ശാന്തവും നിർമ്മലനീരവുമായ പുഴ. വാതിലിനപ്പുറം പടിഞ്ഞാറുവശത്തെ അർദ്ധവൃത്താകാരമായ വരാന്ത, അതു കഴിഞ്ഞ് മലർവാടി. അതിനപ്പുറം പുഴയിൽനിന്നുമുള്ള മതിൽക്കെട്ട്. മതിലിനു പടിഞ്ഞാറുവശത്തുകൂടി പുണ്യസലിലയും പാപനാശിനിയുമായ മന്ദാകിനി ആനന്ദപുരസ്സരം ദേവാലയത്തിൻെറ പാദമൂലം സംവാഹനംചെയ്തുകൊണ്ടു പ്രവഹിക്കുന്നു.

മഞ്ഞുകാലമായതുകൊണ്ട് എല്ലാവരും കമ്പിളിത്തുണികളണിഞ്ഞിരിക്കുന്നു. വിജയൻ ശൂലവേദനകൊണ്ടു വല്ലാതെ കഷ്ടപ്പെടുന്നു; അതുകൊണ്ട് സമയത്ത് കഴിക്കാൻ കുപ്പിയിലാക്കി മരുന്നും കൂടെ കൊണ്ടുവന്നിട്ടുണ്ട്. വിജയനിപ്പോൾ സാധാരണബ്രഹ്മസമാജത്തിലെ ശമ്പളക്കാരനായ ഒരാചാര്യനാകുന്നു. സമാജത്തിൻെറ വേദിയിലിരുന്നുകൊണ്ട് അദ്ദേഹം ഉപദേശം നല്കേണ്ടതുണ്ട്. പക്ഷേ ഇപ്പോൾ സമാജവുമായി

പല കാര്യത്തിലും അഭിപ്രായ ഭിന്നതയുണ്ട്. ജോലി സ്വീകരിച്ചുംപോയി, ഇനിയെന്താ ചെയ്ക? സ്വതന്ത്രമായി സംഗതികൾ പറയാനോ കാര്യങ്ങൾ ചെയ്യാനോ നിവൃത്തിയില്ല. വിജയൻ വളരെ പവിത്രമായ ഒരു വംശ ത്തിൽ, അദ്വൈതഗോസ്വാമിയുടെ വംശത്തിൽ, ആണു ജനിച്ചത്. അദ്വൈതഗോസ്വാമി ഒരു ജ്ഞാനിയായിരുന്നു; നിരാകാരപരബ്രഹ്മത്തെ ധ്യാനിച്ചുപോന്നു; ഭക്തിയുടെ പരാകാഷ്ഠയും കണ്ടെത്തിയിരുന്നു. അദ്ദേഹം ശ്രീ ചൈതന്യദേവൻെറ ഒരു പ്രധാന പാർഷദനായിരുന്നു. ഹരിപ്രേമത്താൽ മത്തനായി നൃത്തം ചെയ്യാറുണ്ട്. നൃത്തം വെച്ചു വെച്ച് ഉടുതുണിയഴിഞ്ഞുപോയാലും അറിയാത്തവിധം ആത്മവിസ്മൃതിയിലാ ണ്ടിരുന്നു. ബ്രഹ്മസമാജാംഗമായ വിജയനും നിരാകാരപരബ്രഹ്മത്തെ ധ്യാനിച്ചിരുന്നു; എന്നാൽ മഹാഭക്തനായ പൂർവ്വികൻ അദ്വൈത ഗോസ്വാമിയുടെ രക്തം സ്വധമനികളിൽ പ്രവഹിക്കുന്നുണ്ട്. തന്നിൽ കുടികൊണ്ടിരുന്ന ഹരിപ്രേമത്തിൻെറ അങ്കുരം പുറത്തെത്താൻ തയ്യാറാ യിരിക്കുന്നു. അതിനുള്ള കാലം കാത്തിരിക്കുകയായിരുന്നുവെന്നു മാത്രം. അതിനാൽ അദ്ദേഹം ഭഗവാൻ ശ്രീരാമകൃഷ്ണൻെറ 'തുള്ളിച്ചാ ടുന്ന മാദകാവസ്ഥ' കണ്ടപ്പോൾ മുഗ്ദ്ധനായിത്തീർന്നു. മന്ത്രമുഗ്ദ്ധ മായ സർപ്പം എവ്വിധം മാന്ത്രികൻെറ സമീപം വർത്തിക്കുന്നുവോ, അതുപോലെ പരമഹംസദേവൻെറ ശ്രീമുഖനിഃസൃതമായ ഭാഗവതം ശ്രവണംചെയ്തു മോഹിതനായി വിജയൻ അദ്ദേഹത്തിൻെറ അടുക്കൽ ഇരുന്നുപോയി. ശ്രീരാമകൃഷ്ണൻ ഹരിപ്രേമംകൊണ്ട് ബാലകനെ പ്പോലെ നൃത്തം വെയ്ക്കുമ്പോൾ വിജയനും അദ്ദേഹത്തോടൊപ്പം നടനം ചെയ്യാറുണ്ട്.

### ശരീരത്യാഗമോ ആത്മഹത്യയോ?

ആര്യദഹയിലുള്ള ഒരു പയ്യൻ ക്ഷൗരക്കത്തികൊണ്ടു കഴുത്തറുത്ത് ആത്മഹത്യ ചെയ്തു. ഇന്ന് ആദ്യം അയാളെക്കുറിച്ചായിരുന്നു വർത്ത മാനം. പയ്യൻെറ പേര് വിഷ്ണുവെന്ന്.

ശ്രീരാമ: (വിജയൻ, മാസ്റ്റർ മുതലായവരോട്) നോക്കു, ആ പയ്യൻ മരിച്ചെന്നു ഞാൻ കേട്ടു, അതുകൊണ്ടു മനസ്സിനു വലിയ വിഷമമായി. ഇവിടെ വരാറുണ്ട്. പള്ളിക്കൂടത്തിൽ പഠിച്ചിരുന്നു. ലോകജീവിതം പിടി ക്കുന്നില്ലെന്ന് അവൻ പറയാറുണ്ട്. പടിഞ്ഞാറൻ പ്രവിശ്യയിൽ പോയി ബന്ധുക്കൾ ആരുടെയോകൂടെ കുറച്ചു ദിവസം താമസിച്ചിരുന്നു. അവിടെ നിർജ്ജനത്തിലും മൈതാനത്തിലും വനത്തിലും പർവ്വതത്തിലും സദാ ധ്യാനത്തിലേർപ്പെട്ടിരുന്നു. പലേ ദിവ്യദർശനങ്ങളും കാണുന്നു എന്നെ ന്നോട് അവൻ പറഞ്ഞിട്ടുണ്ട്.

ഇതവൻെറ അവസാനജന്മമാണെന്നു തോന്നുന്നു. പൂർവ്വജന്മ ത്തിൽ അനേകം കാര്യങ്ങൾ ചെയ്തിരുന്നിരിക്കണം. അല്പം ബാക്കിയു ണ്ടായിരുന്നത് ഇത്തവണ തീർത്തിരിക്കാം.

പൂർവ്വജന്മത്തിലെ സംസ്കാരം ഉണ്ടെന്നു സ്വീകരിക്കുകതന്നെ

വേണം. ഒരാൾ ശവസാധന ചെയ്തുകൊണ്ടിരുന്നു: കൊടുംകാട്ടിൽ ഭഗവതിയെ ആരാധിച്ചുകൊണ്ടിരുന്നു. എന്നാലയാൾ പല ഭയാനക ദൃശ്യങ്ങളും കാണാൻ തുടങ്ങി. ഒടുവിൽ അവനെ കടുവയെടുത്തു കൊണ്ടുപോയി. വേറൊരാൾ കടുവെയെപ്പേടിച്ച് അടുത്തൊരു മരത്തിൽ കയറിയിരിപ്പുണ്ടായിരുന്നു. ശവവും പൂജയ്ക്കുവേണ്ട മറ്റു ദ്രവ്യങ്ങളും തയ്യാറായിരിക്കുന്നതു കണ്ട് അയാൾ താഴെയിറങ്ങിവന്നു; ആചമനം ചെയ്തു ശവത്തിൻെറ മേലെ ഇരിപ്പുറപ്പിച്ചു. അല്പം ജപം ചെയ്തപ്പോഴേയ്ക്കും അമ്മ പ്രത്യക്ഷമായിവന്നിട്ട് പറഞ്ഞു: 'ഞാൻ നിന്നിൽ പ്രസന്നയായിരിക്കുന്നു. നീ വരം ചോദിച്ചുകൊൾക.' അവൻ അമ്മയുടെ അടിമലർ വണങ്ങിക്കൊണ്ടു ചോദിച്ചു: 'അമ്മേ, ഞാനൊന്നു ചോദിച്ചു കൊള്ളട്ടെ, ഭവതിയുടെ പ്രവൃത്തി കണ്ട് ഞാൻ ആശ്ചര്യപ്പെടുന്നു! ആ മനുഷ്യൻ എത്ര പണിപ്പെട്ട് എന്തെല്ലാം സാധനസാമഗ്രികൾ സമ്പാദിച്ച് ഇത്രയും നാൾ ഭവതിയെ ആരാധിച്ചു! അവനിൽ ഭവതി കനിഞ്ഞില്ല! എന്നാൽ ഞാനോ? ഒന്നുമറിഞ്ഞുകൂടാ, ഒന്നും കേട്ടിട്ടുമില്ല. ജ്ഞാനമില്ല, ഭക്തിയില്ല, ഭജനമില്ല, സാധനയില്ല. എൻെറമേൽ ഇത്ര കാരുണ്യവും!' ഭഗവതി ചിരിച്ചുകൊണ്ടരുളി: 'വത്സാ, നിനക്കു ജന്മാന്തരത്തിലെ സംഗതി ഓർമ്മയില്ല. നീ ജന്മജന്മാന്തരം എന്നെക്കുറിച്ച് തപസ്സാചരിച്ചു. ആ സാധനയുടെ ഫലമായിട്ടാണ് ഈവക ഏർപ്പാടുകളൊക്കെ ഉണ്ടായത്. അങ്ങനെ എൻെറ ദർശനവും കിട്ടി. ഇനി പറയൂ; എന്തു വരമാണ് വേണ്ടത്?'

**മുക്തപുരുഷനും ശരീരത്യാഗവും**

ഒരു ഭക്തൻ: ആത്മഹത്യചെയ്തെന്നു കേട്ടു ഭയമാകുന്നു.

ശ്രീരാമ: ആത്മഹത്യചെയ്യുന്നത് മഹാപാപമാണ്; വീണ്ടും സംസാരത്തിൽ വരേണ്ടതായിവരും; ഈ സംസരത്തിലെ പീഡകളൊക്കെ അനുഭവിക്കുകയും വേണം. എന്നാൽ ഈശ്വരദർശനത്തിനുശേഷം ആരെങ്കിലും ശരീരം ത്യജിക്കുന്നതായാൽ അതിന് ആത്മഹത്യയെന്നു ഞാൻ പറയുകയില്ല. ആ ശരീരത്യാഗംകൊണ്ട് ദോഷമൊന്നുമില്ല. ജ്ഞാനലാഭത്തിനുശേഷം ചിലരൊക്കെ ശരീരം ഉപേക്ഷിക്കാറുണ്ട്. മൺമൂശയിൽ പൊൻപ്രതിമ ഒരിക്കൽ വാർത്തുകഴിഞ്ഞാൽ പിന്നെ മൺമൂശ സൂക്ഷിച്ചുവെയ്ക്കുകയുമാവാം ഉടച്ചുകളയുകയും ചെയ്യാം.

വളരെക്കൊല്ലം മുമ്പ് വരാഹനഗരത്തിൽനിന്നും ഒരു പയ്യൻ ഇവിടെ വന്നുകൊണ്ടിരുന്നു; പ്രായം ഇരുപതുവരും, ഗോപാലസേനൻ എന്ന് പേര്. ഇവിടെ വരുമ്പോൾ അവനു വലിയ ഭാവാവേശമുണ്ടാകാറുണ്ട്. അപ്പോൾ വീണു കൈയോ മറ്റോ ഒടിഞ്ഞെങ്കിലോ എന്നു ഭയപ്പെട്ട് ഹൃദയൻ താങ്ങിപ്പിടിക്കാറുണ്ട്. ആ പയ്യൻ പെട്ടെന്ന് ഒരു ദിവസം എൻെറ കാലിൽ തൊട്ടുകൊണ്ടു പറഞ്ഞു: 'എനിക്ക് ഇനി ഇവിടെ വരാൻ സാധിക്കുകയില്ല. അതുകൊണ്ട് ഞാൻ പോകട്ടെ.' കുറച്ചു ദിവസം കഴിഞ്ഞ് കേട്ടു, അവൻ ദേഹം വെടിഞ്ഞെന്ന്.

## അദ്ധ്യായം രണ്ട്

അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം.

**മുക്തിവിഘ്നം – കാമിനീകാഞ്ചനം**

ശ്രീരാമ: ജീവന്മാർ നാലു തരത്തിലുണ്ടെന്നു പറയപ്പെടുന്നു. 1.ബദ്ധജീവന്മാർ 2. മുമുക്ഷുജീവൻ 3. മുക്തജീവൻ 4. നിത്യജീവൻ.

ഈ ലോകം ഒരു വലപോലെയാണ്; ജീവന്മാർ മീനുകളും; സ്വമായകൊണ്ട് ഈ ലോകത്തെ നിർമ്മിച്ച ഈശ്വരൻ മീൻപിടുത്തക്കാരനും. മത്സ്യം വലയിലകപ്പെട്ടാൽ, ചിലവ വലപൊട്ടിച്ചു ചാടാൻ ശ്രമിക്കുന്നു; അതായത് മുക്തരാകാൻ പ്രയത്നിക്കുന്നു. ഇവരെ മുമുക്ഷുജീവന്മാരെന്നു പറയാം. ഓടാൻ നോക്കുന്നവർക്കെല്ലാം ഓടാൻ കഴിയുന്നില്ല. രണ്ടോ നാലോ എണ്ണം പ്ലിക്കോന്നു പുറത്തു ചാടുന്നു. 'അതാ പോയി ഒരു വലിയ മീൻ'! എന്നാളുകളപ്പോൾ വിളിച്ചുപറയുന്നു. ഈ മൂന്നു നാലു പേരാണ് മുക്തജീവന്മാർ. ചില മത്സ്യങ്ങൾ സ്വഭാവേനതന്നെ വളരെ കരുതലുള്ളവയാണ്; അവ ഒരിക്കലും വലയ്ക്കകത്തുപെടുന്നില്ല. നാരദാദി നിത്യജീവന്മാർ ഒരുകാലവും സംസാരജാലത്തിൽ പെടുന്നില്ല. എന്നാലധികം മത്സ്യങ്ങളും വലയിലകപ്പെടുന്നു; വലയിൽ പെട്ടെന്നോ, ചത്തുപോകുമെന്നോ അവ അറിയുന്നതേയില്ല. അവ വലയിൽ പെട്ടപാടേ വലയുംകൊണ്ടു പരക്കംപാഞ്ഞ് ചെളിയിലാണ്ട് ഒളിച്ചുകിടക്കാൻ നോക്കുന്നു. പുറത്തു പോകാനുള്ള യാതൊരു പ്രയത്നവുമില്ല; അതു മാത്രമല്ല, കൂടുതലാഴത്തിൽ ചെളിയിൽ പുതഞ്ഞുപോകുന്നു. ഇവരാണ് ബദ്ധജീവന്മാർ. വലയ്ക്കകത്താണ് അവർ താമസം. പക്ഷേ തങ്ങൾക്കവിടെ ബഹുസുഖമാണെന്നാണവരുടെ വിചാരം. ബദ്ധജീവൻ സംസാരത്തിൽ, അതായത് കാമിനീകാഞ്ചനത്തിൽ, ആസക്തനായിക്കിടക്കുന്നു; കളങ്കരാശിയിൽ മുങ്ങിക്കിടക്കുന്നു. എന്നിട്ടും വിചാരം താൻ സുഖമായിരിക്കുന്നു എന്നാണ്. മുമുക്ഷുക്കളും മുക്തന്മാരും സംസാരത്തെ ഒരു കിണറായിക്കരുതുന്നു; അവർക്കതു സുഖമായി തോന്നുന്നില്ല. അതിനാൽ ചിലർ ജ്ഞാനലാഭത്തിനുശേഷം, ഭഗവദ്ദർശനത്തിനുശേഷം, ശരീരമുപേക്ഷിക്കുന്നു. പക്ഷേ അത്തരം ശരീരത്യാഗം വളരെ ദുർല്ലഭമാകുന്നു.

**ബദ്ധജീവൻെറ ലക്ഷണം**

ശ്രീരാമ: ബദ്ധജീവന്മാർക്ക്, സംസാരജീവന്മാർക്ക്, ഒന്നുകൊണ്ടും വെളിവുണ്ടാവുകയില്ല. എന്തെല്ലാം ദുഃഖങ്ങൾ, എന്തൊക്കെ വഞ്ചനകൾ സഹിക്കുന്നു, എന്തെല്ലാം ആപത്തിൽ പെടുന്നു! എന്നിട്ടും കണ്ണു തുറക്കുകയില്ല.

ഒട്ടകത്തിന് മുൾച്ചെടി വലിയ ഇഷ്ടമാണ്. എന്നാൽ തിന്നുംതോറും വായിൽനിന്നും ചോര കൂടുതൽ കൂടുതൽ പൊട്ടിയൊലിക്കുന്നു. എന്നാലും വേണ്ടില്ല ആ മുൾച്ചെടിതന്നെ തിന്നും, വിടില്ല! ലൗകികമനുഷ്യൻ എന്തു

മാത്രം ശോകതാപങ്ങൾ തിന്നുന്നു! എന്നാലും വേണ്ടില്ല നാലുനാൾ കഴിഞ്ഞാൽ പഴയപടി. ഭാര്യ മരിച്ചുപോയി - അല്ലെങ്കിൽ അവൾ പുംശ്ചിലിയായി - എന്നാലും കൊള്ളാം, പിന്നെയും പോയി വേറെ പെണ്ണുകെട്ടും! മകൻ മരിച്ചുപോയി, എന്തൊരു സങ്കടമാണ്! കുറച്ചു ദിവസം കഴിഞ്ഞു. ഒക്കെ മറന്നു! ആ കുട്ടിയുടെ അമ്മ, സങ്കടം സഹിക്കാനാവാതെ വീണ അവൾ, കുറച്ചു ദിവസം കഴിഞ്ഞിതാ മുടി മിനുക്കുന്നു, ആഭരണങ്ങളണിയുന്നു! ഇത്തരം മനുഷ്യർ, പെൺപിള്ളേരെ കെട്ടിക്കൊടുത്ത് പാപ്പരെഴുതുന്നു; എന്നിട്ടും ആണ്ടുതോറും പെൺ പിള്ളേരെ ജനിപ്പിക്കുന്നു! കോടതി കയറി ഒക്കെ മുടിഞ്ഞു; പിന്നെയും പോകും വ്യവഹാരത്തിന്! ഉണ്ടായ പിള്ളേർക്കുതന്നെ തിന്നാൻ കൊടു ക്കാനില്ല, ഉടുക്കാനുമില്ല, പഠിപ്പിക്കാൻ വഴിയില്ല, താമസിപ്പിക്കാൻ നേരേ വീട് ഇല്ല. എന്നാലും ആണ്ടോടാണ്ടു പിള്ള പിറക്കും. ഇനിയും ലൗകിക മനുഷ്യൻ ചിലപ്പോഴൊക്കെ, തുരപ്പനെ പിടിച്ച പാമ്പിനെപ്പോലെയാണ്. മിഴുങ്ങാനും മേല; വിടാനും മേല. സംസാരത്തിൽ കഴമ്പൊന്നുമില്ലെന്ന് ബദ്ധജീവൻ അറിഞ്ഞെന്നുവരാം. അമ്പഴങ്ങയ്ക്ക് അണ്ടിയും തോലും മാത്രം. എന്നാലും കളയാൻ കഴിയുന്നില്ല. എന്നിട്ടും മനസ്സ് ഈശ്വര ൻെറനേരെ വിടാൻ കഴിയുന്നില്ല. കേശവസേനൻെറ ഒരു ബന്ധുവി നെ ഒരിക്കൽ കണ്ടു; വയസ്സമ്പതായി. ചീട്ടു കളിക്കുന്നതുകണ്ടു! ഈശ്വരനാമം ജപിക്കാൻ ഇനിയും കാലമായില്ലപോലും!

ബദ്ധജീവൻെറ അടയാളം വേറൊന്നുകൂടിയുണ്ട്. അയാളെ ലൗകിക പരിതഃസ്ഥിതിയിൽനിന്നും മാറ്റി നല്ലയിടത്തു പാർപ്പിച്ചാൽ അയാൾ വിരഹംകൊണ്ടു മരിച്ചുപോകും. മലത്തിലെ കൃമിയ്ക്കു മലത്തിൽത്തന്നെ രസം. അതിൽത്തന്നെ കിടന്നു പുളച്ചുമറിയുന്നു. ആ കൃമിയെ ചോർക്കല ത്തിലിട്ടാൽ അതവിടെക്കിടന്നു ചാകും. (എല്ലാവരും ചിരിക്കുന്നു.)

## അദ്ധ്യായം മൂന്ന്

അസംശയം മഹാബാഹോ മനോ ദുർനിഗ്രഹം ചലം
അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ.

### തീവ്രവൈരാഗ്യം

വിജയൻ: ബദ്ധജീവൻെറ മനോഭാവം എങ്ങനെയിരുന്നാൽ മുക്തി നേടാൻ കഴിയും?

ശ്രീരാമ: ഈശ്വരകൃപകൊണ്ട് തീവ്രവൈരാഗ്യമുണ്ടായാൽ, കാമിനീ കാഞ്ചനങ്ങളിലുള്ള ആസക്തിയിൽനിന്നും മോചനം നേടാൻ കഴിയും. തീവ്രവൈരാഗ്യം എന്നാലെന്താണ്? 'കൊള്ളാം, ഒക്കെ നടക്കും, ഈശ്വര നാമം ജപിച്ചാൽമതി.' ഇതൊക്കെ മന്ദവൈരാഗ്യം. തീവ്ര വൈരാഗ്യമു ള്ളവൻെറ പ്രാണൻ ഭഗവാനുവേണ്ടി വ്യാകുലമായിരിക്കും, താൻ പെറ്റ പിള്ളയെക്കുറിച്ച് തള്ളയുടെ പ്രാണൻ വ്യാകുലപ്പെടുംപോലെ. തീവ്ര വൈരാഗ്യമുള്ളവൻ ഭഗവാനെ വിട്ടൊന്നും കാംക്ഷിക്കുന്നില്ല. സംസാര

ത്തെ അവനൊരു കിണറായിക്കാണുന്നു, അതിൽ മുങ്ങിപ്പോകുമെന്നു ഭയപ്പെടുന്നു. സ്വന്തക്കാരെ കാളസർപ്പമായി കണക്കാക്കുന്നു; അവരുടെ അടുക്കൽനിന്നും ഓടാൻ നോക്കുന്നു, ഓടുന്നു. 'വീട്ടുകാര്യങ്ങളൊക്കെ ശരിയാക്കട്ടെ. എന്നിട്ടീശ്വരചിന്ത ചെയ്യാം,' എന്നൊന്നും അയാൾ കരുതുന്നില്ല. അകത്തു നല്ല കരുത്തു കാണും.

തീവ്രവൈരാഗ്യമെന്നു പറയുന്നതെന്താണ് എന്നതിനെപ്പറ്റി ഒരു കഥ കേട്ടോളു: ഒരു നാട്ടിൽ ഉണക്കു ബാധിച്ചു. കൃഷിക്കാരെല്ലാം ദൂരെനിന്നും തോടുവെട്ടി വെള്ളം കൊണ്ടുവന്നിരുന്നു. ഒരു കൃഷിക്കാരൻ വലിയ വാശിക്കാരനായിരുന്നു; വയലും പുഴയും തോടുകൊണ്ടു കൂട്ടിയിണക്കുന്നതുവരെ തോടുവെട്ടൽ നിർത്തുകയില്ലെന്ന് അയാൾ ഒരു ദിവസം ഒരു പ്രതിജ്ഞയെടുത്തു. കുളിക്കാൻ നേരമായി. ഭാര്യ മകളുടെ കൈയിൽ എണ്ണ കൊടുത്തയച്ചു. മകൾ പറഞ്ഞു: 'അച്ഛാ, നേരം വൈകി; എണ്ണയെടുത്തു തേയ്ക്കു.' 'നീ പോ,' അയാൾ പറഞ്ഞു. 'എനിക്കിപ്പോൾ പണിയുണ്ട്.' നേരം മണി രണ്ടായി. അപ്പോഴും അയാൾ വയലിൽ പണിചെയ്യുന്നു. കുളിയുടെ കഥയേയില്ല. അയാളുടെ ഭാര്യയപ്പോൾ വയലിൽ വന്നു പറഞ്ഞു, 'എന്താണിനിയും കുളിക്കാത്തത്? ചോറൊക്കെ തണുത്തുപോയി. എല്ലാം വേണ്ടതിലേറെ ചെയ്യുന്ന കൂട്ടത്തിലാണ് നിങ്ങൾ. ബാക്കിയുള്ളതു നാളെ ചെയ്യാം, അല്ലെങ്കിൽ ഊണും മറ്റും കഴിഞ്ഞിട്ടാവാം.' കൃഷിക്കാരൻ കലശലായി ശകാരിച്ചുകൊണ്ട് കൈയിൽ കൂന്താലിയുമേന്തി അതുകൊണ്ടൊന്നു കൊടുത്തു. എന്നിട്ട് പറഞ്ഞു: 'നിനക്ക് ബോധമില്ല. മഴ പെയ്തിട്ടില്ല. വിളവൊന്നും ഉണ്ടായിട്ടില്ല. തള്ളേം പിള്ളേം ഇനിയിപ്പൊഴെന്തോന്നു തിന്നും? ഒക്കെ പട്ടിണികിടന്നു ചാവും! ഇന്നു പാടത്തു വെള്ളം കൊണ്ടുവരും, എന്നിട്ടേ കുളിയോ ഊണോ മിണ്ടാട്ടമോ ഉള്ളു, എന്ന് ഞാൻ പ്രതിജ്ഞ ചെയ്തിരിക്കയാണ്.' അയാളുടെ ഭാവം കണ്ടു പേടിച്ച് ഭാര്യ ഓടിപ്പോയി. പകൽ മുഴുവൻ എല്ലുനുറങ്ങെ പണിചെയ്ത് അന്തിയായപ്പോഴേയ്ക്കും അയാൾ തോടും പുഴയും കൂടി കൂട്ടിയിണക്കി. ആറ്റിലെ വെള്ളം കളകളാരവത്തോടെ പാടത്തേയ്ക്കു പായുന്നുത് ഒരിടത്തിരുന്ന് നോക്കിക്കണ്ടു. അപ്പോളയാളുടെ മനസ്സ് ശാന്തവും ആനന്ദപൂർണ്ണവുമായി. വീട്ടിൽ ചെന്ന് ഭാര്യയെ വിളിച്ചു പറഞ്ഞു, 'അതേ, ഇനിയെണ്ണ കൊണ്ടുവാ; ഹുക്കായുമൊന്നു തയ്യാറാക്കിക്കൊണ്ടുവാ.' അതിനുശേഷം നിശ്ചിന്തനായി കുളിച്ചു, ഉണ്ടു, സുഖമായി കൂർക്കവും വലിച്ച് ഉറങ്ങാനും തുടങ്ങി. ഈ നിശ്ചയദാർഢ്യം തീവ്രവൈരാഗ്യത്തിന് ഉപമയാകുന്നു.

അവിടെത്തന്നെ വേറൊരു കൃഷിക്കാരനും അയാളുടെ പാടത്തേയ്ക്കു വെള്ളംകൊണ്ടുവരാൻ നോക്കുന്നുണ്ടായിരുന്നു. അയാളുടെ ഭാര്യ വന്ന്, 'നേരം വളരെയായി; ഇപ്പോൾ മതി, വരു. ഇത്ര ധിറുതി പിടിച്ചിട്ടൊന്നും കാര്യമില്ല,' എന്നു പറഞ്ഞപ്പോൾ, അയാൾ എതിരൊന്നും പറയാതെ തൂമ്പ താഴത്തുവെച്ചിട്ട് ഭാര്യയോടു പറഞ്ഞു, 'നീ പറഞ്ഞതുകൊണ്ട് അങ്ങനെതന്നെ നടക്കട്ടെ!' (എല്ലാവരും ചിരിക്കുന്നു.) ആ

കൃഷിക്കാരന് വയലിൽ വെള്ളം കൊണ്ടുവരാൻ കഴിഞ്ഞില്ല. 'ഇതു മന്ദവൈരാഗ്യത്തിന് ഉദാഹരണമാകുന്നു.

നല്ല നിശ്ചയദാർഢ്യമില്ലാതെ കൃഷിക്കാരന് വയലിൽ വെള്ളം കൊണ്ടു വരാനാവാത്തതുപോലെതന്നെ മനുഷ്യന് ഈശ്വരദർശനവും ഉണ്ടാകയില്ല.

## അദ്ധ്യായം നാല്

ആപൂര്യമാണമചലപ്രതിഷ്ഠം സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവ്വേ സ ശാന്തിമാപ്നോതി
ന കാമകാമീ.

### ദാസത്വവും കാമിനിയും

ശ്രീരാമ: (വിജയനോട്) ആദ്യമൊക്കെ ഇവിടെ കൂടെക്കൂടെ വരാറു ണ്ടല്ലോ; ഇപ്പൊഴെന്താ വരാത്തത്?

വിജയൻ: എനിക്കിവിടെ വരാൻ വളരെ ആഗ്രഹമുണ്ട്. പക്ഷേ എനിക്കു സ്വാതന്ത്ര്യമില്ല. സമാജത്തിൽ ജോലി സ്വീകരിച്ചു.

ശ്രീരാമ: (വിജയനോട്) മനുഷ്യനെ കാമനീകാഞ്ചനത്തിൽ ബന്ധി ച്ചാൽ അയാളുടെ സ്വാതന്ത്ര്യം പോയി. കാമിനിയുണ്ടെങ്കിൽ കാഞ്ചനം കൂടിയേ കഴിയൂ. കാമിനിക്കുവേണ്ടി അന്യരുടെ ദാസ്യവും ചെയ്യേണ്ടി വരുന്നു; സ്വാതന്ത്ര്യം പൊയ്പോകുന്നു. തന്നിഷ്ടംപോലെ കാര്യ ങ്ങൾ നടത്താൻ സാധിക്കാതെ വരുന്നു.

ജയ്പൂരിലെ ഗോവിന്ദജിക്ഷേത്രത്തിലെ പൂജാരികൾ ആദ്യമൊ ക്കെ അവിവാഹിതരായിരുന്നു. അപ്പോളവർ വളരെ തേജസ്വികളായി രുന്നു. രാജാവൊരിക്കൽ അവർക്കാളയച്ചു. പക്ഷേ അവർ പോയില്ല. 'രാജാവിനോട് ഇങ്ങോട്ടു വരാൻ പറ,' എന്നവർ മറുപടി പറഞ്ഞയച്ചു. പിന്നെ രാജാവും മന്ത്രിമാരും കൂടിയാലോചിച്ച് അവരുടെ കല്ല്യാണത്തി നേർപ്പാടു ചെയ്തു. അതിൽപ്പിന്നെ അവരെ കാണാൻ രാജാവിന് ആളയക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. അവർ താനേവന്നു കാത്തു നില്ക്കും: 'മഹാരാജാവുതിരുമേനീ, അങ്ങയെ ആശീർവദിക്കാൻ വന്നിരി ക്കുകയാണ് ഞങ്ങൾ; ഇതാ അമ്പലത്തിലെ നിർമ്മാല്യം കൊണ്ടു വന്നിട്ടുണ്ട്. അവിടുന്നതണിഞ്ഞാലും.' ഓരോരോ കാര്യത്തിനിങ്ങനെ വന്നുകൊണ്ടിരുന്നു. ഇന്നൊരു വീടുകെട്ടണം, ഇന്നു കുട്ടിയുടെ ചോറൂണാണ്, ഇന്ന് വിദ്യാരംഭമാണ്, എന്നിങ്ങനെ ഓരോന്നിനും.

ആയിരത്തിമുന്നൂറ് മുണ്ഡന്മാരുടേയും ആയിരത്തി ഇരുനൂറ് മുണ്ഡകളുടേയും ഒരു കഥയുണ്ട്. നിത്യാനന്ദഗോസ്വാമിയുടെ പുത്രൻ വീരഭദ്രന് ആയിരത്തിമുന്നൂറ് മുണ്ഡനംചെയ്ത ശിഷ്യന്മാരുണ്ടായിരു ന്നു. അവർക്ക് വലിയ സിദ്ധികളൊക്കെ ഉണ്ടായി; അപ്പോൾ വീരഭദ്രന് ഭയമായി. 'ഇവർ സിദ്ധന്മാരായി; ആളുകളോട് എന്തുപറയുന്നുവോ അതു ഫലിക്കും. ഇവിരെവിടെപ്പോയാലും ഭയത്തിനു കാരണമാകും.

ആളുകൾ അറിയാതെ എന്തെങ്കിലും അപരാധം ചെയ്താൽ അവർക്ക് ആപത്ത് വന്നുചേരും.' എന്നിങ്ങനെ വീരഭദ്രൻ വിചാരിച്ചു. ഇതും മനസ്സിൽ വെച്ചുകൊണ്ട് വീരഭദ്രൻ അവരെ വിളിച്ചുപറഞ്ഞു: 'നിങ്ങൾ ഗംഗയിൽപ്പോയി സന്ധ്യാവന്ദനവും ചെയ്ത് എൻെറ അടുക്കൽ വരുവിൻ.' ധ്യാനം മുറുകി സമാധിയിൽ മുഴുകുമാറ് മുണ്ഡന്മാർക്ക് തേജസ്സ് വർദ്ധിച്ചിരുന്നു. ചിലപ്പോൾ വേലിയേറ്റസമയത്തു വെള്ളം തലമേലേ പായും, എന്നാലും അറിയുകയില്ല. അതു കഴിഞ്ഞ് വേലിയിറക്കം തുടങ്ങും, അപ്പൊഴും ധ്യാനത്തിനു ഭംഗം വരികയില്ല.

വീരഭദ്രൻ എന്താണ് പറയാൻ പോകുന്നതെന്ന് ഈ ആയിരത്തി മുന്നൂറിൽ നൂറുപേർക്ക് മനസ്സിലായി. ഗുരുവിൻെറ വാക്ക് ലംഘിക്കാതെ കഴിക്കാൻ അവർ കടന്നുകളഞ്ഞു; വീരഭദ്രനെ കാണാൻ പോയില്ല. ബാക്കി ആയിരത്തി ഇരുന്നൂറു പേർ ചെന്നുകണ്ടു. വീരഭദ്രൻ പറഞ്ഞു, 'ഈ ആയിരത്തി ഇരുന്നൂറ് മുണ്ഡകൾ നിങ്ങളെ ശുശ്രൂഷിക്കും. നിങ്ങളിവരെ കല്യാണം കഴിക്കുവിൻ.' അവർ പറഞ്ഞു: 'അവിടുത്തെ കല്പനപോലെ. എന്നാൽ ഞങ്ങളിൽ നൂറുപേർ എവിടെയോ പൊയ്ക്കളഞ്ഞു.' ഈ ആയിരത്തി ഇരുനൂറു പേരും പ്രത്യേകം പരിചാരികയുടെ കൂടെ താമസമാക്കി. അപ്പോൾ പഴയ തേജസ്സില്ല. ആ തപോബലമില്ല. സ്ത്രീകളുടെകൂടെ താമസിച്ചതുകൊണ്ട് ആ ബലം നിലനിന്നില്ല. എന്തുകൊണ്ട്? അവരുടെ സംസർഗ്ഗത്താൽ സ്വാതന്ത്ര്യം നഷ്ടപ്പെട്ടതുകൊണ്ട്. (വിജയനോട്) അന്യരുടെ കീഴിൽ ജോലി സ്വീകിരച്ചതുകൊണ്ട് എന്തായി സ്ഥിതി എന്ന് നിനക്കുതന്നെ അറിയാം. ഇതു നോക്കു, എത്രയോ പാസ്സുള്ളവർ, ഇംഗ്ലീഷൊക്കെ വളരെ പഠിച്ച് പണ്ഡിതന്മാരായിട്ടുള്ളവർ, സായ്പിൻെറ കീഴിൽ ഉദ്യോഗം സ്വീകരിക്കുന്നു, എന്നിട്ടവരുടെ ബൂട്സിൻെറയും ചെരിപ്പിൻേറയും ചവിട്ട് രണ്ടുനേരവും മേടിക്കുന്നു. 'കാമിനി' മാത്രമാണിതിനു കാരണം. കല്യാണമൊക്കെ കഴിച്ച് ഒരാനന്ദക്കമ്പോളം തുടങ്ങി. ഇനിയിപ്പോളത് വിടാനും നിവൃത്തിയില്ല. അതുകൊണ്ടീവക അപമാനങ്ങളും അടിമത്തത്തിൻെറ ഇത്തരം വേദനകളും അനുഭവിക്കണം.

**ഈശ്വരദർശനത്തിനുശേഷം കാമിനീകാഞ്ചനം**

ശ്രീരാമ: ഈ രൂപത്തിലുള്ള തീവ്രവൈരാഗ്യംകൊണ്ട് ഒരിക്കൽ ഈശ്വരദർശനം സാധിച്ചാൽ പിന്നെ സ്ത്രീയിൽ ആസക്തി ഉണ്ടായിരിക്കയില്ല. വീട്ടിൽ താമസിച്ചാലും സ്ത്രീയിൽ ആസക്തി കാണുകയില്ല. അവരെ ഭയവും ഉണ്ടായിരിക്കയില്ല. ഒരു കാന്തം വളരെ വലുത്, മറ്റൊന്നു ചെറുതും. എന്നാൽ ഏതാണ് ഇരുമ്പിനെ ആകർഷിക്കുക? വലുതുതന്നെ ആകർഷിക്കും. ഈശ്വരനാണ് വലിയ കാന്തം; തത് സമീപം കാമിനി ചെറിയ കാന്തം മാത്രം! കാമിനി എന്തുകാട്ടും?

ഒരു ഭക്തൻ: മഹാശയ, അപ്പോൾ സ്ത്രീകളെ വെറുക്കണോ?

ശ്രീരാമ: ഈശ്വരസാക്ഷാത്കാരം സാധിച്ചവൻ കാമിനിയെ വേറൊരു

ദൃഷ്ടിയിൽക്കൂടി നോക്കുന്നില്ല; അതുകൊണ്ടവന് അവളെ ഭയവുമില്ല. സ്ത്രീകളെല്ലാം ബ്രഹ്മമയിയുടെ അംശങ്ങളാണെന്നവൻ കാണുന്നു; അവരെയെല്ലാം അമ്മയായിക്കണ്ട് പൂജിക്കുകയും ചെയ്യുന്നു. (വിജയ നോട്) നീ ഇടയ്ക്കിടയ്ക്ക് ഇവിടെ വരണം; എനിക്ക് നിന്നെ കാണാൻ വലിയ ഇഷ്ടമാണ്.

വിജയൻ: ബ്രഹ്മസമാജത്തിലെ ജോലികൾ ചെയ്യേണ്ടതുണ്ട്.അതു കൊണ്ട് കൂടെക്കൂടെ വരാൻ സാധിക്കയില്ല. സൗകര്യപ്പെട്ടാൽ വരാം.

## അദ്ധ്യായം അഞ്ച്

### ഗുരുവാര്? ഈശ്വരാദേശവാദവും അധികാരിനിർണ്ണയവും

ശ്രീരാമ: (വിജയനോട്) നോക്കു, ആചാര്യന്റെ ജോലി വളരെ പ്രയാസംപിടിച്ചതാണ്. ഈശ്വരൻ നേരിട്ട് ആദേശം തന്നല്ലാതെ അന്യർക്ക് ഉപദേശം കൊടുക്കാനൊക്കുകയില്ല. ആദേശം ലഭിക്കാതെ ഉപദേശം കാടുത്താൽ ആളുകൾ ചെവിക്കൊള്ളുകയില്ല. അത്തരം ഉപദേശത്തിനു ഒരു ശക്തിയുമില്ല. ആദ്യം സാധന ചെയ്തിട്ടോ, വെറെ ഏതെങ്കിലും വഴിക്കോ ഈശ്വരനെ സാക്ഷാത്കരിക്കണം. അദ്ദേഹത്തിന്റെ ആദേശം കിട്ടിയാൽ പ്രസംഗം ചെയ്യാം.

അന്നാട്ടിൽ (കമാർപുക്കൂരിൽ) ഒരു പൊയ്കയുണ്ട്. ഹാൽദാർ പൂക്കൂർ എന്നു വിളിക്കും. അതിന്റെ കരയ്ക്കു ദിവസവും ആളുകൾ വെളിക്കിറങ്ങും. രാവിലെ കടവിൽ വരുന്നവർ അവരുമായി വലിയ വഴക്കും ലഹളയുമായി. ലഹളകൊണ്ടൊന്നും ഒരു കാര്യവും ഉണ്ടായില്ല. പിന്നെയും അടുത്ത ദിവസം ചുറ്റുപാടും അമേദ്ധ്യം! ഒടുവിൽ കമ്പനിക്കാരുടെ ചപ്രാസി വന്ന് നോട്ടീസ് കെട്ടിത്തൂക്കി, 'ആരുമിവിടെ മലമൂത്രവിസർജ്ജനം ചെയ്തുപോകരുത്; ചെയ്യുന്നവർ ശിക്ഷിക്കപ്പെടും.' ഈ നോട്ടീസിനുശേഷം ആരും അതിന്റെ കരയ്ക്ക് വെളിക്കിറങ്ങാറില്ല.

ഈശ്വരാദേശം ലഭിച്ചുകഴിഞ്ഞാൽ എവിടെ വേണമെങ്കിലും ആചാര്യനാകാം, പ്രസംഗിക്കാം. ഈശ്വരന്റെ അടുക്കൽനിന്ന് ആദേശം കിട്ടുന്നവന് അദ്ദേഹത്തിന്റെ അടുക്കൽനിന്ന് ശക്തിയും കിട്ടും. അപ്പോൾ ഈ കഠിനമായ ആചാര്യകൃത്യം നിർവ്വഹിക്കാൻ സാധിക്കും.

ഒരു വലിയ ജന്മിയുടെ പേരിൽ ഒരു ചെറിയ കുടിയാൻ കോടതിയിൽ കേസു കൊടുത്തു. ഈ കുടിയാന്റെ പിന്നിൽ ബലവാനായ ഒരുവനുണ്ടെന്ന് ആളുകൾക്ക് മനസ്സിലായി. വേറൊരു വലിയ ജന്മി പിന്നിൽനിന്നുകൊണ്ടു കേസു നടത്തിക്കുകയാണെന്നു വന്നേയ്ക്കാം. മനുഷ്യനൊരു നിസ്സാര ജന്തു. ഈശ്വരനിൽനിന്നും നേരിട്ട് ശക്തി കിട്ടിയില്ലെങ്കിൽ, ആചാര്യന്റെ കഠിനമായ ഇത്തരം കാര്യങ്ങൾ ചെയ്യാനാവില്ല.

വിജയൻ: മഹാശയ, ബ്രഹ്മസമാജക്കാരുടെ ഉപദേശങ്ങൾകൊണ്ടൊന്നും ആളുകൾക്ക് രക്ഷ കിട്ടുകയില്ലെന്നോ?

**സച്ചിദാനന്ദഗുരുവും മുക്തിയും**

ശ്രീരാമ: അന്യനെ സംസാരബന്ധനത്തിൽനിന്നും മോചിപ്പിക്കുന്നതിന് മനുഷ്യന് സാദ്ധ്യമാണോ? ഭുവനമോഹിനിയായ ഈ മായയുടെ നാഥനുമാത്രമേ മായയിൽനിന്നും മോചനം നല്കാൻ കഴിവുള്ളു. സച്ചിദാനന്ദഗുരുവല്ലാതെ വേറാരും ഗതിയില്ല. ഈശ്വരദർശനം ഉണ്ടായിട്ടില്ലാത്തവർക്ക്, ഭഗവദാദേശം ലഭിക്കാത്തവർക്ക്, ഈശ്വരശക്തിയിൽ നിന്നും ശക്തിയാർജ്ജിക്കാത്തവർക്ക് ജീവനെ ഭവബന്ധനത്തിൽനിന്നും മോചിപ്പിക്കാൻ സാദ്ധ്യമാണോ?

ഞാനൊരു ദിവസം പഞ്ചവടിക്കടുത്തുകൂടി കാറ്റാടിമരക്കൂട്ടത്തിലേയ്ക്കു പോയി. പോകുന്ന വഴിക്ക് ഒരു പോക്കാച്ചിത്തവള കിടന്നു വല്ലാതെ കരയുന്നതു കേട്ടു. പാമ്പു പിടിച്ചിരിക്കുമെന്നു വിചാരിച്ചു. ഏറെനേരം കഴിഞ്ഞു മടങ്ങിവരുമ്പോഴും കേൾക്കാം, തവള വല്ലാതെ നിലവിളിക്കുന്നു. എന്തു പറ്റിയെന്നു ഞാനൊന്ന് എത്തിനോക്കി. അപ്പോൾ ക്കാണാം ഒരു നീർക്കോലി പിടികൂടിയിരിക്കുന്നു - വിടാനും വയ്യ, വിഴുങ്ങാനും വയ്യ - തവളയുടെ പ്രാണവേദനയ്ക്കൊട്ടറുതിയുമില്ല. അപ്പോൾ തോന്നി, ഹാ! ഒരു മൂർക്കനാണ് പിടികൂടിയിരുന്നതെങ്കിൽ മൂന്നു വിളിക്കുശേഷം തവള മിണ്ടാതായേനേ, എന്ന്. ഇവിടെ പിടിച്ചതൊരു നീർക്കോലിയല്ലേ, അതുകൊണ്ടു പാമ്പിനും വിഷമം, തവളയ്ക്കും ക്ലേശം. ഒരു സദ്ഗുരുവിനെ ലഭിച്ചാൽ മനുഷ്യൻെറ അഹങ്കാരം മൂന്നു വിളികൊണ്ടടങ്ങും. ഗുരു പാകം വരാത്തവനെങ്കിൽ ഗുരുവിനും വേദന, ശിഷ്യനും വേദന. ശിഷ്യൻെറ അഹങ്കാരവും പോവില്ല. സംസാരബന്ധനവും അറുകയില്ല. മൂപ്പെത്താത്ത ഗുരുവിൻെറ പിടിയിൽ പെട്ടാൽ ശിഷ്യൻ മുക്തനാവുകയില്ല.

## അദ്ധ്യായം ആറ്

അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ.

**മുക്തിക്ക് അഥവാ ഈശ്വരദർശനത്തിനുള്ള ഉപായം**

വിജയൻ: മഹാശയ, എന്താണ് ഞങ്ങളിങ്ങനെ ബദ്ധരായി ഇരിക്കുന്നത്? എന്തുകൊണ്ടാണ് ഈശ്വരനെ കാണാൻ കഴിയാത്തത്?

ശ്രീരാമ: ജീവൻെറ അഹങ്കാരംതന്നെയാണ് മായ. ഈ അഹങ്കാരം സകലതിനേയും ആവരണംചെയ്തുവെച്ചിരിക്കുന്നു. 'ഞാൻ' ചത്താൽ ശല്യം തീർന്നു. ഈശ്വരകൃപകൊണ്ടെങ്ങാനും 'ഞാനല്ല കർത്താവ്,' എന്ന ബോധം ഉദിച്ചാൽ, ആ വ്യക്തി ജീവന്മുക്തനായിത്തീർന്നു. അയാൾക്കു പിന്നെ ഭയമില്ല.

ഈ മായ അഥവാ അഹം മേഘംപോലെയാണ്. അല്പം കാറുകൊണ്ട് സൂര്യനെ കാണാനൊക്കുന്നില്ല. കാറകന്നാൽ സൂര്യനെ കാണാനാവുന്നു.

ഗുരുകൃപയാ അഹംബുദ്ധി ഒരിക്കൽ നീങ്ങിക്കിയിട്ടിയാൽ ഈശ്വര ദർശനം ഉണ്ടാകുന്നു.

സാക്ഷാൽ ഈശ്വരനായ ശ്രീരാമചന്ദ്രൻ രണ്ടരമുഴം മുമ്പിൽ; *മദ്ധ്യേ സീതാരൂപിണിയായ മായ മറച്ചുകൊണ്ട് നില്ക്കയാൽ ലക്ഷ്മണ രൂപനായ ജീവന് ഈശ്വരനെ കാണാനൊക്കുന്നില്ല.

ഇതു നോക്കൂ, ഈ തോർത്തുകൊണ്ട് മുഖത്തിനുമുമ്പേ ഒരു മറയുണ്ടാക്കുന്നു. ഇപ്പോൾ നിങ്ങൾക്കെന്നെ കാണാൻ കഴിയുന്നില്ല എന്നാലും ഞാൻ വളരെ അടുത്താണുതാനും. അതുപോലെ, ഈശ്വരൻ മറ്റെല്ലാറ്റിനെക്കാളും ഏറ്റവും അടുത്താണ്: എന്നിരുന്നാലും ഈ മായാവരണം കാരണം അദ്ദേഹത്തെ കാണാൻ സാധിക്കുന്നില്ല.

ജീവൻ സച്ചിദാനന്ദസ്വരൂപൻതന്നെയാകുന്നു. എന്നാൽ ഈ മായ അല്ലെങ്കിൽ അഹങ്കാരം പല തരത്തിലുള്ള ഉപാധികളും ഉണ്ടാക്കി വെയ്ക്കുകകാരണം ജീവൻ തൻെറ സ്വരൂപം മറന്നുപോയിരിക്കുന്നു.

ഓരോ ഉപാധികൊണ്ടും ജീവൻെറ സ്വഭാവം മാറിപ്പോകും. കറുത്ത കരയുള്ള മുണ്ടുടുത്തുകഴിഞ്ഞാൽ, ഉടൻ കാണാം, നിധു ബാബുവിൻെറ ശൃംഗാരപ്പാട്ടുകൾ മൂളാൻ തുടങ്ങുകയായി; അടുത്ത പടി ചീട്ടുകളി; നടക്കാൻ പോകുമ്പോൾ കൈയിലൊരു വടിയും; ഇതൊക്കെ വന്നുകൂടും. രോഗംപിടിച്ചവൻപോലും ബൂട്സ് ഇട്ടുകഴിഞ്ഞാൽ, ഉടൻ ചൂളം വിളിക്കാൻ തുടങ്ങുകയായി. കോണിപ്പടി കയറുമ്പോൾ സായ്പന്മാരെപ്പോലെ ഓടിച്ചാടിക്കയറുന്നു. മനുഷ്യൻെറ കൈയിൽ പേന കിട്ടിയാൽ, എന്തുതരം പേനയായാലും കൊള്ളാം, ഉടനെ എവിടെനിന്നെങ്കിലും ഒരു കടലാസ്സു തേടിപ്പിടിച്ച് അതിന്മേൽ അതുമിതും കുത്തിവരച്ചുകൊണ്ടിരിക്കും.

പണവും ഒരു വല്ലാത്ത ഉപാധിയാണ്. പണമുണ്ടായാൽ മനുഷ്യൻ വേറൊരു മാതിരിയായിപ്പോകുന്നു! പിന്നെ അതേ മനുഷ്യനായിരിക്കയില്ല.

ഇവിടെ ഒരു ബ്രാഹ്മണൻ വരാറുണ്ട്. അയാൾ പുറമേ വളരെ വിനീതനായിരുന്നു. കുറച്ചുദിവസം കഴിഞ്ഞ് ഞാൻ കോന്നഗരത്തിൽ പോയി. ഹൃദയനും കൂടെയുണ്ടായിരുന്നു. ഞങ്ങൾ വള്ളത്തിൽ നിന്നിറങ്ങിയപ്പോൾ ആ ബ്രാഹ്മണൻ ഗംഗാതീരത്തിൽ ഇരിക്കുന്നതു കണ്ടു. കാറ്റുകൊള്ളാൻ ഇരിക്കുകയാണെന്നു വിചാരിച്ചു. ഞങ്ങളെ കണ്ടുകൊണ്ട് ചോദിച്ചു: 'ഹേ പൂജാരി, എന്താ സുഖം തന്നെയോ?' അയാളുടെ വർത്തമാനത്തിൻെറ സ്വരം കേട്ടിട്ട് ഞാൻ ഹൃദയനോടു പറഞ്ഞു, 'ഹൃദയാ, ഈ മനുഷ്യന് എവിടെയോനിന്നു കുറെ പണം കിട്ടിയിരിക്കണം. അതാണയാളിങ്ങനെ സംസാരിക്കുന്നത്.' ഹൃദയൻ ചിരിച്ചു.

* ആവയോർമദ്ധ്യഗാ സീതാ മായേവാത്മപരാത്മനോഃ.

ഒരു തവളയ്ക്ക് ഒരു രൂപ കിട്ടി. അത് അതിൻെറ മാളത്തിൽ രൂപ സൂക്ഷിച്ചുവെച്ചു. ഒരാന അതിൻെറ മാളം കവച്ചു കടന്നുപോയി. തത്സമയം തവള പുറത്തുവന്ന് വലിയ ദേഷ്യത്തോടെ ആനയെ തൊഴിക്കാൻ കാലുയർത്തിക്കാണിച്ചു; എന്നിട്ടു ചോദിച്ചു: 'എന്ത്, എന്നെ കവച്ചുകടക്കാൻമാത്രം വലുതായോ നീ?' അത്രയ്ക്കുണ്ട് പണത്തിൻെറ അഹങ്കാരം.

**അഹങ്കാരം എപ്പോൾ പോകും?**

ശ്രീരാമ: ജ്ഞാനലാഭത്തിനുശേഷം അഹങ്കാരം കളയാൻ കഴിയും. ജ്ഞാനലാഭമുണ്ടായാൽ സമാധിസ്ഥനായി. സമാധിസ്ഥനായാൽ അഹങ്കാരം പോകുന്നു. ആ ജ്ഞാനം നേടാൻ വലിയ പ്രയാസമാണ്.

സപ്തമഭൂമികയിൽ മനസ്സെത്തിയാൽ സമാധിയായി എന്നു വേദത്തിലുണ്ട്. സമാധി ബാധിച്ചാൽ അഹങ്കാരം പൊയ്പോകും. സാധാരണയായി മനസ്സിൻെറ വാസം എവിടെയാണ്? ആദ്യത്തെ മൂന്നു ഭൂമികകളിൽ; ലിംഗം, ഗുദം, നാഭി, ഈ മൂന്നു സ്ഥാനങ്ങളിൽ. അപ്പോൾ മനസ്സിൻെറ ആസക്തി കേവലം സംസാരത്തിൽ, കാമിനീകാഞ്ചനങ്ങളിൽ. മനസ്സ് ഹൃദയത്തിലെത്തുമ്പോൾ ഈശ്വരജ്യോതിസ്സ് കാണുന്നു. ജ്യോതിർദർശനമുണ്ടായ ആൾ ചോദിക്കുന്നു: 'ഇതെന്ത്! ഇതെന്ത്!' അതിനടുത്തത് കണ്ഠം. മനസ്സവിടെ വസിക്കുമ്പോൾ ഈശ്വരകഥകൾ പറയാനും കേൾക്കാനുമേ ഇഷ്ടമുള്ളു. കപാലത്തിൽ, ഭ്രൂമദ്ധ്യത്തിൽ മനസ്സെത്തിയാൽ സച്ചിദാനന്ദരൂപത്തിൻെറ ദർശനമുണ്ടാകുന്നു. ആ രൂപത്തെ സ്പർശിക്കാനും ആലിംഗനം ചെയ്യാനും ഇച്ഛയുണ്ടാകുന്നു; പക്ഷേ അതിനു കഴിയുകയില്ല. ചിമ്മിനിക്കുള്ളിലെ ദീപം കാണാനൊക്കും, തൊടാനാവില്ല. തൊട്ടു തൊട്ടു എന്നു തോന്നും, എന്നാൽ തോട്ടിട്ടില്ല. മനസ്സ് സപ്തമഭൂമികയിലെത്തുമ്പോൾ, അഹങ്കാരം കാണുകയില്ല. സമാധി സംഭവിക്കുന്നു.

വിജയൻ: അവിടെ എത്തിയശേഷം ബ്രഹ്മജ്ഞാനമുണ്ടാകുമ്പോൾ മനുഷ്യനെന്തു കാണുന്നു?

ശ്രീരാമ: സപ്തമഭൂമികയിൽ മനസ്സെത്തിയാൽ എന്തുണ്ടാകുന്നു എന്ന് വായ്കൊണ്ടു പറയാനാവില്ല. കപ്പലൊരിക്കൽ കടലിലെ കരിനീരിൽ പ്രവേശിച്ചാൽ പിന്നെ തിരിച്ചുവരില്ല. കപ്പലിൻെറ വർത്തമാനം പിന്നെ കിട്ടുകയില്ല. അതുകൊണ്ട് കടലിൻെറ വിശേഷമൊന്നും കപ്പലിൻെറ അടുക്കൽനിന്നും കിട്ടാൻ വഴിയില്ല.

ഉപ്പുപാവ കടലിൻെറ ആഴമളക്കാൻ പോയി. പക്ഷേ, ചെന്നു മുങ്ങി, അങ്ങനെതന്നെ അലിഞ്ഞുപോയി. കടലിനെന്താഴമുണ്ട് എന്നാര് വിവരം തരും? തരാനുള്ളയാൾ അലിഞ്ഞുപോയി. സപ്തമഭൂമികയിൽ മനസ്സ് നഷ്ടമായ്പോകുന്നു. സമാധിയുണ്ടാകുന്നു. അപ്പോളെന്തനുഭവിക്കുന്നു എന്ന് വാക്കുകൊണ്ടു പറയാനാവില്ല.

**ദുഷ്ടമായ അഹം**

ശ്രീരാമ: സംസാരിയാകുന്ന അഹം, കാമിനീകാഞ്ചനങ്ങളിൽ ആസക്തമാകുന്ന അഹം, ദുഷ്ടമാകുന്നു, ഈ 'ഞാൻ' ഇടയ്ക്കു വന്നു പെട്ടതുകൊണ്ടാണ് ജീവനും ആത്മാവും തമ്മിൽ ഭേദം വന്നു കൂടിയത്. വെള്ളത്തിനുമേലെ ഒരു വടിയിട്ടുകൊടുത്താൽ വെള്ളം രണ്ടായി ഭാഗിക്കപ്പെട്ടതായിക്കാണാം. വാസ്തവത്തിൽ ഒരേ ജലം വടി കാരണം രണ്ടായി കാണപ്പെടുന്നു. 'അഹം' ഈ വടിയാകുന്നു. വടിയെടുത്തു മാറ്റൂ, പഴയപടി ഒരേ ജലം മാത്രം ബാക്കി.

ദുഷ്ടമായ 'അഹം' എന്നാലെന്താകുന്നു? 'എന്നെ അറിയില്ലേ? എനിക്കെത്ര പണം! എന്നെക്കാൾ വലിയവനായി ആരുണ്ട്?' എന്നു ചോദിക്കുന്ന 'അഹം.' ഒരു കള്ളൻ പത്തു രൂപാ മോഷ്ടിച്ചാൽ ആദ്യം രൂപാ പിടിച്ചു മേടിക്കും, എന്നിട്ടവനെ ഊടുപാടു തല്ലും; അതുകൊണ്ടു തീർന്നില്ല. പാറാവുകാരനെക്കൊണ്ടു പിടിപ്പിച്ച് പോലീസിലേല്പിക്കും. ജയിലിലടപ്പിക്കും. ദുഷ്ടമായ 'അഹം' പറയുന്നു, 'അറിയില്ല അവനു ഞാനാരെന്ന്! എൻെറ പത്തുരൂപാ എടുക്കയോ? എന്തൊരു ധിക്കാരം!'

**പക്ഷേ, 'ഞാൻ' പോവുകയില്ല.**

വിജയൻ: 'ഞാൻ' പോകാതെ സംസാരാസക്തി നശിക്കില്ല, സമാധി സാധിക്കുകയുമില്ല എന്നു വരികിൽ സമാധി ലഭിക്കാനുതകുന്ന ബ്രഹ്മ ജ്ഞാനമാർഗ്ഗം സ്വീകരിക്കയാണല്ലൊ നല്ലത്. ഭക്തിയോഗത്തിൽ 'അഹം' വിട്ടുപോവില്ലെങ്കിൽ ജ്ഞാനയോഗംതന്നെ നല്ലത്.

ശ്രീരാമ: ഒന്നോ രണ്ടോ പേരുടെ 'അഹം' സമാധിവഴി പോയെന്നു വരാം; പക്ഷേ അതു സാധാരണയൊന്നും പോവില്ല. ആയിരം തവണ വിചാരം ചെയ്തോളു, 'ഞാൻ' വീണ്ടും മടങ്ങി മുമ്പിലെത്തും. ആൽമരം ഇന്നുവെട്ടിക്കളഞ്ഞോളു, നാളെ കാലത്തു ചെന്നു നോക്കിയാൽ മുളപൊട്ടിയിരിക്കുന്നതു കാണാം.

**ദാസൻ 'ഞാൻ'**

ശ്രീരാമ: അതുകൊണ്ട് 'ഞാൻ' തീർത്തും പോവുകയില്ലെങ്കിൽ ആ പോക്കിരി, 'ദാസൻ ഞാൻ' എന്നിരുന്നോട്ടെ. 'അല്ലയോ ഭഗവൻ, അവിടുന്നു പ്രഭു, ഞാൻ ദാസനും,' എന്ന ഭാവത്തിൽ വസിക്കുക. 'ഞാൻ ഭഗവദ്ഭൃത്യൻ, ഞാൻ ഈശ്വരഭക്തൻ,' എന്ന 'ഞാൻ' ദോഷം ചെയ്കയില്ല. മധുരസാധനങ്ങൾ തിന്നാൽ അമ്ലം വർദ്ധിക്കും. എന്നാൽ കല്ക്കണ്ടം മധുരങ്ങളുടെ കൂട്ടത്തിലല്ല. ജ്ഞാനയോഗം ബഹുകഠിനമാണ്. ദേഹാത്മബുദ്ധി പോയില്ലെങ്കിൽ ജ്ഞാനം ഉണ്ടാവുകയില്ല. കലിയുഗത്തിൽ മനുഷ്യൻ അന്നഗതപ്രാണനാണ്, ദേഹാത്മബുദ്ധി, അഹംബുദ്ധി വിട്ടുപോവില്ല. അതിനാൽ കലിയുഗത്തിനു പറ്റിയത് ഭക്തിയോഗമാകുന്നു. ഭക്തിപഥം സുഗമമാകുന്നു. ഹൃദയവ്യാകുലതയോടെ ഭഗവാൻെറ നാമങ്ങളും ഗുണങ്ങളും ഗാനം ചെയ്യുവിൻ, പ്രാർത്ഥിക്കുവിൻ; ഭഗവാനെ പ്രാപിക്കും, യാതൊരു സംശയവുമില്ല.

വെള്ളത്തിനുമെലെ മുളങ്കോല് ഇടാതെ അതുകൊണ്ടൊരു വരവരച്ചു വെന്നു വിചാരിക്കുക. വെള്ളം രണ്ടു ഭാഗമായി കാണപ്പെടുന്നു. എന്നാൽ വര അധികനേരമൊന്നും കാണുകയില്ല. ദാസൻെറ 'ഞാൻ,' ഭക്തൻെറ 'ഞാൻ,' ശിശുവിൻെറ 'ഞാൻ' ഇതൊക്കെ 'ഞാനി'ൻെറ രേഖമാത്രം.

## അദ്ധ്യായം ഏഴ്

ക്ലേശോ$f$ധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ.

**ഭക്തിയോഗവും ജ്ഞാനയോഗവും**

വിജയൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയ, ദുഷ്ടമായ 'അഹ' ത്തെ ഉപേക്ഷിക്കാൻ അവിടുന്നുപദേശിക്കുന്നു. 'ദാസോ$f$ഹം' എന്നതു കൊണ്ടു ദോഷമൊന്നുമില്ലേ?

ശ്രീരാമ: 'ദാസോ$f$ഹം' അതായത്, 'ഈശ്വരൻെറ ദാസനാണ് ഞാൻ, അദ്ദേഹത്തിൻെറ ഭക്തനാണ് ഞാൻ,' എന്ന അഭിമാനം: അതുകൊണ്ട് ദോഷമൊന്നുമില്ല, ദോഷമില്ലെന്നു മാത്രമല്ല, അതുകൊണ്ട് ഈശ്വരലാഭം ഉണ്ടാവുകയും ചെയ്യുന്നു.

വിജയൻ: ആട്ടെ, 'ദാസൻ ഞാൻ' എന്നു കരുതുന്നവൻെറ കാമക്രോധാദികൾക്ക് എന്തു സംഭവിക്കുന്നു?

ശ്രീരാമ: അത്തരത്തിൽ ശരിയായ ഭാവം ഉണ്ടെങ്കിൽ, കാമക്രോധങ്ങളുടെ രൂപം മാത്രമേ കാണുകയുള്ളു. ഈശ്വരദർശനത്തിനു ശേഷം 'ദാസൻ ഞാൻ' അല്ലെങ്കിൽ 'ഭക്തൻ ഞാൻ' എന്നു സ്വയം കരുതുന്ന വ്യക്തിക്ക് ആരെയും ഉപദ്രവിക്കാനാവില്ല. ചിന്താമണി തൊട്ടുകഴിഞ്ഞാൽ വാള് സ്വർണ്ണമായി മാറുന്നു! വാളിൻെറ ആകൃതി കാണും; പക്ഷേ അതുകൊണ്ട് ആരേയും ഹിംസിക്കാനാവില്ല.

തെങ്ങിൻെറ മടൽ ഉണങ്ങി വീണുപോയാൽ, ആ സ്ഥാനത്ത് വടു മാത്രം കാണും. ഒരുകാലത്ത് അവിടെ മടലുണ്ടായിരുന്നുവെന്ന് ആ വടുവിൽനിന്നും ഊഹിക്കാം. അതുപോലെ ഈശ്വരദർശനം ലഭിച്ചയാളുടെ അഹങ്കാരത്തിൻെറ പാടുമാത്രം ഉണ്ടായിരിക്കും. കാമക്രോധങ്ങളുടെ രൂപം മാത്രമുണ്ടായിരിക്കും. ഒരു ശിശുവിനെപ്പോലെയായിത്തീരും. ശിശുവിന് സത്വരജസ്തമസ്സുകളിൽ ഒന്നിനോടും ഒട്ടലില്ല. ശിശുകൾക്ക് ഒന്നിനോട് ഇഷ്ടം തോന്നലും അനിഷ്ടം തോന്നലും വേഗം കഴിയും. അഞ്ചുരൂപയുടെ ഒരു തുണി അരക്കാശിൻെറ ബൊമ്മ കൊടുത്തു തട്ടിയെടുക്കാം. എന്നാലാദ്യം വലിയ ആസക്തിയോടെ പറയും: 'ഇല്ല, ഞാൻ തരില്ല. എൻെറ അച്ഛൻ മേടിച്ചോണ്ടു തന്നതാണ്.' കൂടാതെ, ശിശുക്കൾക്ക് എല്ലാവരും ഒരുപോലെയാണ്. ഇവൻ വലിയവൻ, ഇവൻ ചെറിയവൻ ഈവക ബോധമൊന്നുമില്ല. അതുകൊണ്ട് ജാതിവ്യത്യാസവുമില്ല. 'ഇത് നിൻെറ ചേട്ടനാണ്' എന്ന് അമ്മ പറഞ്ഞു കൊടുത്താൽ, അവൻ ആരായിരുന്നാലും, ഒന്നിച്ചിരുന്ന് ഒരേ പാത്ര

ത്തിൽനിന്നും ഊണു കഴിക്കും. ശിശുവിനു വെറുപ്പില്ല. ശുദ്ധാശുദ്ധ ബോധമില്ല. കക്കൂസിൽപോയാലും മണ്ണിട്ടു കൈ കഴുകുകയില്ല.

**ഭക്തിയോഗം യുഗധർമ്മം – ജ്ഞാനയോഗം ബഹുകഠിനം**

ശ്രീരാമ: ചിലർ സമാധിക്കുശേഷവും 'ഭക്തൻ ഞാൻ' 'ദാസൻ ഞാൻ' എന്ന ഭാവം വെച്ചുകൊണ്ടിരിക്കും. 'ഞാൻ ദാസൻ, അവിടുന്ന് പ്രഭു; ഞാൻ ഭക്തൻ, അവിടുന്ന് ഭഗവാൻ,' ഈ അഭിമാനം ഭക്തന്നുണ്ടായിരിക്കും. ഈശ്വരലാഭത്തിനുശേഷവും അതുണ്ടായിരിക്കും. 'ഞാൻ' നിശ്ശേഷം പോവുകയില്ല. പിന്നെ, ഈ അഭിമാനം നിരന്തരം അഭ്യസിച്ചാൽ ഈശ്വരസാക്ഷാത്കാരം ഉണ്ടാവുകയും ചെയ്യും. ഇതിൻെറ പേരാണ് ഭക്തിയോഗം.

ഭക്തിയുടെ മാർഗ്ഗം അനുസരിച്ചാലും ബ്രഹ്മജ്ഞാനം ഉണ്ടാകും. ഭഗവാൻ സർവ്വശക്തിമാൻ; അദ്ദേഹത്തിനു വേണമെന്നു തോന്നിയാൽ ബ്രഹ്മജ്ഞാനവും തരാൻ കഴിയും. എന്നാൽ ഭക്തന്മാർ പ്രായേണ ബ്രഹ്മജ്ഞാനത്തിനപേക്ഷിക്കാറില്ല 'ഞാൻ ദാസൻ, അങ്ങ് പ്രഭു,' 'ഞാൻ ശിശു, അവിടുന്ന് അമ്മ,' ഈ ഭാവം പുലർത്താനാണ് അവരിഷ്ടപ്പെടുന്നത്.

വിജയൻ: വേദാന്തവിചാരം ചെയ്യുന്നവരും അദ്ദേഹത്തെ സാക്ഷാത്കരിക്കും ഇല്ലേ?

ശ്രീരാമ: ഉവ്വ്, വിചാരപഥത്തിൽക്കൂടിയും അദ്ദേഹത്തെ പ്രാപിക്കാൻ കഴിയും. അതിന് ജ്ഞാനയോഗമെന്നു പറയുന്നു. വിചാരപഥം ബഹുകഠിനമാണ്. സപ്തമഭൂമികകളുടെ കഥ നിങ്ങളോടു പറഞ്ഞു. സപ്തമഭൂമികയിൽ മനമെത്തിയാൽ സമാധിയായി. ബ്രഹ്മം മാത്രം സത്യം, ജഗത്ത് മിഥ്യ, ഈ ബോധം ദൃഢമായാൽ മനസ്സ് ലയം പ്രാപിക്കുന്നു. സമാധിയുണ്ടാകുന്നു. പക്ഷേ കലിയുഗത്തിൽ ജീവൻ അന്നഗതപ്രാണനാണ്, 'ബ്രഹ്മ സത്യം, ജഗന്മിഥ്യാ' എന്ന ബോധം എങ്ങനെയുണ്ടാകും? ദേഹബുദ്ധി പോകാതെ ആ ബോധം ഉണ്ടാകയില്ല. 'ഞാൻ ദേഹമല്ല, മനമല്ല, ചതുർവ്വിംശതിതത്ത്വങ്ങളല്ല. സുഖദുഃഖങ്ങൾക്കതീതനാണ് ഞാൻ. എനിക്കു രോഗശോകജരാമൃത്യു എവിടെ?' ഈവക ബോധം കലിയുഗത്തിലുണ്ടാകാൻ പ്രയാസമാകുന്നു. എത്രയൊക്കെ വിചാരം ചെയ്തോളു. എന്നാലും എവിടെ നിന്നെങ്കിലും ദേഹാത്മബുദ്ധി വന്നുചാടുന്നത് കാണാം. ആൽമരം ഇന്നു വെട്ടിക്കളഞ്ഞോളു, വേരോടെ നശിച്ചുവെന്നു നിങ്ങൾ വിചാരിക്കും; പക്ഷേ പിറ്റേന്നു ചെന്നു നോക്കൂ, അപ്പോൾക്കാണാം, ഒരു മുള പതുക്കെ തല പൊക്കുന്നത്. ദേഹാഭിമാനം വിട്ടുപോവില്ല. അതുകൊണ്ട് ഭക്തിയോഗമാണ് കലികാലത്തിന് യോജിച്ചതും, എളുപ്പവും.

എനിക്ക് 'പഞ്ചസാരയാകാൻ ഇഷ്ടമില്ല, പഞ്ചസാര തിന്നാനാണിഷ്ടം.' 'ഞാൻ ബ്രഹ്മമാകുന്നു' എന്നു പറയാൻ എനിക്കൊരിക്കലും ഇഷ്ടമില്ല. ഞാൻ പറയും, 'അവിടുന്ന് ഭഗവാൻ, ഞാനവിടുത്തെ

ദാസൻ.' ആറാമത്തെയും ഏഴാമത്തെയും ഭൂമികകളുടെ മദ്ധ്യത്തിൽ ഒരു വഞ്ചിപോലെ മനസ്സ് അങ്ങുമിങ്ങും വന്നുംപോയുമിരിക്കുന്നതാണ് നല്ലത്. ഷഷ്ഠഭൂമികയ്ക്കുമേലെ സപ്തമഭൂമികയിൽ ഏറെ നേരമിരിക്കാൻ എനിക്കാഗ്രഹമില്ല. ഭഗവാൻെറ നാമങ്ങളും ഗുണങ്ങളും കീർത്തിക്കാനാണെനിക്കിഷ്ടം. സേവ്യസേവകഭാവം വളരെ നന്ന്. പിന്നെയും നോക്കു, തിര ഗംഗയുടേതാണ്; ഗംഗ തിരയുടേതാണെന്ന് ആരും പറയാറില്ല.

'സോ$f$ഹം' എന്ന ഭാവം നന്നല്ല. ദേഹാത്മബുദ്ധിയിരിക്കെ, ഇപ്രകാരം അഭിമാനിക്കുന്നവന് വലിയ ആപത്ത് നേരിടും; മുന്നേറാനാവില്ല; ക്രമേണ താഴെ വീഴും. അയാൾ അന്യരെ വഞ്ചിക്കുന്നു. തന്നെയും വഞ്ചിക്കുന്നു. സ്വന്തം നില അയാൾക്കറിയാൻ കഴിയുന്നില്ല.

**രണ്ടുതരം ഭക്തി**

ശ്രീരാമ: എന്നാൽ ഏതെങ്കിലും തരം ഭക്തികൊണ്ടൊന്നും ഈശ്വരനെ കിട്ടുകയില്ല. പ്രേമഭക്തികൂടാതെ ഈശ്വരലാഭം ഉണ്ടാവില്ല. പ്രേമഭക്തിയുടെ വേറൊരു പേരാണ് രാഗഭക്തി. പ്രേമവും അനുരാഗവും കൂടാതെ ഭഗവാനെ ലഭിക്കയില്ല. ഈശ്വരനിൽ സ്നേഹം ഉണ്ടാകാതെ അദ്ദേഹത്തെ പ്രാപിക്കാൻ സാധിക്കയില്ല.

ഇനി വേറൊരുതരം ഭക്തിയുണ്ട്, അതിൻെറ പേര് വൈധീഭക്തി. ഇത്ര ജപിക്കണം, ഉപവാസമിരിക്കണം, തീർത്ഥാടനം ചെയ്യണം, ഇത്രയെല്ലാം ഉപചാരങ്ങൾക്കൊണ്ട് പൂജചെയ്യണം, ഇത്രയെല്ലാം ബലിദാനം ചെയ്യണം; ഇതെല്ലാം വൈധീഭക്തിയാണ്. ഇതൊക്കെ വളരെനാൾ അനുഷ്ഠിക്കുന്നതുകൊണ്ട് ക്രമത്തിൽ രാഗഭക്തിയുണ്ടാകുന്നു. എന്നാൽ രാഗഭക്തി ഉദിക്കാത്തിടത്തോളംകാലം ഈശ്വരസാക്ഷാത്കാരം ഉണ്ടാകയില്ല. ഭഗവാനിൽ സ്നേഹം വേണം. സംസാരവാസന തീർത്തും കളഞ്ഞ്, മനസ്സ് സമ്പൂർണ്ണം ഈശ്വരനിൽ സമർപ്പിച്ചാൽ അദ്ദേഹത്തെ ലഭിക്കും.

എന്നാൽ ചിലർക്കൊക്കെ രാഗഭക്തി സ്വതേ ഉണ്ട്; സ്വതഃസിദ്ധം; ബാല്യം മുതലേ ഉണ്ടായിരിക്കും. ശൈശവം മുതല്ക്കേ പ്രഹ്ലാദനെപ്പോലെ അവർ ഈശ്വരനുവേണ്ടി കരയുന്നു. വിധിപ്രകാരമുള്ള ഭക്തി കാറ്റിനുവേണ്ടി പങ്ക വീശുംപോലെയാണ്. കാറ്റു കിട്ടാൻ പങ്ക വേണം. അതുപോലെ ഈശ്വരനിൽ സ്നേഹമുണ്ടാകാനായി ജപവും തപവും ഉപവാസവും അനുഷ്ഠിക്കുന്നു. എന്നാൽ തെക്കൻകാറ്റു താനേ വീശാൻ തുടങ്ങിയാൽ ആളുകൾ പങ്ക മാറ്റിവെയ്ക്കുന്നു. ഈശ്വരനിൽ അനുരാഗവും പ്രേമവും സ്വാഭാവികമായിക്കഴിഞ്ഞാൽ ജപവും തപവും കർമ്മവും വിട്ടുപോകുന്നു, ഹരിപ്രേമത്താൽ മത്തനായിക്കഴിഞ്ഞാൽ വൈധീകർമ്മങ്ങളാരു ചെയ്യും?

ഭഗവാനിൽ സ്നേഹമുദിക്കാത്തിടത്തോളംകാലം ഭക്തി 'പച്ച'യാകുന്നു. അദ്ദേഹത്തിൽ സ്നേഹം ജനിച്ചുകഴിഞ്ഞാൽ ആ ഭക്തി 'പക്വ'മായി.

**ഉത്തമാധികാരി**

ശ്രീരാമ: അപക്വഭക്തന് ഈശ്വരകഥയും ഉപദേശങ്ങളും ഗ്രഹിക്കാൻ

കഴിയുകയില്ല. ഭക്തി പക്വമായവനു സാധിക്കും. *കറുത്ത ദ്രാവകം പുരട്ടിയിട്ടുള്ള പ്ലേറ്റിൽ, ഫോട്ടോ പതിയുന്നു, മായാതെ കിടക്കുന്നു. നേരേ മറിച്ച്, വെറും ചില്ലിൽ ആയിരം ഛായ പതിഞ്ഞാലും ഒന്നും നിലനില്ക്കുകയില്ല. സാധനം നീങ്ങുമ്പോൾ ചില്ലു പഴയപടി. ഈശ്വരനിൽ സ്നേഹമുണ്ടാകാതെ ആദ്ധ്യാത്മികോപദേശം ഗ്രഹിക്കാൻ സാധിക്കയില്ല.

**ഈശ്വരദർശനവും അതിനുള്ള ഉപായവും**

വിജയൻ: മഹാശയ ഈശ്വരനെ പ്രാപിക്കുന്നതിന്, അദ്ദേഹത്തെ ദർശിക്കുന്നതിന്, ഭക്തിയുണ്ടായാൽമാത്രം മതിയോ?

ശ്രീരാമ: മതി, ഭക്തികൊണ്ടുമാത്രം അദ്ദേഹത്തെ കാണാൻ കഴിയും. എന്നാലത് പക്വഭക്തിയായിരിക്കണം, പ്രേമഭക്തി, രാഗഭക്തി. ആ ഭക്തി യുണ്ടായാൽമാത്രമേ ഭഗവാൻെറ പേരിൽ സ്നേഹം ഉണ്ടാവുകയുള്ളു; അമ്മയ്ക്കു മകനോടും മകന് അമ്മയോടും, ഭാര്യയ്ക്കു ഭർത്താവിനോടും ഉള്ള സ്നേഹം പോലെയുള്ള സ്നേഹം.

ഈ സ്നേഹം, ഈ രാഗഭക്തി വന്നാൽ, ഭാര്യ, പുത്രൻ, സ്വജനങ്ങൾ, കുടുംബം ഇവരുടെ പേരിലുള്ള മായാസക്തി ഉണ്ടായിരിക്കയില്ല. ദയ കാണും. ഈ സ്നേഹമുണ്ടായാൽ ലോകം വിദേശമായിത്തോന്നും; ഒരു കർമ്മഭൂമിമാത്രമായിത്തോന്നും. നാട്ടിൻപുറത്ത് വീട്, ജോലിക്ക് കല്ക്കത്തയിൽ, അതുപോലെ. ജോലിക്കുവേണ്ടി തത്ക്കാലം വീട് വാടകയ്ക്കെടുത്തു കല്ക്കത്തയിൽ താമസിക്കേണ്ടതുണ്ട്. ഈശ്വര സ്നേഹം ഉണ്ടായിക്കഴിഞ്ഞാൽ സംസാരാസക്തി, വിഷയബുദ്ധി, നിശ്ശേഷം പോകും.

വിഷയബുദ്ധി ലേശമെങ്കിലും ഉണ്ടെങ്കിൽ അദ്ദേഹത്തെ കാണാ നൊക്കുകയില്ല. തീപ്പെട്ടിക്കോലു നനഞ്ഞതാണെങ്കിൽ ആയിരം എണ്ണം ഉരച്ചാലും ഒരു തരത്തിലും കത്തുകയില്ല. ഒരു കുന്നു കോലു നഷ്ടമായതുമാത്രം മെച്ചം. വിഷയാസക്തമായ മനസ്സ് നനഞ്ഞ തീപ്പെട്ടി ക്കോലാണ്.

'ഞാനെല്ലാം കൃഷ്ണമയമായിക്കാണുന്നു' എന്നു രാധ പറഞ്ഞപ്പോൾ സഖികൾ ചോദിച്ചു: 'എന്ത്, ഞങ്ങളദ്ദേഹത്തെ കാണുന്നേ ഇല്ലല്ലൊ! നിനക്കെന്താ സന്നി പിടിച്ചോ?' അപ്പോൾ രാധ പറഞ്ഞു: 'സഖി കണ്ണിൽ അനുരാഗാഞ്ജനം എഴുതൂ. അങ്ങനെ ചെയ്താൽ അദ്ദേഹത്തെ കാണാം.'

(വിജയനോട്) നിങ്ങളുടെ ബ്രഹ്മസമാജത്തിൻെറ പാട്ടിലിങ്ങനെ യുണ്ടല്ലോ:

പ്രഭോ ഭവാനൊടായകൃത്രിമപ്രേമ-
രസം മനമതിലണുവുമില്ലാതെ
അനുഷ്ഠിച്ചീടിലുമനന്തയജ്ഞങ്ങ-
ളറിഞ്ഞിടാനാമോ ഭവാനെയാർക്കാനും?

---

*silver nitrate solution

ഈ അനുരാഗം, ഈ പ്രേമം, ഈ പക്വഭക്തി, ഈ സ്നേഹം ഒരിക്കലുണ്ടായാൽ സാകാരവും നിരാകാരവും രണ്ടും സാക്ഷാത്കരിക്കപ്പെടുന്നു.

**ഈശ്വരദർശനവും കൃപയും**

വിജയൻ: ഈശ്വരദർശനം എങ്ങനെ സാധിക്കും?

ശ്രീരാമ: ചിത്തശുദ്ധിയുണ്ടാകാതെ സാദ്ധ്യമല്ല. കാമിനീകാഞ്ചനങ്ങൾ കൊണ്ട് മനസ്സ് മലിനമായിരിക്കുന്നു, അഴുക്കു പുരണ്ടിരിക്കുന്നു. സൂചി മണ്ണുപുരണ്ടു കിടന്നാൽ കാന്തം ആകർഷിക്കയില്ല. ചളി കഴുകിക്കളഞ്ഞാൽ കാന്തം ആകർഷിക്കും. അതുപോലെ മനസ്സിൻെറ മാലിന്യം കണ്ണിലെ ജലംകൊണ്ടു കഴുകിക്കളയാം. 'എൻെറ ഭഗവാനേ, ഞാനിനിയിങ്ങനെ ചെയ്കയില്ല' എന്ന് പാശ്ചാത്താപത്തോടെ കരഞ്ഞാൽ അഴുക്ക് കഴുകിപ്പോകും. അപ്പോൾ ഈശ്വരനാകുന്ന കാന്തം മനമാകുന്ന സൂചിയെ തന്നിലേയ്ക്കാകർഷിക്കുന്നു. അപ്പോൾ സമാധിയുണ്ടാകുന്നു; ഈശ്വരദർശനം ഉണ്ടാകുന്നു. എന്നാൽ ആയിരംതരത്തിൽ ശ്രമിച്ചാലും അദ്ദേഹത്തിൻെറ കൃപയില്ലെങ്കിൽ ഒന്നും നടക്കയില്ല. അദ്ദേഹത്തിൻെറ കൃപകൂടാതെ അദ്ദേഹത്തെ കാണാൻ കഴിയില്ല. കൃപയെന്താ അത്ര എളുപ്പമോ മറ്റോ ആണോ? അഹങ്കാരം നിശ്ശേഷം ഉപേക്ഷിക്കണം. 'ഞാനാണ് കർത്താവ്' എന്ന ബോധം ഉണ്ടെങ്കിൽ ഈശ്വരദർശനം ഉണ്ടാവുകയില്ല. കലവറ സൂക്ഷിക്കാനൊരാളുള്ളപ്പോൾ ഗൃഹനാഥനോട് ആരെങ്കിലും, 'പ്രഭോ, അവിടുന്നു വന്ന് കലവറയിൽനിന്നെന്തെങ്കിലുമെടുത്തു തന്നാലും' എന്നു പറയുന്നതായാൽ, 'കലവറയിൽ ഒരാളുണ്ടല്ലോ, ഞാൻ വന്നിട്ടെന്തു ചെയ്യാനാണ്?' എന്ന് ഗൃഹനാഥൻ മറുപടി പറയും. സ്വയം കർത്താവാണെന്ന് അഭിമാനിച്ചുക്കൊണ്ടിരിക്കുന്ന മനുഷ്യൻെറ ഹൃദയത്തിൽ ഈശ്വരൻ എളുപ്പത്തിൽ വരികയില്ല.

കൃപയുണ്ടായാൽ ദർശനം ലഭിക്കും. ജ്ഞാനസൂര്യനാണദ്ദേഹം. അദ്ദേഹത്തിൻെറ ഒരു കിരണംകൊണ്ട് ജഗത്തിന് ജ്ഞാനപ്രകാശം ലഭിച്ചിരിക്കുന്നു; അങ്ങനെയാണ് നമുക്ക് പരസ്പരം അറിയാൻ കഴിയുന്നതും ലോകത്തിൽ പലതരം വിദ്യ സമ്പാദിക്കുന്നതും. അദ്ദേഹത്തിൻെറ പ്രഭ ഒരിക്കൽ അദ്ദേഹംതന്നെ സ്വന്തം മുഖത്തേയ്ക്കു തിരിച്ചാൽ നമുക്ക് ദർശനം ലഭിക്കുന്നു.

പോലീസ് സാർജൻറു സായ്പ് രാത്രിയിൽ ഇരുട്ടത്തു കൈയിൽ വിളക്കുമായി* ചുറ്റിനടക്കുന്നു. അയാളുടെ മുഖം ആർക്കും കാണാനൊക്കുന്നില്ല. എന്നാൽ ആ വെളിച്ചംകൊണ്ട് അയാൾ ബാക്കി സകലരേയും കാണുന്നു; മറ്റുള്ളവർക്കും പരസ്പരം മുഖം കാണാൻ സാധിക്കുന്നു. ആർക്കെങ്കിലും സാർജൻറിനെ കാണണമെന്നുണ്ടെങ്കിൽ അയാളോട് അപേക്ഷിക്കണം: 'സായ്പേ, സദയം ആ വിളക്കൊന്ന് സ്വന്തം മുഖത്തേയ്ക്കു തിരിച്ചുപിടിക്കു, ഞാൻ താങ്കളെ ഒന്നു കാണട്ടെ,' എന്ന്.

അതുപോലെ ഈശ്വരനോടപേക്ഷിക്കണം: 'പ്രഭോ, കൃപാപൂര

*ഒരു വശത്തുമാത്രം ചില്ലുള്ള ഒരുതരം വിളക്ക്

സ്സരം അങ്ങയുടെ ജ്ഞാനദീപം അങ്ങൊന്ന് സ്വന്തം മുഖത്തേയ്ക്കു കാണിച്ചാലും. ഞാനങ്ങയെ ഒന്നു കാണട്ടെ.'

ഒരു വീട്ടിൽ വിളക്കു കത്തുന്നില്ലെങ്കിൽ അതു ദാരിദ്ര്യത്തിൻെറ ചിഹ്നമാണ്. അതുകൊണ്ട് ഹൃദയമദ്ധ്യത്തിൽ ജ്ഞാനദീപം കൊളുത്തണം.

നിർമ്മലജ്ഞാനത്തിൻദീപം ഗൃഹാന്തരേ തെളിച്ചെന്നാൽ
ചിന്മയിതൻമുഖാംബുജം നിനക്കു കാണാം.

വിജയൻ കൂടെ മരുന്നു കൊണ്ടുവന്നിട്ടുണ്ട്. ഗുരുദേവന്റെ മുമ്പിൽ വെച്ചു സേവിച്ചു. വെള്ളം ചേർത്തുവേണം അതു കഴിക്കാൻ. ഗുരുദേവൻ വെള്ളം കൊണ്ടുവരുവിച്ചു കൊടുത്തു. അദ്ദേഹം അഹൈതുക കൃപാസിന്ധു; വിജയന് വണ്ടിക്കൂലിയും വള്ളക്കൂലിയും കൊടുത്തു വരാൻ കഴിവില്ല. ഗുരുദേവൻ ഇടയ്ക്കിടയ്ക്കു വരാനും പറഞ്ഞ് ആളയയ്ക്കും. ഇത്തവണ ബലരാമനെ അയച്ചു. ബലരാമൻ കൊടുത്തോളും വണ്ടിക്കൂലി. ബലരാമന്റെ കൂടെയാണ് വിജയൻ വന്നത്.

സന്ധ്യയ്ക്കു വിജയനും വിജയൻെറ മറ്റു കൂട്ടുകാരും ബലരാമൻെറ വള്ളത്തിൽ കയറി. ബലരാമൻ അവരെ ബാഗ്ബസ്സാറിലുള്ള കടവിൽ ഇറക്കും. മാസ്റ്ററും ആ വള്ളത്തിൽ കയറി.

വഞ്ചി ബാഗ്ബസ്സാറിലെ അന്നപൂർണ്ണയുടെ കടവിലെത്തി. ബലരാമൻ അദ്ദേഹത്തിൻെറ ബാഗ്ബസ്സാറിലുള്ള വീടിനടുത്ത് ഇറങ്ങി. അപ്പോൾ ചന്ദ്രൻ കുറച്ചുയർന്നുകഴിഞ്ഞു. ഇന്നു ശുക്ലപക്ഷത്തിലെ ചതുർത്ഥീതിഥി. ശീതകാലം, അല്പാല്പം തണുപ്പു വീണു തുടങ്ങി. ശ്രീരാമകൃഷ്ണദേവൻെറ അമൃതോപമങ്ങളായ വാണികൾ സ്മരിച്ചും, അദ്ദേഹത്തിൻെറ ആനന്ദമൂർത്തി ഹൃദയത്തിൽ ധരിച്ചും വിജയൻ, ബലരാമൻ, മാസ്റ്റർ മുതലായവർ തങ്ങളുടെ ഗൃഹങ്ങളിലേയ്ക്കു മടങ്ങി.

## അദ്ധ്യായം എട്ട്

1883 ജനുവരി 1, തിങ്കളാഴ്ച

### ദക്ഷിണേശ്വരംക്ഷേത്രത്തിൽ ഭക്തന്മാരുമൊന്നിച്ച്

ശ്രീരാമകൃഷ്ണൻ കാളീക്ഷേത്രത്തിലെ മുമ്പു പ്രസ്താവിച്ച മുറിയിൽ ഭക്തന്മാരുമൊന്നിച്ച് ഇരുന്നരുളുന്നു. രാപകൽ ഹരിപ്രേമത്തിൽ; മാതൃഭക്തികൊണ്ട് മത്തനും!

തറയിൽ പുല്പായ് വിരിച്ചിട്ടുണ്ട്. അദ്ദേഹം അതിലിരിക്കുന്നു. മുമ്പിൽ പ്രാണകൃഷ്ണനും മാസ്റ്ററും. ശ്രീ രാഖാലും മുറിയിൽ ഉണ്ട്. ഹസ്ര മുറിയുടെ പുറത്ത് തെക്കുകിഴക്കേവരാന്തയിൽ ഇരുപ്പുണ്ട്.

ശീതകാലം, പൗഷമാസം, കൃഷ്ണാഷ്ടമി. ശ്രീരാമകൃഷ്ണൻ ഒരു സാൽവ പുതച്ചിട്ടുണ്ട്. നേരം എട്ടുമണി.

ഇപ്പോൾ അന്തരംഗഭക്തന്മാർ പലരും വന്ന് ഗുരുദേവനുമായി പരിചയമായ്ക്കഴിഞ്ഞിരിക്കുന്നു. ഏറെക്കുറെ ഒരു വർഷമായി നരേന്ദ്രൻ,

രാഖാൽ, ഭവനാഥൻ, ബലരാമൻ, മാസ്റ്റർ, ബാബുരാമൻ, ലാട്ടു മുതൽ പേർ എല്ലായ്പ്പോഴും വന്നുംപോയുമിരിക്കുന്നു. രാമൻ, മനോമോഹനൻ, സുരേന്ദ്രൻ, കേദാരൻ എന്നിവർ മുൻപറഞ്ഞവരെക്കാൾ ഒരുകൊല്ലം മുമ്പുമുതലേ വന്നുകൊണ്ടിരിക്കുന്നു.

ശ്രീരാമകൃഷ്ണദേവൻ വിദ്യാസാഗരൻെറ ബാദുർബഗാനിലുള്ള ഗൃഹത്തിൽ എഴുന്നള്ളിയിട്ടിപ്പോൾ ഏകദേശം അഞ്ചുമാസമായി. ശ്രീ കേശവചന്ദ്രസേനൻെറകൂടെ വിജയൻതുടങ്ങിയ ബ്രഹ്മഭക്തന്മാരുമൊരുമിച്ച് ബോട്ടിൽ ആനന്ദപൂർവ്വം യാത്ര നടത്തിയിട്ട് രണ്ടു മാസം കഴിഞ്ഞു.

ശ്രീ പ്രാണകൃഷ്ണമുഖ്യോപാധ്യായൻ കല്ക്കത്തയിൽ ശ്യാമപുക്കൂർ ഭാഗത്ത് താമസിക്കുന്നു. അദ്ദേഹത്തിൻെറ പൂർവ്വകുടുംബം ജനായ് ഗ്രാമത്തിലാണ്. ഹുണ്ടികവ്യാപാരത്തിലെ വലിയ മുതലാളി, ലേലംവിളിയുടെ മേൽനോട്ടം വഹിക്കുന്നു. ആദ്യത്തെ ഭാര്യയിൽ സന്താനമുണ്ടാകാത്തതുകൊണ്ട് അവരുടെ സമ്മതത്തോടെ രണ്ടാമതൊരു വിവാഹം ചെയ്തു. അവളിൽ ഒരു പുത്രൻമാത്രം ജനിച്ചു. പ്രാണകൃഷ്ണന് ശ്രീരാമകൃഷ്ണദേവനോട് വലിയ ഭക്തിയാണ്. കുറച്ച് തടിച്ച ദേഹം; അതുകൊണ്ട് ഗുരുദേവൻ ഇടയ്ക്കിടെ 'തടിയൻ ബ്രാഹ്മണൻ' എന്നു വിളിക്കാറുണ്ട്; വളരെ ബഹുമാന്യനായ ഒരു മനുഷ്യൻ. ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊരുമിച്ച് അദ്ദേഹത്തിൻെറ ഗൃഹത്തിൽ ക്ഷണമനുസരിച്ച് പോയിട്ടിപ്പോൾ ഏകദേശം ഒൻപതുമാസമായി. നാനാതരത്തിലുള്ള കറികളും മധുരപദാർത്ഥങ്ങളുംകൊണ്ടുള്ള ഒരു സദ്യ പ്രാണകൃഷ്ണൻ നല്കുകയുണ്ടായി.

ഗുരുദേവൻ തറയിലിരിക്കുന്നു. ഏതോ ഭക്തൻ കൊണ്ടുവന്ന ഒരു കുട്ട ജിലേബി സമീപമിരിക്കുന്നു. അദ്ദേഹം ഒരു ജിലേബി മുറിച്ചു തിന്നുന്നു.

ശ്രീരാമ: (പ്രാണകൃഷ്ണൻമുതലായവരോട്, ചിരിച്ചുകൊണ്ട്) കണ്ടോ, ഞാനമ്മയുടെ നാമം ചൊല്ലുന്നു; അതുകൊണ്ടിതൊക്കെ തിന്നാൻ കിട്ടുന്നു! (ചിരി) എന്നാലമ്മ ചുരയ്ക്കയും മത്തങ്ങയുമൊന്നും തരില്ല. അമ്മ തരുന്നത് അമൃതഫലം - ജ്ഞാനം, പ്രേമം, വിവേകം, വൈരാഗ്യം!

ആറേഴു വയസ്സുള്ള ഒരു കുട്ടി മുറിയിൽ കടുന്നുവന്നു. ശ്രീരാമകൃഷ്ണൻ ബാലനെപ്പോലെയായി. ഒരു കുട്ടി വേറൊരു കുട്ടിയെക്കണ്ടാൽ അതു തട്ടിപ്പറിച്ചെങ്കിലോ എന്നു പേടിച്ച് തൻെറ പലഹാരം ഒളിച്ചുവെയ്ക്കാറുണ്ടല്ലോ; ശ്രീരാമകൃഷ്ണനും ശരിക്കും അതുപോലെയുള്ള അപൂർവ്വമായ ഒരു ബാലകാവസ്ഥ പ്രാപിച്ചു. അദ്ദേഹം ജിലേബിയിരുന്ന കുട്ട കൈകൊണ്ടു പൊത്തിപ്പിടിച്ചു. പിന്നീടദ്ദേഹം കുട്ട ഒരു വശത്തേയ്ക്കു നീക്കിവെച്ചു.

പ്രാണകൃഷ്ണൻ ഒരു ഗൃഹസ്ഥൻതന്നെ. എന്നിരുന്നാലും അദ്ദേഹം വേദാന്തചർച്ച ചെയ്യാറുണ്ട്. 'ബ്രഹ്മ സത്യം ജഗന്മിഥ്യാ' എന്നും 'ഞാൻ തന്നെ അവൻ - സോഽഹം' എന്നും പറയാറുണ്ട്. ഗുരുദേവൻ അദ്ദേഹത്തോടു പറയും, 'കലിയിൽ ജനങ്ങൾ അന്നഗതപ്രാണരാണ്.

കലിയിൽ നാരദീയഭക്തിയാണ് നല്ലത്,' എന്ന്.

അദ്ദേഹം ഭക്തിഗമ്യൻ, ഭക്തിയില്ലെങ്കിലെങ്ങനെ കിട്ടും?

ബാലനെപ്പോലെ ജിലേബിയും ഒളിച്ചുപിടിച്ചുകൊണ്ടു ഗുരുദേവൻ സമാധിമഗ്നനായി.

## അദ്ധ്യായം ഒമ്പത്

### ഭാവനാരാജ്യവും രൂപദർശനവും

ഗുരുദേവൻ സമാധിയിൽ, ഏറെനേരം ഭാവാവിഷ്ടനായങ്ങനെ ഇരുന്നു. ദേഹം അനങ്ങുന്നില്ല; കണ്ണടയുന്നില്ല. ശ്വാസോച്ഛ്വാസം ഉണ്ടോ ഇല്ലയോ, അറിയാൻ കഴിയുന്നില്ല.

വളരെനേരം കഴിഞ്ഞ് ദീർഘശ്വാസം വിട്ടു. ഇന്ദ്രിയങ്ങളുടെ രാജ്യത്തിലേയ്ക്കു മടങ്ങിയെത്തി.

ശ്രീരാമ: (പ്രാണകൃഷ്ണനോട്) ദേവി കേവലം നിരാകാര മാത്രമല്ല. സാകാരയുമാണ്. ദേവിയുടെ രൂപങ്ങൾ കാണാൻ കഴിയും, ഭാവനയിലും ഭക്തിയിലുംകൂടി അമ്മയുടെ അതുല്യരൂപങ്ങൾ കാണാൻ കഴിയും. അമ്മ പല രൂപത്തിലും ദർശനം തരുന്നു.

### ഗൗരാംഗദർശനം, രതിയുടെ അമ്മയുടെ രൂപത്തിൽ ദേവീദർശനം

ശ്രീരാമ: ഞാനിന്നലെ അമ്മയെ കണ്ടു. കാവിനിറത്തിലുള്ള ഉടുപ്പണിഞ്ഞിരിക്കുന്നു. കുത്തലും തുന്നലുമൊന്നുമില്ല. എന്നോട് വർത്തമാനം പറയുകയും ചെയ്തു. വേറൊരുദിവസം ഒരു മുസ്ലീം പെൺകിടാവിൻെറ രൂപത്തിൽ എൻെറയുടുത്തുവന്നു. നെറ്റിയിൽ പൊട്ടു തൊട്ടിട്ടുണ്ട്; ദിഗംബരിയും. ആറേഴുവയസ്സുള്ള പെൺകുട്ടി, എൻെറയൊപ്പം നടക്കാൻ തുടങ്ങി, ചിരിച്ചു തുള്ളിച്ചാടി.

ഹൃദയൻെറ ഗൃഹത്തിൽവെച്ച് ഗൗരാംഗൻെറ ദർശനമുണ്ടായി; കറുത്ത കരയുള്ള മുണ്ടുടുത്തിരുന്നു.

ഈശ്വരൻ ഭാവത്തിനും അഭാവത്തിനും അതീതനാണെന്ന് ഹലധാരി പറഞ്ഞു. ഞാനമ്മയുടെ അടുത്തുപോയി ചോദിച്ചു: 'അമ്മേ ഹലധാരി ഇങ്ങനെയൊക്കെ പറയുന്നു. അപ്പോൾ ദിവ്യരൂപങ്ങളെല്ലാം മിഥ്യയാണെന്നോ?' ദേവി രതിയുടെ അമ്മയുടെ രൂപത്തിൽ എൻെറ അടുക്കൽ വന്നു പറഞ്ഞു: 'നീ ഭാവത്തിൽത്തന്നെ ഇരിക്കുക.' ഞാനതു ഹലധാരിയോടു പറയുകയും ചെയ്തു. ചിലപ്പോഴെല്ലാം ഇക്കാര്യം മറന്ന് കഷ്ടത്തിലാകുന്നു. ഭാവത്തിൽ വർത്തിക്കാതെ ഒരിക്കൽ പല്ലൊടിഞ്ഞു പോയി. അതുകൊണ്ട് ഈശ്വരാജ്ഞയോ ദർശനമോ ഇതിനു വിപരീതമായി ലഭിക്കാത്തപക്ഷം ഞാൻ ഭാവത്തിൽതന്നെ ഇരിക്കുന്നത്താണ്. ഭക്തി കൈക്കൊണ്ട് ജീവിക്കും. നീ എന്തു പറയുന്നു?

പ്രാണകൃഷ്ണൻ: അങ്ങനെയാവട്ടെ.

**ഭക്തിയുടെ ആവശ്യമെന്ത്? രാമൻെറ ഇച്ഛ**

ശ്രീരാമ:, അതിന് ഞാൻ നിന്നോടെന്തിന് ചോദിക്കണം? എൻെറ ഉള്ളിൽ ആരോ ഒരുവനുണ്ട്. അയാൾ എന്നെക്കൊണ്ട് ഇതെല്ലാം ചെയ്യിക്കുന്നു. ഇടയ്ക്കിടയ്ക്ക് ഏതാണ്ട് ഈശ്വരഭാവവും വരാറുണ്ട്. അപ്പോൾ എന്നെ പൂജിച്ചില്ലെങ്കിൽ എനിക്ക് സമാധാനമില്ല.

ഞാൻ യന്ത്രം, അദ്ദേഹം യന്ത്രി. അദ്ദേഹം ചെയ്യിക്കുംപോലെ ഞാൻ ചെയ്യുന്നു; പറയിക്കുംപോലെ ഞാൻ പറയുന്നു.

ഇപ്രപഞ്ചക്കടലിൽത്തടികണ-
ക്കിപ്രസാദഹോ! പൊന്തിക്കിടപ്പവൻ
വേലിയേറ്റത്തിൽ മേലോട്ടു ഞാൻ വരു-
മാവിധം പോകും താഴോട്ടിറക്കത്തിൽ.

കൊടുങ്കാറ്റിൽപെട്ട എച്ചിലില ചിലപ്പോൾ പറന്നു നല്ലയിടത്തു വീഴുന്നു, പിന്നെ ചിലപ്പോൾ കുപ്പച്ചാലിൽ ചെന്നുപെടുന്നു. കാറ്റെവിടേയ്ക്കു കൊണ്ടുപോകുന്നോ അങ്ങോട്ടു പോകുന്നു.

നെയ്ത്തുകാരൻ പറഞ്ഞു: 'രാമൻെറ ഇച്ഛയനുസരിച്ച് കൊള്ള നടന്നു; രാമൻെറ ഇച്ഛകൊണ്ട് പോലീസ് എന്നെ പിടികൂടി; രാമൻെറ ഇച്ഛകൊണ്ട് എന്നെ വിടുകയും ചെയ്തു.'

ഹനുമാൻ പറഞ്ഞു: 'ഹേ രാമ ശരണാഗതൻ ഞാൻ, ശരണാഗതൻ; അവിടുത്തെ പാദപദ്മത്തിൽ പരിശുദ്ധഭക്തിയുണ്ടാവാൻ എന്നെ അനുഗ്രഹിച്ചാലും. അങ്ങയുടെ ഭുവനമോഹിനിയായ മായകൊണ്ട് മുഗ്ദ്ധനാകാതിരിക്കാൻ അനുഗ്രഹിച്ചാലും.'

മരിക്കാറായ ഒരു പോക്കാച്ചിത്തവള പറഞ്ഞു: "രാമ, പാമ്പുപിടിക്കുമ്പോൾ 'രാമ രക്ഷിക്കണേ,' എന്നു വിളിച്ചു കരയുന്നു. രാമൻെറ വില്ലിൻെറ അറ്റമേറ്റു മരിക്കാൻ തുടങ്ങുന്നു, അതുകൊണ്ട് മിണ്ടാതിരിക്കുന്നു."

മുമ്പൊക്കെ പ്രത്യക്ഷദർശനങ്ങളുണ്ടാകാറുണ്ട്. ഈ കണ്ണുകൾകൊണ്ട് നിങ്ങളെയൊക്കെ കാണുംപോലെ. ഇപ്പോൾ ഭാവാവസ്ഥയിൽ ദർശനമുണ്ടാകുന്നു.

ഈശ്വരദർശനമുണ്ടായിക്കഴിഞ്ഞാൽ ബാലൻെറ സ്വഭാവമാകും. ആരെക്കുറിച്ച് ഒരുവൻ ധ്യാനിക്കുന്നുവോ അയാളുടെ സ്വഭാവം ധ്യാനിക്കുന്നവന് വന്നുചേരുന്നു. ഈശ്വരൻെറ സ്വഭാവം ബാലൻേറതുമാതിരിയാണ്. കുട്ടി കളിവീട് കെട്ടുന്നു, തട്ടിനിരത്തുന്നു, പിന്നെയും കെട്ടുന്നു. അതുപോലെ ഈശ്വരനും സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തുന്നു. കുട്ടി ഒരു ഗുണത്തിനും അധീനനല്ല; അതുപോലെ ഈശ്വരനും സത്വരജസ്തമസ്സുകൾ എന്ന മൂന്നു ഗുണങ്ങൾക്കും അതീതനാകുന്നു. അതുകൊണ്ടാണ് പരമഹംസന്മാർ അഞ്ചോ പത്തോ കുട്ടികളെ കൂടെ താമസിപ്പിക്കുന്നത്, അവരുടെ സ്വഭാവം തങ്ങളിലേയ്ക്കു സംക്രമിക്കാൻവേണ്ടി.

അഗർപാറയിൽനിന്നും ഇരുപതിരുപത്തിരണ്ടു വയസ്സുള്ള ഒരു ചെറുപ്പക്കാരൻ വന്നിട്ടുണ്ട്. അയാൾ വരുമ്പോൾ ആംഗ്യം കാണിച്ചു ഗുരുദേവനെ ഏകാന്തസ്ഥാനത്തു കൂട്ടിക്കൊണ്ടുപോയി, സ്വകാര്യമായി തൻെറ കഥകൾ പറഞ്ഞുകേൾപ്പിക്കാറുണ്ട്. അയാൾ അടുത്തകാലത്താണ് വരാൻ തുടങ്ങിയത്. ഇന്നയാൾ അടുത്ത് തറയിൽ ഇരിപ്പുണ്ട്.

**ജന്മപ്രകൃതിയും കാമജയവും – സരളതയും ഈശ്വരദർശനവും**

ശ്രീരാമ: (യുവാവിനോട്) ഭാവനകൊണ്ട് സ്വഭാവം മാറ്റാൻ കഴിയും. താനൊരു സ്ത്രീയാണെന്ന് സ്വയം ഭാവനചെയ്താൽ കാമാദി ശത്രുക്കൾ നഷ്ടമായ്പോകും. ശരിക്കും സ്ത്രീകളെപ്പോലെയായിത്തീരും അയാളുടെ പെരുമാറ്റം. യാത്രകളിയിൽ സ്ത്രീവേഷം കെട്ടുന്നവർ കുളിക്കുമ്പോൾ ഞാൻ കണ്ടിട്ടുണ്ട്, പെണ്ണുങ്ങളെപ്പോലെ പല്ലു തേയ്ക്കും, വർത്തമാനം പറയും. നീയൊരു ചൊവ്വാഴ്ചയോ ശനിയാഴ്ച്ചയോ വരിക. (പ്രാണകൃഷ്ണനോട്) ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. ശക്തിയെ അംഗീകരിച്ചില്ലെങ്കിൽ ജഗത്ത് മിഥ്യയായിപ്പോകും; ഞാൻ, നീ, വീട്, പറമ്പ്, കുടുംബം - ഒക്കെ മിഥ്യ. ഈ ആദ്യാശക്തി ഉള്ളതുകൊണ്ട് ജഗത്ത് നിലനില്ക്കുന്നു. താങ്ങുതൂണില്ലാതെ ചട്ടക്കൂടില്ല, ചട്ടക്കൂടില്ലാതെ ദുർഗ്ഗയുടെ സുന്ദരമായ പ്രതിമയും ഉണ്ടാക്കാനൊക്കുകയില്ല.

വിഷയബുദ്ധി കൈവിടാതെ ആത്മബോധമുണ്ടാവില്ല, ഭഗവല്ലാഭവും ഉണ്ടാവില്ല. വിഷയബുദ്ധിയുണ്ടെങ്കിൽ കപടത കാണും. സരളത കൂടാതെ അദ്ദേഹത്തെ പ്രാപിക്കാനാവില്ല.

ഉള്ളിലുറപ്പിച്ചുവെയ്ക്കണം ഭക്തിയെ
തള്ളിനീക്കീടണം കള്ളച്ചതികളെ
അർച്ചനം വന്ദനം ദാസ്യമിത്യാദിയാ-
മഷ്ടധാ ഭക്തികൾ രാമപാദം തരും.

ലൗകികകർമ്മങ്ങൾ ചെയ്യുന്നവരും ആപ്പീസിൽ പണിയെടുക്കുക, വ്യവസായം നടത്തുക, ഇവയിലേർപ്പെടുന്നവരും സത്യത്തിൽനില കൊള്ളുകയാണ് വേണ്ടത്. സത്യം പറയൽ കലിയുഗത്തിലെ തപസ്സാകുന്നു.

പ്രാണകൃഷ്ണൻ:

അസ്മിൻ ധർമ്മേ മഹേശി സ്യാത് സത്യവാദീ ജിതേന്ദ്രിയഃ
പരോപകാരനിരതോ നിർവ്വികാരഃ സദാശയഃ.

(ഹേ പരമേശ്വരീ, ഈ ധർമ്മത്തിൽ ഒരുവൻ സത്യവാദിയും ജിതേന്ദ്രിയനും പരോപകാരതത്പരനും നിർവ്വികാരനും സദാശയസമ്പന്നനും ആയിരിക്കണം.)

ഇങ്ങനെ മഹാനിർവ്വാണതന്ത്രത്തിലുണ്ട്.

ശ്രീരാമ: അതെ, ഈവക കാര്യങ്ങൾ ഉൾക്കൊള്ളണം.

## അദ്ധ്യായം പത്ത്

### ശ്രീരാമകൃഷ്ണദേവന് യശോദഭാവവും സമാധിയും

ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ സ്വസ്ഥാനത്ത് ചെന്നിരിപ്പായി. സദാ ഭാവാവിഷ്ടൻ, ഭാവദൃഷ്ടിയിൽ രാഖാലിനെ നോക്കിക്കൊണ്ടിരിക്കുന്നു. നോക്കിക്കൊണ്ടിരിക്കെ, വാത്സല്യഭാവത്താൽ ആപ്ലുതനായി; മെയ്യെല്ലാം പുളകം പൂണ്ടു. ഈ ദൃഷ്ടിയിൽക്കൂടിയോ യശോദ കണ്ണനെ കണ്ടിരുന്നത്.

നോക്കി നോക്കി ഗുരുദേവൻ വീണ്ടും സമാധിയിലാണ്ടു. മുറിക്കുള്ളിലെ ഭക്തജനങ്ങൾ സ്തബ്ധമൂകരായി ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ഈ അദ്ഭുതഭാവാവസ്ഥ നോക്കിക്കൊണ്ടിരുന്നു.

അല്പം ബാഹ്യബോധം വന്നപ്പോൾ ഗുരുദേവൻ ചോദിച്ചു: 'രാഖാലനെ കാണുമ്പോൾ എന്തുകൊണ്ടാണെനിക്ക് അദ്ധ്യാത്മഭാവാവേശം ഉണ്ടാകുന്നത്? മുന്നോട്ടു പോകുന്തോറും ഭഗവാൻെറ പ്രഭാവദർശനം ചുരുങ്ങിവരും. സാധകൻ ആദ്യം ദശഭുജയായ ഈശ്വരമൂർത്തിയെ ദുർഗ്ഗയെ, ദർശിക്കുന്നു. ആ മൂർത്തിയിൽ ഐശ്വര്യത്തിൻെറ പ്രകാശം വളരെയുണ്ട്. പിന്നത്തെ ദർശനം ദ്വിഭുജയായിട്ടാണ് - അപ്പോൾ പത്തു കൈയൊന്നുമില്ല - അത്രയും അസ്ത്രശസ്ത്രങ്ങളുമില്ല. അതിനുശേഷം ഗോപാലമൂർത്തിയുടെ ദർശനം - ഐശ്വര്യം യാതൊന്നുമില്ല. വെറും പിഞ്ചുപൈതലിൻെറ വിഗ്രഹം. ഇതിനപ്പുറവുമുണ്ട്. കേവലം ജ്യോതിർദർശനം.'

### സമാധിക്കുശേഷം; ബ്രഹ്മജ്ഞാനത്തിൻെറ ശരിയായ അവസ്ഥ

ശ്രീരാമ: ഈശ്വരദർശനമുണ്ടായാൽ, സമാധി ലഭിച്ചാൽ, പിന്നെ ജ്ഞാനവിചാരമൊന്നും ബാക്കി നില്ക്കയില്ല. ജ്ഞാനവിചാരം എത്ര കാലം കാണും? നാനാത്വബോധം ഉള്ളിടത്തോളംകാലം; ജീവൻ, ജഗത്ത്, ഞാൻ, നീ എന്നീവക ബോധമുള്ളിടത്തോളംകാലം കാണും. ശരിയായ ഐക്യജ്ഞാനം ഉദിക്കുമ്പോൾ മിണ്ടാതിരിക്കുന്നു. [1]ത്രൈലിംഗ സ്വാമിയുടെ സ്ഥിതി ഇതായിരുന്നു.

ബ്രാഹ്മണർ ഊണുകഴിക്കുമ്പോൾ കണ്ടിട്ടില്ലേ? ആദ്യം വലിയ ഒച്ചയും ബഹളവും. എന്നാൽ വയറു നിറയുംതോറും ഒച്ച ശമിച്ചു വരുന്നു. ഒടുവിൽ [2]മധുരത്തൈരും മധുരപലഹാരങ്ങളും വിളമ്പിക്കഴിഞ്ഞാൽ സൂപ് സൂപ് എന്ന ശബ്ദം മാത്രം; അല്ലാതെ വേറൊരു ശബ്ദവുമില്ല. അതു കഴിഞ്ഞാൽ ഉറക്കം - സമാധി. അപ്പോൾ പിന്നെ ഒച്ച തീരെയില്ല.

---

1. കാശിയിൽ വസിച്ചിരുന്ന ഒരു പ്രസിദ്ധമഹാത്മാവ്. ശ്രീരാമകൃഷ്ണൻ ഒരിക്കൽ ഇദ്ദേഹത്തെ കാണുകയുണ്ടായി. അദ്ദേഹമപ്പോൾ മൗനമായിരുന്നു.
2. ബംഗാളിൽ സദ്യയ്ക്ക് ഒടുവിൽ മധുരപലഹാരങ്ങളും മധുരമുള്ള തൈരും വിളമ്പുന്നു.

(മാസ്റ്ററോടും പ്രാണകൃഷ്ണനോടും) പലരും ബ്രഹ്മജ്ഞാനത്തിൻെറ കാര്യം പറയും; പക്ഷേ താണ വസ്തുക്കളിലാണ് മനസ്സെപ്പോഴും; വീട്, പറമ്പ്, പണം, പേര്, ഇന്ദ്രിയസുഖം ഇവയിൽ. *സ്മാരകത്തിൻെറ ചുവട്ടിൽ നില്ക്കുമ്പോൾ വണ്ടി, കുതിര, സായ്പ്, മദാമ്മ ഇവരെയൊക്കെ കാണുന്നു; മുകളിൽ കയറിയാൽ ആകാശവും സമുദ്രവും പരന്നങ്ങനെ കിടക്കുന്നു! അപ്പോൾ വീടും വണ്ടിയും കുതിരയും മനുഷ്യരുമൊന്നും രസമായിത്തോന്നുകയില്ല; ഇതൊക്കെ അപ്പോൾ ഉറുമ്പുപോലെ കാണപ്പെടും.

ബ്രഹ്മജ്ഞാനമുണ്ടായാൽ സംസാരാസക്തി, കാമിനീകാഞ്ചനത്തിലുള്ള ഉത്സാഹം, ഒക്കെ പോകും. അപ്പോഴെല്ലാം ശാന്തമാകുന്നു. വിറകെരിയുമ്പോൾ പൊടുപൊടെ പൊട്ടും, തീയാളും. കത്തിത്തീർന്നാൽ ചാരംമാത്രം ബാക്കി; പിന്നെ ഒച്ചയൊന്നുമില്ല. ആസക്തി പോയാൽ ഔത്സുക്യം പോകും. ഒടുവിൽ ശാന്തി.

ഈശ്വരനോട് അടുക്കുംതോറും അത്രയും ശാന്തി അനുഭവപ്പെടും. ശാന്തിഃ ശാന്തിഃ ശാന്തിഃ പരമശാന്തിഃ. ഗംഗയോടടുക്കുംതോറും അത്രയ്ക്കും ശീതളത അനുഭവപ്പെടും. കുളിച്ചാൽ കുറേക്കൂടി ശാന്തിയായി.

എന്നാൽ ജീവൻ, ജഗത്ത്, ചതുർവ്വിംശതിതത്ത്വങ്ങൾ - ഇവയെല്ലാം ഈശ്വനുള്ളതുകൊണ്ട് ഉണ്മയുള്ളവയായിരിക്കുന്നു. അദ്ദേഹത്തെ മാറ്റിനിർത്തിയാൽ ഒന്നും ബാക്കി കാണുകയില്ല. ഒന്നിനു ശേഷം പല പൂജ്യങ്ങളിട്ടാൽ വലിയ സംഖ്യയായി; ഒന്ന് മായ്ച്ചുകളഞ്ഞാൽ പൂജ്യത്തിന് ഒരു വിലയും ഉണ്ടായിരിക്കയില്ല.

പ്രാണകൃഷ്ണനോടുള്ള കൃപകൊണ്ടല്ലേ ഭഗവാനിപ്പോൾ തൻെറ അവസ്ഥയെ സംബന്ധിച്ചു സൂചിപ്പിക്കുന്നത്?

### ഗുരുദേവൻെറ അവസ്ഥ

ഭഗവാൻ തുടർന്നു: 'ബ്രഹ്മജ്ഞാനത്തിനുശേഷം, സമാധിക്കുശേഷം, ചിലരൊക്കെ താഴോട്ടുവന്ന്, "വിദ്യയുടെ അഹത്തെ, ഭക്തിയുടെ അഹത്തെ" കൈക്കൊണ്ടു ജീവിക്കുന്നു. ചന്ത പിരിഞ്ഞാലും ചിലർ സ്വമനസ്സാലെ ചന്തയിൽ നില്ക്കാറുണ്ടല്ലോ. നാരദാദികളെപ്പോലെ, അവർ ലോകശിക്ഷണത്തിനുവേണ്ടി വിദ്യാഹന്തയെ ബാക്കി നിർത്തിയിരുന്നു.

അല്പമെങ്കിലും ആസക്തി ബാക്കിയുണ്ടെങ്കിൽ അദ്ദേഹത്തെ കിട്ടുകയില്ല. നൂലിൻെറ തലപ്പ് ശകലമെങ്കിലും എഴുന്നുനിന്നാൽ അത് സൂചിയുടെ സുഷിരത്തിൽക്കൂടി കടക്കുകയില്ല.

ഈശ്വരദർശനം സാധിച്ചയാളുടെ കാമക്രോധാദികൾ നാമമാത്രം; എരിഞ്ഞ ചരടുപോലെ, കണ്ടാൽ ചരടുപോലെ തോന്നും; പക്ഷേ ഒന്നൂതിയാൽ പറന്നുപോകും!

*ആദ്യത്തെ ലോകമഹായുദ്ധസ്മാരകമായ ഒരു സ്തൂപം - ഒക്ടർലോണി മോണ്യുമെൻറ്

മനസ്സ് ആസക്തിശൂന്യമായാൽ ഭഗവദ്ദർശനമുണ്ടാകുന്നു. പരിശുദ്ധ മനസ്സിൽ ഉദയംചെയ്യുന്നതെല്ലാം പരമേശ്വരവാണികളാകുന്നു; ശുദ്ധ മനസ്സുതന്നെ ശുദ്ധബുദ്ധി; അതുതന്നെ ശുദ്ധമായ ആത്മാവും. എന്തെന്നാൽ ഈശ്വരനല്ലാതെ ഒന്നും ശുദ്ധമല്ല. പക്ഷേ അദ്ദേഹത്തെ ലഭിക്കണമെങ്കിൽ ധർമ്മാധർമ്മങ്ങൾക്ക് അപ്പുറം പോകണം.'

ഇതും പറഞ്ഞ് ഗുരുദേവൻ ദേവദുർല്ലഭകണ്ഠത്തിൽ രാമപ്രസാദൻെറ കീർത്തനം പാടി:

(ഗാഥ)

കാളിയാം കല്പകപാദപച്ഛായയിൽ
പോയിടാം നീ വരികെൻമനമേ,
നാലു ഫലങ്ങൾ ലഭിക്കുവാനത്തരു-
മൂലമണയണം വന്നീടു നീ.

കൂട്ടിനു വേണ്ട പ്രവൃത്തിയാം പത്നി, നിൻ-
കൂട്ടിനു വേണ്ടോൾ നിവൃത്തി മാത്രം,
തൻമകനായ വിവേകവും നിന്നുടെ
മുന്നിലുണ്ടാകണം തത്ത്വമേകാൻ.

## അദ്ധ്യായം പതിനൊന്ന്

### ശ്രീരാമകൃഷ്ണൻെറ രാധാഭാവം

ശ്രീരാമകൃഷ്ണദേവൻ തെക്കുകിഴക്കേ വരാന്തയിൽ വന്നിരുന്നു. പ്രാണകൃഷ്ണൻ തുടങ്ങിയ ഭക്തൻമാരും ഒപ്പമുണ്ട്. ഹസ്രയും വരാന്തയിൽ ഇരിപ്പുണ്ട്. ഗുരുദേവൻ ചിരിച്ചുകൊണ്ട് പ്രാണകൃഷ്ണനോടു പറഞ്ഞു: 'ഹസ്ര കുറഞ്ഞയാളൊന്നുമല്ല. *ഇവിടെ പെരിയ പള്ളിയെങ്കിൽ ഹസ്ര ചെറിയ പള്ളി.' (എല്ലാവരും ചിരിക്കുന്നു.)

നവകുമാരൻ എന്ന ഒരു മാന്യൻ വാതില്ക്കൽ വന്നുനിന്നു. ഭക്തൻമാരെ കണ്ടയുടനെ സ്ഥലം വിട്ടു. 'അഹങ്കാരത്തിൻെറ മൂർത്തി,' ഗുരുദേവൻ പറഞ്ഞു.

സമയം ഒമ്പതര മണി. പ്രാണകൃഷ്ണൻ നമസ്കരിച്ച് യാത്രപറഞ്ഞു. കല്ക്കത്തയിൽ വീട്ടിലേയ്ക്കു മടങ്ങിപ്പോകും.

ഒരു വൈരാഗി ഗുരുദേവൻെറ മുറിയിൽ **ഗോപീയന്ത്രത്തിൽ കീർത്തനം പാടുന്നു:

(ഓമനക്കുട്ടൻ - എന്ന മട്ട്)

ഇത്തടിനിതന്നക്കരെയല്ലൊ
നിത്യാനന്ദത്തിന്നുത്സവം

---

* തന്നെക്കുറിച്ച് ശ്രീരാമകൃഷ്ണൻ പലപ്പോഴും 'ഇവിടെ' എന്നു പറയാറുണ്ട്.
**വൈഷ്ണവഭിക്ഷുക്കളുപയോഗിക്കുന്ന ചരടുള്ള ഒരുതരം വാദ്യവിശേഷം.

മത്സരം മതിയാക്കു മർത്ത്യരെ-
യുത്സവത്തോണി വന്നെത്തി.

അക്കരയ്ക്കുചെന്നെത്തിടേണ്ടവർ
വെക്കമേറുകിത്തോണിയിൽ
ഇണ്ടലെന്തിന്? തോണി കാക്കുവാ-
നുണ്ടു ഗൗരാംഗാരാറുപേർ.

നില്ക്കയാണവർ മാറിലും ചുറ്റും
പൊൽപ്പരിചയും വാളുമായ്
ആറുപേരും വിതറുന്നു പുറ-
വാതിലിലൂടെ രത്നങ്ങൾ.

ഗുരുദേവൻ ഗാനം കേട്ടുകൊണ്ടിരിക്കെ ശ്രീ കേദാരചാറ്റർജി വന്നു പ്രണാമം ചെയ്തു. അദ്ദേഹം ആപ്പീസ് വേഷമാണ് ധരിച്ചിരിക്കുന്നത്. മേലങ്കിയും വാച്ചും തുടലും. ഈശ്വരകഥ കേട്ടാൽ കണ്ണിൽനിന്നും നീർ വഴിയും. അതിയായ ഈശ്വരപ്രേമമാർന്ന ആൾ, അകത്തു ഗോപീഭാവം.

കേദാരനെ കണ്ടതോടെ ഗുരുദേവന് വൃന്ദാവനലീലാസ്മരണ വന്നു. പ്രേമമത്തനായി നിവർന്നുനിന്നു; കേദാരനെ സംബോധന ചെയ്തു കൊണ്ട് ഗുരുദേവൻ പാടി:

കണ്ണൻ വസിക്കുന്ന കുഞ്ജത്തിലേയ്ക്കിനി
ഇങ്ങു നിന്നുണ്ടെത്ര ദൂരം തോഴി?
തദ്ഗാത്രസൗരഭമെന്നരികത്തേയ്ക്കു
നിർഗ്ഗളിച്ചെത്തുകയാണു തോഴി.
ഒട്ടല്ല ക്ഷീണമിവൾക്കു നടക്കുവാൻ
ഒറ്റയടിപോലും വയ്യാ തോഴി!

ശ്രീരാധയുടെ ഭാവത്തിൽ ഗാനം ചെയ്തുചെയ്ത് ഗുരുദേവൻ സമാധിസ്ഥനായി ചിത്രാർപ്പിതനെപ്പോലെ നിലകൊണ്ടു. കണ്ണിന്റെ രണ്ടുകോണിൽനിന്നും ആനന്ദാശ്രു പ്രവഹിച്ചുകൊണ്ടിരുന്നു.

കേദാരൻ അടിപണിഞ്ഞു. ഭഗവാന്റെ അടിമലർ തൊട്ടുകൊണ്ട് സ്തോത്രം ചെയ്തു:

ഹൃദയകമലമദ്ധ്യേ നിർവ്വിശേഷം നിരീഹം
ഹരിഹരവിധിവേദ്യം യോഗിഭിർധ്യാനഗമ്യം
ജനനമരണഭീതിഭ്രംശി സച്ചിത്സ്വരൂപം
സകലഭുവനബീജം ബ്രഹ്മചൈതന്യമീഡേ.*

അല്പനിമിഷങ്ങൾക്കുശേഷം ശ്രീരാമകൃഷ്ണദേവൻ ബാഹ്യബോധവാനായി. കേദാരൻ ഹാലിസഹറിലുള്ള സ്വവസതിയിൽനിന്ന് കല്ക്കത്തയിൽ ആപ്പീസിലേയ്ക്കു പോകുകയാണ്. വഴിക്ക് ദക്ഷിണേ

*ത്രിമൂർത്തികളാൽ അറിയപ്പെടുന്നതും ധ്യാനംകൊണ്ട് യോഗികൾ പ്രാപിക്കുന്നതും, ഭേദശൂന്യവും നിഷ്ക്രിയവും ജനിമൃതിഭയനാശകവും സച്ചിത്സ്വരൂപവും പ്രപഞ്ചകാരണവുമായ ബ്രഹ്മചൈതന്യത്തെ ഞങ്ങൾ ഹൃദയകമലമദ്ധ്യത്തിൽ ആരാധിക്കുന്നു.

ശ്വരംക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണനെ ദർശിക്കാൻ വന്നിരിക്കുക യാകുന്നു. അല്പം വിശ്രമിച്ചശേഷം കേദാരൻ യാത്ര പറഞ്ഞു.

ഇങ്ങനെ ഭക്തന്മാരുമായി വർത്തമാനംപറഞ്ഞ് നേരം രണ്ടുമണി യായി. ശ്രീ രാമലാലൻ ഒരു കിണ്ണത്തിൽ ഗുരുദേവന്നായി കാളീക്ഷേത്ര ത്തിലെ നൈവേദ്യം കൊണ്ടുവന്നു. ഗുരുദേവൻ മുറിയുടെ നടുക്ക് തെക്കോട്ടു മുഖമായി ഇരുന്ന് ആഹാരം കഴിച്ചു. ഊണുകഴിക്കുന്നത് കുട്ടികളെപ്പോലെ - അല്പസ്വല്പം എല്ലാറ്റിൽനിന്നുമെടുത്തു വായിലിട്ടു.

ഊണു കഴിഞ്ഞ് ഗുരുദേവൻ ചെറിയ കട്ടിലിൽ കുറഞ്ഞൊന്നു വിശ്രമിച്ചു. അല്പം കഴിഞ്ഞ് ഏതാനും മാർവാറിഭക്തന്മാർ വന്നുചേർന്നു.

## അദ്ധ്യായം പന്ത്രണ്ട്

**അഭ്യാസയോഗം – രണ്ടുവഴി – വിചാരവും ഭക്തിയും**

നേരം മണി മൂന്ന്. മാർവാറിഭക്തന്മാർ തറയിലിരുന്നുകൊണ്ട് ഗുരുദേവനോട് ചോദ്യങ്ങൾ ചോദിക്കുന്നു. മാസ്റ്റർ, രാഖാൽ, വേറെചില ഭക്തന്മാർ മുറിയിലുണ്ട്.

മാർവാറിഭക്തൻ: സ്വാമിൻ, എന്താണ് വഴി?

ശ്രീരാമ: രണ്ടു തരത്തിലുണ്ട്. വിചാരപഥം - പിന്നൊന്ന് അനുരാഗ ത്തിന്റെ അല്ലെങ്കിൽ ഭക്തിയുടെ പന്ഥാവ്. സദസദ്‌വിചാരം. ഒന്നു മാത്രം സത്യം അഥവാ നിത്യമായ വസ്തു - ഈശ്വരൻ; ബാക്കി സമസ്തവും അസത് അല്ലെങ്കിൽ അനിത്യം. ഇന്ദ്രജാലക്കാരൻമാത്രം സത്യം. ഇന്ദ്രജാലം പൊയ്. ഇതാണ് വിചാരം.

വിവേകവും വൈരാഗ്യവും. ഈ സദസദ്‌വിചാരത്തിന്റെ പേരാണ് വിവേകം. വൈരാഗ്യമെന്നാൽ സംസാരവിഷയങ്ങളിലുള്ള വിരക്തിയാ കുന്നു. ഇത് ഒറ്റയടിക്കൊന്നും കിട്ടുകയില്ല. എന്നും അഭ്യാസം ചെയ്യണം. കാമിനീകാഞ്ചനങ്ങളെ ആദ്യം മനസ്സിൽനിന്നും പുറത്താ ക്കണം. അതിനുശേഷം ഈശ്വരാനുഗ്രഹത്താൽ മനസ്സിൽനിന്നും പുറത്തുനിന്നും ഉപേക്ഷിക്കാൻ സാധിക്കും. 'ഈശ്വരനുവേണ്ടി സർവ്വവും വെടിയുവിൻ' എന്ന് കല്ക്കത്തയിലെ ആളുകളോടു പറയാൻ പാടില്ല. 'മനസ്സിൽനിന്നും ത്യജിക്കുവിൻ' എന്നുവേണം പറയാൻ.

അഭ്യാസയോഗം മുഖേന കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തി ഉപേക്ഷിക്കാൻ കഴിയും. ഈ സംഗതി ഗീതയിലുണ്ട്.* അഭ്യാസം കൊണ്ട് മനസ്സിന് അസാധരണമായ ശക്തി വന്നുചേരുന്നു. അപ്പോൾ ഇന്ദ്രിയങ്ങളെ സംയമം ചെയ്യുന്നതിനും കാമക്രോധങ്ങളെ കീഴടക്കു ന്നതിനും പ്രയാസമുണ്ടായിരിക്കയില്ല. കൈയും കാലും ഉള്ളിലേ യ്ക്കു വലിച്ചാൽപ്പിന്നെ ആമ പുറത്തേയ്ക്കു വിടാത്തതുപോലെ. കോടാ ലിയെടുത്തു നാലു തുണ്ടമാക്കി മുറിച്ചാലും പുറത്തേയ്ക്കു നീട്ടുകയില്ല.

---

* അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ   ഗീത 12.9
അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ.   „ 6.35

മാർവാറിഭക്തൻ: മഹാത്മൻ, അവിടുന്ന് രണ്ടു മാർഗ്ഗങ്ങളെക്കുറിച്ചു പറഞ്ഞുവല്ലോ. ഇനിയൊന്നെന്താണ്?

ശ്രീരാമ: അനുരാഗത്തിൻെറ അഥവാ ഭക്തിയുടെ പന്ഥാവ്. വ്യാകുലനായി, നിർജ്ജനത്തിൽ, ഏകാന്തത്തിൽ, 'ദർശനം നല്കിയാലും,' എന്നു പറഞ്ഞ് ഒന്നു കരയുവിൻ.

എന്മനസ്സേ നീ വിളിക്കയമ്മയെ യഥാവിധി
അമ്മ നിന്നെ ദൂരെ വിട്ടകന്നു വാഴ്വതെങ്ങനെ?
ഇല്ലവൾക്ക് തെല്ലു ശക്തി വേർപിരിഞ്ഞു മേവിടാൻ
അല്ലലാർന്ന നിന്നെ വിട്ടു കാളി വാഴ്വതെങ്ങനെ?

മാർവാറി ഭക്തൻ: മഹാത്മൻ, സാകാരപൂജയെന്നാൽ എന്താണർത്ഥം? നിരാകാരനിർഗുണപൂജയെന്നുവെച്ചാലും എന്താണർഥം?

ശ്രീരാമ: അച്ഛൻെറ ഫോട്ടോ കണ്ടാൽ അച്ഛനെ ഓർമ്മവരുംപോലെ, പ്രതിമാപൂജ ചെയ്തുചെയ്ത് സത്യസ്വരൂപം ഉദ്ദീപ്തമാകുന്നു.

സാകാരമെന്നാൽ എങ്ങനെയെന്നറിയാമോ? ജലരാശിയുടെ നടുക്കുനിന്ന് കുമിളകൾ ഉയരുംപോലെ, ചിദാകാശമെന്ന മഹാകാശത്തിൽ നിന്ന് ഓരോരോ രൂപങ്ങൾ ഉയരുന്നതു കാണാം. അവതാരവും അത്തരമൊരു രൂപമാകുന്നു. അവതാരലീല ആ ആദ്യാശക്തിയുടെതന്നെ ഒരു കളി.

**പാണ്ഡിത്യം – ഞാനാര്? ഞാൻ തന്നെ നീ**

ശ്രീരാമ: പാണ്ഡിത്യത്തിലെന്തുണ്ട്? വ്യാകുലതയോടെ വിളിച്ചാൽ ഈശ്വരനെ ലഭിക്കും. അനേകം വിഷയങ്ങൾ അറിയേണ്ട ആവശ്യമില്ല.

ആചാര്യനു പലതും അറിയേണ്ടതുണ്ട്. അന്യനെ കൊല്ലാൻ വാളും പരിചയും വേണം. തൻകൊലയ്ക്ക് ഒരു സൂചിയോ നഖം ചെത്തുന്നതിനുള്ള കത്തിയോ ഉണ്ടെങ്കിൽ മതി.

'ഞാൻ ആര്?' എന്നു തേടിപ്പോയാൽ ഈശ്വരനെ കിട്ടും.

'ഞാൻ' മാംസമോ, അസ്ഥിയോ, രക്തമോ, മജ്ജയോ അല്ല, മനമോ, ബുദ്ധിയോ? ഇങ്ങനെ വിചാരംചെയ്താൽ ഒടുവിൽ കാണാം ഇതൊന്നുമല്ല 'ഞാൻ' എന്ന്. 'നേതി നേതി.' ആത്മാവിനെ ഗ്രഹിക്കാനോ സ്പർശിക്കാനോ സാധിക്കില്ല. അത് നിർഗുണം, നിരുപാധികം.

പക്ഷേ ഭക്തിമാർഗ്ഗത്തിൽ അദ്ദേഹം സഗുണനാകുന്നു. ശ്യാമൻ ചിന്മയൻ, ധാമം ചിന്മയം, സർവ്വവും ചിന്മയം!

മാർവാറിഭക്തന്മാർ നമസ്കരിച്ച് യാത്ര പറഞ്ഞു.

സന്ധ്യയായി. ഗുരുദേവൻ ഗംഗാദർശനം ചെയ്യുന്നു. മുറിയിൽ വിളക്കു കൊളുത്തി. ശ്രീരാമകൃഷ്ണൻ ജഗന്മാതാവിൻെറ നാമം ജപിക്കുന്നു; കട്ടിലിലിരുന്ന് ദേവിയെ ധ്യാനിക്കുന്നു.

അമ്പലങ്ങളിൽ ദീപാരാധന തുടങ്ങി. ആരാത്രികത്തിൻെറ മധുരധ്വനി മന്ദാകിനിയുടെ കളകളാരവവുമായി മേളിച്ച് മധുരതരമായി. ഇവയുടെ നടുക്ക് പ്രേമോന്മത്തനായ ഭഗവാൻ ശ്രീരാമകൃഷ്ണൻ ഇരുന്നരുളുന്നു. സകലതിലും മധുരം! ഹൃദയം മധുമയം!! മധു മധു മധു!!!

# എട്ടാം ഭാഗം

## ദക്ഷിണേശ്വരത്ത് ഗുരുദേവൻെറ ജന്മദിനാഘോഷം

### അദ്ധ്യായം ഒന്ന്

1883 ഫെബ്രുവരി 18, ഞായറാഴ്ച

**ശ്രീരാമകൃഷ്ണൻ ബൽഘേറിയാഗ്രാമത്തിൽ**

ശ്രീരാമകൃഷ്ണൻ ബൽഘേറിയായിൽ ശ്രീ ഗോവിന്ദമുഖർജിയുടെ ഗൃഹത്തിൽ സമാഗതനായിരിക്കുന്നു. ഇന്നു ഞായർ, ഫാല്ഗുനമാസം 7-ാം തീയതി. മാഘമാസത്തിലെ ശുക്ലപക്ഷദ്വാദശി, പുഷ്യനക്ഷത്രം. നരേന്ദ്രൻ, രാമൻ മുതലായ ഭക്തന്മാർ വന്നിട്ടുണ്ട്; അയല്ക്കാരും ചിലർ വന്നിരിക്കുന്നു. ഏഴെട്ടുമണിക്ക് ഗുരുദേവൻ നരേന്ദ്രൻമുതൽ പേരോടൊത്ത് ആദ്യം സങ്കീർത്തനം ചെയ്കയും നൃത്തം വെയ്ക്കുകയും ചെയ്തു.

**ബൽഘേറിയായിലെ ആളുകളോടുള്ള ഉപദേശം**

കീർത്തനം അവസാനിച്ചപ്പോൾ എല്ലാവരും ഇരുന്നു. പലരും ഗുരുദേവനെ നമസ്കരിച്ചു. 'ഈശ്വരനെ നമസ്കരിക്കുവിൻ,' എന്ന് ഗുരുദേവൻ ഇടയ്ക്കിടയ്ക്ക് പറഞ്ഞുകൊണ്ടിരുന്നു. അദ്ദേഹമരുളി: 'ഈശ്വരൻ തന്നെയാണ് ഇതെല്ലാമായിരിക്കുന്നത്; എന്നാൽ ചില ചില സ്ഥാനങ്ങളിൽ സജ്ജനങ്ങളിലെന്നപോലെ കൂടുതൽ പ്രകാശിക്കുന്നു. ദുഷ്ടജനങ്ങളുമുണ്ടല്ലോ എന്നു പറയുകയാണെങ്കിൽ, കടുവായും സിംഹവുമുണ്ട്; എന്നതുകൊണ്ട് വ്യാഘ്രനാരായണനെ കെട്ടിപ്പിടിക്കേണ്ട ആവശ്യമില്ല. അകലെനിന്ന് പ്രണാമംചെയ്ത് മാറിപ്പോകണം. വെള്ളത്തിൻെറ കാര്യമെടുക്കുക: ചില വെള്ളം കുടിക്കാൻ കൊള്ളാം; ചിലതു പൂജയ്ക്കുപയോഗിക്കാം; ചിലതിൽ കുളിക്കാം; വേറെ ചിലത് കാലുംമറ്റും കഴുകാൻ മാത്രം കൊള്ളാം.'

ഒരയൽക്കാരൻ: സ്വാമിൻ, എന്താണു വേദാന്തമതം?

ശ്രീരാമ: വേദാന്തവാദികൾ 'സോƒഹം' എന്നു പറയുന്നു. ബ്രഹ്മം സത്യം, ജഗത് മിഥ്യാ, 'ഞാനും' മിഥ്യ. പരബ്രഹ്മംമാത്രം ഉണ്ട്. പക്ഷേ 'ഞാൻ' അങ്ങനെ പോവില്ല. അതിനാൽ 'ഞാൻ ഈശ്വരൻെറ ദാസൻ, ഞാനദ്ദേഹത്തിൻെറ സന്താനം, ഞാനദ്ദേഹത്തിൻെറ ഭക്തൻ,'

എന്ന ഭാവം വളരെ നല്ലതാണ്.

കലിയുഗത്തിൽ ഭക്തിയോഗമാണ് നല്ലത്. ഭക്തികൊണ്ടും ഈശ്വരനെ പ്രാപിക്കാൻ കഴിയും. ദേഹബുദ്ധിയുണ്ടെങ്കിൽ വിഷയബുദ്ധിയുമുണ്ട്. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇതൊക്കെ വിഷയം. വിഷയബുദ്ധി പോകാൻ വളരെ പ്രയാസം. വിഷയബുദ്ധി ഉള്ളപ്പോൾ 'സോऽഹം' എന്ന ബോധം ഉണ്ടാവില്ല. ത്യാഗികൾക്ക് വിഷയബുദ്ധി കുറയും; സംസാരി സർവ്വദാ വിഷയചിന്തയിൽ മുഴുകിയിരിക്കുന്നു. അതിനാൽ 'സോऽഹം' സംസാരികൾക്ക് അകലെയാണ്.

**ബൽഘേറിയക്കാരനും പാപവാദവും**

അയൽക്കാരൻ: ഞങ്ങൾ പാപികൾ; ഞങ്ങൾക്കെന്തു സംഭവിക്കും?

ശ്രീരാമ: ഈശ്വരൻെറ നാമഗുണങ്ങൾ കീർത്തനംചെയ്താൽ ശരീരത്തിൻെറ സർവ്വപാപങ്ങളും പറന്നുപോകുന്നു. ദേഹവൃക്ഷത്തിൽ പാപപ്പക്ഷികൾ വാഴുന്നു. ഭഗവാൻെറ നാമകീർത്തനം കൈ കൊട്ടുംപോലെയാണ്. കൈ കൊട്ടിയാൽ മരത്തിൻമുകളിൽനിന്ന് പക്ഷികളൊക്കെ പറന്നുപോകുംപോലെ, സർവ്വപാപങ്ങളും, അദ്ദേഹത്തിൻെറ നാമ ഗുണകീർത്തനംകൊണ്ട് ഒഴിഞ്ഞുപോകുന്നു.*

ഇതും നോക്കു, മൈതാനത്തിലുള്ള തടാകത്തിലെ ജലം സൂര്യൻെറ ചൂടുകൊണ്ട് താനേ വറ്റിപ്പോകുന്നു. അതുപോലെ പാപപുഷ്കരണിയിലെ നീരെല്ലാം അദ്ദേഹത്തിൻെറ നാമഗുണകീർത്തനംകൊണ്ട് തനിയെ വരണ്ടുപോകുന്നു.

നിത്യവും അഭ്യാസം ചെയ്യണം. സർക്കസ്സിൽ ഞാൻ കണ്ടു, അതിവേഗം പായുന്ന കുതിരയുടെ പുറത്ത് ഒരു മദാമ്മ ഒറ്റക്കാലിൽ നിലകൊള്ളുന്നു. എത്ര അഭ്യാസംകൊണ്ടാണ് ഇതു സാധിച്ചത്!

അദ്ദേഹത്തെ കാണാൻ ഒരിക്കലെങ്കിലും ഒന്നു കരയുക.

ഇതാണ് രണ്ടു വഴികൾ - അഭ്യാസവും, അനുരാഗവും അതായത്, കാണാൻവേണ്ടിയുള്ള വ്യാകുലതയും.

**ബൽഘേറിയക്കാരൻെറ ഷട്ചക്രത്തെക്കുറിച്ചുള്ള ഗാനം**

അതിഥിമന്ദിരത്തിൻെറ രണ്ടാംനിലയിലെ മുറിയുടെ വരാന്തയിൽ ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ആഹാരം കഴിക്കുന്നു. നേരം ഒരുമണിയായി. ഊണേതാണ്ട് കഴിയാറായപ്പോൾ, താഴെ മുറ്റത്ത് ഒരു ഭക്തൻ പാട്ടു തുടങ്ങി:

ഏറെ നേരമായിട്ടമ്മ മൂലാധാരപദ്മത്തിങ്കൽ
ഗാഢനിദ്രപൂണ്ടമർന്നു ശയിക്കയല്ലീ!
ഉണർന്നരുളുക തായേ, പരമരഹസ്യമാകും

---

* സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ. (ഗീത 18.66)

പണിയൊന്നു നിറവേറ്റാനുണരുകമ്മേ.
നെറുകയിൽ സഹസ്രാരപദ്മത്തിൽ വസിക്കും തവ
പതിതൻസവിധത്തിലേയ്ക്കുയരുകമ്മേ.
ചൈതന്യരൂപിണി തായേ, ഷട്ച്ചക്രങ്ങളെ ഭേദിച്ചെൻ-
മനഃക്ലേശമകറ്റണേ ജഗജ്ജനനി.

പാട്ടു കേട്ട് ഗുരുദേവൻ സമാധിയിൽ. ശരീരം മുഴുവൻ നിശ്ചലം; കൈ ഭക്ഷണപ്പാത്രത്തിൽ തൊട്ടുകൊണ്ട് ചിത്രാർപ്പിതംപോലെ നില കൊണ്ടു. പിന്നെ ഊണു നടന്നില്ല. ഏറെനേരം കഴിഞ്ഞ് ഭാവാവേശം തെല്ലു ശമിച്ചപ്പോൾ അരുളിച്ചെയ്തു: 'എനിക്കു താഴെപ്പോകണം, എനിക്കു താഴെപ്പോകണം.'

ഒരു ഭക്തൻ അദ്ദേഹത്തെ വളരെ സാവധാനം താഴോട്ടു കൂട്ടിക്കൊണ്ടുപോയി.

അങ്കണത്തിൽ കാലത്ത് നാമസങ്കീർത്തനം ചെയ്തുകൊണ്ട് പ്രേമോന്മത്തനായി ഗുരുദേവൻ നൃത്തംചെയ്തു. ഇപ്പോഴും കളിക്ക് കളമൊക്കെ ഒരുക്കിയിരിക്കുന്നു. ഗുരുദേവൻ ഭാവാവിഷ്ടൻ; ഗായകൻെറ അടുത്തു ചെന്നിരുപ്പായി. ഗായകനപ്പോൾ പാട്ടുനിർത്തി. ഗുരുദേവൻ വളരെ വിനയത്തോടെ പറഞ്ഞു: 'ഭാഗവതരേ, അമ്മയുടെ നാമം ഒന്നുകൂടി കേട്ടാൽ കൊള്ളാം.'

ഭാഗവതർ പിന്നെയും പാടി: 'ഉണർന്നരുളുക തായേ............'

പാട്ടുകേട്ട് ഗുരുദേവൻ വീണ്ടും ഭാവാവിഷ്ടൻ.

## അദ്ധ്യായം രണ്ട്

1883 ഫെബ്രുവരി 25, ഞായറാഴ്ച

### നിർജ്ജനത്തിൽ സാധന, തത്ത്വശാസ്ത്രം, ഈശ്വരദർശനം

ഭഗവാൻ ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരംക്ഷേത്രത്തിൽ, രാഖാൽ, രാമൻ, നിത്യഗോപാലൻ, ചൗധുരി തുടങ്ങിയ ഭക്തന്മാരുമൊരുമിച്ച്.

ശ്രീരാമകൃഷ്ണദേവൻ ഉച്ചത്തെ ഊണിനുശേഷം ഭക്തന്മാരോടുകൂടി മുമ്പറഞ്ഞ മുറിയിൽ ഇരുന്നരുളുന്നു.

രാഖാൽ, ഹരീശൻ, ലാട്ടു, ഹസ്ര, ഇവരീയിടെയായി സദാനേരവും ഗുരുദേവൻെറ കാൽത്തണലിൽ വാഴുന്നു. കല്ക്കത്തെയിൽനിന്ന് രാമൻ, കേദാരൻ, നിത്യഗോപാലൻ, മാസ്റ്റർ മുതലായ ഭക്തന്മാർ വന്നിരിക്കുന്നു. ചൗധുരിയും വന്നിട്ടുണ്ട്.

ഈയിടെ ചൗധുരിയുടെ ഭാര്യ മരിച്ചുപോയി. മനസ്സിനു ശാന്തി കിട്ടാൻവേണ്ടി അദ്ദേഹം ഏതാനും തവണ ഗുരുദേവനെ വന്നുകാണുകയുണ്ടായി. അദ്ദേഹത്തിന് നാലു ബിരുദങ്ങളുണ്ട്; സർക്കാർ ജോലിയുമുണ്ട്.

ശ്രീരാമ: (രാമൻ മുതലായ ഭക്തന്മാരോട്) രാഖാൽ, നരേന്ദ്രൻ, ഭവനാഥൻ ഇവർ നിത്യസിദ്ധന്മാരാകുന്നു - ജന്മപ്രഭൃതി അദ്ധ്യാത്മ ബോധം ഉണർന്നിട്ടുള്ളവർ. ലോകശിക്ഷണത്തിനുവേണ്ടിയാണവർ ശരീരധാരണം ചെയ്യുന്നത്.

വേറൊരു കൂട്ടരുണ്ട്, കൃപാസിദ്ധന്മാർ, പെട്ടെന്നവർക്ക് ഈശ്വര കൃപ ലഭിക്കുന്നു - അതോടെ അവർക്ക് ഭഗവദ്ദർശനവും ജ്ഞാനലാഭവും ഉണ്ടാകുന്നു. ഒരായിരം വർഷം ഇരുളടഞ്ഞുകിടന്നിരുന്ന ഒരു മുറി പോലെയാണത്. ഉള്ളിൽ വിളക്കു കൊണ്ടുവന്നാൽ ഒരു നിമിഷം കൊണ്ടത് പ്രകാശപൂർണ്ണമായിത്തീരുന്നു! മെല്ലെമെല്ലെയൊന്നുമല്ല.

സംസാരത്തിലിരിക്കുന്നവർ അദ്ധ്യാത്മസാധന ചെയ്യണം; ഏകാന്ത ത്തിൽപോയി വ്യാകുലതയോടെ ഈശ്വരനെ വിളിക്കണം.

(ചൗധുരിയോട്) പാണ്ഡിത്യംകൊണ്ട് അദ്ദേഹത്തെ പ്രാപിക്കാനൊ ക്കുകില്ല. പിന്നെ, ഭഗവത്കാര്യങ്ങൾ യുക്തിവിചാരംകൊണ്ട് ആർക്കറിയാ നൊക്കും? അദ്ദേഹത്തിൻെറ പാദപദ്മത്തിൽ ഭക്തി പുലർത്തണം; സകലരുമതു ചെയ്യേണ്ടതാകുന്നു.

**ഭീഷ്മവിലാപം, ജയാപജയം, ദിവ്യചക്ഷുസ്സും ഗീതയും**

ശ്രീരാമ: അദ്ദേഹത്തിൻെറ ഐശ്വര്യം അനന്തം - എന്തറിയാനൊ ക്കും? അദ്ദേഹത്തിൻെറ കാര്യങ്ങളും ആർക്കെങ്കിലും അറിയാനാവുമോ? ഭീഷ്മദേവൻ സാക്ഷാൽ അഷ്ടവസുക്കളിൽ ഒരു വസു - അദ്ദേഹവും ശരശയ്യയിൽ കിടക്കുമ്പോൾ കരഞ്ഞുപോയി. അദ്ദേഹം പറഞ്ഞു: * 'എന്തൊരാശ്ചര്യം! പാണ്ഡവന്മാരുടെ കൂടെയുണ്ട് സർവ്വദാ ഭഗവാൻ. എന്നിട്ടും അവരുടെ കഷ്ടാരിഷ്ടങ്ങൾക്കൊരറുതിയുമില്ല. ഭഗവാൻെറ ഇച്ഛ ആർക്കറിയാം?'

ചിലരു കരുതും, ഞാൻ കുറച്ചൊക്കെ സാധനയും ഭജനവും ചെയ്തി ട്ടുണ്ട്; ഞാൻ ജയിച്ചുപോയി എന്ന്. ഇവിടെയൊരു തേവിടിശ്ശി സ്വബോധ ത്തോടെ ഗംഗയിൽ മരണമടയുകയുണ്ടായി.[1]

ചൗധുരി: ഈശ്വരനെ എങ്ങനെ കാണാൻ കഴിയും?

ശ്രീരാമ: ഈ കണ്ണുകൊണ്ടു കാണാനൊക്കുകയില്ല. അദ്ദേഹം ദിവ്യച ക്ഷുസ്സു നല്കിയാൽ കാണാനാവും. വിശ്വരൂപദർശനസമയത്ത് ഭഗവാൻ അർജ്ജുനന് ദിവ്യചക്ഷുസ്സ് നല്കിയിരുന്നു.

നിങ്ങളുടെ 'ഫിലോസഫി' (തത്ത്വശാസ്ത്രം) വെറും ഊഹാപോഹം

---

* യത്ര ധർമ്മസുതോ രാജാ ഗദാപാണിർവൃകോദരഃ, കൃഷ്ണോƒസ്ത്രീ ഗാണ്ഡീവം ചാപം. സുഹൃത് കൃഷ്ണസ്തതോ വിപത്. - രാജാവ് ധർമ്മപുത്രൻ, ഗദ പ്രയോഗിക്കാൻ ഭീമസേനൻ; വില്ലാളിയോ വിജയൻ; വില്ലോ ഗാണ്ഡീവം. സുഹൃത് ശ്രീകൃഷ്ണനും. എന്നിട്ടും വിപത്ത്! ഭാഗ. 1.9.15.

1 സ്വബോധത്തോടെ ഗംഗയിൽവെച്ചു മരിക്കുന്നത്, പുണ്യഫലവും പുണ്യകരവു മെന്ന് ഹിന്ദുക്കൾ വിശ്വസിക്കുന്നു.

മാത്രം. വെറുതെ യുക്തിവിചാരം നടത്തുന്നു! അതുകൊണ്ടൊന്നും അദ്ദേഹത്തെ കാണാനാവില്ല.

**അഹൈതുകീഭക്തി**

ശ്രീരാമ: രാഗഭക്തിയുണ്ടെങ്കിൽ, അനുരാഗസഹിതമായ ഭക്തിയുണ്ടെങ്കിൽ, ഈശ്വരനും അനങ്ങാതിരിക്കാൻ വയ്യ; ഭക്തി ഭഗവാന് എവ്വിധം പ്രിയമെന്നോ? പിണ്ണാക്കുചേർത്ത തീറ്റി പശുവിന് ഇഷ്ടപ്പെടുംപോലെ - 'കപ്കപ്പെ'ന്നു വെട്ടിവിഴുങ്ങും.

രാഗഭക്തി - ശുദ്ധഭക്തി - അഹൈതുകീഭക്തി - പ്രഹ്ലാദൻെറ ഭക്തിപോലെ. വലിയാളുടെ അടുക്കൽനിന്ന് നിനക്കൊന്നും ആവശ്യമില്ല. എന്നാലും നീ നിത്യവും ചെല്ലുന്നു. അയാളെ കാണുന്നതിഷ്ടമാണ്. എന്തെങ്കിലും ആവശ്യമുണ്ടോ എന്നു ചോദിച്ചാൽ പറയും, 'ഇല്ല, എനിക്കാവശ്യമൊന്നുമില്ല. അങ്ങയെ കാണാനായി വന്നതാണ്.' ഇതിൻെറ പേരാണ് അഹൈതുകീഭക്തി. നീ ഈശ്വരനിൽനിന്നും ഒന്നും ആവശ്യപ്പെടുന്നില്ല - സ്നേഹിക്കുന്നുവെന്നു മാത്രം.

ഇതുമരുളി ഗുരുദേവൻ പാടി:

*മുക്തിദാനമരുളുവാൻ മടിയില്ലെനിക്ക് ശുദ്ധ-
ഭക്തി നല്കീടുവാനത്രെ മടിക്കുന്നു ഞാൻ.
രാഗഭക്തി നേടിയവനേവരെയും ജയിക്കുന്നു
മാനുഷജാതിക്കു സർവ്വമാരാധ്യനവൻ.
മൂന്നുലോകങ്ങളിലുള്ള ജനങ്ങളെയെല്ലാമവൻ
പാരാതെ കീഴടക്കീടുമെന്നേ ചൊല്ലാവൂ!*

അദ്ദേഹം തുടർന്നു: 'സാരമായ സംഗതി രാഗാനുഭക്തിയാണ്; പിന്നെ വിവേകവും വൈരാഗ്യവും.'

ചൗധുരി: സ്വാമിൻ, ഗുരുവില്ലെങ്കിൽ ഈശ്വരലാഭമുണ്ടാകുകയില്ലേ?

ശ്രീരാമ: സച്ചിദാനന്ദനാണ് ഗുരു. ശവസാധനചെയ്ത് ഇഷ്ടദേവതാദർശനസമയമാകുമ്പോൾ ഗുരു സമീപമെത്തി പറയുന്നു: 'ഇവിടെ നോക്ക്, ഇതാ നിൻെറ ഇഷ്ടദേവൻ.' അതിനുശേഷം ഗുരു ഇഷ്ടദേവതയിൽ ലയിച്ചുപോകുന്നു. ഗുരുതന്നെ ഇഷ്ടദേവതയും. ഗുരു ഈശ്വരനിലേയ്ക്കു പോകാനുള്ള ചരടു പിടിച്ചുതരുന്നു.

സ്ത്രീകൾ 'അനന്തവ്രത'മനുഷ്ഠിക്കുന്നു. എന്നാൽ പൂജിക്കുന്നത് വിഷ്ണുവിനെയാണ്. അദ്ദേഹത്തിൽ ഈശ്വരൻെറ അനന്തരൂപങ്ങൾ അടങ്ങിയിരിക്കുന്നു.

**സർവ്വധർമ്മസമന്വയം**

ശ്രീരാമ: (രാമൻ മുതലായ ഭക്തന്മാരോട്) ഏതു രൂപത്തെയാണ് ധ്യാനിക്കേണ്ടത് എന്നു ചോദിക്കുന്നപക്ഷം, ഞാൻ പറയും, ഏതു

---

* ശ്രീകൃഷ്ണവചനം

മൂർത്തിയാണ് ഇഷ്ടമെന്നാലതു ധ്യാനിക്കുക, എന്ന്. എന്നാലൊന്നറിയണം, അവയൊക്കെ ഒന്നാണ്.

ആരോടും വിദ്വേഷം പാടില്ല. ശിവൻ, കാളി, ഹരി, സർവ്വവും ഒരേ ഈശ്വരൻെറ ഭിന്നരൂപങ്ങൾ. എല്ലാം ഏകമെന്നറിയുന്നവൻ ധന്യൻ.

അല്പം കാമക്രോധാദികൾ ഇല്ലാത്തപക്ഷം ശരീരം നില്ക്കയില്ല. എന്നാലവയെ കുറയ്ക്കാൻ ശ്രമിക്കണം.

കേദാരനെ നോക്കിക്കൊണ്ടു ഗുരുദേവൻ പറഞ്ഞു: 'ഇവൻ നല്ലവൻ, നിത്യത്തേയും ലീലയേയും സ്വീകരിക്കുന്നു. ഒരുവശത്ത് ബ്രഹ്മത്തെ അംഗീകരിക്കുന്നു, അതേസമയം ദിവ്യലീലയും മനുഷ്യലീലയും അംഗീകരിക്കുന്നു.'

ഗുരുദേവൻ മനുഷ്യദേഹമെടുത്തു വന്നിരിക്കുന്ന അവതാരമാണെന്ന് കേദാരൻ പറയാറുണ്ട്.

നിത്യഗോപാലനെ നോക്കിക്കൊണ്ട് ഗുരുദേവൻ ഭക്തന്മാരോടരുളി: 'ഇവൻെറ അവസ്ഥ കൊള്ളാം.'

ശ്രീരാമ: (നിത്യഗോപാലനോട്) നീ അവിടെ അധികം പോകരുത്. വല്ലപ്പോഴുമൊരിക്കൽ പൊയ്ക്കോളു. ഭക്തയാണെങ്കിലും സ്ത്രീയല്ലേ? അതുകൊണ്ട് സൂക്ഷിക്കണം.

സന്ന്യാസിയുടെ നിയമം വളരെ കഠിനമാണ്. സ്ത്രീകളുടെ പടംകൂടി കാണാൻ പാടില്ല. ഈ നിയമം ഗൃഹസ്ഥന്മാർക്കു ബാധകമല്ല.

ഒരു സ്ത്രീ വലിയ ഭക്തയാണ് എന്നിരുന്നാൽപ്പോലും, അവരുമായി ഇടപഴകുന്നതു നന്നല്ല. ജിതേന്ദ്രിയനാണെങ്കിൽത്തന്നെ ലോകശിക്ഷണത്തിന് സന്ന്യാസി ഇതൊക്കെ പാലിക്കണം.

സന്ന്യാസിയുടെ സമ്പൂർണ്ണത്യാഗം കണ്ടിട്ടാണ് മറ്റാളുകൾ ത്യാഗം ചെയ്യാൻ ശീലിക്കുന്നത്. അതില്ലെങ്കിൽ അവരും വീണുപോകും. സന്ന്യാസി ജഗദ്ഗുരുവാകുന്നു.

ഇപ്പോൾ ഗുരുദേവനും ഭക്തന്മാരും എഴുനേറ്റു നടന്നുകൊണ്ടിരിക്കുന്നു. മാസ്റ്റർ പ്രഹ്ലാദൻെറ ചിത്രവും നോക്കിക്കൊണ്ടുനിന്നു. അഹൈതുകിയാണ് പ്രഹ്ലാദൻെറ ഭക്തിയെന്നു പറഞ്ഞിട്ടുണ്ട്.

## അദ്ധ്യായം മൂന്ന്

1883 മാർച്ച് 9, വെള്ളിയാഴ്ച

### അമാവാസ്യദിവസം ഭക്തന്മാരുമൊത്ത്

ഭഗവാൻ ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ, സ്വന്തം മുറിയിൽ രാഖാൽ, മാസ്റ്റർ മുതലായ ഒന്നുരണ്ട് ഭക്തന്മാരോടുകൂടി ഇരുന്നരുളുന്നു. ഫാല്ഗുനമാസം 26-ാം തീയതി. മാഘമാസത്തിലെ അമാവാസ്യ, കാലത്ത് എട്ടൊമ്പതുമണിയായിരിക്കും.

അമാവാസ്യദിവസം സാധാരണമായി ഗുരുദേവന് സർവ്വദാ ജഗന്മാതാവിൻെറ ആവേശം ഉണ്ടാകാറുണ്ട്. അദ്ദേഹം പറഞ്ഞു: "ഈശ്വരൻമാത്രം വാസ്തവം, ബാക്കിയൊക്കെ അവാസ്തവം. അമ്മ തൻെറ മഹാമായയിൽ എല്ലാവരേയും വ്യാമോഹിപ്പിച്ചുവെച്ചിരിക്കുന്നു. മനുഷ്യരുടെയിടയ്ക്കു നോക്കൂ, ബദ്ധജീവന്മാരാണധികവും. എത്രയോ കഷ്ടവും ക്ലേശവുമനുഭവിക്കുന്നു. എന്നാലും കാമിനീകാഞ്ചനത്തിൽ ആസക്തി! ഒട്ടകം മുൾച്ചെടി തിന്നുന്നു, വായിൽനിന്ന് ചോരയൊഴുകുന്നു. എന്നാലും പിന്നെയും മുൾച്ചെടി തിന്നും. പ്രസവവേദനയെടുക്കുമ്പോൾ സ്ത്രീകൾ പറയും, 'അയ്യോ ഇനി ഞാൻ ഭർത്താവിൻറടുത്തുപോവില്ല!' പിന്നെയും ഒക്കെ മറക്കുന്നു.

നോക്കിൻ, ആരും ഈശ്വരനെ അന്വേഷിക്കുന്നില്ല. കൈതച്ചക്ക കളഞ്ഞിട്ട്, ആളുകളതിൻെറ ഇല തിന്നുന്നു."

ഭക്തൻ: ആവട്ടെ, ഈശ്വരനെന്തിനു ഞങ്ങളെ സംസാരത്തിൽ വെച്ചിരിക്കുന്നു?

**ചിത്തശുദ്ധിക്കുവേണ്ടി നിഷ്കാമകർമ്മം**

ശ്രീരാമ: സംസാരം കർമ്മക്ഷേത്രമാകുന്നു. കർമ്മം ചെയ്തുചെയ്ത് ജ്ഞാനമുണ്ടാകുന്നു. ഗുരുവരുളുന്നു, 'ഈവക കർമ്മങ്ങളൊക്കെ അനുഷ്ഠിക്കുക; ഈവക കർമ്മങ്ങളൊന്നും ചെയ്യരുത്.' അദ്ദേഹം വീണ്ടും നിഷ്കാമകർമ്മം ഉപദേശിച്ചുകൊടുക്കുന്നു.* കർമ്മം ചെയ്തുകൊണ്ടുപോകുമ്പോൾ മനസ്സിലെ മാലിന്യങ്ങൾ നീങ്ങുന്നു. ഒരു നല്ല ഡോക്ടരുടെ കൈയിൽ പെട്ടാൽ മരുന്നുകഴിച്ചു രോഗം മാറുന്നു, സുഖമാവുന്നു, അതുപോലെ.

എന്തുകൊണ്ടദ്ദേഹം നമ്മെ സംസാരത്തിൽനിന്ന് വിടുന്നില്ല? രോഗം മാറിയാൽ പുറത്തുവിടും. കാമിനീകാഞ്ചനങ്ങൾ അനുഭവിച്ച് ആശയ്ക്കറുതിവരുമ്പോൾ വിടും. ആശുപത്രിയിൽ പേരെഴുതിയാൽ ഓടിപ്പോകാൻ നിവൃത്തിയില്ല. സുഖക്കേടു വാശിയാകാതെ ഡാക്ടറദ്ദേഹം വിടുകയില്ല.

ഇക്കാലങ്ങളിൽ ഗുരുദേവൻ യശോദയെപ്പോലെ ഏതുനേരവും വാത്സല്യഭാവത്തിൽ മുങ്ങിയിരുന്നു. അതുകൊണ്ട് രാഖാലിനെ അടുത്ത് കൂടെ താമസിപ്പിച്ചിരുന്നു. രാഖാലിനു ഗുരുദേവനോട് ഗോപാലഭാവമാണ്. ചെറിയ കുട്ടി അമ്മയുടെ മടിയിലിരുന്നു മുല കുടിക്കുന്നതുപോലെ ഗുരുദേവൻെറ മടിയിൽക്കയറി രാഖാൽ കളിക്കാറുണ്ട്.

**ഗംഗയിൽ വേലിയേറ്റം**

ഗുരുദേവൻ ഈ ഭാവത്തിൽ ഇരിക്കെ, ഒരാളുവന്ന് ഗംഗയിൽ വലിയ തിര** വരുന്നുവെന്നറിയിച്ചു. ഗുരുദേവൻ, രാഖാൽ, മാസ്റ്റർ മുതലായി

---

* കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന. (ഗീത 2.47)

** ബാൺ - ഗംഗയിൽ ചില അവസരങ്ങളിൽ പത്തിരുപതടി ഉയരത്തിൽ തിര അടിച്ചുകയറും. വഞ്ചിക്കാർ ആ സമയം നടുപ്പുഴയിലേയ്ക്കു പോകും, കരയിൽ ചെന്നടിച്ചു തകരാതിരിക്കാൻ.

സകലരും തിര കാണാൻ പഞ്ചവടിയുടെനേരെ ഓട്ടം തുടങ്ങി. പഞ്ചവടിയുടെ കീഴിലെത്തി എല്ലാവരും തിര കണ്ടു. നേരം പത്തുമണിയായിരിക്കും. ഒരു വഞ്ചിയുടെ വിഷമസ്ഥിതികണ്ട് ഗുരുദേവൻ പറഞ്ഞു: 'നോക്കു നോക്കു, ആ വള്ളത്തിനെന്തു .പറ്റുമോ ആവോ?'

പിന്നീട് ഗുരുദേവൻ മാസ്റ്റർ, രാഖാൽ മുതലായവരോടുകൂടി പഞ്ചവടിയിൽ വഴിയിൽ ഇരിപ്പായി.

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, എങ്ങനെയാണ് വേലിയേറ്റം ഉണ്ടാകുന്നത്?

മാസ്റ്റർ മണ്ണിൽ ഭൂമി, ചന്ദ്രൻ, സൂര്യൻ ഇവയുടെ പടം വരച്ച് ആകർഷണം, വേലിയേറ്റം, വേലിയിറക്കം, പൗർണ്ണമി, അമാവാസ്യ, ഗ്രഹണം മുതലായവ മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിച്ചു.

### ശ്രീരാമകൃഷ്ണൻെറ ബാല്യകാലം

ശ്രീരാമ: (മാസ്റ്ററോട്) അതു കള. എനിക്കൊന്നും മനസ്സിലാകുന്നില്ല; തല കറങ്ങുന്നു! ചുളുചുളെ കുത്തുന്നു. ആട്ടെ, ഇത്ര അകലെ ഉള്ള സംഗതികൾ എങ്ങനെയറിഞ്ഞു?

നോക്കു, കുട്ടിക്കാലത്തെനിക്ക് ചിത്രം വരയ്ക്കാൻ നന്നായിട്ടു കഴിഞ്ഞിരുന്നു; എന്നാൽ എഞ്ചുവടി എൻെറ തല കറക്കുമായിരുന്നു. കണക്കു കൂട്ടാൻ എനിക്കു കഴിഞ്ഞിരുന്നില്ല.

(എണ്ണം, വണ്ണം, കാരണം, കാര്യം മുതലായ പരിമിതബന്ധങ്ങൾക്കെല്ലാം അതീതനാണ് യോഗി.)

ഗുരുദേവൻ സ്വന്തം മുറിയിലേയ്ക്കു തിരിച്ചുവന്നു. ചുമരിൽ തൂക്കിയിരുന്ന യശോദയുടെ പടം കണ്ടിട്ട് പറഞ്ഞു: 'പടം നന്നായിട്ടില്ല. തനി പൂക്കടക്കാരിയെപ്പോലെയിരിക്കുന്നു.'

### ശ്രീ അധരസേനൻെറ ആദ്യത്തെ വരവ്

ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് ഗുരുദേവൻ തെല്ലിട വിശ്രമിച്ചു. അധരനും മറ്റു ഭക്തന്മാരും ക്രമേണ വന്നുചേർന്നു. അധരൻ ആദ്യമായാണു ഗുരുദേവനെ ദർശിക്കുന്നത്. അധരൻെറ വീട് കല്ക്കത്തയിൽ വേനേത്തോലയിൽ; അദ്ദേഹമൊരു ഡപ്യൂട്ടി മജിസ്ട്രേട്ട്; വയസ്സ് ഇരുപത്തൊമ്പത് മുപ്പത്.

### ഗുരുദേവൻെറ അവസ്ഥയും അഹിംസയും

അധരൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയ, എനിക്കൊന്ന് ചോദിക്കാനുണ്ട്. മൃഗബലി നടത്തുന്നതു നല്ലതാണോ? അതിൽ പ്രാണിഹിംസ പെടുന്നില്ലേ?

ശ്രീരാമ: വിശേഷദിവസങ്ങളിൽ ബലി നല്കാമെന്ന് ശാസ്ത്രങ്ങളിലുണ്ട്. ശാസ്ത്രവിഹിതമായ ബലികൊണ്ടു ദോഷമില്ല. അഷ്ടമിനാളിൽ ആടിനെ അറക്കുംപോലെ. എന്നാൽ എല്ലാ അവസ്ഥയിലും വയ്യ. എൻെറ

ഇപ്പോഴത്തെ അവസ്ഥയിൽ എനിക്ക് ബലികൊടുക്കുന്നത് നിന്നുകാണാനാവില്ല. ഇപ്പോഴത്തെ നിലയിൽ ദേവിക്ക് നിവേദിച്ച മാംസവും കഴിക്കാൻ കഴിയുന്നില്ല. ദേവി കോപിച്ചെങ്കിലോ എന്നു ഭയന്ന് ഞാൻ വിരലുകൊണ്ടു തൊട്ട് ഒരു തുള്ളി തലയിൽ വെയ്ക്കുന്നു.

പിന്നെ ചില അവസ്ഥകളിൽ സർവ്വഭൂതങ്ങളിലും ഞാൻ ഈശ്വരനെക്കാണുന്നു; ഉറുമ്പിലും അദ്ദേഹം. ആ അവസ്ഥയിൽ ഏതെങ്കിലും പ്രാണി ചാവുന്നതു കണ്ടാൽ, അതിൻെറ ദേഹം മാത്രമേ നശിച്ചിട്ടുള്ളു എന്ന ചിന്തയിൽ ഞാൻ സമാധാനംകൊള്ളുന്നു![1]

**അധരന് ഉപദേശം**

ശ്രീരാമ: അധികം യുക്തിവിചാരം ചെയ്യുന്നതു നന്നല്ല; അമ്മയുടെ അടിമലരിൽ ഭക്തിയുണ്ടെങ്കിൽ മതി. അധികം വിചാരം ചെയ്യാൻ പോയാലൊക്കെ കുഴഞ്ഞുമറിയുന്നു. [2]കുളത്തിൻെറ മേലെനിന്നു വെള്ളം കുടിക്കുക. നല്ല തെളിഞ്ഞവെള്ളം കിട്ടും, ഏറെ അടിയിലേയ്ക്കു കൈയിട്ട് ഇളക്കിയാൽ വെള്ളം കലങ്ങിപ്പോകും. അതുകൊണ്ട് ഈശ്വരൻെറ അടുക്കൽ ഭക്തിക്കായി പ്രാർത്ഥിക്കുക.

ധ്രുവൻെറ ഭക്തി സകാമമായിരുന്നു; രാജ്യലാഭത്തിനുവേണ്ടി തപസ്സു ചെയ്തു. എന്നാൽ പ്രഹ്ലാദൻേറതു നിഷ്കാമമായ, അഹേതുകിയായ, ഭക്തിയായിരുന്നു.

ഭക്തൻ: ഈശ്വരനെ എങ്ങനെ പ്രാപിക്കാനൊക്കും?

ശ്രീരാമ: ഈ ഭക്തി വഴി. എന്നാൽ അദ്ദേഹത്തിൻെറ അടുക്കൽ ബലം പ്രയോഗിക്കണം. 'അവിടുന്നു ദർശനമരുളുകയില്ലെന്നോ? എന്നാൽ ഞാനെൻെറ കഴുത്തറക്കും!' എന്നൊരുവന് പറയാൻ സാധിക്കണം. ഇതാണ് തമോഭക്തി.

ഭക്തൻ: ഈശ്വരനെ കാണാൻ പറ്റുമോ?

ശ്രീരാമ: ഉവ്വ്, തീർച്ചയായും കാണാൻ കഴിയും. നിരാകാരവും സാകാരവും. രണ്ടും കാണാൻ പറ്റും. സാകാരത്തിൽ ചിന്മയരൂപനായി കാണാൻ സാധിക്കും. കൂടാതെ, മനുഷ്യമൂർത്തിയായി അദ്ദേഹത്തെ പ്രത്യക്ഷമായി കാണാം. അവതാരത്തെ കാണുന്നതും ഈശ്വരനെ കാണുന്നതും ഒന്നുതന്നെ. ഈശ്വരൻ യുഗംതോറും മനുഷ്യരൂപത്തിൽ അവതീർണ്ണനാകുന്നു.

## അദ്ധ്യായം നാല്

1883 മാർച്ച് 11, ഞായറാഴ്ച

**ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ജന്മോത്സവം**

കാളീക്ഷേത്രത്തിൽ ഇന്ന് ശ്രീരാമകൃഷ്ണൻെറ ജന്മമഹോത്സവം നടക്കുന്നു. ഫാല്ഗുനമാസത്തിലെ ശുക്ലദ്വിതീയ. ഇന്ന് ഗുരുദേവൻെറ

1 ന ഹന്യതേ ഹന്യമാനേ ശരീരേ. (ഗീത 2.20)
2 ബംഗാളിൽ കിണറിനു പകരം ചെറിയ കുളങ്ങളാണ്.

അന്തരംഗഭക്തന്മാർ അദ്ദേഹത്തിൻെറ സന്നിധിയിൽവെച്ച് ജന്മോത്സവം കൊണ്ടാടുന്നു.

പ്രഭാതംമുതൽ ഭക്തന്മാർ ഓരോരുത്തരായി വന്നുചേർന്നുകൊണ്ടിരിക്കുന്നു. മുമ്പിൽ അംബിക ഭവതാരിണിയുടെ കോവിൽ. മംഗളാരാത്രികത്തിനുശേഷം സംഗീതശാലയിൽനിന്നും പ്രഭാതരാഗത്തിൽ മധുരതാനത്തിൽ നാഗസ്വരംവായന കേൾക്കുന്നു. വസന്തകാലം. മരങ്ങളും വല്ലികളുമെല്ലാം പുത്തൻ ആടയണിഞ്ഞിരിക്കുന്നു. ഗുരുദേവൻെറ പിറന്നാളാണല്ലോ എന്നോർത്ത് ഭക്തഹൃത്തടമിന്ന് നൃത്തം വെയ്ക്കുന്നു. നാലുപാടും ആനന്ദത്തെന്നൽ വീശുന്നു.

ഭവനാഥൻ, രാഖാൽ, ഭവനാഥൻെറ സ്നേഹിതൻ കാളീകൃഷ്ണൻ എന്നിവർ വന്നിരിക്കുന്നതായി മാസ്റ്റർ വന്നപ്പോൾ കണ്ടു. നേരം അതിരാവിലെ. ഗുരുദേവൻ കിഴക്കേ വരാന്തയിൽ അവരുമായി ചിരിച്ചു സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു. മാസ്റ്റർ വന്ന് ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) ഓ നീ വന്നോ! (ഭക്തന്മാരോട്) ലജ്ജ, ഭയം, വെറുപ്പ്, ഇവ ഉണ്ടായിരിക്കാൻ പാടില്ല. ഇന്നെത്ര ആനന്ദമുണ്ടാകും! എന്നാൽ ഹരിനാമത്തിൽ മത്തരായി നൃത്യഗീതങ്ങളിൽ ഏർപ്പെടാനാവാത്ത മൂഢന്മാർക്ക് ഒരു കാലവും ഈശ്വരനെ കിട്ടില്ല. ഈശ്വരനാമത്തിൽ ലജ്ജയെന്ത്? എല്ലാരുമിപ്പോൾ പാടുവിൻ.

ഭവനാഥനും കാളീകൃഷ്ണനും പാടുന്നു:

ആനന്ദദീപ്തി പരത്തി ലസിച്ചിടും
നൂതനമിദ്ദിനം ധന്യധന്യം!
താവകസത്യമതത്തിനിപ്പാവന-
ഭാരതഭൂവിൽ പ്രചാരമേകാൻ
ആവോളമൊത്തൊരുമിച്ചു നിരന്തരം
കേവലർ ഞങ്ങൾ പരിശ്രമിക്കും.

താവകാവാസത്താൽ പാവിതമല്ലയൊ
ഏതൊരു ജീവിതന്നുൾത്തടവും?
തിങ്ങിന മോദാൽ മുഴങ്ങുന്നു ദിങ്മുഖ-
മെങ്ങും നിൻ നാമത്തിൻ മാറ്റൊലികൾ.

ഭക്തരാം ഞങ്ങളപാരമാകും തവ
വ്യക്തിമാഹാത്മ്യത്തെയുദ്ഘോഷിക്കും.
ചങ്ങാതിമാരും പണവും യശസ്സുമീ-
ഞങ്ങളന്വേഷിപ്പതില്ല തീരെ.

നാഥ, ഭവദീയദാസരാം ഞങ്ങൾക്കു
നീതാനൊരാശ്രയം - മറ്റില്ലാരും.
നിന്നോടു ഞങ്ങളനശ്വരപ്രേമമ-
തൊന്നുതാനെന്നുമിരക്കുന്നുള്ളു.

തൃപ്പാദസീമനി വർത്തിപ്പവർക്കുണ്ടോ
മൃത്യുവിപത്തെബ്ഭയപ്പെടേണ്ടു!
കണ്ടെത്തി നിങ്കലമൃതത്വമാകുന്ന
സ്വർണ്ണദിതന്നുറവൊന്നു ഞങ്ങൾ.

ഗുരുദേവൻ ബദ്ധാഞ്ജലിയായി ഗാനം കേട്ടുകൊണ്ടിരിക്കുന്നു. കേൾക്കെ കേൾക്കെ പെട്ടെന്നു മനസ്സ് ഭാവനാമണ്ഡലത്തിലേയ്ക്കു പറന്നുപോയി. ഗുരുദേവൻെറ മനം ഉണങ്ങിയ തീപ്പെട്ടിക്കോൽപോലെയാണ്. ഒന്നുരച്ചാൽ പിടിക്കും തീയ്. പ്രാകൃതജനങ്ങളുടെ മനസ്സ് നനഞ്ഞ കോലുപോലെ - എത്രയുരച്ചാലും കത്തുകയില്ല; എന്തുകൊണ്ടില്ല? മനസ്സ് വിഷയാസക്തമായതുകൊണ്ട്. ഗുരുദേവൻ വളരെനേരം ധ്യാനമഗ്നനായിരുന്നു. അല്പം കഴിഞ്ഞ് കാളീകൃഷ്ണൻ ഭവനാഥൻെറ ചെവിയിലെന്തോ മന്ത്രിച്ചു.

കാളീകൃഷ്ണൻ ഗുരുദേവനെ നമസ്കരിച്ചെഴുന്നേറ്റു. അദ്ദേഹം വിസ്മയത്തോടെ ചോദിച്ചു: 'എങ്ങോട്ടു പോണു?'

ഭവനാഥൻ: അതെ, അദ്ദേഹത്തിനെന്തോ അത്യാവശ്യമുണ്ട്. അതുകൊണ്ടു പോണു.

ശ്രീരാമ: എന്താവശ്യം?

ഭവനാഥൻ: അദ്ദേഹം *തൊഴിലാളിപ്പള്ളിക്കൂടത്തിൽപ്പോകുന്നു. (കാളീകൃഷ്ണൻ പോകുന്നു.)

ശ്രീരാമ: അയാൾക്കു വിധിച്ചിട്ടില്ല. ഇന്ന് ഹരിനാമത്തിൽ എന്താനന്ദമുണ്ടാകും! അയാൾക്കും അനുഭവിക്കാമായിരുന്നു. എന്നാൽ അയാൾക്കു വിധിച്ചിട്ടില്ല!

## അദ്ധ്യായം അഞ്ച്

### ജന്മോത്സവത്തിൽ ഭക്തന്മാരുടെ കൂടെ

നേരം എട്ടര ഒമ്പത്. ഗുരുദേവൻ ഇന്ന് ഗംഗയിൽ മുങ്ങിക്കുളിക്കുന്നില്ല. ശരീരത്തിന് നല്ല സുഖമില്ല. അദ്ദേഹത്തിനു കുളിക്കാൻ വരാന്തയിൽ കുടത്തിൽ വെള്ളംകൊണ്ടുവന്നു. ഭക്തന്മാരുടെ സഹായത്തോടെ ഗുരുദേവൻ കുളിക്കുന്നു. കുളിച്ചുകൊണ്ടിരിക്കെ അരുളി: 'ഒരു മൊന്ത വെള്ളം വേറെ എടുത്തുവെയ്ക്കിൻ.' ഒടുവിൽ മൊന്തയിലെ വെള്ളം തലയിലൊഴിച്ചു. ശ്രീരാമകൃഷ്ണദേവൻ ഇന്നു വളരെ കരുതലോടെ ഇരിക്കുന്നു; ഒരുമൊന്ത വെള്ളത്തിൽ കൂടുതൽ തലയിലൊഴിച്ചില്ല.

കുളി കഴിഞ്ഞ് മധുരസ്വരത്തിൽ ഭഗവന്നാമം ജപിക്കുന്നു. ശുദ്ധവസ്ത്രം ധരിച്ച്, ഒന്നുരണ്ട് ഭക്തന്മാരുമൊത്ത് ഇഷ്ടികപാകിയ മുറ്റത്തുകൂടി, തെക്കോട്ടു കാളീക്ഷേത്രത്തിലേയ്ക്കു പോകുന്നു. ഇടവിടാതെ നാമം

* വരാഹനഗരത്തിലെ വർക്കിങ്മെൻസ് ഇൻസ്റ്റിറ്റ്യൂട്ട്.

ജപിച്ചുകൊണ്ടിരിക്കുന്നു. നോട്ടം ഉള്ളിലോട്ട് - മുട്ടമേൽ പൊരുന്നയിരിക്കുന്ന പക്ഷിയുടെ നോട്ടംപോലെ.

ദേവീസന്നിധിയിലെത്തി നമസ്കരിച്ച് ആരാധന നടത്തി. പൂജയ്ക്കു നിയമമൊന്നുമില്ല. ഗന്ധപുഷ്പങ്ങൾ ചിലപ്പോൾ ദേവിയുടെ അടിമലരിലർപ്പിച്ചു; ചിലപ്പോൾ സ്വശിരസ്സിലും ധരിച്ചു. ഒടുവിൽ ദേവിയുടെ നിർമ്മാല്യം നെറുകയിൽ ചൂടിക്കൊണ്ട് ഭവനാഥനോട് പറഞ്ഞു: 'ഇളന്നീരു കൈയിലെടുത്തോളു.' ദേവിക്ക് നിവേദിച്ച ഇളന്നീർ.

തിരിച്ച് തിരുമുറ്റംവഴി സ്വന്തം മുറിയിലേയ്ക്കു പുറപ്പെട്ടു. കൂടെ മാസ്റ്ററും ഭവനാഥനും. ഭവനാഥൻെറ കൈയിൽ കരിക്ക്. വഴിയുടെ വലതുവശം ശ്രീരാധാകാന്തക്ഷേത്രം. 'വിഷ്ണുഗൃഹ'മെന്നാണു ഗുരുദേവൻ വിളിക്കാറ്. ഈ യുഗളമൂർത്തിയെ ദർശനംചെയ്തു നമസ്കരിച്ചു. ഇടതുവശം ദ്വാദശശിവക്ഷേത്രങ്ങൾ. സദാശിവനേയും തൊഴുതു.

ഗുരുദേവൻ മുറിയിൽ മടങ്ങിയെത്തി. വേറെയും ഭക്തന്മാർ വന്നു ചേർന്നിരിക്കുന്നതായ്ക്കണ്ടു. രാമൻ, നിത്യഗോപാലൻ, കേദാരചാറ്റർജി തുടങ്ങി പലരും എത്തിയിട്ടുണ്ട്. അവരേവരും അദ്ദേഹത്തെ സാഷ്ടാംഗം വണങ്ങി. അദ്ദേഹം അവരോടു കുശലപ്രശ്നം ചെയ്തു.

ഗുരുദേവൻ നിത്യഗോപാലനോടു ചോദിച്ചു: 'നിനക്കെന്തെങ്കിലും തിന്നണോ?'

ഈ ഭക്തനൊരു ബാലനെപ്പോലെ. വയസ്സ് ഇരുപത്തിമൂന്ന് ഇരുപത്തിനാല് വരും; വിവാഹം ചെയ്തിട്ടില്ല. സർവ്വദാ മനസ്സ് അദ്ധ്യാത്മമണ്ഡലത്തിൽ വിഹരിച്ചിരുന്നു. ഗുരുദേവൻെറ അടുക്കൽ ചിലപ്പോൾ തനിച്ചും ചിലപ്പോൾ രാമൻെറ കൂടെയും വന്നുകൊണ്ടിരുന്നു. അയാളുടെ ഭാവാവസ്ഥകണ്ട് ഗുരുദേവന് അയാളെ സ്നേഹമായിരുന്നു. നിത്യഗോപാലൻ പരമഹംസാവസ്ഥയിലാണെന്ന് ഗുരുദേവൻ ഇടയ്ക്കിടെ പറയാറുണ്ട്. സംസാരിക്കുന്നതും മറ്റും തനി കുട്ടികളെപ്പോലെ.

ഭക്തൻ പറഞ്ഞു: 'വേണം.'

**നിത്യഗോപാലന് ഉപദേശം – സന്ന്യാസിക്കുള്ള കഠിനനിഷ്ഠ**

ഭക്ഷണത്തിനുശേഷം മുറിയുടെ പടിഞ്ഞാറു മാറി ഗംഗാതീരത്തുള്ള വർത്തുളവരാന്തയിൽ നിത്യഗോപാലനെ കൂട്ടിക്കൊണ്ടുപോയി പല ഉപദേശങ്ങളും കൊടുത്തു.

പരമഭക്തയായ ഒരു സ്ത്രീ, വയസ്സ് ഇരുപത്തിരണ്ടോ ഇരുപത്തിമൂന്നോ കാണും, ശ്രീരാമകൃഷ്ണദേവൻെറ അടുക്കൽ സാധാരണ വരാറുണ്ട്; അവർക്ക് അദ്ദേഹത്തോട് വലിയ ഭക്തിയുമാണ്. ആ സ്ത്രീ ഈ ഭക്തൻെറ അദ്ഭുതകരമായ ഭാവാവസ്ഥകണ്ട് അയാളെ സ്വന്തം മകനെപ്പോലെ സ്നേഹിക്കുന്നു: അയാളെ കൂടെക്കൂടെ സ്വന്തം ഗൃഹത്തിൽ കൂട്ടിക്കൊണ്ടുപോകാറുമുണ്ട്.

ശ്രീരാമ: (ഭക്തനോട്) നീയവിടെ പോകാറുണ്ടോ?

നിത്യ: (ബാലനെപ്പോലെ) ഉണ്ട്, പോകാറുണ്ട്. എന്നെ കൂട്ടിക്കൊണ്ടു പോകുന്നു.

ശ്രീരാമ: ഹേ സാധോ, സൂക്ഷിച്ചോളു. വല്ലപ്പോഴുമൊരിക്കൽ പൊയ്ക്കോളു, അധികമരുത്. വീണുപോകും! കാമിനീകാഞ്ചനമാണ് മായ. സന്ന്യാസി സ്ത്രീകളിൽനിന്നും വളരെ അകന്നേ ഇരിക്കാവൂ. അവിടെ എല്ലാവരും മുങ്ങിപ്പോകും. ബ്രഹ്മാവും വിഷ്ണുവും ആ ചുഴിയിൽപ്പെട്ടു പിടയുന്നു.

ആ ഭക്തൻ അതെല്ലാം ശ്രദ്ധിച്ചുകേട്ടു.

മാസ്റ്റർ: (സ്വഗതം) എന്തൊരാശ്ചര്യം! ഈ ഭക്തന് പരമഹംസാവസ്ഥയാണെന്ന് ഗുരുദേവൻ കൂടെക്കൂടെ പറയുന്നു. ഇത്തരം ഉച്ചാവസ്ഥ പ്രാപിച്ചാലും പിന്നെയും വിപത്തു വരാമെന്നോ! സന്ന്യാസിക്ക് എന്തൊരു കഠിനനിയമമാണ് വെച്ചിരിക്കുന്നത്! സ്ത്രീകളുമായി ഇടപഴകുന്നതുകൊണ്ട് സന്ന്യാസിക്ക് വീഴ്ച വരാനിടയുണ്ട്. ഇത്തരത്തിലുള്ള ഉച്ചാദർശമില്ലെങ്കിൽ ജീവന് എങ്ങനെ കരകയറാനൊക്കും? ഈ സ്ത്രീയാണെങ്കിൽ ഒരു ഭക്ത! എന്നാലും ഭയം! ശ്രീചൈതന്യൻ ഇളയ ഹരിദാസൻെറമേൽ അത്ര കഠിനമായ ശിക്ഷയേല്പിച്ചതെന്തിനെന്ന് എനിക്കിപ്പോൾ മനസ്സിലായി. ചൈതന്യമഹാപ്രഭു വിലക്കിയിരുന്നെങ്കിലും ഹരിദാസൻ ഭക്തയായ ഒരു വിധവയോട് സംഭാഷണംചെയ്തു. എന്നാൽ ഹരിദാസൻ ഒരു സന്ന്യാസിയല്ലയോ? അതാണ് മഹാപ്രഭു അദ്ദേഹത്തെ ഉപേക്ഷിച്ചത്. എന്തൊരു കഠിനശിക്ഷ! സന്ന്യാസിയുടെ നിയമം എത്ര കഠിനം! അതിനുംപുറമേ, ഈ ഭക്തൻെറമേൽ ഭഗവാൻ ശ്രീരാമകൃഷ്ണന് എന്തൊരു കാരുണ്യം! ഭാവിയിൽ അദ്ദേഹത്തിന് ആപത്തെന്തെങ്കിലും പിണഞ്ഞെങ്കിലോ എന്നു ഭയന്ന് അതകറ്റാൻ ഇപ്പോഴേ മുന്നറിയിപ്പു കൊടുക്കുന്നു! ഭക്തന്മാർ നിശ്ശബ്ദം. *'സാധോ, സൂക്ഷിച്ചോളു!' ഈ മേഘഗംഭീരധ്വനി ഭക്തന്മാരുടെ കർണ്ണങ്ങളിൽ മുഴങ്ങി.

## അദ്ധ്യായം ആറ്

### സാകാരവും നിരാകാരവും

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരോടുകൂടി മുറിയുടെ വടക്കുകിഴക്കേ വരാന്തയിലേയ്ക്കു പോയി. ഭക്തന്മാരുടെ കൂട്ടത്തിൽ ദക്ഷിണേശ്വരക്കാരനായ ഒരു ഗൃഹസ്ഥനും ഇരിപ്പുണ്ട്. അദ്ദേഹം വീട്ടിൽവെച്ച് വേദാന്തവിചാരം ചെയ്യുന്നു. ഗുരുദേവൻെറ മുമ്പിൽവെച്ച് അദ്ദേഹം ശ്രീ കേദാരചാറ്റർജിയുമായി ശബ്ദബ്രഹ്മത്തെക്കുറിച്ച് സംവാദം നടത്തി.

* മനോ നാമ മഹാവ്യാഘ്രോ വിഷയാരണ്യഭൂമിഷു
ചരത്യത്ര ന ഗച്ഛന്തു സാധവോ യേ മുമുക്ഷവഃ.
മനമാകുന്ന പെരുംകടുവ രൂപരസാദികളാകുന്ന പെരുങ്കാട്ടിൽ വിഹരിക്കുന്നു. കാട്ടിൽനിന്നു രക്ഷവേണമെന്നുള്ള സത്തുക്കൾ അതിനടുത്തെങ്ങും പോകരുത്.

ദക്ഷിണേശ്വരക്കാരൻ: ഈ അനാഹതശബ്ദം സർവ്വദാ ഉള്ളിലും പുറത്തും മുഴങ്ങുന്നു.

ശ്രീരാമ: വെറും ശബ്ദംകൊണ്ടായില്ല, ശബ്ദത്താൽ പ്രതിപാദ്യമായിട്ടൊന്നുണ്ട്.

നിന്റെ പേരുകൊണ്ടുമാത്രം ഞങ്ങൾക്ക് സന്തോഷമുണ്ടാകുമോ? നിന്നെ കാണാതെ പൂർണ്ണമായ സന്തോഷമുണ്ടാവില്ല.

ദക്ഷിണേ: ഈ ശബ്ദംതന്നെ ബ്രഹ്മം, ഈ അനാഹതശബ്ദം.

ശ്രീരാമ: (കേദാരന്റെ നേരെ) ആ, മനസ്സിലായോ! ഇവൻ പണ്ടത്തെ ഋഷികളുടെ അഭിപ്രായക്കാരനാണ്. ഋഷികൾ രാമചന്ദ്രനോടു പറഞ്ഞു: 'ഹേ രാമ, അങ്ങയെ ഞങ്ങൾ ദശരഥന്റെ മകനായിട്ടേ അറിയുന്നുള്ളു. ഭരദ്വാജാദിമഹർഷിമാർ അങ്ങയെ അവതാരമെന്നു കരുതി പൂജിച്ചു കൊള്ളട്ടെ. ഞങ്ങൾക്ക് അഖണ്ഡസച്ചിദാനന്ദമാണ് വേണ്ടത്.' രാമൻ ഈ വാർത്തകേട്ടു ചിരിച്ചുംകൊണ്ടു പോയി.

**ശ്രീരാമകൃഷ്ണദേവനും അവതാരവാദവും**

കേദാരൻ: രാമനെ അവതാരമെന്നറിയാൻ ഋഷികൾക്കു കഴിഞ്ഞില്ല. അവർ മഠയന്മാരായിരുന്നു!

ശ്രീരാമ: (ഗംഭീരഭാവത്തിൽ) അങ്ങ് അത്തരം വാക്കു പറയരുത്. ഓരോരുത്തനും അവനവന്റെ രുചിക്കനുസരിച്ച് ആരാധിക്കുന്നു. ഓരോരുത്തരുടേയും വയറിനു പിടിക്കുംപോലെ. ഒരു മീനെടുത്ത് അമ്മ മക്കൾക്കു പലതരം കറികളുണ്ടാക്കുന്നു. ചിലർക്ക് പിരിയാണിയും ഉണ്ടാക്കികൊടുക്കും; എന്നാൽ എല്ലാവരുടേയും വയറ്റിന് പിരിയാണി പിടിക്കില്ല. അതുകൊണ്ട് അവർക്ക് മീൻ സൂപ്പുണ്ടാക്കി കൊടുക്കുന്നു, ദഹനശക്തിക്കനുസരിച്ച്. പിന്നെ ചിലർക്ക് വറുത്ത മീൻ; ചിലർക്ക് ഉപ്പിലിട്ട മീനാണിഷ്ടം. (എല്ലാവരും ചിരിക്കുന്നു) ഓരോരുത്തരുടേയും രുചിയെങ്ങനെയോ അങ്ങനെ.

ഋഷികൾ ജ്ഞാനികളായിരുന്നു; അതുകൊണ്ടവർ അഖണ്ഡ സച്ചിദാനന്ദത്തെ അന്വേഷിച്ചു. എന്നാൽ ഭക്തന്മാരായുള്ളവർ അവതാരത്തെ അന്വേഷിക്കുന്നു, ഭക്തി ആസ്വദിക്കുന്നതിനു വേണ്ടി. അദ്ദേഹത്തെ കണ്ടാൽ മനസ്സിലെ ഇരുട്ട് ദൂരെപ്പോകുന്നു. ശ്രീരാമചന്ദ്രൻ സഭയിൽ ആഗതനായപ്പോൾ സഭയിൽ നൂറു സൂര്യന്മാരുദയം ചെയ്തതുപോലെയിരുന്നു, എന്ന് പുരാണത്തിലുണ്ട്. എന്നാലെന്തുകൊണ്ട് സഭാസദന്മാർ എരിഞ്ഞുപോയില്ല? അതിനുത്തരം, അദ്ദേഹത്തിന്റെ ജ്യോതിസ്സ് ജഡജ്യോതിസ്സായിരുന്നില്ല. സൂര്യോദയത്തിൽ സരസിജം വികസിക്കും പോലെ, അപ്പോൾ സഭാസദന്മാർ സകലരുടേയും ഹൃദയകമലം വികസിതമായി.

ഭഗവാൻ ശ്രീരാമകൃഷ്ണൻ നിന്നുകൊണ്ട് ഭക്തന്മാരോട് ഈ കഥകൾ അരുളിയിരുന്നു. പറഞ്ഞുപറഞ്ഞ് മനസ്സു പെട്ടെന്ന് ബാഹ്യ

ലോകം വിട്ട് അന്തർമുഖനായിത്തീർന്നു. 'ഹൃദയകമലം വികസിതമായി,' എന്നീ വാക്കുകൾ പറഞ്ഞില്ല എന്നായപ്പോഴേയ്ക്കും പൊടുന്നനെ സമാധിയിൽ ലയിച്ചു.

**ശ്രീരാമകൃഷ്ണൻ സമാധിയിൽ**

ഗുരുദേവൻ സമാധിയിൽ. ഭഗവാനെ ദർശിച്ച് ശ്രീരാമകൃഷ്ണൻെറ ഹൃത്പദ്മം വിടർന്നുപോയി! അദ്ദേഹം അതേ നിലയിൽ നിലകൊണ്ടു. പക്ഷേ ബാഹ്യബോധമില്ല; ചിത്രാർപ്പിതംപോലെ. ശ്രീമുഖം ഉജ്ജ്വലം, സുസ്മേരം, ഭക്തന്മാർ ചിലർ നില്ക്കുന്നു, ചിലർ ഇരിക്കുന്നു. നിശ്ശബ്ദം. കണ്ണെടുക്കാതെ പ്രേമഭാജ്യത്തിൻെറ ഈ അദ്ഭുതചിത്രം, അദൃഷ്ടപൂർവ്വമായ ഈ സമാധിചിത്രം, നോക്കിക്കൊണ്ടിരിക്കുന്നു.

ഏറെനേരം കഴിഞ്ഞ് സമാധി ഉണർന്നു.

ഗുരുദേവൻ നെടുവീർപ്പു വിട്ടുകൊണ്ട് രാമനാമം വീണ്ടും വീണ്ടും ഉച്ചരിച്ചുകൊണ്ടിരുന്നു. നാമത്തിലെ വർണ്ണംപ്രതി അമൃതം പൊഴിച്ചിരുന്നു. ഗുരുദേവൻ ഇരുന്നു. ഭക്തന്മാർ നാലുചുറ്റുമിരുന്ന് ഏകദൃഷ്ടിയിൽ നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) അവതാരം എഴുന്നെള്ളുമ്പോൾ സാധാരണ ജനങ്ങൾക്ക് അറിയാൻ കഴിയുന്നില്ല - അദ്ദേഹം ഒളിച്ചുവരുന്നു. രണ്ടോ നാലോ അന്തരംഗഭക്തന്മാർക്കുമാത്രം അറിയാൻ സാധിക്കുന്നു. രാമൻ പൂർണ്ണബ്രഹ്മവും പൂർണ്ണാവതാരവുമാണെന്ന വസ്തുത പന്ത്രണ്ടു മഹർഷിമാർമാത്രം അറിഞ്ഞിരുന്നു. മറ്റു മുനിമാർ പറഞ്ഞു: 'ഹേ രാമ, ഞങ്ങളങ്ങയെ ദശരഥപുത്രനായിട്ടുമാത്രമേ അറിയുന്നുള്ളു.'

അഖണ്ഡസച്ചിദാനന്ദത്തെ സകലർക്കും ഗ്രഹിക്കാനാവുമോ? നിത്യവസ്തുവിലെത്തിയശേഷം ഈശ്വരലീല കണ്ടാനന്ദിക്കുന്നതിനുവേണ്ടി വ്യവഹാരലീലയിൽ വാഴുന്നവൻെറ ഭക്തിമാത്രമേ പക്വമായിട്ടുള്ളു. ഇംഗ്ലണ്ടിൽപ്പോയി രാജ്ഞിയെ* കണ്ടുവന്നാൽ, രാജ്ഞിയുടെ കഥകളും കാര്യങ്ങളുമെല്ലാം വർണ്ണിക്കാനാവും. അപ്പോൾ രാജ്ഞിയുടെ കഥ പറഞ്ഞാൽ അതു ശരിയായിരിക്കും. ഭരദ്വാജാദിമർഷിമാർ രാമനെ സ്തുതിച്ചുകൊണ്ടു പറഞ്ഞു: 'ഹേ രാമ, അവിടുന്നുതന്നെ ആ അഖണ്ഡസച്ചിദാനന്ദം! അവിടുന്നു ഞങ്ങളുടെ മുമ്പിൽ മനുഷ്യരൂപത്തിൽ അവതരിച്ചിരിക്കുന്നു. അങ്ങ് സ്വമായയെ അംഗീകരിച്ചിരിക്കകൊണ്ട് ഒരു മനുഷ്യനെപ്പോലെ കാണപ്പെടുന്നു.' ഭരദ്വാജാദിമഹർഷിമാർ രാമൻെറ പരമഭക്തന്മാരാകുന്നു. അവരുടെ ഭക്തി പരമപക്വമായിരുന്നു.

---

* വിക്ടോറിയാ രാജ്ഞി

ദക്ഷിണേശ്വരത്ത് ഗുരുദേവൻെറ ജന്മദിനാഘോഷം

## അദ്ധ്യായം ഏഴ്

### കീർത്തനാനന്ദത്തിൽ – സമാധിയിൽ

ഭക്തന്മാർ ഈ അവതാരതത്ത്വം നിശ്ശബ്ദരായി കേട്ടുകൊണ്ടിരുന്നു. ചിലർ വിചാരിച്ചു: 'എന്തൊരാശ്ചര്യം! വേദപ്രതിപാദിതമായ അഖണ്ഡ സച്ചിദാനന്ദം - ആര് വാങ്മനസ്സുകൾക്ക് അതീതനെന്നു വേദമരുളുന്നു - ആ പരമപുരുഷൻ നമ്മുടെ മുമ്പിൽ മൂന്നര മുഴം നീളമുള്ള മനുഷ്യനായി വരുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണൻ അരുളിചെയ്ത സ്ഥിതിക്ക് തീർച്ചയായും അതു നേരായിരിക്കണം; അങ്ങനെയല്ലെങ്കിൽ 'രാമരാമ' എന്നു ജപിച്ചപ്പോഴേയ്ക്കും ഈ മഹാപുരുഷന് എന്തിനു സമാധിയുണ്ടാകണം? തീർച്ചയായും അദ്ദേഹം ഹൃത്പദ്മത്തിൽ ശ്രീരാമസ്വരൂപം കണ്ടിരിക്കുന്നു!

അപ്പൊഴേയ്ക്കും കോന്നഗരത്തിൽനിന്നും ഭക്തന്മാർ ചെണ്ടയും കുഴിത്താളവും വായിച്ചു സങ്കീർത്തനവും പാടിക്കൊണ്ട് ഉദ്യാനത്തിലെത്തിച്ചേർന്നു. മനോമോഹനൻ, നബായ്, വേറേ മറ്റു പലരും നാമസങ്കീർത്തനവും ചെയ്തുകൊണ്ട് ഗുരുദേവൻെറ സമീപം ആ വടക്കുകിഴക്കേ വരാന്തയിൽ വന്നുചേർന്നു. ശ്രീരാമകൃഷ്ണദേവൻ പ്രേമോന്മത്തനായി അവരുമൊത്ത് നാമസങ്കീർത്തനം ചെയ്തു.

നൃത്യം ചെയ്തുചെയ്ത് ഇടക്കിടെ സമാധിയിൽ. അപ്പോൾ സങ്കീർത്തനത്തിനിടയിൽ ചിത്രാർപ്പിതരംഗംപോലെ നിലകൊള്ളും. ആ സമയം ഭക്തന്മാരദ്ദേഹത്തെ പൂമാമലകൊണ്ടലങ്കരിച്ചു. വലിയ വലിയ മുല്ലമാല! ശ്രീ ചൈതന്യദേവൻ മുമ്പിൽ നില്ക്കുന്നതായി ഭക്തന്മാർക്കു തോന്നി. ഗംഭീരമായ ഭാവസമാധിയിൽ ആമഗ്നൻ. ഭഗവാൻ അന്തർദശയിൽ - അപ്പോൾ ജഡംപോലെ, മരത്തിൽ കൊത്തിവെച്ച പാവമാതിരി ബാഹ്യബോധശൂന്യനായിത്തീരും; ചിലപ്പോൾ അർദ്ധബാഹ്യദശയിൽ - തത്സമയം പ്രേമാവിഷ്ടനായി നൃത്യം ചെയ്തുകൊണ്ടിരിക്കും; പിന്നെച്ചിലപ്പോൾ ശ്രീ ചൈതന്യനെപ്പോലെ ബാഹ്യദശയിൽ - അപ്പോൾ ഭക്തന്മാരോടുകൂടി സങ്കീർത്തനം ചെയ്യുന്നു.

ഗുരുദേവൻ സമാധിയിൽ നിലകൊള്ളുന്നു. കഴുത്തിൽ മാല. വീണുപോയെങ്കിലോ എന്നു ഭയന്ന് ഒരു ഭക്തൻ അദ്ദേഹത്തെ താങ്ങിക്കൊണ്ടു നില്ക്കുന്നു. ഭക്തന്മാർ ചുറ്റുംനിന്ന് മൃദംഗം വായിച്ചു താളവും പിടിച്ചു കീർത്തനം പാടുന്നു. ഗുരുദേവൻെറ ദൃഷ്ടി നിഷ്പന്ദം. മുഖചന്ദ്രൻ പ്രേമരാഗരസികം; അദ്ദേഹം പശ്ചിമാസ്യനായി വർത്തിക്കുന്നു. ഭക്തന്മാർ ഈ ആനന്ദമൂർത്തിയെ വളരെനേരം ഉറ്റുനോക്കിക്കൊണ്ടിരുന്നു. *

സമാധിയിൽനിന്നും ഉണർന്നു. നേരമായി. അല്പം കഴിഞ്ഞ് കീർത്ത

---

* ആനന്ദശീതനേത്രാംബുഃ പുളകീകൃതഗാത്രവാൻ
സദാ പരഗുണാവിഷ്ടോ ദ്രഷ്ടവ്യഃ സർവ്വദേഹിഭിഃ.

ആനന്ദംകൊണ്ട് കണ്ണിൽനിന്നു കുളിർനീർ പൊഴിയുന്നു! മെയ്യെല്ലാം കോൾമയിർ; എപ്പൊഴുതും പരംപൊരുളിൻെറ പരഗുണങ്ങളിൽ മുഴുകിയുള്ള ഈ നില ഏവരും കാണേണ്ട ഒരു കാഴ്ചയാണ്.

നവും നിലച്ചു. ഭക്തന്മാർ ഗുരുദേവനെ ഊണു കഴിപ്പിക്കാൻ ഉത്സുക രായി.

ഗുരുദേവൻ അല്പം വിശ്രമിച്ചു; ഒരു പുത്തൻ മഞ്ഞമുണ്ടുടുത്ത് ചെറുകട്ടിലിലിരുന്നു. പീതാംബരധാരിയായ ആ മഹാപുരുഷൻെറ ആനന്ദ മയവും ജ്യോതിർമയവും ഭക്തചിത്തഹരവുമായ നിസ്തുലരൂപം ഭക്തന്മാർ നോക്കിക്കൊണ്ടിരുന്നു. ദേവദുർലഭവും പവിത്രവുമായ ആ മോഹന മൂർത്തിയെ ദർശനം ചെയ്തിട്ട് നയനങ്ങൾക്ക് തൃപ്തിവന്നില്ല. ഇനിയും കാണണം, ഇനിയും കാണണം, ആ സൗന്ദര്യസാഗരത്തിൽ മുഴുകണം എന്നു കൊതി തോന്നുന്നു.

ഗുരുദേവൻ ഊണു കഴിക്കാനിരുന്നു. ഭക്തന്മാരും ആനന്ദത്തോടെ ആഹാരം കഴിച്ചു.

## അദ്ധ്യായം എട്ട്

### ഗോസ്വാമിയോട് സർവ്വധർമ്മസമന്വയപ്രസ്താവം

ആഹാരത്തിനുശേഷം ശ്രീരാമകൃഷ്ണദേവൻ ചെറിയ കട്ടിലിൽ വിശ്രമിച്ചു. മുറിക്കകത്ത് ആൾക്കൂട്ടം പെരുകി. പുറത്തെ വരാന്തകളും ആളുകളെക്കൊണ്ടു നിറഞ്ഞു. മുറിയ്ക്കകത്ത് ഭക്തന്മാർ തറയിലിരി ക്കുന്നു. ഗുരുദേവനെ നിർന്നിമേഷരായി നോക്കിക്കൊണ്ടിരിക്കുന്നു. കേദാരൻ, സുരേശൻ, രാമൻ, മനോമോഹനൻ, ഗിരീന്ദ്രൻ, രാഖാൽ, ഭവനാഥൻ, മാസ്റ്റർ മുതലായി പലരും മുറിയ്ക്കുള്ളിലിരിക്കുന്നു. രാഖാലി ൻെറ അച്ഛൻ വന്നിട്ടുണ്ട്. അദ്ദേഹവും മുറിയ്ക്കകത്തിരിക്കുന്നു.

ഒരു വൈഷ്ണവഗോസ്വാമിയും മുറിയ്ക്കുള്ളിലുണ്ട്. ഗുരുദേവൻ അദ്ദേഹത്തെ സംബോധനചെയ്തുകൊണ്ട് സംഭാഷണം ചെയ്യുന്നു. ഗോസ്വാമികളെ കണ്ടാൽ ഗുരുദേവൻ തലകുനിച്ച് പ്രണാമം ചെയ്യാറുണ്ട്. ചിലപ്പോഴൊക്കെ മുമ്പിൽ സാഷ്ടാംഗം നമസ്കരിക്കുകയും ചെയ്യും.

### നാമമാഹാത്മ്യവും അനുരാഗവും – അജാമിളൻ

ശ്രീരാമ: ആട്ടെ, അങ്ങെന്തു പറയുന്നു? ഉപായമെന്താ?

ഗോസ്വാമി: അതോ, നാമംകൊണ്ടു സാധിക്കും. കലികാലത്ത് നാമം മഹിമയേറിയതാണ്.*

ശ്രീരാമ: അതെ, നാമത്തിന് വലിയ മഹത്ത്വമുണ്ടെന്നുള്ളതു നേരു തന്നെ. എന്നാൽ അനുരാഗംകൂടാതെ എന്താവും? ഈശ്വരനുവേണ്ടി പ്രാണൻ പിടിയേണ്ടതാവശ്യമാണ്. വെറുതെ നാമം ജപിച്ചുകൊണ്ടിരി ക്കുന്നു, എന്നാൽ മനസ്സ് കാമിനീകാഞ്ചനത്തിൽ മുങ്ങിയുമിരിക്കുന്നു. അതുകൊണ്ടെന്തു സാധിക്കും?

വെറുതെ മന്ത്രമോതിയതുകൊണ്ട് തേളോ ചിലന്തിയോ കടിച്ച നോവു

---

* ഹരേർനാമ ഹരേർനാമ ഹരേർനാമൈവ കേവലം
കലൗ നാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ ഗതിരന്യഥാ.

മാറുകയില്ല. ചാണകം ചുട്ടു പുകയുമേല്പിക്കണം.*

ഗോസ്വാമി: എങ്കിൽ, അജാമിളൻെറ കഥയോ? അജാമിളൻ മഹാപാപി. അയാൾ ചെയ്യാത്ത പാപമൊന്നുമില്ല. പക്ഷേ മരണസമയത്ത് 'നാരായണ' എന്നു മകനെ വിളിച്ചതുകൊണ്ട് ഉദ്ധരിക്കപ്പെട്ടു.

ശ്രീരാമ: അജാമിളൻ പൂർവ്വജന്മത്തിൽ അനേകം സത്കർമ്മം ചെയ്തിട്ടുണ്ടായിരിക്കണം. ഒരു കാലത്ത് തപസ്സനുഷ്ഠിച്ചിരുന്നു എന്നു കാണുന്നുണ്ട്. അത് അദ്ദേഹത്തിൻെറ അന്ത്യകാലമായിരുന്നു, എന്നും പറയപ്പെടുന്നു. ആനയെ കുളിപ്പിച്ചതുകൊണ്ടെന്താ കാര്യം? പിന്നെയും മണ്ണും പൊടിയും വാരി മേലിട്ടു പഴയപടിയാകും! എന്നാൽ ആനക്കൊട്ടിലിൽ തളയ്ക്കുന്നതിനുമുമ്പ് ആരെങ്കിലും പൊടിയെല്ലാം തട്ടി കുളിപ്പിച്ചുകൊടുത്താൽ, അങ്ങനെചെയ്താൽ, വൃത്തിയായിരിക്കും.

നാമജപംകൊണ്ട് ഒരിക്കൽ ശുദ്ധനായെന്നു കരുതുക; പക്ഷേ പിന്നേയും നാനാപാപങ്ങൾകൊണ്ടു മലിനനാകുന്നു. മനസ്സിനു ബലമില്ല; ഇനി പാപം ചെയ്കയില്ല, എന്നൊരു പ്രതിജ്ഞ അയാൾ ചെയ്യുന്നില്ല. ഗംഗാസ്നാനംകൊണ്ട് പാപമൊക്കെ പോകുന്നു. പോയിട്ടോ? പാപങ്ങളൊക്കെ തീരത്തുള്ള മരങ്ങളിൽ കാത്തിരിക്കുമെന്നാളുകൾ പറയുന്നു. ആൾ ഗംഗയിൽനിന്നു കയറിവരുമ്പോൾ ഈ പഴയ പാപങ്ങൾ മരത്തിൽനിന്ന് അയാളുടെ മേൽ ചാടിവീഴുന്നു, തോളിൽ പിടികൂടുന്നു. (എല്ലാവരും ചിരിക്കുന്നു.) പണ്ടത്തെ പാപങ്ങളൊക്കെ തോളിൽക്കയറി കുത്തിയിരിക്കുന്നു. കുളി കഴിഞ്ഞ് രണ്ടു ചുവടുവെയ്ക്കുമ്പോഴേയ്ക്കും തോളിൽ ചാടിവീണു കഴിയും!

അതുകൊണ്ട് നാമം ജപിക്കുക, അതോടൊപ്പം ഈശ്വരനിൽ അനുരാഗമുണ്ടാകാൻ പ്രാർത്ഥിക്കുക. ധനം, മാനം, ദേഹസുഖം എന്നീ രണ്ടുനാളത്തെ വസ്തുക്കളിന്മേലുള്ള ആസക്തി കുറഞ്ഞുവരാൻ പ്രാർത്ഥിക്കുക.

**വൈഷ്ണവധർമ്മവും സാമ്പ്രദായികതയും – സർവ്വധർമ്മസമന്വയം**

ശ്രീരാമ: (ഗോസ്വാമിയോട്) ആത്മാർത്ഥതയുണ്ടെങ്കിൽ, എല്ലാ മതങ്ങളിൽക്കൂടിയും ഈശ്വരനെ പ്രാപിക്കാൻ കഴിയും. വൈഷ്ണവരും ഈശ്വരനെ പ്രാപിക്കും, ശാക്തരും പ്രാപിക്കും, വേദാന്തവാദികളും പ്രാപിക്കും, ബ്രഹ്മജ്ഞാനികളും പ്രാപിക്കും; മാത്രമല്ല, മുസ്ലീം, ക്രിസ്ത്യാനി, ഇവരും പ്രാപിക്കും. ആത്മാർത്ഥതയുണ്ടെങ്കിൽ എല്ലാവർക്കും കിട്ടും. ചിലരൊക്കെ ലഹളകൂട്ടിക്കൊണ്ടിരിക്കുന്നു. അവർ പറയുന്നു, 'ഞങ്ങളുടെ ശ്രീകൃഷ്ണനെ ഭജിക്കാതെ ഒന്നും നടക്കില്ല.' 'എന്ത്? ഞങ്ങളുടെ അമ്മ കാളിയെ ഭജിച്ചില്ലെങ്കിൽ ഒന്നും സാധിക്കില്ല.' 'ഞങ്ങളുടെ ക്രിസ്തുമതത്തിൽ വിശ്വസിച്ചില്ലെങ്കിൽ രക്ഷയില്ല.'

ഈവക ചിന്തയ്ക്ക് മതമദമെന്നാണ് പേര്. അതായത് എൻെറ മതം മാത്രം ശരി, ബാക്കിസകലരുടേയും തെറ്റ് എന്ന ഭാവം. ഈ വിചാരം

---

* പഴയ ഒരു നാടൻ ചികിത്സ.

ചീത്തയാണ്. പല വഴികളിൽക്കൂടിയും ഈശ്വരന്റെ അടുക്കൽ പോകാൻ കഴിയും.

പിന്നെ ചിലർ പറയുന്നു, 'ഈശ്വരൻ സാകാരൻ, അദ്ദേഹം നിരാകാരനല്ല.' ഇതും പറഞ്ഞ് പിന്നെയും ബഹളം. വൈഷ്ണവർ വേദാന്തികളുമായി കശപിശകൂടുന്നു.

ഈശ്വരനെ സാക്ഷാത്കരിച്ചുകഴിഞ്ഞാൽപ്പിന്നെ അദ്ദേഹത്തെക്കുറിച്ച് ശരിയായി പറയാം. ഈശ്വരനെ ദർശിച്ചിട്ടുള്ളവർക്കറിയാം, അദ്ദേഹം സാകാരനാണ്, അതേസമയം നിരാകാരനുമാണ് എന്ന്. അദ്ദേഹം പിന്നെയും എന്തൊക്കെയോ ആണ്; അതൊന്നും പറയാനാവില്ല.

കുറെ കുരുടന്മാർ ഒരാനയുടെ അടുക്കൽ ചെന്നുപെട്ടു. ആ ജന്തുവിന്റെ പേര് ആനയെന്നാണെന്ന് ഒരാൾ പറഞ്ഞുകൊടുത്തു. 'ആനയെങ്ങനെയിരിക്കും?' എന്നവരോടന്വേഷിച്ചു. അവർ ആനയുടെ ദേഹം തൊട്ടു നോക്കാൻ തുടങ്ങി. ഒരുത്തൻ പറഞ്ഞു: 'ആന ഒരു തൂണുപോലെയാണ്.' ആ കുരുടൻ ആനയുടെ കാലു തൊട്ടുനോക്കിയിരുന്നു. 'ആന ഒരു മുറംപോലെയാകുന്നു.' എന്നൊരാൾ പറഞ്ഞു. അയാൾ ഒരു ചെവിയിൽ കൈയോടിച്ചിരുന്നു. അതുപോലെ തുമ്പിക്കൈയോ വയറോ തൊട്ടു നോക്കിയവർ ഓരോ വിധത്തിൽ പറഞ്ഞു. അതുപോലെ, ഈശ്വരനെ ആര് എത്ര കാണുന്നുവോ, അത്രയേ ഉള്ളുവെന്നു കരുതുന്നു. 'ഈശ്വരൻ ഇങ്ങനെയാണ്; വേറൊരു തരത്തിലുമല്ല' എന്നു വിചാരിക്കുന്നു.

ഒരാൾ വെളിക്കുപോയിട്ടു തിരിച്ചുവന്നുപറഞ്ഞു: 'പൊന്തയിൽ ഒരൊന്നാന്തരം ചുവന്ന ഓന്തിനെ കണ്ടുവരികയാണ് ഞാൻ.' വേറൊരുത്തൻ പറഞ്ഞു: 'നിനക്കു മുമ്പേ ആ കാട്ടിൽ ഞാൻ പോയിരുന്നു. എങ്ങനെയാണതു ചുവപ്പായത്? അതു പച്ചയാണ്, ഞാനെന്റെ കണ്ണുകൊണ്ടു കണ്ടതാണ്.' പിന്നൊരുവൻ പറഞ്ഞു: 'അതോ, എനിക്കു നല്ലപോലെ അറിയാം. നിങ്ങൾക്കൊക്കെ മുമ്പേയാണ് ഞാൻ പോയത്. ആ ഓന്തിനെ ഞാനും കണ്ടിരിക്കുന്നു. അതു ചുവപ്പുമല്ല, പച്ചയുമല്ല, നീല; ഞാൻ കണ്ണുതുറന്നു കണ്ടതാണ്.' വേറെ രണ്ടു പേരുണ്ടായിരുന്നു. അവർ പറഞ്ഞു: മഞ്ഞ, ചാരനിറം; അങ്ങനെ പലേ നിറങ്ങൾ. ഒടുവിൽ ലഹളയായി. 'ഞാൻ കണ്ടതാണ് ശരി' എന്നോരോരോരുത്തനുമറിയാം. അവരുടെ ലഹള കണ്ട്, എന്താണ് സംഗതിയെന്ന് ഒരാളന്വേഷിച്ചു. സംഗതികളെല്ലാം കേട്ടുകഴിഞ്ഞപ്പോൾ പറഞ്ഞു: 'ഞാനാ മരക്കൂട്ടത്തിലാണ് താമസം; അതെന്തു ജന്തുവാണെന്നെനിക്കറിയാം. നിങ്ങളോരോരുത്തരും പറഞ്ഞതു നേരാണ്. ആ ഓന്ത് ചിലപ്പോൾ പച്ച, ചിലപ്പോൾ നീല - ഇങ്ങനെ പല നിറങ്ങളുമാകും. പിന്നെ ചിലപ്പോൾ ഒരു നിറവുമില്ലാതെയും കാണാം! നിർഗുണം.'

**സാകാരമോ നിരാകാരമോ?**

ശ്രീരാമ: (ഗോസ്വാമിയോട്) ഈശ്വരൻ സാകാരൻ മാത്രമാണെന്നു പറഞ്ഞാൽ എന്താവും? അദ്ദേഹം ശ്രീകൃഷ്ണനെപ്പോലെ മനുഷ്യദേഹ

മെടുത്തു വരുമെന്നുള്ളത് വാസ്തവംതന്നെ; നാനാരൂപമെടുത്ത് ഭക്ത ന്മാർക്കു ദർശനമരുളുന്നുവെന്നതും നേരാണ്.[1] പിന്നെയും അദ്ദേഹം നിരാകാരവും അഖണ്ഡസച്ചിദാനന്ദവുമാകുന്നു എന്നതും സത്യം. അദ്ദേഹം സാകാരനെന്നും നിരാകാരനെന്നും രണ്ടും വേദത്തിൽ പറയു ന്നുണ്ട്; സഗുണനെന്നും നിർഗുണനെന്നും പറയുന്നുണ്ട്.

എങ്ങനെയെന്നറിയാമോ? സച്ചിദാനന്ദം ഒരനന്തസാഗരം. തണുപ്പു കൊണ്ട് കടലിലെ വെള്ളം മഞ്ഞിൻകട്ടയായി പൊങ്ങിക്കിടക്കുന്നു, പല ആകൃതിയിലും; മഞ്ഞിൻകട്ട കടലിൽ ഒഴുകിനടക്കുന്നു. അതു പോലെ ഭക്തിഹിമം കാരണം സച്ചിദാനന്ദസാഗരത്തിൽ സാകാരമൂർത്തി ദൃശ്യമാകുന്നു. സാകാരം ഭക്തനുവേണ്ടിയാണ്. എന്നാൽ, ജ്ഞാനസൂര്യ നുദിച്ചാൽ മഞ്ഞുരുകി പണ്ടേപ്പോലെ വീണ്ടും വെള്ളമാകുന്നു. മേലും കീഴും നിറയെ ജലമേജലം. അതുകൊണ്ട് ശ്രീമദ്ഭാഗവതത്തിൽ എല്ലായിട ത്തും സ്തുതിക്കുന്നു. [2]ഭഗവൻ, അവിടുന്ന് സാകാരൻ: അവിടുന്നുതന്നെ നിരാകാരനും; ഞങ്ങളുടെ അടുത്ത് അങ്ങ് മനുഷ്യരൂപത്തിൽ ചരിക്കുന്നു; പക്ഷേ അവിടുന്നു മനോവാക്കുകൾക്ക് അതീതനെന്ന് വേദം വർണ്ണി ക്കുന്നു!'

ചില ഭക്തന്മാർക്ക് അദ്ദേഹം നിത്യസാകാരനാണല്ലോ എന്നു പറ ഞ്ഞേയ്ക്കും. മഞ്ഞ് ഒരിക്കലും ഉരുകാത്ത സ്ഥാനങ്ങളുണ്ട്. സ്ഫടികാ കൃതിയിൽ കിടക്കും.

കേദാരൻ: അതെ, ശ്രീമദ്ഭാഗവതത്തിൽ വ്യാസൻ മൂന്നു തെറ്റുകൾക്ക് ഭഗവാൻെറ അടുക്കൽ ക്ഷമായാചനം ചെയ്യുന്നു. ഒരിടത്ത്, പറയുന്നു: 'ഹേ ഭഗവൻ, അവിടുന്ന് വാക്കിനും മനസ്സിനും അതീതൻ; ഞാനാവട്ടെ അവിടുത്തെ ലീല, അവിടുത്തെ സാകാരരൂപം വർണ്ണിച്ചിരിക്കുന്നു. അതുകൊണ്ട് എൻെറ ഈ അപരാധം ക്ഷമിച്ചാലും!'[3]

ശ്രീരാമ: അതെ, ഈശ്വരൻ സാകാരനാണ്, നിരാകാരനുമാണ്. അതിനുംപുറമെ, സാകാരനിരാകാരങ്ങൾക്കും അപ്പുറവുമാണ്. ഈശ്വര ൻെറ ഇയത്ത, അതിര്, നിർണ്ണയിക്കാനാവില്ല.

---

1 ഭക്താനാമനുകമ്പാർത്ഥം ദേവോ വിഗ്രഹവാൻ ഭവേത്.'

2 സത്താമാത്രം നിർവ്വിശേഷം നിരീഹം
സ ത്വം സാക്ഷാദ് വിഷ്ണുരധ്യാത്മദീപഃ. ഭാഗ. 10.3.24.

3 രൂപം രൂപവിവർജ്ജിതസ്യ ഭവതോ ധ്യാനേന യത് കല്പിതം,
സ്തുത്യാനിർവ്വചനീയതാഖിലഗുരോ ദൂരീകൃതാ യന്മയാ,
വ്യാപിത്വം ച നിരാകൃതം ഭഗവതോ യത്തീർത്ഥയാത്രാദിനാ,
ക്ഷന്തവ്യം ജഗദീശ, തദ്വികലതാദോഷത്രയം മത്കൃതം.

'പ്രഭോ, നീരൂപനായ അങ്ങേയ്ക്ക് ധ്യാനത്തിൽ ഞാൻ രൂപം കല്പിച്ചു; വാക്കിന് വിഷയമല്ലാത്ത അവിടുത്തെ ഞാൻ വാഴ്ത്തി; എങ്ങും നിറഞ്ഞ അങ്ങയെ ഞാൻ തീർത്ഥസ്ഥാനങ്ങളിൽ തേടി. നാഥ, എൻെറ ഈ മൂന്നു തെറ്റുകളെ പൊറുത്തരുളേണമേ.'

## അദ്ധ്യായം ഒമ്പത്

### നിത്യശുദ്ധനും കൗമാരവൈരാഗ്യവും

രാഖാലിൻെറ അച്ഛൻ മുറിയിലിരിപ്പുണ്ട്. രാഖാൽ ഈയിടെ ഗുരുദേവൻെറ കൂടെയാണ് താമസം. രാഖാലിൻെറ അമ്മ മരിച്ചതിനുശേഷം അച്ഛൻ രണ്ടാമതും കല്യാണം കഴിച്ചു. രാഖാൽ ഇവിടെ ആയതുകൊണ്ട് അച്ഛൻ ചിലപ്പോഴൊക്കെ വന്നുകൊണ്ടിരിക്കുന്നു. അദ്ദേഹം ഇവിടെ താമസിക്കുന്നതിൽ അച്ഛൻ വലിയ തടസ്സമൊന്നും ഉണ്ടാക്കിയില്ല. അച്ഛൻ പണക്കാരനായ ലൗകികമനുഷ്യനായതുകൊണ്ട് എല്ലായ്പോഴും കോടതിയും കേസുമാണ്. ശ്രീരാമകൃഷ്ണദേവൻെറ അടുക്കൽ വക്കീലന്മാർ, ഡെപ്യൂട്ടി മജിസ്ട്രേറ്റുമാർ ഇങ്ങനെ പലരും വരും. അവരുമായി സംസാരിക്കാൻ രാഖാലിൻെറ അച്ഛൻ കൂടെക്കൂടെ വരാറുണ്ട്. അവരുടെ അടുക്കൽനിന്നും തൻെറ ലൗകികകാര്യങ്ങൾക്ക് പല ഉപദേശങ്ങളും കിട്ടും.

ശ്രീരാമകൃഷ്ണദേവൻ കൂടെക്കൂടെ രാഖാലിൻെറ അച്ഛൻെറനേരെ നോക്കിക്കൊണ്ടിരുന്നു. രാഖാൽ സ്ഥിരമായി തൻെറകൂടെ ദക്ഷിണേശ്വരത്തു താമസിക്കണമെന്നായിരുന്നു ഗുരുദേവൻെറ ആഗ്രഹം!

ശ്രീരാമ: (രാഖാലിൻെറ അച്ഛനോടും ഭക്തന്മാരോടുമായി) ആഹാ! ഈയിടെ രാഖാലിൻെറ സ്വഭാവം എത്ര നന്നായിരിക്കുന്നു, അവൻെറ മുഖം നോക്കിൻ - കൂടെക്കൂടെ ചുണ്ടനങ്ങുന്നതു കാണാം! ഉള്ളിൽ ഈശ്വരനാമം ജപിക്കുന്നു; അതാണ് ചുണ്ടനങ്ങുന്നത്.

ഈ പിള്ളേരൊക്കെ നിത്യസിദ്ധന്മാരുടെ കൂട്ടത്തിൽപ്പെട്ടവരാണ്; ഈശ്വരജ്ഞാനത്തോടെയാണ് ജനിക്കുന്നത്. സംസാരത്തിൽ തൊട്ടുപോയാൽ രക്ഷയില്ലെന്ന് അല്പം പ്രായമാകുമ്പോഴേയ്ക്കും മനസ്സിലാക്കുന്നു. വേദത്തിൽ ഹോമപ്പക്ഷിയുടെ കഥയുണ്ട്. ആ പക്ഷി ആകാശത്തിലാണ് വസിക്കുന്നത്; നിലത്തേയ്ക്ക് ഒരിക്കലും വരില്ല. ആകാശത്തിൽത്തന്നെ മുട്ടയിടുന്നു; മുട്ട താഴോട്ടു വീഴുന്നു. വീഴുന്ന വഴിക്കുതന്നെ മുട്ട വിരിയുന്നു; അത്രയും മേലെയാണ് പക്ഷി താമസിക്കുന്നത്. മുട്ട വിരിഞ്ഞ് കുഞ്ഞ് പുറത്തുവരുന്നു; അതും വീണുകൊണ്ടേ ഇരിക്കുന്നു. അപ്പോഴും വളരെ പൊക്കത്തിൽ; വീണുകൊണ്ടിരിക്കുമ്പൊഴേ ചിറകു മുളയ്ക്കുന്നു, കണ്ണു വിടരുന്നു. താൻ മണ്ണിലേയ്ക്കു വീണുപോകുമെന്ന് അതപ്പോൾ കാണുന്നു. മണ്ണിൽ വീണാൽ കഥ തീർന്നു! മണ്ണു കണ്ടതും ഉടൻ വേറേ വഴിക്കു തിരിയുന്നു. നേരേ മേലോട്ടു കുതിക്കുന്നു. പറന്നാൽ അമ്മയുടെ അടുക്കലെത്താം. അമ്മയുടെ അടുക്കലെത്തുകയാണ് ഏകലക്ഷ്യം.

ഈ കുട്ടികളൊക്കെ ശരിക്കും അതുപോലെയാണ്. കുട്ടിക്കാലത്തേ ലോകം കണ്ടാൽ ഭയമാണ്. ഒരേ ചിന്ത - എങ്ങനെ അമ്മയുടെ അടുക്കലെത്തും, ഏതു വിധം ഈശ്വരനെ പ്രാപിക്കും?

വിഷയികളിൽനിന്നു ജനിച്ചവർ, വിഷയികളുടെ നടുക്കു താമസം,

അവർക്കിത്തരം ഭക്തി - ഇതുമാതിരി ജ്ഞാനം എപ്രകാരം ഉണ്ടായി എന്നു ചോദിച്ചേയ്ക്കാം. അതിനുത്തരമുണ്ട്. പയറുവിത്തു മലക്കുണ്ടിൽ വീണാലും അതൊരു പയറുചെടിയായിട്ടുതന്നെ വളരുന്നു. ആ പയറുകൊണ്ട് എന്തെല്ലാം നല്ല കാര്യങ്ങൾ നടക്കും! മലക്കുണ്ടിൽ വീണെന്നും പറഞ്ഞ് വേറേ വല്ല ചെടിയുമാകുമോ?

ആഹാ, രാഖാലിൻെറ സ്വഭാവം ഇപ്പോൾ എങ്ങനെയായിരിക്കുന്നു! അങ്ങനെയല്ലാതെ വരുമോ? ചേന നന്നെങ്കിൽ മുളയും നന്നായിരിക്കും. (എല്ലാവരും ചിരിക്കുന്നു.) അച്ഛനെപ്പോലെ മകനും!

മാസ്റ്റർ: (ഗിരീന്ദ്രനോട് പതുക്കെ) സാകാരനിരാകാരത്തിൻെറ സംഗതി ഇദ്ദേഹം എങ്ങനെ മനസ്സിലാക്കിത്തന്നു! വൈഷ്ണവർ സാകാരത്തെ മാത്രമേ സ്വീകരിക്കുന്നുള്ളോ?

ഗിരീന്ദ്രൻ: അങ്ങനെയായെന്നു വരാം. അവർ ഒരുപ്പോക്കന്മാരാണ്.

മാസ്റ്റർ: 'നിത്യസാകാരം' എന്തെന്നു മനസ്സിലായോ? സ്ഫടികത്തിൻെറ കഥ? എനിക്കതു നേരേ മനസ്സിലാക്കാൻ കഴിഞ്ഞില്ല.

ശ്രീരാമ: (മാസ്റ്ററോട്) ഉം, എന്താ നിങ്ങളവിടെ പിറുപിറുക്കുന്നത്?

മാസ്റ്ററും ഗിരീന്ദ്രനും പതുക്കെ ചിരിച്ചുംകൊണ്ടു മിണ്ടാതിരുന്നു.

വേലക്കാരി വൃന്ദേ: (രാമലാലിനോട്) ഓ രാമലാൽ, ഈ മനുഷ്യന് ആഹാരം കൊടുക്ക്. എനിക്കാഹാരം പിന്നെ തന്നേരെ.

ശ്രീരാമ: വൃന്ദേയ്ക്ക് ആഹാരമിനിയും കൊടുത്തില്ലേ?

## അദ്ധ്യായം പത്ത്

### പഞ്ചവടിമൂലത്തിൽ – കീർത്തനാനന്ദത്തിൽ

അപരാഹ്നത്തിൽ ഭക്തന്മാർ പഞ്ചവടിയിൽ കീർത്തനമാരംഭിച്ചു. ശ്രീരാമകൃഷ്ണദേവൻ അവരുടെകൂടെ കൂടി. ഇന്നു ഭക്തന്മാരുമൊരുമിച്ച് അമ്മയുടെ തിരുനാമം കീർത്തിച്ച് ആനന്ദത്തിലാറാടി.

ശ്യാമതൻ പാദമാം നീലവിണ്ണിൽ
മാമകചിത്തമുയർന്നുപൊങ്ങി
പട്ടം കണക്കതു പാറിടുമ്പോൾ
പെട്ടെന്നു പാപത്തിൻ കാറ്റു തട്ടി,
പൊട്ടിത്തകർന്നു തറയിൽ വീഴാ-
നൊട്ടുമമാന്തമില്ലെന്ന മട്ടായ്,
മായതൻ ഭാരം പെരുത്തമൂല-
മായതു മെല്ലെക്കിഴിഞ്ഞിറങ്ങി.
പുത്രകളത്രമിത്രാദിബന്ധ-
സൂത്രം, കുരുക്കു പിണഞ്ഞുചുറ്റി,
മാനസപട്ടമൂലച്ചിലേറ്റു
നൂനം ചരടിൻ ചുരുളു പൊട്ടി.

ജ്ഞാനമകുടം തകർന്നുപോയി
ഞാനവിവേകം തുടർന്ന മൂലം,
തലയറ്റപ്പന്നഗം തറയിൽ വീണു
തുലയുവതെങ്ങനെ കണ്ടിരിക്കും?
കീഴോട്ടിറങ്ങിവരുന്നതിനെ
മേലോട്ടു പൊക്കുവതെങ്ങനെ ഞാൻ?
ഭക്തിതൻ പാശമെനിക്കു പാർത്താ-
ലൊത്ത പിടിവള്ളിയായിരുന്നു.
ശത്രുക്കളാറുപേരാർത്തണഞ്ഞി-
ട്ടപ്പിടിവള്ളിയറുത്തെറിഞ്ഞു.
ഇന്നിതാ നില്പതാലംബഹീനം
മന്മനസ്സുന്നിദ്രദുഃഖലീനം.
തൻ നിലവിട്ടു കളികളിച്ചാ-
ലിന്നിലയാകുമെന്നിന്നറിഞ്ഞു.

പാട്ടു തുടർന്നു. പാട്ടിന്റെ കൂടെ മൃദംഗവും കരതാളവും വായിക്കുന്നുണ്ടായിരുന്നു. ഗുരുദേവൻ ഭക്തന്മാരോടൊത്തു നൃത്തംവെച്ചു.

ശ്യാമളാമാതൃപദാംബുജലോലുപം
മാമകചിത്തമാം മത്തഭൃംഗം
അമ്മാതൃതൃപ്പാദനീലോല്പലങ്ങളിൽ
ചെമ്മേ നിലീനമായ്ത്തീർന്നുതാവൂ!
ആശാസുമങ്ങളിലീ വരിവണ്ടിനു
ലേശമഭിരുചിയില്ലെന്നായി.
കൊണ്ടലിൻവർണ്ണമാണമ്മതൻ പാദങ്ങൾ
വണ്ടിന്റെ വർണ്ണവുമവ്വിധം താൻ.
കാർവർണ്ണം കാർവർണ്ണം തന്നിൽ ലയിയ്ക്കെയ-
പൂർവ്വമാം ഗൂഢപ്രകൃതിതത്ത്വം,
പഞ്ചീകൃതങ്ങളാം പഞ്ചഭൂതങ്ങളിൽ
സഞ്ചിതമെന്നു ഞാൻ കണ്ടറിഞ്ഞു.
അത്തഴ്വിലിപ്രപഞ്ചത്തിന്റെ സത്യത
നൃത്തമുതിർപ്പതും പോയ്മറഞ്ഞു.
ഉള്ളത്തിലാശകളെന്നെയിട്ടിത്രനാൾ
തുള്ളിച്ചതെന്തുകൊണ്ടെന്നറിഞ്ഞു.
ദുഃഖസുഖങ്ങളും വിൺനരകങ്ങളു-
മൊക്കെ സ്ഥിതപ്രജ്ഞനൊന്നുപോലെ
വ്യത്യസ്തഭാവം വെടിഞ്ഞുതാനീക്ഷിച്ചു
നിത്യം രമിപ്പു ഞാൻ നിർവൃതിയിൽ.

കീർത്തനം നടക്കുന്നു. ഭക്തന്മാർ പാടി:

എന്തൊരദ്ഭുതസൃഷ്ടിയായ് ദേവി നീ
ഹന്ത! പാരിൽ ചമച്ചു മനുഷ്യരെ!

അന്തമറ്റുള്ള യന്ത്രപ്രവർത്തനം
സ്വന്തമായുണ്ടതിനുള്ളിലെന്നപോൽ,
മൂന്നരമുഴമുള്ളൊരിപ്പാവയെ
മുന്നിലാടിക്കളിപ്പിച്ചിടുന്നു നീ.
നിൻ ചരടുവലിയൊന്നിനാലതു
പുഞ്ചിരിപ്പതും സഞ്ചരിക്കുന്നതും;
മന്ദനാമതു ചിന്തിപ്പതെന്നിട്ടും
'സ്പന്ദനം നിജശക്തിപ്രചോദനം'
ഇച്ഛ തോന്നുന്നമാത്രയിൽ ചെയ്തിടാ-
മിജ്ജഗത്തിങ്കലേതു കാര്യങ്ങളും
രൂപമില്ലാതെ തന്നുള്ളിലെപ്പൊഴും
വ്യാപരിക്കുന്ന വിശ്വജനനിയാൽ
പ്രേരിതമിപ്രപഞ്ചമെന്നുള്ളതു
തേറിടുന്നവൻ പാവയല്ലോർക്കുക.
ഭക്തിസൂത്രത്താലെപ്പൊഴുമംബയെ
ഹൃത്തിൽ ബന്ധിച്ചുനിർത്തിടാമേവനും.

ഭക്തന്മാർ ആനന്ദമാർന്നു. അവരല്പം നിർത്തിയപ്പോൾ ഗുരുദേവൻ എഴുന്നേറ്റു. ആശയോടെ അനേകം ഭക്തന്മാർ ഇപ്പോഴും മുറിയിലുണ്ട്.

ശ്രീരാമകൃഷ്ണദേവൻ പഞ്ചവടിയിൽനിന്നും തെക്കോട്ടു സ്വന്തം മുറിയിലേയ്ക്കു പുറപ്പെട്ടു. കൂടെ മാസ്റ്റർ ഇലഞ്ഞിച്ചുവട്ടിലെത്തിയപ്പോൾ ത്രൈലോക്യനെ കണ്ടു, അദ്ദേഹം പ്രണാമംചെയ്തു.

ശ്രീരാമ: (ത്രൈലോക്യനോട്) പഞ്ചവടിയിൽ അവർ പാടുന്നു. ഒന്നുപോയി നോക്കരുതോ?

ത്രൈലോക്യൻ: ഞാൻ പോയിട്ടെന്തു ചെയ്യാൻ?

ശ്രീരാമ: എന്താ ഒക്കെ നേരേയൊന്നു കാണാം.

ത്രൈലോക്യൻ: ഒരിക്കൽ കണ്ടിട്ടാണ് വരുന്നത്.

ശ്രീരാമ: ശരി, കൊള്ളാം ഭേഷ്.

## അദ്ധ്യായം പതിനൊന്ന്

### ശ്രീരാമകൃഷ്ണദേവനും ഗൃഹസ്ഥധർമ്മവും

ഏതാണ്ട് അഞ്ചര ആറു മണിയായി. ഗുരുദേവൻ ഭക്തന്മാരുമൊരുമിച്ച് തൻെറ മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ ഇരിക്കുന്നു. ഭക്തന്മാരെ നോക്കുന്നു.

ശ്രീരാമ: (കേദാരാദിഭക്തന്മാരോട്) സംസാരം ത്യജിച്ച സാധു - അദ്ദേഹം ഹരിനാമം കീർത്തിക്കുമെന്നുള്ളത് തീർച്ച. അതു സ്വാഭാവികം മാത്രം. അദ്ദേഹത്തിന് വേറെ വേലയൊന്നുമില്ല. അദ്ദേഹം ഈശ്വരധ്യാനം ചെയ്യുന്നെങ്കിൽ, അതാശ്ചര്യകരമല്ല. പ്രത്യുത, ആ മനുഷ്യൻ ഈശ്വരധ്യാനം

ചെയ്തില്ലെങ്കിൽ, ഹരിനാമം കീർത്തിച്ചില്ലെങ്കിൽ, അയാളെ സകലരും നിന്ദിക്കുന്നതായിരിക്കും.

ലൗകികമനുഷ്യൻ ഹരിനാമകീർത്തനം ചെയ്യുന്നെങ്കിൽ അതൊരു മഹാകാര്യമാണ്. ജനകരാജനെ നോക്കു, ബഹുധീരൻ! അദ്ദേഹം രണ്ടു വാളുകൊണ്ടു പയറ്റി. ഒന്നു ജ്ഞാനത്തിൻേറയും ഒന്നു കർമ്മത്തിൻേറയും. ഒരുവശത്ത് പൂർണ്ണമായ ബ്രഹ്മജ്ഞാനം; മറ്റൊരുവശത്ത് ലൗകികകർമ്മങ്ങൾ. ഒരു പുംശ്ചലി വീട്ടിലെ സർവ്വകാര്യങ്ങളും വളരെ കൃത്യമായി ചെയ്യുന്നു; എന്നാൽ ഏതു നേരവും ജാരനെക്കുറിച്ചു വിചാരിക്കുകയും ചെയ്യുന്നു.

സർവ്വദാ സാധുസംഗം അത്യാവശ്യം. സാധു ഒരുവനെ ഈശ്വരനുമായി പരിചയപ്പെടുത്തിക്കൊടുക്കുന്നു.

കേദാരൻ: അതെ, മഹാപുരുഷൻ ജീവനെ ഉദ്ധരിക്കുന്നതിനായിട്ടാണ് വരുന്നത്. ഒരു റെയിൽവേ എൻജിൻ പിന്നാലെ എത്രയോ വണ്ടികൾ വലിച്ചുകൊണ്ടുപോകുന്നു, അതുപോലെ. അഥവാ അനേകമാളുകളുടെ ദാഹം ശമിപ്പിക്കുന്ന പുഴയോ പൊയ്കയോപോലെയാണദ്ദേഹം.

ഭക്തന്മാർ മെല്ലെ വീടുകളിലേയ്ക്കു മടങ്ങാൻ തയ്യാറായി. അവരോരോരുത്തരായി ഭഗവാൻ ശ്രീരാമകൃഷ്ണനെ സാഷ്ടാംഗം പ്രണാമം ചെയ്ത്, അദ്ദേഹത്തിൻെറ പാദധൂളി ഗ്രഹിച്ചു. ഭവനാഥനെക്കണ്ട് ഗുരുദേവനരുളി: 'നീയിന്നു പോകണ്ട. നിന്നെക്കണ്ടാൽ എനിക്ക് ഈശ്വരാവേശം വരുന്നു!'

ഭവനാഥൻ ഇനിയും സംസാരത്തിൽ പ്രവേശിച്ചിട്ടില്ല. വയസ്സ് പത്തൊമ്പതിരുപത്; വെളുത്തനിറം, സുന്ദരദേഹം. ഈശ്വരനാമം കേട്ടാൽ അദ്ദേഹത്തിൻെറ കണ്ണിൽ വെള്ളം നിറയും. ഗുരുദേവൻ അദ്ദേഹത്തെ സാക്ഷാൽ നാരായണനായിക്കാണുന്നു.

## അദ്ധ്യായം പന്ത്രണ്ട്

1883 മാർച്ച് 29, വ്യാഴാഴ്ച

### സമാധിയിൽ

ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ ശ്രീ അമൃതൻ, ശ്രീ ത്രൈലോക്യൻ മുതലായ ബ്രഹ്മഭക്തന്മാരുമായുള്ള സംഭാഷണം.

ഫാൽഗുനത്തിലെ കൃഷ്ണപഞ്ചമീതിഥി, ചൈത്രമാസം 16 -ാം തീയതി.

ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് ഗുരുദേവൻ അല്പം വിശ്രമിച്ചു. ദക്ഷിണേശ്വരം കാളീകോവിലിലെ മുമ്പറഞ്ഞ മുറി. പടിഞ്ഞാറുവശത്ത് മുന്നിൽ ഗംഗ - ചൈത്രമാസത്തിലെ ഗംഗ. രണ്ടു മണിക്ക് വേലിയേറ്റം ആരംഭിച്ചിരിക്കുന്നു.*

ഭക്തന്മാർ ചിലരൊക്കെ വന്നിരിക്കുന്നു. അക്കൂട്ടത്തിൽ ശ്രീ അമൃതനും ഗാനകോകിലം ശ്രീ ത്രൈലോക്യനുമുണ്ട്. അദ്ദേഹം കേശവ

ന്റെ ബ്രഹ്മസമാജത്തിൽ ഭഗവല്ലീലാഗുണങ്ങൾ കീർത്തിച്ച് എത്രയോ തവണ ആബാലവൃദ്ധം ജനങ്ങളുടെ മനസ്സിനെ അപഹരിച്ചിരിക്കുന്നു !

രാഖാലിനു സുഖക്കേടു പിടിച്ചു. ഇക്കാര്യം ഗുരുദേവൻ ഭക്തന്മാരോടു പറഞ്ഞു.

ശ്രീരാമ: ഇതു കണ്ടോ, രാഖാലിനു സുഖക്കേടു പിടിച്ചു. സോഡാ കുടിച്ചാൽ സുഖം കിട്ടുമോ? എന്താ വേണ്ടതെൻെറയപ്പാ! രാഖാൽ, നീ ജഗന്നാഥത്തെ പ്രസാദം കഴിക്ക്.

ഇക്കാര്യം പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണദേവൻെറ ഭാവം ഒരദ്ഭുതഭാവനകൊണ്ടു മാറിപ്പോയി. ബാലകരൂപംപൂണ്ടുവന്നിരിക്കുന്ന സാക്ഷാൽ നാരായണനാണ് രാഖാൽ എന്നദ്ദേഹത്തിന് തോന്നിയതായിക്കണ്ടു. കാമിനീകാഞ്ചനങ്ങളെ ത്യജിച്ച പരിശുദ്ധാത്മാവായ ഒരു ബാലഭക്തനാണ് രാഖാൽ. ഈശ്വരപ്രേമത്താൽ രാപകൽ മത്തനായ ശ്രീരാമകൃഷ്ണൻെറ പ്രേമദൃഷ്ടിയിൽ താനേ വാത്സല്യഭാവം അങ്കുരിച്ചു. പരമഹംസദേവൻ ഈ രാഖാലബാലനെ വാത്സല്യത്തോടെ വീക്ഷിച്ചുകൊണ്ട്, സ്നേഹപൂർവ്വം 'ഗോവിന്ദ, ഗോവിന്ദ' എന്നുച്ചരിച്ചുകൊണ്ടിരുന്നു. ശ്രീകൃഷ്ണനെ കണ്ട് യശോദയ്ക്കുണ്ടായ അതേ ഭാവം!

ഭക്തന്മാർ ഈ അദ്ഭുതസംഭവം നോക്കിക്കൊണ്ടിരിക്കുന്നു. അപ്പൊഴേയ്ക്കും എല്ലാം ശാന്തം! ഗോവിന്ദനാമം ഉച്ചരിച്ചുകൊണ്ടിരിക്കെ, ഭക്താവതാരയമായ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ സമാധിയിലാണ്ടു. ശരീരം ചിത്രാർപ്പിതംപോലെ നിശ്ചലം. ഇന്ദ്രിയങ്ങൾ അവധിയെടുത്ത് എങ്ങോ പോയി! ദൃഷ്ടി നാസികാഗ്രത്തിൽ സ്ഥിരം. ശ്വാസം ഉണ്ടോ ഇല്ലയോ ആവോ! ശരീരംമാത്രം ഇവിടെ പെട്ടുപോയി. ആത്മവിഹംഗമം ചിദാകാശത്തിൽ വിഹരിക്കുന്നു എന്നറിയാം. ഇത്രയുംനേരം ശരിയ്ക്കൊരമ്മയെപ്പോലെ മകനെക്കുറിച്ച് വ്യാകുലപ്പെട്ടുകൊണ്ടിരുന്നു; അദ്ദേഹം ഇപ്പോളെവിടെ? ഈ അദ്ഭുതഭാവാവസ്ഥയുടെ പേരോ സമാധി?

ആ സമയം കാവിയണിഞ്ഞ അപരിചിതനായ ഒരു ബംഗാളി മുറിയിൽ കയറിയിരുന്നു.

## അദ്ധ്യായം പതിമ്മൂന്ന്

കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ.*

പരമഹംസദേവൻെറ സമാധി മെല്ലെ ഉണർന്നു. ഭാവാവിഷ്ടനായിത്തന്നെ വർത്തമാനം പറഞ്ഞുതുടങ്ങി. തന്നെത്താൻ ഇങ്ങനെ പറഞ്ഞു.

* കടലിൽനിന്നുള്ള വേലിയേറ്റം ഗംഗയിൽ കല്ക്കത്തയ്ക്കു മേലേവരെ എത്തുന്നു.

**കാവിവസ്ത്രവും സന്ന്യാസവും**

ശ്രീരാമ: (കാവി കണ്ട്) എന്തിനീ കാവി? അതു ചുറ്റിയതുകൊണ്ടോ ക്കെയായോ? ഒരാളു പറഞ്ഞു, 'ചണ്ഡികൊടുത്തു ഞാൻ ചെണ്ട മേടിച്ചു!' (ചിരി) മുമ്പയാൾ ചണ്ഡീഗാനം ചെയ്തിരുന്നു, ഇപ്പോൾ ചെണ്ട കൊട്ടുന്നു. (എല്ലാവരും ചിരിക്കുന്നു.)

വൈരാഗ്യം മൂന്നുനാലു തരത്തിലുണ്ട്. സംസാരത്തിലെ പൊള്ളലേറ്റു പൊരിഞ്ഞിട്ട് കാവിത്തുണി കെട്ടുന്നു - ആ വൈരാഗ്യം ഏറെനാൾ നില്ക്കില്ല. ഒരുത്തന് ജോലിയൊന്നുമില്ല - കാവിയും കെട്ടി കാശിക്കു നടകൊണ്ടു. മൂന്നുനാലു മാസം കഴിഞ്ഞ് വീട്ടിലെഴുത്തു വന്നു, 'എനിക്കൊരു ജോലിയായി. കുറച്ചുദിവസം കഴിഞ്ഞു വീട്ടിലോട്ടു വരാം. നിങ്ങളാരും പരിഭ്രമിക്കരുത്.' പിന്നൊരുവന്, എല്ലാം ഉണ്ട്; ഒന്നിനും കുറവില്ല. എന്നാൽ എന്തോ ഒന്നിലും ഒരു സുഖം തോന്നുന്നില്ല. ഒറ്റയ്ക്കിരുന്ന് ഈശ്വരനുവേണ്ടി കേഴുന്നു. അതാണ് യഥാർത്ഥ വൈരാഗ്യം.

അസത്യമായതൊന്നും നന്നല്ല. കപടവേഷം കൊള്ളുകയില. മനസ്സും വേഷത്തിനനുസരിച്ചല്ലെങ്കിൽ കാലക്രമത്തിൽ തുലയും. കള്ളം കാണിക്കുകയോ പറയുകയോ ചെയ്താൽ ക്രമേണ അധർമ്മഭയമൊക്കെ പോയ് പോകും. അതിലും ഭേദം വെളുത്ത തുണിയാണ്. മനസ്സിൽ ആസക്തി, ഇടയ്ക്കിടയ്ക്ക് വീഴ്ചയും പറ്റുന്നു; എന്നിട്ടും പുറമേ കാവി! എത്ര ഭയങ്കരം!

**കാപട്യവും നവവൃന്ദാവനം നാടകവും**

ശ്രീരാമ: എത്രയെന്നോ, നാടകാഭിനയത്തിൽപ്പോലും, നല്ലയാളുകൾ കള്ളം പറയുകയോ കാണിക്കുകയോ ചെയ്യുന്നതു ശരിയല്ല. കേശവസേനന്റെ അവിടെ നവവൃന്ദാവനം എന്ന നാടകം കാണാൻ ഞാനൊരിക്കൽ പോയി. എന്തോ ഒന്നു കൊണ്ടുവന്നു, കുരിശ്. പിന്നെ വെള്ളം തളിക്കാൻ തുടങ്ങി; ശാന്തിജലമാണെന്നു പറഞ്ഞു. വേറൊരുത്തനെ ക്കണ്ടു, കള്ളുകുടിയന്റെമാതിരി ആടിക്കറങ്ങുന്നു.

ഒരു ഭക്തൻ: കു - ബാബു.

ശ്രീരാമ: ഭക്തന്മാർ അങ്ങനെ അഭിനയിക്കുന്നതുപോലും നന്നല്ല. ആവക കാര്യങ്ങളിൽ മനസ്സ് അധികനേരം നിർത്തുന്നത് അപകടമാണ്. മനസ്സ് അലക്കിക്കൊണ്ടുവന്ന തുണിപോലെയാണ്; ഏതു ചായം മുക്കുന്നുവോ ആ നിറം പിടിക്കും. കപടതയിൽ ഏറെ നേരം ഇട്ടുവെച്ചിരുന്നാൽ കാപട്യത്തിന്റെ കറ കയറും.

വേറൊരു ദിവസം 'നിമായ്സന്ന്യാസം'* എന്ന നാടകം കാണാൻ കേശവന്റെ വീട്ടിൽപോയി. കേശവന്റെ കുറെ മുഖസ്തുതിക്കാരായ

---

* കണ്ണ്, കാത്, നാക്ക്, മൂക്ക്, ത്വക് ഇവയെ അടക്കിനിർത്തുകയും അതേസമയം മനസ്സുകൊണ്ട് ശബ്ദസ്പർശരൂപരസഗന്ധങ്ങളെ ധ്യാനിക്കുകയും ചെയ്യുന്ന മൂഢനെ കപടനെന്നു പറയുന്നു. ഗീത 3.6.

സേവകന്മാർ ചേർന്നു നാടകമൊക്കെ അലങ്കോലമാക്കി. ഒരുത്തൻ കേശവനോടു പറഞ്ഞു: 'അവിടുന്നു കലികാലത്തിലെ ചൈതന്യമാകുന്നു.' കേശവൻ എൻെറനേരെ ചൂണ്ടി ചിരിച്ചുകൊണ്ട് ചോദിച്ചു: 'അപ്പോൾ അദ്ദേഹം ആരാകും?' ഞാൻ പറഞ്ഞു: 'ഞാൻ നിങ്ങളുടെ ദാസൻെറ ദാസൻ, പാദരേണുവിൻെറ രേണു.' കേശവന് പേരിനും പെരുമയ്ക്കും കൊതിയുണ്ടായിരുന്നു.

**നിത്യസിദ്ധനും രാഗഭക്തിയും**

ശ്രീരാമ: (അമൃതനോടും ത്രൈലോക്യനോടും) നരേന്ദ്രൻ, രാഖാൽ, കീഖാൽ ഈ പിള്ളേരൊക്കെ നിത്യസിദ്ധന്മാർ; ജന്മംതോറും അവർ ഈശ്വരഭക്തന്മാരാണ്. പലരും വലിയ തപസ്സും സാധനയും ചെയ്ത് അല്പം ഭക്തി സമ്പാദിക്കുന്നു. എന്നാലിവർക്ക് പിറക്കുമ്പോൾമുതൽ ഈശ്വരഭക്തിയുണ്ട്. അവർ സ്വയംഭൂലിംഗംപോലെ; അല്ലാതെ കൊത്തിയുണ്ടാക്കിയതല്ല.

നിത്യസിദ്ധന്മാർ ഒരു വർഗ്ഗം വേറെ. എല്ലാ പക്ഷികളുടേയും കൊക്ക് വളഞ്ഞിട്ടല്ല. ഇവരൊരിക്കലും സംസാരാസക്തന്മാരാകുന്നില്ല; പ്രഹ്ലാദനെപ്പോലെ.

സാധാരണജനങ്ങൾ സാധനചെയ്യുന്നു: ഈശ്വരനിൽ ഭക്തിയും പുലർത്തുന്നു. എന്നാലവർ സംസാരത്തിൽ ആസക്തരാകുന്നു, കാമിനീ കാഞ്ചനത്തിൽ മോഹിതരാകുന്നു. ഈച്ച പൂവിലും പലഹാരത്തിലും ഇരിക്കും, പിന്നെച്ചെന്ന് മലത്തിലുമിരിക്കും. (എല്ലാവരും സ്തംഭിച്ചിരിക്കുന്നു.)

നിത്യസിദ്ധന്മാർ തേനീച്ചയെപ്പോലെയാണ്; പൂവിൽമാത്രമിരുന്ന് തേൻ നുകരും. നിത്യസിദ്ധന്മാർ ഹരിരസം പാനംചെയ്യുന്നു; വിഷയരസത്തിൻെറ സമീപം പോവുകയില്ല.

ഇവരുടെ ഭക്തി, തീവ്രസാധനകൊണ്ടു കിട്ടുന്ന ഭക്തിയല്ല. ഇത്ര ജപിക്കണം; ഇത്രനേരം ധ്യാനിക്കണം, ഈ വിധത്തിൽ പൂജിക്കണം; ഇതെല്ലാം വിധിപരമായ ഭക്തി. നെല്പാടം കടക്കാൻ വരമ്പിൽക്കൂടി വളഞ്ഞുതിരിഞ്ഞുപോകുംപോലെ. അഥവാ, അടുത്തുള്ള ഒരു ഗ്രാമത്തിൽ വളഞ്ഞ പുഴയിൽക്കൂടി വഞ്ചിയിൽ വളഞ്ഞുപുളഞ്ഞു ചെന്നെത്തുംപോലെ.

രാഗഭക്തി, പ്രേമഭക്തി, ഉണ്ടാകുമ്പോൾ, ഈശ്വരനെ സ്വന്തംപോലെ സ്നേഹിക്കുമ്പോൾ, പിന്നെ വിധിനിയമങ്ങളൊന്നും നില്ക്കില്ല. അപ്പോൾ കൊയ്ത്തു കഴിഞ്ഞ വയലിൽക്കൂടി പോകുംപോലെയാണ്. വരമ്പിൽക്കൂടിയൊന്നും പോകേണ്ടതില്ല. നേരേ ഒറ്റവഴിക്ക് പോയാൽക്കഴിഞ്ഞു.

വെള്ളപ്പൊക്കം വരുമ്പോൾ വളഞ്ഞപുഴയിൽക്കൂടി തിരിഞ്ഞുമറിഞ്ഞു പോകേണ്ടതില്ല. അപ്പോൾ വയലിലെല്ലാം ഒരു കഴുക്കോൽപ്പാട് വെള്ളം

* ശ്രീ ചൈതന്യൻ സന്ന്യാസം സ്വീകരിക്കുന്നതിനെ കാണിക്കുന്ന ഒരു നാടകം.

കാണും. നേരെ വഞ്ചി വിട്ടാൽ മതി.

ഈ രാഗഭക്തി, അനുരാഗം, ഈ പ്രേമം ഉദിക്കാതെ ഈശ്വരദർശനം സാദ്ധ്യമല്ല.

**സമാധിതത്ത്വം: സവികല്പവും നിർവ്വികല്പവും**

അമൃതൻ: മഹാശയ, സമാധ്യവസ്ഥയിൽ അങ്ങേയ്ക്ക് എന്തു ബോധമാണുള്ളത്?

ശ്രീരാമ: പച്ചിലപ്പുഴു വേട്ടാവെളിയനെ വിചാരിച്ചുവിചാരിച്ച് വേട്ടാവെളിയനായിത്തീരുന്നു എന്നു കേട്ടിട്ടില്ലേ? എങ്ങനെയെന്നറിയാമോ? കുടത്തിലെ മീനിനെ ഗംഗയിൽ തുറന്നുവിട്ടതുപോലെ.

അമൃതൻ: 'അഹം' അല്പംപോലും കാണില്ലേ?

ശ്രീരാമ: ഉവ്വ്. എനിക്കു മിക്കവാറും അല്പം 'അഹം' ബാക്കി കാണും. സ്വർണ്ണത്തിൻെറ ഒരു ശകലം, ഉരകല്ലിൽ എത്രയുരച്ചാലും അല്പം പിന്നെയും ബാക്കികാണും. ഇനിയും, ഒരു വലിയ തീയുണ്ടെന്നു കരുതുക; അതിൻെറ ഒരു പൊരിപോലെ. ബാഹ്യജ്ഞാനം തീർത്തും പോകുന്നു; എന്നാൽ മിക്കപ്പോഴും ഭഗവാൻ അല്പം 'അഹം' നിലനിർത്തുന്നു - ആനന്ദിക്കാൻ. 'ഞാനും' 'നീയും' ഉണ്ടെങ്കിൽമാത്രമേ ആനന്ദിക്കാനാവൂ.

ചിലപ്പോഴെല്ലാം ആ 'അഹ'ത്തെയും ഈശ്വരൻ മായ്ച്ചുകളയുന്നു. ഇതിന് ജഡസമാധി, നിർവ്വികല്പസമാധി, എന്നുപേർ. അപ്പോഴത്തെ അവസ്ഥ വാക്കിനു വിഷയമല്ല. ഉപ്പുപാവ കടലളക്കാൻ പോയതുപോലെ. കുറച്ചങ്ങോട്ടിറങ്ങിയപ്പോഴേയ്ക്കും അലിഞ്ഞുപോയി. തദാകാരകാരിതമായി. (ജലമയമായി.) അപ്പോൾ പിന്നെ ആരു കരയ്ക്കു കയറി, കടലിൻെറ ആഴമിത്രയുണ്ടെന്നു പറഞ്ഞുതരും?



# ഒമ്പതാം ഭാഗം

## ബ്രഹ്മഭക്തന്മാർക്ക് ഉപദേശം

### അദ്ധ്യായം ഒന്ന്

1883 ഏപ്രിൽ 7, ശനിയാഴ്ച

**ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടൊത്ത് കീർത്തനാനന്ദത്തിൽ**

ഭഗവാൻ ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ബലരാമൻെറ വീട്ടിൽ സന്ദർശകമുറിയുടെ വടക്കുകിഴക്കേ മുറിയിൽ ഇരുന്നരുളുന്നു. നേരം ഒരുമണിയായിരിക്കും. നരേന്ദ്രൻ, ഭവനാഥൻ, രാഖാൽ, ബല രാമൻ, മാസ്റ്റർ ഇവർ ഗുരുദേവനോടൊത്ത് ഇരിക്കുന്നുണ്ട്.

ഇന്ന് അമാവാസ്യ, ശനിയാഴ്ച, ചൈത്രമാസം 25-ാം തീയതി. ഗുരു ദേവൻ രാവിലെ ബലരാമഗൃഹത്തിലെത്തി: ഉച്ചയ്ക്ക് അവിടെ ഊണു കഴിച്ചു. നരേന്ദ്രൻ, ഭവനാഥൻ, രാഖാൽ, വേറെ ഒന്നുരണ്ടു ഭക്തന്മാരേയും ക്ഷണിക്കാൻ ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു. അവരും ഇവിടെ ഊണു കഴിച്ചു.

ഗുരുദേവൻ ബലരാമനോട് പറഞ്ഞിരുന്നു: 'ഇവരെ ഊട്ടുക. എന്നാൽ അനേകം സജ്ജനങ്ങളെ ഊട്ടിയ ഫലം കിട്ടും.' ഇനിയും കാമിനീകാഞ്ചനം തൊടാത്ത തൻെറ യുവശിഷ്യന്മാരെ സാക്ഷാൽ നാരായണമൂർത്തി കളായിട്ടാണ് ഗുരുദേവൻ കണ്ടിരുന്നത്.

കുറച്ചുദിവസംമുമ്പ് ശ്രീരാമകൃഷ്ണൻ കേശവൻെറ വീട്ടിൽ നവ വൃന്ദാവനമെന്ന നാടകം കാണാൻ പോയിരുന്നു. ഒപ്പം നരേന്ദ്രനും രാഖാലും ഉണ്ടായിരുന്നു. നരേന്ദ്രൻ അഭിനയത്തിൽ പങ്കെടുത്തു. കേശ വൻ പവഹാരിബാബയുടെ വേഷം കെട്ടി.

ശ്രീരാമ: (നരേന്ദ്രാദിഭക്തന്മാരോട്) കേശവൻ ഒരു മഹാത്മാവിൻെറ വേഷവുംകെട്ടി ശാന്തിജലം തളിക്കാൻ തുടങ്ങി. എനിക്കതിഷ്ടപ്പെട്ടില്ല. വേഷംകെട്ടി ശാന്തിജലം തളിക്കുകയോ!

വേറൊരാൾ (കു - ബാബു) പാപപുരുഷൻെറ ഭാഗം കെട്ടി. അങ്ങനെ നടിക്കുന്നതും നന്നല്ല. സ്വയം പാപം ചെയ്യുന്നതും തെറ്റാണ്. പാപത്തി ൻെറ ഭാവം അഭിനയിക്കുന്നതും ചീത്തയാണ്.

നരേന്ദ്രനു നല്ല ദേഹസുഖമില്ല. എന്നാൽ ഗുരുദേവന് നരേന്ദ്രൻെറ പാട്ടു കേൾക്കാൻ വലിയ ആഗ്രഹം. അദ്ദേഹം പറഞ്ഞു: 'നരേന്ദ്ര, അല്പമൊന്ന് പാടാൻ ഇവർ പറയുന്നു.' നരേന്ദ്രൻ തംബുരുവു

മെടുത്ത് പാടി:

എൻമനഃപഞ്ജരം തന്നിൽ വസിക്കുന്ന
പൈങ്കിളീ, നീയൊരു പാട്ടു പാടൂ.
ബ്രഹ്മമാം കല്പകവൃക്ഷത്തിൽ മേവുന്ന
പൊന്മയപ്പക്ഷി നീ പാട്ടു പാടൂ.
ചിന്മയരൂപിതൻ ലീലകളോരോന്നു-
മുണ്മയിലുള്ളം തെളിഞ്ഞു പാടൂ.
കല്പകവൃക്ഷത്തിൽ സത്ഫലമായുള്ള
നൽപുരുഷാർത്ഥങ്ങളാസ്വദിക്കൂ.
ആത്മാവിലാരമിപ്പോനാണു ഞാനെന്നു-
മല്ലേതരാനന്ദലീനനെന്നും
ഒട്ടും മടിച്ചിടാതേവമനാരതം
പട്ടിളംപൈങ്കിളീ പാട്ടു പാടൂ.
അമ്പിയന്നാത്മനാഥാന്തികം പൂകുവാൻ
വെമ്പുക പൈങ്കിളി വെമ്പുക നീ;
മേഘത്തോടല്പം മഴത്തുള്ളി യാചിച്ചു
കേഴുന്ന വേഴാമ്പലെന്നപോലെ.

ഭ്രാജമാനമായീടട്ടെ ഭവദ്രൂപം മനസ്സിങ്കൽ
രാജരാജ, കനിഞ്ഞെന്നിൽ കടാക്ഷിക്കണേ.
ഘോരസംസാരാതപത്തിൽപെട്ടു വാടിക്കരിയുമെൻ-
ജീവിതത്തെ ത്വത്പദത്തിൽ സമർപ്പിക്കുന്നേൻ.
പാപപങ്കമഗ്നനായി മായാവിമോഹിതനായി
ജീവിക്കുന്നു മൃതപ്രായനടിയൻ നാഥാ!
പതിതനാമിവനെ നീ ദയാസിന്ധോ, തൃക്കടാക്ഷ-
മൃതസഞ്ജീവിനിയാലെ ഉജ്ജീവിപ്പിക്കൂ.

ഗഗനത്തിൽ താലത്തിലിരുനെയ്‌വിളക്കായ്
തെളിയുന്നു കതിരോനും തിങ്കൾക്കലതാനും.
കതിരുതിർത്താരകളങ്ങിങ്ങിണങ്ങി
അരിമണിത്തൊത്തുകൾപോലെ വിളങ്ങി.
മലയജപരിമളം പൂശിവന്നെത്തി
മലയാനിലൻ ധൂപം വീശിപ്പരത്തി.
മലരണിക്കാടുകളിൽ നിറമാലകൾ തൂക്കി
മഹിതമൊരാരതിക്കെല്ലാമൊരുക്കി
എന്തെന്തൊരാനന്ദദമാരാത്രികഘോഷം!
എന്തെന്തൊരു നീരാജനശോഭാപരിവേഷം!
പ്രണവാഭിഗമ്യമനാഹതനിനദം
ഭവഭഞ്ജന, ഭഗവൻ, തവ ഭേരീനിനാദം
ഹരിതന്നടിമലർതൻ മധു നുകരാനതിമോഹം.
ഇരവും പകലൊരുപോൽ മനതാരിന്നൊരു ദാഹം

കരുണാമൃതലവമെന്നുടെ രസനോപരി തൂകി
തവ നാമമതിന്നുറ്റൊരു ഗൃഹമാക്കുക വേഗം.

ജ്ഞാനമാകും നീലവിണ്ണിൽ പ്രേമരൂപി പൂർണ്ണചന്ദ്രൻ
മായതൻ മറയകന്നു - ചേലിയന്നുദിച്ചുയർന്നു.
പ്രേമസിന്ധു തിരയടിച്ചു - നാലുപാടും കേറിടുന്നു
മാമകഹൃദന്തരം - സുധാനിമഗ്നമായിടുന്നു.

നരേന്ദ്രൻ പാട്ടു നിർത്തി. ഗുരുദേവൻ ഭവനാഥനോടു പാടാൻ പറഞ്ഞു. ഭവനാഥൻ പാടി:

കരുണാമയനേ, നിന്നൊടു കിടയായ്
പ്രിയനൊരു തോഴനെനിക്കുണ്ടോ?
അല്ലലിലാനന്ദത്തെയിയറ്റി
സ്വർല്ലോകത്തിലെയുല്ലാസം
നിർല്ലേപതയുടെ ലഹരിയിലുയരാൻ
പുല്ലാംകുഴലൂതുന്നവനേ! -കരുണാ...............

ആഴം പെരുകുമൊരലകടലാണെ
പാരം ഭീതിദസംസാരം.
അതിലെൻ ജീവിതനൗക നയിക്കാ-
നണിയത്തമ്പൊടിരിപ്പവനേ! -കരുണാ................

കാമക്രോധമദോല്ക്കടവേഗം
കൊടിയൊരു കാറ്റായുയരുമ്പോൾ
മറിയാതെന്നുടെ കളിയോടത്തെ
പടുതയൊടെന്നും കാപ്പവനേ! -കരുണാ................

മരണംവരവേ ബന്ധുജനങ്ങൾ-
ക്കരികിൽനിന്നുടനകലുമ്പോൾ
തിരുമാറിടമതിലഭയം തന്നി-
ട്ടരുമയൊടെന്നെത്തടവോനേ! -കരുണാ................

നരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) അദ്ദേഹം (ഭവനാഥൻ) മീനും മുറുക്കാനും വേണ്ടെന്നുവെച്ചിരിക്കുന്നു.

ശ്രീരാമ: (ഭവനാഥനോട്, ചിരിച്ചുകൊണ്ട്) അതെന്തപ്പാ! മീനും മുറുക്കാനും എന്തു പിഴച്ചു? അതുകൊണ്ടൊരു ദോഷവുമില്ല. കാമിനീകാഞ്ചനത്യാഗമാണ് ത്യാഗം. രാഖാലെവിടെ?

ഒരു ഭക്തൻ: രാഖാൽ ഉറങ്ങുന്നു.

ഗുരുദേവൻ: (ചിരിച്ചുകൊണ്ട്) ഒരിക്കലൊരാൾ പായും കക്ഷത്തിലാക്കിക്കൊണ്ട് യാത്രകളി കാണാൻ പോയി. കളി തുടങ്ങാൻ നേരംപിടിക്കുമെന്നു കണ്ട് പായ് വിരിച്ച് ഉറക്കം തുടങ്ങി. ഉണർന്നെഴുന്നേറ്റപ്പോൾ ഒക്കെ കഴിഞ്ഞിരുന്നു! (എല്ലാവരും ചിരിക്കുന്നു.) അയാൾ വേഗം പായും തെറുത്തു കക്ഷത്തിലാക്കിക്കൊണ്ട് വീട്ടിലേയ്ക്കു മടങ്ങി. (ചിരി.)

രാമദയാലന് കലശലായ സുഖക്കേട്. അടുത്തൊരു മുറിയിൽ കിടപ്പിലാണ്. ഗുരുദേവൻ ആ മുറിയുടെ മുമ്പിൽ ചെന്ന് എങ്ങനെയിരിക്കുന്നു എന്നന്വേഷിച്ചു.

**സംസാരിയും ശാസ്ത്രാർത്ഥവും**

മണി നാലോടടുത്തു. സന്ദർശകമുറിയിൽ നരേന്ദ്രൻ, രാഖാൽ, മാസ്റ്റർ, ഭവനാഥൻ മുതലായ ഭക്തന്മാരുടെകൂടെ ഗുരുദേവൻ ഇരുന്നരുളുന്നു. ചില ബ്രഹ്മഭക്തന്മാർ വന്നുചേർന്നു. അവരുമായി സംഭാഷണം നടക്കുന്നു.

ബ്രഹ്മഭക്തൻ: അവിടുന്നു പഞ്ചദശി നോക്കിയിട്ടുണ്ടോ?

ശ്രീരാമ: അതൊക്കെ ആദ്യമെല്ലാം ഒരു തവണ കേൾക്കണം. അദ്യമൊക്കെ ഒരു പ്രാവശ്യം യുക്തിവിചാരം ചെയ്കയും വേണം. അതിനുശേഷം —

ചിത്തമേ, പൂജിക്കൂ ശ്യാമമാതാവിനെ
അത്യാദരം നിൻ ഹൃദയപദ്മേ
നമ്മളിരുവരും മാത്രമവിടത്തിൽ
അമ്മയെ ദർശിച്ചുകൊണ്ടാൽപ്പോരും
മറ്റുള്ളോരാരാനും വന്നു പ്രവേശിക്കാൻ
ചെറ്റുമനുവദിച്ചീടരുതേ.

സാധനകാലത്തിൽ അതൊക്കെ കേൾക്കേണ്ടതുണ്ട്. ഈശ്വരദർശനത്തിനുശേഷം അറിവിനു കുറവൊന്നുമുണ്ടാവില്ല. അമ്മ കൂമ്പാരത്തിൽ നിന്ന് തള്ളിനീക്കിത്തന്നുകൊണ്ടിരിക്കും.

ആദ്യമൊക്കെ ഓരോ അക്ഷരവും പെറുക്കിപ്പെറുക്കിയെടുത്തുവേണം എഴുതാൻ - പിന്നെ ഒറ്റയടിക്കു പോകാം.

സ്വർണ്ണം ഉരുക്കുന്ന സമയത്ത് വളരെ ജാഗ്രതയായിരിക്കണം. ഒരു കൈയിൽ ഉല - മറ്റതിൽ വിശറി - വായിൽ ഊത്തുകുഴൽ, പൊന്നുരുകുന്നതുവരെ. ഉരുകി മൂശയിലൊഴിച്ചുകഴിഞ്ഞാൽ പരിഭ്രമമൊക്കെ തീർന്നു.

വെറുതേ ശാസ്ത്രം പഠിച്ചതുകൊണ്ടായില്ല. കാമിനീകാഞ്ചനമുണ്ടെങ്കിൽ ശാസ്ത്രത്തിൻെറ മർമ്മം ഗ്രഹിക്കാനാവില്ല. സംസാരാസക്തികൊണ്ട് ജ്ഞാനം നഷ്ടമായ്പോകുന്നു.

'ആർത്തിയോടെ എത്ര കാവ്യരസം ഞാനഭ്യസിച്ചു! കറമ്പൻെറ കൈയിൽ പെട്ടൊക്കെയും പൊയ്പോയ്!' (എല്ലാവരും ചിരിക്കുന്നു.)

ഗുരുദേവൻ ബ്രഹ്മഭക്തന്മാരുമായി ശ്രീ കേശവചന്ദ്രസേനനെക്കുറിച്ച് സംസാരിച്ചു: 'കേശവന് യോഗവും ഭോഗവുമുണ്ട്. സംസാരത്തിൽ വസിക്കുന്നു; മനസ്സ് ഈശ്വരാഭിമുഖം നയിക്കുന്നു.'

ഒരു ഭക്തൻ കല്ക്കത്താ സർവ്വകലാശാലയിലെ കോൺവൊക്കേഷനെ

ക്കുറിച്ചു പറഞ്ഞു: 'ആളുകളെക്കൊണ്ടുള്ള ഒരു കാടുതന്നെ അവിടെക്കണ്ടു.'

ശ്രീരാമ: അനേകമാളുകളെ ഒരുമിച്ചു കണ്ടാൽ എനിക്ക് ഈശ്വരാവേശമുണ്ടാകും. ഞാനതു കണ്ടിരുന്നെങ്കിൽ വികാരവിവശനായേനെ.

## അദ്ധ്യായം രണ്ട്

1883 ഏപ്രിൽ 8, ഞായറാഴ്ച

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരോടുകൂടി ദക്ഷിണേശ്വരം ക്ഷേത്രത്തിൽ. ശ്രീ അധരസേനൻെറ രണ്ടാമത്തെ ദർശനം.

**മണിലാലനും കാശീദർശനവും**

വരു സോദരാ, ദക്ഷിണേശ്വരത്ത് ശ്രീരാമകൃഷ്ണദേവനെ കാണാൻ ഇന്നും നമുക്കു പോകാം. അദ്ദേഹം എപ്രകാരം ഭക്തന്മാരുമൊത്തു ലീലയാടുന്നു, ഈശ്വരഭാവത്താൽ സർവ്വദാ എവ്വിധം സമാധിസ്ഥനാകുന്നു എന്നു കാണാം. ചിലപ്പോൾ സമാധിയിൽ, ചിലപ്പോൾ കീർത്തനാനന്ദലഹരിയിൽ, ചിലപ്പോൾ സാധാരണമനുഷ്യരെപ്പോലെ ഭക്തന്മാരുമായി സംഭാഷണത്തിൽ - ഒക്കെക്കാണാം. ശ്രീമുഖത്തിൽ ഈശ്വരകഥയല്ലാതൊന്നുമില്ല; മനസ്സ് എപ്പോഴും അന്തർമുഖം; പെരുമാറ്റം അഞ്ചുവയസ്സായ ബാലനെപ്പോലെ. ഓരോ നിഃശ്വാസത്തിൻെറയുംകൂടെ അമ്മയുടെ തിരുനാമം ജപിക്കുന്നു. അഹങ്കാരം തീരെയില്ല. അഞ്ചുവയസ്സായ പയ്യനെപ്പോലുള്ള പെരുമാറ്റം; ബാലകനെപ്പോലെ വിഷയാസക്തിശൂന്യൻ; സദാ ആനന്ദം; സരളവും ഉദാരവുമായ സ്വഭാവം. ഒരേ ഒരു വാർത്ത - 'ഈശ്വരൻ സത്യം; മറ്റെല്ലാം അനിത്യം, രണ്ടു നാളത്തേയ്ക്കു മാത്രം.' നടക്കൂ, ആ പ്രേമോന്മത്തനായ ബാലകനെ കാണാൻ പോകാം. മഹായോഗി. അനന്തസാഗരതീരത്തിൽ ഏകാകിയായി വിചരണം ചെയ്യുന്നു! ആ അനന്തമായ സച്ചിദാനന്ദസാഗരത്തിൻെറ നടുവിൽ എന്തോ ഏതോ കാണുന്നു! കണ്ട് പ്രേമോന്മത്തനായി നടക്കുന്നു.

ഇന്ന് ചൈത്രമാസത്തിലെ ശുക്ലപ്രതിപദം. ഇന്നലെ കറുത്തവാവുനാൾ ഗുരുദേവൻ ബലരാമൻെറ വീട്ടിൽപോയിരുന്നു. അമാവാസ്യ - നിബിഡാന്ധകാരമദ്ധ്യത്തിൽ മഹാകാളി ഏകാകിനിയായി മഹാകാലനുമൊത്തു രമിക്കുന്നു. അതിനാൽ ഗുരുദേവന് അമാവാസ്യനാൾ അടങ്ങിയിരിക്കാനാവില്ല. അതുകൊണ്ട് ബാലൻെറ നില. ഏതൊരുവൻ ഇരവുപകൽ അമ്മയെ കണ്ടുകൊണ്ടിരിക്കുന്നു, ഏതൊരുവൻ 'അമ്മ'യെക്കാണാതെ അടങ്ങുകയില്ല, അവനാണ് ബാലൻ.

ചൈത്രമാസം 26-ാം തീയതി, പ്രാതഃകാലം. അതാ ഗുരുദേവൻ ബാലനെപ്പോലെ ഇരിക്കുന്നു. അടുത്തൊരു പയ്യനുമുണ്ട്, ഭക്തൻ, രാഖാൽ. മാസ്റ്റർ വന്ന് സാഷ്ടാംഗം നമസ്കരിച്ചു. ഗുരുദേവൻെറ സോദരപുത്രൻ രാമലാലനുമുണ്ട്. കിശോരിയും വേറെ ചില ഭക്തന്മാരും

വന്നുചേർന്നു. പുരാതനബ്രഹ്മസമാജഭക്തനായ ശ്രീ മണിലാലമല്ലികൻ വന്നു ഗുരുദേവനെ വണങ്ങി.

മണിമല്ലികൻ ഈയിടെ കാശിയ്ക്കു പോയിരുന്നു. അദ്ദേഹമൊരു വ്യാപാരി; കാശിയിൽ അദ്ദേഹത്തിനൊരു ബംഗ്ലാവുണ്ട്.

ശ്രീരാമ: കാശിയ്ക്കു പോയിരുന്നു, അല്ലേ? അവിടെ വല്ല മഹാത്മാക്കളേയും കാണുകയുണ്ടായോ?

മണിലാലൻ: ഉവ്വ്, ത്രൈലിംഗസ്വാമി, ഭാസ്കരാനന്ദൻ ഇവരെയെല്ലാം കാണാൻ പോയിരുന്നു.

ശ്രീരാമ: കണ്ടിട്ടെങ്ങനെയുണ്ട്, പറയൂ.

മണിലാലൻ: ത്രൈലിംഗസ്വാമി അതേ കോവിലിൽത്തന്നെ ഉണ്ട്, മണികർണ്ണികാഘട്ടത്തിൽ വേണീമാധവസ്തൂപത്തിനടുക്കൽ. മുമ്പദ്ദേഹത്തിന് ഉച്ചാവസ്ഥയുണ്ടായിരുന്നു എന്നാളുകൾ പറയുന്നു. പലേ അദ്ഭുതങ്ങളും പ്രവർത്തിക്കാൻ കഴിഞ്ഞിരുന്നു. ഇപ്പോൾ ഒട്ടുമുക്കാലും കുറഞ്ഞുപോയി.

ശ്രീരാമ: അതെല്ലാം വിഷയാസക്തന്മാരുടെ നിന്ദനം.

മണിലാലൻ: ഭാസ്കരാനന്ദൻ എല്ലാവരുമായി കൂടിക്കഴിയുന്നു - ത്രൈലിംഗസ്വാമിയെപ്പോലെയല്ല; അദ്ദേഹം തീർത്തും മൗനമാണ്.

**സിദ്ധൻെറ പക്ഷത്തിൽ ഈശ്വരൻ കർത്താവ്**

ശ്രീരാമ: ഭാസ്കരാനന്ദനുമായി നീയെന്തെങ്കിലും സംസാരിച്ചോ?

മണിലാലൻ: ഉവ്വ്, പലതും സംസാരിച്ചു. അക്കൂട്ടത്തിൽ പുണ്യപാപങ്ങളുടെ കാര്യവും സംസാരിച്ചു. അദ്ദേഹം പറഞ്ഞു: 'പാപത്തിൻെറ വഴിക്കു പോകരുത്. പാപചിന്ത കൈവിടുക. ഈശ്വരനിങ്ങനെയെല്ലാം ചെയ്യാൻ നമ്മോടാവശ്യപ്പെടുന്നു. ഇതൊക്കെ ചെയ്താൽ പുണ്യമുണ്ടാകും. ഈവക കർമ്മങ്ങൾ ചെയ്യുക.'

ശ്രീരാമ: അതെ, അങ്ങനെയും ഒരു വഴിയുണ്ട്, ലൗകികന്മാർക്കു വേണ്ടി. എന്നാൽ ചൈതന്യം ഉണർന്നവരുടെ, 'ഈശ്വരൻമാത്രം സത്യം, മറ്റെല്ലാം അസത്യം, അനിത്യം' എന്ന ബോധം ഉറച്ചവരുടെ, അവരുടെ ഭാവം ഒന്നു വേറേയാണ്. അവർക്കറിയാം ഈശ്വരൻ മാത്രമാണ് കർത്താവ്, ബാക്കിയൊക്കെ അകർത്താവാണ് എന്ന്. ചൈതന്യം ഉണർന്നവരുടെ കാല് അവതാളത്തിൽ പെടുകയില്ല; അവർക്ക് ആലോചിച്ച് പാപം ഒഴിവാക്കേണ്ടതില്ല; ഈശ്വരപ്രേമത്തിൻെറ ആധിക്യംമൂലം അവർ ചെയ്യുന്ന കർമ്മമൊക്കെ സത്കർമ്മമായിരിക്കും. എന്നാലവർക്കറിയാം ആവക കർമ്മങ്ങളുടെ കർത്താവ് തങ്ങളല്ല, തങ്ങൾ ഈശ്വരദാസന്മാർ മാത്രമാണ് എന്ന്. 'ഞാൻ യന്ത്രം, അദ്ദേഹം യന്ത്രി.' അദ്ദേഹം എങ്ങനെ ചെയ്യിക്കുന്നു, അങ്ങനെ ചെയ്യുന്നു; എങ്ങനെ പറയിക്കുന്നു, അങ്ങനെ പറയുന്നു; എങ്ങനെ നടത്തുന്നു, അങ്ങനെ നടക്കുന്നു.

ചൈതന്യമുണർന്നവർ പുണ്യപാപങ്ങൾക്കപ്പുറമാണ്. എല്ലാം

ഈശ്വരനാണു ചെയ്യുന്നതെന്നവർ കാണുന്നു. ഒരിടത്ത് ഒരു മഠമുണ്ടായിരുന്നു. മഠത്തിലെ സന്ന്യാസിമാർ ദിവസവും മാധുകരീ ഭിക്ഷയ്ക്കു പോകാറുണ്ട്. ഒരിക്കലൊരു സന്ന്യാസി ഭിക്ഷയെടുത്തു നടക്കുമ്പോൾ ഒരു ജമിന്ദാർ ഒരു മനുഷ്യനെ ഊടുപാടു തല്ലുന്നതു കണ്ടു. ദയാലുവായ സന്ന്യാസി ഇടപെട്ടു ജമിന്ദാരെ തടഞ്ഞു. ജമിന്ദാർക്കപ്പോൾ കടുത്ത കോപമായിരുന്നു. ആ ദേഷ്യമെല്ലാം അയാൾ സന്ന്യാസിയുടെമേൽ തീർത്തു; സന്ന്യാസി ബോധംകെട്ടു വീഴുന്നതുവരെ അയാൾ തല്ലി. 'നിങ്ങളുടെ ഒരു സന്ന്യാസിയെ ഒരു ജമിന്ദാർ വല്ലാതെ തല്ലിയിട്ടിരിക്കുന്നു,' എന്ന് ആരോ മഠത്തിൽ ചെന്ന് വിവരമറിയിച്ചു. മഠത്തിലെ സന്ന്യാസിമാർ ഓടിവന്നു നോക്കിയപ്പോൾക്കാണാം സന്ന്യാസി ബോധംകെട്ടു കിടക്കുന്നു! അവർ നാലഞ്ചുപേർ അദ്ദേഹത്തെ താങ്ങിയെടുത്തു മഠത്തിൽക്കൊണ്ടുപോയി ഒരു മുറിയിൽ കിടത്തി. സാധുവിന് ഇനിയും ബോധമില്ല. മഠത്തിലെ ആളുകൾ സങ്കടത്തോടെ ചുറ്റും കൂടിയിട്ടുണ്ട്. ചിലർ വിശറിയെടുത്തു വീശി. വായിലല്പം പാലൊഴിച്ചുകൊടുത്തുനോക്കാമെന്ന് ഒരാൾ പറഞ്ഞു. പാലു വായിലൊഴിച്ചുകൊടുത്തപ്പോൾ സാധുവിനു ബോധം വീണു. കണ്ണു തുറന്നു നോക്കാൻ തുടങ്ങി. ബോധം വന്നോ, ആളുകളെ തിരിച്ചറിയാറായോ, എന്നു നോക്കാം എന്നു പറഞ്ഞ് ഒരാൾ അപ്പോൾ ആ സാധുവിനോട് വളരെ ഉച്ചത്തിൽ ചോദിച്ചു: 'സ്വാമീ, ആരാണവിടേയ്ക്ക് പാലു തരുന്നത്?' ആ സന്ന്യാസി മെല്ലെമെല്ലെ മൊഴിഞ്ഞു, 'അനിയാ, എന്നെ തല്ലിയ ആൾതന്നെ എനിക്ക് പാലും തരുന്നു.'

ഈശ്വരജ്ഞാനമില്ലെങ്കിൽ ഇത്തരം അവസ്ഥ ഉണ്ടാവുകയില്ല.

മണിലാലൻ: അവിടുന്നു പറഞ്ഞത് അത്യുച്ചാവസ്ഥയുടെ കഥയാണ്! ആവക കാര്യങ്ങളെക്കുറിച്ചും ഭാസ്കരാനന്ദനുമായി പൊതുവിൽ സംസാരിച്ചു.

ശ്രീരാമ: ഏതെങ്കിലും വീട്ടിലാണോ താമസം?

മണിലാ: ഒരു ഭക്തന്റെ വീട്ടിൽ താമസിക്കുന്നു.

ശ്രീരാമ: എത്ര വയസ്സു കാണും?

മണിലാ: അമ്പതിരിക്കും.

ശ്രീരാമ: പിന്നെയെന്തെങ്കിലും സംസാരിക്കയുണ്ടായോ?

മണിലാ: എങ്ങനെ ഭക്തിയുണ്ടാകുമെന്നു ഞാൻ ചോദിച്ചു. "നാമം ജപിക്കുക, 'രാമ രാമ' ജപിക്കുക," എന്നദ്ദേഹം പറഞ്ഞു.

ശ്രീരാമ: അതു കൊള്ളാമല്ലോ.

## അദ്ധ്യായം മൂന്ന്

ഭവതാരിണീദേവിയുടേയും ശ്രീ രാധാകാന്തൻേറയും ദ്വാദശശിവക്ഷേത്രങ്ങളിലേയും പൂജ അവസാനിച്ചു. നിവേദ്യത്തിനുള്ള മണിയടിച്ചു. മേടമാസം, പന്ത്രണ്ടുമണിനേരം. വലിയ ചൂട്. ഇപ്പൊഴേ വേലിയേറ്റം ആരംഭിച്ചു. തെക്കൻകാറ്റു വീശുന്നു. തീർത്ഥസലിലയായ ഭാഗീരഥി ഇപ്പോൾ വടക്കോട്ടൊഴുകുന്നു.* ആഹാരം കഴിഞ്ഞു ഗുരുദേവൻ മുറിയിൽ അല്പം വിശ്രമിക്കുന്നു.

രാഖാലിൻെറ നാട് ബസിഹട്ടിനടുത്താണ്. അന്നാട്ടിൽ വേനൽക്കാലത്ത് വെള്ളത്തിനു വലിയ ക്ഷാമമുണ്ട്.

ശ്രീരാമ: (മണിമല്ലികനോട്) നോക്കു, അവരുടെ നാട്ടിൽ വെള്ളത്തിന് വലിയ ക്ഷാമമാണെന്ന് രാഖാൽ പറയുന്നു. നിനക്കവിടെ ഒരു കുളം കുഴിപ്പിച്ചുകൂടേ? അങ്ങനെ ചെയ്താൽ എത്രയോപേർക്ക് ഉപകാരമാകും. (ചിരിച്ചുകൊണ്ട്) നിനക്ക് ധാരാളം പണമുണ്ടല്ലോ, ഈ പണമൊക്കെക്കൊണ്ട് നീയെന്തു ചെയ്യും? പക്ഷേ വാണിയനല്ലേ? അവർ വലിയ പിശുക്കന്മാരാണെന്നു കേട്ടിട്ടുണ്ട്. (ഗുരുദേവനും ഭക്തന്മാരും ചിരിക്കുന്നു.)

മണിലാലമല്ലികൻെറ വീട് കല്ക്കത്തയിൽ സിന്ദൂരിയാപടിയിലാണ്. സിന്ദൂരിയാപടിയിലെ ബ്രഹ്മസമാജത്തിൻെറ വാർഷികോത്സവത്തിന് അദ്ദേഹം അനേകമാളുകളെ ക്ഷണിക്കാറുണ്ട്. ഉത്സവത്തിന് ശ്രീരാമകൃഷ്ണനേയും ക്ഷണിക്കുക പതിവാണ്. മണിലാലന് വരാഹനഗരത്തിൽ ഒരു തോട്ടമുണ്ട്. അവിടെ അദ്ദേഹം മിക്കവാറും ഒറ്റയ്ക്കു താമസിച്ചിരുന്നു. അതോടൊപ്പം ഗുരുദേവനെ വന്നു കാണാമല്ലൊ. മണിലാലൻ വാസ്തവത്തിൽ പിശുക്കനായിരുന്നു. മുഴുവൻ ദൂരവും വണ്ടിയിൽക്കയറി വരാഹനഗരത്തിലേയ്ക്കുവരിക പതിവില്ല; ട്രാമിൽക്കയറി ആദ്യം ശോഭാബസ്സാറിൽ വരും. അവിടെനിന്നും കാൽവണ്ടിയിൽക്കയറി വരാഹനഗരത്തിലെത്തും. പണത്തിനു കുറവൊന്നുമില്ല. കുറച്ചുവർഷങ്ങൾക്കു ശേഷം പാവപ്പെട്ട വിദ്യാർത്ഥികളുടെ സംരക്ഷണത്തിനായി ഒരുമിച്ച് ഇരുപത്തയ്യായിരം രൂപാ നീക്കിവെയ്ക്കുകയുണ്ടായി.

മണിലാലൻ മിണ്ടാതിരുന്നു. കുറച്ചുകഴിഞ്ഞ്, അതുമിതും പറഞ്ഞകൂട്ടത്തിൽ ഇങ്ങനെ പറഞ്ഞു: മഹാശയ, 'അങ്ങു കുളത്തിൻെറ കാര്യം പറഞ്ഞു, അതുമാത്രം പറഞ്ഞാൽ മതിയായിരുന്നു. അതിനു പിന്നെ വാണിയനെന്നും കീണിയനെന്നുമൊക്കെ എന്തിനാ പറഞ്ഞത്?'

ഭക്തന്മാർ ചിലർ വായുംപൊത്തി ചിരിച്ചു. ഗുരുദേവനും ചിരിച്ചു.

* കല്ക്കത്തയിൽ ഗംഗയുടെ ഒഴുക്ക് സ്വതേ തെക്കോട്ടാണ്: എന്നാൽ വേലിയേറ്റ സമയത്തു വടക്കോട്ടാകും ഒഴുക്ക്.

## ബ്രഹ്മഭക്തന്മാർക്ക് ഉപദേശം

## അദ്ധ്യായം നാല്

### ദക്ഷിണേശ്വരത്ത് ബ്രഹ്മസമാജക്കാർ – പ്രേമതത്ത്വം

അപ്പൊഴേയ്ക്കും കല്ക്കത്തയിൽനിന്നും ബ്രഹ്മസമാജത്തിലെ ഏതാനും പ്രായംചെന്ന ഭക്തന്മാർ വന്നുചേർന്നു. അക്കൂട്ടത്തിൽ ശ്രീ ഠാക്കൂർദാസസേനനുമുണ്ടായിരുന്നു. മുറിയ്ക്കുള്ളിൽ അനേകം ഭക്തന്മാരുണ്ട്. ഗുരുദേവൻ ചെറിയ കട്ടിലിൽ ഇരിക്കുന്നു. മന്ദഹാസമാർന്ന മുഖം, ബാലകമൂർത്തി. വടക്കോട്ടു മുഖമായിരിക്കുന്നു. ബ്രഹ്മഭക്തന്മാരുമായി ആനന്ദത്തോടെ സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: (ഭക്തന്മാരോടായി) നിങ്ങൾ പ്രേമം പ്രേമമെന്നു പുലമ്പുന്നു? പ്രേമമെന്താ അത്ര സുലഭമായ സാധനമെന്തെങ്കിലുമാണോ? ചൈതന്യദേവന് പ്രേമം ഉണ്ടായിരുന്നു. പ്രേമത്തിനു രണ്ടു ലക്ഷണങ്ങളുണ്ട്. ഒന്നാമത്, ലോകത്തെ മറന്നുപോകും. ഈശ്വരനിലുള്ള ഭക്തിപാരമ്യം കൊണ്ട് ബാഹ്യബോധം പൊയ്പ്പോകും! ചൈതന്യദേവൻ വനം കണ്ടു വൃന്ദാവനമെന്നു വിചാരിച്ചു; കടലു കണ്ടു യമുനയെന്നു കരുതി. രണ്ടാമത്തെ ലക്ഷണം, എത്രയും പ്രിയ വിഷയമായ സ്വന്തം ശരീരത്തിന്മേലും മമത ഉണ്ടായിരിക്കയില്ല; ദേഹാത്മബോധം തീർത്തും പോകുന്നു.

ഈശ്വരസാക്ഷാത്കാരത്തിനു ചില ലക്ഷണങ്ങളുണ്ട്. ആർക്ക് ഉള്ളിൽ അനുരാഗത്തിൻെറ ഐശ്വര്യപ്രകാശമുണ്ടാകുന്നുവോ, അയാൾക്ക് ഈശ്വരദർശനത്തിന് പിന്നെ അമാന്തമില്ല. അനുരാഗത്തിൻെറ ഐശ്വര്യമെന്നാലെന്താണർത്ഥം? വിവേകം, വൈരാഗ്യം, ജീവദയ, സാധുസേവ, സാധുസംഗമം, ഈശ്വരൻെറ നാമഗുണകീർത്തനം, സത്യകഥനം ഇവയൊക്കെയാണ്. അനുരാഗത്തിൻെറ ഈവക ലക്ഷണങ്ങൾ കണ്ടുകഴിഞ്ഞാൽ ഈശ്വരദർശനത്തിന് പിന്നെ അമാന്തമൊന്നുമില്ലെന്നു തീർച്ചയാക്കാം.

ഒരു വേലക്കാരൻെറ വീട്ടിലെ ഏർപ്പാടുകൾ കണ്ടാൽ, യജമാനൻ അവിടം കാണാൻ ചെല്ലാൻ നിശ്ചയിച്ചിട്ടുണ്ടോ എന്നു വ്യക്തമായിട്ടറിയാം. ആദ്യംതന്നെ ചുറ്റുമുള്ള കാടുപടലൊക്കെ വെട്ടിനീക്കും; പിന്നെ പുകയും വലയുമൊക്കെ അടിച്ചുകളയുന്നു; പിന്നെ മുറിയും മുറ്റവുമെല്ലാം അടിച്ചുതളിച്ചു ശുദ്ധമാക്കുന്നു. യജമാനൻതന്നെ വിരിപ്പ് ഹുക്കാ തുടങ്ങിയ പല സാധനങ്ങളും അയച്ചുകൊടുക്കുന്നു. ഇതൊക്കെ വരുന്നതു കാണുമ്പോൾ, യജമാനൻ ഇപ്പൊഴെത്തും എന്നു നിശ്ചയിക്കാൻ ആളുകൾക്കു പ്രയാസമില്ല.

ഒരു ഭക്തൻ: ഇന്ദ്രിയനിഗ്രഹം സാധിക്കുന്നതിന് ആദ്യം വിചാരം ചെയ്യേണ്ടതുണ്ടോ?

ശ്രീരാമ: അങ്ങനെയും ഒരു വഴിയുണ്ട്, വിചാരപഥം. എന്നാൽ ഭക്തിമാർഗ്ഗത്തിൽക്കൂടി അന്തരിന്ദ്രിയനിഗ്രഹം താനേ സംഭവിക്കുന്നു. എളുപ്പത്തിൽ സാധിക്കുന്നു. ഈശ്വരപ്രേമം വർദ്ധിക്കുന്തോറും അത്രയ്ക്കും ഇന്ദ്രിയസുഖം പുളിച്ചതായ്ത്തോന്നും.

മകൻ മരിച്ച ദിവസം ആ ദുഃഖംകൊണ്ട് വലഞ്ഞിരിക്കുമ്പോൾ സ്ത്രീപുരുഷന്മാർക്ക് ദേഹഭോഗത്തിനു മനസ്സുപോവുമോ?

ഒരു ഭക്തൻ: അദ്ദേഹത്തെ എനിക്കെങ്ങനെ സ്നേഹിക്കാൻ കഴിയും?

**നാമമാഹാത്മ്യം – ഉപായം അമ്മയുടെ തിരുനാമം**

ശ്രീരാമ: അദ്ദേഹത്തിൻെറ നാമം കീർത്തിച്ചാൽ കെട്ടുകളൊക്കെ അറ്റുപോകും. കാമം, ക്രോധം, ദേഹസുഖേച്ഛ ഇവയൊക്കെ പമ്പകടക്കും.

ഭക്തൻ: നാമകീർത്തനത്തിൽ താല്പര്യമുണ്ടാവാനെന്തു വഴി?

ശ്രീരാമ: ഭഗവന്നാമത്തിൽ രുചിയുണ്ടാകുവാൻ അദ്ദേഹത്തോട് വ്യാകുലതയോടെ പ്രാർത്ഥിക്കുക. അദ്ദേഹം നിങ്ങളുടെ അഭിലാഷം പൂർത്തിയാക്കിത്തരും.

ഇതുംപറഞ്ഞ് ഗുരുദേവൻ തൻെറ ദേവദുർലഭമായ ശാരീരത്തിൽ ഗാനം ചെയ്തു. ജീവദുഃഖത്തിൽ കാതരനായി അമ്മയുടെ അടുക്കൽ തൻെറ ഹൃദയവേദന അറിയിച്ചു. പ്രാകൃതമനുഷ്യൻെറ അവസ്ഥ തന്നിലാരോപിച്ചുകൊണ്ട് അമ്മയോട് ജീവൻെറ ദുഃഖം അറിയിച്ചു:

(ഭജഗോവിന്ദം രീതി)

കുറ്റമൊരുത്തനുമില്ലൊരു ലേശം
കുറ്റമിതെന്നുടെയാണമ്മേ!
സ്വന്തം കൈയാൽ തോണ്ടിയ കുഴിയിൽ
ഹന്ത! പതിച്ചൂ ഞാൻ കഷ്ടം!
കാമാദികളവരായുധമായി
കാപഥഗാമിയിവൻകൈയിൽ,
ജീവിതധരണിയിലതുകൊണ്ടിവനൊരു
ഗരളംവഴിയും കിണർ തീർത്തു.
നരിയുടെ വായ കണക്കതു കഷ്ടം!
മരണക്കിണറായ് മമ മുന്നിൽ.
അതിൽ നിന്നുറവു തികട്ടിവിടുന്നേ!
മലിനത കലരും പെരുവെള്ളം.
എവ്വിധമതിനെയടക്കി നിറുത്താൻ
ചൊവ്വിനൊടൊത്തിടുമിവനോർത്താൽ?
അരവരെയെത്തിയ വെള്ളമതയ്യോ;
തലവരെയായേ; ഭഗവാനേ.
വെക്കം വന്നു തുണയ്ക്കമ്മേയിതു
മുക്കിക്കൊൽവതിൽ മുമ്പെന്നെ.
അല്ലെങ്കിൽപ്പുനരെങ്ങനെ ഞാനീ-
യല്ലലിൽനിന്നും കരകയറും?
അവിടുത്തോടൊരപേക്ഷിയെനിക്കു-
ണ്ടവികലമിവനതുണർത്തിക്കാം,
കരുണ തുളുമ്പുമപാംഗമയച്ചി-
ങ്ങരുളുക ദേവീയഭയം നീ.

പിന്നെയും പാടി:

ജീവനിൽ ദാഹജ്വരബാധയങ്ങനെ
ജീവികൾ രോഗത്തിലാണ്ടുകൊണ്ടിങ്ങനെ.
രോഗശാന്തിയ്ക്കുണ്ടൊരൗഷധമങ്ങനെ
ഈശ്വരനാമസംകീർത്തനമങ്ങനെ.
മിഥ്യാഭിമാനം ജ്വലിക്കുമാറങ്ങനെ
എന്റെയെന്നുള്ളൊരു ചിന്തപൂണ്ടങ്ങനെ
ഭോഗസുഖത്തിൽ പ്രിയമേറിയങ്ങനെ
ഐഹികചിന്തയ്ക്കു ദോഹദമങ്ങനെ.
സത്യമേറുന്ന ധനതൃഷ്ണയങ്ങനെ
നിത്യമായുള്ളതിൽനിന്നകന്നങ്ങനെ
സ്വാർത്ഥങ്ങൾ നേടാൻ കലഹിച്ചുമങ്ങനെ
സ്വാർത്ഥഭംഗങ്ങളിൽ ഖേദമാർന്നങ്ങനെ.
ഹിംസാഭിധാമാം കൃമിബാധയങ്ങനെ
പൈസ നേടീടാൻ വിടുവേലയങ്ങനെ.
നാവു വരണ്ടു തളർച്ചപൂണ്ടങ്ങനെ
നാമം ജപിക്കാൻ രുചിക്കുറവങ്ങനെ.
ആമയബാധയിതെല്ലാമകറ്റി നീ
ഹേ മനോഹാരിണി, പാഹിമാമംബികേ!

ശ്രീരാമ: 'ത്വന്നാമേ അരുചി!' ജ്വരംകൊണ്ട് അരുചി ബാധിച്ചാൽ പിന്നെ മാറിക്കിട്ടാൻ വഴിയില്ല; ആഹാരത്തിന് അല്പമെങ്കിലും രുചിയുണ്ടെങ്കിൽ ദീനം ഭേദമാകുമെന്ന് ഏതാണ്ടാശിക്കാം. അതാണ് നാമത്തിൽ രുചി വേണമെന്നു പറയുന്നത്. ഈശ്വരനാമം ജപിക്കണം; ദുർഗ്ഗാനാമം, കൃഷ്ണനാമം, ശിവനാമം, ഏതു നാമംകൊണ്ടും ഈശ്വരനെ വിളിക്കാം. നാമജപം കൊണ്ട് നാൾക്കുനാൾ അനുരാഗം വർദ്ധിക്കുന്നെങ്കിൽ, ആനന്ദം തോന്നുന്നുവെങ്കിൽ, പിന്നെ യാതൊന്നും ഭയപ്പെടാനില്ല. ജ്വരം മാറുകതന്നെ ചെയ്യും. ഭഗവത്കൃപ ലഭിക്കുകതന്നെ ചെയ്യും.

**ആന്തരഭക്തിയും കാട്ടിക്കൂട്ടുന്ന ഭക്തിയും**

ശ്രീരാമ: ഭാവനപോലെ ലാഭവും. രണ്ടു ചങ്ങാതിമാർ ഒരിക്കലൊരു വഴിയെ പൊയ്ക്കോണ്ടിരുന്നു. ഒരിടത്ത് ഭാഗവതപാഠം നടക്കുന്നു. ഒരുത്തൻ കൂട്ടുകാരനോടു പറഞ്ഞു: 'വാ അനിയാ, അല്പം ഭാഗവതം കേൾക്കാം'. മറ്റയാൾ ഒന്നെത്തിനോക്കി; എന്നിട്ടവിടെനിന്നും പോയി വേശ്യാഗൃഹത്തിലെത്തി. അവിടെച്ചെന്നല്പം കഴിഞ്ഞപ്പോൾ അയാൾക്കു ഉള്ളിൽ വലിയ വിരക്തി വന്നു. അയാൾ തന്നെത്താൻ പറഞ്ഞു: 'ഞാനെത്ര നിന്ദ്യൻ! എന്റെ സ്നേഹിതൻ ഹരികഥ കേൾക്കുന്നു, ഞാനോ! ഞാനെവിടെ വന്നുവീണിരിക്കുന്നു!' മറുവശത്ത്, ഭാഗവതം കേട്ടുകൊണ്ടിരുന്നയാൾക്കും വെറുപ്പു തോന്നി. അയാൾ വിചാരിച്ചു: "ഞാനെന്തൊരു മറയൻ! ഇയാളെന്തോ ബേബേന്ന് തൊള്ളയിടുന്നു. അതും കേട്ടുകൊണ്ട് ഞാനിവിടെ ഇരിപ്പും !

എന്റെ കൂട്ടുകാരനോ, അയാൾക്കെന്തൊരാനന്ദം! ഇവരിരുവരും മരിച്ചപ്പോൾ ഭാഗവതം കേട്ടയാളെ യമദൂതന്മാർ കൊണ്ടുപോയി; വേശ്യാലയത്തിൽ പോയവനെ വിഷ്ണുദൂതൻമാർ വന്ന് വൈകുണ്ഡത്തിലേയ്ക്കും കൊണ്ടു പോയി.

ഭഗവാൻ മനസ്സാണു നോക്കുന്നത് ആരെന്തു ചെയ്യുന്നു, ആരെ വിടെച്ചെന്നു പെട്ടിരിക്കുന്നു, അതൊന്നും നോക്കലില്ല. *'ഭാവഗ്രാഹീജ നാർദ്ദനഃ.'

കർത്താഭജസമ്പ്രദായക്കാർ മന്ത്രദീക്ഷ കൊടുക്കുന്ന സമയത്തു പറ യുന്നു, 'ഇനിയൊക്കെ മനംപോലെ മംഗല്യം.' എന്നുവെച്ചാൽ ഇനിയെല്ലാം, 'നിന്റെ മനസ്സിനെ ആശ്രയിച്ചിരിക്കുന്നു.' അവർ പറയുന്നു: 'മനസ്സു നേരെ യായാൽ ഉപായം നന്നായിരിക്കും, അവന്റെ ലാഭം ശരിയായിരിക്കും.'

മനോബലംകൊണ്ട് ഹനുമാൻ സമുദ്രം ചാടിക്കടന്നു. 'ഞാൻ രാമകിങ്ക രൻ: ഞാൻ രാമനാമം ജപിക്കുന്നു; എനിക്കെന്തസാദ്ധ്യം!' ഇത്തരമായി രുന്നു ഹനുമാന്റെ വിശ്വാസം.

എന്തുകൊണ്ട് ഈശ്വരദർശനം ഉണ്ടാകുന്നില്ല?

ശ്രീരാമ: അഹങ്കാരമുള്ളിടത്തോളം കാലം അജ്ഞാനം ഉണ്ടായിരിക്കും. അഹങ്കാരമിരുന്നാൽ മുക്തി നാസ്തി.

കാള 'ഹമ്മാ ഹമ്മാ' എന്നമറുന്നു: ആട് 'മേ മേ'ന്ന് കരയുന്നു. അതാ ണവയ്ക്കിത്ര കഷ്ടപ്പാട്! ചാട്ടകൊണ്ടടിക്കുന്നു; തോലുകൊണ്ട് ചെരിപ്പും ചെണ്ടയുമുണ്ടാക്കുന്നു. നരകം തീർന്നില്ല. ഹിന്ദിയിൽ 'ഹം' എന്നുവെച്ചാൽ ഞാൻ. 'മേ' എന്നു പറഞ്ഞാലും ഞാൻ. 'ഞാൻ ഞാൻ'എന്നു പറയുന്നതു കൊണ്ടാണിത്ര ദുരിതം! ഒടുക്കം കുടൽവള്ളിക്കൊണ്ട് പഞ്ഞികടയാനുള്ള വില്ലിന്റെ ഞാണുണ്ടാക്കുന്നു. ഞാൺ വലിക്കുമ്പോൾ 'തുഹു തുഹു' എന്നു പറയുന്നു, അതായത് 'നീ നീ' എന്നർത്ഥം. 'നീ നീ' എന്നു പറയുമ്പോൾ മോചനമായി. പിന്നെ കഷ്ടപ്പെടേണ്ടതില്ല. 'ഈശ്വരാ, അവിടുന്നാണു കർത്താവ്. ഞാനല്ല.' ഇതാണ് ജ്ഞാനം.

താണിരുന്നാൽ ഉയർന്നുപോകാം. വേഴാമ്പൽ താഴെ കൂടുകെട്ടുന്നു; പക്ഷേ വളരെയേറെ ഉയർന്നു പറക്കുന്നു. പൊങ്ങിയ പ്രദേശത്ത് കൃഷി ചെയ്യാനൊക്കില്ല. താഴ്ന്നയിടം വേണം, എന്നാൽ വെള്ളം കിട്ടും; അവിടെ കൃഷിയിറക്കാം.

ഗൃഹസ്ഥന്മാർക്ക് സാധുസംഗംകൊണ്ടുള്ള പ്രയോജനം

ശ്രീരാമ: കഷ്ടപ്പെട്ടും സാധുസംഗം നേടണം. വീട്ടിൽ വിഷയവാർത്ത മാത്രം! രോഗം കടുത്തുപോയിരിക്കുന്നു. കൂട്ടിലെ കിളി 'രാമരാമ' എന്നു

---

*'മൂഢോ വദതി വിഷ്ണായ, വിദ്വാൻ വദതി വിഷ്ണവേ; ഉഭയോസ്തു ഫലം തുല്യം, ഭാവഗ്രാഹീ ജനാർദ്ദനഃ.' വ്യാകരണം പഠിക്കാത്തവൻ 'വിഷ്ണുവി നായ്ക്കൊണ്ട്' എന്നതിന് 'വിഷ്ണായ എന്നു (കൃഷ്ണായ എന്നതുപോലെ) പറയു ന്നു. പഠിച്ചവർ വിഭക്തി ശരിയാക്കി 'വിഷ്ണവേ' എന്നും പറയുന്നു. എന്നാൽ ഇരു വർക്കും ഫലം ഒരുപോലെ, കാരണം. ഭഗവാൻ ഭക്തി നോക്കുന്നു, വിഭക്തിയല്ല.

പറയുന്നു; പറന്നു കാട്ടിലെത്തിയാൽ പിന്നെയും 'കീ കീ'.

പണമുണ്ടെന്നുവെച്ച് വലിയ ആളാവുകയില്ല. വലിയ ആളുടെ വീടിന്റെ ഒരടയാളം എല്ലാ മുറിയിലും വിളക്കു കാണും എന്നതാണ്. പാവപ്പെട്ടവർക്ക് എണ്ണ ചെലവാക്കാനാവില്ല; അതുകൊണ്ട് അങ്ങനെ വിളക്കു കൊളുത്താൻ ഏർപ്പാടില്ല. ഈ ശരീരക്ഷേത്രം ഇരുട്ടിലിട്ടിരിക്കരുത്; അതിനുള്ളിൽ ജ്ഞാന ദീപം കൊളുത്തണം.

**പ്രാർത്ഥനയുടെ അർത്ഥം – ആത്മബോധത്തിന്റെ ലക്ഷണം**

ശ്രീരാമ: സകലർക്കും ജ്ഞാനം സമ്പാദിക്കാൻ കഴിയും. ജീവാത്മാവും പരമാത്മാവും. പ്രാർത്ഥിക്കുവിൻ. ആ പരമാത്മാവുമായി സകല ജീവാത്മാക്കൾക്കും ഒന്നിക്കാൻ കഴിയും. എല്ലാ വീട്ടിലും *ഗ്യാസ് കൊണ്ടു വരാനുള്ള കുഴൽ ഘടിപ്പിച്ചിട്ടുണ്ട്. ഗ്യാസ്കമ്പനിയിൽനിന്നും ഗ്യാസ് കിട്ടും. അപേക്ഷ കൊടുക്കിൻ, കൊടുത്താൽ ഗ്യാസ് ഏർപ്പാടു ചെയ്തു തരും. വീട്ടിൽ വിളക്കു കത്തും. ശിയാൽദായിൽ ആപ്പീസുണ്ട്. (എല്ലാവരും ചിരിക്കുന്നു.)

ചിലർക്കു ബോധോദയം ഉണ്ടായിട്ടുണ്ട്. എന്നാലവർക്ക് ചില അടയാളങ്ങളുണ്ട്. അവർക്ക് ഈശ്വരകഥയല്ലാതെ മറ്റൊന്നും പറയാനിഷ്ടമില്ല. സമീപത്ത് സപ്തസാഗരങ്ങളും, ഗംഗയും യമുനയും മറ്റുനദികളും, നിറയെ വെള്ളമുണ്ടെങ്കിലും വേഴാമ്പൽ മഴവെള്ളത്തിനു വേണ്ടി കേഴുന്നു. ദാഹം കൊണ്ട് നെഞ്ചു പൊട്ടിയാലും വേറെ വെള്ളമൊന്നും കുടിക്കില്ല.

## അദ്ധ്യായം അഞ്ച്

**ശ്രീ രാമലാലൻമുതൽപേരുടെ പാട്ട് – ഭഗവാൻ സമാധിയിൽ**

പാട്ടു പാടാൻ ഗുരുദേവൻ ആവശ്യപ്പെട്ടു. രാമലാലനും അമ്പലത്തിലെ ജോലിക്കാരൻ ഒരു ബ്രാഹ്മണനും ചേർന്നുപാടി. തബലയിൽ താളമടിച്ചിരുന്നു.

മാമകചേതോവൃന്ദാവനികയിൽ
മേവുക മേവുക മുകിൽവർണ്ണ!
മാമക കാമനയാകിയ താവക-
രാധികയുണ്ടു വിളിക്കുന്നു.
എന്നുടെ ഗാത്രമിതെന്നും സുന്ദര!
നന്ദകിശോരക നിൻഗേഹം.
മന്യേ നന്ദതനുജ നിനക്കിഹ
ധന്യ യശോദയതെൻ സ്നേഹം
ഉത്തുംഗം മമ പാപപ്പെരുമല

---

*ഇലക്ട്രിക് വിളക്കു വരുന്നതിനുമുമ്പ് കല്ക്കത്തയിൽ ഗ്യാസ്കൊണ്ടു കത്തുന്ന വിളക്കുകളാണ് ഉണ്ടായിരുന്നത്.

കുത്തിയെടുക്കുക ഗിരിധര, നീ.
എന്നുടെ ചേതോദരിയിലിരിക്കുമൊ-
രുന്നതരാറു രിപുക്കളവർ
കംസേരിതരാമസുരസമാനർ
ഹിംസിച്ചീടുകയവരെ നീ.
മദനമനോഹര, മുരളികയൂതുക
മമ മനമാം പശു ചെവിടോർപ്പൂ.
മാമകചേതോഗോകുലഗേഹേ
മേവുക സതതം മാധവ നീ.
പ്രേമനിലാവൊളി പൂശി ലസിപ്പൂ
മാമകഹൃദയമപാരമുദം,
ശീതളമന്ദസമീരനുലാവും
പാവനയമുനാപുളിനം പോൽ.
ആശകൾ ചൂഴുമൊരാൽമരമുണ്ടതി-
ലാശുഗനനിശം വീശുമ്പോൾ
കിലുകിലെയിളകിടുമരയാലിലകളി-
ലഴകൊടു മേവുക മണിവർണ്ണ!
ഗോപകുലത്തൊടു കൂറേറീടുക-
യാലാണവിടെപ്പാർപ്പെങ്കിൽ
താപനിഷൂദന പിരിയരുതേയൊരു
ഗോപകുമാരകനാകാം ഞാൻ.

പുഞ്ചിരി തഞ്ചിന പവിഴച്ചുണ്ടുകൾ പൊന്നോടക്കുഴലിൽ
കിഞ്ചന ചേർത്തഥ സഞ്ചിതമോദം ഗാനസുധാമധു തൂകി
മന്ദമുലാവുന്നാരെത്തേടി യമുനാപുളിനത്തിൽ
മഞ്ഞപ്പട്ടാൽ മിന്നലുതിർത്തൊരു നീലാംബുദപാളി.
ഓമൽക്കയ്‌വിരലോടക്കുഴലിൻ മീതെ നിരക്കുമ്പോൾ
നീലനിലാവൊളിയാലെ ദിഗംഗന ചേലകൾ ചാർത്തുമ്പോൾ
ആയർപ്പെൺമണിമാരനുരാഗവികമ്പിതരായ് നിതരാം
മായാമയനെത്തേടുകയായി വികാരതരംഗിതരായ്.
മദനമനോഹരരൂപനുദാരൻ മുരളീവാദനലോലൻ
മമ മാനസമതിൽ വന്നഥ കയറി, ബലമൊടെ സകലമെടുത്തു,
മനവും മിഴിയും മൽപ്രാണനുമിന്നവനുടെയായി സമസ്തം.
നൂനമകിഞ്ചനനിവനിനിമേലിൽ അവനുടെ ദാസൻ മാത്രം.
കരളലിയിക്കും കരുണാമയമിക്കഥയിന്നാരൊടു ചൊൽവൂ!
യമുനാതീരേ ജലപാത്രവുമായ് പോവുകിലാർക്കുമിതറിയാം.

**ഈശ്വരപ്രാപ്തിക്കുള്ള ഉപായം - അനുരാഗം**

ശ്രീരാമ: (ഭക്തൻമാരോട്) കടുവാ കപ്കപ്പെന്ന് മൃഗങ്ങളെ മിഴുങ്ങും പോലെ അനുരാഗവ്യാഘ്രം കാമക്രോധാദികളാകുന്ന സർവ്വരിപുക്കളേയും തിന്നൊടുക്കുന്നു. ഒരിക്കൽ ഈശ്വരനോട് അനുരാഗം ഉണ്ടായിക്കഴി

ഞ്ഞാൽ കാമക്രോധാദികൾ പിന്നെ നില്ക്കില്ല. ഗോപികൾക്ക്. ഈ അവസ്ഥ ഉണ്ടായിരുന്നു - കൃഷ്ണനിൽ അനുരാഗം.

'അനുരാഗാഞ്ജനം' എന്നൊന്നുണ്ട്. രാധ പറഞ്ഞു: 'സഖി, നാലു ദിക്കും കൃഷ്ണമയമായിക്കാണുന്നു ഞാൻ!' അവരു പറഞ്ഞു: 'സഖി, നീ കണ്ണിൽ അനുരാഗാഞ്ജനം എഴുതിയിരിക്കുന്നു; അതാണ് അങ്ങനെ കാണുന്നത്.'

തവളയുടെ തല ചുട്ടു മഷിയുണ്ടാക്കി കണ്ണിലെഴുതിയാൽ ചുറ്റും സർപ്പമയമായ് തോന്നും എന്നു പറയപ്പെടുന്നു.

സദാ കാമിനീകാഞ്ചനത്തിൽ മാത്രം കഴിഞ്ഞുകൂടുന്നവർ, ഒരിക്കലെങ്കിലും ഈശ്വരനെക്കുറിച്ചു ചിന്തിക്കാത്തവർ - അവർ ബദ്ധജീവന്മാരാകുന്നു. അവരെക്കൊണ്ട് മഹത്തായ കാര്യങ്ങളെന്തെങ്കിലും സാധിക്കുമോ? കാക്കകൊത്തിയ മാമ്പഴംപോലെയാണവർ. അത് അമ്പലത്തിൽ നിവേദിക്കാൻ കൊള്ളില്ല; മനുഷ്യർക്കും അതു തിന്നാൻ മടിയാണ്.

ബദ്ധജീവന്മാർ, സംസാരജീവന്മാർ, പട്ടുനൂൽപുഴുക്കളെപ്പോലെയാണ്. വേണമെന്നുവെച്ചാൽ കൂടു പൊട്ടിച്ചു പുറത്തുവരാൻ സാധിക്കും. പക്ഷേ തന്നെത്താൻ പണിതുണ്ടാക്കിയ കൂട് ഉപേക്ഷിച്ചു പോരാൻ ഇഷ്ടമില്ല. ഒടുക്കം അതിൽക്കിടന്നു ചാകുന്നു.

മുക്തജീവന്മാർ കാമിനീകാഞ്ചനങ്ങളുടെ അധീനത്തിലല്ല. ചില പട്ടുപുഴുക്കൾ, അവർ പണിപ്പെട്ടുണ്ടാക്കിയ കൂടു പൊട്ടിച്ച് പുറത്തുപോരുന്നു. പക്ഷേ അവ ഒന്നോ രണ്ടോ.

മായ മോഹിപ്പിക്കുന്നു. ഒന്നോ രണ്ടോ പേർക്കു ജ്ഞാനമുണ്ടാകുന്നു. അവർ മായാമോഹത്താൽ മുഗ്ദ്ധരാകുന്നില്ല. കാമിനീകാഞ്ചനങ്ങളുടെ പിടിയിൽ പെടുന്നില്ല. ഈറ്റില്ലത്തിൽ പൊടികൾ സൂക്ഷിക്കുന്ന കലത്തിന്റെ കഷണം കാലിൽ കെട്ടിയാൽ കൺകെട്ടുകാരന്റെ ഡാം ഡാം ശബ്ദംകൊണ്ട് മയങ്ങിപ്പോവില്ല. കൺകെട്ടുകാരൻ ചെയ്യുന്നതെന്താണെന്ന് ശരിക്കും കാണാൻ കഴിയും.

സാധനസിദ്ധർ, കൃപാസിദ്ധർ എന്ന് രണ്ടു തരം സിദ്ധന്മാരുണ്ട്. ചിലർ വളരെ കഷ്ടപ്പെട്ട് വയലിൽ വെള്ളം തേകുന്നു; തേകിയാലേ കൃഷി ചെയ്യാനൊക്കൂ. ചിലർക്ക് വെള്ളം തേകേണ്ട ആവശ്യമില്ല. മഴകൊണ്ട് വേണ്ട വെള്ളം കിട്ടുന്നു. കഷ്ടപ്പെട്ട് വെള്ളം കോരേണ്ടതില്ല. ഈ മായയുടെ കൈയിൽനിന്നും ഒഴിഞ്ഞുമാറണമെന്നുണ്ടെങ്കിൽ കഷ്ടപ്പെട്ടു സാധനയനുഷ്ഠിക്കണം. കൃപാസിദ്ധർക്ക് കഷ്ടപ്പെടേണ്ടതായില്ല. അവർ പക്ഷേ കുറവാണ്. പിന്നെ നിത്യസിദ്ധന്മാരുണ്ട്. അവർക്ക് ഓരോ ജന്മത്തിലും ജന്മനാതന്നെ ജ്ഞാനവും ചൈതന്യവും ഉണ്ട്. മുഖം അടഞ്ഞുകിടക്കുന്ന ഉറവപോലെയാണവർ. മേസ്ത്രി അതുമിതും നീക്കുന്നതിനിടയ്ക്ക് ഉറവ തുറന്നുകൊടുക്കുന്നു; ഝർഝറേന്ന് വെള്ളം പുറത്തുവരുന്നു. നിത്യസിദ്ധന്മാരുടെ പ്രഥമാനുരാഗം കാണുമ്പോൾ ആളുകൾ അമ്പരന്നു പോകുന്നു. അവർ പറയുന്നു: 'ഇത്ര ഭക്തിയും

വൈരാഗ്യവും പ്രേമവും എവിടെയായിരുന്നു ?

ഗുരുദേവൻ അനുരാഗത്തിന്റെ കാര്യം പറഞ്ഞുകൊണ്ടിരുന്നു. ഗോപികളുടെ അനുരാഗത്തിന്റെ കഥ വന്നു. പിന്നെ പാട്ടു തുടങ്ങി. രാമലോലൻ പാടി:

രാധാമരണ, മമ ഹൃദയേശ,
ആധിവിനാശന, നിഖിലേശ,
എന്മാനസമതിൽ മരുവീടുന്നതു
ചിന്മയനാകിയ നീയല്ലേ !

സുഖവും ശാന്തിയുമറിവും നിനവും
തികവും ഭവനവിഭൂതികളും
ഇന്നിവനീവക മികവു സമസ്തം
തന്നു തുണച്ചതു നീയല്ലേ ?

ഭുവനം മുന്നിലുമിവനില്ലൊരുവരു-
മവനം ചെയ്വതിൽ നീയെന്യേ
ഇഹപരമായതു ഗുരുവരനായതു
ജനനിയുമായതു നീയല്ലേ ?

നിത്യാനന്ദവിധായകനായും
നിത്യോപാസിതദേവതയായും
ഹൃദ്യോപായമുപേയവുമായും
വിദ്യോതിപ്പതു നീയല്ലേ?

ശ്രീരാമ: (ഭക്തന്മാരോട്) ആഹാ, എന്തൊരു പാട്ട് ! 'നാഥ, അവിടുന്നെൻ സർവ്വസ്വം!' അക്രൂരൻ വന്നശേഷം ഗോപികൾ രാധായോടു പറഞ്ഞു: 'രാധേ, നിന്റെ സർവ്വസ്വവും തട്ടികൊണ്ടുപോകാൻ വന്നിരിക്കയാണ്!' അതാണ് സ്നേഹം, ഭഗവാനുവേണ്ടിയുള്ള ഈ വ്യാകുലത. പിന്നെയും പാട്ടു തുടർന്നു:

സ്യന്ദനചക്രം തൊടായ്ക തൊടായ്ക നീ
എന്തിനതിനെപ്പിടിച്ചുനിർത്തി?

- എന്തിനതിനെപ്പിടിച്ചുനിർത്തീ ?

ഇന്നീ രഥത്തെ നടത്തുന്നതീ വെറും
ചക്രങ്ങളെന്നു ധരിച്ചുപോയോ?

- വെറും ചക്രങ്ങളെന്നു ധരിച്ചുപോയോ?

ഇത്രിലോകങ്ങളെയൊന്നായ് നടത്തുന്ന
കൃഷ്ണന്റെയിച്ഛയതിന്റെ പിന്നിൽ

- കൃഷ്ണന്റെയിച്ഛയതിന്റെ പിന്നിൽ

വ്യക്തമായുണ്ടെങ്കിൽ മാത്രമേ തേരിന്റെ
ചക്രങ്ങളിപ്പോളിളകയുള്ളൂ.......................

- ചക്രങ്ങളിപ്പോളിളകയുള്ളൂ

ഗാനം: 'പ്രിയേ, ഇനി നീയാരെക്കണ്ടു മതിമറന്നിട്ടാണ് മാല കോർക്കുന്നത് ?

പാട്ടു കേട്ട് ശ്രീരാമകൃഷ്ണദേവൻ ഗംഭീരസമാധിസിന്ധുവിൽ ആമഗ്നനായി. ഭക്തന്മാർ നിർന്നിമിഷേരായി ആശ്ചര്യമൂകരായി ഗുരുദേവനെ നോക്കികൊണ്ടിരുന്നു. ഒരൊച്ചയുമനക്കവുമില്ല. ഗുരുദേവൻ സമാധിമഗ്നൻ ! ഫോട്ടോഗ്രാഫിൽ കാണുംപോലെ കൈകോർത്തു പിടിച്ചുംകൊണ്ടിരിക്കുന്നു. കണ്ണിന്റെ പുറംകോണുകളിൽനിന്ന് ആനന്ദ ധാരയൊഴുകിയിരുന്നു.

**ഈശ്വരനുമായി സംഭാഷണം**

കുറെയേറെ നേരം കഴിഞ്ഞ് ഗുരുദേവന് അല്പം ബാഹ്യബോധം വന്നു. എന്നിരുന്നാലും, സാമധിയിൽ ദർശിച്ച ആളുമായി എന്തോ സംസാരിച്ചുകൊണ്ടിരുന്നു. അതിൽ ഒന്നു രണ്ടു വാക്കുളേ ഭക്തന്മാരു ടെ കാതിൽ പെട്ടുള്ളു. ഗുരുദേവൻ തന്നോടായിപ്പറഞ്ഞു: 'നീതന്നെ ഞാൻ, ഞാൻതന്നെ നീ. നീ തിന്ന്; നീ - ഞാൻ തിന്നാം ! ............. ഭേഷ്, പക്ഷെ വല്ലാത്ത കുഴപ്പം.'

'ഇതെന്ത്, മഞ്ഞപ്പിത്തം പിടിച്ചോ! നാലുദിക്കിലും നിന്നെ കാണുന്നു!'

'കൃഷ്ണ, ഹേ ദീനബന്ധോ, പ്രാണവല്ലഭ, ഗോവിന്ദ!'

പ്രാണവല്ലഭ, ഗോവിന്ദ' എന്നു വിളിച്ചുംകൊണ്ട് പിന്നെയും സമാധിയി ലായി. മുറിയ്ക്കുള്ളിൽ നിശ്ശബ്ദം. ഭക്തവൃന്ദം മഹാഭാവമയനായ ശ്രീരാമകൃഷ്ണദേവനെ അസംതൃപ്തനേത്രങ്ങളാൽ വീണ്ടും വീണ്ടും നോക്കിക്കൊണ്ടിരുന്നു.

## അദ്ധ്യായം ആറ്

**ശ്രീരാമകൃഷ്ണന്റെ ഈശ്വരാവേശം**

ശ്രീരാമകൃഷ്ണൻ സമാധിയിൽ, ചെറിയ കട്ടിലിൽ ഇരുന്നരുളുന്നു. ഭക്ത ന്മാർ ചുറ്റും ഇരിക്കുന്നുണ്ട്. ശ്രീ അധരസേനൻ ചില സ്നേഹിതന്മാരോ ടൊന്നിച്ചു വന്നെത്തി. അധരൻ ഒരു ഡെപ്യൂട്ടി മജിസ്ട്രേറ്റാണ്. ഗുരു ദേവനെ കാണാൻ ഇതു രണ്ടാമത്തെ വരവാണ്. അദ്ദേഹത്തിന് ഏകദേശം മുപ്പതു വയസ്സുണ്ട്. അധരന്റെ സ്നേഹിതൻ ശാരദാചരണൻ പുത്രമരണംകൊണ്ടു സന്തപ്തനായിരിക്കുന്നു. അദ്ദേഹം സ്കൂൾ ഡെപ്യൂട്ടി ഇൻസ്പെക്ടറായിരുന്നു. പെൻഷൻ പറ്റി. അതിനമുമ്പും അദ്ദേഹം സാധനഭജനകൾ അനുഷ്ഠിച്ചിരുന്നു. മൂത്ത മകൻ മരിച്ചതിൽപ്പിന്നെ ഒന്നുകൊണ്ടും മനസ്സിനൊരു സമാധാനം കിട്ടുന്നില്ല. അതിനാൽ അധരൻ ഗുരുദേവനെക്കുറിച്ച് പറഞ്ഞുകേൾപ്പിച്ച് കൂടെ കൂട്ടിക്കൊണ്ടുവന്നി രിക്കുകയാണ്. അധരനും ഗുരുദേവനെ വീണ്ടും കാണണമെന്നാഗ്രഹമു ണ്ടായിരിന്നു.

സമാധിയുണർന്നു. കണ്ണു തുറന്നു നോക്കിയപ്പോൾ, മുറി നിറയെ

ആളുകൾ തൻെറ നേരെ നോക്കിക്കൊണ്ടിരിക്കുന്നതു കണ്ടു. അപ്പോൾ എന്തോ തന്നെത്താൻ മന്ത്രിച്ചു.

ഈശ്വരൻ അദ്ദേഹത്തിൻെറ നാവിൽ വസിച്ചുകൊണ്ട് സംസാരിക്കുകയും ഉപദേശമരുളുകയും ചെയ്യുകയല്ലേ?

ശ്രീരാമ: ലൗകികമനുഷ്യൻെറ ജ്ഞാനം ചിലപ്പോൾ മാത്രമേ കാണാൻ കഴിയൂ. ചില സമയം അത് ദീപശിഖപോലെയിരിക്കും, അല്ലല്ല, സൂര്യൻെറ ഒരു കിരണംപോലെ, വിടവിൽക്കൂടി സൂര്യകിരണം വരുംപോലെ. വിഷയാസക്തമനുഷ്യൻെറ ഈശ്വരനാമജപത്തിൽ അനുരാഗമില്ല. കുട്ടികൾ ഈശ്വരനെ പിടിച്ചാണയിടുംപോലെ. അമ്മായിമാർ തമ്മിൽ കശപിശകൂടുമ്പോൾ 'ദൈവത്താണേ!' എന്നു പറയുന്നതു കേട്ട് അവർ പഠിച്ചുവെച്ചിരിക്കുന്നു.

ലൗകികമനുഷ്യന് ഒരു ചുണയും വാശിയുമില്ല. ആയാലായി, പോയാൽ പോയി. വെള്ളം ആവശ്യമായി, കിണറു കുഴിക്കാൻ തുടങ്ങി. കുഴിച്ചുചെല്ലുമ്പോൾ പാറ കണ്ടു, വേഗം അവിടം വിട്ടു. വേറൊരിടത്തു കുഴിച്ചപ്പോൾ മണലു കണ്ടു; മണലോടു മണല്! അവിടവും വിട്ടു. കുഴിക്കാനാരംഭിച്ചിടത്തുതന്നെ കുഴിക്കണം; എന്നാൽ വെള്ളം കാണും. ജീവന് കർമ്മമനുസരിച്ച് ഫലം കിട്ടുന്നു. അതുകൊണ്ടൊരു പാട്ടിൽ ഇങ്ങനെയുണ്ട്:

ഭജഗോവിന്ദം രീതി

കുറ്റമൊരുത്തനുമില്ലൊരു ലേശം
കുറ്റമിതെന്നുടെയാണമ്മേ!
സ്വന്തം കൈയാൽ തോണ്ടിയ കുഴിയിൽ
ഹന്ത! പതിച്ചൂ ഞാൻ കഷ്ടം!
കാമാദികളവരായുധമായി
കാപഥഗാമിയിവൻ കൈയിൽ:
ജീവിതധരണിയിലതുകൊണ്ടിവനൊരു
ഗരളംവഴിയും കിണർ തീർത്തു.
നരിയുടെ വായ കണക്കതു കഷ്ടം!
മരണക്കിണറായ് മമ മുന്നിൽ.
അതിൽ നിന്നുറവു തികട്ടിവിടുന്നേ
മലിനത കലരും പെരുവെള്ളം!
എവ്വിധമതിനെയടക്കി നിറുത്താൻ
ചൊവ്വിനൊടൊത്തിടുമിവനോർത്താൽ?
അരവരെയെത്തിയ വെള്ളമതയ്യോ
തലവരെയായേ, ഭഗവാനേ,
വെക്കം വന്നു തുണയ്ക്കമ്മേയിതു
മുക്കിക്കൊൽവതിൽ മുമ്പെന്നെ.
അല്ലെങ്കിൽപ്പുനരെങ്ങനെ ഞാനീ
യല്ലലിൽനിന്നും കരകയറും?

അവിടുത്തോടൊരപേക്ഷയെനിക്കു-
ണ്ടവികലമിവനതുണർത്തിക്കാം,
കരുണ തുളുമ്പുമപാംഗമയച്ചി-
ങ്ങരുളുക ദേവീയഭയം നീ.

'അഹം' 'മമ' എന്നത് അജ്ഞാനം. വിചാരം ചെയ്യാൻ പോയാൽ, 'ഞാൻ' 'ഞാൻ' എന്ന് നിങ്ങൾ പറയുന്നത് ആത്മാവല്ലാതെ വേറൊന്നുമല്ല എന്നു കാണാറാകും. വിചാരിച്ചുനോക്കുക - നീ ശരീരമോ മാംസമോ അതോ വേറേ വല്ലതുമോ? അവയൊന്നുമല്ല നീയെന്ന് അപ്പോൾ കാണാം. നിനക്ക് ഉപാധിയൊന്നുമില്ല. 'ഞാൻ ഒന്നും ചെയ്യുന്നില്ല, എനിക്ക് ദോഷവുമില്ല, ഗുണവുമില്ല, പാപവുമില്ല, പുണ്യവുമില്ല,' എന്നപ്പോൾ അറിയാറാകും.

'ഇത് പൊന്ന്, ഇതു പിച്ചള' - ഇതിൻെറ പേർ അജ്ഞാനം. 'സർവ്വം സ്വർണ്ണം' - അതാണ് ജ്ഞാനം.

**ഈശ്വരദർശനത്തിൻെറ ലക്ഷണം**

ശ്രീരാമ: ഈശ്വരദർശനമുണ്ടായാൽ യുക്തിവിചാരം നിലയ്ക്കുന്നു. ഈശ്വരദർശനത്തിനുശേഷവും വിചാരം ചെയ്യുന്ന ആളുകളും ഉണ്ടായിട്ടുണ്ട്. ചിലർ പിന്നെ ഭക്തി കൈക്കൊണ്ട് ഭഗവാൻെറ നാമഗുണങ്ങൾ കീർത്തനം ചെയ്യുന്നു.

കുട്ടി എത്രനേരം കരയുന്നു? അമ്മിഞ്ഞ കിട്ടുന്നതുവരെ. അതു കിട്ടിയാൽ കരച്ചിലൊക്കെ നിലച്ചു. ആനന്ദം മാത്രം. ആനന്ദത്തോടെ അമ്മയുടെ പാൽ കുടിക്കുന്നു. എന്നാലൊന്നുണ്ട്, കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഇടയ്ക്കിടയ്ക്ക് കളിക്കുന്നു, പിന്നെ ചിരിക്കുന്നു.

ഈശ്വരൻതന്നെയാണ് എല്ലാമായി വർത്തിക്കുന്നത്. എന്നാൽ മനുഷ്യനിൽ അദ്ദേഹം കൂടുതൽ പ്രകാശിക്കുന്നു. ഒരു ബാലൻെറ ശുദ്ധസത്വഭാവം ആരിലുണ്ടോ, ആര് ഈശ്വരാവേശലഹരിയിൽ ചിരിക്കുന്നു, കരയുന്നു, ആടുന്നു, പാടുന്നു, ആ ആളിൽ ഈശ്വരൻ സാക്ഷാത്തായി സന്നിധാനം ചെയ്യുന്നു!

**ഹേ മനുഷ്യ, പോരിനു തയ്യാറെടുത്തോളൂ!**

ഗുരുദേവൻ അധരൻെറ കുശലം അന്വേഷിച്ചറിഞ്ഞു. അധരൻ തൻെറ സ്നേഹിതൻെറ പുത്രശോകത്തെക്കുറിച്ചു പറഞ്ഞുകേൾപ്പിച്ചു.

ഗുരുദേവൻ തന്നോടുതന്നെയായിട്ടു ഗാനം ചെയ്തു:

ആയുധപാണിയായ് വെക്കമൊരുങ്ങുക
മൃത്യുവന്നെത്തി ഗൃഹാങ്കണത്തിൽ
യുദ്ധസന്നദ്ധനായ് നിന്നുടെ ശത്രുവാം
മൃത്യുവെത്തീ നിന്നെയാക്രമിപ്പാൻ.
ജ്ഞാനമാകുന്നൊരു തൂണീരവുമേന്തി
ഭക്തിയാകുന്ന രഥത്തിലേറൂ.

പ്രേമമാം ജ്യാകൊണ്ടു ജിഹ്വയാം വില്ലിനെ
മേളത്തിലൊന്നു വളച്ചുകെട്ടൂ.
കാളിമാതാവിൻ തിരുനാമമാകുന്ന
ബാണം തൊടുത്തവൻ നേർക്കയക്കൂ.
സാരഥിയേയും രഥത്തേയും കൂടാതെ
പോർചെയ്‌വാനുള്ളോരുപായമിതാ.
ഗംഗാനദീതീരെ ചെന്നു രിപുവിനെ
സംഗരേ നിർദ്ദയമായി ഹനിക്കൂ.

ശ്രീരാമ: എന്തു ചെയ്യും ? ഈ കാലനുവേണ്ടി തയ്യാറായിരിക്കുക. കാലൻ വീട്ടിനുള്ളിൽ പ്രവേശിച്ചുകഴിഞ്ഞിരിക്കുന്നു: ഭഗവാന്റെ നാമമാകുന്ന അസ്ത്രമേന്തി യുദ്ധം ചെയ്യണം. അദ്ദേഹംതന്നെ കർത്താവ്, ഞാൻ പറയുന്നു, 'അമ്മേ, അവിടുന്നെപ്രകാരം ചെയ്യിക്കുന്നുവോ അപ്രകാരം ഞാൻ ചെയ്യുന്നു. പറയിക്കുംപോലെ ഞാൻ പറയുന്നു; ഞാൻ യന്ത്രം, അവിടുന്ന് യന്ത്രി; ഞാൻ ഗൃഹം, അവിടുന്നു ഗൃഹിണി; ഞാൻ വണ്ടി, അവിടുന്ന് എൻജിനീയർ.' ഈശ്വരനു മുക്തിയാർ കൊടുക്കുക. നല്ലയാളുടെ കൈയിൽ ഭാരമേല്പിച്ചാൽ കുഴപ്പമൊന്നും വരില്ല. അദ്ദേഹമരുളുംപോലെ ചെയ്യുവിൻ.

എന്നാൽ സങ്കടമുണ്ടാവില്ലേ? സ്വന്തം മകൻ! രാവണൻ കൊല്ലപ്പെട്ടു: ലക്ഷ്മണൻ ഓടിച്ചെന്നു നോക്കി, നോക്കിയപ്പോൾ അസ്ഥികളിൽ തുളയില്ലാത്ത ഇടമൊന്നുമില്ല. ലക്ഷ്മണൻ പറഞ്ഞു: 'രാമ, അവിടുത്തെ അമ്പുകളുടെ ശക്തി! രാവണന്റെ ശരീരത്തിൽ ദ്വാരം വീഴാത്ത ഒരു സ്ഥാനവുമില്ല!' അതു കേട്ടു രാമൻ പറഞ്ഞു: 'അനിയാ, രാവണന്റെ എല്ലിൽക്കാണുന്ന തുളകൾ അമ്പുകൊണ്ടുണ്ടായവയല്ല. പുത്രശോകം കൊണ്ട് അവന്റെ എല്ലുകളൊക്കെ തകർന്നുപോയിരിക്കുന്നു. ഈ സുഷിരങ്ങളൊക്കെ ആ ശോകത്തിന്റെ ചിഹ്നങ്ങളാണ്! എല്ലുകളൊക്കെ തകർന്നുപോയിരിക്കുന്നു!'

പക്ഷെ ഇതെല്ലാം അനിത്യം, വീട്, ഭാര്യ, മക്കൾ, ഒക്കെ രണ്ടു നാളേയ്ക്കുമാത്രം, പനമരം മാത്രം സത്യം, കായ ഒന്നുരണ്ടെണ്ണം വീണുപോയി. അതിനു ദുഃഖമെന്തിന്?

ഈശ്വരൻ മൂന്നു കാര്യങ്ങൾ ചെയ്യുന്നു - സൃഷ്ടി, സ്ഥിതി, പ്രളയം. മൃത്യു തീർച്ചയാണ്. പ്രളയസമയത്ത് സർവ്വവും ധ്വംസിക്കപ്പെടും. ഒന്നും നില്ക്കില്ല. ജഗന്മാതാവ് അടുത്ത സൃഷ്ടിക്കുള്ള വിത്തുകൾ മാത്രം ശേഖരിച്ചുവെയ്ക്കുന്നു. പുത്തൻ സൃഷ്ടി തുടങ്ങാൻനേരത്ത് ആ വിത്തുകൾ പുറത്തെടുക്കും. കിഴവികൾ കണ്ടതൊക്ക ഇട്ടുവെയ്ക്കുന്ന കുടം സൂക്ഷിക്കുംപോലെ. അതിനുള്ളിൽ വെള്ളരിവിത്ത്, കടൽനാക്ക്, വായുഗുളിക, ഈവകയൊക്കെ ചെറുചെറു പൊതികളിലാക്കിവെച്ചിരിക്കും.

## അദ്ധ്യായം ഏഴ്

### അധരനോടുള്ള ഉപദേശം

ഗുരുദേവൻ തന്റെ മുറിയുടെ വടക്കേ വരാന്തയിൽ നിന്നുകൊണ്ട് അധരനുമായി സംസാരിച്ചുകൊണ്ടിരുന്നു.

ശ്രീരാമ: (അധരനോട്) നീയൊരു ഡെപ്യൂട്ടി മജിസ്ട്രേറ്റ്. ഈ സ്ഥാനവും ഈശ്വരന്റെ അനുഗ്രഹംകൊണ്ടാണ് കിട്ടിയിരിക്കുന്നത്. അദ്ദേഹത്തെ മറക്കരുത്. എന്നാലൊന്നു ധരിച്ചോളൂ, സകലരും ഒരേവഴിക്കുതന്നെ പോവണം.* ഇവിടെ രണ്ടു നാളത്തേയ്ക്കുമാത്രം.

ലോകം കർമ്മഭൂമിയാകുന്നു. ഇവിടെ വരുന്നത് കർമ്മം ചെയ്യാൻ. നാട്ടിപുറത്തു വീടുള്ളവൻ വേലയ്ക്ക് കല്ക്കത്തെയ്ക്കു വരുംപോലെ.

കുറച്ചു കർമ്മം ചെയ്യേണ്ടതാവശ്യമാണ്. അതൊരു സാധനയാണ്. കഴിയുന്നതും വേഗം വേലയെല്ലാം ചെയ്തുതീർക്കണം. തട്ടാൻ സ്വർണ്ണ മുരുക്കുന്ന സമയത്ത് പൊന്നുരുകാൻ വേണ്ടത്ര നെരിപ്പുണ്ടാകുന്നതിന് ഉല, വിശറി, ഊതുകുഴൽ എല്ലാമുപയോഗിച്ച് വീശുന്നു. സ്വർണ്ണമുരുകി ക്കഴിഞ്ഞാൽ പറയും, 'ഹുക്കാ തയ്യാറാക്ക്.' ഇത്രനേരം മുഖത്ത് വിയർപ്പുമായിരുന്നു. അതു കഴിഞ്ഞാൽ പുക വലിക്കാം.

നല്ല ഉറപ്പു വേണം. അപ്പോഴേ സാധന സാധിക്കൂ. ദൃഢപ്രതിജ്ഞ വേണം.

ഈശ്വരന്റെ നാമബീജത്തിന് വലിയ ശക്തിയുണ്ട്. അത് അവിദ്യയെ നശിപ്പിക്കുന്നു. ഒരു വിത്ത് എത്രയോ കോമളം, മുള എത്രയോ മൃദുലം, എന്നാലുമത് കഠിനമായ മണ്ണു പൊട്ടിയ്ക്കുന്നു. മണ്ണു പൊട്ടിപ്പോകുന്നു.

കാമിനീകാഞ്ചനങ്ങളുടെ മദ്ധ്യത്തിൽ വസിച്ചാൽ മനസ്സിന് പുഴുക്കു ത്തു പിടിക്കും. അതുകൊണ്ട് വളരെ സൂക്ഷിച്ചിരിക്കണം. ത്യാഗികൾക്ക് അത്രതന്നെ ഭയം വേണ്ട. ശരിയായ ത്യാഗി കാമിനികാഞ്ചനങ്ങളിൽ നിന്നും അകന്നു താമസിക്കുന്നു. അതിനാൽ സാധനകൊണ്ട് മനസ്സ് സർവ്വദാ ഈശ്വരനിൽ നിർത്താൻകഴിയും.

ശരിയായ ത്യാഗികൾ-സദാകാലവും മനസ്സ് ഈശ്വരനിൽ വെയ്ക്കുന്ന വർ - അവർ, പൂവിൽമാത്രം പറന്നുനടന്നു തേനുണ്ണുന്ന തേനീച്ചയെ പ്പോലെയാണ്, സംസാരത്തിൽ, കാമിനീകാഞ്ചനങ്ങളുടെ നടുക്ക്, വസിക്കുന്നവർക്കും മനസ്സ് ഈശ്വരനിൽ നിർത്താൻ കഴിയും. ഇടയ്ക്കി ടയ്ക്ക് മനസ്സ് കാമിനീകാഞ്ചനത്തിലും പോകും. സാധാരണ ഈച്ച പായസത്തിലുമിരിക്കും, പഴുത്തൊലിക്കുന്ന വ്രണത്തിലുമിരിക്കും, മലത്തിലും ചെന്നിരിക്കും.

* ശ്രീ അധരചന്ദ്രസേനൻ ഇതിന് ഒന്നരക്കൊല്ലത്തിനുശേഷം മരിച്ചുപോയി. ഈ വാർത്ത കേട്ടു ഗുരുദേവൻ ഏറെനേരം അമ്മയുടെയടുക്കൽച്ചെന്നു കരഞ്ഞു, അധരൻ ഗുരുദേവന്റെ പരമഭക്തനായിരുന്നു. ഗുരുദേവൻ അധരനോടു പറഞ്ഞിരു ന്നു.-'നീയെന്റെ സ്വന്തം' എന്ന്

സദാനേരവും മനസ്സ് ഈശ്വരനിൽ നിർത്തുക. ആദ്യം കുറച്ചു പണിയെടുക്കണം. അതിനുശേഷം പെൻഷൻ അനുഭവിക്കാം.

## അദ്ധ്യായം എട്ട്

1883 ഏപ്രിൽ 15, ഞായറാഴ്ച

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ സുരേന്ദ്രൻെറ ഗൃഹാങ്കണത്തിൽ, സഭയെ പ്രകാശമാനമാക്കിക്കൊണ്ട് വിരാജിക്കുന്നു. നേരം വൈകുന്നേരം ആറുമണി.

മുറ്റത്തുനിന്ന് കിഴക്കോട്ടു തിരിഞ്ഞാൽ ആരാധനാഹാളിലേയ്ക്കു കയറാം. ഹാളിനകത്ത് മനോഹരമായ ദേവീവിഗ്രഹം. ദേവിയുടെ അടിമലരിൽ ചെമ്പരത്തിപ്പൂവും കൂവളത്തിലയും; കഴുത്തിൽ പൂമാല. ദേവിയും ആരാധനാസ്ഥലത്തെ പ്രകാശപൂർണ്ണമാക്കിക്കൊണ്ട് ഇരുന്നരുളുന്നു.

ഇന്ന് അന്നപൂർണ്ണാപൂജയെന്ന വിശേഷദിവസമാണ്. ചൈത്രമാസത്തിലെ ശുക്ലാഷ്ടമി; 1290 വൈശാഖം 3-ാം തീയതി. സുരേന്ദ്രൻ ദേവിയുടെ പൂജ നടത്തുന്നു. അതിനു ഗുരുദേവനെ ക്ഷണിച്ചിരിക്കുകയാണ്. ഗുരുദേവൻ ഭക്തന്മാരുമൊരുമിച്ച് വന്നുചേർന്നു; വന്ന് പൂജാമുറിയിൽ കയറി ദേവീദർശനം നടത്തി; ദർശനവും നമസ്കാരവും ചെയ്ത്, ദേവിയെ നോക്കി വിരലിൽ എണ്ണിക്കൊണ്ട് ദേവിയുടെ ബീജമന്ത്രം ജപിച്ചു. ഭക്തന്മാർ ദേവീദർശനവും നമസ്കാരവും കഴിഞ്ഞ് ഭഗവാൻെറ സമീപം നില്ക്കുന്നു.

ഗുരുദേവൻ ഭക്തന്മാരോടുകൂടി മുറ്റത്തുവന്നു. മുറ്റത്ത് പരവതാനി വിരിച്ചിട്ടുണ്ട്; അതിന്മേൽ തുണി വിരിച്ചിരിക്കുന്നു. അതിനുമേലേ ഏതാനും ഉരുണ്ട തലയിണകളിട്ടിട്ടുണ്ട്. ഒരുവശത്ത് മൃദംഗവും കരതാളവും വെച്ചുകൊണ്ട് ഏതാനും വൈഷ്ണവർ ഇരിക്കുന്നു. സങ്കീർത്തനമുണ്ടാകും. ഗുരുദേവനെ ചുറ്റി ഭക്തന്മാരെല്ലാവരും ഇരുന്നു.

ശ്രീരാമകൃഷ്ണദേവനോട് തലയിണയിൽ ചാരിയിരിക്കാൻ അപേക്ഷിച്ചു. അദ്ദേഹം അതിനടുത്തിരുന്നില്ല. അതു നീക്കിവെച്ചിട്ട് ഇരുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) തലയിണയിൽ ചാരി ഇരിക്കുകയോ! എന്തെന്നോ, അഭിമാനം കൈവിടാൻ ബഹുകഠിനം. വിചാരം ചെയ്യുമ്പോൾ അഭിമാനം ഒന്നുമില്ലാത്തതാണെന്നു കരുതും. പക്ഷേ, പിന്നെയുമത് എവിടെനിന്നോ വന്നുകൂടുന്നു. ആടിൻെറ തല വെട്ടി, എന്നിട്ടും കാലു കിടന്നുപിടയ്ക്കുന്നു. സ്വപ്നത്തിൽ ഭയപ്പെടുന്നു; ഉറക്കം മുറിഞ്ഞു; നല്ല പോലെ ഉണർന്നുകഴിഞ്ഞാലും നെഞ്ചുകിടന്നു പിടയ്ക്കുന്നു! അഭിമാനവും അതുപോലെതന്നെയാണ്. അടിച്ചോടിച്ചാലും പിന്നെയും എവിടുന്നോ വന്നുചാടുന്നു. അപ്പോൾ മുഖവും കറപ്പിച്ചുകൊണ്ട്, 'എന്നെ വേണ്ടതുപോലെ ബഹുമാനിച്ചില്ല!' എന്നു പറയുന്നു.

കേദാരൻ: 'തൃണാദപി സുനീചേന, തരോരപി സഹിഷ്ണുനാ.' പുല്ക്കൊടിയേക്കാൾ എളിയവനും, മരത്തേക്കാൾ പൊറുക്കുന്നവനുമായിരിക്കണം.

ശ്രീരാമ: ഞാൻ ഭക്തന്മാരുടെ ചരണരേണുവിൻെറ രേണു.

വൈദ്യനാഥൻ പ്രവേശിച്ചു. അദ്ദേഹം അഭ്യസ്തവിദ്യൻ; കല്ക്കത്താ ഹൈക്കോർട്ടിലെ വക്കീൽ. കൈകൂപ്പി ഗുരുദേവനെ വണങ്ങി; എന്നിട്ടൊരു ഭാഗത്ത് ഇരുന്നു.

സുരേന്ദ്രൻ: (ശ്രീരാമകൃഷ്ണനോട്) അദ്ദേഹം എൻെറ ഒരു ബന്ധുവാണ്.

ശ്രീരാമ: ഓ, നല്ല കൂട്ടത്തിലാണെന്നു തോന്നുന്നല്ലോ.

സുരേന്ദ്രൻ: അദ്ദേഹത്തിന് അങ്ങയോട് എന്തോ ചോദിക്കാനുണ്ട്, അതിനു വന്നിരിക്കയാണ്.

ശ്രീരാമ: (വൈദ്യനാഥനോട്) നീ കാണുന്നതൊക്കെ ഈശ്വരൻെറ ശക്തിയാകുന്നു. അദ്ദേഹത്തിൻെറ ശക്തികൂടാതെ ആർക്കുമൊന്നും ചെയ്യാനൊക്കുകയില്ല. എന്നാലൊന്നുണ്ട്, അദ്ദേഹത്തിൻെറ ശക്തി എല്ലായിടങ്ങളിലും ഒരുപോലെയല്ല. ഈശ്വരനെന്താ ചിലർക്ക് കൂടുതൽ ശക്തി കൊടുത്തിട്ടുണ്ടോ, എന്ന് വിദ്യാസാഗരൻ എന്നോടു ചോദിച്ചു. ഞാൻ പറഞ്ഞു: 'ശക്തി കൂട്ടിയും കുറച്ചും കൊടുത്തിട്ടില്ലെങ്കിൽ ഞങ്ങളെന്തിന് താങ്കളെ കാണാൻ വന്നു? താങ്കൾക്കെന്താ രണ്ടു കൊമ്പു മുളച്ചിട്ടുണ്ടോ?' അപ്പോൾ ഈശ്വരൻ വിഭുരൂപത്തിൽ സർവ്വഭൂതങ്ങളിലും വസിക്കുന്നുവെന്നു വന്നു; ശക്തിഭേദമുണ്ടെന്നു മാത്രം.

**സ്വാതന്ത്ര്യേച്ഛയോ ഈശ്വരേച്ഛയോ?**

വൈദ്യ: മഹാശയ, എനിക്കൊരു സന്ദേഹമുണ്ട്. ഇച്ഛാസ്വാതന്ത്ര്യത്തെക്കുറിച്ച് ആളുകൾ പറയുന്നു. യഥേഷ്ടം സത്കർമ്മവും ദുഷ്കർമ്മവും ചെയ്യാൻ സാധിക്കുമെന്നവർ പറയുന്നു. ഇതു ശരിയാണോ? നമുക്കിതിന് സ്വാതന്ത്ര്യമുണ്ടെന്നത് നേരാണോ?

ശ്രീരാമ: സകലവും ഈശ്വരാധീനമാണ്! ഭഗവാൻെറ ലീല. അദ്ദേഹം നാനാവസ്തുക്കളെ നിർമ്മിച്ചിരിക്കുന്നു; ചെറുതും വലുതും, ബലവത്തും ദുർബ്ബലവും, നല്ലതും ചീത്തയും, ശിഷ്ടരേയും ദുഷ്ടരേയും. ഇതെല്ലാം അദ്ദേഹത്തിൻെറ മായ, ലീല. തോട്ടത്തിലെ മരങ്ങളൊക്കെ ഒന്നുപോലെയല്ലെന്നു കാണുന്നില്ലേ?

ഈശ്വരസാക്ഷാത്കാരം സാധിക്കാത്തിടത്തോളംകാലം, താൻ സ്വതന്ത്രനാകുന്നു എന്ന് ഒരുവൻ വിചാരിക്കുന്നു. ഈ ഭ്രമം അദ്ദേഹംതന്നെ തന്നിരിക്കുന്നതാണ്. അതില്ലെങ്കിൽ പാപം വർദ്ധിക്കും. മനുഷ്യൻ പാപത്തെ ഭയപ്പെടുകയില്ല. പാപത്തിനു ശിക്ഷയുമുണ്ടാകില്ല.

എന്നാൽ ഈശ്വരനെ ദർശിച്ചയാളുടെ ഭാവമെന്തെന്നറിയാമോ? 'ഞാൻ യന്ത്രം, യന്ത്രി അവിടുന്ന്; ഞാൻ ഗൃഹം, ഗൃഹിണി അവിടുന്ന്; ഞാൻ രഥം, രഥി അവിടുന്ന്; എങ്ങനെ നടത്തുന്നുവോ അതനുസരിച്ചു ഞാൻ നടക്കുന്നു; എങ്ങനെ പറയിക്കുന്നുവോ അങ്ങനെ പറയുന്നു.'

**ഈശ്വരദർശനം ഒരു ദിവസംകൊണ്ടാവുമോ?**

ശ്രീരാമ: (വൈദ്യനാഥനോട്) തർക്കിക്കുന്നതു നന്നല്ല; അങ്ങെന്തു പറയുന്നു ?

വൈദ്യ: അത് നന്നല്ല; ജ്ഞാനമുണ്ടായാൽ തർക്കിക്കാനുള്ള വാസനപോകും.

ഗുരുദേവൻ തനിക്കറിവുള്ള എട്ടുപത്ത് ഇംഗ്ലീഷുപദങ്ങളിൽനിന്നും Thank You (നിങ്ങൾക്ക് നന്ദി) എന്ന് അതിമനോഹരമാംവണ്ണം പറഞ്ഞു. അതുകേട്ട് എല്ലാവരും ചിരിച്ചു.

ശ്രീരാമ: (വൈദ്യനാഥനോട്) നിനക്ക് അദ്ധ്യാത്മപുരോഗതി ഉണ്ടാകും. ഈശ്വരകഥ ആരെങ്കിലും പറഞ്ഞാൽ ആളുകൾ വിശ്വസിക്കുന്നില്ല. 'ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട് ', എന്ന് മഹാപുരുഷന്മാരാരെങ്കിലും പറഞ്ഞാൽപ്പോലും സാധാരണയാളുകൾ ആ മഹാപുരുഷൻ്റെ വാക്കുകളെ അംഗീകരിക്കുന്നില്ല. അദ്ദേഹം ഈശ്വരനെ കണ്ടിട്ടുണ്ടെങ്കിൽ ഞങ്ങളെയൊന്നു കാണിച്ചുതരട്ടെ, എന്നവർ മനസ്സിൽ കരുതുന്നു. എന്നാൽ, ഒരുനാൾകൊണ്ട് നാഡിനോക്കാൻ പഠിക്കാനുവുമോ? വൈദ്യൻ്റെ കൂടെ അനേകദിവസം ചുറ്റിനടക്കണം. അപ്പൊഴേ കഫത്തിൻ്റെയേത്, വാതത്തിൻ്റെയേത് പിത്തത്തിൻ്റെയേത് എന്നു പറയാൻ കഴിയൂ. നാഡി നോക്കാൻ തൊഴിലായിട്ടുള്ളവരുടെ കൂട്ടുകൂടണം ! (എല്ലാവരും ചിരിക്കുന്നു.)

ഇത്രാം നമ്പർ നൂലാണെന്ന് എല്ലാവർക്കും പറയാൻ പറ്റുമോ ? നൂൽ കച്ചവടം ചെയ്തുനോക്കുക, കച്ചവടം ചെയ്യുന്നവരുടെകൂടെ കുറച്ചുനാൾ താമസിക്കുക. അപ്പോൾ ഏതാണ് നല്പതാം നമ്പർ, ഏതാണ് നാല്പത്തൊന്നാം നമ്പർ, എന്നു വേഗം പറയാൻ കഴിയും.

## അദ്ധ്യായം ഒമ്പത്

**ഭക്തന്മാരുമൊത്ത് സങ്കീർത്തനാനന്ദത്തിൽ– സമാധിയിൽ**

ഇപ്പോൾ കീർത്തനമാരംഭിക്കും. കീർത്തനസംഘം മൃദംഗം വായിക്കുന്നു. ഗാനമിനിയും തുടങ്ങിയിട്ടില്ല. മധുരമായ മൃദംഗവായന ശ്രീ ഗൗരാംഗമണ്ഡലത്തേയും അദ്ദേഹത്തിൻ്റെ നാമസങ്കീർത്തനത്തെയും അനുസ്മരിപ്പിച്ചു. ഗുരുദേവൻ ഭാവമഗ്നനായി. ഇടയ്ക്കിടെ മൃദംഗക്കാരൻ്റെ നേരെ നോക്കി. 'ആഹാ! എനിക്കു രോമാഞ്ചമുണ്ടാകുന്നു,' എന്നു പറഞ്ഞു. എന്തൊരുതരം പദമാണ് പാടേണ്ടതെന്ന് പാട്ടുകാർ ചോദിച്ചു. ശ്രീരാമകൃഷ്ണദേവൻ വിനയപൂരസ്സരം പറഞ്ഞു, ഗൗരാംഗനെക്കുറിച്ചെന്തെങ്കിലും പാടിൻ.'

കീർത്തനം തുടങ്ങി. ആദ്യം ഗൗരാംഗചന്ദ്രിക.പിന്നെ വേറൊരു ഗീതം.

ഗൗരകാംഗൻ തന്നുടയ
പൂവലംഗകം കാണുമ്പോൾ
മാറ്റുകൂടിടും പൊൻ നിറങ്ങൾ
തോറ്റുനിൽക്കുവതെന്താണേ? - തോറ്റു...........
ചേലിയലിന പൂമുഖമതു
പാലൊളിച്ചിരി തൂകുമ്പോൾ
ശാരദാശശാങ്കനുമൊരു
വ്രീള വന്നതെന്താണേ? - വ്രീള.............

കീർത്തനത്തിൽ ഗൗരാംഗന്റെ രൂപവർണ്ണനം കഴിഞ്ഞു. മുഖ്യഗായകൻ ചില വരികൾ സ്വന്തമായ് കൂട്ടിച്ചേർത്തു.

(രീതി മുൻപാട്ടിന്റെ)
തോഴി, പൂഞ്ചിരിത്തൂനിലാവുതിർ-
പൂർണ്ണചന്ദ്രനെ കണ്ടേൻ ഞാൻ
നിഷ്കളങ്കനാത്തിങ്കളേകിന-
നൂൾക്കളത്തിനൊരുത്സവം.

ഗായകൻ പിന്നേയും ചേർത്തു:

(രീതി മാറി)
കോടികോടി ശശാങ്കമണ്ഡല-
മാകമാനമുതിർത്തിടും
തൂനിലാവമൃതാംബുധാരയിൽ
മഗ്നമാവുകയായ് മുഖം

ഇക്കഥ കേട്ട് ഗുരുദേവൻ സമാധിയിലായി.

കീർത്തനം തുടർന്നു. അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണദേവൻ സമാധിമുക്തനായി. അദ്ദേഹം ഭാവവിവശനായി പെട്ടെന്നെഴുനേറ്റ് പ്രേമോന്മത്തയായ ഗോപികയെപ്പോലെ ശ്രീകൃഷ്ണന്റെ രൂപത്തെ വർണ്ണിച്ചുകൊണ്ട് ഗായകന്മാരോടൊപ്പം സ്വയം ഗീതം നിർമ്മിച്ചുപാടി:

രൂപത്തിൻദോഷമാണാവോ? - തോഴി
എൻമനോദൂഷ്യമാണാവോ?
ലോകത്രിതയമിതെല്ലാം - ഇന്നു
ശ്യാമാമയമെന്നു ചൊല്ലാം.
ശ്യാമമായമല്ലാതൊന്നും - വെറെ
കാണുന്നതില്ല ഞാനിന്നും.

ഗുരുദേവൻ നൃത്തംവെച്ചുകൊണ്ട് ഗാനപദങ്ങൾ ചമച്ചുചൊല്ലുന്നു. ഭക്തന്മാർ മന്ത്രമുഗ്ദ്ധരായി നോക്കിക്കൊണ്ടിരിക്കുന്നു. ഭാഗവതർ പിന്നെയും പാടി. ഗോപികയുടെ വാണി:

മൂളരുതേ മുരളിക നീയിനി മൂളരുതേ
പീതാംബരകരലാളിതയാം പേലവമധുരിതമുരളിക നീ
മൂളരുതേ മൂളരുതേ തെല്ലുമുറക്കമിളയ്ക്കരുതേ.

അപരഗായകൻ മറുപടിയായി പാടി:

അല്ലെങ്കിലെങ്ങനെയിങ്ങുറങ്ങീടുന്നു
പുല്ലാങ്കുഴലാളിപ്പെൺകൊടിയാൾ?
കണ്ണന്റെ കയ്ത്തണ്ടിലല്ലയൊയെപ്പൊഴും
തിണ്ണമവൾ തല ചായ്ച്ചിടുന്നു.
ഗോപകിശോരന്റെ വായ്മലർ തൂകിടും
നാദാമൃതം താനവൾക്കു ഭോജ്യം.
പോരെങ്കിലെപ്പോഴുമുണ്ടല്ലോ കണ്ണന്റെ
തൂവിരൽത്തുമ്പിനാൽ ലാളനങ്ങൾ.

ശ്രീരാമകൃഷ്ണദേവൻ വീണ്ടുമിരുന്നു. കീർത്തനം തുടർന്നു. രാധ ചോദിച്ചു:

ഖിന്നയാം രാധികയ്ക്കുള്ളിലുദിച്ചുപോൽ
കണ്ണനോടുള്ളൊരു ചോദ്യം,
കണ്ണുകൾ നഷ്ടമായ് കാതുകൾ നഷ്ടമായ്
എൻകരങ്ങളും നഷ്ടമായ്
എന്തിനു മാധവ, നിർദ്ദയമയ്യോ നീ-
യെന്നെത്തനിച്ചിങ്ങു വിട്ടിതേവം?

ഒടുവിൽ ശ്രീരാധാകൃഷ്ണന്മാരുടെ സമ്മിളനത്തെക്കുറിച്ചു പാടി:

ഹരി നീലവർണ്ണനെ കാത്തു കാത്തു
മിഴികളിൽ മാലകൾ കോർത്തുകോർത്തു
നിധുവനനീലനികുഞ്ജകസീമനി
തനിയെയിരുന്നു മടുത്തു രാധ - തത്ര
തനിയെയിരുന്നു മടുത്തു രാധ.
മാധവനിന്നെന്തു വന്നിടാനും,
മാൺപെഴുമെൻമിഴി പൊത്തിടാനും,
വാർകുന്തളങ്ങളിൽ - വാടാമലർകളാൽ
വാർമഴവില്ലൊളി പൂശിടാനും
മധുസൂദനനെന്തിത്ര വയ്കിടുന്നു. മധുസൂദ...
നാരിമനോഹര ചാരുരൂപൻ
ശാരദനീലാംബരനിഭാഭൻ
ചാരത്തണഞ്ഞിരുകൈകളാൽ രാധതൻ
ചാരുസ്മിതം ചേർന്നോരാനനത്തെ - തന്റെ
മാറിലണച്ചു പുണർന്നുനിന്നു. - തന്റെ......

ഗാനം തുടർന്നു:

കമനീയരൂപനാക്കടൽവർണ്ണൻ കണ്ണൻ
കമനീമണിരാധയോടൊത്തു കാർവർണ്ണൻ
മധുമാസചന്ദ്രികയിൽ പുളകങ്ങൾ ചൂടി
നിധുവനവനികയിൽ പല കേളികളാടി
അനുപമസുഷമതൻ പരകോടികളായി-

ട്ടിരുമെയ്യവരൊരുമെയ്യായ് ലയമാർന്നവരായി.
ഒരുപകുതി മെയ്യഴകിൽ കനകാഞ്ചിതനിറവും
മറുപകുതിയതുപൊഴുതിൽ നീലാഞ്ചനനിറവും.
വനമാലാവലയിതം ഗളമേകവിഭാഗം
ഗജമസ്തകമണിമാലകൾ ചേരുംമറുഭാഗം.
ഒരു ഗണ്ഡം മകരോജ്ജ്വലകുണ്ഡലലോലം
മണികർണ്ണിക കളിയാടിടുമിതരകപോലം
ഒരു പകുതിനിടിലത്തിൽ നിഴലും നിലാവും
മറുപകുതി ഫാലത്തിൽ മഷിപൂശിയ രാവും.
ഒരുവശം പീലിക്കതിർതിരുകിയ കേശം
മറുവശം കോതിമിടഞ്ഞ സുകേശം.
ഒരുവശം കാൽത്തളതൻ കുടമണിനിനദം
മറുകാൽത്തളിർ നൂപുരശിഞ്ജിതരണിതം.
വിധുരത നീക്കുമീ നിധുവനരംഗം
മിളിതസൗഭാഗ്യത്തിൻ പൂർണ്ണതരംഗം.

കീർത്തനം അവസാനിച്ചു. 'ഭാഗവതം, ഭക്തൻ, ഭഗവാൻ', എന്ന മന്ത്രം ഉച്ചരിച്ചുകൊണ്ട് ഗുരുദേവൻ വീണ്ടും വീണ്ടും നിലംപറ്റി നമസ്കരിച്ചു. നാലുഭാഗത്തുമിരിക്കുന്ന ഭക്തന്മാരെ ഉദ്ദേശിച്ച് നമസ്കാരം ചെയ്തു; സങ്കീർത്തനസ്ഥലത്തെ ധൂളി വാരി ശിരസ്സിലണിഞ്ഞു.

## അദ്ധ്യായം പത്ത്

### ശ്രീരാമകൃഷ്ണദേവനും സാകാരവും നിരാകാരവും

രാത്രി ഒമ്പതര മണി. ശ്രീ അന്നപൂർണ്ണാദേവി പൂജാമുറി പ്രകാശമാനമാക്കിക്കൊണ്ടു വിളങ്ങുന്നു. മുൻവശത്ത് ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരോടൊത്ത് നില്ക്കുന്നു. സുരേന്ദ്രൻ, രാഖാൽ, കേദാരൻ, മാസ്റ്റർ, രാമൻ, മനോമോഹനൻ, കൂടാതെ വേറെ പല ഭക്തന്മാരുമുണ്ട്. അവരെല്ലാവരും ഗുരുദേവനുമൊരുമിച്ച് ആഹാരം കഴിച്ചു. സുരേന്ദ്രൻ സകലരേയും തൃപ്തിയാവോളം ഊട്ടി. ശ്രീരാമകൃഷ്ണദേവൻ ഇനിയിപ്പോൾ ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങും. ഭക്തന്മാരും അവരവരുടെ വീടുകളിലേയ്ക്കു മടങ്ങും. എല്ലാവരും പൂജാമുറിയിൽ വന്നുകൂടി.

സുരേന്ദ്രൻ: (ശ്രീരാമകൃഷ്ണനോട്) ഇന്ന് ദേവിയുടെ ഗാനം ഒന്നുമുണ്ടായില്ലല്ലൊ.

ശ്രീരാമ: (ദേവിയുടെ വിഗ്രഹം കാണിച്ചുകൊണ്ട്) ആഹാ, ഹാളിന് എന്തൊരു ശോഭയായിരിക്കുന്നു! അമ്മ എന്തൊരു വെളിച്ചം പൊഴിച്ചുകൊണ്ടു വാഴുന്നു! ഇത്തരം ദർശനം ലഭിച്ചാൽ എന്തൊരാനന്ദം! ഭോഗേച്ഛ, ശോകം ഒക്കെ പമ്പകടക്കുന്നു. എന്നാൽ നിരാകാരദർശനം സാദ്ധ്യമല്ലെന്നോ? അല്ലെന്നില്ല. പക്ഷേ, വിഷയബുദ്ധി അല്പമെങ്കിലുമുണ്ടെങ്കിൽ സാധിക്കുകയില്ല. ഋഷികൾ സർവ്വസ്വവും ത്യജിച്ച് അഖണ്ഡസച്ചിദാനന്ദത്തെ ധ്യാനിച്ചു.

ഇക്കാലത്തെ ബ്രഹ്മജ്ഞാനികൾ 'അചലഘന'മെന്നു പറഞ്ഞ് കീർത്തിക്കുന്നു. എനിക്കതു ശുഷ്കമായി തോന്നുന്നു. പാടുന്നവർ അതിന്റെ മാധുര്യം അനുഭവിക്കുന്നില്ല. ചക്കരവെള്ളം കുടിച്ച് തൃപ്തിപ്പെടുന്നവർക്ക് കല്ക്കണ്ടംചേർത്ത പാനീയം വേണമെന്ന് ആഗ്രഹമേ തോന്നുകയില്ല.

ഈ ദേവീവിഗ്രഹംകൊണ്ട് എത്ര ആനന്ദം തോന്നുമെന്ന് നിങ്ങൾ തന്നെ അറിയുന്നില്ലേ? നിരാകാരം നിരാകാരം എന്ന് എന്നും ജപിച്ചു കൊണ്ടിരിക്കുന്നവർക്ക് ഒന്നും കിട്ടുന്നില്ല; അവർക്ക് പുറത്തുമില്ല, അകത്തുമില്ല.

ഗുരുദേവൻ ദേവിയെക്കുറിച്ച് ഒരു പാട്ടു പാടി:

ആനന്ദാമൃതരൂപിണിയമ്മേ അഖിലാണ്ഡേശ്വരിയേ!
ആനന്ദത്തിരമാലയിൽ നിന്നഥയെന്നെയകറ്റല്ലേ.
അന്തകനന്തികസീമനിയെത്തി ദണ്ഡു ചുഴറ്റുമ്പോൾ
നിന്തിരുവടിമലരല്ലാതില്ലൊരു ചിന്തയെനിക്കപ്പോൾ.
എന്നോടെന്തൊരു തെറ്റിനു ഭീഷണി ഹന്ത കഥിച്ചു കൃതാന്തൻ
ചൊന്നീടുക നീയിവനൊടു സദയം ഭൈരവി ദേവി ഭവാനി.
ആഴംകാണാത്തലകടലാമിസ്സംസാരോർമ്മിയിലെന്നെ
താഴാനിട നീയാക്കിടുമെന്നൊരു നില ഞാനോർത്തതുമില്ല.
നിന്തിരുനാമസ്മരണമനാരതമേന്തുവതുണ്ടു ഹൃദന്തം
എന്നിട്ടും പുനരെന്തെൻസ്വാന്തം താന്തമാതാവു നിതാന്തം?
ദുർഗ്ഗതിയിതുവിധമാണീ ഭക്തനു തന്നരുളീടുവതെങ്കിൽ
ദുർഗ്ഗാനാമമുരപ്പതിനാരും മുതിരുകയില്ലിനിമേൽ.

പിന്നെയും പാടി

ഉന്മദം കലർന്നിടാതെ - പാടിടാവു മന്മനം
അംബ, ഭദ്രകാളി നിന്റെ - പുണ്യനാമകീർത്തനം.
ദുർഗ്ഗദുർഗ്ഗയെന്നൊരേ -ചിന്തയാർന്നൊരുള്ളൊടേ
ദുർഗ്ഗമം വനത്തിലൂടെ - യാത്രചെയ്യുമാർത്തനെ
ശൂലഖഡ്ഗധാരിണി - ഭക്തഹൃദയാഹ്ലാദിനീ
കാത്തു രക്ഷചെയ്തിടുന്നു - നിശ്ചയം കാർത്ത്യായനീ.
അംബ, ദേവി, പകലു നീ - സുന്ദരി ത്രിസന്ധ്യ നീ
ഇന്ദുവദനശോഭിനീ - നീയുതന്നെ യാമിനീ.
അംബികേ ചിലപ്പോൾ നീ - പുരുഷനെന്നു തോന്നീടാം
ഉണ്മയാർന്നു കാണ്മവർക്ക് - പ്രകൃതിയായിക്കണ്ടിടാം-
പ്രലപനങ്ങൾ ചൊല്ലിടാതെ -യകലെ മാറി നില്ക്കുകെ-
ന്നലിവെഴാതമർഷമോടെ - യമ്മ തട്ടിയെറികിലും
കെട്ടിഞാൻ കിടന്നു നിന്റെ - ചേലെഴും പദങ്ങളിൽ
നിച്ചിലും ചിലമ്പിടും - ചിലങ്കയായി മാറിടും.
അമ്മ ഗഗനസീമയിൽ - ചെമ്പരുന്തായി പാറുകിൽ

ഇമ്മകൻ ജലത്തിൽ മീതെ – മീനായി നീന്തിടും.
നീന്തിടുന്ന മീനിനെ – കൂർത്ത നിൻനഖങ്ങളിൽ
കോർത്തുകൊണ്ടുയർന്നിടേണ – മംബ, വ്യോമസീമനി
ആവിധത്തിലെങ്കിലും – നിൻപദത്തിലാശ്രയം
തന്നനുഗ്രഹിക്കണേ – യെന്നെ നീ നിരാമയം.

ശ്രീരാമകൃഷ്ണദേവൻ വീണ്ടും ദേവീവിഗ്രഹത്തെ പ്രണമിച്ചു. പടിയിറങ്ങി രാഖാലിനെ വിളിച്ചു ചോദിച്ചു: 'ഓ രാഖാൽ, ചെരിപ്പൊക്കെ യുണ്ടോ, അതോ വല്ലവരും തട്ടിക്കൊണ്ടുപോയോ?'

ഗുരുദേവൻ വണ്ടിയിൽക്കയറി. സുരേന്ദ്രൻ പ്രണാമം ചെയ്തു. മറ്റു ഭക്തന്മാരും പ്രണമിച്ചു. വഴിക്ക് നിലാവിപ്പൊഴും ഉണ്ട്. ഗുരുദേവന്റെ വണ്ടി ദക്ഷിണേശ്വരത്തേയ്ക്ക് പുറപ്പെട്ടു.



# പത്താം ഭാഗം

## ഗുരുദേവൻ ബ്രഹ്മഭക്തന്മാരുടെ കൂടെ

### അദ്ധ്യായം ഒന്ന്

1883 ഏപ്രിൽ 22, ഞായറാഴ്ച

**ശ്രീരാമകൃഷ്ണൻ സിന്തിയിലെ ബ്രഹ്മസമാജത്തിൽ**

ശ്രീരാമകൃഷ്ണദേവൻ ശ്രീ വേണീമാധവപാലൻെറ *സിന്തിയിലുള്ള ഉദ്യാനഗൃഹത്തിൽ എഴുന്നള്ളിയിരിക്കുന്നു. ഇന്ന് സിന്തിയിലെ ബ്രഹ്മസമാജത്തിൻെറ അർദ്ധവാർഷികോത്സവമാണ്. ചൈത്രപൂർണ്ണിമ. അനേകം ബ്രഹ്മഭക്തന്മാർ സന്നിഹിതരായിട്ടുണ്ട്. ഭക്തന്മാർ ഗുരുദേവനെ ചുറ്റി തെക്കുവശത്തെ ഹാളിൽ ഇരുന്നു. സന്ധ്യയ്ക്കുശേഷം ആദിബ്രഹ്മസമാജത്തിലെ ആചാര്യൻ ശ്രീ ബേച്ചാരാമൻ ആരാധന നടത്തും. ബ്രഹ്മഭക്തന്മാർ ഇടയ്ക്കിടെ ഗുരുദേവനോട് ഓരോന്ന് ചോദിച്ചുകൊണ്ടിരുന്നു.

ബ്രഹ്മഭക്തൻ: മഹാശയാ, എന്താണുപായം?

ശ്രീരാമ: ഉപായം അനുരാഗം, അതായത് ഈശ്വരനെ സ്നേഹിക്കൽ. പിന്നെ പ്രാർത്ഥനയും.

ബ്രഹ്മഭക്തൻ: അനുരാഗമോ പ്രാർത്ഥനയോ?

ശ്രീരാമ: ആദ്യം അനുരാഗം, പിന്നെ പ്രാർത്ഥന.

> അമ്മയെങ്ങമ്മയെങ്ങെന്നൊരുത്ക്കണ്ഠയാ-
> ലമ്മയെത്തന്നെ വിളിക്കുക ചിത്തമേ;
> തന്മണിപ്പൈതൽ കരഞ്ഞുവിളിക്കുകി-
> ലമ്മയ്ക്കടങ്ങിയിരിക്കുവാനൊക്കുമോ?

ശ്രീരാമകൃഷ്ണൻ ഈണത്തിൽ ഈ പാട്ടു പാടി.

ശ്രീരാമ: പിന്നെ എല്ലായ്പ്പോഴും ഭഗവാൻെറ നാമഗുണകീർത്തനവും പ്രാർത്ഥനയും നടത്തണം. പഴയ മൊന്ത എന്നും തേയ്ക്കണം, ഒരിയ്ക്കൽ തേച്ചതുകൊണ്ടെന്താവും? കൂടാതെ വിവേകവും വൈരാഗ്യവും സംസാരം അനിത്യമാണെന്ന ബോധവും വേണം.

**ബ്രഹ്മഭക്തനും സംസാരത്യാഗവും**

ബ്രഹ്മഭക്തൻ: ലോകം ഉപേക്ഷിക്കുന്നതു നന്നോ?

---

*കല്ക്കത്തയ്ക്കു സമീപമുള്ള ഒരു സ്ഥലം.

ശ്രീരാമ: എല്ലാവരുടെ കാര്യത്തിലും സംസാരത്യാഗം നന്നല്ല. ഭോഗത്തിൻെറ അവസാനമെത്താത്തവർക്ക് സംസാരത്യാഗം പാടില്ല. രണ്ടണ യ്ക്കു കുടിച്ചാൽ മത്തു പിടിയ്ക്കുമോ?

ബ്രഹ്മഭക്തൻ: അവരപ്പോൾ ലൗകികജീവിതം നയിക്കണോ?

ശ്രീരാമ: അതെ, അവർ നിഷ്കാമമായി കർമ്മം ചെയ്യാൻ ശ്രമിക്കണം. കൈയിൽ എണ്ണ പുരട്ടിക്കൊണ്ടു ചക്ക മുറിയ്ക്കണം. വലിയ ആളുകളുടെ വീട്ടിലെ വേലക്കാരി എല്ലാപ്പണികളും ചെയ്യുന്നു; എന്നാൽ മനസ്സങ്ങ് നാട്ടിൻപുറത്തായിരിക്കും. ഇതിൻെറ പേരാണ് നിഷ്കാമകർമ്മം.* ഇതിൻെ പേര് മാനസികത്യാഗം. നിങ്ങൾ മനസ്സുകൊണ്ട് ത്യജിക്കണം. സന്ന്യാസി അകത്തും പുറത്തും രണ്ടുതരത്തിലും ത്യജിക്കണം.

**ബ്രഹ്മഭക്തനും ഭോഗാന്തവും**

ബ്രഹ്മഭക്തൻ: ഭോഗാവസാനം എന്നുവെച്ചാലെന്താണ്?

ശ്രീരാമ: കാമിനീകാഞ്ചനഭോഗം. ഉപ്പിലിട്ട പുളിയും നീർക്കുടവും വെച്ചിരിക്കുന്ന മുറിയിൽ സന്നിപാതജ്വരം ബാധിച്ച രോഗിയെ കിട ത്തിയാൽ പ്രയാസമാണ്! പണം, പേര്, പെരുമ, ദേഹസുഖം ഇവയൊക്കെ ഒരിക്കലനുഭവിച്ചില്ലെങ്കിൽ, ഭോഗാവസാനമെത്തിയില്ലെങ്കിൽ, എല്ലാവർ ക്കും ഈശ്വരനുവേണ്ടി വ്യാകുലതയുണ്ടാകുന്നതല്ല.

ബ്രഹ്മഭക്തൻ: സ്ത്രീകളോ കൊള്ളരുതാത്തവർ, അതോ നമ്മളോ?

ശ്രീരാമ: സ്ത്രീകൾ വിദ്യാരൂപിണികളുണ്ട്. അതുപോലെ അവിദ്യാരൂപി ണികളുമുണ്ട്. വിദ്യാരൂപിണിയായ സ്ത്രീ ഭഗവത്സമീപത്തേയ്ക്കു നയി ക്കുന്നു; അവിദ്യാരൂപിണി ഈശ്വരനെ മറക്കാനിടയാക്കുന്നു, സംസാര ത്തിൽ മുക്കിക്കളയുന്നു.

ഈശ്വരൻെറ മഹാമായകൊണ്ട് ഈ ജഗത്ത് ചലിക്കുന്നു. ഈ മായയ്ക്കുള്ളിൽ വിദ്യാമായയും അവിദ്യാമായയും, രണ്ടുമുണ്ട്. വിദ്യാമായയെ ആശ്രയിച്ചാൽ സാധുസംഗം, ജ്ഞാനം, ഭക്തി, പ്രേമം, വൈരാഗ്യം ഇവയെല്ലാം ഉണ്ടാകും. പഞ്ചഭൂതങ്ങളും, ഇന്ദ്രിയഭോഗ വിഷയങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങളുമാണ് അവിദ്യാമായ. ഇവ നമ്മെക്കൊണ്ട് ഈശ്വരനെ വിസ്മരിപ്പിക്കുന്നു.

ബ്രഹ്മഭക്തൻ: അവിദ്യകൊണ്ട് അജ്ഞാനമുണ്ടാകുന്നെങ്കിൽ അദ്ദേഹം അവിദ്യ സൃഷ്ടിച്ചതെന്തിന്?

ശ്രീരാമ: അദ്ദേഹത്തിൻെറ ലീല. ഇരുട്ടില്ലെങ്കിൽ വെളിച്ചത്തിൻെറ മേന്മ അറിയാനൊക്കുകയില്ല. ദുഃഖമില്ലെങ്കിൽ സുഖമറിയാനാവില്ല. തിന്മയുടെ അറിവുണ്ടെങ്കിൽ നന്മയുടെ അറിവും ഉണ്ടാകും. വേറെയു മുണ്ട് കാരണം: തോലുള്ളതുകൊണ്ടാണ് മാങ്ങ മൂക്കുകയും പഴുക്കുക യും ചെയ്യുന്നത്. മാങ്ങ പഴുത്തു പാകമായാൽ തോലു പൊളിച്ചുകള യണം. മായാരൂപമായ തോലുണ്ടെങ്കിലേ ക്രമേണ ബ്രഹ്മജ്ഞാനം

*കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന. ഗീത 2.47

ഉണ്ടാവുകയുള്ളു. വിദ്യാമായയും അവിദ്യാമായയും മാങ്ങയുടെ തോലുപോലെയാണ്; രണ്ടും വേണ്ടതുണ്ട്.

ബ്രഹ്മഭക്തൻ: ആട്ടെ, സാകാരപൂജ, മണ്ണുകൊണ്ടുണ്ടാക്കിയ വിഗ്രഹത്തിൻെറ പൂജ, ഇതൊക്കെ നന്നോ?

ശ്രീരാമ: നിങ്ങൾ സാകാരം സ്വീകരിക്കുന്നില്ല, അതുകൊള്ളാം. മൂർത്തിപൂജ നിങ്ങൾക്കു യോജിച്ചതല്ല. നിങ്ങൾക്ക് നിങ്ങളുടെ ഭാവം തന്നെ നല്ലത്. കൃഷ്ണനോടു രാധയ്ക്കുണ്ടായിരുന്ന ആകർഷണം, ആ പ്രേമം നിങ്ങൾ കൈക്കൊൾവിൻ. സാകാരവാദികൾ കാളീദേവി യുടേയും ദുർഗ്ഗാദേവിയുടേയും പൂജ ചെയ്യുകയും 'അമ്മേ അമ്മേ' എന്നു വിളിച്ചു കേഴുകയും ചെയ്യുന്നു. അവർ ദേവിയെ എത്ര സ്നേഹിക്കുന്നു! വിഗ്രഹത്തെ മാനിക്കുന്നില്ലെങ്കിലും ആ ഭാവം നിങ്ങളും സ്വീകരിക്കുവിൻ.

ബ്രഹ്മഭക്തൻ: വൈരാഗ്യം എങ്ങനെയുണ്ടാകും? എന്താണത് എല്ലാവർക്കും ഉണ്ടാകാത്തത്?

ശ്രീരാമ: ഭോഗശാന്തി വരാതെ വൈരാഗ്യം ഉണ്ടാവുകയില്ല. ചെറിയ കുട്ടികൾക്കു മിഠായിയോ പമ്പരമോ കൊടുത്തു കളിപ്പിക്കാം. പക്ഷേ മിഠായിതീറ്റയും പമ്പരം കളിയും കഴിഞ്ഞാൽ 'അമ്മയുടെ അടുക്കൽ പോണം' എന്നു പറയും. അമ്മയുടെ അടുക്കൽ കൊണ്ടുപോയില്ലെങ്കിൽ, പമ്പരം വലിച്ചെറിയും; കരഞ്ഞ് കരൾപൊട്ടിക്കും.

**സച്ചിദാനന്ദംതന്നെ ഗുരു**

ബ്രഹ്മഭക്തന്മാർ ഗുരുവാദത്തിന് എതിരാണ്. അതിനാൽ ബ്രഹ്മ ഭക്തൻ അതിനെക്കുറിച്ചു ചോദിച്ചു.

ബ്രഹ്മഭക്തൻ: മഹാശയ, ഗുരുവില്ലെങ്കിൽ ജ്ഞാനം സാധ്യമല്ലെന്നോ?

ശ്രീരാമ: സച്ചിദാനന്ദംതന്നെ ഗുരു. ഗുരുരൂപിയായ ഒരു മനുഷ്യൻ നിൻെറ ഉള്ളിൽ ആത്മബോധം ഉണർത്തുന്നെങ്കിൽ, സച്ചിദാനന്ദംതന്നെ യാണ് ആ രൂപം കൈക്കൊണ്ടിരിക്കുന്നതെന്നു ധരിച്ചുകൊൾക. ഗുരു ഒരു മിത്രത്തെപ്പോലെ കൈയ്ക്കുപിടിച്ചു കൂട്ടിക്കൊണ്ടുപോകുന്നു. ഭഗവദ്ദർശനത്തിനുശേഷം ഗുരുശിഷ്യഭേദബോധം കാണുകയില്ല. അപ്പോൾ വലിയൊരു കുഴപ്പം: ഗുരുവും ശിഷ്യനും പരസ്പം കാണുകയില്ല. *അതു കൊണ്ട് ജനകൻ ശുകദേവനോട് ഇപ്രകാരം പറഞ്ഞു: 'ബ്രഹ്മജ്ഞാനം വേണമെന്നുള്ള പക്ഷം, ആദ്യം ദക്ഷിണ തരിക. എന്തെന്നാൽ, ബ്രഹ്മജ്ഞാനമുണ്ടായ്ക്കഴിഞ്ഞാൽ ഗുരുവെന്നും ശിഷ്യനെന്നുമുള്ള ഭേദബുദ്ധി ഉണ്ടായിരിക്കയില്ല. ഈശ്വരദർശം ഉണ്ടാവുന്നതുവരെയേ ഗുരുശിഷ്യബന്ധമുള്ളു.

പതുക്കെ നേരമന്തിയായി. ചില ബ്രഹ്മഭക്തന്മാർ ഗുരുദേവനോടു

---

*ശിഷ്യന് അദ്വൈതബോധം വരുന്നതിനാൽ ഗുരുശിഷ്യബോധം പൊയ്പോ കുമെന്നതുകൊണ്ട്.

പറഞ്ഞു: അങ്ങേയ്ക്കിപ്പോൾ സന്ധ്യാവന്ദനം ചെയ്യേണ്ടതുണ്ടായിരിക്കും?

ശ്രീരാമ: ഇല്ല, അങ്ങനെയല്ല. ആദ്യമെല്ലാം അങ്ങനെയൊക്കെ.ഓരോന്നു ചെയ്യേണ്ടതുണ്ട്. അതിനുശേഷം മന്ത്രവും യന്ത്രവും നിയമാദികളുമൊന്നും അത്യാവശ്യമില്ല.

## അദ്ധ്യായം രണ്ട്

### സാകാരം നിരാകാരം - ചിന്മയരൂപവും ഭക്തനും

സന്ധ്യയ്ക്കുശേഷം ആദിബ്രഹ്മസമാജത്തിലെ ആചാര്യൻ ശ്രീബേച്ചാരാമൻ വേദിയിലിരുന്ന്. ആരാധന നടത്തി. ഇടയ്ക്കിടയ്ക്കു ബ്രഹ്മസമാജകീർത്തനങ്ങളും ഉപനിഷത്പാരായണവും ഉണ്ടായിരുന്നു.

ആരാധനയ്ക്കുശേഷം ശ്രീരാമകൃഷ്ണന്റെ അടുത്തിരുന്ന് ആചാര്യൻ പലതും സംസാരിച്ചു.

ശ്രീരാമ: ആവട്ടെ, നിരാകാരവും സത്യം, സാകാരവും സത്യം. അങ്ങെന്തു പറയുന്നു?

ആചാര്യൻ: അതെ, നിരാകാരം വിദ്യുത്പ്രവാഹംപോലെയാണ്; കണ്ണുകൊണ്ട് കാണാനാവില്ല; എന്നാൽ അനുഭവപ്പെടുത്താൻ സാധിക്കുകയും ചെയ്യും.

ശ്രീരാമ: അതെ, രണ്ടും സത്യം. സാകാരവും നിരാകാരവും സത്യം. നിരാകാരം മാത്രമാണെന്നു പറയുന്നത് ഏതുപോലെയിരിക്കുമെന്നോ? ഏഴു പഴുതുള്ള ഓടക്കുഴലിൽ ഒരുവൻ ഒരേ ശ്രുതിതന്നെ വായിക്കുംപോലെയാണത്. എന്നാൽ വേറൊരാൾ അതിൽ എത്രതരം രാഗരാഗിണികൾ വായിക്കുന്നുവെന്നു നോക്കുക. അതുപോലെ, സാകാരവാദികൾ ഏതെല്ലാംതരത്തിൽ അനുഭവിക്കുന്നുവെന്നു നോക്കൂ; ശാന്തം, ദാസ്യം, സഖ്യം, വാത്സല്യം, മധുരം ഇങ്ങനെ പല ഭാവത്തിൽ.

എന്താ വേണ്ടതെന്നോ? എങ്ങനെയെങ്കിലും അമൃതകുണ്ഡ[1]ത്തിൽ ച്ചെന്നു വീഴണം. അത് സ്തോത്രം ചെയ്തിട്ടോ, ആരെങ്കിലും നിന്നെ ഉന്തിയിട്ടോ, അല്ലെങ്കിൽ നീതന്നെ ചെന്നുവീണിട്ടോ എങ്ങനെയായാലും ഫലമൊന്നു തന്നെ. രണ്ടുപേരും അമരന്മാരായിത്തീരും.

ബ്രഹ്മസമാജക്കാരെ സംബന്ധിച്ച് വെള്ളത്തിന്റെയും മഞ്ഞുകട്ടിയുടേയും ഉപമായണ് ശരി. സച്ചിദാനന്ദം അനന്തമായ ഒരു ജലരാശി. അനന്തസമുദ്രത്തിലെ ജലം ശീതദേശങ്ങളിൽ അങ്ങിങ്ങ് മഞ്ഞുകട്ടിയായിത്തീരുംപോലെ ഭക്തിയാകുന്ന ശൈത്യംകൊണ്ട് ആ സച്ചിദാനന്ദം (സഗുണബ്രഹ്മം) ഭക്തനുവേണ്ടി സാകാരരൂപം സ്വീകരിക്കുന്നു. ഋഷികൾക്ക് അതീന്ദ്രിയമായ ആ ചിന്മയരൂപത്തിന്റെ ദർശനം ഉണ്ടായി

---

1 അമൃതകുണ്ഡം = ആനന്ദരൂപമമൃതം യദ് വിഭാതി.

ബ്രഹ്മ ഏവ ഇദം അമൃതം, പുരസ്താദ് ബ്രഹ്മ, പശ്ചാദ് ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ അധശ്ചോർധ്വം ച പ്രസൃതം ബ്രഹ്മ. (മുണ്ഡക - 2.2.12.)

ട്ടുണ്ട്: അവർ അതുമായി സംസാരിച്ചിട്ടുമുണ്ട്. ഭക്തന്മാർ പ്രേമശരീരത്തിൽക്കൂടി, [1]ഭാഗവതീതനുവിൽക്കൂടി, ആ ചിന്മയരൂപത്തെ ദർശിക്കുന്നു.

ഇനിയും പറയാം; ബ്രഹ്മം അവാങ്മനസഗോചരമാകുന്നു. ജ്ഞാനസൂര്യൻെറ ചൂടുകൊണ്ട് സാകാരഹിമം ഉരുകിപ്പോകുന്നു. ബ്രഹ്മജ്ഞാനത്തിനുശേഷം, നിർവ്വികല്പസമാധിയ്ക്കുശേഷം, വീണ്ടും അത് അനന്തവും മനോവാഗതീതവും നീരൂപവും നിരാകാരവുമായ ബ്രഹ്മംതന്നെ.

ബ്രഹ്മത്തിൻെറ സ്വരൂപം വാക്കിനു വിഷയമല്ല. വായടഞ്ഞുപോകുന്നു. അനന്തത്തെ ആർക്കു പറഞ്ഞറിയിക്കാനാവും? പക്ഷി എത്രയോ ഉയർന്നു പറക്കുന്നു! എന്നാലും അതിനും മേലെ പിന്നേയും സ്ഥാനങ്ങളുണ്ട്. അങ്ങെന്തു പറയുന്നു?

**നിർഗുണബ്രഹ്മം അവാങ്മനസഗോചരം ത്രിഗുണാതീതം**

ആചാര്യൻ: ഉവ്വ്, വേദാന്തത്തിൽ ഇത്തരം സംഗതികളുമുണ്ട്.

ശ്രീരാമ: ഉപ്പുപാവ കടലളക്കാൻ പോയി. തിരിച്ചുവന്നു വിവിരം പറഞ്ഞില്ല.

ചിലരുടെ അഭിപ്രായത്തിൽ ശുകദേവൻമുതൽപേർ ദർശിക്കുകയും സ്പർശിക്കുകയും ചെയ്തതേ ഉള്ളു, അല്ലാതെ മുങ്ങിയില്ല.

ഞാൻ വിദ്യാസാഗരനോട് പറഞ്ഞു: 'സകലവസ്തുക്കളും എച്ചിലായിപ്പോയി; എന്നാൽ ബ്രഹ്മം ഉച്ഛിഷ്ടമായിട്ടില്ല;[2] എന്നു വെച്ചാൽ ബ്രഹ്മമെന്തെന്ന് ആർക്കും വായ്കൊണ്ടു പറയാൻ കഴിഞ്ഞിട്ടില്ല. വായ്കൊണ്ട് ഉച്ചരിച്ചാൽ അത് ഉച്ഛിഷ്ടമായി.' വിദ്യാസാഗരപണ്ഡിതന് ഇതുകേട്ട് വളരെ ആനന്ദമായി.

കേദാരത്തിനപ്പുറം മഞ്ഞുമൂടിയ പർവ്വതങ്ങളുണ്ടെന്ന് കേട്ടിട്ടുണ്ട്. വളരെ ഉയരത്തിലേറിയാൽ പിന്നെ മടങ്ങിവരാനാവില്ല. അത്യുച്ചത്തിൽ എന്തുണ്ട്, അവിടെച്ചെന്നാലത്തെ അവസ്ഥയെന്താണ്, എന്നൊക്കെ അറിയാൻ പോയവർ മടങ്ങിവന്ന് വിവരം തന്നിട്ടില്ല. ഈശ്വരദർശനം ഉണ്ടായിക്കഴിഞ്ഞാൽ മനുഷ്യൻ ആനന്ദവിവശനായ്പ്പോകുന്നു; നിശ്ശബ്ദനായിതതീരുന്നു.[3] ആരു വിവരം തരും? ആരു പറഞ്ഞുതരും?

ഏഴ് അറകൾക്കപ്പുറം രാജാവ് വാഴുന്നു. ഓരോ വാതില്ക്കലും അധികാരവും അന്തസ്സുമർന്ന ഓരോ ആളിരിപ്പുണ്ട്. ഓരോ വാതില്ക്കലും, 'ഇതാണോ രാജാവ്' എന്ന് ശിഷ്യൻ ചോദിക്കുന്നു. 'അല്ല, അല്ലല്ല,'

---

1 നാരദ ഉവാച
പ്രയുജ്യമാനേ മായി താം ശുദ്ധാം ഭാഗവതീം തനും
ആരബ്ധകർമ്മനിർവ്വാണോ ന്യപതത് പാഞ്ചഭൗതികഃ. ഭാഗ. 1.6.29.

2 അചിന്ത്യം അവ്യപദേശ്യം അദ്വൈതം. (മണ്ഡൂക്യ ഉപ.)

3 യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ. (തൈത്തിരിയ ബ്രഹ്മാനന്ദവല്ലി.)

എന്ന് ഗുരുവരുളുന്നു. ഏഴാംപടി കടന്നു നോക്കമ്പോൾ നിശ്ശബ്ദം! ആനന്ദവിഹ്വലനായ്പോകുന്നു. 'ഇതാണോ രാജാവ്?' എന്ന് ചോദിക്കേണ്ടതായിവരുന്നില്ല. കണ്ടതോടെ സർവ്വസംശയങ്ങളും നീങ്ങി?*

ആചാര്യൻ: അതെ, ഇങ്ങനെയെല്ലാം വേദാന്തത്തിലുണ്ട്.

ശ്രീരാമ: സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോൾ അദ്ദേഹത്തെ സഗുണബ്രഹ്മമെന്നും ആദ്യാശക്തിയെന്നും പറയുന്നു. ത്രിഗുണാതീതനായിരിക്കുമ്പോൾ അദ്ദേഹത്തെ നിർഗുണബ്രഹ്മമെന്നും, മനോവാഗതീതനെന്നും പരബ്രഹ്മമെന്നും പറയുന്നു.

ഈശ്വരമായയിൽപ്പെട്ട് മനുഷ്യൻ സ്വരൂപത്തെ മറന്നുകളയുന്നു. താൻ അച്ഛൻെറ അനന്തൈശ്വര്യങ്ങൾക്ക് അവകാശിയാണെന്ന കാര്യം മറുന്നുപോകുന്നു! ത്രിഗുണമയിയാണ് അദ്ദേഹത്തിൻെറ മായ. ഇവർ മൂവരും തസ്കരന്മാരാകുന്നു; സർവ്വസ്വവും അപഹരിക്കുന്നു; സ്വരൂപത്തെ വിസ്മരിപ്പിക്കുന്നു. സത്വരജസ്തമസ്സുകളാണ് ത്രിഗുണങ്ങൾ. ഇവയിൽ സത്വഗുണം മാത്രം ഈശ്വരമാർഗ്ഗം കാണിച്ചുതരുന്നു. എന്നാൽ സത്വഗുണത്തിനും ഈശ്വരൻെറയടുത്തു കൊണ്ടുപോകാൻ ആവില്ല.

ഒരിക്കലൊരു ധനികൻ ഒരു കാട്ടിൽക്കൂടി പൊയ്ക്കൊണ്ടിരുന്നു. അപ്പോൾ മൂന്നു കൊള്ളക്കാർ വന്നു വളഞ്ഞ് അയാളുടെ മുതലെല്ലാം തട്ടിപ്പറിച്ചു. സർവ്വവും പിടിച്ചുപറിച്ചശേഷം ഒരു തസ്കരൻ പറഞ്ഞു: 'ഇനിയെന്തിനാണിവനെ വെച്ചിരിക്കുന്നത്? കൊല്ലാമിവനെ.' ഇതും പറഞ്ഞ് അവൻ വെട്ടാനോങ്ങി. രണ്ടാമത്തെ കള്ളൻ പറഞ്ഞു: 'കൊന്നിട്ടെന്താ കാര്യം? ഇവനെ വരിഞ്ഞുകെട്ടിയിവിടെ ഇട്ടിട്ട് നമുക്ക് നമ്മുടെ പാട്ടിന് പോകാം. എന്നാൽപ്പിന്നെ പോലീസിനെ അറിയിക്കാൻ ഇവനൊക്കുകയില്ല.' ഇങ്ങനെ നിശ്ചയിച്ച് കൊള്ളക്കാർ അവനെ പിടിച്ചുകെട്ടിയിട്ടുപോയി.

അല്പം കഴിഞ്ഞ് മൂന്നാമത്തെ തസ്കരൻ മടങ്ങിവന്നു. അവൻ വന്നു പറഞ്ഞു: 'അയ്യോ! നിനക്കു വല്ലാതെ വേദനിച്ചിരിക്കുമല്ലോ? ഞാൻ നിൻെറ കെട്ടഴിച്ചു വിടാം.' കെട്ടഴിച്ച് അയാളെയും കൂട്ടിക്കൊണ്ട് ആ കള്ളൻ വഴി കാണിച്ചുകൊടുത്തുംകൊണ്ടു പോയി. നിരത്തിനു സമീപമെത്തിയപ്പോൾ പറഞ്ഞു: 'നീ ഈ വഴിക്കു പൊയ്ക്കൊൾക. ഇനി പ്രയാസംകൂടാതെ വീട്ടിലെത്താം.'

ധനികൻ പറഞ്ഞു: 'അതെന്തു മഹാശയ? അങ്ങും എൻെറ കൂടെ വന്നാലും. അങ്ങെനിക്കെന്തുമാത്രം ഉപകാരം ചെയ്തു! അങ്ങും വീട്ടിലേയ്ക്കു വരികയാണെങ്കിൽ ഞങ്ങൾക്കൊക്കെ എന്തൊരാനന്ദമായിരിക്കും!'

തസ്കരൻ മറുപടി പറഞ്ഞു: 'ഇല്ല, എനിക്കങ്ങോട്ടു പോകാൻ പാടില്ല; പോലീസുകാർ പിടിക്കും.' ഇങ്ങനെ പറഞ്ഞ് ആ വഴി കാണിച്ചുകൊടുത്തശേഷം അയാൾ പോയി.

---

*ഛിദ്യന്തേ സർവ്വസംശയാഃ തസമിൻ ദൃഷ്ടേ പരാവരേ - മുണ്ഡക. 2. 2. 8.

'ഇവനെ വെച്ചിരുന്നിട്ടെന്തു കാര്യം? കൊന്നുകളയാം,' എന്നു പറഞ്ഞ ആദ്യത്തെ കള്ളൻ തമോഗുണമാണ്. തമോഗുണം വിനാശഹേതുവാണ്. രണ്ടാം തസ്കരൻ രജോഗുണമാകുന്നു. രാജോഗുണം മനുഷ്യനെ സംസാരത്തിൽ ബന്ധിക്കുന്നു; നാനാകാര്യങ്ങളിൽ കുടുക്കുന്നു. രാജോഗുണം ഈശ്വരനെ മറക്കാൻ ഇടയാക്കുന്നു. സത്വഗുണം മാത്രമാണ് ഈശ്വരമാർഗ്ഗം കാണിച്ചുതരുന്നത്. ദയ, ധർമ്മം, ഭക്തി ഈവക ഗുണങ്ങളൊക്കെ സത്വഗുണത്തിൽ നിന്നുണ്ടാകുന്നു. സത്വഗുണം കോണിപ്പടിയിലെ മുകളിലത്തെ പടിപോലെയാണ്. അതിനുമേൽ മട്ടുപ്പാവ്. പരബ്രഹ്മമാണ് മനുഷ്യൻെറ സ്വധാമം. ത്രിഗുണങ്ങളെ അതിക്രമിക്കാതെ ബ്രഹ്മജ്ഞാനം ഉണ്ടാവില്ല.

ആചാര്യൻ: വളരെ നല്ല കാര്യങ്ങൾ അവിടുന്നു പറഞ്ഞു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഭക്തന്മാരുടെ സ്വഭാവം എങ്ങനെയെന്നോ? 'ഞാൻ പറയാം, നീ കേൾക്കു; നീ പറ, ഞാൻ കേൾക്കാം!' നിങ്ങളൊരാചാര്യൻ. എത്രയോ ആളുകളെ പഠിപ്പിക്കന്നു. നിങ്ങളൊരു ആവിക്കപ്പൽ, ഞാനൊരു നാടൻവള്ളം. (എല്ലാവരും ചിരിക്കുന്നു.)

## അദ്ധ്യായം മൂന്ന്

1883 മേയ് 2, ബുധനാഴ്ച

### നന്ദനബഗാനിലെ ബ്രഹ്മസമാജത്തിൽ

ശ്രീരാമകൃഷ്ണദേവൻ നന്ദനബഗാനിലുള്ള ബ്രഹ്മസമാജം ക്ഷേത്രത്തിൽ ഭക്തന്മാരോടുകൂടി ഇരുന്നരുളുന്നു. ബ്രഹ്മഭക്തന്മാരുമായി സംഭാഷണം ചെയ്യുന്നു. ഒപ്പം രാഖാൽ, മാസ്റ്റർ മുതലായവരുണ്ട്. നേരം അഞ്ചുമണിയായിരിക്കും.

സ്വർഗ്ഗശ്രീമാൻ കാശീശ്വരമിത്രൻെറ വീട് നന്ദനബഗാനിലാണ്. അദ്ദേഹം മുമ്പ് ഹൈക്കോർട്ട് ജഡ്ജിയായിരുന്നു; ആദിബ്രഹ്മസമാജത്തിലെ ഒരംഗം. അദ്ദേഹം സ്വഗൃഹത്തിൽ രണ്ടാം നിലയിലെ ഒരു വലിയ മുറയിൽ ഈശ്വരാരാധന ചെയ്തിരുന്നു; ഇടയ്ക്കിടയ്ക്കു ഭക്തന്മാരെ ക്ഷണിച്ചുവരുത്തി ഉത്സവം നടത്താറുണ്ട്. അദ്ദേഹത്തിൻെറ മരണശേഷം ശ്രീനാഥൻ, യജ്ഞനാഥൻ മുതലായ അദ്ദേഹത്തിൻെറ പുത്രന്മാർ കുറച്ചുനാൾ ഇത്തരത്തിൽ ഉത്സവം കൊണ്ടാടിപ്പോന്നു. അവരാണ് ശ്രീരാമകൃഷ്ണനെ നിർബ്ബന്ധിച്ചു ക്ഷണിച്ചുകൊണ്ടു വന്നിരിക്കുന്നത്.

ശ്രീരാമകൃഷ്ണൻ വന്ന്, ആദ്യം താഴത്തുള്ള ഒരു സ്വീകരണമുറിയിൽ ഇരുന്നു. ബ്രഹ്മഭക്തന്മാർ ഓരോരുത്തരായി ആ മുറിയിൽ വന്നുകൂടി. രവീന്ദ്രനാഥടാഗൂർ മുതലായ ടാഗൂർകുടുംബത്തിലെ ഭക്തന്മാരും ഈ ഉത്സവസ്ഥലത്ത് സന്നിഹിതരായിരുന്നു.

ആളു വന്നു വിളിച്ചതനുസരിച്ച് ശ്രീരാമകൃഷ്ണൻ രണ്ടാം നില

യിലുള്ളു ആരാധനാമുറിയിൽ പ്രവേശിച്ചു. പൂജാമുറിയുടെ കിഴക്കേയറ്റത്തായി ഒരു വേദി ഉണ്ടാക്കിയിട്ടുണ്ട്. തെക്കുപടിഞ്ഞാറെ കോണിൽ ഒരു പിയാനോ ഇരിപ്പുണ്ട്. വടക്കുഭാഗത്ത് കുറെ കസേരകളും കിടക്കുന്നു. മുറിയുടെ കിഴക്കേ അറ്റത്തും വാതിലുണ്ട്; അകത്തേയ്ക്കും വേണമെങ്കിൽ പോകാം.

സന്ധ്യയോടുകൂടി ഉത്സവസംബന്ധമായ ആരാധന തുടങ്ങും. ആദിബ്രഹ്മസമാജാംഗമായ ശ്രീ ഭൈരവവന്ദ്യോപാദ്ധ്യായനും വേറെ ഒന്നു രണ്ടു ഭക്തന്മാരും വേദിയിലിരുന്ന് ആരാധന നടത്തും.

വേനല്ക്കാലം. ഇന്നു ബുധനാഴ്ച. ചൈത്രമാസത്തിലെ കൃഷ്ണദശമീതിഥി. ബ്രഹ്മഭക്തന്മാർ പലരും താഴത്തെ വലിയ മുറ്റത്തും വരാന്തയിലും നടക്കുന്നു. ശ്രീ ജാനകീഘോഷാൽ മുതലായ ചിലരൊക്കെ ശ്രീരാമകൃഷ്ണൻെറ സമീപം പൂജാമുറിയിൽ ഇരിപ്പുറപ്പിച്ചിരിക്കുന്നു, ഭഗവന്മുഖത്തുനിന്നും ഭഗവദ്കഥകൾ കേൾക്കാൻ. മുറിയിൽ പ്രവേശിച്ചയുടനെ ഗുരുദേവൻ വേദിക്കുനേരെ പ്രണാമം ചെയ്തു. ഇരുന്നതിനു ശേഷം രാഖാൽ, മാസ്റ്റർ മുതൽപേരോടു പറഞ്ഞു: നരേന്ദ്രനെന്നോടു ചോദിച്ചു: ബ്രഹ്മസമാജമന്ദിരത്തിനുമുമ്പിൽ നമസ്കരിച്ചിട്ടെന്തുകാര്യം, എന്ന്. ക്ഷേത്രം കണ്ടാൽ ഭഗവാൻെറ സ്മരണ വരും, ആവേശമുണ്ടാകും. ഈശ്വരനെക്കുറിച്ചു കീർത്തിക്കുന്നിടത്ത് അദ്ദേഹത്തിൻെറ ആവിർഭാവമുണ്ടാകുന്നു. സകല തീർത്ഥങ്ങളും അവിടെ സന്നിഹിതമാകുന്നു. ഈവക സ്ഥാനങ്ങൾ കണ്ടാൽ ഭഗവച്ചിന്തമാത്രമേ മനസ്സിലുദിക്കൂ.

ഒരിക്കലൊരാൾ കാറ്റാടിമരം കണ്ട് ഭാവാവിഷ്ടനായി! രാധാകാന്തക്ഷേത്രത്തിലെ തോട്ടത്തിലുപയോഗിക്കുന്ന കോടാലിയുടെ കൈ ഈ മരംകൊണ്ടാണുണ്ടാക്കിയിരിക്കുന്നതെന്ന് അയാൾക്ക് ഓർമ്മ വന്നു! ഗുരുവിൻെറ ഗ്രാമത്തിലെ ആരെയെങ്കിലും കണ്ടാൽ ഭാവാവിഷ്ടനാകുമാറ് ഗുരുഭക്തനായിരുന്നു ഒരാൾ.

നീലമേഘമോ നീലവസനമോ കണ്ടാൽ ഉന്മത്തയെപ്പോലെ "കൃഷ്ണനെവിടെ?" എന്നു ചോദിച്ച് രാധ വ്യാകുലയാകാറുണ്ട്.

ഘോഷാൽ: ഉന്മാദം നന്നല്ലല്ലൊ!

ശ്രീരാമ: എന്ത്! മനുഷ്യനെ നിശ്ചേതനനാക്കുന്ന, വിഷയചിന്തയിൽ നിന്നുണ്ടാകുന്ന ഉന്മാദമോ ഇത്? ഈയവസ്ഥ ഭഗവചിന്ത ചെയ്യുന്നതിൽനിന്നും ഉണ്ടാകുന്നതാണ്. പ്രേമോന്മാദം, ജ്ഞാനോന്മാദം - എന്താ കേട്ടിട്ടില്ലേ?

**ഉപായം ഈശ്വരസ്നേഹവും രിപുക്കളെ തിരിച്ചുവിടലും**

ഒരു ബ്രഹ്മഭക്തൻ: അദ്ദേഹത്തെ കിട്ടാൻ ഉപായമെന്താണ്?

ശ്രീരാമ: ഈശ്വരനിൽ സ്നേഹം. പിന്നെ എല്ലായ്പ്പോഴും ഇങ്ങനെ വിചാരം ചെയ്യലും - ഈശ്വരൻ മാത്രം സത്യം, ജഗത് അനിത്യം. അശ്വത്ഥം മാത്രം നിത്യം, പഴങ്ങൾ രണ്ടുനാളേയ്ക്കും.

ബ്രഹ്മഭക്തൻ: കാമക്രോധാദി രിപുക്കളുണ്ടല്ലോ. അവയെ എന്തു ചെയ്യണം?

ശ്രീരാമ: ആറു രിപുക്കളേയും ഈശ്വരൻെറ നേരെ തിരിച്ചു വിടുക. ആത്മാവിനോടൊത്തു രമിക്കാൻ കാമംകൊള്ളുക. ഈശ്വരമാർഗ്ഗത്തിൽ വിലങ്ങായി നില്ക്കുന്നവരോട് ക്രോധിക്കുക. അദ്ദേഹത്തെ ലഭിക്കാൻ ലോഭം തോന്നുക. 'എൻേറതെൻേറത്' എന്നു തോന്നണമെന്നുണ്ടെങ്കിൽ, അത് ഈശ്വരനെക്കുറിച്ചാവട്ടെ: 'എൻെറ രാമൻ, എൻെറ കൃഷ്ണൻ,' എന്നിങ്ങനെ. അഹങ്കരിക്കണമെന്നുണ്ടെങ്കിൽ വിഭീഷണനെപ്പോലെയാവണം - 'ഞാൻ രാമനെ പ്രണാമം ചെയ്തിരിക്കുന്നു. ഈ ശിരസ്സ് വേറാരുടേയും മുമ്പിൽ കുനിയുന്നതല്ല.'

ബ്രഹ്മഭക്തൻ: സർവ്വവും ഈശ്വരനാണ് ചെയ്യുന്നതെങ്കിൽ പാപത്തിന് ഞാൻ ഉത്തരവാദിയല്ലല്ലോ?

## സ്വേച്ഛയും പാപത്തിൻെറ ഉത്തരവാദിത്വവും

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ദുര്യോധനനും ഇവ്വിധം പറഞ്ഞു: 'ത്വയാ ഹൃഷീകേശ ഹൃദിസ്ഥിതേന, യഥാ നിയുക്തോഽസ്മി തഥാ കരോമി.'* 'ഈശ്വരൻ മാത്രമാണ് കർത്താവ്, ഞാൻ കർത്താവല്ല' എന്നാർക്ക് ദൃഢവിശ്വാസമുണ്ടോ അയാൾക്കു പാപം ചെയ്യാനാവില്ല. നൃത്തം വെയ്ക്കാൻ നേരേ പഠിച്ചവൻെറ കാല് ഒരിക്കലും അവതാളത്തിൽ പെടുകയില്ല. ഉള്ളം ശുദ്ധമാകാതെ ഈശ്വരനുണ്ടെന്ന് വിശ്വാസംപോലും വരികയില്ല.

പൂജാഗൃഹത്തിലുള്ള ആളുകളെ നോക്കിക്കൊണ്ട് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു: 'ഇടയ്ക്കിടയ്ക്കിങ്ങനെ ഒന്നിച്ചുകൂടി ഈശ്വരചിന്ത ചെയ്യുന്നതും അദ്ദേഹത്തിൻെറ നാമഗുണങ്ങൾ കീർത്തിക്കുന്നതും വളരെ നല്ലതാണ്.

എന്നാൽ ലൗകികമനുഷ്യൻെറ ഈശ്വരാനുരാഗം ക്ഷണികമാണ്.** ചുട്ടുപഴുത്ത ഇരുമ്പിൽ വീണ വെള്ളത്തുള്ളി എത്രനേരം കാണുമോ അത്രയും നേരം മാത്രം.'

## ബ്രഹ്മസമാജക്കാരുടെ ആരാധനയും ശ്രീരാമകൃഷ്ണനും

ആരാധനയിപ്പോൾ ആരംഭിക്കും. വലിയ പൂജാമുറി ബ്രഹ്മഭക്തന്മാരെക്കൊണ്ട് നിറഞ്ഞു. ഏതാനും ബ്രഹ്മസമാജസ്ത്രീകൾ മുറിയുടെ വടക്കുവശത്ത് കസേരകളിൽ ഇരുന്നു, കൈയിൽ പാട്ടുപുസ്തകവുമായി.

---

* ജാനാമി ധർമ്മം ന ച മേ പ്രവൃത്തിഃ, ജനാമ്യധർമ്മം ന ച മേ നിവൃത്തിഃ
ത്വയാ ഹൃഷീകേശ ഹൃദിസ്ഥിതേന യഥാ നിയുക്തോഽസ്മി തഥാ കരോമി.

'വേണ്ടതെന്തെന്നെനിക്കറിയാം, പക്ഷേ ചെയ്യാനാവുന്നില്ല: അരുതാത്തത് ഞാൻ ചെയ്യുന്നു. അതിൽനിന്നൊഴിയാനാവുന്നില്ല. ഹേ അന്തര്യാമിൻ, എന്നുള്ളിൽ വാഴുന്ന അങ്ങയുടെ പ്രേരണപോലെയൊക്കെ ഞാൻ ചെയ്യുന്നു.'

**വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ സന്നിഭം

പിയാനോവിൻേറയും ഹാർമ്മോണിയത്തിൻേറയും മേളത്തോടെ ബ്രഹ്മസമാജക്കാരുടെ സംഗീതം ആരംഭിച്ചു. പാട്ടു കേട്ട് ശ്രീരാമ കൃഷ്ണൻെറ ആനന്ദത്തിന് അതിരുണ്ടായിരുന്നില്ല. ഉദ്ബോധനവും പ്രാർത്ഥനയും കഴിഞ്ഞ് ഉപാസനയാരംഭിച്ചു. വേദിയിൽ ഉപവിഷ്ടരാ യിരുന്ന ആചാര്യന്മാർ വേദമന്ത്രങ്ങൾ ഉച്ചരിച്ചു.

ഓം പിതാ നോഽസി പിതാ നോ ബോധി
നമസ്തേഽസ്തു മാ മാ ഹിംസീഃ.

'അവിടുന്നാണ് ഞങ്ങളുടെ താതൻ. ഞങ്ങൾക്ക് സദ്ബുദ്ധിയരുളിയാലും. ഞങ്ങളെ നശിപ്പിക്കരുതേ. അവിടേയ്ക്കു നമസ്ക്കാരം.'

ബ്രഹ്മഭക്തന്മാർ ഏകകണ്ഠമായി ആചാര്യന്മാരോടൊരുമിച്ചു ചൊല്ലി: ഓം സത്യം ജ്ഞാനമനന്തം ബ്രഹ്മ, ആനന്ദരൂപമമൃതം യദ്വിഭാതി. ശാന്തം ശിവമദ്വൈതം ശുദ്ധമപാപവിദ്ധം.

(ബ്രഹ്മം സത്യവും ജ്ഞാനവും അനന്തവുമാകുന്നു. ആനന്ദമായും അമൃതമായും അതു പ്രകാശിക്കുന്നു. അത് ശാന്തവും ശിവവും അദ്വൈതവുമാകുന്നു. ശുദ്ധവും പാപസ്പർശമെഴാത്തതുമാണത്.)

പിന്നീടാചാര്യന്മാർ സ്തോത്രം ചൊല്ലി:

'ഓം നമസ്തേ സതേ തേ ജഗത്കാരണായ
നമസ്തേ ചിതേ സർവ്വലോകാശ്രയായ.' ഇത്യാദി.

സ്തോത്രപാഠത്തിനുശേഷം ആചാര്യന്മാർ പ്രാർത്ഥിച്ചു:

അസതോ മാ സദ്ഗമയ, തമസോ മാ ജ്യോതിർഗമയ,
മൃത്യോർമാ അമൃതം ഗമയ, ആവിരാവീർമ ഏധി
രുദ്ര യത്തേ ദക്ഷിണം മുഖം തേന മാം പാഹി നിത്യം.

(അസത്തിൽനിന്നും സത്തിലേയ്ക്ക്, തമസ്സിൽനിന്ന് ജ്യോതിസ്സിലേയ്ക്ക്, മരണത്തിൽനിന്ന് അമരത്വത്തിലേയ്ക്ക് എന്നെ നയിച്ചാലും. എന്നുടെ അകവും പുറവും അനുപ്രവേശിച്ചാലും. ഹേ രുദ്ര, അവിടുത്തെ ദയാർദ്രമായ മുഖംകൊണ്ടെന്നെ എന്നും കാത്തരുളിയാലും.)

സ്തോത്രകീർത്തനങ്ങൾ കേട്ട് ഗുരുദേവൻ ഭാവാവിഷ്ടനായി. പിന്നീട് ഒരാചാര്യൻ ഉപന്യാസം വായിച്ചു.

### അക്രോധപരമാനന്ദനായ ശ്രീരാമകൃഷ്ണൻ

ആരാധന അവസാനിച്ചു. ഭക്തന്മാർക്ക് ലഘുഭക്ഷണം നല്ക്കാനുള്ള ഏർപ്പാടുകൾ നടന്നുകൊണ്ടിരിക്കുന്നു. ബ്രഹ്മഭക്തന്മാർ അധികം പേരും താഴെ മുറ്റത്തും വരാന്തയിലും കാറ്റുകൊള്ളുന്നു.

രാത്രി മണി ഒൻപത്. ഗുരുദേവന് ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങിപ്പോകണം. ആതിഥേയന്മാർ ക്ഷണിച്ചു വരുത്തിയ ഗൃഹസ്ഥഭക്തന്മാരെ ആദരിക്കുന്നതിൽ ബദ്ധശ്രദ്ധരായിരുന്നതിനാൽ ശ്രീരാമകൃഷ്ണൻെറ

കാര്യമൊന്നും അന്വേഷിച്ചില്ല.

ശ്രീരാമ: (രാഖാൽമുൽപേരോട്) എന്താ, ആരുമൊന്നും വിളിക്കുന്നില്ലല്ലൊ!

രാഖാൽ: (ദേഷ്യത്തോടെ) പ്രഭോ വരൂ, പോകാം, ദക്ഷിണേശ്വരത്തേയ്ക്കു പോകാം.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) മിണ്ടാണ്ടിരി, വണ്ടിവാടക മൂന്നു രൂപാ രണ്ടണയാണ്. അതാരു കൊടുക്കും? വാശിപിടിച്ചതുകൊണ്ടായില്ല. ഒരു കാശു കൈയിലില്ല - എന്നിട്ട് വെറുതെ ശുണ്ഠിയും! പോരാത്തതിന്, ഇത്രയും വൈകിയിട്ട് ശാപ്പാടെവിടെ കിട്ടും?

വളരെനേരം കഴിഞ്ഞ് ഇല വെച്ചെന്നു കേട്ടു ഭക്ത്ന്മാരെല്ലാവരും ഒരുമിച്ചിരുന്നു. ആ തിരക്കിൽ രാഖാൽ മുതലായവരോടുകൂടി ആഹാരം കഴിക്കാൻ ഗുരുദേവൻ രണ്ടാം നിലയിലേയ്ക്കു പോയി. തിരക്കിനിടയിൽ ഇരിക്കാൻ ഇടം കിട്ടിയില്ല. വളരെ വിഷമിച്ച് ഗുരുദേവനെ ഒരരുകിലിരുത്തി. വൃത്തിയാക്കാത്തയിടം. ഒരു വെപ്പുകാരി ബ്രാഹ്മണി കൂട്ടാൻ വിളമ്പി. ഗുരുദേവന് കൂട്ടാൻ കഴിക്കാനിഷ്ടം തോന്നിയില്ല. അദ്ദേഹം ഉപ്പുകൂട്ടി ലൂച്ചി കഴിച്ചു; പിന്നെ അല്പം മധുരപലഹാരവും.

ഗുരുദേവൻ ദയാസിന്ധുവാണ്. ഗൃഹനാഥന്മാർ വെറും ചെറുപ്പക്കാർ. അവർക്കദ്ദേഹത്തെ യഥാവിധി ആദരിക്കാനറിയില്ലെന്നു കരുതി അദ്ദേഹം അവരോടു കോപിക്കുകയോ? പോരെങ്കിൽ, അദ്ദേഹം ആഹാരം കഴിക്കാതെ പോയിരുന്നെങ്കിൽ അതവർക്ക് അമംഗളവുമായേനെ. സർവ്വോപരി, ഈശ്വരനെ ഉദ്ദേശിച്ചായിരുന്നല്ലോ അവരീ ഏർപ്പാടുകളെല്ലാം ചെയ്തിരുന്നത്.

ആഹാരം കഴിഞ്ഞ് ഗുരുദേവൻ വണ്ടിയിൽക്കയറി. വണ്ടിക്കൂലി ആരു കൊടുക്കും? വീട്ടുകാരെ കാണാനേയില്ല. വണ്ടിക്കൂലിയെക്കുറിച്ച് ഗുരുദേവൻ തമാശയായിട്ട് പിന്നീട് ഈവിധം പറയാറുണ്ട്. 'വണ്ടുക്കൂലി ചോദിക്കാൻ ആളു ചെന്നു. ആദ്യം ശകാരിച്ചു! എന്നിട്ടു പിന്നെ വളരെ കഷ്ടപ്പെട്ട് മൂന്നു രൂപാ ഒരു വിധത്തിൽ കിട്ടി. രണ്ടണ തന്നില്ല. 'അതു മതി, എന്നു പറഞ്ഞു.'

## അദ്ധ്യായം നാല്

1883 മേയ് 13, ഞായറാഴ്ച

### ശ്രീരാമകൃഷ്ണൻ ഹരികീർത്തനാനന്ദത്തിൽ

ശ്രീരാമകൃഷ്ണൻ ഹരിഭക്തിപ്രദായിനി സഭയിലും രാമചന്ദ്രൻെറ ഗൃഹത്തിലും.

ശ്രീരാമകൃഷ്ണദേവൻ കല്ക്കത്തെയിൽ കംസാരിപ്പാറയിലെ ഹരിഭക്തിപ്രദായിനി സഭയിൽ സമാഗതനായിരിക്കുന്നു. ഞായറാഴ്ച. 1290 വൈശാഖം 31 -ാം തീയതിയും ശുക്ലസപ്തമിയും സംക്രാന്തിയും. ഇന്നു

സഭയുടെ വാർഷികോത്സവമാകുന്നു. മനോഹരസായിയുടെ കീർത്തനം നടക്കുന്നു.

പ്രണയകലഹത്തെക്കുറിച്ചുള്ള കീർത്തനം നടക്കുന്നു. സഖികൾ രാധയോടു ചോദിച്ചു: 'നീയെന്തിനാണ് കലമ്പുന്നത്! നീയപ്പോൾ കൃഷ്ണ ൻെറ സുഖമല്ലെ കാംക്ഷിക്കുന്നത്.' രാധ പറഞ്ഞു: 'ചന്ദ്രാവലിയുടെ കുഞ്ജത്തിൽ പോയതിനല്ല എനിക്കു ദേഷ്യം. എന്തിനാണവിടേയ്ക്കു പോയത്? അവൾക്കവനെ സേവചെയ്യാനറിഞ്ഞുകൂടാ.'

1883 മേയ് 20, ഞായറാഴ്ച

അടുത്ത ഞായറാഴ്ചയും (20.5.83) രാമചന്ദ്രൻെറ വീട്ടിൽ കീർത്തനം നടന്നു, വ്രജലീലാഗാനങ്ങൾ. ഗുരുദേവനും വന്നിട്ടുണ്ട്. വൈശാഖം, ശുക്ലചതുർദ്ദശി. ജ്യൈഷ്ഠമാസം 7-ാം തീയതി. വൃജലീലഗീതികൾ പാടുന്നു. രാധ കൃഷ്ണവിരഹംകൊണ്ടു പലതും പറയുന്നു: 'ബാല്യം മുത ല്ക്കേ ശ്യാമനെ കാണാനെനിക്കിഷ്ടമായിരുന്നു. സഖി, കണ്ണനെ കാണാൻ നാളെണ്ണിയെണ്ണി എൻെറ നഖങ്ങൾ തേഞ്ഞുപോയിരിക്കുന്നു. നോക്ക്, അദ്ദേഹമൊരു മാല തന്നു. അതു വാടി വരണ്ടുപോയി; എന്നിട്ടും ഞാനതു കളഞ്ഞിട്ടില്ല. കൃഷ്ണചന്ദ്രൻെറ ഉദയമെവിടെയോ! ആ ചന്ദ്രൻ എൻെറ പരിഭവമാകുന്ന രാഹുവിനെ ഭയന്ന് പൊയ്ക്കളഞ്ഞെന്നു തോന്നുന്നു! ഹാ! ആ കൃഷ്ണമേഘത്തെ വീണ്ടും കാണാനൊക്കുമോ? ഇനി കാണാൻ കിട്ടുമോ? ബന്ധോ, മതിവരുവോളം നിന്നെ കാണാനൊരു നാളും കഴിഞ്ഞിട്ടില്ല. ഒരു ജോടി, ഒരിണ കണ്ണുമാത്രം, അതിലിമയടയുന്നു; നീർ വഴിയുന്നു. അദ്ദേഹത്തിൻെറ ശിരസ്സിലെ മയൂരപിഞ്ഛിക സ്ഥിര സൗദാമിനിപോലെ തിളങ്ങുന്നു. അക്കൊണ്ടൽനേർവർണ്ണനെ കണ്ടു കണ്ട് മയിൽക്കുലങ്ങൾ പീലിപരത്തിയാടുന്നു.

സഖി, പ്രാണനോടെയിരിക്കാൻ എനിക്കാവതില്ല. തമാലമരക്കൊ മ്പിൽ എന്നുടൽ നിക്ഷേപിയ്ക്ക; എൻമെയ്യിൽ കൃഷ്ണനാമം ലേഖനം ചെയ്ക!'

ശ്രീരാമകൃഷ്ണനരുളി: 'ഭഗവാനും ഭഗവന്നാമവും അഭിന്നം; അതാണ് രാധയിങ്ങനെ ചൊന്നത്. രാമനും നാമവും ഒന്ന്.

ഭാഗവതർ ഗോസ്വാമിയാണ് ഈ പാട്ടെല്ലാം പാടിയത്. വരുന്ന ഞായറാഴ്ച ദക്ഷിണേശ്വരത്ത് ഇതേ പാട്ടുകൾതന്നെ പാടുന്നതായിരിക്കും. അതിനടുത്തുവരുന്ന ശനിയാഴ്ച വീണ്ടും അധരൻെറ വീട്ടിൽ ഈ കീർത്തനം നടക്കും.

## അദ്ധ്യായം അഞ്ച്

1883 മേയ് 27, ഞായറാഴ്ച

### ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊത്തു ദക്ഷിണേശ്വരത്ത്

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം അമ്പലത്തിൽ, സ്വന്തം മുറിയിൽ, ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടു നില്ക്കുന്നു. ഇന്നു ഞായറാഴ്ച, ജ്യൈഷ്ഠമാസം 14-ാം തീയതി, കൃഷ്ണപഞ്ചമി. നേരം ഒമ്പതു മണിയായിരിക്കും. ഭക്തന്മാർ ക്രമേണ വന്നുചേർന്നു കൊണ്ടിരിക്കുന്നു.

ശ്രീരാമ: (മാസ്റ്റർ മുതലായ ഭക്തന്മാരോട്) വിദ്വേഷഭാവം നന്നല്ല. ശാക്തരും വൈഷ്ണവരും വേദാന്തികളും തമ്മിൽ ലഹളകൂടുന്നു; അതു നല്ലതല്ല. പദ്മലോചനൻ വർദ്ധമാനത്തെ മഹാരാജാവിൻെറ സഭാപണ്ഡിതനായിരുന്നു. 'ശിവനോ വലുത്, ബ്രഹ്മാവോ വലുത്' എന്ന് സഭയിൽ ചർച്ചയുണ്ടായി. പദ്മലോചനൻ നല്ലയുത്തരം പറഞ്ഞു: 'എനിക്കറിഞ്ഞുകൂടാ; എന്നോട് ശിവനും സംസാരിച്ചിട്ടില്ല, ബ്രഹ്മാവും സംസാരിച്ചിട്ടില്ല!' (എല്ലാവരും ചിരിക്കുന്നു.)

വ്യാകുലതയുണ്ടെങ്കിൽ എല്ലാ വഴിയിൽക്കൂടിയും ഈശ്വരനെ പ്രാപിക്കാൻ കഴിയും. എന്നാൽ നിഷ്ഠ അത്യാവശ്യമാണ്. നിഷ്ഠാ ഭക്തിയ്ക്ക് അവ്യഭിചാരിണീഭക്തിയെന്നും പേരുണ്ട്. ഒറ്റത്തടിയായുള്ള മരംപോലെ. വ്യഭിചാരിണീഭക്തി അഞ്ചുശാഖകളുള്ള മരം പോലെയാകുന്നു. ഗോപികളുടെ നിഷ്ഠ എന്തുമാതിരിയായിരുന്നെന്നോ! നെറുകയിൽ പീലിയും അരയിൽ പൂഞ്ചേലയും ചാർത്തിയ അമ്പാടിയിലെ ഗോപകിശോരനെയല്ലാതെ വേറൊരു വേഷവും കാണാനവിരിഷ്ടപ്പെട്ടില്ല. മഥുരയിൽ രാജവേഷത്തിൽ കിരീടമണിഞ്ഞ കൃഷ്ണനെ കണ്ടപ്പോൾ അവർ മൂടുപടംകൊണ്ടു മുഖം മറച്ചു. അവർ തങ്ങളിൽ പറഞ്ഞു: 'അതാര്? ഇയാളുമായി സംഭാഷണം ചെയ്താൽ നാം പരചാരിണികളായ്പോകും.'

ഭാര്യ ഭർത്താവിനു സേവചെയ്യുന്നപോലെയാണ്. നിഷ്ഠാഭക്തി. അളിയന്മാർക്കു ചോറു വിളമ്പിക്കൊടുക്കുന്നു; കാലു കഴുകാൻ വെള്ളം കൊണ്ടുവന്നു കൊടുക്കുന്നു. പക്ഷേ ഭർത്താവുമായുള്ള ബന്ധമൊന്നു വേറെ. അതേമാതിരി സ്വന്തം ധർമ്മമാർഗ്ഗത്തിലും നിഷ്ഠ പുലർത്താൻ സാധിക്കും. എന്നുവെച്ച് അന്യമതങ്ങളെ നിന്ദിക്കാൻ പാടില്ല. പ്രത്യുത, അവരുമായി സ്നേഹത്തിൽ കഴിഞ്ഞുകൂടണം.

### ജഗന്മാതൃപൂജയും ആത്മപൂജയും

ഗുരുദേവൻ ഗംഗാസ്നാനം കഴിഞ്ഞ് കാളീകോവിലിൽ പോയി. കൂടെ മാസ്റ്ററും. ഗുരുദേവൻ പൂജകാസനത്തിലിരുന്ന് അമ്മയുടെ അടിമലരിൽ പൂക്കളർപ്പിക്കുന്നു; ഇടയ്ക്കിടെ സ്വന്തം ശിരസ്സിലും

അണിയുന്നു; ധ്യാനിക്കുന്നു.

ഏറെനേരം കഴിഞ്ഞ് അദ്ദേഹം എഴുനേറ്റു; ഭാവഭരിതൻ; നൃത്തം വെയ്ക്കുന്നു. അമ്മയുടെ തിരുനാമം ജപിക്കുന്നു. അരുളി: 'അമ്മേ, വിപന്നാശിനി, സന്താപഹാരിണി!' ഉടലെടുത്താൽ കഷ്ടവും ക്ലേശവും. അതിനാൽ 'വിപന്നാശിനി' എന്ന മഹാമന്ത്രമുച്ചരിച്ച് അമ്മയെ വിളിക്കാൻ ജീവനെ ഈവിധം പഠിപ്പിക്കുകയല്ലേ ഭഗവാൻ ചെയ്യുന്നത്?

**ശ്രീരാമകൃഷ്ണനും ജാമപുക്കൂരിലെ നകുലബാബാജിയും**

ശ്രീരാമകൃഷ്ണദേവൻ തൻെറ മുറിയുടെ പടിഞ്ഞാറെ വരാന്തയിൽ വന്നിരുന്നു. ഭാവാവേശം ഇപ്പോഴുമുണ്ട്. അടുക്കൽ രാഖാൽ, മാസ്റ്റർ, നകുലവൈഷ്ണവൻ മുതലായവർ. നകുലവൈഷ്ണവനെ ഗുരുദേവൻ ഇരുപത്തെട്ടിരുപത്തൊമ്പതു കൊല്ലമായി അറിയും. ഗുരുദേവൻ കല്ക്കത്തയിൽ ആദ്യം വന്നകാലത്ത് ജാമപുക്കൂരിൽ താമസിച്ചു വീടുതോറും പൂജചെയ്തു നടന്നിരുന്നപ്പോൾ നകുലവൈഷ്ണവൻെറ കടയിൽ കൂടെക്കൂടെ പോകയും സന്തോഷമായ്ക്കഴിക്കയും ചെയ്തിട്ടുണ്ട്. പാനിഹട്ടിയിലെ രാഘവപണ്ഡിതൻെറ മഹോത്സവാവസരത്തിൽ നകുലബാബാജി ഇപ്പോൾ മിക്കവാറും ആണ്ടുതോറും ഗുരുദേവനെ സന്ദർശിക്കാറുണ്ട്. നകുലൻ ഭക്തനായ ഒരു വൈഷ്ണവനാണ്. ഇടയ്ക്കിടെ അദ്ദേഹവും ഉത്സവം നടത്താറുണ്ട്. നകുലൻ മാസ്റ്ററുടെ അയൽക്കാരനാകുന്നു. ഗുരുദേവൻ ജാമപുക്കൂരിൽ താമസിക്കുമ്പോൾ ഗോവിന്ദ ചാറ്റാർജിയുടെ വീട്ടിലാണ് പാർത്തിരുന്നത്. ആ പഴയ വീട് നകുലൻ മാസ്റ്റർക്കു കാണിച്ചുതന്നിട്ടുണ്ട്.

**ശ്രീരാമകൃഷ്ണൻ ജഗന്മാതാവിൻെറ നാമകീർത്തനാനന്ദത്തിൽ**

ആവേശഭരിതനായിട്ട് ഗുരുദേവൻ കീർത്തനം പാടുന്നു:

ജയജയ ശ്യാമളരൂപിണി കാളി
ജയജയ അഖിലോദ്ധാരിണി കാളി!
ആനന്ദാമൃതവർഷിണി മഹിതേ,
കാലാരാതിനിഷേവണനിരതേ,
പരമാനന്ദ സമുത്ഥിത മദഭര-
കലിതമനോഹരനർത്തനലസിതേ,
ഇരുകൈകൊട്ടിത്താളമുതിർത്തഥ
തെരുതെരെ നടനം ചെയ്വു മഹേശി.
സ്പന്ദനശിഥിലിത കുന്തളജടിലേ
ഇന്ദുകലോല്ലസിതോന്നത നിടിലേ
ജയജയ കാളീ സനാതനി ജനനീ
ജയജയ ഭക്തജനാവനസുജനീ
ജീവികളുദയം ചെയ്തവതിൽമുമ്പിഹ
ദേവി കപാലികമാലയണിഞ്ഞോൾ
ഉലകിനൊരുയിരായ് മേവിന താവക-
ചലനം പലപല ജീവനിദാനം.

മർത്ത്യരെ സംസാരവാരിധിക്കക്കരെ
യെത്തിച്ചിടും ഭവതാരിണിയംബികേ!
ഇപ്രപഞ്ചത്തിൻ മൂരടായി മേവിടു-
മപ്രമേയോജ്ജ്വലശക്തിസ്വരൂപിണി!
നീയല്ലയോ ത്രിഗുണാധാരയായ് ജീവ-
ഭാവമായ്മേവുന്ന തേജസ്സ്വരൂപിണി?
ഞാനറിയുന്നു ഭവത്പ്രീതിയൊന്നുതാൻ
മാനവജന്മം കൃതാർത്ഥമാക്കുന്നുതും.
ഞാനറിഞ്ഞീടുന്നു നിൻകൃപാലോകനം
ദീനസംത്രാണനം ചെയ്‌വതെന്നുള്ളതും
ശാന്തി ജഗത്തിലുണർത്തി നിൻപുഞ്ചിരി
പൂന്തിങ്കളായി പരിലസിക്കുന്നതും,
പഞ്ചഭൂതങ്ങൾ പ്രപഞ്ചഘടനയിൽ
പങ്കു വഹിപ്പതും നിൻകൃപാവൈഭവാൽ
പൂർണ്ണകുംഭത്തിലുമർഘ്യപുടത്തിലും
ഭൂതങ്ങളഞ്ചിലുമാദിമൂലത്തിലും
സാകാരയായും നിരാകാരയായുമീ-
ലോകത്തിലെങ്ങും വിളങ്ങുന്നു ദേവി നീ.

ശ്രീരാമകൃഷ്ണൻ ദേവിയെക്കുറിച്ച് വേറെയും ചില പാട്ടുകൾ പാടി.

അദ്ദേഹം ഭക്തന്മാരോടു പറഞ്ഞു: സംസാരികളുടെ മുമ്പിൽ ദുഃഖത്തിൻെറ കഥമാത്രം പറയുന്നതു നന്നല്ല. അവർക്കാനന്ദം വേണം. ആഹാരത്തിനു വകയില്ലാത്തവർക്ക് ഒന്നോ രണ്ടോ ദിവിസം പട്ടിണി കിടക്കാനും കഴിയും. എന്നാൽ ഊണിന് അല്പം നേരം വൈകിയാൽ വിഷമിക്കുന്ന കൂട്ടരോട് വെറും കരച്ചിലിൻെറയും കഷ്ടപ്പാടിൻെറയും കഥകൾ പറയുന്നതു ശരിയല്ല. വൈഷ്ണവചരണൻ പറയാറുണ്ട് : "സദാ പാപം പാപം! എന്താണിങ്ങനെ? ആനന്ദം കൊള്ളുവിൻ."

ആഹാരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിച്ചു വിശ്രമിച്ചില്ല എന്നായപ്പോഴേയ്ക്കും മനോഹരസായി ഗോസ്വാമി വന്നെത്തി.

**മഹാഭാവമയനായ ശ്രീരാമകൃഷ്ണൻ രാധാഭാവത്തിൽ**

ഗോസ്വാമി പൂർവ്വരാഗകീർത്തനങ്ങൾ പാടി. കുറച്ചൊന്നു കേട്ടപ്പോഴേയ്ക്കും ഗുരുദേവൻ രാധാഭാവമഗ്നനായി.

തെല്ലിട നേരം മാധവഗീതം
ചൊല്ലിക്കേൾക്കവെയാഗൗരാംഗൻ
കൈയൊടു കൈചേർത്താലോചനയിൽ
മെയ്യുലയാതെയിരുപ്പായി,
എന്തീവിധമൊരു ഭാവാവേശം?
സംപ്രതി ഹാ ! ഹാ! വിദിതം മേ;
രാധാമയനായ് ഭാവസമാധിയിൽ
മേവുകയാകാമാ ഗൗരാംഗൻ.

ഗോസ്വാമി പിന്നെയും പാടി:

പിടയും മനസ്സോടെ മുറിയിൽ നിന്നിടെയിടേ
വെളിയിൽ വരുന്നു വിഷാദമോടെ
പരതി നോക്കീടുന്നു പുനരപിയാരെയോ
തിരികെ ഗമിക്കുന്നു വിരതിയാർന്നു.
കദനം വഴിയുന്നു, വദനമോ വാടുന്നു
ഹൃദയനിശ്ശ്വാസം മുറുകിടുന്നു?
നയനങ്ങളെന്തിനേ നീലക്കടമ്പിൻെറ-
യരികിലേയ്ക്കുത്സുകം പാഞ്ഞീടുന്നു?
മതിമുഖി, രാധികേ, കമനീ നിനക്കിത്ര-
യതുലവിഷാദത്തിനെന്തുമൂലം?

പാട്ടിൻെറ ഈ ശീലു കേട്ടപ്പോൾ ശ്രീരാമകൃഷ്ണദേവൻ ഗാഢഭാവത്തിൽ മഗ്നനായി. കുപ്പായം വലിച്ചുകീറി. ഭാഗവതർ പാടി:

അംഗങ്ങളെല്ലാം തണുത്തു മരച്ചല്ലോ
നിൻമെയ്യിതാകേയവശമായി.

തോട്ടത്തിലേയ്ക്കു നോക്കിക്കൊണ്ടു കീർത്തനസ്വരത്തിൽ ഗുരുദേവൻ (രാധയുടെ ഭാവത്തിൽ) വിളിച്ചു: 'പ്രാണനാഥാ, ഹൃദയ വല്ലഭ, സുഹൃത്തുക്കളെ, കൃഷ്ണനെ കൊണ്ടത്തരുവിൻ. എന്നാൽ നിങ്ങൾ നേരായ സുഹൃത്തുക്കൾ; കൊണ്ടുവരുവിൻ; അല്ലെങ്കിലെന്നെയങ്ങോട്ടു കൊണ്ടുപോവിൻ; എന്നാൽ ഞാൻ നിങ്ങളുടെ നിത്യദാസിയായിരിക്കാം.'

ഭാഗവതർ ഗോസ്വാമി ഗുരുദേവൻെറ ഭാവാവസ്ഥ കണ്ടു മുഗ്ദ്ധനായി. അദ്ദേഹം തൊഴുകൈയോടെ പറഞ്ഞു: 'എൻെറ വിഷയവാസന നീക്കിത്തന്നാലും.'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇരിപ്പിടം ഉറപ്പിച്ചിട്ട് ഊരുചുറ്റാനിറങ്ങിയ സന്ന്യാസിയെപ്പോലെയാണ് നിങ്ങൾ. നിങ്ങൾ ബഹുരസികൻ, നിങ്ങളുടെ ഉള്ളിൽനിന്നും എത്രയോ മധുരരസം പ്രവഹിക്കുന്നു!

ഗോസ്വാമി: പ്രഭോ ഞാൻ പഞ്ചസാരചാക്കു ചുമക്കുന്ന കാളയാണ്. പഞ്ചസാര ആസ്വദിക്കാൻ ഒരിക്കലും കഴിഞ്ഞിട്ടില്ല.

കീർത്തനം വീണ്ടും തുടർന്നു. ഭാഗവതർ രാധയുടെ ഭാവത്തെ വർണ്ണിച്ചു.

'കോകിലകുലം കരോതി കളനാദം.'

കോകിലങ്ങളുടെ കളനാദം വജ്രഘോഷമെന്നു രാധ കരുതി. അവൾ തോഴി ജൈമിനിയെ വിളിച്ചു പറഞ്ഞു: 'സഖി, കൃഷ്ണവിരഹംകൊണ്ട്, ഈ പ്രാണൻ ഇനി നില്ക്കില്ല. എൻെറ ദേഹം തമാലക്കൊമ്പിൽ വെച്ചേയ്ക്കു.'

രാധാശ്യാമന്മാരുടെ സമ്മിളനഗാനം പാടിയിട് ഗോസ്വാമി കീർത്തനം സമാപിപ്പിച്ചു.

# അദ്ധ്യായം ആറ്

1883 ജൂൺ 2, ശനിയാഴ്ച

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽനിന്നും കല്ക്കത്തയ്ക്കു വന്നുകൊണ്ടിരിക്കുന്നു. ബലരാമൻെറ വീട്ടിൽ പോയിട്ട് അധരൻെറ വീട്ടിൽ പോകും. അതിനുശേഷം രാമൻെറ വീട്ടിലും പോകും. അധരൻെറ വീട്ടിൽ മനോഹരസായി കീർത്തനം പാടും. രാമൻെറ വീട്ടിൽ കഥാകാലക്ഷേപമുണ്ടായിരിക്കും. ഇന്ന് ശനിയാഴ്ച, ജ്യൈഷ്ഠം മാസം 20 -ാം തീയതി, കൃഷ്ണദ്വാദശി.

ഗുരുദേവൻ വണ്ടിയിൽ വന്നുകൊണ്ടിരിക്കെ, മാസ്റ്റർ മുതലായ ഭക്തൻമാരോടായി പറഞ്ഞു: 'നോക്കു, ഈശ്വരനോടു സ്നേഹം വന്നാൽ പാപവും താപവുമെല്ലാം പമ്പകടക്കും; വെയിൽകൊണ്ടു വയലിലുള്ള കുളത്തിലെ വെള്ളം വറ്റിപ്പോകുംപോലെ.'

## സന്ന്യാസിയും വിഷയാസക്തിയും

ശ്രീരാമ: വിഷയങ്ങളിൽ, കാമിനീകാഞ്ചനങ്ങളിൽ, ആസക്തിയിരുന്നാൽ, ഈശ്വരസ്നേഹം ഉണ്ടാവില്ല; സന്ന്യസിച്ചാലും വിഷയാസക്തിയുണ്ടെങ്കിൽ ഭക്തിയുണ്ടാവില്ല. തുപ്പിയതു തിന്നുംപോലെയാണത്.

അല്പംകഴിഞ്ഞ് വണ്ടിയിൽവെച്ചു ഗുരുദേവൻ വീണ്ടും പറഞ്ഞു: 'ബ്രഹ്മസമാജക്കാർ സാകാരത്തെ സ്വീകരിക്കുന്നില്ല.(ചിരിച്ചുകൊണ്ട്) നരേന്ദ്രൻ അതിനെ 'പ്രതിമ' എന്നു വിളിക്കുന്നു. പിന്നെയും പറയുന്നു, 'അദ്ദേഹം (ശ്രീരാമകൃഷ്ണൻ) ഇപ്പോഴും കാളിയുടെ അമ്പലത്തിൽ പോകുന്നു!'

## ശ്രീരാമകൃഷ്ണൻെറ നരലീലാദർശനവും ആസ്വാദനവും

ഗുരുദേവൻ ബലരാമൻെറ വീട്ടിലെത്തി. അദ്ദേഹം പെട്ടെന്ന് ഭാവാവിഷ്ടനായി. ഈശ്വരൻതന്നെ ജീവനായും ജഗത്തായും തീർന്നിരിക്കുന്നു; ഈശ്വരൻതന്നെ മനുഷ്യനായി നടക്കുന്നു എന്നിങ്ങനെ ഒരു ദർശനം കണ്ടതായിത്തോന്നുന്നു. ജഗന്മാതാവിനോടു പറഞ്ഞു: 'അമ്മേ, എന്താണ് കാണിക്കുന്നത്? നിർത്ത്; പിന്നെയും എന്തൊക്കെ! രാഖാലിലും മറ്റുംകൂടി അവിടുന്നെന്താണ് കാണിച്ചുതരുന്നത്? രൂപമൊക്കെ മറയുന്നു. അമ്മേ, മനുഷ്യനെന്നു പറയുന്നത് വെറും തലയിണയുറമാത്രം, വേറൊന്നുമല്ല. ചൈതന്യം അവിടുത്തെ. അമ്മേ, ഇപ്പോഴത്തെ ബ്രഹ്മജ്ഞാനികൾക്ക് അവിടുത്തെ മാധുര്യം ലഭിച്ചിട്ടില്ല. കണ്ണ് ഉണങ്ങിയിരിക്കുന്നു, മുഖം വരണ്ടും. പ്രേമഭക്തിയില്ലാതെ ഒന്നും നടക്കുകയില്ല.'

'അമ്മേ, ഞാനവിടുത്തോടപേക്ഷിച്ചു, എന്നെപ്പോലെയൊരാളെ എനിക്കു കൂട്ടിനു തരണമെന്ന്. രാഖാലിനെ തന്നത് അതുകൊണ്ടാണല്ലേ?'

**അധരൻെറ വീട്ടിൽ ഹരികീർത്തനാനന്ദത്തിൽ**

ഗുരുദേവൻ അധരൻെറ വീട്ടിലെത്തി. മനോഹരസായിയുടെ കീർത്തനത്തിനുള്ള ഏർപ്പാടുകളെല്ലാമായി. ഗുരുദേവനെ ദർശിക്കുന്നതിന് അധരൻെറ സന്ദർശനമുറിയിൽ അനേകം ഭക്തന്മാരും അയല്ക്കാരും വന്നുചേർന്നിട്ടുണ്ട്. ഗുരുദേവൻ എന്തെങ്കിലും അരുളിച്ചെയ്യണമെന്ന് എല്ലാവർക്കും വലിയ ആഗ്രഹം.

ശ്രീരാമ: (ഭക്തന്മാരോട്) സംസാരവും മുക്തിയും രണ്ടും ഈശ്വരേച്ഛ. സംസാരത്തിൽ അജ്ഞാനിയാക്കി വെച്ചിരിക്കുന്നതും അദ്ദേഹംതന്നെ; ഇനി, അദ്ദേഹത്തിന് ഇഷ്ടംതോന്നി വിളിക്കുന്നതെപ്പോഴോ, അപ്പോൾ മുക്തിയും കിട്ടും. കുട്ടി കളിക്കാൻ പോയിരിക്കുന്നു, ഉണ്ണാറാകുമ്പോൾ അമ്മ വിളിക്കും. മുക്തിതരാൻ തീരുമാനിക്കുമ്പോൾ അദ്ദേഹം സാധുസംഗത്തിനു സംഗതി വരുത്തുന്നു. കൂടാതെ, ഈശ്വരലാഭത്തിനു വേണ്ടി വ്യാകുലനുമാക്കിച്ചെയ്യുന്നു.

അയല്ക്കാരൻ: മഹാശയ, എന്തുമാതിരി വ്യാകുലത വേണം?

ശ്രീരാമ: ജോലിപോയാൽ ഒരു ഗുമസ്തന് എന്തൊരു വ്യാകുലതയുണ്ടാകുമോ അതുമാതിരി. അയാൾ ദിവസവും ആപ്പീസുതോറും, ഒഴിവെന്തെങ്കിലുമുണ്ടോ എന്നന്വേഷിച്ചുകൊണ്ടു കയറിയിറങ്ങും. വ്യാകുലത വന്നാൽ, എങ്ങനെ ലഭിക്കുമീശ്വരനെ എന്നു വിചാരിച്ചു കിടന്നു പിടയ്ക്കും.

കാലിന്മേൽ കാലും കയറ്റി, വെറ്റിലയും തിന്ന്, മീശയും പിരിച്ച്, നിശ്ചിന്തനായിരിക്കുന്നവന് ഈശ്വരദർശനം സാദ്ധ്യമല്ല.

അയല്ക്കാരൻ: സാധുസംഗംകൊണ്ട് ഈ വ്യാകുലതയുണ്ടാകാൻ പറ്റുമോ?

ശ്രീരാമ: ഉവ്വ്, പറ്റും, എന്നാൽ പാഷണ്ഡന് പറ്റില്ല. ഒരു സന്ന്യാസിയുടെ കമണ്ഡലു നാലു തീർത്ഥങ്ങളുമാടി മടങ്ങി; പക്ഷേ പുറപ്പെട്ടപ്പോഴുള്ള കയ്പ് ഇപ്പോഴുമുണ്ട്.

അപ്പോഴേയ്ക്കും കീർത്തനമാരംഭിച്ചു. ഗോസ്വാമി *കലഹാന്തരിതയായ രാധയുടെ താപത്തെക്കുറിച്ചു പാടി:

'കാറൊളിവർണ്ണനെ കാണാഞ്ഞെനിക്കെൻെറ
പ്രാണൻ പിടയുന്നു തോഴി - എൻെറ പ്രാണൻ പിടയുന്നു തോഴി.
കാർവർണൻ വന്നിനിക്കാൽ പിടിച്ചീടിലും
നേരെ ഞാൻ നോക്കില്ല തോഴി -
ഇല്ല നേരേ ഞാൻ നോക്കില്ല തോഴി.'
മാനിനി രാധ പരിഭവമാർന്നുതൻ
തോഴിയോടിങ്ങനെയോതി - തൻെറ തോഴിയോടിങ്ങനെയോതി.

---

.* കലഹാന്തരിതാ - നായികാ - പതിമവമന്യ പശ്ചാത്പരിതപ്താ.
(ഭർത്താവിനെ അവമാനിച്ച് പശ്ചാത്തപിക്കുന്ന നായിക)

'രാധികേയത്രയ്ക്കു കേമം നടിച്ചു നീ
മേനിപറയാൻ വരട്ടെ- അത്ര മേനിപറയാൻ വരട്ടെ.
കണ്ണനെ കൺമുമ്പിൽ കാണട്ടെയപ്പോളി -
കൺകളിൽ കാവ്യമുതിരും - നിൻെറ കൺകളിൽ കാവ്യമുതിരും.
നിൻ ചാരുവാകുമീ ചെഞ്ചുണ്ടു രണ്ടിലും
പുഞ്ചിരിപ്പൂവും വിടരും - ചുണ്ടിൽ പുഞ്ചിരിപ്പൂവും വിടരും.'
ചേടി ചിരിച്ചു പറഞ്ഞതു കേട്ടപ്പോൾ
രാധികയ്ക്കല്പം ചൊടിച്ചു - അവൾ നാവിൽനാൽ ചുണ്ടു നനച്ചു.
'പോ തോഴി! പിന്നെ ഞാൻ കല്ലാണോ കണ്ണനെൻ.........................'
നാണിച്ചു രാധിക നിർത്തി - നാണിച്ചു രാധിക നിർത്തി.
'പരിഭവമെന്തിനു രാധികയ്ക്കെന്നോട്?'
പരിഹാസപൂർവ്വം മൊഴിഞ്ഞു - തോഴി പരിഹാസപൂർവ്വം മൊഴിഞ്ഞു.
'നിന്നഭിമാനമാം കാറ്റിലക്കാർമേഘം
ഛിന്നമായങ്ങോ മറഞ്ഞു - സഖി, ഛിന്നമായെങ്ങോ മറഞ്ഞു:
'നിന്നഭിമാനമാം കാറ്റിലക്കാർമേഘം
ഛിന്നമായെങ്ങോ മറഞ്ഞു - സഖി, ഛിന്നമായെങ്ങോ മറഞ്ഞു.
അല്ലായ്കിലാ നീലനീരദമെപ്പോഴേ
പ്രേമാമൃതം ചൊരിഞ്ഞേനേ - നിന്നിൽ പ്രേമാമൃതം ചൊരിഞ്ഞേനേ...

ഗോസ്വാമി പാടുന്നു:

സുന്ദരിമാരായ വല്ലവിമാർ
നന്ദകിശോരനെത്തേടുകയായ്
രാധികയ്ക്കമ്പോടൊരാശ്വാസമേകുവാൻ
മാധവനെയവർ തേടുകായായ്.
കേളികളാടി - പലേ പല ഗീതങ്ങൾ പാടി
ഇട-യിടെ ചോടുകൾ വെച്ചവരോടി
നീലാംബുദവർണ്ണാഞ്ചിതതനുകാന്തി വിമോഹന-
വനമാലി കൃഷ്ണനെ തേടി വാടി അവർ
വനമാലി കൃഷ്ണനെ തേടി - വാടി.
യമുനാപുളിനത്തിൽ ചെന്നു നോക്കി
കുഞ്ജകക്കാട്ടിലൊളിഞ്ഞു നോക്കീ.
കാട്ടിലും കണ്ടില്ല കടവിലും കണ്ടില്ല
കാളിന്ദീതീരത്തും കണ്ടതില്ല - ഉണ്ണി -
ക്കണ്ണൻെറ വേണുവും കേട്ടതില്ല.
നാളീകലോചനമാരു വീണ്ടും
കാളിന്ദീതീരത്തിൽ നോക്കുന്നേരം
കണ്ണനെക്കണ്ടു കരളിലും മോദമുൾക്കൊണ്ടു
കരകവിഞ്ഞീടുമുന്മേഷവും പൂണ്ടു.
ശ്രീദാമ സുദാമാ മധുമംഗളർ തൊട്ടുള്ള
കൂട്ടരോടൊത്തു കളിച്ചിടുന്ന മദുസൂദനനെക്കണ്ടു മോദമാർന്നു.
നന്ദികിശോരൻ മുഴുകി വാഴ്വൂ

വൃന്ദയുമൊത്തു സംഭാഷണത്തിൽ
അക്ഷണം കാണായി മറ്റൊരേടം
ഭിക്ഷുവായ് ഗോവിന്ദൻ നില്പൊരേടം.
ജടിലയായ് വന്ന വിയോഗവിധുരതയാർന്ന-
കദനത്താൽ ദീർഘനിഃശ്വാസമുയർന്ന-
ശാതോദരിയായുള്ളൊരു ചേതോഹരരൂപിണി
രാധികതന്നെയാണെന്നറിഞ്ഞു അവൾ
രാധിതന്നെയാണെന്നറിഞ്ഞു.
യോഗിയായ് നില്ക്കുന്ന മാധവനായ്
രാധിക ഭിക്ഷ കൊടുത്തിടുന്നു.
വേപഥു പൂണ്ടൊരു കൈയു നോക്കി
താപസൻ ലക്ഷണമോതിടുന്നു:

'ലക്ഷണമൊത്തൊരു കൈയാണേ നമ്മളൊരേയൊരു മെയ്യാണേ.'
സത്യമിച്ചൊന്നതും നിയ്യാണെ, കൂട്ടരുരപ്പതു പൊയ്യാണേ.'
കൈപ്പടം കൈയിൽ പിടിച്ചു നോക്കി
കണ്ണുകൾ കണ്ണോടിടഞ്ഞുനോക്കി:
'ഇണ്ടൽ വേണ്ടമ്മ ചില ലഘു കഷ്ടത കാണ്മൂ ഞാനമ്മ
ഒടുവിലായ് വന്നു ഭവിച്ചിടും നന്മ
അത്തവ്വിലതൊത്തീടാനുത്തമമാമൊരു
കാർത്യായനീപൂജചെയ്തീടേണമതിലുത്തമമാമൊരു ഭക്തി വേണം.'

**അവതാരങ്ങളുടെ മനുഷ്യത്വം**

കീർത്തനം അവസാനിച്ചു. ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമായി സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: ഗോപികൾ കണ്ണനെ കണവനായി കിട്ടാൻ കാത്യായനീ പൂജ ചെയ്തു, സർവ്വരും ആ മഹാമായയുടെ ആദ്യാശക്തിയുടെ അധീനത്തിലാകുന്നു. അവതാരപുരുഷന്മാർപോലും മായയെ ആശ്രയിച്ച് ലീലചെയ്യുന്നു. അതാണവർ ആദ്യാശക്തിയുടെ പൂജ ചെയ്യുന്നത്. രാമൻ സീതയ്ക്കുവേണ്ടി എത്ര കരഞ്ഞുവെന്നു കാണുന്നില്ലേ? 'പഞ്ചഭൂതജാലത്തിൽപ്പെട്ട് ബ്രഹ്മാവ് കിടന്നു കരയുന്നു.'

ഹിരണ്യനെ കൊന്നശേഷം വരാഹമൂർത്തി കുട്ടികളും കുഞ്ഞുങ്ങളും ആയങ്ങനെ സുഖമായി കൂടി. തന്നത്താൻ മറന്ന് കുഞ്ഞുങ്ങൾക്ക് മുലകൊടുത്തുകൊണ്ടിരുന്നു! വരാഹദേഹം വെടിഞ്ഞ് സ്വധാമത്തിലേയ്ക്കു മടങ്ങാൻ വിഷ്ണുവിനെ സമ്മതിപ്പിക്കാൻ ദേവന്മാർക്ക് കഴിഞ്ഞില്ല. വിഷ്ണു തൻെറ പശുശരീരസുഖത്തിൽ മോഹിതനായിരുന്നു. ദേവന്മാർ തമ്മിലാലോചിച്ച് ശിവനെ പറഞ്ഞയച്ചു. ശിവൻ വരാഹമൂർത്തിയോടു ചോദിച്ചു: 'ഹേ, അവിടുന്നെന്താണ് അങ്ങയുടെ സ്വരൂപം മറന്നുകളഞ്ഞത്?'

'എന്ത്, എനിക്കിവിടെ നല്ല സുഖമാണല്ലൊ!' എന്ന് വരാഹം മറുപടി

നല്കി. ശിവൻ ശൂലംകൊണ്ടു വരാഹദേഹം പിളർന്നു. ഭഗവാനപ്പോൾ സ്വധാമത്തിലേയ്ക്കെഴുന്നള്ളി!

അധരൻെറ വീട്ടിൽനിന്നുമിപ്പോൾ ഗുരുദേവൻ രാമൻെറ വീട്ടിൽ പോയി. അവിടെ കാഥികൻെറ മുഖത്തുനിന്നും ഉദ്ധവസംവാദം ശ്രവിച്ചു. രാമൻെറ വീട്ടിൽ കോദാരാദിഭക്തന്മാർ സന്നിഹിതരായിരുന്നു.

## അദ്ധ്യായം ഏഴ്

1883 ജൂൺ 2, ശനിയാഴ്ച,

### ശ്രീരാമകൃഷ്ണദേവൻ ശ്രീ രാമചന്ദ്രദത്തൻെറ ഗൃഹത്തിൽ

ഇന്നു വൈശാഖമാസം കൃഷ്ണദ്വാദശി. ഗുരുദേവൻ കല്ക്കത്തയിൽ സമാഗതനായിരിക്കുന്നു. ബലരാമൻെറ വീട്ടിൽനിന്നും അധരൻെറ വീട്ടിൽ വന്നു. അവിടെ രാധാവിരഹതാപത്തെക്കുറിച്ചുള്ള കീർത്തനങ്ങൾ കേട്ടശേഷമാണ് രാമൻെറ വീട്ടിൽ വന്നിരിക്കുന്നത്. സിംലാ മധുറായിത്തെരുവ്.

രാമചന്ദ്രൻ ഡാക്ടർ പരീക്ഷ പാസ്സായി ക്രമേണ മെഡിക്കൽ കോളേജിൽ അസിസ്റ്റൻറ് കെമിക്കൽ എക്സാമിനറും സയൻസ് അസോസിയേഷൻെറ കെമിസ്ട്രി പ്രൊഫസറും ആയിരുന്നു. അദ്ദേഹം തന്നെത്താൻ സമ്പാദിച്ച പണംകൊണ്ടു വീടു കെട്ടിച്ചു. ഈ സ്ഥാനത്തു ഗുരുദേവൻ പല തവണ എഴുന്നള്ളിയിട്ടുണ്ട്; അതിനാൽ ഭക്തന്മാർക്ക് ഇപ്പോൾ അവിടമൊരു മഹാതീർത്ഥസ്ഥാനമാകുന്നു. രാമചന്ദ്രൻ ഗുരുദേവൻെറ കരുണയെ അവലംബിച്ച് ആദ്ധ്യാത്മികമായ ഗൃഹജീവിതം നയിക്കാൻ ശ്രമിക്കുന്നു. ഗുരുദേവൻ നിർല്ലോഭം രാമൻെറ ഗുണങ്ങളെ വാഴ്ത്തുന്നു. അദ്ദേഹമരുളി: 'രാമൻ ഭക്തന്മാർക്ക് വീട്ടിൽ സ്ഥാനം നല്കുന്നു; അവർക്കെന്തെല്ലാം സേവ ചെയ്യുന്നു! അയാളുടെ വീട്ടിൽ ഭക്തന്മാരുടെ മേളമാണ്.' നിത്യഗോപാലൻ, ലാട്ടു, താരകൻ ഇവർ രാമചന്ദ്രൻെറ വീട്ടിൽത്തന്നെയാണ് മിക്കവാറും താമസം. അദ്ദേഹത്തിൻെറ ഗൃഹത്തിൽ നിത്യം നാരായണപൂജ നടക്കുന്നു.

രാമൻ ഗുരുദേവനെ വൈശാഖപൂർണ്ണിമദിവസമാണ് ആദ്യമായി ഈ പാർപ്പിടത്തിൽ കൂട്ടിക്കൊണ്ടുവന്നത്. മിക്കവാറും ആണ്ടുതോറും ഈ ദിവസം ഗുരുദേവനേയും ഭക്തന്മാരേയും വിളിച്ചുകൊണ്ടുവന്ന് മഹോത്സവം നടത്തുന്നു. രാമചന്ദ്രൻെറ വത്സലശിഷ്യന്മാർ ഇപ്പോഴും ഈ ദിവസം ഉത്സവമായി കൊണ്ടാടിപ്പോരുന്നു.

ഇന്ന് രാമൻെറ വീട്ടിൽ ഉത്സവം . ഭഗവാനെഴുന്നുള്ളും. ശ്രീമദ് ഭാഗവതകഥാമൃതം ഭഗവാനെ കേൾപ്പിക്കാൻ രാമൻ ഏർപ്പാടുചെയ്തിരിക്കുന്നു. ചെറിയ മുറ്റം; എന്നാലതിനുള്ളിൽ എന്തെല്ലാം ഏർപ്പാടുകൾ! മണ്ഡപം നിർമ്മിച്ചിട്ടുണ്ട്. അതിനുമേൽ കാഥികൻ ഉപവിഷ്ടനായിരിക്കുന്നു. ഹരിശ്ചന്ദ്രൻെറ കഥ നടന്നുകൊണ്ടിരിക്കുന്നു. ആ സമയത്ത് ബലരാമൻേറയും അധരൻേറയും വീടുകളിൽ പോയിട്ട് ഗുരുദേവൻ

സമാഗതനായി. രാമചന്ദ്രൻ മുമ്പിട്ടുചെന്നു. ഗുരുദേവൻെറ പാദധൂളി ശിരസ്സിലണിഞ്ഞ് കൂടെക്കൂട്ടിക്കൊണ്ടുവന്ന്, ഗുരുദേവന്നായി നേരത്തെ ഒരുക്കിവെച്ചിരുന്ന ഇരുപ്പിടത്തിൽ കൊണ്ടു ചെന്നിരുത്തി. ചുറ്റും ഭക്തന്മാർ; അടുത്തു മാസ്റ്ററും.

**ഹരിശ്ചന്ദ്രകഥയും ശ്രീരാമകൃഷ്ണദേവനും**

(പുരാണപ്രസിദ്ധനായ ഹരിശ്ചന്ദ്രരാജാവ് ദാനമൂർത്തിയായിരുന്നു. അദ്ദേഹത്തിൻെറ അടുക്കൽനിന്നും ആരും വെറുംകൈയായി പോയിട്ടില്ല. രാജാവിൻെറ ഔദാര്യസീമയളക്കാൻ വിശ്വാമിത്രമഹർഷി താൻ ചോദിക്കുന്ന എന്തും തന്നുകൊള്ളാമെന്ന് രാജാവിൽനിന്നും ഒരു വാഗ്ദാനം വാങ്ങിച്ചു. എന്നിട്ടു രാജാധീനത്തിലുള്ള സാഗരമേഖലയായ ഭൂമി മുഴുവൻ മാമുനി ദാനമായി ആവശ്യപ്പെട്ടു. ഒരു മടിയും കൂടാതെ മന്നവൻ തൻെറ രാജ്യം ദാനം ചെയ്തു. അതിനുശേഷം, ദാനം പൂർത്തിയാക്കുന്നതിനുള്ള ദക്ഷിണ വിശ്വാമിത്രൻ ആവശ്യപ്പെട്ടു.)

കാഥികൻ ഹരിശ്ചന്ദ്രൻെറ കഥ തുടർന്നു: " വിശ്വാമിത്രൻ പറഞ്ഞു: 'മഹാരാജൻ, സസാഗരയായ പൃഥിവി മുഴുവൻ അങ്ങെനിക്ക് ദാനം ചെയ്തിരിക്കുന്നു. അതിനാൽ ഇതിനുള്ളിൽ അങ്ങേയ്ക്കു സ്ഥാനമില്ല; അങ്ങേയ്ക്കു കാശിയിൽ വേണമെങ്കിൽ താമസിക്കാം; അവിടം പരമശിവൻെറ സ്ഥാനമാണ്. നടക്കു, അങ്ങയെ, അങ്ങയുടെ സഹധർമ്മിണി ശൈബ്യയോടും പുത്രൻ രോഹിതാശ്വനോടും കൂടി ഞാനവിടെ കൊണ്ടുപോയാക്കാം. അവിടെപ്പോയി അങ്ങേയ്ക്കു ദക്ഷിണയ്ക്കു വേണ്ട ധനം സമ്പാദിക്കാം.' ഇങ്ങനെ പറഞ്ഞ് വിശ്വാമിത്രമഹർഷി രാജാവിനേയും കൂട്ടി കാശിയിലേയ്ക്കു പുറപ്പെട്ടു. കാശിയിൽചെന്ന് എല്ലാവരും വിശ്വേശ്വരദർശനം കഴിച്ചു."

വിശ്വേശ്വരദർശനത്തിൻെറ കഥ പറഞ്ഞമാത്രയിൽ ഗുരുദേവൻ അങ്ങനെതന്നെ ഭാവാവിഷ്ടനായി; 'ശിവശിവ' എന്ന് അസ്പഷ്ടമായി ഉച്ചരിച്ചു. കഥ തുടർന്നു: "ഹരിശ്ചന്ദ്രന് ദക്ഷിണ കൊടുക്കാൻ കഴിഞ്ഞില്ല. ഒടുവിൽ ശൈബ്യയെ വില്ക്കേണ്ടതായ്വന്നു. മകൻ രോഹിതാശ്വൻ ശൈബ്യയുടെ കൂടെയായിരുന്നു." കാഥികൻ, ശൈബ്യയുടെ പ്രഭുവായ ബ്രാഹ്മണൻെറ ഗൃഹത്തിൽ രോഹിതാശ്വൻ പൂപറിക്കാൻ പോയതും സർപ്പദംശമേറ്റതുമൊക്കെപ്പറഞ്ഞു. ആ ഇരുളാണ്ട കാളരാത്രിയിൽ മകൻ മരണമടഞ്ഞു. സംസ്കാരം നടത്താൻ ആരുമില്ല. പ്രഭു വൃദ്ധബ്രാഹ്മണൻ കിടക്കവിട്ടെഴുനേല്ക്കുകയില്ല. ശൈബ്യ തനിച്ച് ശവദേഹം മാറത്തു താങ്ങിക്കൊണ്ടു ശ്മശാനത്തിലേയ്ക്ക് പുറപ്പെട്ടു. ഇടയ്ക്കിടയ്ക്ക് ഇടിയും മിന്നലും; കൂരിരുളിനെ പിളർന്നുകൊണ്ടു കൊള്ളിയാൻ കളിയാടി. ശൈബ്യ പേടിച്ചരണ്ടു, ശോകംകൊണ്ടു വലഞ്ഞു കരഞ്ഞൊലിപ്പിച്ചു നടന്നു.

ദക്ഷിണയ്ക്കുവേണ്ട പണം മുഴുവൻ നേടാനാവാതെ ഹരിശ്ചന്ദ്രൻ തന്നെ ഒരു ചാണ്ഡാലനു വിറ്റു. അദ്ദേഹം ശ്മശാനത്തിൽ ചണ്ഡാല

നായി ഇരിക്കുന്നു. കൂലിവാങ്ങി ശവദാഹം നടത്തും. എത്രയോ ശവങ്ങൾ എരിഞ്ഞുകൊണ്ടിരിക്കുന്നു, എത്രയോ എണ്ണം വെന്തു വെണ്ണീറായിരിക്കുന്നു! ആ ഇരുളടഞ്ഞ രാത്രിയിൽ പട്ടട എത്ര ഭയനകം! ശൈബ്യ ആ സ്ഥലത്തെത്തി കരച്ചിൽ തുടങ്ങി - ആ വിലാപവർണ്ണനെ കേട്ടാൽ ആരുടെതന്നെ ഹൃദയം തകരുകയില്ല? ഏതു പ്രാണിയുടെ ഹൃദയം അലിഞ്ഞുപോവുകയില്ല? ശ്രോതാക്കൾ ഉച്ചത്തിൽ നിലവിളിച്ചു.

ഗുരുദേവനന്തു ചെയ്യുന്നു? സ്ഥിരനായി കേട്ടുകൊണ്ടിരുന്നു - സമ്പൂർണ്ണം സ്ഥിരൻ - ഒരിക്കൽ മാത്രം കൺകോണിൽ വെള്ളം പൊടിഞ്ഞു; അതു തുടച്ചുകളഞ്ഞു. മനസ്സലിഞ്ഞെന്തുകൊണ്ടു കരഞ്ഞില്ല?

അവസാനം വിശ്വാമിത്രൻെറ ആഗമനവും, രോഹിതാശ്വനെ ജീവിപ്പിക്കലും, സകലരും വിശ്വേശ്വരനെ ദർശിക്കുന്നതും, ഹരിശ്ചന്ദ്രന് രാജ്യം തിരിച്ചുകിട്ടുന്നതും വർണ്ണിച്ച് കാഥികൻ കഥയവസാനിപ്പിച്ചു. ഗുരുദേവൻ വേദിക്കു മുമ്പിലിരുന്ന് വളരെനേരം ഹരികഥാശ്രവണം ചെയ്തു. കഥ മുഴുമിച്ചപ്പോൾ അദ്ദേഹവും പുറത്തെ മുറിയിൽ പോയിരുന്നു. ചുറ്റും ഭക്തന്മാർ. കാഥികൻ അടുത്തു വന്നിരുന്നു. ഗുരുദേവൻ കാഥികനോടു പറഞ്ഞു: 'ഉദ്ധവസംവാദം കുറച്ചു പറയൂ.'

**ഭക്തിയും മുക്തിയും**

കാഥികൻ പറഞ്ഞു: "ഉദ്ധവൻ വൃന്ദാവനത്തിലെത്തിയപ്പോൾ ഗോപന്മാരും ഗോപികളും അദ്ദേഹത്തെക്കാണാൻ ഉഴറി ഓടിയെത്തി. 'ശ്രീകൃഷ്ണൻ എങ്ങനെയിരിക്കുന്നു? അദ്ദേഹം ഞങ്ങളെ മറുന്നു കളഞ്ഞോ? അദ്ദേഹം ഞങ്ങളുടെ പേര് ഓർമ്മിക്കാറുണ്ടോ?' എന്നെല്ലാവരും ചോദിച്ചു. ഇങ്ങനെ പറഞ്ഞു ചിലർ കേഴാൻ തുടങ്ങി. ചിലരദ്ദേഹത്തേയും കൂട്ടി വൃന്ദാവനത്തിലെ നാനാഭാഗങ്ങളും കാണിച്ചുകൊണ്ടു പറഞ്ഞു: 'ഇവിടെയാണു ശ്രീകൃഷ്ണൻ ഗോവർദ്ധനം പിടിച്ചുനിന്നത്; ധേനുകാസുരനെ കൊന്നതിവിടെയാണ്; ഇവിടെ ശകടാസുരവധം; ഈ മൈതാനത്തിൽ കാലിമേച്ചു; ഈ യമുനാപുളിനത്തിൽ അദ്ദേഹം രാസലീലകളാടി. ഇവിടെ ഗോപബാലന്മാരുമൊത്തു കേളിയാടി; ഈ വള്ളിക്കുടിലുകളിലെല്ലാം ഗോപികളുമായി സല്ലപിച്ചു.' ഉദ്ധവൻ പറഞ്ഞു: 'കൃഷ്ണനെക്കുറിച്ച് നിങ്ങെളെന്തിനാണിത്ര കാതരരാവുന്നത്? അദ്ദേഹം സർവ്വഭൂതങ്ങളിലും വസിക്കുന്നു. അദ്ദേഹം സാക്ഷാൽ ഭഗവാൻ! അദ്ദേഹമല്ലാതെ യാതൊന്നുമില്ല.' ഗോപികളരുളി: 'ഞങ്ങൾക്കതൊന്നും അറിഞ്ഞുകൂടാ. ഞങ്ങൾക്കെഴുതാനും വായിക്കാനുമൊന്നുമറിഞ്ഞുകൂടാ. ഞങ്ങൾക്ക് ഞങ്ങളുടെ വൃന്ദാവനത്തിലെ കൃഷ്ണനെ മാത്രമറിയാം. അദ്ദേഹമിവിടെ നാനാലീലകളാടിപ്പോയിരിക്കുന്നു.' ഉദ്ധവനുത്തരമോതി: 'അദ്ദേഹം സാക്ഷാൽ ഭഗവാൻ. അദ്ദേഹത്തെ ചിന്തിച്ചാൽ ഈ സംസാരത്തിൽ വീണ്ടും വരേണ്ടതായിവരികയില്ല; ജീവൻ മുക്തനായിത്തീരുന്നു.' ഗോപികൾ മൊഴിഞ്ഞു: 'ഞങ്ങൾക്ക് മുക്തിയും മറ്റും മനസ്സിലാവില്ല. ഞങ്ങൾക്ക് ഞങ്ങളുടെ പ്രാണനായ കണ്ണനെ കണ്ടാൽ മതി.'"

ശ്രീരാമകൃഷ്ണദേവൻ ഈ കഥകളൊക്കെ ശ്രദ്ധിച്ചു കേട്ടു, ഭാവമഗ്ന

നായി അരുളിച്ചെയ്തു: 'ഗോപികൾ പറഞ്ഞതു ശരിയാണ്.' ഇതും പറഞ്ഞ് ആ മധുരകണ്ഠത്തിൽ അദ്ദേഹം ഗാനമാരംഭിച്ചു:

മുക്തിയേകീടുവാൻ സമ്മതമെങ്കിലും
ഭക്തിയേകീടുവാനില്ലെനിക്കാഗ്രഹം
എന്നിലനുരാഗഭക്തിയാർന്നുള്ളവർ
വെന്നിടും ലോകമതിനില്ല സംശയം.

കൃഷ്ണഭാവത്തിൽത്തന്നെ വീണ്ടും ചൊല്ലുന്നു:

ഭദ്രേ ഭവതി, ചന്ദ്രാവലി, കേൾക്കണം
ഭക്തിതൻ സത്ക്കഥ ചൊല്ലുന്നതുണ്ടു ഞാൻ,
മുക്തി ചിലർക്ക് ലഭിച്ചെന്നിരിക്കിലും
ഭക്തി കിട്ടീടാനെളുതല്ല നിശ്ചയം.
വൈരോചനിക്കെന്നിലുള്ളൊരു ഭക്തിയാൽ
പാറാവു നിന്നു ഞാൻ പാതാളസദ്മനി.
സുന്ദരമാകിയ ശുദ്ധമാം ഭക്തിക്കു
വൃന്ദാവനോപാന്തമൊന്നേ നിദർശനം.
തെല്ലുമറിവീല ശുദ്ധമാം ഭക്തിയെ
വല്ലവീവല്ലവരല്ലാതെയാരുമേ.
നന്ദൻെറ ഭക്തിയാലാകൃഷ്ടനായി ഞാൻ
നന്ദനെത്താതനായ് നണ്ണി വാണീടിനേൻ.
തത്കാര്യഭാരങ്ങൾ പുത്രഭാവേന ഞാൻ
ഉൾക്കാമ്പുണർന്നു ചുമന്നു നിന്നീടിനേൻ.

ശ്രീരാമ: (കാഥികനോട്) ഗോപികളുടേത് പ്രേമഭക്തി, അവ്യഭിചാരിണീ ഭക്തി, നിഷ്ഠാഭക്തി. വ്യഭിചാരിണീഭക്തിയെന്നാലെന്തെന്നോ? ജ്ഞാനമിശ്രഭക്തി. ഏതുപോലെയെന്നാൽ, കൃഷ്ണനാണ് സർവ്വവുമായിരിക്കുന്നത്, അദ്ദേഹംതന്നെ പരബ്രഹ്മം, അദ്ദേഹംതന്നെ രാമൻ, അദ്ദേഹംതന്നെ ശിവൻ, അദ്ദേഹംതന്നെ ശക്തി. എന്നാൽ ഈ ജ്ഞാനം പ്രേമഭക്തിയുടെകൂടെ കലർന്നിരിക്കയില്ല. ഹനുമാനൊരിക്കൽ ദ്വാരകയിലെത്തി, 'എനിക്കു സീതാരാമന്മാരെ കാണണം' എന്നാവശ്യപ്പെട്ടു. ഭഗവാൻ രുക്മിണിയോടു പറഞ്ഞു: 'നീ സീതയായിട്ടിരുന്നോളു; അല്ലെങ്കിൽ ഹനുമാൻെറയടുക്കൽ രക്ഷയില്ല!' പാണ്ഡവന്മാർ രാജസൂയം നടത്തിയപ്പോൾ രാജാക്കന്മാരെല്ലാവരും യുധിഷ്ഠിരനെ സിംഹാസനത്തിലിരുത്തി നമസ്കാരം ചെയ്തു. വിഭീഷണൻ പറഞ്ഞു: 'ഞാൻ നാരായണനെ മാത്രമേ നമസ്കരിക്കു, വേറാരേയുമില്ല.' അപ്പോൾ ഭഗവാൻ സ്വയം യുധിഷ്ഠിരനെ സാഷ്ടാംഗം നമസ്കരിച്ചു. അതുകണ്ട് വിഭീഷണൻ, രാജകിരീടസമേതം യുധിഷ്ഠിരനെ സാഷ്ടാംഗപ്രണാമം ചെയ്തു.

എങ്ങനെയെന്നറിയാമോ? വീട്ടിലെ വധുവിനെപ്പോലെ. ഭർത്തൃജ്യേഷ്ഠനേയും ദേവരനേയും ശ്വശുരനേയും ഭർത്താവിനേയുമെല്ലാം ശുശ്രൂഷിക്കുന്നു; കാലു കഴുകാൻ വെള്ളമെടുത്തു കൊടുക്കുന്നു; തോർത്തെടു

ത്തു കൊടുക്കുന്നു; ഇരിക്കാൻ പീഠമെടുത്തുവെയ്ക്കുന്നു. എന്നാൽ ഭർത്താവുമായുള്ള ബന്ധം തരമൊന്നു വേറെയാണ്.

ഈ പ്രേമഭക്തിയിൽ രണ്ടു കാര്യങ്ങളുണ്ട്. അഹന്തയും മമതയും. യശോദ വിചാരിച്ചു, 'ഞാൻ നോക്കിയില്ലെങ്കിൽ ഗോപാലനെ പിന്നെയാരു നോക്കും? ഞാൻ നോക്കിയില്ലെങ്കിൽ ഗോപാലന് സുഖക്കേടു പിടിക്കും.' കൃഷ്ണനെ ഭഗവാനെന്ന് യശോദ കരുതിയിരുന്നില്ല. പിന്നെ മമത, 'എൻേറതെന്ന ബോധം.' 'എൻെറ ഗോപാലൻ.' ഉദ്ധവൻ പറഞ്ഞു: 'അമ്മേ, അവിടുത്തെ കൃഷ്ണൻ സാക്ഷാൽ ഭഗവാനാണ്; ജഗത്ചിന്താമണിയാണ്. അദ്ദേഹം സാധാരാണക്കാരനല്ല.' യശോദ പറഞ്ഞു: 'എടോ നിൻെറ ചിന്താമണിയെക്കുറിച്ചല്ല, എൻെറ ഗോപാലനെക്കുറിച്ചാണ്, എങ്ങനെയിരിക്കുന്നു, എന്നു ഞാൻ ചോദിച്ചത്. ചിന്താമണിയല്ല എൻെറ കണ്മണി.'

ഗോപികളുടെ നിഷ്ഠ എന്തുമാതിരി! മഥുരയിൽ കാവല്ക്കാരനോട് വളരെയൊക്കെ അപേക്ഷിച്ച് അവർ അകത്തു സഭയിലെത്തി. കാവല്ക്കാരൻ അവരെ കൃഷ്ണസമീപം കൂട്ടിക്കൊണ്ടുചെന്നു. പക്ഷേ തലപ്പാവണിഞ്ഞ ശ്രീകൃഷ്ണനെക്കണ്ട്, അവർ തലയും താഴ്ത്തി നിന്നു; തങ്ങളിൽ പറഞ്ഞു: 'ഈ തലപ്പാവുക്കാരൻ നമുക്കാര്? ഇയാളുമായി സംസാരിച്ചാൽ നാമൊടുവിൽ പുംശ്ചലികളായ്പോകും! പീതാംബര മണിഞ്ഞു മയീൽപീലി ചാർത്തിയ നമ്മുടെ പ്രാണവല്ലഭനെവിടെ?' കണ്ടോ അവരുടെ നിഷ്ഠ! വൃന്ദാവനത്തിലെ ഭാവം ഒന്നു പ്രത്യേകമാണ്. ദ്വാരകയ്ക്കടുത്തുള്ള ആളുകൾ അർജ്ജുനസഖനായ കൃഷ്ണനെ പൂജിക്കുന്നു; അവർ രാധയെ അംഗീകരിക്കുന്നില്ല, എന്നു ഞാൻ കേട്ടിട്ടുണ്ട്.

**ഗോപികളുടെ നിഷ്ഠ – ജ്ഞാനഭക്തിയും പ്രേമഭക്തിയും**

ഒരു ഭക്തൻ : ജ്ഞാനമിശ്രിതഭക്തിയോ പ്രേമഭക്തിയോ ഏതാണു നല്ലത്?

ശ്രീരാമ: ഈശ്വരനോട് ഗാഢമായ സ്നേഹമില്ലാതെ പ്രേമഭക്തി ഉണ്ടാവില്ല. കൂടാതെ ഈശ്വരനിൽ 'മമത്വ'ബുദ്ധിയും വേണം. മൂന്നു സ്നേഹിതന്മാർ ഒരു കാട്ടിൽക്കൂടി പൊയ്ക്കൊണ്ടിരുന്നു. ഒരു കടുവ വന്നു മുമ്പിൽ പെട്ടു. ഒരാളലറി: 'കൂട്ടരേ, നാമൊക്കെ തുലഞ്ഞു!' രണ്ടാമൻ പറഞ്ഞു: 'എന്തു തുലഞ്ഞു? വരു, ഈശ്വരനെ വിളിക്കാം.' മൂന്നാമൻ ചോദിച്ചു: 'എന്തിനീശ്വരനെ വിഷമിപ്പിക്കണം? വരിൻ, നമുക്കീമരത്തിൽ കയറിക്കൂടാം.'

'നാമൊക്കെത്തുലഞ്ഞു!' എന്നു പറഞ്ഞയാൾക്കു രക്ഷാകർത്താവായി ഈശ്വരനുണ്ട് എന്നറിഞ്ഞുകൂടാ. 'ഈശ്വരനെ വിളിക്കാം,'എന്നു പറഞ്ഞയാൾ ജ്ഞാനിയാണ്. ഈശ്വരനാണ് സൃഷ്ടിസ്ഥിതി സംഹാരങ്ങൾ സർവ്വവും നടത്തുന്നതെന്ന് അയാൾക്കറിയാം. 'അദ്ദേഹത്തെ എന്തിന് വിഷമിപ്പിക്കണം? മരത്തിൽക്കയറാം,' എന്നു പറഞ്ഞയാളുടെ

ഉള്ളിൽ പ്രേമം പിറന്നിട്ടുണ്ട്; സ്നേഹം പൊടിച്ചിട്ടുണ്ട്. താൻ വലുതെന്നും പ്രേമഭാജനം ചെറുതെന്നും കരുതുന്നത് പ്രേമത്തിൻെറ സ്വഭാവമാണ്. സ്നേഹപാത്രത്തിന് കഷ്ടമേർപ്പെടാതിരിക്കാൻ അയാളെപ്പോഴും ജാഗരൂകനായിരിക്കും. താൻ സ്നേഹിക്കുന്ന ആളുടെ കാലിൽ ഒരു മുള്ളുപോലും തറയ്ക്കാതെ നോക്കണമെന്നാണ് അയാളുടെ ആഗ്രഹം.

രാമൻ ഗുരുദേവനെയും ഭക്തന്മാരെയും മേലേ കൂട്ടിക്കൊണ്ടു പോയി പലതരം മധുരപലഹാരങ്ങൾ കൊടുത്തു. ഭക്തന്മാർ അത്യാനന്ദത്തോടെ പലഹാരം കഴിച്ചു.



# പതിനൊന്നാം ഭാഗം

## ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ദക്ഷിണേശ്വരത്ത്

### അദ്ധ്യായം ഒന്ന്

1883 ജൂൺ 4, തിങ്കളാഴ്ച

**മണിലാലൻ, ത്രൈലോക്യവിശ്വാസ്, രാമചാറ്റർജി**

ഇന്ന് ജ്യൈഷ്ഠമാസത്തിലെ കൃഷ്ണചതുർദ്ദശി. സാവിത്രീയ ചതുർദശി. കൂടാതെ അമാവാസ്യയും ഫലഹാരിണീപൂജാദിവസവുമാണ്. ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം കാളീകോവിലിൽ സ്വന്തം മുറിയിൽ ഇരിക്കുന്നുണ്ട്. ഭക്തന്മാർ അദ്ദേഹത്തെ ദർശിക്കാൻ വരുന്നു.

മാസ്റ്റർ തലേദിവസം, ഞായറാഴ്ചതന്നെ, വന്നുചേർന്നു. ഈ രാത്രി കാത്യായനീപൂജാദിനമാണ്. ഗുരുദേവൻ നടശാലയിൽ ദേവിക്കഭിമുഖം പ്രേമാവിഷ്ടനായി നിന്നുകൊണ്ടരുളി: 'അമ്മേ, അവിടുന്നുതന്നെ വ്രജത്തിലെ കാത്യായനി.' 'നീ സ്വർഗ്ഗം, നീ ഭൂമി, നീ പാതാളം.'

ദ്യോവാകുമമ്പലം തന്നിൽ മേവീടുന്ന
ലോകാധിനായികയായ തായേ!
ബ്രഹ്മനും വിഷ്ണുവും ശ്രീമഹാദേവനും
നിന്നിൽനിന്നല്ലയോ രൂപമാർന്നു?
ദ്വാദശാദിത്യന്മാർ നിന്നിൽനിന്നുണ്ടായി
ദ്വാദശഗോപകിശോരകരും
പത്തവതാരവുമെന്നല്ല വിദ്യകൾ
പത്തുദ്ഭവിച്ചതും നിന്നിൽനിന്ന്.
തൃക്കഴൽത്തോണിയിലമ്മേ, നിനക്കെന്നെ -
യക്കരെക്കെത്തിച്ചാലെന്തു ചേതം?

ഗുരുദേവൻ പാട്ടുപാടുകയും അമ്മയുമായി വർത്തമാനം പറയുകയും ചെയ്തു. പ്രേമത്താൽ പേർത്തും മത്തൻ! സ്വന്തം മുറിയിലെത്തി ബഞ്ചിന്മേലിരുന്നു. ഈ രാത്രിയിൽ രണ്ടാമത്തെ യാമംവരെ അമ്മയുടെ തിരുനാമം ജപിച്ചുകൊണ്ടിരുന്നു.

തിങ്കളാഴ്ച കാലത്ത് ബലരാമനും വേറേ ചില ഭക്തന്മാരും വന്നു.

ഫലഹാരിണീപൂജസംബന്ധിച്ച് അമ്പലത്തിന്റെ അധികാരികളായ ത്രൈലോക്യൻ മുതൽപേർ സകുടുംബം വന്നുചേർന്നിട്ടുണ്ട്. നേരം ഒമ്പതുമണി. ഗുരുദേവൻ സുസ്മേരമുഖൻ, ഗംഗാഭിമുഖമുള്ള വർത്തുള വരാന്തയിൽ ഇരുന്നരുളുന്നു. അടുത്തു മാസ്റ്റർ. ഗുരുദേവന്റെ മടിയിൽ തലയുംവെച്ച് രാഖാൽ കിടക്കുന്നു. ഏതാനും നാളുകളായിട്ട് ഗുരുദേവൻ രാഖാലിനെ സാക്ഷാൽ ബാലഗോപാലനായി ഭാവന ചെയ്യുന്നു.

മുൻവശത്തുകൂടി ത്രൈലോക്യൻ ദേവീദർശനത്തിനു പോകുന്നു. പരിചാരകന്മാർ കുടയുംകൊണ്ട് കൂടെയുണ്ട്. ഗുരുദേവൻ രാഖാലി നോട് പറഞ്ഞു: 'എടേ എണീയ്ക്കെണീയ്ക്ക്.'

ഗുരുദേവൻ ഇരിക്കുന്നു; ത്രൈലോക്യൻ നമസ്കരിച്ചു.

ശ്രീരാമ: (ത്രൈലോക്യനോട്) എന്താ, ഇന്നലെ രാത്രി യാത്രകളി ഉണ്ടായില്ലേ?

ത്രൈലോക്യൻ: ഇല്ല, യാത്രയ്ക്കുവേണ്ട ഏർപ്പാടു ചെയ്യാൻ കഴിഞ്ഞില്ല.

ശ്രീരാമ: ഇത്തവണ ഇങ്ങനെ കഴിഞ്ഞു. ഇനിയും ഇങ്ങനെ വരാതെ നോക്കണം. പതിവുപോലെ കാര്യങ്ങൾ നടത്തുന്നതാണ് നല്ലത്.

ത്രൈലോക്യൻ യഥോചിതം മറുപടി പറഞ്ഞുപോയി. അല്പം കഴിഞ്ഞ് വിഷ്ണുക്ഷേത്രത്തിലെ പുരോഹിതൻ ശ്രീ രാമചാറ്റർജി വന്നു.

ശ്രീരാമ: രാമാ, ത്രൈലോക്യനോട്, 'യാത്രയുണ്ടായില്ല, ഇനിയിങ്ങനെ വരാതെ നോക്കണം,' എന്നു ഞാൻ പറഞ്ഞു. ഞാനങ്ങനെ പറഞ്ഞതു ശരിയായോ?

രാമചാറ്റർജി: അതിനെന്താ? പറഞ്ഞതു വളരെ നന്നായി. പതിവു പോലെയൊക്കെ കാര്യങ്ങൾ നടത്തിക്കൊണ്ടുപാവുകയാണ് വേണ്ടത്.

ശ്രീരാമ: (ബലരാമനോട്) ഹേ, നീയിന്നിവിടെ ഊണു കഴിക്കു.

ആഹാരത്തിനല്പംമുമ്പ് ഗുരുദേവൻ തന്റെ വൃത്താന്തങ്ങൾ പലതും ഭക്തന്മാരോടു പറഞ്ഞു. രാഖാൽ, ബലരാമൻ, മാസ്റ്റർ, രാമലാലൻ, വേറെ ഒന്നുരണ്ടു ഭക്തന്മാരും ഇരിപ്പുണ്ട്.

**ശ്രീരാമകൃഷ്ണദേവനും മനുഷ്യനിൽ ഈശ്വരദർശനവും**

ശ്രീരാമ: ഹസ്ര കൂടെക്കൂടെ പഠിപ്പിക്കാൻ വരും. 'നീയെന്തിനാണീ പിള്ളേരേക്കുറിച്ചിത്രയൊക്കെ വിചാരപ്പെടുന്നത്' എന്ന് എന്നോടു ചോദി ക്കും. ഒരുദിവസം വണ്ടിയിൽ ബലരാമന്റെ വീട്ടിലേയ്ക്ക് പൊയ്ക്കൊ ണ്ടിരിക്കുമ്പോൾ എനിക്കു വലിയ വിചാരമായി. ഞാനമ്മയോടു പറഞ്ഞു: 'അമ്മേ, നരേന്ദ്രനേയും മറ്റു പയ്യന്മാരേയും കുറിച്ചു ഞാനെന്തിനാ ണിത്ര വിചാരപ്പെടുന്നതെന്ന് ഹസ്ര ചോദിക്കുന്നു. ഈശ്വരചിന്ത ഉപേക്ഷിച്ച് ഈ പിള്ളേരേക്കുറിച്ചു വിചാരിക്കുന്നതെന്തുകൊണ്ടാണെന്ന് അയാളെ ന്നോടു ചോദിക്കുന്നു.' ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ അമ്മതന്നെയാണ് മനുഷ്യരൂപം കൈക്കൊണ്ടിരിക്കുന്നതെന്ന് അമ്മയെനി

ക്ക് കാണിച്ചു തന്നു. ശുദ്ധമായ ആധാരത്തിൽ സ്പഷ്ടമായ പ്രകാശം കിട്ടുന്നു. അങ്ങനെ ദർശനം കണ്ട് സമാധിയിലാണ്ടു. ഉണർന്നു കഴിഞ്ഞപ്പോൾ ഹസ്രയോടു ദേഷ്യംതോന്നി. ഞാൻ തന്നെത്താൻ പറഞ്ഞു: 'ആ ശുംഭൻ എൻെറ മനസ്സു കുഴക്കി!' പിന്നെ ഞാൻ കരുതി: 'ആ പാവമെന്തു പിഴച്ചു? അയാളെങ്ങനെ അറിയും?'

### ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ ആദ്യം കണ്ടത്

ശ്രീരാമ: ഞാനിവരെ സാക്ഷാൽ നാരായണനെന്നറിയുന്നു. നരേന്ദ്രനെ ആദ്യം കണ്ടപ്പോൾ അവന് ദേഹബുദ്ധിയില്ല എന്നു മനസ്സിലായി. നെഞ്ചത്ത് കൈയൊന്നു വെച്ചപ്പോഴേയ്ക്കും ബാഹ്യബോധം ഇല്ലാതായി. ബോധം വീണപ്പോൾ, 'എന്ത്! എന്താണവിടുന്നെന്നോടു ചെയ്തത്! എനിക്കെൻെറ അച്ഛനുമമ്മയുമുണ്ട്!' എന്നു പറഞ്ഞു. യദുമല്ലികൻെറ വീട്ടിൽവെച്ചും ഇതുപോലെതന്നെ സംഭവിച്ചു. ക്രമേണ അവനെ കാണാനുള്ള വ്യാകുലത വർദ്ധിച്ചു; പ്രാണൻ കിടന്നു പിടയാൻ തുടങ്ങി. അപ്പോൾ *ഭോലാനാഥനോടു ഞാൻ ചോദിച്ചു: 'നോക്കു, എന്താണെൻെറ മനസ്സിങ്ങനെ പിടയുന്നത്? നരേന്ദ്രനെന്നു പറഞ്ഞ് ഒരു കായസ്ഥൻ പയ്യനുണ്ട്; അവനുവേണ്ടി എൻെറ മനസ്സെന്താണിങ്ങനെ ചെയ്യുന്നത്?' ഭോലാനാഥൻ പറഞ്ഞു: 'ഇതിൻെറ അർത്ഥം ഭാരതത്തിലുണ്ട്. സമാധി ലഭിച്ച ആളുകളുടെ മനസ്സു താഴോട്ടുവരുമ്പോൾ സത്വഗുണമുള്ള ആളുകളുടെ കൂടെയേ അതിനു സന്തോഷം തോന്നുകയുള്ളു. സത്വഗുണമുള്ള ആളുകളെ കണ്ടാൽ അവരുടെ മനസ്സിന് കുളുർമ കിട്ടുന്നു.' ഇക്കഥ കേട്ടപ്പോൾ എൻെറ മനസ്സിന് സമാധാനമായി. ഇടയ്ക്കിടയ്ക്ക് നരേന്ദ്രനെ കാണാൻവേണ്ടി തനിച്ചിരുന്ന് ഞാൻ കരയാറുണ്ട്.

## അദ്ധ്യായം രണ്ട്

### ശ്രീരാമകൃഷ്ണൻെറ പ്രേമോന്മാദവും രൂപദർശനവും

ശ്രീരാമ: ഓ! എന്തെല്ലാം അവസ്ഥകൾ കഴിഞ്ഞു! ആദ്യം ഈ അവസ്ഥ വന്നപ്പോൾ രാവുംപകലും വരുന്നതും പോകുന്നതും പറയാൻ കഴിഞ്ഞിരുന്നില്ല. എനിക്കു കിറുക്കാണെന്ന് എല്ലാവരും പറഞ്ഞു. അതെയെന്നേ! അവരെന്നെ വിവാഹം ചെയ്യിച്ചു. ഉന്മാദാവസ്ഥ - ആദ്യമൊക്കെ മനസ്സിനു വലിയ വിഷമമായിരുന്നു. ഭാര്യയും എന്നെപ്പോലെ തിന്നും, കുടിക്കും, ജീവിക്കും എന്നു പിന്നെക്കരുതി.

ഒരിക്കൽ ശ്വശുരഗൃഹത്തിൽ പോയി. അവിടെ വലിയ സങ്കീർത്തനം. നഫർ എന്ന ആളും ദിഗംബരബാനർജിയുടെ അച്ഛനും വന്നു. ഏറെനേരം സങ്കീർത്തനം ഉണ്ടായി. എനിക്കെന്തു സംഭവിക്കും ഭാവിയിൽ എന്നിങ്ങനെ ചിലപ്പോഴൊക്കെ ഞാൻ വ്യാകുലപ്പെട്ടിരുന്നു. 'അമ്മേ, ഇവിടുത്തെ

---

* ശ്രീ ഭോലാനാഥമുഖർജി ദക്ഷിണേശ്വരം ക്ഷേത്രത്തിലെ ഒരു ഗുമസ്ഥനും പിന്നീട് ഖജാൻജിയും ആയിരുന്നു.

ജമിന്ദാർ എന്നോട് ആദരവു കാണിക്കയാണെങ്കിൽ ഈ അനുഭവങ്ങളൊക്കെ സത്യമാണെന്ന് ഞാൻ സ്വീകരിക്കാം,' എന്ന് ഞാൻ ദേവിയോടു പറഞ്ഞു. അവരും സ്വമേധയാ വന്നു വർത്തമാനം പറഞ്ഞു.

**പൂർവ്വകഥ**

ശ്രീരാമ: ഓ! എന്തൊരവസ്ഥയിൽക്കൂടി ഞാൻ കടന്നുപോയി! സാധാരണമായ അല്പമേതെങ്കിലുംകൊണ്ട് എനിക്ക് ഭാവാവേശം ഉണ്ടാകാറുണ്ട്. പതിന്നാലു വയസ്സായ ഒരു പെൺകുട്ടിയിൽ ഞാൻ സുന്ദരീപൂജ ചെയ്തു. സാക്ഷാൽ ദേവിയായിട്ടുതന്നെ ഞാൻ കണ്ടു. രൂപ കാല്ക്കൽവെച്ചു നമസ്കരിച്ചു. ഒരു ദിവസം രാമലീല കാണാൻപോയി. നടന്മാരെ സാക്ഷാൽ സീത, രാമൻ, ലക്ഷ്മണൻ, ഹനുമാൻ, വിഭീഷണൻ ഇവരായിട്ടുതന്നെ കണ്ടു. അപ്പോൾ അഭിനയിച്ചവരെയെല്ലാം ഞാൻ പൂജിച്ചു.

ഞാൻ അക്കാലത്ത് കുമാരികളെ വരുത്തി പൂജിച്ചിരുന്നു. അവരെ സാക്ഷാൽ ദേവിയായിക്കണ്ടിരുന്നു.

നീലത്തുണിയുമുടുത്ത് ഒരു സ്ത്രീ ഇലഞ്ഞിമൂട്ടിൽ നില്ക്കുന്നത് ഒരു ദിവസം കണ്ടു. അതൊരു വേശ്യയായിരുന്നു. ഉടൻ സീതയുടെ ദർശനമുണ്ടായി. ആ സ്ത്രീയെ മറന്നേപോയി. പകരം ലങ്കയിൽനിന്നും വീണ്ടെടുക്കപ്പെട്ട് രാമസമീപം പോകുന്ന സാക്ഷാൽ സീതയെയാണു ഞാൻ കണ്ടത്. ഏറെനേരം ബാഹ്യബോധമില്ലാതെ സമാധ്യവസ്ഥയിലായിരുന്നു.

പിന്നൊരുദിവസം കോട്ടയ്ക്കകത്തുള്ള മൈതാനത്തിൽ നടക്കാൻ പോയി. ബലൂൺ പൊങ്ങുന്നതു കാണാൻ വലിയ ആൾക്കൂട്ടം. അപ്പോൾ ഒരു സായിപ്പിൻെറ കുട്ടി ഒരു മരത്തിൽ ചാരിനില്ക്കുന്നതു പെട്ടെന്നു കണ്ണിൽപ്പെട്ടു. ശരീരം മൂന്നിടത്തു വളഞ്ഞിട്ടുണ്ട്. അതു കണ്ടതും, ശ്രീകൃഷ്ണദർശനം ഉണ്ടായി. ഞാൻ സമാധിയിൽ ലയിച്ചു.

ഒരിക്കൽ ശിഹോറിൽവെച്ച് ഞാൻ ഗോപബാലന്മാർക്ക് ആഹാരം കൊടുത്തു. മധുരപലഹാരങ്ങൾ ഞാനവരുടെ കൈയിൽ കൊടുത്തു. അവരെ സാക്ഷാൽ വൃന്ദാവനത്തിലെ ഗോപന്മാരായി ഞാൻ കണ്ടു. പിന്നെ അവരുടെ കൈയിൽനിന്നു മേടിച്ച് ഞാനും കഴിച്ചു.

അക്കാലത്ത് ബാഹ്യബോധം മിക്കവാറും ഉണ്ടായിരുന്നില്ല. മഥുരബാബു എന്നെക്കൊണ്ടുപോയി ജാൻബസാറിലെ വീട്ടിൽ കുറച്ചു ദിവസം താമസിപ്പിച്ചു. സാക്ഷാൽ ജഗദീശ്വരിയുടെ ഒരു ദാസിയായിട്ടെന്നെ ഞാൻ കരുതി. വീട്ടിലെ സ്ത്രീകൾക്ക് എൻെറ അടുക്കൽ ഒട്ടും ലജ്ജ തോന്നിയിരുന്നില്ല. ചെറിയ കുട്ടികളുടെ മുമ്പിൽ ആർക്കും നാണം തോന്നാത്തതുപോലെ അവർക്കും എൻെറ മുമ്പിൽ നാണമൊന്നും തോന്നിയില്ല. മഥുരബാബുവിൻെറ മകളെ, അവളുടെ ഭർത്താവിൻെറ മുറിയിലേയ്ക്ക് ഉറങ്ങാൻ ദാസിയുടെകൂടെ ഞാൻ കൂട്ടിക്കൊണ്ടുപോകുമായിരുന്നു.

ഇപ്പോഴും അല്പമെന്തെങ്കിലുംകൊണ്ട് ഈശ്വരാവേശമുണ്ടാകും. രാഖാൽ ജപിക്കുമ്പോൾ പിറുപിറുന്നു കേൾക്കാം. അതു കേട്ടാൽ എനിക്ക്

അടങ്ങിയിരിക്കാൻ മേല. ഉടനെ ഈശ്വരാവേശംകൊണ്ട് ഞാൻ വിവശനായിത്തീരുന്നു.

ദേവിയുടെ ദാസിയാണ് താൻ എന്നു കരുതി ആരാധിച്ചുകൊണ്ടിരുന്നകാലത്തെ അനുഭവങ്ങളെക്കുറിച്ച് ശ്രീരാമകൃഷ്ണൻ വീണ്ടും പറഞ്ഞുകൊണ്ടിരുന്നു. അദ്ദേഹം പറഞ്ഞു: "ഒരിക്കൽ ഞാനൊരു പാട്ടുകാരിസ്ത്രീയുടെ പാട്ടും കുഴച്ചിലുമെല്ലാം ഒരു ഭാഗവതർക്ക് അനുകരിച്ചു കാണിച്ചുകൊടുത്തു. അയാൾ ചോദിച്ചു: 'അങ്ങീ കാണിച്ചതെല്ലാം വളരെ ശരിയായിരിക്കുന്നുവല്ലോ! എവിടുന്നാണങ്ങിതെല്ലാം പഠിച്ചത്?'" ഇതും പറഞ്ഞ് ഗുരുദേവൻ പാട്ടുകാരിയുടെ ഗോഷ്ടികൾ ഭക്തന്മാരെ കാണിച്ചു. ആർക്കും ചിരിയടക്കാൻ കഴിഞ്ഞില്ല.

## അദ്ധ്യായം മൂന്ന്

### അഹേതുകകൃപാസിന്ധുവായ ഗുരുദേവൻ

ആഹാരത്തിനുശേഷം ഗുരുദേവൻ അല്പം വിശ്രമിച്ചു; നല്ല ഉറക്കമല്ല, ചെറിയൊരു മയക്കം. ഒരു പഴയ ബ്രഹ്മസമാജാംഗമായ ശ്രീ മണിലാൽമല്ലികൻ വന്നു ഗുരുദേവനെ വന്ദിച്ച് ഒരിടത്തായിരുന്നു. ഗുരുദേവൻ അപ്പോഴും കിടക്കുകയായിരുന്നു. മണിലാൽ ഓരോ കഥകൾ ചോദിച്ചു. ഗുരുദേവൻ പാതിയുറക്കത്തിലാണ്; ഇടയ്ക്ക് ഉത്തരം പറഞ്ഞിരുന്നു.

മണിലാൽ: ശിവനാഥൻ നിത്യഗോപാലൻെറ അവസ്ഥയെക്കുറിച്ച് അതിശയിക്കുന്നു. അയാളുടെ അവസ്ഥ വളരെ ഉത്കൃഷ്ടമാണെന്നു ശിവനാഥൻ പറയുന്നു.

ഗുരുദേവൻ അപ്പോഴും ഉറക്കത്തിൽത്തന്നെ. കണ്ണിൽ ഉറക്കം തങ്ങിനില്ക്കുന്നു. ആ നിലയിൽ ചോദിച്ചു: 'ഹസ്രയെക്കുറിച്ച് അവരെന്തു പറയുന്നു?'

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റിരുന്നു; ഭവനാഥൻെറ ഭക്തിയെക്കുറിച്ച് മണിലാലിനോടു പറഞ്ഞു:

ശ്രീരാമ: ആഹാ, എന്തൊരുച്ചഭാവം! കീർത്തനം പാടാൻ തുടങ്ങി, തുടങ്ങിയില്ല, അപ്പോഴേയ്ക്കും കണ്ണിൽ വെള്ളം വന്നു. ഹരീശനെ കണ്ടതോടെ ഭാവാവിഷ്ടനായി. ഹരീശൻ ധന്യനാണെന്നയാൾ പറഞ്ഞു. ഹരീശൻ വീടുവിട്ട് ഇടയ്ക്കിടയ്ക്ക് ഇവിടെ വന്നു താമസിക്കുന്നില്ലേ, അതുകൊണ്ട്.

ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു ചോദിച്ചു: 'ആട്ടെ, ഭക്തിയുടെ കാരണമെന്താണ്? ഭവനാഥൻ മുതലായ ചെറുപ്പക്കാർക്ക് ആത്മോദ്ദീപനം എന്തുകൊണ്ടാണുണ്ടാകുന്നത്?' മാസ്റ്റർ ഒന്നും മിണ്ടിയില്ല.

ശ്രീരാമ: എന്തെന്നോ? മനുഷ്യരെല്ലാരും കണ്ടാലൊരുപോലെ; എന്നാൽ ചിലരുടെ അകം കുറുക്കിയ പാലുകൊണ്ടായിരിക്കും നിറച്ചിരിക്കുന്നത്.

മോദകത്തിനകത്ത് ഉഴുന്നുമാവും നിറയ്ക്കാം, കുറുക്കിയ പാലും നിറയ്ക്കാം; കണ്ടാൽ എല്ലാമൊന്നുപോലെ. ഈശ്വരദർശനത്തിനുള്ള ആഗ്രഹം, ഈശ്വരനിൽ പ്രേമഭക്തി, ഇതാണു കുറുക്കിയ പാല്.

**ഗുരുകൃപകൊണ്ട് മുക്തിയും സ്വരൂപദർശനവും**

ശ്രീരാമ: (മാസ്റ്ററോട്) 'എനിക്ക് ജ്ഞാനവും ഭക്തിയും ഉണ്ടാവില്ല. ഞാനൊരു ബദ്ധജീവനാണ്,' എന്നൊക്കെ ചിലർ കരുതുന്നു. എന്നാൽ ഗുരുകൃപ ലഭിച്ചാൽ ഒരു ഭയവും വേണ്ട. ഒരിക്കൽ ഒരാട്ടിൻപറ്റത്തിൽ ഒരു കടുവ ചാടിവീണു. ചാടിയ വഴിക്ക് കടുവ പെറ്റ് ഒരു കുട്ടി പുറത്തു വന്നു. തള്ളക്കടുവ ചത്തുപോയി. കുട്ടിക്കടുവ ആടുകളുടെ കൂടെ വളർന്നുവന്നു. ആടു പുല്ലു തിന്നു, കടുവക്കുട്ടിയും പുല്ലു തിന്നു. ആടു 'മേ മേ'ന്നു കരഞ്ഞു, അതും 'മേ മേ'ന്നു കരഞ്ഞു. ക്രമേണ അതൊരു വലിയ കടുവയായി. ഒരു ദിവസം ഇതേ പറ്റത്തെ വേറൊരു കടുവ ആക്രമിച്ചു. പുല്ലു തിന്നുന്ന കടുവയെക്കണ്ട് അതിന്നു വലിയ ആശ്ചര്യമായി; വേഗം വന്ന് അതിനെ പിടികൂടി. അതു 'മേ മേ'ന്ന് കരയാൻ തുടങ്ങി. അതിനെ പിടിച്ചുവലിച്ച് ഒരു ജലാശയത്തിൻെറ അടുത്തു കൊണ്ടുപോയി. എന്നിട്ടു പറഞ്ഞു: 'നോക്ക്, വെള്ളത്തിൽ നിൻെറ മുഖം നോക്ക് - എൻെറ മുഖംപോലെതന്നെയല്ലേ? ഇതാ, ഒരു കഷണം ഇറച്ചി - ഇതു തിന്ന്.' ഇതും പറഞ്ഞു നിർബ്ബന്ധിച്ച് അതിനെ തീറ്റാൻ തുടങ്ങി. എന്തു ചെയ്താലും അതു തിന്നില്ല - 'മേ മേ'ന്നു കരഞ്ഞു പിന്നെയും. മെല്ലെ ചോരയുടെ രുചി കിട്ടിയപ്പോൾ തിന്നാൻ തുടങ്ങി. പുത്തൻ കടുവ പറഞ്ഞു: 'ഇപ്പോൾ മനസ്സിലായില്ലേ? എന്നെപ്പോലെ യാണ് നീയുമെന്ന്. ഇനി വാ. എൻെറ കൂടെ കാട്ടിലേയ്ക്കു വാ.'

അതിനാൽ ഗുരുകൃപയുണ്ടെങ്കിൽ ഒരു ഭയവും വേണ്ട. നീയാരെ ന്നും നിൻെറ സ്വരൂപമെന്തെന്നും ഗുരു കാണിച്ചുതരും.

**ജീവന്മുക്തന് ലോകത്തിൽ ജീവിക്കാൻ സാധിക്കും**

ശ്രീരാമ: അല്പം സാധന ചെയ്താൽ ഗുരു ഒക്കെ മനസ്സിലാക്കിത്തരും. എന്താണ് സത്ത് എന്താണ് അസത്ത് എന്ന് അപ്പോൾ ശിഷ്യന് തന്നത്താൻ അറിയാറാകും. ഈശ്വരൻ മാത്രം സത്യം; ഈ സംസാരം അനിത്യം.

ഒരു മുക്കുവൻ രാത്രിയിൽ ഒരു കുളത്തിൽ വലവീശി മീൻ മോഷ്ടിച്ചു. ഉടമസ്ഥൻ ഒച്ച കേട്ടു; വേലക്കാരെ വിട്ടു അയാളെ പിടിക്കാൻ. അവർ ചൂട്ടും പന്തവുമായി കള്ളനെ തേടാൻ തുടങ്ങി. അപ്പോഴേയ്ക്കും മുക്കുവൻ മേലെല്ലാം കുറെ ചാരവും വാരിത്തേച്ച് വൈരാഗിയെപ്പോലെ ഒരു മരത്തിൻെറ മൂട്ടിൽ ചെന്നിരിപ്പായി. അവരെത്ര തേടിയിട്ടും കള്ളനെ യൊന്നും കണ്ടുകിട്ടിയില്ല. മരച്ചുവട്ടിൽ ഒരു വൈരാഗി ഭസ്മവും പൂശി ധ്യാനത്തിലിരിക്കുന്നതുമാത്രം കണ്ടു. ഒരു വലിയ മഹാത്മാവ് അവിടെ തോട്ടത്തിൽ വന്നുചേർന്നിരിക്കുന്നു എന്ന് പിറ്റേദിവസം നാടെല്ലാം ശ്രുതി പരന്നു. അപ്പൊഴേയ്ക്കും അനേകമാളുകൾ ഫലമൂലങ്ങളും പലഹാരങ്ങ ളുമായി നമസ്കരിക്കാനെത്തി. ഒട്ടേറെ ദ്രവ്യവും പണവും വൈരാഗിയു

ടെ മുമ്പിൽ വന്നു വീണുതുടങ്ങി. മുക്കുവനാലോചിച്ചു: 'എന്തൊരാശ്ച ര്യം! ഞാൻ വാസ്തവത്തിലൊരു വൈരാഗിയല്ല, എന്നിട്ടും ആളുകൾക്ക് എൻെറ മേൽ എന്തൊരു ഭക്തി! അപ്പോൾ വാസ്തവത്തിൽ വൈരാ ഗിയായാൽ ഭഗവാനെ പ്രാപിക്കാം. സംശയമില്ല.'

കപടസാധനകൊണ്ടുപോലും ഇത്രമാത്രം ആദ്ധ്യാത്മികോദ്ദീപനം ഉണ്ടായി. അപ്പോൾ ശരിയായ സാധന ചെയ്താലത്തെക്കഥ പറയേ ണ്ടതില്ല. സത്ത് എന്തെന്നും അസത്ത് എന്തെന്നും അപ്പോൾ മനസ്സിലാ ക്കാനൊക്കും. ഈശ്വരൻമാത്രം സത്യം, സംസാരം അനിത്യം.

ഒരു ഭക്തൻ തന്നത്താൻ വിചാരിച്ചു: 'സംസാരം അനിത്യമെന്നോ? മുക്കുവനാണെങ്കിൽ സംസാരമുപേക്ഷിച്ചു. എന്നാൽ സംസാരത്തി ലിരിക്കുന്നവരുടെ ഗതിയെന്ത്? അവരും ത്യാഗം ചെയ്യണമെന്നോ?'

അഹേതുകകൃപാസിന്ധുവായ ശ്രീരാമകൃഷ്ണൻ ഉടനരുളി: 'ഒരു ഗുമസ്ഥനെ ജയിലിലടച്ചാൽ, അയാൾ ജയിലിൽ കിടക്കുന്നു, വാസ്തവം. എന്നാലയാളെ ജയിലിൽനിന്നു വിടുമ്പോൾ അയാൾ തെരുവിൽവന്ന് ധേ ധേന്നു തുള്ളിച്ചാടാറുണ്ടോ? ഇല്ല. അയാൾ വീണ്ടും ഗുമസ്ഥൻെറ പണി സമ്പാദിക്കുന്നു; പഴയപടി പണിയെടുക്കുന്നു. ഗുരുകൃപകൊണ്ട് ജ്ഞാനം സമ്പാദിച്ചതിനുശേഷവും ജീവന്മുക്തനായിട്ടു ലോകത്തിൽ ജീവിക്കാം.'

ഇപ്രകാരമരുളി ഭഗവാൻ ശ്രീരാമകൃഷ്ണൻ സംസാരവാസികൾക്ക് അഭയം നല്കി.

മണിലാൽ: (ശ്രീരാമകൃഷ്ണനോട്) നിത്യകർമ്മങ്ങൾ ചെയ്യുമ്പോൾ എവിടെയാണ് ഈശ്വരനെ ധ്യാനിക്കേണ്ടത്?

ശ്രീരാമ: ഹൃദയം ഒന്നാംതരം സ്ഥാനമാണല്ലോ. അവിടെ ധ്യാനിക്കുക.

## അദ്ധ്യായം നാല്

### വിശ്വാസം തന്നെ എല്ലാം

ബ്രഹ്മസമാജാംഗമായ മണിലാൽ നിരാകാരവാദിയാകുന്നു. അദ്ദേഹ ത്തെ ലക്ഷ്യമാക്കിക്കൊണ്ട് ഗുരുദേവൻ പറഞ്ഞു: 'കബീർ പറയാറുണ്ട്: സാകാരം എൻെറ അമ്മ, നിരാകാരം എൻെറ അച്ഛൻ, ആരെ നിന്ദിക്കും? ആരെ വന്ദിക്കും? ത്രാസിൻെറ രണ്ടു തട്ടും തുല്യം.' ഹലധാരി പകൽ സാകാരത്തെയും രാത്രിയിൽ നിരാകാരത്തെയും ധ്യാനിക്കുന്നു. എന്തു ഭാവമാശ്രയിച്ചാലും ശരിയായ വിശ്വാസമുണ്ടെങ്കിൽ മതി. സാകാരത്തിൽ വിശ്വസിച്ചോളു, അല്ലെങ്കിൽ നിരാകാരത്തിൽ വിശ്വസിച്ചോളു; എന്തായാ ലുമത് ഗാഢവും ദൃഢവുമായിരിക്കണം.

ശ്രീരാമ: ശംഭുമല്ലികൻ ബാഗ്ബസാറിൽനിന്നും നടന്ന് ദക്ഷിണേശ്വര ത്തുള്ള സ്വന്തം ഉദ്യാനത്തിലേയ്ക്കു വരാറുണ്ട്. ആരോ ചോദിച്ചു: 'ഇത്ര ദൂരമില്ലേ? വല്ല വണ്ടിയും പിടിച്ചു വന്നുകൂടെ? വഴിക്കപകടമെന്തെ ങ്കിലും ഉണ്ടായെന്നുവരാം.' അതുകേട്ട് ശംഭുവിൻെറ മുഖം ചുവന്നു;

അയാളലറി: 'എന്ത്, ഞാൻ ഭഗവന്നാമവും ഉച്ചരിച്ചുകൊണ്ടു പുറപ്പെടുന്നു, പിന്നെയപകടമോ?' വിശ്വാസംകൊണ്ട് സർവ്വവും സാധിക്കും. 'ഇന്ന ആളെ കണ്ടാൽ ഇതൊക്കെ സത്യമെന്നു വിശ്വസിക്കാം. ഇന്ന ഖജാൻജി എന്നോടു വർത്തമാനം പറഞ്ഞാൽ ഇതൊക്കെ നേരാണെന്നു സ്വീകരിക്കാം,' എന്നു ഞാൻ ചിലപ്പോൾ കരുതാറുണ്ട്. മനസ്സിൽ കരുതിയത് അങ്ങനെതന്നെ വന്നുചേരാറുമുണ്ട്.

മാസ്റ്റർ ആംഗലന്യായശാസ്ത്രം പഠിച്ചിട്ടുണ്ട്. വെളുപ്പാൻകാലത്തെ സ്വപ്നം ഫലിക്കുമെന്ന് അന്ധവിശ്വാസികൾ മാത്രമേ വിശ്വസിക്കൂ എന്ന് ഹേത്വാഭാസത്തെപ്പറ്റി പറയുന്ന അദ്ധ്യായത്തിൽ വായിച്ചിട്ടുണ്ട്. അതുകൊണ്ടയാൾ ചോദിച്ചു:

ചിലപ്പോഴൊക്കെ ഒക്കാതെയും വന്നിട്ടില്ലേ?

ശ്രീരാമ: ഇല്ല, അക്കാലത്ത് എല്ലാം ഒത്തുവന്നിരുന്നു. അന്നൊക്കെ ഈശ്വരനാമം ചൊല്ലിക്കൊണ്ട് എന്തു വിശ്വസിച്ചുവോ അത് അതേപടി സംഭവിച്ചുപോന്നു. (മണിലാലിനോട്) എന്നാൽ ഒന്നോർത്തോളണം, സരളനും ഉദാരനുമാകാതെ ഇത്തരം വിശ്വാസം ഉണ്ടാവില്ല.

കൃശഗാത്രന്മാർ, കുഴിക്കണ്ണന്മാർ, കോങ്കണ്ണന്മാർ ഇമ്മാതിരി ആളുകൾക്കു വിശ്വാസം എളുപ്പത്തിലൊന്നും ഉണ്ടാവുകയില്ല. തെക്കുവശത്തു വിറകുവെട്ടി, വടക്കുവശത്തു പോത്ത്, കുറുക്കെയൊരു കരിംപൂച്ചയും; എന്തുകാട്ടും ഞാൻ! (എല്ലാവരും ചിരിക്കുന്നു.)

സന്ധ്യയായി, വേലക്കാരി വന്നു മുറിയിൽ ധൂപം പുകച്ചു. മണിലാൽ മുതലായവർ കല്ക്കത്തയ്ക്കു മടങ്ങി. ഒന്നു രണ്ടു ഭക്തന്മാരിനിയും ഇവിടെത്തന്നെയുണ്ട്. മുറിയിൽ നിശ്ശബ്ദം. ധൂപത്തിൻെറ ഗന്ധം വരുന്നു. ഗുരുദേവൻ ചെറുകട്ടിലിൽ ഇരിക്കുന്നു; ദേവീധ്യാനം ചെയ്യുന്നു. മാസ്റ്റർ തറയിലിരിക്കുന്നു. രാഖാലുമുണ്ട്.

അല്പം കഴിഞ്ഞ് ക്ഷേത്രം ഊരാണ്മക്കാരൻെറ ദാസി ഭഗവതി വന്ന് ദൂരെനിന്നു നമസ്കരിച്ചു. ഗുരുദേവൻ അവളോട് ഇരിക്കാൻ പറഞ്ഞു. ഭഗവതി വളരെ പണ്ടേയുള്ള ഒരു വേലക്കാരിയാണ്. അനേകവർഷങ്ങളായി ഊരാണ്മക്കാരുടെ വീട്ടിലുണ്ട്. ഗുരുദേവന് വളരെക്കാലമായി അവളെ അറിയാം. ആദ്യകാലത്ത് അവളുടെ നടത്ത നന്നായിരുന്നില്ല. പക്ഷേ ഗുരുദേവൻ ദയാസാഗരമല്ലയോ? പതിതപാവനനല്ലയോ? അദ്ദേഹം അവളുമായി പഴയ കഥകൾ ഓരോന്നു പറഞ്ഞുതുടങ്ങി.

ശ്രീരാമ: ഇപ്പോൾ വയസ്സായില്ലേ? സമ്പാദിച്ച പണം സജ്ജനങ്ങളുടെയും വൈഷ്ണവരുടെയും സേവയ്ക്കായി ഉപയോഗിക്കുന്നുണ്ടോ?

ഭഗവതി: (മെല്ലെ ചിരിച്ചുകൊണ്ട്) എന്ന് ഞാനെങ്ങനെ പറയും?

ശ്രീരാമ: കാശിയും വൃന്ദാവനവുമൊക്കെ പോയോ?

ഭഗവതി: (അല്പം ചുളുങ്ങിക്കൊണ്ട്) അതും ഞാനെങ്ങനെ പറയും? ഒരു കടവു കെട്ടിച്ചുകൊടുത്തിട്ടുണ്ട്, അവിടെ ഒരു കല്ലിൽ എൻെറ പേര് കൊത്തിവെച്ചിട്ടുണ്ട്.

ശ്രീരാമ: എന്ത്!

ഭഗവതി: അതെ, പേരെഴുതിവെച്ചിട്ടുണ്ട്, 'ശ്രീമതി ഭഗവതീ ദാസി' എന്ന്.

ശ്രീരാമ: (പുഞ്ചിരിയോടെ) ഭേഷ് ഭേഷ്.

ഭഗവതി ഗുരുദേവൻെറ വാക്കുകൾകൊണ്ട് ധൈര്യംപൂണ്ട് അദ്ദേഹത്തിൻെറ കാലിൽ തൊട്ടു നമസ്കരിച്ചു.

തേളിൻെറ കുത്തേറ്റതുപോലെ ശ്രീരാമകൃഷ്ണൻ ചാടിപ്പിടഞ്ഞെഴുന്നേറ്റ്, 'ഗോവിന്ദ ഗോവിന്ദ!' എന്നു ജപിച്ചു. മുറിയുടെ മൂലയ്ക്കു ഗംഗാജലം നിറച്ച ഒരു വലിയ കുടമുണ്ടായിരുന്നു, ഇപ്പോഴുമുണ്ട്. ഗുരുദേവൻ കിതച്ചുവലിച്ചുംകൊണ്ട് കുടത്തിനടുത്തെത്തി. ദാസി കാലിൽ തൊട്ടയിടം ഗംഗാജലംകൊണ്ടു കഴുകി. മുറിയിലുണ്ടായിരുന്ന ഒന്നുരണ്ടു ഭക്തന്മാർ ഇതു കണ്ടു വിസ്മയസ്തബ്ധരായി നിർന്നിമേഷരായി ഈ സംഭവം നോക്കിക്കൊണ്ടിരുന്നു. ദാസി ചത്തതുപോലെ ഇരുന്നുപോയി. ദയാസിന്ധുവും പതിതപാവനനുമായ ഭഗവാൻ ശ്രീരാമകൃഷ്ണൻ, കരുണാമസൃണമായ സ്വരത്തിൽ ദാസിയെ സംബോധനചെയ്തുകൊണ്ടു പറഞ്ഞു: 'നീ അവിടെ നിന്നു നമസ്കരിച്ചാൽ മതി.' എന്നിട്ടു വീണ്ടും ഇരുന്നു, ദാസിയുടെ മനഃക്ലേശം നീക്കാൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു: 'കുറച്ചു പാട്ടു കേട്ടോളു.' അവളെ പാട്ടു പാടി കേൾപ്പിച്ചു.

ശ്യാമതൻ പാദയുഗളം - രണ്ടു
നീലസരോജമുകുളം

അദ്ഭുതമായ മരന്ദം - ചേരു -
മുൽഫുല്ലനീലാരവിന്ദം.

ആ നീലപങ്കജം കണ്ടു - എൻെറ
മാനസഭൃംഗം മുരണ്ടു.

അക്കരിവണ്ടു പറന്നു - ചെന്നു
തൃക്കഴൽത്താരിലിരുന്നു.

വണ്ടിൻ നിറമിടകൂടി - ച്ചേർന്നു
തണ്ടലർക്കാലിനെ മൂടി,

രണ്ടു നിറങ്ങളുമൊന്നായ് - പിന്നെ
രണ്ടെന്ന ഭാവമില്ലെന്നായ്.

എൻ കണ്ണിനാനന്ദപൂരം - രണ്ടു -
മേകീഭവിച്ചോരാകാരം.

ഇത്തത്ത്വമാരാഞ്ഞറിഞ്ഞു - മെല്ലെ
നേത്രങ്ങളും പിന്തിരിഞ്ഞു.

എന്മനസ്സാനന്ദലീനം - തെല്ലു
ദുഃഖങ്ങളില്ലിനി നൂനം.

ഭഗവാൻ വീണ്ടും പാടി:

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ദക്ഷിണേശ്വരത്ത്

ശ്യാമളാമാതൃപദാംബുജലോലുപം
മാമകചിത്തമാം മത്തഭൃംഗം

അമ്മാതൃതൃപ്പദനീലോല്പലങ്ങളിൽ
ചെമ്മേ നിലീനമായ്ത്തീർന്നതാവൂ!

വിശ്വനാഥൻെറ പ്രിയതമയാകുന്ന
വിശ്വോത്തരഗുണയായ കാളി

അമ്മാതൃതൃപ്പാദനീലോല്പങ്ങളിൽ
എൻ ചിത്തഭൃംഗം പറന്നണഞ്ഞു;

ആശാസുമങ്ങളിലീ വരിവണ്ടിനു
ലേശമഭിരുചിയില്ലെന്നായി.

കൊണ്ടലിൻ വർണ്ണമാണമ്മതൻ പാദങ്ങൾ
വണ്ടിൻെറ വർണ്ണവുമവ്വിധം താൻ;

കാർവർണ്ണം കാർവർണ്ണം തന്നിൽലയിക്കെയ -
പൂർവ്വമാം ഗൂഢപ്രകൃതിതത്ത്വം

പഞ്ചീകൃതങ്ങളാം പഞ്ചഭൂതങ്ങളിൽ
സഞ്ചിതമിന്നു ഞാൻ കണ്ടറിഞ്ഞു.

അത്തത്ത്വിലി പ്രപഞ്ചത്തിൻെറ സത്യത
നൃത്തമുതിർപ്പതും പോയ്മറഞ്ഞു.

ഉള്ളത്തിലാശകളെന്നെയിട്ടിത്രനാൾ
തുള്ളിച്ചതെന്തുകൊണ്ടെന്നറിഞ്ഞു;

ദുഃഖസുഖങ്ങളും വിൺനരകങ്ങളു -
മൊക്കെ സ്ഥിതപ്രജ്ഞനെന്നപോലെ,

വ്യത്യസ്തഭാവം വെടിഞ്ഞു താനീക്ഷിച്ചു
നിത്യം രമിപ്പു ഞാൻ നിർവൃതിയിൽ.

പാട്ടു തുടർന്നു:

(ഗുണമേറും ഭർത്താവേ!.................)

ശ്യാമതൻ പാദമാം നീലവിണ്ണിൽ
മാമക ചിത്തഖഗമുയർന്നു;
പട്ടം കണക്കതു പാറിടുമ്പോൾ
പെട്ടെന്നു പാപത്തിൻ കാറ്റുതട്ടി
പൊട്ടിത്തകർന്നു തറയിൽ വീഴാ -
നൊട്ടുമമാന്തമില്ലെന്ന മട്ടായ്.
മായതൻ ഭാരം പെരുത്തമൂല -
മായതു മെല്ലെക്കിഴിഞ്ഞിറങ്ങി
പുത്രകളത്രമിത്രാദിബന്ധ -
സൂത്രം, കുരുക്കു പിണഞ്ഞു ചുറ്റി.

മാനസപട്ടമുലച്ചിലേറ്റു
നൂനം ചരടിൻ ചുരുളു പൊട്ടി;
ജ്ഞാനമകുടം തകർന്നുപോയി
ഞാനൊന്നു വിട്ടുപിടിച്ചമൂലം.
തലയറ്റപ്പന്നഗം തറയിൽ വീണു
തുലയുവതെങ്ങനെ കണ്ടിരിക്കും?
കീഴോട്ടിറങ്ങി വരുന്നതിനെ
മേലോട്ടു പൊക്കുവതെങ്ങനെ ഞാൻ?
ഭക്തിതൻ പാശമെനിക്കു പാർത്താ -
ലൊത്ത പിടിവള്ളിയായിരുന്നു.
ശത്രുക്കളാറുപേരാർത്തണഞ്ഞി -
ട്ടപ്പിടിവള്ളിയറുത്തെറിഞ്ഞു.
ഇന്നിതാ നില്പതാലംബഹീനം
മന്മനസ്സുന്നിദ്രദുഃഖലീനം.
തൻനില വിട്ടു കളികളിച്ചാ -
ലി, ന്നിലയാകുമെന്നിന്നറിഞ്ഞു.

വീണ്ടും ഭഗവാൻ പാടുന്നു:

നിന്നിൽത്തന്നെ വസിക്കുക മനമേ
ചെന്നു കരേറരുതപരഗൃഹത്തിൽ.
പരഗൃഹസീമനി തേടുവതെല്ലാം
നിജഗൃഹസീമനിയുണ്ടെന്നറിക.
തേടുവതിന്നു തയ്യാറുണ്ടായാൽ
തേടുവതെല്ലാമിവിടെ ലഭിക്കും;
അതിനാൽ നിന്നുടെയുള്ളറതന്നിൽ
തേടുക ധ്യേയം പരമമിദാനീം.
ആരിലുമുണ്ടലിവുള്ളൊരു ദേവൻ
കാമിതദായകചിന്താമണിപോൽ.
മനമേ, താവക മണിമുറ്റത്തിൽ
നിരവധി രത്നമുതിർന്നു കിടപ്പൂ.

## അദ്ധ്യായം അഞ്ച്

1883 ജൂൺ 5, ചൊവ്വാഴ്ച

### ആദ്യത്തെ പ്രേമോന്മാദകഥ

ഇന്ന് അമാവാസ്യ. ചൊവ്വാഴ്ച. ശ്രീരാമകൃഷ്ണൻ കാളീക്ഷേത്രത്തിലുണ്ട്. ഞായറാഴ്ച ഭക്തന്മാരുടെ വരവ് അധികം കാണും; ഇന്നു ചൊവ്വാഴ്ചയായതുകൊണ്ട് അധികമാളുകളില്ല. രാഖാൽ ഗുരുദേവൻെറ അടുത്തുണ്ട്. ഹസ്രയുമുണ്ട്, ഗുരുദേവൻെറ മുറിയ്ക്കടുത്തുള്ള വരാന്ത

യിൽ ഇരിക്കുന്നു. മാസ്റ്റർ കഴിഞ്ഞ ഞായറാഴ്ച വന്നു; കുറച്ചു ദിവസമായി ഇവിടെയുണ്ട്.

തിങ്കളാഴ്ച രാത്രി ദേവിയുടെ മുൻവശത്തുള്ള, നടശാലയിൽ യാത്രകളി ഉണ്ടായിരുന്നു. ഈ കളി ഞായറാഴ്ച രാത്രി നടത്താനാണ് വെച്ചിരുന്നത്; എന്നാൽ അന്നു നടക്കാഞ്ഞതുകൊണ്ട് തിങ്കളാഴ്ച നടത്തി.

ഉച്ചയ്ക്ക് ഊണും മറ്റും കഴിഞ്ഞശേഷം ഗുരുദേവൻ തൻെറ പ്രേമോന്മാദാവസ്ഥയെക്കുറിച്ച് വീണ്ടും വർണ്ണിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) ഓ! ഞാൻ എന്തൊരവസ്ഥയിലായിരുന്നു! അപ്പോൾ ഇവിടെ ഊണു കഴിച്ചിരുന്നില്ല. ദക്ഷിണേശ്വരത്തോ വരാഹ നഗരത്തിലോ ആര്യദഹയിലോ ഏതെങ്കിലും ബ്രാഹ്മണൻെറ ഗൃഹത്തിൽ ചെന്നു കയറും. മിക്കവാറും ഊണിൻെറ സമയം കഴിഞ്ഞിട്ടായിരിക്കും ചെല്ലുന്നത്. ചെന്ന് ഒരക്ഷരം മിണ്ടാതെ അവിടെ ഇരിക്കും. വീട്ടിലെ ആളുകളാരെങ്കിലും ചോദിച്ചാൽ, 'എനിക്കിന്നിവിടെയാണൂണ്,' എന്നു മാത്രം പറയും. വേറൊന്നും മിണ്ടുകയില്ല. ആലംബസാറിൽ രാമചാറ്റർജിയുടെ വീട്ടിലും പോകാറുണ്ട്. ചിലപ്പോൾ ദക്ഷിണേശ്വരത്ത് സാവർണചൗധുരിയുടെ വീട്ടിലും പോകാറുണ്ട്. അവരുടെ വീട്ടിൽ ആഹാരം കഴിച്ചിരുന്നു, വാസ്തവം; പക്ഷേ അവിടത്തെ ഭക്ഷണം അത്ര സുഖമായി തോന്നിയിരുന്നില്ല. എന്തോ ഒരു മണം!

ഒരു ദിവസം മഥുരനോടു പറഞ്ഞു: 'ദേവേന്ദ്രടാഗൂറിനെ കാണാൻ പോണം. ദേവേന്ദ്രൻ ഈശ്വരനാമം ജപിക്കുന്നു. അദ്ദേഹത്തെ കാണണം. എന്നെയൊന്നു കൂട്ടിക്കൊണ്ടുപോവാമോ?' മഥുരബാബു വലിയ അഭിമാനിയായിരുന്നു. അയാൾ വല്ലവരുടേയും വീട്ടിൽ വിളിക്കാതെ പോവുകയോ? ആദ്യം കുറച്ചു മടി കാണിച്ചു. പിന്നെ പറഞ്ഞു: 'ആവട്ടെ, ദേവേന്ദ്രനും ഞാനും ഒരുമിച്ചു പഠിച്ചിട്ടുണ്ട്. അതുകൊണ്ട് പോവാം അച്ഛാ, ഞാൻ കൊണ്ടുപോവാം.'

ബാഗ്ബസാറിൽ പാലത്തിനടുത്ത് ദീനമുഖർജി എന്നു പേരായി ഒരു നല്ല മനുഷ്യനുണ്ടെന്നു പിന്നൊരിക്കൽ കേട്ടു. അദ്ദേഹം ഒരു ഭക്തൻ. ദീനമുഖർജിയുടെ വീട്ടിൽ പോകണമെന്നു മഥുരബാബുവിനെ അറിയിച്ചു. എൻെറ നിർബ്ബന്ധംകൊണ്ട് മഥുരൻ വണ്ടിയിൽ എന്നെക്കൊണ്ടുപോയി. വീടോ ചെറുത്. ഒരു വലിയ വണ്ടിയിൽ ഒരു വലിയ പണക്കാരൻ വന്നുചേർന്നിരിക്കുന്നു. അവരും വിഷമിച്ചു. ഞങ്ങളും വിഷമത്തിലായി. പോരാത്തതിന് അന്നദ്ദേഹത്തിൻെറ മകൻെറ പൂണൂലിടുന്ന ദിവസവും. എവിടെയിരുത്തും? ഞങ്ങൾ ഒരു ചാവടിയിൽ കയറാൻ തുടങ്ങി. അപ്പോളാരോ വിളിച്ചു പറഞ്ഞു: 'ആ മുറിയിൽ സ്ത്രീകളാണ്, അതിനുള്ളിൽ പോകരുത്.' ആകപ്പാടെ വലിയ കുഴപ്പം. മടക്കത്തിൽ മഥുരബാബു പറഞ്ഞു: 'അച്ഛാ, അങ്ങയുടെ വാക്കിനി ഞാൻ കേൾക്കില്ല.' ഞാൻ ചിരിച്ചു.

ഓ, എന്തൊരവസ്ഥയിൽക്കൂടിയെല്ലാം ഞാൻ കടന്നുപോയി! ഒരിക്കൽ

കുമാരസിങ് സന്ന്യാസിമാർക്ക് ഒരു സദ്യകൊടുത്തു; എന്നെയും ക്ഷണിച്ചു. ചെന്നപ്പോൾ അനേകം സന്ന്യാസിമാർ വന്നിരിക്കുന്നതു കണ്ടു. ഞാൻ ഉണ്ണാനിരുന്നപ്പോൾ ചിലരൊക്കെ എന്നെപ്പറ്റി ഓരോന്നു ചോദിക്കാൻ തുടങ്ങി. ഇങ്ങനെ ചോദിച്ചതുകൊണ്ടു ഞാൻ പോയി മാറിയിരുന്നു. ഇതൊക്കെ അറിഞ്ഞിട്ട് അവർക്കെന്തുവേണമെന്നു തോന്നി. അതു കഴിഞ്ഞ് എല്ലാവർക്കും ഇല വെച്ചു വിളമ്പി. ആരുമൊന്നും പറയുന്നതിനു മുമ്പ് ഞാൻ ഉണ്ണാൻ തുടങ്ങി. സന്ന്യാസിമാർ തമ്മിൽത്തമ്മിൽ 'അതേ, ഇയാളാരാ?' എന്നിങ്ങനെ പറയുന്നത് എനിക്കു കേൾക്കാമായിരുന്നു.

## അദ്ധ്യായം ആറ്

### ഹസ്രയുമായി സംഭാഷണം

നേരം മണിയഞ്ചായി. ശ്രീരാമകൃഷ്ണൻ വരാന്തയുടെ പടിയിന്മേൽ ഇരിക്കുന്നു. രാഖാലും ഹസ്രയും മാസ്റ്ററും അടുത്തിരിക്കുന്നുണ്ട്. ഹസ്ര 'സോഽഹം' ഭാവിയാണ്.

ശ്രീരാമ: (ഹസ്രയോട്) അതെ, ഈശ്വരൻതന്നെയാണ് ആസ്തികനും നാസ്തികനും, ശിഷ്ടനും ദുഷ്ടനും, സത്തും അസത്തും; ജാഗ്രത്തിലും സുഷുപ്തിയിലും അദ്ദേഹംതന്നെ; സർവ്വാവസ്ഥകൾക്കും അതീതനുമാണദ്ദേഹം എന്ന ബോധമുറച്ചാൽ സകല കുഴപ്പങ്ങളും തീരുന്നു.

ഒരു കൃഷിക്കാരന് വയസ്സായപ്പോൾ ഒരു മകനെ കിട്ടി. കുട്ടിയോട് വലിയ വാത്സല്യം. പയ്യൻ പതുക്കെ വലുതായി. ഒരു ദിവസം കൃഷിക്കാരൻ വയലിൽ വേലയെടുത്തുകൊണ്ടു നില്ക്കുമ്പോൾ ഒരാൾ ഓടിവന്ന് മകന് സുഖക്കേടു കലശലാണെന്നറിയിച്ചു; കഥയേതാണ്ട് തീരാറായി എന്ന്. അയാൾ വീട്ടിൽ വന്നുനോക്കിയപ്പോഴേയ്ക്കും കുട്ടി മരിച്ചുകഴിഞ്ഞു. ഭാര്യ കിടന്നു കരച്ചിൽ. എന്നാൽ കൃഷിക്കാരൻെറ കണ്ണിൽ ഒരുതുള്ളി വെള്ളംപോലുമില്ല. ഭാര്യ കടുത്ത ദുഃഖത്തോടെ അയല്ക്കാരോടു പറഞ്ഞു: 'അങ്ങനെയുള്ള ഒരു മകൻ പൊയ്പോയി; എന്നിട്ടും ഇങ്ങോരുടെ കണ്ണിൽ ഒരുതുള്ളി വെള്ളംപോലുമില്ല.' കുറെ ഏറെനേരം കഴിഞ്ഞപ്പോൾ കൃഷിക്കാരൻ ഭാര്യയെ വിളിച്ചുപറഞ്ഞു: 'ഞാനെന്താണ് കരയാത്തതെന്നറിയാമോ? ഇന്നലെ രാത്രി, ഞാനൊരു രാജാവായെന്നും ഏഴു കുഞ്ഞുങ്ങളുടെ അച്ഛനായെന്നും ഒരു സ്വപ്നം കണ്ടു. കുട്ടികൾ രൂപത്തിലും ഗുണത്തിലും ഉത്തമന്മാരാണെന്നു സ്വപ്നത്തിൽ കണ്ടു. അവർ മെല്ലെ വളർന്നുവന്നു, വിദ്യയും ധർമ്മവും സമ്പാദിച്ചു. ആ സമയത്ത് ഞാനുണർന്നുപോയി. നിൻെറ ഈ ഒരു മകനുവേണ്ടി കരയണോ, അതോ എൻെറ ആ ഏഴു മക്കൾക്കുവേണ്ടിക്കരയണോ എന്നാണെനിക്കിപ്പോൾ ആലോചന.' ജ്ഞാനികളുടെ ദൃഷ്ടിയിൽ ജാഗ്രദവസ്ഥയ്ക്ക് സ്വപ്നാവസ്ഥയെക്കാൾ കൂടുതലായ സത്യതയൊന്നുമില്ല.

ഈശ്വരൻതന്നെ കർത്താവ്, അദ്ദേഹത്തിന്റെ ഇച്ഛപോലെ സർവ്വവും നടക്കുന്നു.

ഹസ്രാ: പക്ഷേ, അതു മനസ്സിലാക്കാൻ വലിയ പ്രയാസം. ഭൂകൈലാസത്തിലെ സാധുവിനെ ആളുകൾ എത്രമാത്രം കഷ്ടപ്പെടുത്തി, കൊല്ലാതെകൊന്നു! സാധു സമാധിയിൽ ലയിച്ചിരുന്നു. ആളുകളദ്ദേഹത്തെ മണ്ണിൽ കുഴിച്ചിട്ടു; വെള്ളത്തിൽ മുക്കിത്താഴ്ത്തി; ദേഹത്ത് ഇരുമ്പു പഴുപ്പിച്ചുവെച്ചു. ഇങ്ങനെയൊക്കെ ചെയ്ത് അദ്ദേഹത്തെ ഉണർത്തി. ഈ വക പീഢനങ്ങൾകൊണ്ട് അദ്ദേഹം മരണമടഞ്ഞു. ആളുകൾ പീഡിപ്പിച്ചു. ഈശ്വരേച്ഛകൊണ്ടു മരിച്ചുംപോയി.

**ആത്മാവിന്റെ അനശ്വരത**

ശ്രീരാമ: അവനവന്റെ കർമ്മത്തിനനുസരിച്ചുള്ള ഫലം ലഭിക്കുന്നു. എന്നാൽ ആ സാധുവിന്റെ മരണം ഈശ്വരേച്ഛകൊണ്ടു സംഭവിച്ചതാണ്. വൈദ്യന്മാർ കുപ്പിക്കകത്തു മകരധ്വജം* തയ്യാറാക്കുന്നു. കുപ്പി മണ്ണിൽ പൊതിഞ്ഞു തീയിലിടുന്നു. തീയുടെ ചൂടുകൊണ്ട് കുപ്പിക്കകത്തുള്ള സ്വർണ്ണം ഉരുകി മറ്റു വസ്തുക്കളുമായി ചേർന്നു മകരധ്വജം ഉണ്ടാകുന്നു. അപ്പോൾ വൈദ്യൻ കുപ്പിയെടുത്ത് പതുക്കെപ്പതുക്കെ പൊട്ടിച്ച് അകത്തുള്ള മകരധ്വജം പുറത്തെടുക്കുന്നു. പിന്നെ കുപ്പി ഇരുന്നാലെന്ത്? ഉടഞ്ഞാലെന്ത്? സാധു കൊല്ലപ്പെട്ടു എന്ന് ജനങ്ങൾ വിചാരിക്കുന്നു. എന്നാൽ അദ്ദേഹത്തിന്റെ അന്തഃസാരം തയ്യാറായിക്കഴിഞ്ഞിരിക്കാം. ഭഗവദ്ദർശനത്തിനുശേഷം ശരീരം ഇരുന്നാലെന്ത്, പോയാലെന്ത്?

**സാധുവും അവതാരവും തമ്മിലുള്ള വ്യത്യാസം**

ശ്രീരാമ: ഭൂകൈലാസത്തിലെ സാധു സമാധിയിലിരുന്നു. സമാധി പലതരമുണ്ട്. ഹൃഷീകേശത്തിലെ ഒരു സാധു പറഞ്ഞതുമായി എന്റെ അനുഭവം യോജിച്ചുകണ്ടു. ചിലപ്പോൾ ഉറുമ്പരിക്കുന്നതുപോലെ ശരീരത്തിലെ വായു സഞ്ചരിക്കുന്നതായിക്കാണാം. പിന്നെച്ചിലപ്പോൾ കുരങ്ങ് ഒരു കമ്പിൽനിന്നു വേറൊന്നിലേയ്ക്കു ചാടുംപോലെ തോന്നും. ചിലപ്പോൾ മത്സ്യം നീന്തുംപോലെയായിരിക്കും പോക്ക്. ഇതനുഭവിച്ചിട്ടുള്ളവർക്കേ അറിയാനൊക്കൂ. സമാധിയിൽ ഉലകത്തെ മറക്കുന്നു. മനസ്സല്പം താഴോട്ടുവരുമ്പോൾ ഞാൻ പറയും, 'അമ്മേ, എന്നെ സുഖപ്പെടുത്തു; ഞാൻ വർത്തമാനം പറയട്ടെ.'

ഈശ്വരകോടികൾക്കല്ലാതെ (അവതാരപുരുഷന്മാർക്കല്ലാതെ) സമാധിയിൽനിന്നു മടങ്ങിവരാൻ സാദ്ധ്യമല്ല. സാധാരണ ജീവന്മാരിൽ ചിലർ സാധനാബലംകൊണ്ട് സമാധി പ്രാപിക്കുന്നു. പക്ഷേ, അവർ മടങ്ങിവരികയില്ല. ഭഗവാൻ എപ്പോൾ ജീവമുക്തിയുടെ താക്കോലും കൈയിൽ

---

* രസവും ഗന്ധകവും ചേർത്തുണ്ടാക്കുന്ന ഒരുതരം മരുന്ന്. രാസയോഗം ത്വരിതപ്പെടുത്തുന്നതിനുള്ള ഉപാധിയായി സ്വർണ്ണം അതിൽ ചേർക്കുന്നു.

വെച്ചുകൊണ്ട് മനുഷ്യരൂപമെടുത്തുവരുന്നു, അവതാരം സ്വീകരിക്കുന്നു, അപ്പോൾ ലോകമംഗളത്തിനായി അദ്ദേഹം സമാധിയിൽനിന്നും തിരിച്ചു വരുന്നു.

മാസ്റ്റർ: (സ്വഗതം) ജീവന്മാരുടെ മുക്തിയുടെ താക്കോൽ ഗുരുദേവ ൻെറ കൈയിലാണോ?

ഹസ്ര: ഈശ്വരനെ പ്രീതിപ്പെടുത്താൻ സാധിച്ചാൽ മതി: അവതാരം ഉണ്ടാവട്ടെ, ഇല്ലാതിരിക്കട്ടെ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെയതെ, വിഷ്ണുപ്പൂരിൽ രജിസ്ട്രാരുടെ വലിയ ആപ്പീസുണ്ടല്ലോ, അവിടെ രജിസ്റ്റർ ചെയ്യാൻ കഴിഞ്ഞാൽ ഗോഘാട്ടിൽ കുഴപ്പമൊന്നുമുണ്ടാവില്ല.

**ഗുരുശിഷ്യസംവാദം**

ഇന്ന് കറുത്ത വാവ്, ചൊവ്വാഴ്ച. സന്ധ്യയായി. അമ്പലത്തിൽ ദീപാരാധന നടക്കുന്നു. ദ്വാദശശിവക്ഷേത്രങ്ങളിലും രാധാകാന്ത മന്ദിരങ്ങളിലും ഭവതാരിണീകോവിലിലും ശംഖഘണ്ടാദികളുടെ മംഗള ധ്വനി മുഴങ്ങുന്നു. ദീപാരാധന തീർന്ന് അല്പം കഴിഞ്ഞു ശ്രീരാമകൃ ഷ്ണദേവൻ സ്വന്തം മുറിയിൽനിന്നും തെക്കുപുറത്തുള്ള വരാന്തയിൽ വന്നിരുന്നു. ചുറ്റിനും കൂരിരുട്ട്. അമ്പലവളപ്പിൽ അങ്ങിങ്ങ് ഓരോ വിളക്കുകൾ എരിയുന്നുണ്ട്. ഇരുണ്ട വിണ്ടലം മന്ദാകിനീവക്ഷസ്സിൽ പ്രതിഫലിക്കുന്നു. അമാവാസ്യ. പതിവുപോലെ ഗുരുദേവൻ ഭാവാ വിഷ്ടൻ. ഇന്നു ഭാവം ഗാഢമായിരിക്കുന്നു. ഇടയ്ക്കിടയ്ക്ക് ശ്രീമുഖ ത്തിൽനിന്നും പ്രണവവും ദേവീനാമവും കേട്ടിരുന്നു. വേനല്ക്കാലം, മുറിയ്ക്കുള്ളിൽ വലിയ ചൂട്. അതാണ് വരാന്തയിൽ വന്നത്. ഒരു ഭക്തൻ നല്ലൊരു പുല്പായ് കൊടുത്തിരുന്നു, അതു വരാന്തയിൽ വിരിച്ചു. ഗുരുദേവനു രാപ്പകൽ അമ്മയെക്കുറിച്ചുതന്നെ ചിന്ത. മയങ്ങിക്കൊണ്ട് മാസ്റ്ററോട് ഓരോന്നു മന്ത്രിച്ചുകൊണ്ടിരുന്നു.

ശ്രീരാമ: നോക്കു, ഈശ്വരനെ കാണാൻ കഴിയും. ഇന്ന ആൾക്ക് ഈശ്വരദർശനം ഉണ്ടായിട്ടുണ്ട്; പക്ഷേ അതാരോടും മിണ്ടരുത്. നിനക്കു സാകാരമോ നിരാകാരമോ ഏതാണിഷ്ടം?

മാസ്റ്റർ: ഇപ്പോളെനിക്ക് നിരാകാരമാണ് ഇഷ്ടമായി തോന്നുന്നത്. എന്നാൽ, ഈശ്വരൻതന്നെയാണ് ഇക്കാണായ സാകാരം മുഴുവൻ എന്നും കുറച്ചുകുറച്ചു മനസ്സിലായിവരുന്നു.

ശ്രീരാമ: നോക്കു, ബെൽഘേറിയായിലെ മതിശീലൻെറ വക പൊയ്ക കാണാൻ എന്നെ വണ്ടിയിൽ കൂട്ടിക്കൊണ്ടുപോകാമോ? അതിൽ മലരിട്ടുകൊടുത്താൽ മത്സ്യങ്ങളെല്ലാം വന്നു മലരു തിന്നും. ആഹാ! മത്സ്യങ്ങൾ കളിച്ചുപുളയ്ക്കും. കണ്ടാലെനിക്ക് വലിയ ആനന്ദമു ണ്ടാകും. നിനക്കും ആത്മോദ്ദീപനമുണ്ടാകും; സച്ചിദാനന്ദസാഗരത്തിൽ ആത്മമത്സ്യം ക്രീഡിക്കുന്നതായ്ത്തോന്നും. അതുപോലെ വിശാലമായ

മൈതാനത്തിൽ നിന്നാലും ഈശ്വരാവേശം ഉണ്ടാകും. കുട്ടകത്തിലെ മീൻ കുളത്തിലെത്തിയതുപോലെ തോന്നും.

ഈശ്വരനെ ദർശിക്കണമെങ്കിൽ സാധന അത്യാവശ്യമാണ്. എനിക്ക് കഠോരസാധന ചെയ്യേണ്ടതായ്വന്നു. വില്വവൃക്ഷമൂലത്തിൽ എന്തെല്ലാം തരം സാധനകൾ ഞാൻ ചെയ്തു! 'അമ്മേ, ദർശനമരുളു' എന്നും പറഞ്ഞു മരത്തിൻെറ ചുവട്ടിൽ വീണുകിടക്കും. കണ്ണുനീർ കൊണ്ട് മേലെല്ലാം കുതിരും.

മാസ്റ്റർ: അവിടുന്നെത്രയോ സാധനകളനുഷ്ഠിച്ചു; എന്നാൽ ആളുകൾക്ക് ഒരു നിമിഷംകൊണ്ടു കാര്യം സാധിക്കണംപോലും! വീടിനു ചുറ്റും വിരലുകൊണ്ടു വരച്ചാൽ മതിലുണ്ടാകുമോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരാൾ തീയ്കൂട്ടിയാൽ പത്തുപേർക്കു കായാമെന്ന് അമൃതൻ പറയാറുണ്ട്. പിന്നൊന്നു പറയട്ടെ, നിത്യത്തിലെത്തിയിട്ട് ലീലയിൽ വാഴുന്നതാണ് നല്ലത്.

മാസ്റ്റർ: ലീല, ഭഗവല്ലീല കണ്ടാനന്ദിക്കാനാണെന്ന് അങ്ങു പറയുകയുണ്ടായല്ലോ?

ശ്രീരാമ: അങ്ങനെയല്ല, ലീലയും സത്യമാണ്. പിന്നെ വേറൊരു സംഗതി, നീയിവിടെ വരുമ്പോൾ കൈയിലെന്തെങ്കിലും അല്പംകൊണ്ടുവരണം.* ഞാനതു പറയരുതായിരിക്കും, അഹങ്കാരമെന്നു കരുതിയേക്കും: ഒരു പൈസയ്ക്കെന്തെങ്കിലും കൊണ്ടുവരണമെന്നു ഞാൻ അധരനോടും പറഞ്ഞു. ഒരു പൈസയ്ക്ക് വെറ്റില കൂടെ കൊണ്ടുവരണമെന്നു ഞാൻ ഭവനാഥനോടു പറഞ്ഞു. ഭവനാഥൻെറ ഭക്തി കണ്ടോ? നരേന്ദ്രനെ പിന്തുടരുന്നു. നരേന്ദ്രനെ ഒരു വണ്ടിയിൽ കൂട്ടിക്കൊണ്ടു വരിക. എന്തെങ്കിലും മധുരപലഹാരവും കൊണ്ടു വരണം. അതുകൊണ്ട് നിനക്ക് വലിയ നന്മയുണ്ടാകും.

### ജ്ഞാനപഥവും നാസ്തികതയും

ശ്രീരാമ: ജ്ഞാനവും ഭക്തിയും - രണ്ടും ഈശ്വരദർശനത്തിനുള്ള വഴികളാണ്. ഭക്തിപഥം സ്വീകരിക്കുന്നവർക്ക് ആചാരം കുറച്ചധികം അനുസരിക്കേണ്ടതായുണ്ട്. ജ്ഞാനപഥം അനുസരിക്കുന്നവൻ അനാചാരമെന്തെങ്കിലും ചെയ്താലും അതു നഷ്ടമായ്പോകുന്നു. ജ്ഞാനാഗ്നിയിൽ അതെല്ലാം ദഹിക്കുന്നു. വൻതീയിൽ വാഴ വെട്ടിയിട്ടാലും അതെരിഞ്ഞുപോകും.

ജ്ഞാനിയുടെ മാർഗ്ഗം വിചാരപഥമാകുന്നു. വിചാരം ചെയ്തുചെയ്ത് ചിലപ്പോൾ നാസ്തികഭാവത്തിൽ ചെന്നു പെട്ടെന്നുംവരാം. ഈശ്വരദർശനത്തിനു യഥാർത്ഥമായി ദാഹിക്കുന്ന ഭക്തന്മാർക്ക് നാസ്തികചിന്ത വന്നാലും അവർ ഈശ്വരചിന്ത കൈവിടുകയില്ല. പിതൃപിതാമഹന്മാരാ

---

* രിക്തഹസ്തേന നോപേയാദ് രാജാനം ദൈവതം ഗുരും.

രാജാവിനെയും ദേവതയെയും ഗുരുവിനെയും കാണാൻ വെറുംകൈയോടെ പോകരുത്.

യിട്ടു കൃഷി ചെയ്തുപോന്നിട്ടുള്ള കൂട്ടർ, വെള്ളപ്പൊക്കംകൊണ്ടോ വരൾച്ചകൊണ്ടോ ഒരു വർഷം വിളവു കിട്ടിയില്ലെങ്കിലും കൃഷി തുടർന്നു നടത്തും.

ഗുരുദേവൻ തലയിണയിൽ തലയുംവെച്ച് പായിൽ കിടന്നുകൊണ്ട് സംഭാഷണം തുടർന്നു. ഇടയ്ക്കു മാസ്റ്ററോടു പറഞ്ഞു: 'എൻെറ കാല് കുറേശ്ശേ നോവുന്നു. മെല്ലെയൊന്നു കൈയോടിക്കൂ.'

അഹൈതുകകൃപാസിന്ധുവായ ഗുരുദേവൻെറ പാദപദ്മസേവയും ചെയ്തുകൊണ്ട് മാസ്റ്റർ അദ്ദേഹത്തിൻെറ ശ്രീമുഖത്തുനിന്നും പുറപ്പെടുന്ന വേദവാണികൾ കേട്ടു.

## അദ്ധ്യായം ഏഴ്

1883 ജൂൺ 8, വെള്ളിയാഴ്ച

### ദക്ഷിണേശ്വരത്ത് ഗുരുദേവൻെറ പാദപൂജ

ശ്രീരാമകൃഷ്ണദേവൻ ഇന്നു ദീപാരാധനയ്ക്കുശേഷം ദക്ഷിണേശ്വര ത്തെ കാളീക്ഷേത്രത്തിലെ വിഗ്രഹത്തിനുമുമ്പിൽനിന്നു ദർശനം ചെയ്തു; ചാമരമെടുത്തു ദേവിയെ കുറച്ചുനേരം വീശി.

വേനല്ക്കാലം. ജ്യൈഷ്ഠമാസത്തിലെ ശുക്ലതൃതീയാതിഥി. കഴിഞ്ഞ ചൊവ്വാഴ്ച അമാവാസ്യനാളത്തെ കഥ മേൽ വിവരിച്ചുകഴിഞ്ഞു. ഇന്നു കല്ക്കത്തയിൽനിന്നു സന്ധ്യയ്ക്കുശേഷം രാമൻ, കേദാരൻ, താരകൻ, ഇവർ പൂക്കളും പലഹാരങ്ങളുംകൊണ്ട് വണ്ടിപിടിച്ചു വന്നിരിക്കുന്നു. കേദാരചാറ്റർജിക്ക് വയസ്സ് ഏതാണ്ട് അമ്പതിരിക്കും. പരമഭക്തൻ. ഈശ്വരകഥ കേട്ടാൽ കണ്ണിൽ നീരു നിറയും. ആദ്യം ബ്രഹ്മസമാജ ത്തിൽ പൊയ്ക്കൊണ്ടിരുന്നു. പിന്നീട് കർത്താഭജ സമ്പ്രദായത്തിലും നവരസികസംഘത്തിലും മറ്റും ചേർന്നു കഴിഞ്ഞിരുന്നു. ഒടുവിൽ ശ്രീരാമകൃഷ്ണദേവൻെറ പാദപല്ലവങ്ങളെ ശരണം പ്രാപിച്ചിരിക്കുന്നു. സർക്കാർ സർവ്വീസിൽ ഒരു അക്കൗണ്ടൻറായി ജോലി ചെയ്യുന്നു. അദ്ദേഹത്തിൻെറ വീട് കല്ക്കത്തയിൽ കാഞ്ചരപ്പാറയ്ക്കു സമീപമുള്ള ഹാലിസഹരഗ്രാമത്തിലാകുന്നു.

ശ്രീ താരകന് വയസ്സ് ഇരുപത്തിനാലു കാണും. വിവാഹം കഴിഞ്ഞി രുന്നു - കുറച്ചു ദിവസം കഴിഞ്ഞ് ഭാര്യ മരിച്ചു. അദ്ദേഹത്തിൻെറ വീട് ബാരാസത്ഗ്രാമത്തിലാണ്. ഉച്ചനിലയിലുള്ള ഒരു സാധകനാണ് അദ്ദേഹ ത്തിൻെറ അച്ഛൻ. അച്ഛൻ ശ്രീരാമകൃഷ്ണനെ പല തവണ കണ്ടിട്ടുണ്ട്. താരകൻെറ അമ്മ മരിച്ചതിനു ശേഷം അച്ഛൻ രണ്ടാമതും വിവാഹം ചെയ്തു. താരകൻ രാമൻെറ വീട്ടിൽ കൂടെക്കൂടെ പോകാറുണ്ട്. രാമ ൻെറയും നിത്യഗോപാലൻെറയും കൂടെയാണ് ഗുരുദേവനെ കാണാൻ അധികവും വരാറ്. ഇപ്പോഴും ഒരാപ്പീസിൽ പണിയെടുക്കുന്നുണ്ട്. പക്ഷേ അതിലൊന്നും ഒരു താൽപ്പര്യവുമില്ല.

ശ്രീരാമകൃഷ്ണദേവൻ ശ്രീകോവിലിൽനിന്നു പുറത്തുവന്ന് നടയ്ക്കൽ

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ദക്ഷിണേശ്വരത്ത് ദേവിയെ സാഷ്ടാംഗം പ്രണാമം ചെയ്തു. രാമൻ, മാസ്റ്റർ, കേദാരൻ, താരകൻ തുടങ്ങിയ ഭക്തന്മാർ അവിടെ നില്ക്കുന്നതു കണ്ടു. .

ഗുരുദേവൻ താരകൻെറ കവിളിൽ തൊട്ട് സ്നേഹം കാണിച്ചു. താരകനെക്കണ്ട് ഗുരുദേവന് വലിയ ആനന്ദമായി.

ഭാവാവിഷ്ടനായി ഗുരുദേവൻ തൻെറ മുറിയിൽ തറയിലിരിക്കുന്നു. കാലു രണ്ടും നീട്ടിവെച്ചിരിക്കുന്നു. രാമനും കേദാരനും മാലകൾകൊണ്ടും പൂക്കൾകൊണ്ടും തൃപ്പാദങ്ങളെ അലങ്കരിച്ചു. ഗുരുദേവൻ സമാധിയിൽ.

**കേദാരനും കാമിനീകാഞ്ചനവും**

കേദാരൻ ചില പ്രത്യേകതരം ആചാരങ്ങളിൽ വിശ്വസിക്കുന്നവനായിരുന്നു. ഗുരുദേവൻെറ കാലിലെ പെരുവിരലിൽ കേദാരൻ പിടിച്ചിരിക്കുന്നു. അതുവഴി ശക്തിസഞ്ചാരമുണ്ടാകുമെന്നാണ് വിചാരം. ഗുരുദേവന് അല്പം ബാഹ്യബോധം വന്നപ്പോൾ ദേവിയോടു പറഞ്ഞു: 'അമ്മേ, പെരുവിരലിൽ പിടിച്ചതുകൊണ്ട് അവനെന്നോടെന്തു ചെയ്യാൻ കഴിയും?' കേദാരൻ വിനയത്തോടെ കൈയും കൂപ്പി ഇരിപ്പായി.

ശ്രീരാമ: (കേദാരനോട് ഭാവാവേശത്തിൽ) നിൻെറ മനസ്സിപ്പോഴും കാമിനീകാഞ്ചനത്താൽ ആകർഷിക്കപ്പെടുന്നു. 'എൻെറ മനസ്സതിലില്ല' എന്നു വായ്കൊണ്ടു പറഞ്ഞതുകൊണ്ടെന്താവും? മുന്നോട്ടു പോ. ചന്ദനവൃക്ഷങ്ങൾക്കപ്പുറം ഇനിയും പലതുമുണ്ട് - വെള്ളിഖനി, സ്വർണ്ണം, വജ്രം, മാണിക്യം. അല്പമൊരു ചൈതന്യോദ്ദീപനമുണ്ടായെന്നുവെച്ച് എല്ലാമായിപ്പോയി എന്നു കരുതരുത്.

ഗുരുദേവൻ വീണ്ടും ദേവിയുമായി സംഭാഷണം ചെയ്യുന്നു; അദ്ദേഹമരുളി: 'അമ്മേ, അവനെ ദൂരെ നീക്കൂ!' ഇതു കേട്ട് കേദാരൻെറ തൊണ്ട വരണ്ടു. കേദാരൻ ഭയപ്പെട്ട് രാമനോട് ചോദിച്ചു: 'ഗുരുദേവനെന്താണീ പറയുന്നത്!'

**അവതാരവും പാർഷദനും**

ശ്രീ രാഖാലിനെക്കണ്ട് ഗുരുദേവൻ വീണ്ടും ഭാവാവിഷ്ടനായി. രാഖാലിനെ സംബോധനചെയ്തുകൊണ്ടരുളി: 'ഞാനിവിടെ വന്നിട്ടു വളരെ നാളായി. നീയെപ്പോൾ വന്നു?'

താൻ ഈശ്വരൻെറ അവതാരമാണെന്നും രാഖാൽ തൻെറ ഒരന്തരംഗ പാർഷദനാണെന്നും ഗുരുദേവൻ സൂചിപ്പിക്കുകയല്ലേ ചെയ്തത്?

## അദ്ധ്യായം എട്ട്

1983 ജൂൺ 10, ഞായറാഴ്ച

**ശ്രീരാമകൃഷ്ണൻ അരുളിയ ആത്മകഥ**

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ സ്വന്തം മുറിയിൽ ചിലപ്പോൾ നിന്നുകൊണ്ടും ചിലപ്പോൾ ഇരുന്നുകൊണ്ടും ഭക്തന്മാരുമായി സംഭാഷണം ചെയ്യുന്നു. നേരം പത്തുമണിയായിരിക്കും.

രാഖാൽ, മാസ്റ്റർ, ലാട്ടു, കിശോരി, രാമലാൽ, ഹസ്ര തുടങ്ങി പലരും സന്നിഹിതർ.

ശ്രീരാമകൃഷ്ണദേവൻ തൻെറ ബാല്യകാലചരിത്രം പറയുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) കുട്ടിക്കാലത്ത് ഞങ്ങളുടെ നാട്ടിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരുപോലെ എന്നെ വലിയ കാര്യമായിരുന്നു. എൻെറ പാട്ടു കേൾക്കാനവരിഷ്ടപ്പെട്ടു. എനിക്കാളുകളെ അനുകരിക്കാൻ കഴിഞ്ഞിരുന്നു. അവരതൊക്കെക്കാണും, കേൾക്കും. അവിടത്തെ വീടുകളിലെ സ്ത്രീകൾ എനിക്കായി തിന്നാനുള്ള സാധനങ്ങൾ എടുത്തു വെയ്ക്കാറുണ്ട്. എല്ലാവർക്കും എന്നെ വലിയ വിശ്വാസമായിരുന്നു; സ്വന്തം വീട്ടിലെ ഒരു കുട്ടിയെപ്പോലെയാണ് ഓരോരുത്തരും എന്നെ കരുതിയിരുന്നത്.

ഞാനൊരു ആനന്ദപ്രാവായിരുന്നു. സുഖമായും സന്തോഷമായും കഴിഞ്ഞിരുന്ന കുടുംബങ്ങളിൽ മാത്രമേ ഞാൻ പോകാറുള്ളു. ക്ലേശവും കഷ്ടപ്പാടും കാണുന്നിടത്തുനിന്നു ഞാൻ ഓടിക്കളയും.

കുട്ടികളിൽ നല്ലവർ ഒന്നുരണ്ടുപേരായി ഞാൻ വലിയ സ്നേഹത്തിലായിരുന്നു. ചിലരുമായി വലിയ ചങ്ങാത്തമായിരുന്നു. ഇപ്പോളവർ ഭയങ്കര വിഷയികളായിരിക്കുന്നു. അവരിൽ ചിലർ ചിലപ്പോളിവിടെ വരും; എന്നിട്ടു പറയും, 'എൻെറ ശിവനേ, പള്ളിക്കൂടത്തിൽ കണ്ടതു മാതിരിതന്നെ ഇപ്പോഴും കാണുന്നു!'

പള്ളിക്കൂടത്തിലായിരുന്നപ്പോൾ കണക്ക് എൻെറ തല കറക്കും. എന്നാൽ നന്നായി ചിത്രം വരയ്ക്കാൻ കഴിഞ്ഞിരുന്നു. ദേവീദേവന്മാരുടെ ചെറുചെറു പ്രതിമകൾ നന്നായിട്ടുണ്ടാക്കാനും എനിക്കു കഴിയുമായിരുന്നു.

**അന്നസത്രം കാണാനും രാമായണം കേൾക്കാനും ഇഷ്ടം**

ശ്രീരാമ: സദാവൃത്തി, അതിഥിശാല, എവിടെയൊക്കെക്കണ്ടോ അവിടെയൊക്കെ പോകും: പോയി വളരെ നേരം നോക്കിക്കൊണ്ടു നില്ക്കും. എവിടെയെങ്കിലും രാമായണമോ ഭാഗവതമോ വായിക്കുന്നുണ്ടെങ്കിൽ അവിടെ ചെന്നിരുന്ന് അതു കേൾക്കും. വായനയിൽ വല്ല വിക്കോ മൂളലോ ഉണ്ടെങ്കിൽ അതെനിക്ക് അനുകരിക്കാൻ കഴിഞ്ഞിരുന്നു. അതു കേൾപ്പിച്ച് മറ്റാളുകളെ രസിപ്പിക്കാറുണ്ട്.

സ്ത്രീകളുടെ ഈണം നന്നായിട്ടെനിക്കു വശമായിരുന്നു. അവരുടെ വർത്തമാനവും സ്വരവും അനുകരിക്കാറുണ്ട്. മക്കളില്ലാത്ത മൊട്ടച്ചി, അച്ഛൻ വിളിക്കുമ്പോൾ വിളികേൾക്കും 'ഓയ്,' കിഴവികൾ വരാന്തയിൽ നിന്നു വിളിച്ചു ചോദിക്കും 'ഓ, മത്തിക്കാരാ!' വഴിപിഴച്ച സ്ത്രീകളെ തിരിച്ചറിയാൻ എനിക്കു കഴിഞ്ഞിരുന്നു. പിഴച്ചുപോയ വിധവകൾ മുടി നടുവേ വകയുന്നു, വളരെ ശ്രദ്ധിച്ച് മേല് എണ്ണ തേയ്ക്കുന്നു. നാണം അവർക്കു കുറവായിരിക്കും. അവരിരിക്കുന്നതും കൂടി ഒരു പ്രത്യേക രീതിയിലാണ്. വിഷയികളുടെ വർത്തമാനം പറഞ്ഞതു മതി.

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ദക്ഷിണേശ്വരത്ത് രാമലാലിനോടു പാടുവാൻ പറഞ്ഞു. രാമലാൽ പാടി:

കൂരിരുൾപോലെ കറുത്തിരുണ്ടുള്ളൊരീ
ഭീകരരൂപിണിയാരാണ്?
ശോണിതപ്പൊയ്കയിലോളത്തിലാടിടും
നീലമലർക്കുലയെന്നോണം,
യുദ്ധമുതിർത്തൊരു രക്തക്കളത്തിങ്കൽ
നൃത്തം ചവിട്ടുവതാരാണ്?
പ്രത്യംഗകാന്തി മറച്ചുകൊണ്ടുള്ളൊരീ
ദിഗ്വസ്ത്രധാരിണിയാരാണ്?
തീക്കനൽപോലെയുരുട്ടിമിഴിക്കുന്ന
തൃക്കണ്ണു മൂന്നുള്ളോളാരാണ്?
കാർകൊണ്ടൽ പോലെയഴിഞ്ഞുലഞ്ഞീടിന
കാർകൂന്തലാളിവളാരാണ്?
തന്നുടെ കാൽച്ചവുട്ടേല്ക്കെ മുപ്പാരിടം
നിന്നുകുലുങ്ങുവതെന്താണ്?
ഈ ലസൽക്കാമിനി തന്നുടെ കാന്തനോ
ശൂലം ധരിച്ച ശിവനാണ്,
കാലനും കാലനാമശ്ശിവൻ കാളിതൻ -
കാലടിക്കീഴിൽ കിടപ്പാണ്.

പിന്നീട് രാമലാൽ രാവണവധാനന്തരമുള്ള മന്ദോദരിയുടെ വിലാപ ഗാനം പാടി:

രാഗം - നീലാംബരി, ആദിതാളം

പ്രാണനാഥ, ഭവാനെങ്ങു പോയിയെന്നെ പിരിഞ്ഞേവം
കാണിനേരം പോലും സഹ്യമല്ല മേ വിയോഗദുഃഖം.
പ്രാണനാഥനെപ്പിരിഞ്ഞ ജീവിതമിതെന്തിനയ്യോ!
പ്രാണനെന്നെ വെടിവോളം ശാന്തി കൈവരില്ല തെല്ലും.

### ഗാനം കേട്ട് ശ്രീരാമകൃഷ്ണൻ വിവശൻ

പാട്ടുകേട്ട് ശ്രീരാമകൃഷ്ണൻ കണ്ണീർവാർത്തു. അദ്ദേഹമരുളി: 'ഞാനൊരിക്കൽ വെളിക്കുപോകാൻ കാറ്റാടിമരത്തിൻെറ ചുവട്ടിലേയ്ക്കു പോയപ്പോൾ, പുഴയിൽ വഞ്ചിയിൽനിന്നും വഞ്ചിക്കാർ ഈ പാട്ടുപാടുന്നതു കേൾക്കാനിടയായി. മരച്ചുവട്ടിൽ ഇരുന്ന സമയമെല്ലാം ഞാൻ കരച്ചിലോടു കരച്ചിൽ! എന്നെ താങ്ങിപ്പിടിച്ച് മുറിയിൽ കൊണ്ടുവരേണ്ടതായി വന്നു.

രാമൻ ജഗദഭിരാമൻ കേവലം മാനവനല്ല
താരകബ്രഹ്മമാം വിഷ്ണുതന്നെയാണെന്നല്ലോ ചൊൽവൂ.
രാക്ഷസകുലവിനാശമാശു സംഭവിപ്പാൻ മാത്രം
ആശരേശൻ ഭവാൻ മായാസീതയെ ഹരിച്ചാനല്ലോ.

അക്രൂരൻ ശ്രീകൃഷ്ണനെ രഥത്തിലിരുത്തി മഥുരയ്ക്കുകൊണ്ടു പോകാൻ പുറപ്പെട്ടതു കണ്ട് ഗോപികൾ രഥചക്രത്തെ കെട്ടിപ്പിടിച്ചു; ചിലർ തേരിനുമുമ്പിൽ കിടപ്പായി. അവരക്രൂരനെ ശകാരിച്ചു. ശ്രീകൃഷ്ണൻ സ്വേച്ഛയാ പോകുന്നതാണെന്ന് അവരറിയുന്നില്ല. അക്രൂരൻ അവരെ പറഞ്ഞു മനസ്സിലാക്കി.

രാമലാൽ പാടി:

സ്യന്ദനചക്രം തൊടായ്ക തൊടായ്ക നീ എന്തിനതിനെപ്പിടിച്ചു നിർത്തീ?
എന്തിനതിനെപ്പിടിച്ചുനിർത്തീ?
ഇന്നീ രഥത്തെ നടത്തുന്നതീ വെറും ചക്രങ്ങളെന്നു ധരിച്ചുപോയോ?
വെറും ചക്രങ്ങളെന്നു ധരിച്ചുപോയോ?
ഇത്രിലോകങ്ങളെയൊന്നായ് നടത്തുന്ന കൃഷ്ണൻെറയിച്ഛയതിൻെറ പിന്നിൽ
കൃഷ്ണൻെറയിച്ഛയതിൻെറ പിന്നിൽ
വ്യക്തമായുണ്ടെങ്കിൽ മാത്രമേ തേരിൻെറ ചക്രങ്ങളിപ്പോളിളകയുള്ളൂ
ചക്രങ്ങളിപ്പോളിളകയുള്ളൂ. †

ശ്രീരാമ: (ഭക്തന്മാരോട്) ഗോപികൾക്കെന്തൊരു സ്നേഹം, എന്തൊരു പ്രേമം! രാധ സ്വന്തം കൈകൾകൊണ്ട് ശ്രീകൃഷ്ണൻെറ ചിത്രമെഴുതി. പക്ഷേ കാലു വരച്ചില്ല, മഥുരയ്ക്ക് ഓടിപ്പോയെങ്കിലോ എന്നു പേടിച്ച്.

കുട്ടിക്കാലത്ത് ഞാനീവക പാട്ടുകൾ ധാരാളം പാടിയിരുന്നു. ഓരോരോ യാത്രകളിയിലെയും പാട്ടുകളെല്ലാം കാണാപ്പാഠം ചൊല്ലാൻ കഴിഞ്ഞിരുന്നു. ഞാൻ കാളിയദമനം യാത്രകളിയിലെ കളിക്കാരനായിരുന്നുവെന്ന് ചിലരൊക്കെ പറയാറുണ്ട്.

ഒരു ഭക്തൻ പുതിയൊരു ഉത്തരീയവും മേലിട്ടുകൊണ്ടു വന്നിരുന്നു. രാഖാലിന് ഒരു ബാലൻെറ സ്വഭാവമാണ്. അയാളൊരു കത്രികകൊണ്ട് ഭക്തൻെറ ഉത്തരീയത്തിൻെറ നൂലു മുറിക്കാൻ പുറപ്പെട്ടു. ഗുരുദേവൻ ചോദിച്ചു: 'എന്തിനാണതു മുറിക്കുന്നത്? ചുമ്മാതിരി. നല്ല കമ്പിളിപോലെ തോന്നുന്നുവല്ലൊ, കൊള്ളാം. എന്താണതിനു വില?'

അക്കാലത്ത് വിദേശക്കമ്പിളികൾക്ക് വില വളരെ കുറവായിരുന്നു, ഭക്തൻ പറഞ്ഞു: 'ജോഡിക്ക് ഒരു രൂപാ ആറണ.' ഗുരുദേവൻ ചോദിച്ചു: 'എന്ത് ! ജോഡിക്കോ? ഒരു രൂപാ ആറണ ജോഡിക്കോ?'

അല്പം കഴിഞ്ഞ് ഗുരുദേവൻ ഭക്തനോടു പറഞ്ഞു: 'ഗംഗയിൽ പോയി കുളിച്ചു വാ. ദേ, അയാൾക്കല്പം എണ്ണ കൊടുക്കൂ.'

അയാൾ കുളിച്ചുവന്നപ്പോൾ ഗുരുദേവൻ അലമാരയിൽനിന്ന് ഒരു മാമ്പഴമെടുത്തുകൊണ്ടുവന്ന് അയാൾക്കു കൊടുത്തു. എന്നിട്ടു പറഞ്ഞു: 'ഇതിയാൾക്കു കൊടുക്കുന്നു. മൂന്നു പരീക്ഷ ജയിച്ചല്ലൊ. ആട്ടെ, നിൻെറ അനിയനെങ്ങനെയിരിക്കുന്നു?'

ഭക്തൻ: അയാളുടെ മരുന്ന് ഫലിച്ചു. ഇത്തവണ പണിയെടുത്താൽ

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ദക്ഷിണേശ്വരത്ത് കാര്യം നടക്കും.

ശ്രീരാമ: അയാൾക്കൊരു ജോലി ഏർപ്പാടുചെയ്തു കൊടുക്കാൻ പറ്റുമോ? ആവട്ടെ, നീയവന് രക്ഷാകർത്താവായിരിക്കുമോ?

ഭക്തൻ: നേരെയായാൽ ഒക്കെ എളുപ്പമാകും.

## അദ്ധ്യായം ഒമ്പത്

### ശ്രീരാമകൃഷ്ണൻ മണിരാമപുരത്തുനിന്നുള്ള ഭക്തന്മാരുടെ കൂടെ

ആഹാരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ അല്പമൊന്നിരുന്നു. ഇനിയും വിശ്രമിക്കാനിടകിട്ടിയില്ല. ഭക്തന്മാരുടെ വരവാരംഭിച്ചു. ആദ്യം മണിരാമപുരത്തുനിന്ന് ഒരു സംഘം ഭക്തന്മാർ വന്നുചേർന്നു. ഒരാൾ പി.ഡബ്ലിയു.ഡി.യിൽ ഉദ്യോഗസ്ഥനായിരുന്ന്, ഇപ്പോൾ പെൻഷനായി. ഒരു ഭക്തൻ അയാളെയും കൂട്ടിക്കൊണ്ടുവന്നിട്ടുണ്ട്. പിന്നെ ബെൽഘേറിയായിൽനിന്ന് ഒരു സംഘം ഭക്തന്മാർ വന്നെത്തി. മണിമല്ലികൻ മുതലായ ഭക്തന്മാരും ക്രമേണ വന്നുചേർന്നു.

മണിരാമപുരം ഭക്തന്മാർ പറഞ്ഞു: 'ഞങ്ങളങ്ങയുടെ വിശ്രമം തടസ്സപ്പെടുത്തി.'

ശ്രീരാമകൃഷ്ണൻ പറഞ്ഞു: "ഇല്ലില്ല. അതൊക്കെ രാജസന്മാരുടെ കഥ. അവരെക്കുറിച്ചാളുകൾ പറയും, 'അയാളിപ്പോൾ ഉറക്കം പിടിക്കും.'" മണിരാമപുരത്തിൽനിന്നാണ് അവരെന്നു കേട്ടപ്പോൾ ഗുരുദേവൻ തൻെറ കുട്ടിക്കാലത്തെ സ്നേഹിതൻ ശ്രീരാമനെ ഓർമ്മിച്ചു. ഗുരുദേവൻ പറഞ്ഞു: 'ശ്രീരാമൻെറ കട നിങ്ങളുടെ ആ നാട്ടിലാണ്. അവിടെ ശ്രീരാമൻ എൻെറകൂടെ പള്ളിക്കൂടത്തിൽ പഠിച്ചിരുന്നു. ഇന്നാളൊരുദിവസം അയാൾ ഇവിടെ വന്നിരുന്നു.'

മണിരാമപുരത്തെ ഭക്തന്മാർ: എന്തുപായംകൊണ്ട് ഭഗവാനെ പ്രാപിക്കാം, എന്നൊന്ന് സദയം പറഞ്ഞുതന്നാലും.

### സാധനയും ഭജനയും ചെയ്ക – വ്യാകുലനാവുക

ശ്രീരാമ: കുറച്ചു സാധനയും ഭജനയും ചെയ്യണം. പാലിൽ വെണ്ണയുണ്ട് എന്നു വെറുതെ പറഞ്ഞതുകൊണ്ടായില്ല. പാലുറയൊഴിച്ച് തൈരാക്കി കടഞ്ഞ് വെണ്ണയെടുക്കണം. അതിന് ഇടയ്ക്കിടക്ക് കുറേശ്ശെ ഏകാന്തത്തിൽ പാർക്കണം. *കുറച്ചുനാൾ നിർജ്ജനത്തിൽ പാർത്ത് ഭക്തി സമ്പാദിച്ചശേഷം എവിടെയെന്നാൽ പാർത്തോളു. കാലിൽ ചെരിപ്പിട്ടുകൊണ്ട് മുള്ളുള്ള കാട്ടിലും വിഷമം കൂടാതെ നടക്കാം.

പ്രധാനസംഗതി വിശ്വാസമാണ്. ഭാവനപോലെയാണ് ലാഭം. ∫വിശ്വാസമാണ്. മൂലം. വിശ്വാസമുണ്ടായാൽ പിന്നെ ഭയം വേണ്ട.

* യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ (ഗീത 6.10)

∫ യാദൃശീ ഭാവനാ യസ്യ സിദ്ധിർഭവതി താദൃശീ. 'മനംപോലെ മംഗല്യം'

മണിരാമപുരം ഭക്തൻ: ഗുരു ആവശ്യമുണ്ടോ?

ശ്രീരാമ: പലർക്കും ആവശ്യമുണ്ട്. *എന്നാൽ ഗുരുവിൻെറ വാക്കിൽ വിശ്വാസം വേണം.

ഗുരുവിനെ ഈശ്വരനെന്നു കരുതിയാൽ ശരിയായി. അതുകൊണ്ടാണ് വൈഷ്ണവർ ഗുരു - കൃഷ്ണൻ - വൈഷ്ണവൻ എന്നു പറയുന്നത്. മൂവരേയും ഒരുപോലെ ആരാധിക്കണമെന്നർത്ഥം.

സർവ്വദാ ഭഗവന്നാമം ജപിക്കണം. കലിയിൽ നാമം മഹനീയമാണ്. കലിയിൽ ജനങ്ങൾ അന്നഗതപ്രാണരായതുകൊണ്ട് യോഗം സാദ്ധ്യമല്ല. ഈശ്വരനാമം ജപിക്കുമ്പോൾ കൈകൊണ്ടു താളം പിടിച്ചാൽ പാപമാകുന്ന പക്ഷികൾ പറന്നുപോകും.

സത്സംഗം സർവ്വദാ വേണ്ടതുണ്ട്. ഗംഗയോട് അടുക്കുംതോറും തണുത്ത കാറ്റ് കൂടുതൽ കൂടുതൽ അനുഭവപ്പെടും; തീയോട് എത്ര അടുക്കുന്നുവോ അത്രയ്ക്കും ചൂടുതോന്നും.

മടിയും പിടിച്ച് 'സാ'ന്നുപോയാൽ പറ്റില്ല. ലോകസുഖങ്ങളനുഭവിക്കാനാഗ്രഹമുള്ളവർ പറയും, 'ആവും, എപ്പോഴെങ്കിലുമൊരിക്കൽ ഈശ്വരനെ കിട്ടും.'

'മകന് ധിറുതിയായെന്നു കണ്ടാൽ അച്ഛൻ അവകാശപ്പെട്ട കാലത്തിനു മൂന്നുകൊല്ലം മുമ്പുതന്നെ അവൻെറ ഭാഗം തിരിച്ചുകൊടുക്കും,' എന്നു ഞാൻ കേശവസേനനോട് പറഞ്ഞു. അമ്മ അരി വെയ്ക്കുന്നു: കൊച്ചുകുഞ്ഞ് തൊട്ടിലിൽ കിടക്കുന്നു. ഈമ്പാൻ ഒരു കളിപ്പാടം കൊടുത്തിട്ടാണ് അമ്മ പോയിരിക്കുന്നത്. കളിപ്പാട്ടം വലിച്ചെറിഞ്ഞ് കുട്ടി ഉറക്കെ ക്കരയാൻ തുടങ്ങുമ്പോൾ, അമ്മ കഞ്ഞിക്കലം വാങ്ങിത്താഴെവെച്ചിട്ടു വന്ന് കുട്ടിയെ എടുത്തു മടിയിൽവെച്ച് അമ്മിഞ്ഞ കൊടുക്കുന്നു. ഈവക കഥകളൊക്കെ ഞാൻ കേശവസേനനോട് പറഞ്ഞു.

കലികാലത്തിൽ ഒരു രാവും പകലും ഈശ്വരനുവേണ്ടി കരഞ്ഞാൽ ഈശ്വരനെ കിട്ടുമെന്നു പറയപ്പെടുന്നു. പരിഭവത്തോടെ ഈശ്വരനോടു പറയണം: 'അങ്ങെന്നെ സൃഷ്ടിച്ചു. എനിക്കു ദർശനം തന്നേപറ്റൂ!' ലോകത്തിലിരുന്നാലും എവിടെയിരുന്നാലും ഈശ്വരൻ മനസ്സാണ് നോക്കുന്നത്. വിഷയാസക്തമായ മനസ്സ് നനഞ്ഞ തീപ്പെട്ടിക്കോലുപോലെയാണ്; എത്രയുരച്ചാലും കത്തുകയില്ല. ഏകലവ്യൻ മണ്ണുകൊണ്ട് ദ്രോണൻെറ, അതായത് തൻെറ ഗുരുവിൻെറ, മൂർത്തിയുണ്ടാക്കി അടുക്കൽ വെച്ചുകൊണ്ട് ധനുർവിദ്യ പഠിച്ചു.

'മുന്നോട്ടുപോവുക.' വിറകുവെട്ടുകാരൻ മുന്നോട്ടു മുന്നോട്ടു പോയി. ചന്ദനക്കാട്, വെള്ളിഖനി, സ്വർണ്ണഖനി ഒക്കെക്കണ്ടു. പിന്നെയും മുന്നോട്ടു ചെന്നപ്പോൾ ഹീരവും മാണിക്യവും കണ്ടു.

മൺചുമരുകൊണ്ടുള്ള കുടിലിൽ പാർക്കുന്നവരെപ്പോലെയാണ്

* ആചാര്യവാൻ പുരുഷോ വേദ. ഛാന്ദോഗ്യോപനിഷത് (6.14-3-)

അജ്ഞാനികൾ; അകത്തു വേണ്ടത്ര വെളിച്ചവുമില്ല; പുറമേ ഒരു വസ്തു കാണാനും ഒക്കുകയില്ല. ആത്മജ്ഞാനം ലഭിച്ചശേഷം ലോകത്തിൽ വാഴുന്നവർ കണ്ണാടിയിട്ട വീട്ടിൽ താമസിക്കുന്നവരെപ്പോലെയാണ്. അകത്തും വെളിച്ചം, പുറത്തും വെളിച്ചം. അകത്തെ സാധനങ്ങളും കാണാം, പുറത്തെ സാധനങ്ങളും കാണാം.

**ബ്രഹ്മവും ജഗന്മാതാവും ഒന്ന്**

ശ്രീരാമ: ഒന്നല്ലാതെ വേറേ യാതൊന്നുമില്ല. ആ പരബ്രഹ്മം എത്ര നാളേയ്ക്ക് 'അഹം'ഭാവം നമ്മിൽ വെച്ചിരിക്കുന്നുവോ, അത്രയുംനാൾ അത് ആദ്യാശക്തിരൂപേണ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യുന്നതായി നമുക്കു തോന്നിക്കുന്നു.

ബ്രഹ്മംതന്നെ ആദ്യാശക്തി. ഒരു രാജാവ് ഒരു യോഗിയോട് തനിക്ക് ഒറ്റവാക്കിൽ ജ്ഞാനം നല്കണമെന്നാവശ്യപ്പെട്ടു. 'ആവട്ടെ, അങ്ങേയ്ക്ക് ഒറ്റവാക്കിൽ ജ്ഞാനം കിട്ടും,' എന്നു യോഗി അരുളി. അല്പനേരം കഴിഞ്ഞ് ഒരിന്ദ്രജാലക്കാരൻ പെട്ടെന്ന് രാജാവിൻെറ അടുക്കലെത്തി. അയാൾ വന്നു രണ്ടു വിരൽ വേഗത്തിൽ കറക്കുന്നതു രാജാവു കണ്ടു. അയാൾ പറഞ്ഞു, 'രാജൻ, ഇതു നോക്കൂ, ഇതു നോക്കൂ.' രാജാവ് വിസ്മയത്തോടെ നോക്കിക്കൊണ്ടിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ കാണാം, രണ്ടുവിരലും ഒന്നായിത്തീർന്നിരിക്കുന്നു. കൺകെട്ടുകാരൻ ഒറ്റവിരൽ ചുഴറ്റിക്കൊണ്ടു പറഞ്ഞു: 'രാജാവേ, ഇതു നോക്കൂ, രാജാവേ ഇതു നോക്കൂ.' അതായത്, ബ്രഹ്മവും ആദ്യാശക്തിയും ആദ്യം രണ്ടെന്നുതോന്നും. എന്നാൽ ബ്രഹ്മജ്ഞാനമുണ്ടായ്ക്കഴിഞ്ഞാൽ രണ്ടുണ്ടായിരിക്കയില്ല. അപ്പോൾ പിന്നെ അഭേദം, ഏകം. ഒന്നല്ലാതെ രണ്ടില്ല, അദ്വൈതം.

## അദ്ധ്യായം പത്ത്

**ബെൽഘേറിയായിലെ ഭക്തന്മാരുടെകൂടെ**

ബെൽഘേറിയായിൽനിന്നും ഗോവിന്ദമുഖ്യോപാദ്ധ്യായൻ മുതലായ ഭക്തന്മാർ വന്നിട്ടുണ്ട്. ഗുരുദേവൻ അവരുടെ വീട്ടിൽ ചെന്നിരുന്നപ്പോൾ ഒരു ഭാഗവതരുടെ 'ഉണരു ഉണരു അമ്മേ,' എന്ന ഗാനം കേട്ടു സമാധിസ്ഥനാവുകയുണ്ടായി. ഗോവിന്ദൻ ആ ഭാഗവതരേയും കൂട്ടിക്കൊണ്ടു വന്നിട്ടുണ്ട്. ഭാഗവതരെക്കണ്ട് ഗുരുദേവനു സന്തോഷമായി. 'നീയല്പം പാടുക' എന്ന് അദ്ദേഹം അരുളിയതനുസരിച്ച് ഗായകൻ പാടി:

ഏറെ നേരമായിട്ടമ്മ മൂലാധാരപത്മത്തിങ്കൽ
ഗാഢനിദ്ര പൂണ്ടമർന്നു ശയിക്കയല്ലീ!
ഉണർന്നരുളുക തായേ, പരമരഹസ്യമാകും
പണിയൊന്നു നിറവേറ്റാനുണരുകമ്മേ.
നെറുകയിൽ സഹസ്രാരപത്മത്തിൽ വസിക്കും തവ
പതി തൻസവിധത്തിലേയ്ക്കുയരുകമ്മേ.

ചൈതന്യരൂപിണി, തായേ, ഷട്ച്ചക്രങ്ങളെ ഭേദിച്ചെൻ -
മനഃക്ലേശമകറ്റണേ ജഗജ്ജനനി.

ശ്രീരാമ: ഈ പാട്ടിൽ ഷട്ചക്രം ഭേദിക്കുന്നതിൻെറ കാര്യമുണ്ട്. ഈശ്വരൻ പുറത്തുമുണ്ട് അകത്തുമുണ്ട്. അദ്ദേഹം അകത്തിരുന്നുകൊണ്ട് മനസ്സിൻെറ നാനാ അവസ്ഥകളേയും ഉണ്ടാക്കുന്നു. ഷട്ചക്രം ഭേദിച്ചു കഴിഞ്ഞാൽ ജീവാത്മാവ് മായയുടെ രാജ്യത്തിനുപുറത്തു ചാടി പരമാത്മാവുമായി ഒന്നായിത്തീരുന്നു. ഈശ്വരദർശനമെന്നാണ് ഇതിൻെറ പേർ.

മായ വാതില്ക്കൽനിന്നും മാറിനിന്നില്ലെങ്കിൽ ഈശ്വരദർശനം ഉണ്ടാവില്ല. രാമനും ലക്ഷ്മണനും സീതയും ഒരുമിച്ചു നടക്കുകയായിരുന്നു. ഏറ്റവും മുമ്പിൽ രാമൻ, നടുക്കു സീത, പിന്നിൽ ലക്ഷ്മണൻ. സീത നടുക്കു വന്നതുകൊണ്ട് ലക്ഷ്മണന് രാമനെ കാണാൻ കഴിഞ്ഞിരുന്നില്ല. അതുപോലെ മായ ഇടയ്ക്കു വരുന്നതുകൊണ്ട് ജീവന് ഈശ്വരനെ കാണാൻ കഴിയുന്നില്ല. (മണിമല്ലികനോട്) എന്നാൽ ഈശ്വരകൃപയുണ്ടായാൽ മായ വഴിമാറിത്തരും. സന്ദർശകൻ വാതില്ക്കൽ വന്നുനില്ക്കുമ്പോൾ ദ്വാരപാലകൻ യജമാനനോടു പറയുന്നു, 'പ്രഭോ, ആജ്ഞയരുളിയാലും; അയാൾക്ക് വാതിൽ തുറന്നുകൊടുക്കാം.'*

വേദാന്തമതമെന്നും പുരാണമതമെന്നും രണ്ടുണ്ട്. ഈ സംസാരം ഒരു 'കൺകെട്ടിൻെറ ചട്ടക്കൂടാണ്.' അതായത് ഈ ജഗത്തെല്ലാം സ്വപ്നം പോലെ ഇല്ലാത്തതാണ്, എന്ന് വേദാന്തമതം പറയുന്നു. എന്നാൽ പുരാണമതം അഥവാ ഭക്തിശാസ്ത്രമനുസരിച്ച് ഈശ്വരൻതന്നെയാണ് ചതുർവ്വിംശതി തത്ത്വങ്ങളായിത്തീർന്നിരിക്കുന്നത്. അദ്ദേഹത്തെ അകത്തും പുറത്തും ആരാധിക്കുക.

'ഞാൻ' എന്ന ബോധം എത്രനാൾ ഈശ്വരൻ നമ്മിൽ നിലനിർത്തുന്നുവോ, അത്രനാൾ എല്ലാം ഉണ്ട്; അപ്പോൾ സ്വപ്നംപോലെ എന്നുപറയുന്നതു ശരിയല്ല. അടിയിൽ തീയെരിയുന്നു; അതുകൊണ്ട് ചരുവത്തിനുള്ളിൽ അരി, പരിപ്പ്, ഉരുളക്കിഴങ്ങ്, പടവലങ്ങ എല്ലാം തിളച്ചുപൊങ്ങുന്നു. തിളച്ചുചാടുന്നു: 'ഞാനിവിടെയുണ്ട്; ഞാൻ ചാടുന്നു,' എന്നു പറയുംപോലെ തോന്നുന്നു. ശരീരമാണ് ചരുവം. മനസ്സും ബുദ്ധിയും വെള്ളം; ഇന്ദ്രിയവിഷയങ്ങളാണ് അരി, പരിപ്പ്, ഉരുളക്കിഴങ്ങ്, പടവലങ്ങ. ഇന്ദ്രിയങ്ങളിൽ അഭിമാനംകൊള്ളുന്ന അഹംബോധം 'ഞാൻ ചാടുന്നു' എന്നു പറയുന്നു. സച്ചിദാനന്ദമാകുന്നു അഗ്നി.

അതുകൊണ്ട് ഭക്തിശാസ്ത്രത്തിൽ ഈ സംസാരത്തെത്തന്നെ ആനന്ദമന്ദിരം എന്നു പറയുന്നു. ഈ സംസാരം 'കൺകെട്ടിൻെറ ചട്ടക്കൂട്' ആകുന്നുവെന്ന് രാമപ്രസാദൻെറ ഗാനത്തിലുണ്ട്. ഈ സംസാരം ആനന്ദമന്ദിരമാകുന്നു എന്ന് അതിന് ഒരാൾ മറുപടിയും നല്കി. 'കാളീഭക്തൻ, ജീവന്മുക്തൻ, നിത്യാനന്ദമയൻ.' ഈശ്വരൻ തന്നെയാണ് മായയായിത്തീർന്നിരിക്കുന്നതും എന്നു ഭക്തൻ കാണുന്നു.

---

* മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ. (ഗീത.9.14)

അദ്ദേഹംതന്നെ ജീവനും ജഗത്തുമായി വർത്തിക്കുന്നു. ഈശ്വരൻ, മായ, ജീവൻ, ജഗത്ത് എല്ലാം ഒന്നായി ഭക്തൻ കാണുന്നു. രാമനാണ് സർവ്വവുമായിത്തീർന്നിരിക്കുന്നത്. ചിലർ രാധാകൃഷ്ണമയമായിട്ടു കാണുന്നു. ഈ ചതുർവ്വിംശതിതത്ത്വങ്ങളായിത്തീർന്നിരിക്കുന്നത് കൃഷ്ണൻതന്നെയാകുന്നു. മുഖത്ത് പച്ചക്കണ്ണാടി വെച്ചാൽ എല്ലാം പച്ചയായിക്കാണും പോലെ.

എന്നാൽ ഭക്തിശാസ്ത്രമനുസരിച്ച് ശക്തിപ്രകാശത്തിന്നു വ്യത്യാസമുണ്ട്. രാമൻതന്നെയാണ് സർവ്വവുമായിരിക്കുന്നത്; എന്നാൽ ചിലയിടങ്ങളിൽ ശക്തി കൂടുതലും ചിലയിടങ്ങളിൽ ശക്തി കുറവും കാണാം. അവതാരത്തിൽ അദ്ദേഹം ഒരു തരത്തിൽ പ്രകാശിക്കുന്നു; ജീവനിൽ വേറൊരു തരത്തിലും. അവതാരപുരുഷന്മാർക്കും ദേഹബുദ്ധിയുണ്ട്. ശരീരധാരണം മായകൊണ്ടാണ്. സീതയ്ക്കുവേണ്ടി രാമൻ വിലപിച്ചു. എന്നാൽ അവതാരം സ്വേച്ഛയാ തൻെറ കണ്ണിനു മീതേ തുണികെട്ടുകയാണ് ചെയ്യുന്നത്; കുട്ടികൾ കണ്ണുകെട്ടിക്കളിക്കുംപോലെ. എന്നാൽ അമ്മ വിളിച്ചാൽ കളി തീർന്നു. ജീവൻെറ കഥ വേറെ. അവരുടെ കണ്ണു മൂടിക്കെട്ടിയിരിക്കുന്ന തുണി പിന്നിൽ ആണിതറച്ചുറപ്പിച്ചിരിക്കുകയാണ്. എട്ടു കെട്ടുകളുണ്ട്. *ലജ്ജ, ഘൃണ, ഭയം, ജാതി, കുലം, ശീലം, ശോകം, ജുഗുപ്സ ഇവയാണ് എട്ടു കെട്ടുകൾ. അവ അഴിച്ചുതരാൻ ഗുരുവില്ലെങ്കിൽ സാദ്ധ്യമല്ല.

ബെൽഘേറിയായിലെ ഭക്തൻ: അവിടുന്നു ഞങ്ങളിൽ കൃപയരുളിയാലും.

## അദ്ധ്യായം പതിനൊന്ന്

### ശരിയായ ഭക്തൻെറ ലക്ഷണം

ശ്രീരാമ: സകലരുടേയും ഉള്ളിൽ ഈശ്വരനുണ്ട്. എന്നാൽ ഗ്യാസ് കമ്പനിക്ക് അപേക്ഷ കൊടുക്കണം. അവർ നിങ്ങളുടെ വീട്ടിലേയ്ക്ക് ഗ്യാസ്കുഴൽ ഘടിപ്പിച്ചുതരും. പക്ഷേ വ്യാകുലതയോടെ അപേക്ഷ കൊടുക്കണം. മൂന്നുവിധം ആകർഷണങ്ങൾ ഒന്നുചേർന്നാൽ ഈശ്വരദർശനമുണ്ടാകുമെന്നു പറയപ്പെടുന്നു: 'അമ്മയ്ക്കു മക്കളോടുള്ള വാത്സല്യം, പതിവ്രതയ്ക്കു ഭർത്താവിനോടുള്ള പ്രേമം, വിഷയാസക്തന് വിഷയങ്ങളോടുള്ള ആകർഷണം - ഇവ മൂന്നും. ശരിയായ ഭക്തന് ചില ലക്ഷണങ്ങളുണ്ട്. ഗുരൂപദേശം കേട്ടാൽ അടങ്ങിയിരിക്കും. പാമ്പാട്ടിയുടെ കുഴലൂത്തു കേട്ടാൽ നല്ല ജാതി പാമ്പുകൾ അനങ്ങാതിരുന്നു കേൾക്കും. എന്നാൽ ചിലത് അനങ്ങാതിരിയ്ക്കയില്ല. പിന്നൊരു ലക്ഷണം: ശരിയായ ഭക്തന് ധാരണാശക്തി ഉണ്ടായിരിക്കും. വെറും കണ്ണാടിയിൽ പടം പതിയുകയില്ല; എന്നാൽ കറുത്ത ദ്രാവകം പുരട്ടിയ ചില്ലിൽ പടം

* ഘൃണാ ലജ്ജാ ഭയം ശങ്കാ (ശോകം?) ജുഗുപ്സാ ചേതി പഞ്ചമീ കുലം ശീലം തഥാ ജാതിരഷ്ടൗ പാശാഃ പ്രകീർത്തിതാഃ. (കുലാർണ്ണവതന്ത്രം.)

പതിയും, ഫോട്ടോഗ്രാഫിയിലെന്നപോലെ. ഭക്തിയാണ് കറുത്ത ദ്രാവകം. വേറൊരു ലക്ഷണമുണ്ട്. യഥാർത്ഥഭക്തൻ ജിതേന്ദ്രിയനായിരിക്കും, കാമജിത്തായിരിക്കും. ഗോപികൾക്കു കാമമുണ്ടായിരുന്നില്ല.

നിങ്ങൾ സംസാരത്തിലിരിക്കുന്നു; അങ്ങനെയായിക്കോട്ടെ. ഇതിൽ അദ്ധ്യാത്മസാധനയ്ക്ക് കുറേക്കൂടി എളുപ്പമാണ്. കോട്ടയ്ക്കകത്തു നിന്നുകൊണ്ട് യുദ്ധം ചെയ്യുംപോലെയാണത്. ശവസാധന ചെയ്യുമ്പോൾ ഇടയ്ക്കിടയ്ക്കു ശവം വായ് തുറന്നു പേടികാട്ടുന്നു. അതിനാൽ അരിയും പയറുവറുത്തതും അടുത്തുവെച്ചിരിക്കും. അതിൻെറ വായിൽ ഇടയ്ക്കിടെ ഇട്ടുകൊടുക്കണം. ശവം ശാന്തമായാൽ നിശ്ചിന്തമായിരുന്നു ജപം നടത്താൻ സാധിക്കും. അതുപോലെ ഭാര്യാപുത്രാദികളെ ശാന്തമാക്കി വെച്ചുകൊണ്ടിരിക്കണം. അവർക്ക് ഉണ്ണാനും ഉടുക്കാനുമെല്ലാം ഏർപ്പാടു ചെയ്തുകൊടുക്കണം. അപ്പോൾ പിന്നെ സാധനയ്ക്കും ഭജനയ്ക്കും എളുപ്പമായിരിക്കും.

ഭോഗവാസന അല്പമെങ്കിലും ബാക്കിയുള്ളവർ സംസാരത്തിൽ വസിച്ചുകൊണ്ട് ഈശ്വരനെ വിളിക്കണം. 'മദ്ഗുരമത്സ്യച്ചാറും തരുണീമണിതൻ മാറും, ഹരിഹരി ചൊൽചൊൽ,' എന്ന് നിത്യാനന്ദൻ വ്യവസ്ഥ ചെയ്തിരുന്നുത് അതുകൊണ്ടാണ്.

എന്നാൽ യഥാർത്ഥ ത്യാഗികളുടെ കഥയൊന്നു വേറെ. തേനീച്ച പൂവിലല്ലാതെ വേറെങ്ങും ഇരിക്കയില്ല. വേഴാമ്പലിന് വെള്ളമെല്ലാം മോശം. എല്ലാത്തരം വെള്ളമൊന്നും കുടിക്കയില്ല. ചോതിനക്ഷത്രത്തിലെ മഴയും നോക്കി വായുംപൊളിച്ചിരിക്കും. ആ മഴവെള്ളം മാത്രമേ അതു കുടിക്കൂ. ശരിയായ സന്ന്യാസി വേറെ യാതൊന്നിലും ആനന്ദംകൊള്ളുകയില്ല. ഈശ്വരനിൽ മാത്രം ആനന്ദം. തേനീച്ച പൂവിൽ മാത്രമേ ഇരിക്കൂ. ശരിക്കും ത്യാഗിയായ സന്ന്യാസി തേനീച്ചയെപ്പോലെയാണ്. ഗൃഹസ്ഥഭക്തൻ സാധാരണ ഈച്ചയെപ്പോലെയാകുന്നു. പലഹാരത്തിലുമിരിക്കും, ചീഞ്ഞളിഞ്ഞ വ്രണത്തിലുമിരിക്കും.

നിങ്ങൾ വളരെ കഷ്ടപ്പെട്ട് ഇവിടെ വന്നിരിക്കുന്നു. നിങ്ങൾ ഈശ്വരനെ തേടി നടക്കുകയായിരിക്കും. എന്നാൽ എല്ലാവരും തോട്ടം കണ്ടു സംതൃപ്തരാകുന്നു; ഒന്നോരണ്ടോ പേർ മാത്രം തോട്ടം ഉടമയെ തേടുന്നു. ലോകത്തിൻെറ സൗന്ദര്യം ആസ്വദിക്കുന്നു; ലോകകർത്താവിനെ അന്വേഷിക്കുന്നില്ല.

**ഹഠയോഗവും രാജയോഗവും**

ശ്രീരാമ: (ഗായകനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇദ്ദേഹം ഷട്ചക്രത്തെക്കുറിച്ചു പാടി. അതൊക്കെ യോഗത്തെ സംബന്ധിക്കുന്ന സംഗതികളാണ്. യോഗം ഹഠയോഗമെന്നും രാജയോഗമെന്നും രണ്ടു തരമുണ്ട്. ഹഠയോഗി പലതരം വ്യായാമങ്ങളും ചെയ്യുന്നു. അയാളുടെ ഉദ്ദേശം സിദ്ധികളും ദീർഘായുസ്സും വേണമെന്നാണ്. അഷ്ടസിദ്ധികൾ കിട്ടണം, ഇതൊക്കെയാണുദ്ദേശം. രാജയോഗത്തിൻെറ ഉദ്ദേശം ഭക്തി, പ്രേമം,

ജ്ഞാനം, വൈരാഗ്യം ഇവയാണ്. രാജയോഗമാണ് നല്ലത്.

വേദാന്തത്തിലെ സപ്തഭൂമികകളും യോഗശാസ്ത്രത്തിലെ ഷട്ചക്രങ്ങളും തമ്മിൽ വളരെ സാമ്യമുണ്ട്. വേദത്തിലെ ആദ്യത്തെ മൂന്നു ഭൂമികകൾ യോഗികളുടെ മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം എന്നീ സ്ഥാനങ്ങളാകുന്നു. ഗുദം, ലിംഗം, നാഭി എന്നീ മൂന്നു ഭൂമികകളിലാണ് സാധാരണമായി മനസ്സിൻെറ വാസം. അവിടെനിന്നു മനസ്സ് നാലാമത്തെ ഭൂമികയിലേയ്ക്ക് ഉയരുമ്പോൾ, അതായത് അനാഹതപദ്മത്തിൽ എത്തുമ്പോൾ, ജീവാത്മാവിനെ ഒരു ദീപശിഖപോലെ കാണാറാകുന്നു; കൂടാതെ ജ്യോതിർദർശനവും ഉണ്ടാകുന്നു. സാധകനപ്പോൾ ചോദിക്കുന്നു: 'എന്താണിത്! എന്താണിത്!'

മനസ്സ് പഞ്ചമഭൂമികയിലേയ്ക്ക് ഉയർന്നാൽ ഈശ്വരകഥ മാത്രം കേൾക്കാനേ ഇഷ്ടമുണ്ടായിരിക്കൂ. ഇവിടെയാണ് യോഗികളുടെ വിശുദ്ധചക്രം. ഷഷ്ഠഭൂമികയും യോഗത്തിൽ പറയുന്ന ആജ്ഞാചക്രവും ഒന്നാകുന്നു. മനസ്സവിടെ എത്തിയാൽ ഈശ്വരദർശനം ഉണ്ടാകുന്നു. അവിടെയും ഭഗവാന്നും ഭക്തന്നുമിടയ്ക്ക് ഒരു തടവുണ്ട്. ചിമ്മനിവിളക്കിലെ നാളംപോലെ. തൊടാനൊക്കില്ല, ഇടയ്ക്കു ചിമ്മിനിയുടെ തടവുള്ളതുകൊണ്ട്. ജനകമഹാരാജൻ പഞ്ചമഭൂമികയിൽ വർത്തിച്ചുകൊണ്ട് ബ്രഹ്മജ്ഞാനോപദേശം നല്കിയിരുന്നു. അദ്ദേഹം ചിലപ്പോൾ അഞ്ചാമത്തെ ഭൂമികയിലും ചിലപ്പോൾ ആറാമത്തെ ഭൂമികയിലും വാണിരുന്നു.

ഷട്ചക്രങ്ങളും ഭേദിച്ചുകഴിഞ്ഞാൽ സപ്തമഭൂമികയിലായി. അവിടെ ചെന്നാൽ മനസ്സ് ലയം പ്രാപിക്കുന്നു. ജീവാത്മാവും പരമാത്മാവും ഒന്നായിത്തീരുന്നു, സമാധി പ്രാപിക്കുന്നു. ദേഹബുദ്ധി പോകുന്നു; ബാഹ്യബോധം ഇല്ലാതാകുന്നു. നാനാത്വബുദ്ധി നശിക്കുന്നു, വിചാരം നിലയ്ക്കുന്നു.

വിചാരം ചെയ്യുമ്പോൾ അനേകബോധം ഉണ്ട് എന്നു ത്രൈലിംഗസ്വാമികൾ പറയുകയുണ്ടായി. വിചാരത്തിൽ നാനാത്വബുദ്ധിയുണ്ട്. സമാധി പ്രാപിച്ചുകഴിഞ്ഞാൽ ഇരുപത്തൊന്നുനാൾക്കുള്ളിൽ മരണം സംഭവിക്കും.

**ഈശ്വരദർശനത്തിൻെറ ലക്ഷണം**

ശ്രീരാമ: എന്നാൽ കുണ്ഡലിനീശക്തി ഉണരാതെ ആത്മബോധം ഉണ്ടാവുകയില്ല. ഈശ്വരനെ സാക്ഷാത്കരിച്ചയാൾക്കു ചില ലക്ഷണങ്ങളുണ്ട്. അയാൾ *ബാലനെപ്പോലെയോ, ഉന്മത്തനെപ്പോലെയോ, ജഡനെപ്പോലെയോ, പിശാചിനെപ്പോലെയോ ആയിത്തീരുന്നു. 'ഞാൻ യന്ത്രം, ഈശ്വരൻ യന്ത്രി; അദ്ദേഹം മാത്രമാണ് കർത്താവ്, ബാക്കി സകലരും ഉപകരണങ്ങൾ' എന്ന് അയാൾക്കു ശരിയായ ബോധമുണ്ടായിരിക്കും [1]'ഇലയനങ്ങുന്നതുംകൂടി അദ്ദേഹത്തിൻെറ ഇച്ഛയനുസരി

* ബാലോന്മത്തപിശാചവത്.

1 തേന വിനാ തൃണമപി ന ചലതി.

ച്ചാണ്!' എന്നു ചില സിക്കുകാർ എന്നോടു പറയുകയുണ്ടായി. രാമൻെറ ഇച്ഛയനുസരിച്ചാണ് സർവ്വവും സംഭവിക്കുന്നത് എന്ന ബോധം ഉണ്ടായിരിക്കണം. നെയെത്തുകാരൻ പറഞ്ഞു: 'രാമൻെറ ഇച്ഛകൊണ്ട് മുണ്ടിന് ഒരു രൂപാ ആറണ വില. രാമൻെറ ഇച്ഛകൊണ്ട് കൊള്ള നടന്നു.രാമൻെറ ഇച്ഛകൊണ്ട് കൊള്ളക്കാരെ പിടികൂടി. രാമൻെറ ഇച്ഛകൊണ്ട് എന്നെയും പോലീസുകാർ പിടിച്ചുകൊണ്ടു പോയി. ഒടുവിൽ, രാമൻെറ ഇച്ഛകൊണ്ട് എന്നെ വിട്ടയച്ചു.'

നേരം സന്ധ്യയോടടുത്തു. ഗുരുദേവന് ഊണിനുശേഷം ഒട്ടും വിശ്രമമുണ്ടായില്ല. ഇടമുറിയാതെ ഭക്തന്മാരുമായി ഈശ്വരകഥ പറഞ്ഞുകൊണ്ടിരുന്നു. ഇപ്പോൾ മണിരാമപുരത്തിലേയും ബെൽഘേറിയായിലേയും ഭക്തന്മാരും മറ്റുള്ള ഭക്തന്മാരും ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചശേഷം അമ്പലങ്ങളിൽച്ചെന്നു തൊഴുത് താന്താങ്ങളുടെ വീടുകളിലേയ്ക്കു മടങ്ങി.

## അദ്ധ്യായം പന്ത്രണ്ട്

1883 ജൂൺ 15, വെള്ളിയാഴ്ച

### ദശഹരാദിവസം – ഗൃഹസ്ഥാശ്രമധർമ്മം

(രാഖാൽ, അധരൻ, മാസ്റ്റർ, രാഖാലിൻെറ അച്ഛനും അദ്ദേഹത്തിൻെറ ശ്വശുരനും മറ്റും.) ഇന്ന് ദശഹരാ*, ജ്യൈഷ്ഠമാസത്തിലെ ശുക്ലദശമി. ശ്രീരാമകൃഷ്ണനെ ദർശിക്കുന്നതിനായി ഭക്തന്മാർ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വന്നിരിക്കുന്നു. ദശഹരായായതുകൊണ്ട് അധരന്നും മാസ്റ്റർക്കും ഒഴിവു കിട്ടിയിട്ടുണ്ട്.

രാഖാലിൻെറ അച്ഛനും, അച്ഛൻെറ ശ്വശുരനും വന്നിരിക്കുന്നു. അച്ഛൻ രണ്ടാമതും വിവാഹം ചെയ്തിട്ടുണ്ട്. ഗുരുദേവനെക്കുറിച്ച് ശ്വശുരൻ വളരെ നാളായി കേട്ടിരിക്കുന്നു. അദ്ദേഹം ഒരു സാധകനാകുന്നു. ശ്രീരാമകൃഷ്ണനെ ദർശിക്കാൻ വന്നതാണ്. ഗുരുദേവൻ ആഹാരം കഴിഞ്ഞ് ചെറിയ കട്ടിലിൽ ഇരുന്നരുളുന്നു. രാഖാലിൻെറ അച്ഛൻെറ ശ്വശുരനെ ഇടയ്ക്കിടയ്ക്ക് നോക്കുന്നുണ്ട്. ഭക്തന്മാർ തറയിൽ ഇരിക്കുന്നു.

ശ്വശുരൻ: മഹാശയാ, ഗൃഹസ്ഥാശ്രമത്തിലിരുന്നുകൊണ്ട് ഭഗവാനെ പ്രാപിക്കാൻ സാധിക്കുമോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തുകൊണ്ടു സാധിക്കില്ല? ചേർമീനിനെപ്പോലെ പാർത്തോളു. അതു ചെളിയിൽ താമസിക്കുന്നു, എന്നാൽ മേലൊന്നും ചെളിയില്ല. അല്ലെങ്കിൽ പുംശ്ചലിയെപ്പോലെ പാർത്തോളു. അവൾ വീട്ടുവേലകളൊക്കെ ചെയ്യും! പക്ഷേ മനസ്സ് എപ്പോഴും ജാരനിലായിരിക്കും. ഈശ്വരനിൽ മനസ്സുറപ്പിച്ചുകൊണ്ട് ലൗകികകാര്യങ്ങളൊക്കെ ചെയ്യുക. അതു പക്ഷേ, വലിയ പ്രയാസം. ഞാൻ ബ്രഹ്മസമാജക്കാ

* ദശഹരാ ഉത്സവം = ഗംഗാപൂജാദിനം. ഗംഗ ഭൂമിയിലവതരിച്ച ദിവസം.

രോടു പറഞ്ഞു: 'പുളിയുപ്പിലിട്ട ഭരണികളും ജലം നിറച്ച കുടങ്ങളും വെച്ചിരിക്കുന്ന മുറിയിൽത്തന്നെ സന്നിപാതജ്വരം പിടിച്ച രോഗിയേയും കിടത്തിയിരിക്കുന്നു! എങ്ങനെയാണ് രോഗം മാറുന്നത്? പുളിയെന്നോർത്താൽത്തന്നെ വായിൽ വെള്ളമൂറും.' പുരുഷന് സ്ത്രീ ഉപ്പിലിട്ട പുളിപോലെയാണ്. പിന്നെ വിഷയാശ സദാ വിടാതെ ഒപ്പമുണ്ട്; അതാണ് ജലം നിറച്ച കുടങ്ങൾ. ഈ ആശയ്ക്കറുതിയില്ല. സന്നിപാതക്കാരൻ പറയുന്നു, 'എനിക്കൊരു കുടം വെള്ളം കുടിക്കണം.' സംഗതി വലിയ കുഴപ്പത്തിലാണ്. ലോകത്തിൽ പലതരം ഏടാകൂടങ്ങൾ. ഈ വഴിക്കു പോയാൽ തുറപ്പകൊണ്ടുള്ള തല്ലേറ്റു ചാകും; ആ വഴിക്ക് തിരിഞ്ഞാൽ ചൂലുകൊണ്ടുള്ള പെരുക്ക്; അങ്ങേ വഴിക്കു പോകാമെന്നുവെച്ചാൽ ചെരിപ്പെടുത്തടി. പോരെങ്കിൽ, ഏകാന്തമായി ജീവിക്കാതെ ഭഗവച്ചിന്ത ചെയ്യാനൊക്കുകയുമില്ല. തട്ടാൻ പൊന്നുരുക്കി ആഭരണം പണിയും. എന്നാൽ പൊന്നുരുക്കുമ്പോൾ അഞ്ചുവട്ടം വിളിച്ചാൽ അയാളെങ്ങനെ പണിയെടുക്കും? അരിയിലെ കല്ലും നെല്ലും പെറുക്കുകയാണെന്നു വിചാരിക്കുക; അതൊറ്റയ്ക്കിരുന്നു വേണം പെറുക്കാൻ. ഓരോ പിടി വാരി വൃത്തിയായോ എന്നു നോക്കേണ്ടതുണ്ട്. വൃത്തിയാക്കിക്കൊണ്ടിരിക്കുമ്പോൾ ഇടയ്ക്കിടെ വിളിച്ചാൽ എങ്ങനെയാണ് നേരെ വൃത്തിയാക്കാനൊക്കുന്നത്?

**ഉപായം തീവ്രവൈരാഗ്യം**

ഒരു ഭക്തൻ: മഹാശയ, ഇനിയിപ്പോൾ എന്താണ് വഴി?

ശ്രീരാമ: ഉണ്ട്. തീവ്രവൈരാഗ്യമുണ്ടായാൽ വഴിയുണ്ട്. മിഥ്യയാണെന്നു തീർച്ചയുള്ളത് ഉൾക്കരുത്തോടെ ഉടൻ ഉപേക്ഷിക്കുക. എനിക്കൊരിക്കൽ കലശലായിട്ടു സുഖക്കേടായപ്പോൾ എന്നെ വൈദ്യൻ ഗംഗാപ്രസാദസേനൻെറ അടുക്കൽ കൊണ്ടുപോയി. ഗംഗാപ്രസാദൻ എന്നോടു പറഞ്ഞു: 'മരുന്നു കഴിക്കേണ്ടതുണ്ട്; എന്നാൽ വെള്ളം കുടിക്കാൻ പാടില്ല. മാതളനാരങ്ങാനീര് കഴിക്കാം.' വെള്ളം കുടിക്കാതെ ഞാനെങ്ങനെ കഴിക്കുമെന്ന് എല്ലാവർക്കും ആലോചനയായി. വെള്ളം കുടിക്കയില്ലെന്നു ഞാനുറച്ചു. 'പരമഹംസൻ! ഞാൻ വെറും താറാവല്ല - രാജഹംസം! പാലേ കുടിക്കൂ.'

കുറച്ചുനാൾ ഏകാന്തത്തിൽ കഴിക്കണം. ഒളിച്ചുകളിയിൽ കിഴവിയെ തൊട്ടുകഴിഞ്ഞാൽ പിന്നെ പേടിക്കേണ്ട. സ്വർണ്ണമായശേഷം എവിടെയെങ്കിലും പാർത്തോളു. ഏകാന്തത്തിലിരുന്ന് ഭക്തിനേടിക്കഴിഞ്ഞാൽ, ഭഗവാനെ പ്രാപിച്ചുകഴിഞ്ഞാൽ, സംസാരത്തിലും വാഴാം. (രാഖാലിൻെറ അച്ഛനോട്) അതുകൊണ്ടാണ് ഞാൻ പിള്ളേരോട് ഇവിടെ താമസിക്കാൻ പറയുന്നത്. എന്തെന്നോ, ഇവിടെ കുറച്ചു ദിവസം താമസിച്ചാൽ ഭഗവാനിൽ ഭക്തിയുണ്ടാവും. അതിനുശേഷം ഭംഗിയായി വീട്ടുകാരനായും വാഴാം.

**പുണ്യപാപങ്ങൾ**

ഒരു ഭക്തൻ: ഈശ്വരനാണ് സർവ്വവും ചെയ്യുന്നതെങ്കിൽ, നല്ലതെന്നും

ചീത്തയെന്നും പുണ്യമെന്നും പാപമെന്നുമൊക്കെ പറയുന്നതെന്തിനാണ്? അങ്ങനെയാണെങ്കിൽ പാപവും അദ്ദേഹത്തിൻെറ ഇച്ഛയല്ലേ?

രാഖാലിൻെറ പിതാവിൻെറ ശ്വശുരൻ: അദ്ദേഹത്തിൻെറ ഇച്ഛ നാമെങ്ങനെ അറിയും? 'തെല്ലും തെരിയപ്പെടാത്ത അല്ലയോ മഹത്തായ ആദിമൂലമേ' എന്ന് ആംഗലകവി പോപ്പും പറയുന്നു.

ശ്രീരാമ: പുണ്യപാപങ്ങളുണ്ട്; പക്ഷേ അദ്ദേഹം സ്വയം നിർലിപ്തനാകുന്നു. വായുവിൽ സുഗന്ധവും ദുർഗ്ഗന്ധവും എല്ലാമുണ്ട്; എന്നാൽ വായു സ്വയം നിർലിപ്തമാകുന്നു. അദ്ദേഹത്തിൻെറ സൃഷ്ടിയും ഈ തരത്തിലാണ്; നല്ലതും ചീത്തയും, സത്തും അസത്തും. തോട്ടത്തിലെ മരങ്ങളുടെ കൂട്ടത്തിൽ ചിലത് മാവ്, ചിലത് പിലാവ്, ചിലത് അമ്പഴം. ദുഷ്ടമനുഷ്യരെക്കൊണ്ടും പ്രയോജനമുണ്ടെന്നു കാണുന്നില്ലേ? ഒരു തോട്ടത്തിലെ കുടിയാന്മാർ ബഹളം കൂട്ടിയാൽ ജന്മി ഒരു തെമ്മാടിയെ അങ്ങോട്ടയച്ചാൽ മതി. ആളുകളൊക്കെ അടങ്ങും.

വീണ്ടും ഗൃഹസ്ഥാശ്രമത്തെക്കുറിച്ചായി സംഭാഷണം.

ശ്രീരാമ: (ഭക്തന്മാരോട്) എന്താണെന്നോ, ഗാർഹികജീവിതം നയിച്ചാൽ മനസ്സിൻെറ കഴിവുകളൊക്കെ പാഴായിപ്പോകുന്നു. ഇങ്ങനെ പാഴായിപ്പോകുന്നതുകൊണ്ട് മനസ്സിനു വരുന്ന കേട് സന്ന്യാസം സ്വീകരിച്ചാൽ തീർക്കാം. അച്ഛൻ ആദ്യത്തെ ജന്മം തന്നു; പിന്നത്തെ ജനനം ഉപനയനസമയത്താണ്. സന്ന്യാസസമയത്ത് ഇനിയുമൊരു ജന്മമുണ്ട്.* കാമിനിയും കാഞ്ചനവും, ഇവ രണ്ടും വിലങ്ങുകളാണ്. സ്ത്രീകളിലുള്ള ആസക്തി ഈശ്വരമാർഗ്ഗത്തിൽനിന്നും പിൻതിരിപ്പിക്കുന്നു. എങ്ങനെയാണ് അധഃപതനമുണ്ടാകുന്നതെന്നു മനുഷ്യൻ അറിയുന്നില്ല. കോട്ടയ്ക്കകത്തേയ്ക്കു പോകുമ്പോൾ ഇറക്കത്തിൽക്കൂടിയാണ് വണ്ടി പോകുന്നതെന്നു തീരെയറിഞ്ഞില്ല. വണ്ടി കോട്ടയ്ക്കുള്ളിൽ എത്തിയതിൽപ്പിന്നെ നോക്കുമ്പോഴാണ് എത്ര താഴെയാണ് വന്നെത്തിയിരിക്കുന്നതെന്നു മനസ്സിലായത്. ആഹാ! സ്ത്രീകൾ പുരുഷന്മാരെ മോഹിപ്പിച്ചു വെയ്ക്കുന്നു. 'എൻെറ ഭാര്യ അറിവുള്ളവളാണ്,' എന്നു ക്യാപ്റ്റൻ പറയുന്നു. ഭൂതം ബാധിച്ചവൻ തന്നെ ഭൂതം പിടിച്ചിരിക്കുന്നു എന്നറിയുന്നില്ല. അതുകൊണ്ട്, 'എനിക്കു ബഹുസുഖം,' എന്നു പറയുന്നു. (സകലരും സ്തബ്ധരായി.)

ശ്രീരാമ: ലൗകികജീവിതത്തിൽ കാമം മാത്രമല്ല ഭയപ്പെടേണ്ടതായുള്ളു. അതു കൂടാതെ ക്രോധവുമുണ്ട്. കാമനയുടെ വഴിക്കു തടസ്സം വന്നാൽ ക്രോധമായി.

മാസ്റ്റർ: ഞാൻ ഊണുകഴിച്ചുകൊണ്ടിരിക്കുമ്പോൾ ഇലയിൽനിന്നും മീൻ തട്ടിക്കൊണ്ടുപോകാനായി ഒരു പൂച്ച ചിലപ്പോൾ കൈ നീട്ടുന്നു, എനിക്കതിനെ ഒന്നും ചെയ്യാൻ തോന്നുന്നില്ല.

---

* 'മറുപിറവിയെടുക്കാതെ നിനക്കു വിണ്ണവർനാട്ടിൽ കടക്കാനൊക്കില്ല.' - ക്രിസ്തു.

ശ്രീരാമ: എന്ത്! ഇടയ്ക്ക് ഓരോ കൊട്ടു കൊടുക്കണം; അതിലെന്താ തെറ്റ്? ലൗകികമനുഷ്യൻ ചീറ്റണം. വിഷം വമിക്കുന്നതു നന്നല്ല. ആർക്കുമൊരു ദോഷവും വാസ്തവത്തിൽ ചെയ്യരുത്. എന്നാൽ ശത്രുക്കളുടെ കൈയിൽനിന്നും രക്ഷനേടാൻവേണ്ടി ദേഷ്യത്തിൻെറ ഭാവമൊക്കെ കാണിക്കണം. അല്ലെങ്കിൽ അവരിങ്ങോട്ട് ഉപദ്രവിക്കും. എന്നാലൊരു സന്ന്യാസി ചീറ്റുകയുംകൂടി അരുത്.

ഒരു ഭക്തൻ: മഹാശയ, ലോകത്തിൽ പാർത്തുകൊണ്ട് ഈശ്വരനെ പ്രാപിക്കാൻ വലിയ പ്രയാസമാണെന്ന് എനിക്ക് തോന്നുന്നു. എത്ര പേർക്ക് അങ്ങു പറയുമ്പോലെ ചെയ്യാൻ കഴിയും? ആർക്ക്? ഞാനാരെയും കണ്ടിട്ടില്ല.

ശ്രീരാമ: എന്തുകൊണ്ടാക്കില്ല? ആ നാട്ടിൽ പ്രതാപസിംഹൻ എന്നു പേരായി ഒരു ഡെപ്യൂട്ടി മജിസ്ട്രേട്ടിനെപ്പറ്റി കേട്ടിട്ടുണ്ട്. വലിയ ആൾ; ദാനം, ധ്യാനം, ഈശ്വരഭക്തി അങ്ങനെ അനേകം ഗുണങ്ങളുള്ളവൻ. എനിക്കാളയച്ചിരുന്നു. അത്തരം ആളുകൾ തീർച്ചയായും ഉണ്ട്.

## അദ്ധ്യായം പതിമ്മൂന്ന്

### സാധാനയുടെ പ്രയോജനം - ഗുരുവാക്യവിശ്വാസം

ശ്രീരാമ: സാധന വളരെ അത്യാവശ്യമാകുന്നു. അതുണ്ടെങ്കിൽ എന്തുകൊണ്ട് സാധിക്കില്ല? ശരിയായ വിശ്വാസമുണ്ടെങ്കിൽ, ഗുരുവാക്യത്തിൽ വിശ്വാസമുണ്ടെങ്കിൽ, വളരെയൊന്നും പണിപ്പെടേണ്ടതില്ല. ഒരിക്കൽ വ്യാസദേവൻ യമുന കടക്കാനെത്തി. തത്സമയം ഗോപികളും വന്നുചേർന്നു. അവർക്കും അക്കരയ്ക്കു പോകണം. പക്ഷേ കടത്തൊന്നും കണ്ടില്ല. അവർ വ്യാസനോടു ചോദിച്ചു: 'മഹർഷേ, എന്താണിപ്പോൾ വേണ്ടത്?' വ്യാസൻ പറഞ്ഞു: 'ശരി, നിങ്ങളെ മറുകര കടത്തിത്തരാം. എന്നാൽ, എനിക്കു വല്ലാതെ വിശക്കുന്നു, വല്ലതും നിങ്ങളുടെ കൈവശമുണ്ടോ?' അവരുടെ പക്കൽ പാൽ, തയിർ, വെണ്ണ പലതുമുണ്ടായിരുന്നു. വ്യാസൻ അതൊക്കെ അകത്താക്കി. 'മാമുനേ, അക്കരയ്ക്കുപോകുന്ന കാര്യമെന്തായി?' എന്നു ഗോപികൾ ചോദിച്ചു. വ്യാസദേവനപ്പോൾ യമുനാതീരത്തു ചെന്നുനിന്നുകൊണ്ട് പറഞ്ഞു: 'ഹേ യമുനേ, ഞാനിന്നൊന്നും കഴിച്ചിട്ടില്ലെങ്കിൽ, നിൻെറ വെള്ളം രണ്ടായി തിരിയട്ടെ; ഞങ്ങളെല്ലാം ആ വഴിയിൽക്കൂടി നടന്ന് അക്കരെ കടക്കുമാറാകട്ടെ.' ഇതു പറഞ്ഞു പറഞ്ഞില്ല, അപ്പോഴേയ്ക്കും യമുനയിലെ ജലം രണ്ടായി പിരിഞ്ഞു. ഗോപികൾ സ്തബ്ധമൂകരായി. "അദ്ദേഹം ഇപ്പോഴല്ലേ ഇത്രയും കഴിച്ചത്! എന്നിട്ടു പറയുന്നു 'ഞാനിന്നൊന്നും കഴിച്ചിട്ടില്ലെങ്കിൽ,' എന്നു ഗോപികൾ ഉള്ളിൽ വിചാരിച്ചു. ഇതാണ് ദൃഢവിശ്വാസം. 'ഞാനല്ല, നെഞ്ചകത്ത് നാരായണൻ വാഴുന്നു; അദ്ദേഹമാണ് ആഹരിച്ചത്.''

ശങ്കരാചാര്യർ ബ്രഹ്മജ്ഞാനിതന്നെ, വാസ്തവം. എന്നാൽ ആദ്യമൊക്കെ ഭേദബുദ്ധിയുണ്ടായിരുന്നു, അമ്മാതിരി വിശ്വാസമുണ്ടായിരുന്നില്ല.

ഒരു പറയൻ ഇറച്ചിയും തലയിലേറ്റിവരുന്നു; ആചാര്യൻ ഗംഗാസ്നാനവും കഴിഞ്ഞു കയറുന്നു. പറയൻ അറിയാതെ മേൽ തൊട്ടുപോയി. ആചാര്യൻ വിളിച്ചുകൂകി: 'ഏയ്! നീയെന്നെ തൊട്ടു!' പറയൻ പറഞ്ഞു: 'തിരുമേനി, അങ്ങെന്നെയും തൊട്ടില്ല, ഞാനവിടുത്തെയും തൊട്ടില്ല! പരിശുദ്ധമായ ആത്മാവു ശരീരമല്ല, പഞ്ചഭൂതങ്ങളല്ല, ചതുർവ്വിംശതി തത്ത്വങ്ങളുമല്ല.' അപ്പൊഴേയ്ക്കും ശങ്കരന് ബോധമുദിച്ചു. ജഡഭരതൻ രഹൂഗണരാജാവിൻെറ പല്ലക്കും ചുമന്നു നടക്കുമ്പോൾ ആത്മജ്ഞാനത്തെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി. രാജാവു വേഗം പല്ലക്കിൽ നിന്നും താഴെയിറങ്ങി, 'അവിടുന്നാരാണാവോ?' എന്ന് ചോദിച്ചു. 'ഞാനിതുമല്ല, അതുമല്ല, ശുദ്ധമായ ആത്മാവാകുന്നു,' എന്നു ജഡഭരതൻ മറുപടി പറഞ്ഞു. 'ഞാൻ ശുദ്ധമായ ആത്മാവാകുന്നു' എന്ന് അദ്ദേഹത്തിനു ദൃഢമായ വിശ്വാസമുണ്ടായിരുന്നു.

### ശ്രീരാമകൃഷ്ണദേവനും യോഗതത്ത്വവും

ശ്രീരാമ: 'ഞാൻതന്നെ അവൻ, ഞാൻ ശുദ്ധമായ ആത്മാവ്.' ഇത് ജ്ഞാനികളുടെ അഭിപ്രായമാകുന്നു. ഇതെല്ലാം ഭഗവാൻെറ ഐശ്വര്യമാകുന്നു എന്ന് ഭക്തന്മാർ പറയുന്നു. ഐശ്വര്യമില്ലെങ്കിൽ ഒരു ധനികനെ ആർക്കു തിരിച്ചറിയാനാവും? എന്നാൽ സാധകൻെറ ഭക്തി കണ്ട് സന്തുഷ്ടനായ ഭഗവാൻ, 'ഞാനാരോ നീയുമവൻതന്നെ' എന്നു പറയുമ്പോഴത്തെ കഥയൊന്നുവേറെ. ഒരു രാജാവ് ആസ്ഥാനത്തിലിരിക്കുന്നു എന്നു വിചാരിക്കുക. വെപ്പുകാരൻ വന്ന് സിംഹാസനത്തിൽ കയറിയിരുന്നുകൊണ്ട്, 'രാജാവേ, താനും ഞാനുമൊന്ന്' എന്ന് പറയുകയാണെങ്കിൽ ആളുകൾ അവനു വട്ടാണെന്നു പറയും. നേരേമറിച്ച് പാചകൻെറ പരിചരണംകൊണ്ടു സന്തുഷ്ടനായ അരചൻ അവനോട്, 'എടോ, നീയെൻെറടുത്തിരി; അതുകൊണ്ടു തെറ്റൊന്നുമില്ല; നീയും ഞാനുമൊന്ന്,' എന്നൊരുനാൾ പറഞ്ഞാൽ അപ്പോളവൻ അവിടെച്ചെന്നിരിക്കുകയാണെങ്കിൽ അതു കൊണ്ട് തെറ്റൊന്നുമില്ല.* സാധാരണജീവൻ 'സോഽഹം, എന്നു പറയുന്നതു നന്നല്ല. അല ജലത്തിൻെറ; ജലമെങ്ങനെ അലയുടേതാകും? സംഗതിയിതാണ്: മനസ്സടങ്ങാതെ യോഗം സാദ്ധ്യമല്ല, ഏതു വഴിക്കുപോയാലും. മനസ്സ് യോഗിയ്ക്ക് അധീനമായിരിക്കും; യോഗി മനസ്സിന് അധീനനല്ല.

* ഇതിനുദാഹരണമായി ചരിത്രത്തിൽ ഒരു സംഭവമുണ്ട്: ഷേർഷായുമായുള്ള പോരിൽ പരാജിതനായി ഹുമയൂൺ പായുന്ന അവസരത്തിൽ ഗംഗ കടക്കാൻ ഒരു വഴിയും കണ്ടില്ല. ഒരു വെള്ളംചുമട്ടുകാരൻെറ തോൽസഞ്ചി മേടിച്ച് അതിൽ കയറി തുഴഞ്ഞു മറുകര എത്തി. ആഗ്രായിലെത്തി ഹുമയൂൺ സഞ്ചിക്കാരന് ആളയച്ചു. ചക്രവർത്തി ആ ജീവനദാതാവിനെ സ്വസിംഹാസനത്തിൽ ഇരുത്തി. അയാളുടെ മുമ്പിൽ കുമ്പിടാൻ പ്രഭുക്കന്മാരോടാജ്ഞാപിച്ചു. അയാൾ രണ്ടുനാൾ സിംഹാസനത്തിൽ വാണു; ആശ്രിതർക്ക് യഥേഷ്ടം സ്ഥാനമാനങ്ങളും സമ്മാനങ്ങളും നല്കി; തനിക്കും വേണ്ടത് സമ്പാദിച്ചു. (ഭാരതീയ വിദ്യാഭവൻ പ്രസിദ്ധപ്പെടുത്തിയതും ജെ.എം. ഷെലാട് എഴുതിയതുമായ 'അക്ബർ' 31, 32 പുറങ്ങൾ നോക്കുക; ഒന്നാംപതിപ്പ്.)

മനസ്സ് ശാന്തമായാൽ, ശ്വാസം നിശ്ചലമാകുന്നു; കുംഭകം സംഭവിക്കുന്നു. ഈ കുംഭകം ഭക്തിയോഗംകൊണ്ടും ഉണ്ടാകാം. ഭക്തികൊണ്ടും പ്രാണൻ നിശ്ചലമാകും. 'മമ നിത്തായ് നൃത്യതി മത്തഹസ്തിവത്,' 'മമ നിത്തായ് നൃത്യതി മത്തഹസ്തിവത്' എന്നിങ്ങനെ പാടിപ്പാടി ഭാവാവേശം വരുമ്പോൾ മുഴുവനൊന്നും ചൊല്ലാൻ കഴിയാതെ വരുന്നു. 'ഹസ്തി' 'ഹസ്തി' എന്നുമാത്രം. അതുംകഴിഞ്ഞാൽ 'ഹാ' എന്നുമാത്രം. അപ്പോൾ ഭാവാവേശംകൊണ്ട് പ്രാണൻ നിഷ്പന്ദമാകുന്നു, കുംഭകമുണ്ടാകുന്നു.

ഒരാൾ മുറ്റം തൂത്തുവാരിക്കൊണ്ടിരിക്കുന്നു. അപ്പോൾ വേറൊരാൾ വന്നു പറയുന്നു, 'എടോ, അയാളു തീർന്നു, മരിച്ചുപോയി!' മരിച്ച ആൾ തൂത്തുകൊണ്ടിരിക്കുന്നവന്റെ ബന്ധുവല്ലെങ്കിൽ, അയാൾ തൂത്തുവാരൽ തുടർന്നുകൊണ്ടേയിരിക്കും. ഇടയ്ക്ക് പറയും, 'അയ്യോ പാവം! അങ്ങനെ പറ്റിയോ? അയാളു മരിച്ചു! നല്ല മനുഷ്യനായിരുന്നു!' അതേസമയം അടിച്ചുവാരൽ മുറയ്ക്കു നടക്കുകയും ചെയ്യുന്നു! നേരെ മറിച്ച് സ്വന്തക്കാരനാണെങ്കിലോ, തുറപ്പ കൈയിൽനിന്നും താഴെവീഴുന്നു; 'അയ്യോ', എന്നും പറഞ്ഞ് അയാളും ഉരുണ്ടുവീഴുന്നു. പ്രാണനപ്പോൾ നിശ്ചേഷ്ടമാകുന്നു. ഒന്നും ചെയ്യാനോ ചിന്തിക്കാനോ ആവുന്നില്ല. പെണ്ണുങ്ങളുടെയിടയ്ക്കും കണ്ടിട്ടില്ലേ, ഒരുത്തി എന്തെങ്കിലും അത്യാശ്ചര്യത്തോടെ കാണുകയോ കേൾക്കുകയോ ചെയ്തുകൊണ്ടിരുന്നാൽ, 'എന്താ നിനക്ക് ആവേശം ബാധിച്ചോ?' എന്നു മറ്റു സ്ത്രീകൾ ചോദിക്കും. ഇവിടെയും ശ്വാസം നിശ്ചലമായി; അതുകൊണ്ടാണ് നാവും നട്ടു വായും പൊളിച്ചു നില്ക്കുന്നത്.

**ജ്ഞാനിയുടെ ലക്ഷണം**

ശ്രീരാമ: 'സോഽഹം' എന്നു വെറുതെ ഉരുവിട്ടതുകൊണ്ടായില്ല. ജ്ഞാനിക്ക് ചില ലക്ഷണങ്ങളുണ്ട്. നരേന്ദ്രന് നല്ല തുറിച്ച കണ്ണുകളുണ്ട്. (ഒരു ഭക്തനെ ചൂണ്ടി) ഇയാളുടെയും നെറ്റിയും കണ്ണും നല്ല ലക്ഷണമുള്ളതാണ്.

എന്നാൽ എല്ലാവരുടെയും നിലയൊന്നല്ല. നാലുതരം ജീവന്മാരുണ്ടെന്ന് പറയുന്നു: ബദ്ധജീവൻ, മുമുക്ഷുജീവൻ, മുക്തജീവൻ, നിത്യമുക്തൻ സകലരും സാധനചെയ്തേ കഴിയൂ എന്നുമില്ല. നിത്യസിദ്ധനും സാധനസിദ്ധനും. ചിലർ അനവധി സാധന ചെയ്ത് ഈശ്വരനെ പ്രാപിക്കുന്നു. ചിലർ, പ്രഹ്ലാദനെപ്പോലെ ജന്മനാതന്നെ സിദ്ധന്മാരായിരിക്കും. ഹോമപ്പക്ഷി ആകാശത്തിൽ താമസിക്കുന്നു. മുട്ടയിട്ടാൽ മുട്ട വീണുകൊണ്ടേയിരിക്കുന്നു. വീണുകൊണ്ടിരിക്കെ വിരിയുന്നു. കുഞ്ഞു പുറത്തെത്തി താഴോട്ട് വീഴുന്നു. ഇപ്പോഴും വളരെ ഉയരത്തിൽ, വീഴും വഴി ചിറകു മുളയ്ക്കുന്നു. ഭൂമിയോടടുക്കുമ്പോൾ, മണ്ണിൽ വീണാൽ തവിടുപൊടിയായ്പോകുമെന്നു പക്ഷിക്കു മനസ്സിലാകുന്നു. ഉടൻ കൂവിക്കൊണ്ട് അമ്മയുടെ അടുക്കലേയ്ക്ക് കുതിച്ചുയരുന്നു. 'അമ്മോ, എവിടെയമ്മ!'

പ്രഹ്ലാദൻ മുതലായ നിത്യസിദ്ധന്മാരുടെ സാധനയെല്ലാം പിന്നീടാണ്.

സാധനയ്ക്കു മുമ്പുതന്നെ ഈശ്വരസാക്ഷാത്കാരം. ചുരയും മത്തനും പോലെ, ആദ്യം കായ്, പിന്നെപ്പൂവ്. (രാഖാലിൻെറ അച്ഛൻെറ നേരെ നോക്കിക്കൊണ്ട്) നിത്യസിദ്ധൻ ഒരു താണ കുടുംബത്തിൽ വന്നു പിറന്നാലും അയാൾ അങ്ങനെതന്നെ സിദ്ധനായിരിക്കും, അല്ലാതെ വേറൊന്നുമാവില്ല. ചാണകക്കുണ്ടിൽ മുളച്ചാലും പയറു പയറായിട്ടുതന്നെ വളരും.

### ശക്തിവിശേഷവും വിദ്യാസാഗരനും

ശ്രീരാമ: ഈശ്വരൻ ചിലർക്ക് കൂടുതൽ ശക്തിയും ചിലർക്കു കുറച്ചു ശക്തിയും കൊടുത്തിരിക്കുന്നു. ചില ദിക്കിൽ വലിയ വിളക്കാളുന്നു, ചില ദിക്കിൽ ചെറുചൂട്ടെരിയുന്നു. വിദ്യാസാഗരൻെറ ഒരു വാക്ക്, അദ്ദേഹത്തിൻെറ ബുദ്ധിയുടെ ആഴമെത്രയെന്ന് എനിക്കു വെളിവാക്കിത്തന്നു. വിഭിന്നജീവികളിലുള്ള ഈശ്വരശക്തിയുടെ ഏറ്റക്കുറച്ചിലിനെക്കുറിച്ചു ഞാൻ പറഞ്ഞപ്പോൾ വിദ്യാസാഗരൻ, 'അപ്പോൾ മഹാശയ, അദ്ദേഹം ചിലർക്ക് കൂടുതലും ചിലർക്കു കുറവുമായിട്ടാണോ ശക്തി നല്കിയിരിക്കുന്നത്?' എന്നു ചോദിച്ചു. ഞാനുടനെ പറഞ്ഞു: 'അതേ. അതിനു സംശയമെന്ത്? ശക്തിക്ക് കൂടുതൽ കുറവില്ലെങ്കിൽ അങ്ങയുടെ പേരിത്ര പരന്നതെങ്ങനെ? അങ്ങയുടെ അറിവും ദയയുമൊക്കെ കേട്ടിട്ടാണ് ഞങ്ങൾ കാണാൻ വന്നിരിക്കുന്നത്. അങ്ങേയ്ക്ക് രണ്ടു കൊമ്പൊന്നും മുളച്ചിട്ടില്ലല്ലൊ?' വിദ്യാസാഗരന് എന്തു വിദ്യ, എന്തു പേര്! എന്നിട്ടും ഇത്തരം ബാലിശമായ ചോദ്യം ചോദിച്ചുകളഞ്ഞല്ലൊ! 'അദ്ദേഹം ചിലർക്ക് കൂടുതലും ചിലർക്ക് കുറവുമായിട്ടാണോ ശക്തി നല്കിയിരിക്കുന്നത്?' എന്ന്! സംഗതിയെന്താന്നോ? ആദ്യം വലയിൽ വലിയ വലിയ മത്സ്യങ്ങൾ പെടുന്നു, വാളയും വരാലുമൊക്കെ. അതു കഴിഞ്ഞ് മുക്കുവന്മാർ കാലുകൊണ്ട് ചെളിയൊക്കെ കലക്കിമറിക്കുന്നു. അപ്പോൾ പരലും മത്തിയും ചേർമീനുമൊക്കെ പുറത്തുവരുന്നു. ഓരോന്നിനെയും നോക്കിനോക്കി പിടിച്ചെടുക്കുന്നു. ഈശ്വരനെ അറിഞ്ഞില്ലെങ്കിൽ മെല്ലെമെല്ലെ ഉള്ളിൽനിന്നും പരലും മത്തിയുമൊക്കെ പുറത്തുചാടും. വെറും പാണ്ഡിത്യമുണ്ടായതുകൊണ്ടെന്താവും?

## അദ്ധ്യായം പതിന്നാല്

1883, ജൂൺ 17, ഞായറാഴ്ച

### താന്ത്രികഭക്തനും സംസാരവും

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ സ്വന്തം മുറിയിൽ ആഹാരത്തിനുശേഷം വിശ്രമിക്കുകയായിരുന്നു. അധരനും മാസ്റ്ററും വന്നു നമസ്കരിച്ചു. ഒരു താന്ത്രികഭക്തനും വന്നുചേർന്നു. രാഖാൽ, ഹസ്ര, രാമലാലൻ മുതൽപേർ ഈയിടെ ഗുരുദേവൻെറ കൂടെയാണ് താമസം. ഇന്നു ഞായറാഴ്ച. ആഷാഢമാസം 4-ാം തീയതി, ശുക്ലദ്വാദശി.

ശ്രീരാമ: (ഭക്തന്മാരോട്) സംസാരത്തിലാണെന്നുവെച്ച് എന്തുകൊണ്ടു സാധിക്കില്ല? പക്ഷേ ബഹുകഠിനം. ജനകാദികൾ ജ്ഞാനലാഭത്തിനു

ശേഷമാണ് സംസാരത്തിൽ പ്രവേശിച്ചത്. എന്നാലും ലോകം ഭയസ്ഥാനമാണ്. നിഷ്കാമനായ ഗൃഹസ്ഥനും ഭയപ്പെടേണ്ടതുണ്ട്. ഭൈരവിയെക്കണ്ട് ജനകൻ തലതാഴ്ത്തി. സ്ത്രീയെ കണ്ടപ്പോൾ സങ്കോചം തോന്നി. ഭൈരവി പറഞ്ഞു: 'ജനക, അങ്ങേയ്ക്കിനിയും ജ്ഞാനമുണ്ടായിട്ടില്ലെന്ന് എനിക്കു മനസ്സിലായി; അങ്ങേയ്ക്കിപ്പോഴും സ്ത്രീപുരുഷബോധമുണ്ട്.'

കരിപിടിച്ച മുറിയിൽ പെരുമാറിയാൽ, എത്ര മിടുക്കനായാലും കുറച്ചെങ്കിലും കരി മേൽ പുരളും. ഗൃഹസ്ഥഭക്തന്മാർ പട്ടും ചാർത്തി പൂജ ചെയ്യുമ്പോൾ നല്ല ഭക്തന്മാരായിരിക്കുന്നതു ഞാൻ കാണാറുണ്ട്. പൂജ കഴിഞ്ഞു കാപ്പി കുടിക്കുമ്പോഴും അതേ ഭാവം കാണും. പിന്നെയങ്ങോട്ട്, സ്വന്തം സ്വരൂപം; പിന്നെയെല്ലാം രജസ്സും തമസ്സും.

സത്വത്തിൽനിന്നും ഭക്തി ജനിക്കുന്നു. എന്നാൽ ഭക്തിയിലും സത്വവും രജസ്സും തമസ്സുമുണ്ട്. ഭക്തിയുടെ സത്വം വിശുദ്ധസത്വമാകുന്നു. അതുണ്ടായാൽ ഈശ്വരനിലല്ലാതെ മറ്റൊന്നിലും മനസ്സു നില്ക്കില്ല. ദേഹരക്ഷ സാധിച്ചുകൊണ്ടുപോകാൻ വേണ്ടത്ര മാത്രമേ മനസ്സ് ശരീരത്തിൽ നില്ക്കയുള്ളു.

**പരമഹംസൻ ത്രിഗുണാതീതൻ**

ശ്രീരാമ: പരമഹംസൻ ത്രിഗുണങ്ങൾക്കും അതീതനാകുന്നു.* അദ്ദേഹത്തിൻെറ ഉള്ളിൽ മൂന്നു ഗുണങ്ങളും ഉണ്ട്, എന്നാലില്ല. ശരിക്ക് ബാലൻ ഒരു ഗുണത്തിനും അധീനനല്ല. അതാണ് പരമഹംസന്മാർ ചെറുചെറുകിടാങ്ങളെ അടുത്തുവരാൻ അനുവദിക്കുന്നത്, അവരുടെ സ്വഭാവം തങ്ങൾക്കും കൈക്കൊള്ളാൻ.

പരമഹംസൻ സഞ്ചയിച്ചുവെയ്ക്കുന്നില്ല. എന്നാലിതു ഗൃഹസ്ഥന്മാർക്കു ബാധകമല്ല. അവർ ഭാര്യയ്ക്കും മക്കൾക്കുംവേണ്ടി സമ്പാദിച്ചു വെയ്ക്കണം.

താന്ത്രികഭക്തൻ: പരമഹംസന് പുണ്യപാപബോധമുണ്ടോ?

ശ്രീരാമ: കേശവസേനനും ഈ ചോദ്യം ചോദിച്ചു. ഞാൻ പറഞ്ഞു, 'അതു ഞാൻ പറഞ്ഞുതന്നാൽ നിങ്ങളുടെ സമാജവും മറ്റും നിലനില്ക്കില്ല.' 'എന്നാലവിടെ നില്ക്കട്ടെ മഹാശയ,' എന്നു പറഞ്ഞു കേശവൻ.

പുണ്യപാപങ്ങളെന്നുവെച്ചാൽ എന്താണെന്നറിയാമോ? സുബുദ്ധിയും ദുർബ്ബുദ്ധിയും തരുന്നത് ഈശ്വരൻതന്നെയാണെന്ന് പരമഹംസാവസ്ഥയിൽ കാണുന്നു. കയ്ക്കുന്നതും മധുരിക്കുന്നതുമായ പഴങ്ങളില്ലേ? ചില മരത്തിൽ മധുരമുള്ള പഴങ്ങൾ, ചിലതിൽ കയ്പുള്ളതും, ചിലതിൽ പുളിയുള്ളതുമായ പഴങ്ങൾ. മധുരഫലം തരുന്ന മാവും അദ്ദേഹം ഉണ്ടാക്കി, പുളിക്കുന്ന കായുള്ള അമ്പഴവും അദ്ദേഹമുണ്ടാക്കി.

---

* മാം ച യോഽവ്യഭിചാരേണ ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ. (ഗീതാ 14.26)

താന്ത്രികഭക്തൻ: അതെ. കുന്നിൻമുകളിൽ പനിനീർത്തോട്ടങ്ങൾ കാണാം. കണ്ണെത്തുന്നിടത്തോളം ദൂരം പനിനീർത്തോട്ടംതന്നെ.

ശ്രീരാമ: ഇക്കാണായതെല്ലാം മായാവിഭൂതിയാണെന്നു പരമഹംസൻ കാണുന്നു; സത്തും അസത്തും നല്ലതും ചീത്തയും പുണ്യവും പാപവുമെല്ലാം. അതൊക്കെ വളരെ അകലത്തെ കഥയാണ്. ആ അവസ്ഥയിൽ സംഘവും സമാജവുമൊന്നും കൊണ്ടുനടക്കാനാവില്ല.

**താന്ത്രികഭക്തനും കർമ്മഫലവും**

താന്ത്രികഭക്തൻ: പക്ഷേ കർമ്മഫലം ഉണ്ടല്ലൊ?

ശ്രീരാമ: അതുമുണ്ട്. നല്ല കർമ്മം ചെയ്താൽ നല്ല ഫലം, ചീത്ത കർമ്മം ചെയ്താൽ ചീത്ത ഫലം. മുളക് കടിച്ചാൽ എരിക്കാതിരിക്കുമോ? എന്നാലിതൊക്കെ അദ്ദേഹത്തിൻെറ ലീലയും കേളിയും.

താ. ഭക്തൻ: ഞങ്ങൾക്കെന്താ ഗതി? കർമ്മഫലം അനുഭവിക്കണ്ടേ?

ശ്രീരാമ: വേണ്ടിവന്നെന്നും വരാം. എന്നാൽ ഭക്തന്മാരുടെ കഥയൊന്നു വേറെ.

ഇതും പറഞ്ഞു പാടാൻ തുടങ്ങി:

എന്നുടെ മനസ്സിന്നൊരു ചൊല്ലുവിളിയില്ല
നന്മവിളയിക്കുവതിനൊട്ടുമറിയില്ല.
മന്മനമെ, നിൻവയലിൽ നന്മ കൃഷിചെയ്യാ -
നിന്നിവനുപായമഥ നിന്നൊടുര ചെയ്യാം. 1

അമ്മയുടെ നാമമതിനാലെ തവ ചുറ്റും
നന്മയുടെ വേലികൾ വളച്ചു, വളമിട്ട്
കല്മഷമയം കളകൾ നീക്കി ഗുരുസൂക്തം
ഉണ്മയിൽ വിതച്ചിടുകിൽ നല്ല വിള കൊയ്യാം. 2

കന്മതിലുപോലെ കനമാർന്നിടുമീ വേലി -
ക്കെന്തെമിതമാകിയൊരുറപ്പെഴുവതെന്നോ!
അന്തകനുപോലുമതിനന്തികമണഞ്ഞാ -
ലന്തമവനന്നുപെടുമന്തരമതില്ല. 3

ഭക്തിമയമായീടിന ശുദ്ധജലമേകി
നിത്യവുമതിന്നിഹ നനച്ചിടുകവേണം;
ഒത്തിടുകയില്ലതിനു തനിയെയിനിയെന്നാൽ
തക്കൊരു സഹായകനെ വെക്കമഥ നോക്കൂ. 4

പിന്നെയും പാടി:

(കാകളി)

കാലനു വന്നു കരേറിടാനുള്ളൊരു
വാതിൽപ്പഴുതുകളെല്ലാമടച്ചു ഞാൻ;
അന്തരംഗത്തിലിരുന്നിത്ര നാളുമായ്

ചെന്തീയെരിച്ചൊരു ചിന്താശതങ്ങളും
രോഗാദിഭീതികളാപൽഭയങ്ങളു -
മാകവേയെന്നിൽനിന്നെങ്ങോ മറഞ്ഞുപോയ്.
പ്രേമരൂപം പരബ്രഹ്മമേ കേവലം
മാമകഗേഹത്തിനൂന്നായി നില്പതും
ആ നെടുംതൂണിൽ ഗൃഹത്തെ നിർത്തുന്നതോ
നൂനം ഗുണത്രയമായിടും മുക്കയർ.
എൻ ഗൃഹദ്വാരങ്ങളൊമ്പതും കാക്കുവാൻ
ശംഭുതാൻ നില്ക്കുന്നു പാറാവുകാരനായ്.
ആയിരം തൂവിതളുള്ളൊരു താമര -
പ്പൂവിലഭയദൻ വാഴുന്നു ശ്രീപതി.

ശ്രീരാമ: കാശിയിൽവെച്ച് മരിച്ചാൽ, ബ്രാഹ്മണനായാലും വേശ്യയായാലും, ആ ആൾ ശിവനായ്ത്തീരും.

ഹരിനാമത്തിൽ, കാളീനാമത്തിൽ, രാമനാമത്തിൽ, കണ്ണിൽ നീർപൊടിയുമ്പോൾ, പിന്നെ, സന്ധ്യ, കവചം മുതലായവയുടെയൊന്നും ഒരാവശ്യവുമില്ല. കർമ്മം വിട്ടുപോകുന്നു. കർമ്മഫലം അവൻെറ അടുത്തുപോവില്ല.

ഗുരുദേവൻ വീണ്ടും ഗാനം ചെയ്തു:

എന്തുമാനസതാരിൽ നമ്മൾ നിനച്ചിടുന്നു നിരന്തരം
ചിന്തനയ്ക്കനുരൂപമാകിയ ഭാവമമ്പൊടുണർന്നിടും;
പ്രേമഭാവമതങ്കുരിപ്പു നിതാന്തഭാവനയൊന്നിനാൽ
കാമിതങ്ങളതോടെ കൈവരുമില്ലതിന്നൊരു സംശയം.
ഭക്തിയാണനുഭൂതിതൻെറ നിദാനമായിഹ നില്പതും
ഭക്തവത്സല ദേവിതന്നുടെ തൃപ്പദത്തിലണപ്പതും;
തൽപദാമൃതധാരയിൽ മമ മാനസം മുഴുകീടുകിൽ
യജ്ഞമെന്തിനു പൂജയെന്തിനു നിഷ്ഫലം പുനരൊക്കെയും.

ഗുരുദേവൻ വീണ്ടും പാടി:

കാളിമാതാവിൻെറ തിരുനാമകീർത്തനങ്ങളെന്നും
വ്രീളവിട്ടു സന്ധ്യതോറും പാടിടാറായാൽ,
പൂജയും പുഷ്പാർച്ചനയും സന്ധ്യാവന്ദനാദികളു -
മീജഗത്തിലാർക്കു വേണമോർത്തുകണ്ടീടിൽ?
അമ്മതൻെറ നാമമെന്നും പാടിടുന്നവർക്കു പിമ്പേ
തന്നെ നടകൊണ്ടിടുവോൾ സന്ധ്യയാളെന്നും.
ഇല്ലവർക്കു തമ്മിലൊന്നു കണ്ടുമുട്ടിടുന്നതിന്നു
തെല്ലുപോലുമില്ല നേരം യാത്രയല്ലാതെ;
അമ്മതൻെറ നാമമെന്നും പാടിടുന്നവർക്കു ഗംഗാ -
സ്നാനതർപ്പണാദികൊണ്ടാവശ്യമെന്തുള്ളു?

ശ്രീരാമ: ഈശ്വരനിൽ മഗ്നനായാൽ പിന്നെ അസദ്ബുദ്ധിയും പാപ

ബുദ്ധിയുമൊന്നും ബാക്കിനില്ക്കില്ല.

താന്ത്രികഭക്തൻ: 'വിദ്യയുടെ അഹം' ബാക്കി കാണുമെന്ന് അങ്ങു പറഞ്ഞുവല്ലോ.

ശ്രീരാമ: 'വിദ്യയുടെ അഹം,' 'ഭക്തൻെറ അഹം,' 'ദാസോ/ഹം' - നല്ല അഹം നില്ക്കും. കുശുമ്പൻ 'ഞാൻ' പൊയ്പോകുന്നു. (ചിരി)

താ. ഭക്തൻ: അതെ, ഇന്നു ഞങ്ങളുടെ പല സംശയങ്ങളും നീങ്ങി.

**താന്ത്രികഭക്തനും ഭക്തിയിലെ തമസ്സും**

ശ്രീരാമ: ആത്മസാക്ഷാത്കാരം ഉണ്ടായാൽ സർവ്വസംശയങ്ങളും അകലുന്നു. ഭക്തിയിലെ തമസ്സ് കൈക്കൊള്ളുക: പറയുവിൻ, 'എന്ത്! രാമനാമം, കാളീനാമം, ജപിച്ചു ഞാൻ; എനിക്കിനിയെന്തു ബന്ധനം? എനിക്കെന്തു കർമ്മഫലം?

ഗുരുദേവൻ പിന്നെയും പാട്ടു പാടി:

ദുർഗ്ഗേദുർഗ്ഗേതി ജപിച്ചുകൊണ്ടാണു ഞാൻ
നിർഗ്ഗതിയായി മരിപ്പതെങ്കിൽ,
സൽഗതിയേകണമെന്നല്ലോയമ്മതൻ -
ഹൃദ്ഗതമെന്നതു നിശ്ചയംതാൻ.
എന്തെന്തു പാതകം ചെയ്കിലുമംബികേ,
നിന്തിരുനാമസങ്കീർത്തനത്താൽ
പാപികൾപോലും പരിശുദ്ധിയാർന്നുടൻ
പാവനാത്മാക്കളായ്ത്തീർന്നിടുന്നു.

ശ്രീരാമകൃഷ്ണൻ വീണ്ടുമരുളി: 'വിശ്വാസം വിശ്വാസം, വിശ്വാസം.' ''രാമനാണ് സർവ്വവുമായിത്തീർന്നിരിക്കുന്നത്,'' എന്നൊരിക്കൽ ഒരു ഗുരു ശിഷ്യനോട് പറഞ്ഞു: ''പ്രതിശരീരം വർത്തിക്കും രാമ!'' പട്ടി റൊട്ടി കടിച്ചുംകൊണ്ടോടുന്നു. ഭക്തൻ പറഞ്ഞു: ''രാമ, നില്ക്കു, നില്ക്കു, റൊട്ടിയിൽ വെണ്ണ പുരട്ടിത്തരാം.'' ഗുരുവാക്യത്തിൽ എന്തൊരു വിശ്വാസം!

കൊള്ളരുതാത്തവർക്ക് വിശ്വാസം വരില്ല; സർവ്വദാ സംശയം. ആത്മസാക്ഷാത്കാരം ഉണ്ടായില്ലെങ്കിൽ എല്ലാ സംശയങ്ങളും നീങ്ങുകയില്ല.*

ശ്രദ്ധയും ഭക്തിയുമുണ്ടെങ്കിൽ ഒരു കാമനയും കാണുകയില്ല. അത്തരം ഭക്തിയിൽക്കൂടി ഈശ്വരനെ വേഗത്തിൽ പ്രാപിക്കാം.

അണിമാദി - ഇതൊക്കെ കാമനയാണ്. കൃഷ്ണൻ അർജ്ജുനനോട് പറഞ്ഞു: 'അനിയാ, അണിമാദി സിദ്ധികളിൽ ഒന്നെങ്കിലുമുണ്ടായാൽ ഈശ്വരപ്രാപ്തി സാധിക്കയില്ല. അത് ശക്തി അല്പം കൂട്ടാൻ കൊള്ളാം.'

താന്ത്രികഭക്തൻ: അതെ. താന്ത്രികക്രിയകൾ എന്താണിക്കാലത്തു

* ഛിദ്യന്തേ സർവ്വസംശയാഃ തസ്മിൻ ദൃഷ്ടേ പരാവരേ.

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊത്ത് ദക്ഷിണേശ്വരത്ത്

ഫലിക്കാത്തത്?

ശ്രീരാമ: അത് സർവ്വാംഗീണമാവില്ല, ഭക്തിപൂർവ്വകമാവുന്നില്ല, അതുകൊണ്ട് ഫലിക്കുന്നില്ല.

ഗുരുദേവനിപ്പോൾ സംഭാഷണം സമാപിപ്പിച്ചു. അദ്ദേഹമരുളി: 'ഭക്തിയാണ് അത്യാവശ്യം. ശരിയായ ഭക്തന് യാതൊരു ഭയവും ഉത്കണ്ഠയുമില്ല. എല്ലാം അമ്മയ്ക്കറിയാം. പൂച്ച എലിയെ ഒരു വിധത്തിൽ കടിച്ചുപിടിക്കുന്നു; സ്വന്തം കുഞ്ഞിനെ വേറൊരു വിധത്തിൽ പിടിക്കുന്നു.



# പന്ത്രണ്ടാം ഭാഗം

## പാനിഹാട്ടിലെ മഹോത്സവം

### അദ്ധ്യായം ഒന്ന്

1883 ജൂൺ 18, തിങ്കളാഴ്ച

**ശ്രീരാമകൃഷ്ണൻ പാനിഹാട്ടി മഹോത്സവക്ഷേത്രത്തിൽ**

രാഖാൽ, രാമൻ, മാസ്റ്റർ, ഭവനാഥൻ തുടങ്ങിയ ഭക്തന്മാരോടൊത്ത് ശ്രീരാമകൃഷ്ണദേവൻ പാനിഹാട്ടിയിലെ മഹോത്സവക്ഷേത്രത്തിൽ. ജനങ്ങൾ തിങ്ങിഞെരുങ്ങിയ പെരുവഴിയിൽ സങ്കീർത്തനസംഘങ്ങളുടെ നടുക്ക് അദ്ദേഹം നൃത്തം ചെയ്യുന്നു. മണിയൊന്നായി. ഇന്നു തിങ്കളാഴ്ച. ജ്യൈഷ്ഠമാസത്തിലെ ശുക്ലത്രയോദശീതിഥി. സങ്കീർത്തനമദ്ധ്യത്തിൽ ഗുരുദേവനെ കാണുന്നതിന് ചുറ്റിനും ആളുകൾ കൂട്ടംകൂടി നില്ക്കുന്നുണ്ട്. ഗുരുദേവൻ പ്രേമോന്മത്തനായി നൃത്തംവെയ്ക്കുന്നു. 'എന്ത്, ശ്രീഗൗരാംഗൻ വീണ്ടും പ്രത്യക്ഷപ്പെട്ടിരിക്കുന്നുവോ!' എന്നു ചിലരൊക്കെ സംശയിക്കുന്നു. നാലു ദിക്കിൽനിന്നും ഹരിനാമധ്വനി കടലിലെ തിരമാലപോലെ ഉയർന്നുകൊണ്ടിരിക്കുന്നു. ചുറ്റും പൂമഴയും പലഹാരങ്ങളും പൊഴിയുന്നു.

**ഗുരുദേവൻ സങ്കീർത്തനാനന്ദത്തിൽ**

നവദ്വീപഗോസ്വാമി ഭഗവന്നാമസങ്കീർത്തനവും ചെയ്തുകൊണ്ട് രാഘവക്ഷേത്രത്തിനു നേരേ പൊയ്ക്കൊണ്ടിരുന്നു. തത്സമയം ഗുരുദേവൻ എവിടെനിന്നോ ബാണവേഗത്തിൽ സങ്കീർത്തനസംഘത്തിന്റെ നടുക്കുവന്ന് നൃത്തം തുടങ്ങി!

ഇത് രാഘവപണ്ഡിതന്റെ പൃഥുകമഹോത്സവമാണ്. ശുക്ലപക്ഷത്തിലെ ത്രയോദശീതിഥിയിൽ ഇതെല്ലാക്കൊല്ലവും നടത്താറുണ്ട്. രഘുനാഥദാസനാണ് ആദ്യം ഈ മഹോത്സവം നടത്തിയത്. അതിനുശേഷം രാഘവപണ്ഡിതൻ ഇത് ആണ്ടുതോറും നടത്തിവരുന്നു. രഘുനാഥദാസനോട് നിത്യാനന്ദനൊരിക്കൽ പറഞ്ഞു: 'എടാ കള്ളാ, നീ വീട്ടിൽനിന്നും തനിയെ ഒളിച്ചോടിപ്പോകുന്നു; എന്നിട്ട് ആരും കാണാതെ ഭഗവത്പ്രേമം ആസ്വദിക്കുന്നു! ഞങ്ങൾക്കാർക്കും അറിയാൻ കഴിഞ്ഞില്ല. ഇന്നു നിനക്കതിനു ശിക്ഷ തരുന്നുണ്ട്; നീ അവലുത്സവം നടത്തി ഭക്തന്മാരുടെ സേവ ചെയ്ക.'

ഗുരുദേവൻ മിക്കവാറും എല്ലാക്കൊല്ലവും വരാറുണ്ട്. ഇന്നും രാമൻ

മുതലായ ഭക്തന്മാരോടൊരുമിച്ച് ഇവിടെ വരാനുള്ള ആലോചന വന്നു. രാമൻ രാവിലെ കല്ക്കത്തയിൽനിന്ന് മാസ്റ്ററുടെ കൂടെ ദക്ഷിണേശ്വരത്ത് എത്തി. അവിടെയെത്തി ഗുരുദേവനെ കണ്ടു വന്ദിച്ചശേഷം വടക്കേ വരാന്തയിൽ വെച്ച് ആഹാരം കഴിച്ചു. രാമൻ കല്ക്കത്തയിൽനിന്നു വന്ന വണ്ടിയിൽത്തന്നെ ഗുരുദേവനെ പാനിഹാട്ടിക്ക് കൊണ്ടുവന്നു. അതേ വണ്ടിയിൽ രാഖാൽ, മാസ്റ്റർ, രാമൻ, ഭവനാഥൻ, വേറെ ഒന്നുരണ്ടു ഭക്തന്മാരും വന്നു. അതിലൊരാൾ വണ്ടിയുടെ പുരപ്പുറത്താണിരുന്നത്.

വണ്ടി മാഗസിൻ റോഡുവഴി ട്രൻക്റോഡിൽ എത്തി. പൊയ്ക്കൊണ്ടിരിക്കെ ഗുരുദേവൻ യുവഭക്തന്മാരോട് പല തമാശകളും പറഞ്ഞു.

പാനിഹാട്ടി ഉത്സവസ്ഥലത്തെത്തിയ മാത്രയിൽ രാമൻ മുതലായ ഭക്തന്മാർ വിസ്മയസ്തബ്ധരായി - ഗുരുദേവൻ വണ്ടിയിൽ എത്രയും ഉല്ലാസവാനായിരുന്നു! ഇവിടെയെത്തിയ ഉടൻ തനിച്ച് വണ്ടിയിൽ നിന്നിറങ്ങി ബാണം വലിച്ചുവിട്ടപോലെ പാഞ്ഞു. അവർ തേടിത്തേടിച്ചെന്നപ്പോൾ കാണാം, നവദ്വീപഗോസ്വാമിയുടെ സങ്കീർത്തനസംഘത്തിൻെറ നടുക്കു ഗുരുദേവൻ നൃത്തംവെയ്ക്കുന്നു. ഇടയ്ക്കിടെ സമാധിമഗ്നനാകുന്നു! ഉരുണ്ടുവീണെങ്കിലോ എന്നു പേടിച്ച് ശ്രീ നവദ്വീപഗോസ്വാമി സമാധിസ്ഥനായ ശ്രീരാമകൃഷ്ണനെ വളരെ സൂക്ഷിച്ചു താങ്ങിപ്പിടിച്ചുകൊണ്ടിരുന്നു. നാലു ദിക്കിൽനിന്നും ആളുകൾ ഹരിനാമകീർത്തനം ചെയ്തുകൊണ്ട് അദ്ദേഹത്തിൻെറ തൃപ്പാദങ്ങളിൽ പൂക്കളും മിഠായികളും അർപ്പിച്ചു. അദ്ദേഹത്തെ ഒരുനോക്കു കാണുന്നതിന് ആളുകൾ തമ്മിൽ ഉന്തും തള്ളുമായി.

ബാഹ്യബോധം അല്പമുള്ളപ്പോൾ ഗുരുദേവൻ നൃത്തംവെച്ചു. ബാഹ്യബോധം തികച്ചുമുള്ളപ്പോൾ നാമകീർത്തനം ചെയ്തു.

ഹരിനാമകീർത്തനമതുരചെയ്തിടുന്നളവി -
ലുരുമോദമാർന്നുടനെ മിഴിനീരുറന്നിടിന,
ഇരുസോദരങ്ങളിവരധുനാ സമീപഗത -
രവരെൻെറ മുമ്പിലിഹ മരുവുന്നു നാഥ ജയ!
ഭക്തിപ്രകർഷമൊടു നൃത്തങ്ങളാടുമിവ -
രത്തവ്വിലന്യരെയുമാടിച്ചിടുന്നു ഭുവി;
ഭക്തിക്കു തക്കൊരുപദേശം ഗ്രഹിച്ചു ചിലർ
ശുദ്ധീഭവിച്ചിടുവതുണ്ടത്ര നാഥ ജയ!
ദ്രോഹങ്ങൾ ചെയ്വതിനു വന്നോരു പാപികളു -
മാകാംക്ഷയോടുമിവരോതുന്ന സൽക്കഥകൾ,
പാരം ശ്രവിപ്പളവു പാപത്തിൽ നിന്നുമഥ
നേടുന്നു മുക്തിയതു കാണുന്ന നാഥ ജയ!
അമ്പാടിതന്നിലിരുപൈതങ്ങൾ പണ്ടു പശു -
പന്മാർ കുലത്തിലുളവായെന്നു കേട്ടതിവർ
രണ്ടാളുമെന്നു കരുതീടുമ്പൊളുള്ളിലിവ -
നുണ്ടായിടുന്ന പരമാനന്ദമെന്തു ഹരി!

ഗുരുദേവൻെറയൊപ്പം സകലരും ഉന്മത്തരായി നൃത്തം വെയ്ക്കുന്നു. ''ഗൗരാംഗനും നിത്യാനന്ദനും നമ്മുടെ മുമ്പിൽ നൃത്തം ചെയ്യുന്നു,'' എന്നാളുകൾ വിചാരിക്കുന്നു.

വീണ്ടും ഗുരുദേവൻ പാട്ടുപാടി.

'ഗൗരാംഗൻെറ പ്രേമകല്ലോലത്തിൽ നാദിയാ മുഴുവനിളകി മറിയുന്നു.'

സങ്കീർത്തനതരംഗം രാധാകൃഷ്ണക്ഷേത്രത്തിന്നുനേരെ പൊയ്ക്കൊണ്ടിരുന്നു. അവിടെ പ്രദക്ഷിണവും നൃത്തവും ചെയ്തു രാധാകൃഷ്ണ വിഗ്രഹത്തിനു മുമ്പിൽ പ്രണാമം ചെയ്തു. എന്നിട്ട്, ഗംഗാതീരത്തിൽ ജന്മിമാർ പണിയിച്ചിട്ടുള്ള രാധാകൃഷ്ണക്ഷേത്രത്തിനുനേരേ ജന സഞ്ചയം തിക്കിത്തിരക്കി മുന്നേറി.

സങ്കീർത്തനസംഘത്തിലെ കുറച്ചാളുകൾ ക്ഷേത്രത്തിൽ പ്രവേശിച്ചു; അധികംപേർക്കും അകത്തു കടക്കാൻ കഴിഞ്ഞില്ല. അവർ വാതില്ക്കൽ ഉന്തിത്തള്ളി ഉള്ളിലേയ്ക്ക് എത്തിനോക്കിക്കൊണ്ടിരുന്നു.

**ശ്രീ രാധാകൃഷ്ണക്ഷേത്രാങ്കണത്തിൽ നൃത്തം**

ഗുരുദേവൻ പിന്നെയും രാധാകൃഷ്ണക്ഷേത്രത്തിൻെറ തിരുമുറ്റത്ത് നൃത്തം ചെയ്തുകൊണ്ടിരുന്നു. കീർത്തനാനന്ദംകൊണ്ട് ഇളകി മറിയുന്ന ലഹരി. ഇടയ്ക്കിടയ്ക്ക് സമാധിമഗ്നനാകുന്നുമുണ്ട്. പിന്നെയും നാലു വശത്തുനിന്നും പൂക്കളും മിഠായികളും പൊഴിയുന്നു. ഹരിനാമകീർത്തന ത്തിൻെറ മുഴക്കം അങ്കണത്തിനുള്ളിൽ കൂടെക്കൂടെ കേൾക്കായി. ആ നാദം പെരുവഴിയിലെത്തിയ ആയിരം കണ്ഠങ്ങളിൽനിന്ന് മാറ്റൊലിക്കൊണ്ടു. ഗംഗയിൽ വഞ്ചിയിൽ വന്നും പോയുമിരുന്ന യാത്രക്കാർ, കടലിര മ്പലുപോലുള്ള ഹരിധ്വനി കേട്ട് ആശ്ചര്യമാർന്നു; അവരും 'ഹരിഹരി'യെ ന്നേറ്റു ചൊല്ലി.

ഈ മഹാപുരുഷനിൽ തീർച്ചയായും ശ്രീ ഗൗരാംഗൻെറ ആവിർഭാവം ഉണ്ട് എന്ന് പാനിഹാട്ടിമഹോത്സവത്തിനു വന്നുചേർന്നിരുന്ന അനേകായിരം ആളുകൾ കരുതി. ഇദ്ദേഹം സാക്ഷാൽ ഗൗരാംഗൻതന്നെ യാണെന്നും ചിലർ വിചാരിച്ചു.

ചെറിയ മുറ്റത്ത് അനേകമാളുകൾ തിക്കിക്കൂടി. ഭക്തന്മാർ വളരെ സൂക്ഷിച്ച് ശ്രീരാമകൃഷ്ണനെ പുറത്തുകൊണ്ടുവന്നു.

**ശ്രീരാമകൃഷ്ണൻ ശ്രീ മണിസേനൻെറ ഇരിപ്പുമുറിയിൽ**

ഗുരുദേവൻ ഭക്തന്മാരോടൊരുമിച്ച് ശ്രീ മണിസേനൻെറ സന്ദർശക മുറിയിൽ വന്നിരുന്നു. സേനൻെറ കുടുംബം വകയാണ് രാധാകൃഷ്ണ ക്ഷേത്രത്തിലെ പൂജാദികൾ. അവരാണിപ്പോൾ ആണ്ടോടാണ്ട് ഉത്സവം ഏർപ്പാടുചെയ്യുന്നതും ഗുരുദേവനെ ക്ഷണിക്കുന്നതും.

ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിച്ചശേഷം മണിസേനനും അദ്ദേഹത്തി ൻെറ ഗുരുദേവൻ നവദ്വീപഗോസ്വാമിയുംകൂടി അദ്ദേഹത്തെ വേറൊരു മുറിയിൽ കൂട്ടിക്കൊണ്ടുപോയി ആഹാരം കഴിപ്പിച്ചു. അല്പസമയം

കഴിഞ്ഞു രാമൻ, രാഖാൽ, മാസ്റ്റർ, ഭവനാഥൻ മുതലായ ഭക്തന്മാരെ വേറൊരു മുറിയിൽ ഇരുത്തി. ഭക്തവത്സലനായ ഗുരുദേവൻ സ്വയം വന്നുനിന്ന് ആനന്ദിച്ചുകൊണ്ട് അവരെ ഊട്ടി.

## അദ്ധ്യായം രണ്ട്

### ശ്രീ നവദ്വീപഗോസ്വാമിയോടുള്ള ഉപദേശം

(ശ്രീ ഗൗരാംഗൻെറ മഹാഭാവം; പ്രേമവും മൂന്നവസ്ഥകളും)

അപരാഹ്നം. രാഖാൽ, രാമൻ മുതലായ ഭക്തന്മാരോടുകൂടി ഗുരുദേവൻ മണിസേനൻെറ സന്ദർശകമുറിയിൽ ഇരുന്നരുളുന്നു. നവദ്വീപഗോസ്വാമി ആഹാരം കഴിഞ്ഞ് അല്പം വിശ്രമിച്ചു വന്ന് സന്ദർശകമുറിയിൽ ഗുരുദേവൻെറ സമീപം ഇരിപ്പുണ്ട്.

ശ്രീ മണിസേനൻ ഗുരുദേവൻെറ വണ്ടിവാടക കൊടുക്കാൻ ഒരുമ്പെട്ടു. ഗുരുദേവനപ്പോൾ സന്ദർശകമുറിയിൽ ഒരു സോഫയിൽ കിടക്കുകയായിരുന്നു; അദ്ദേഹം ചോദിച്ചു: 'വണ്ടിവാടക അവർ (രാമൻമുതൽപേർ) എന്തിനു മേടിക്കണം? അവർ പണം സമ്പാദിക്കുന്നുണ്ട്.'

അപ്പോഴേയ്ക്കും ഗുരുദേവൻ നവദ്വീപഗോസ്വാമിയുമായി ഈശ്വരകഥ പറയാനാരംഭിച്ചു.

ശ്രീരാമ: (നവദ്വീപനോട്) ഭക്തി മൂത്താൽ ഭാവം; അതു കഴിഞ്ഞാൽ മഹാഭാവം. അടുത്തത് പ്രേമം. അതിനുശേഷം വസ്തുലാഭം (ഈശ്വരലാഭം). ഗൗരാംഗനുണ്ടായിരുന്നത് മഹാഭാവവും പ്രേമവും. ഈ പ്രേമമുദിച്ചാൽ ലോകം മറന്നേപോകും. എത്രയും പ്രിയപ്പെട്ട സ്വന്തം ദേഹംകൂടി മറന്നുപോകും. ഗൗരാംഗന് ഈ പ്രേമം ഉണ്ടായി. കടലു കണ്ട് യമുനയെന്നു കരുതി എടുത്തുചാടി! സാധാരണജീവന് മഹാഭാവമോ പ്രേമമോ ഉണ്ടാകുന്നില്ല. അവന് ഭാവംവരെ പോകാം. എന്നാൽ ഗൗരാംഗന് ഈ മൂന്നവസ്ഥകളും ഉണ്ടായിരുന്നു. എങ്ങനെ?

നവദ്വീപൻ: അതു ശരിയാണ്. അന്തർദശ, അർദ്ധബാഹ്യദശ, ബാഹ്യദശ.

ശ്രീരാമ: അന്തർദശയിൽ അദ്ദേഹം സമാധിസ്ഥനായിരുന്നു. അർദ്ധബാഹ്യദശയിൽ നൃത്തം ചെയ്യാൻ മാത്രം കഴിഞ്ഞിരുന്നു. ബാഹ്യദശയിൽ നാമസങ്കീർത്തനം ചെയ്തു.

നവദ്വീപൻ അദ്ദേഹത്തിൻെറ മകനെ കൊണ്ടുവന്ന് ഗുരുദേവനു പരിചയപ്പെടുത്തി. യുവാവായ മകൻ ശാസ്ത്രാദ്ധ്യയനം ചെയ്യുന്നു. അദ്ദേഹം ഗുരുദേവനെ പ്രണാമംചെയ്തു.

നവദ്വീപൻ: വീട്ടിൽവെച്ച് ശാസ്ത്രം പഠിക്കുന്നു. വേദം ഈ നാട്ടിൽ ഒരുതരത്തിലും കിട്ടാനേയില്ല. മാക്സ്മുള്ളർ തർജ്ജമ ചെയ്ത് അച്ചടിപ്പിച്ചു; അതുകൊണ്ട് ആളുകൾ വായിക്കുന്നു.

### പാണ്ഡിത്യവും ശാസ്ത്രവും

ശ്രീരാമ: ശാസ്ത്രം അധികം പഠിച്ചാൽ അതും കേടാണ്. ശാസ്ത്രത്തിന്റെ സാരം ഗ്രഹിക്കണം. അതു കഴിഞ്ഞാൽ പിന്നെ ഗ്രന്ഥംകൊണ്ടെന്താവശ്യം?

സാരം ഗ്രഹിച്ച് താണുമുങ്ങണം - ഈശ്വരലാഭത്തിനായിട്ട്. വേദാന്തത്തിന്റെ സാരം അമ്മയെനിക്കു മനസ്സിലാക്കിത്തന്നിട്ടുണ്ട്. 'ബ്രഹ്മ സത്യം, ജഗത് മിഥ്യ.' ഗീതയുടെ സാരം - പത്തു പ്രാവശ്യം 'ഗീത' എന്നുച്ചരിച്ചാൽ കിട്ടുന്നതും; അതായത് 'ത്യാഗി ത്യാഗി.'*

നവദ്വീപൻ: 'ത്യാഗീ' എന്നു ശരിയായി വരില്ല, 'താഗി' എന്നാകും. അങ്ങനെയായാലും അതേ അർത്ഥംതന്നെ. തഗ് ധാതു ഘഞ് = താഗ്; അതിനു പരമായി ഇൻ പ്രത്യയം = താഗീ. 'താഗീ' എന്നു വെച്ചാലും 'ത്യാഗീ' എന്നു വെച്ചാലും അർത്ഥം ഒന്നുതന്നെ.

ശ്രീരാമ: ഗീതയുടെ സാരമെന്തെന്നാൽ - 'ഹേ ജീവ, സർവ്വവും ത്യജിച്ച്, ഭഗവാനെ പ്രാപിക്കാനായി സാധനചെയ്ക.'

നവദ്വീപൻ: ത്യാഗംചെയ്യാൻ എവിടെയൊക്കും?

ശ്രീരാമ: നിങ്ങളൊരു ഗോസ്വാമി. നിങ്ങൾക്ക് ക്ഷേത്രാരാധനയുണ്ട്. നിങ്ങൾ ലോകം ഉപേക്ഷിച്ചാൽ ഒക്കുകയില്ല! അങ്ങനെ ചെയ്താൽ ദേവതാരാധന ആരും നടത്തും? നിങ്ങൾ മനസ്സിൽ ത്യാഗം ശീലിക്കണം. ലോകശിക്ഷണത്തിനായി നിങ്ങളെ ലോകത്തിൽ വെച്ചിരിക്കുന്നത് ഈശ്വരൻതന്നെയാണ്. ഒരായിരം തവണ മനസ്സുകൊണ്ടുറച്ചോളു, എന്നാലും ത്യാഗം ചെയ്യാൻ സാദ്ധ്യമല്ല. നിങ്ങൾക്കു ലൗകിക കാര്യങ്ങൾ ചെയ്തേ ഒക്കു. അത്തരമൊരു സ്വഭാവമാണ് അദ്ദേഹം നിങ്ങൾക്കു നല്കിയിട്ടുള്ളത്.

കൃഷ്ണൻ അർജ്ജുനനോട് ചോദിച്ചു: 'നീ യുദ്ധം ചെയ്കയില്ലേ? ആരു പറഞ്ഞു? നീ വിചാരിച്ചാലും യുദ്ധത്തിൽനിന്നു പിൻവാങ്ങാൻ സാദ്ധ്യമല്ല. നിന്റെ പ്രകൃതി നിന്നെ യുദ്ധം ചെയ്യിക്കും.'**

### ഗോസ്വാമിയുടെ യോഗവും ഭോഗവും

''ശ്രീകൃഷ്ണൻ അർജ്ജുനനുമായി സംഭാഷണം ചെയ്യുന്നു.' ഇക്കഥ പറഞ്ഞുകൊണ്ടിരിക്കെ ഗുരുദേവൻ വീണ്ടും സമാധിസ്ഥനായി. നോക്കിക്കൊണ്ടിരിക്കെ സർവ്വം നിശ്ചലം! കണ്ണിമ പുട്ടുന്നില്ല. ശ്വാസം വിടുന്നുണ്ടോ ഇല്ലയോ, അറിയാൻ വയ്യ. നവദ്വീപഗോസ്വാമിയും അദ്ദേഹത്തിന്റെ മകനും ഭക്തന്മാരും വിസ്മയസ്തബ്ധരായി നോക്കിക്കൊണ്ടിരുന്നു.

അല്പമൊന്നു ബോധം വന്നപ്പോൾ ഗുരുദേവൻ നവദ്വീപനോടു പറഞ്ഞു: "യോഗവും ഭോഗവും. ഗോസ്വാമികളുടെ വംശത്തിൽ നിങ്ങൾക്ക്

---

* ബംഗാളിയിൽ 'ത്യാഗീ' എന്നത് ഉച്ചരിക്കുമ്പോൾ 'താഗീ' എന്നാകും

** യദഹംകാരമാശ്രിത്യ ന യോത്സ്യ ഇതി മന്യസേ
മിഥ്യൈഷ വ്യവസായസ്തേ പ്രകൃതിസ്ത്വാം നിയോക്ഷ്യതി. ഗീത 18.59

രണ്ടും ഉണ്ട്. ഇനി ഭഗവാനോട് പ്രാർത്ഥിക്കമാത്രം ചെയ്വിൻ, ഹൃദയ പൂർവ്വമായ പ്രാർത്ഥന: 'അല്ലയോ ഭഗവാനേ, അങ്ങയുടെ ഭുവന മോഹിനിയായ ഈ മായയുടെ ഐശ്വര്യം എനിക്കാവശ്യമില്ല. എനിക്കാ വശ്യം അങ്ങയെയാണ്.'"

'അദ്ദേഹം സർവ്വഭൂതങ്ങളിലുമുണ്ട്. അപ്പോൾ ഭക്തനെന്ന് ആരെ പറയാം? ആര് ഈശ്വരനിൽ വാഴുന്നു, ആരുടെ മനവും പ്രാണനും അന്തരാത്മാവും സർവ്വവും അദ്ദേഹത്തിൽ ആണ്ടുപോയിരിക്കുന്നു, അവനെ.'

അപ്പോഴേയ്ക്കും ഗുരുദേവൻ ബാഹ്യബോധവാനായി. അദ്ദേഹം നവദ്വീപനോടരുളി: എൻെറ ഈ അവസ്ഥയെ (സമാധിയെ) ചിലരൊ ക്കെ രോഗമാണെന്നു പറയുന്നു. ഞാനവരോട് ചോദിക്കുന്നു, "ആരുടെ ചൈതന്യംകൊണ്ട് ഈ ജഗത്ത് ചൈതന്യപൂർണ്ണമായിരിക്കുന്നു, ആ ചിന്മയനെപ്പറ്റി ചിന്തിച്ചാൽ ആരെങ്കിലും അചേതനമാകുമോ?"

ശ്രീ മണിസേനൻ വന്നുചേർന്ന ബ്രാഹ്മണർക്കും വൈഷ്ണവർക്കും വിട നല്കി, ചിലർക്ക് ഒരു രൂപാ, ചിലർക്ക് രണ്ട് - ഇങ്ങനെ ആളു നോക്കി കൊടുത്തു.

ഗുരുദേവനു നല്കാൻ അഞ്ചു രൂപ കൊണ്ടുവന്നു. അദ്ദേഹം പറഞ്ഞു: 'എനിക്കു പണം സ്വീകരിക്കാൻ വയ്യാ.' മണിസേനൻ എന്നിട്ടും വിടു ന്നില്ല. ഗുരുദേവനപ്പോൾ പറഞ്ഞു: 'നിൻെറ ഗുരുവിനാണെ എന്നെ നിർബ്ബന്ധിക്കരുത്.' മണിസേനൻ വീണ്ടും കൊടുക്കാൻ പുറപ്പെട്ടു. ഗുരുദേവനപ്പോൾ ദീനനായി മാസ്റ്ററോടു ചോദിച്ചു: 'എന്ത്, മേടിക്കണോ?' കടുത്ത പ്രതിഷേധത്തോടേ മാസ്റ്റർ പറഞ്ഞു: ഇല്ല, ഒരുകാലത്തും മേടിക്കാൻ പാടില്ല.'

ശ്രീ മണിസേനൻെറ ആളുകളപ്പോൾ, മാമ്പഴവും മധുരപലഹാര ങ്ങളും മേടിക്കാനും പറഞ്ഞ് രാഖാലിൻെറ കൈയിൽ രൂപ കൊടുത്തു.

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ ഗുരുവിനെ ആണയിട്ടു പറഞ്ഞു. എൻെറ ഭാരമൊഴിഞ്ഞു. രാഖാൽ മേടിച്ചു. അതിനി അവൻെറ പാട്.

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരോടുകൂടി വണ്ടിയിൽക്കയറി ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങും.

**നിരാകാരധ്യാനവും ശ്രീരാമകൃഷ്ണദേവനും**

വഴിക്ക് മതിശീലൻെറ അമ്പലവളപ്പ്. ഈ ഉദ്യാനത്തിലെ പൊയ്ക കാണാൻ കൂട്ടിക്കൊണ്ടുപോകണമെന്ന് ഗുരുദേവൻ വളരെ നാളായി മാസ്റ്ററോടു പറയുന്നു - നിരാകാരധ്യാനം ശീലിക്കുന്നതെങ്ങനെ എന്നു മാസ്റ്റർക്കു പഠിപ്പിച്ചുകൊടുക്കാൻ.

ഗുരുദേവന് കലശലായ ജലദോഷമുണ്ടായിരുന്നു. എന്നിട്ടും ക്ഷേത്രോദ്യാനം കാണാൻ ഭക്തന്മാരുമായി വണ്ടിയിൽനിന്നും ഇറങ്ങി.

ക്ഷേത്രത്തിൽ ശ്രീ ഗൗരാംഗൻെറ പൂജ നടന്നുവരുന്നു. സന്ധ്യ

യാവാൻ ഇനിയും അല്പം സമയമുണ്ട്. ഗുരുദേവനും ഭക്തന്മാരും ഗൗരാംഗവിഗ്രഹത്തിനു മുമ്പിൽ ദണ്ഡനമസ്കാരം ചെയ്തു. എന്നിട്ട് അമ്പലവളപ്പിൻെറ കിഴക്കുവശത്തുള്ള പൊയ്കയുടെ പടിയിൽ വന്നു നിന്നു മത്സ്യങ്ങളെ കണ്ടു. ആരുമിവിടെ അവയെ ഉപദ്രവിക്കാറില്ല. പൊരിയോ മറ്റെന്തെങ്കിലും തീറ്റിയോ ഇട്ടുകൊടുത്താൽ മുട്ടൻ മുട്ടൻ മത്സ്യങ്ങൾ കൂട്ടംകൂട്ടമായി വന്നു തീറ്റ തിന്നുന്നു. എന്നിട്ട് തെല്ലും പേടികൂടാതെ ആനന്ദത്തോടെ വെള്ളത്തിൽ കളിച്ചു പുളച്ചു സഞ്ചരിക്കുന്നു.

ഗുരുദേവൻ മാസ്റ്ററോട് പറഞ്ഞു: 'ഇതു നോക്കൂ, മത്സ്യങ്ങളെങ്ങനെയെന്ന്. ഇതുപോലെ ചിദാനന്ദസമുദ്രത്തിൽ, ഈ മത്സ്യങ്ങളെപ്പോലെ ആനന്ദപൂർവ്വം സഞ്ചരിക്കുകയാകുന്നു (നിരാകാരധ്യാനം).'

## അദ്ധ്യായം മൂന്ന്

1883 ജൂൺ 24, തിങ്കളാഴ്ച

### ശ്രീരാമകൃഷ്ണദേവൻ ബലരാമമന്ദിരത്തിൽ

ശ്രീരാമകൃഷ്ണദേവൻ ഇന്നു ബലരാമൻെറ വീട്ടിൽ എഴുന്നെള്ളിയിരിക്കുന്നു. മാസ്റ്റർ അടുക്കലിരിക്കുന്നു; രാഖാലുമുണ്ട്. ഗുരുദേവന് ഭാവാവേശം ഉണ്ടായി. ഇന്ന് ജ്യൈഷ്ഠകൃഷ്ണപഞ്ചമി. ആഷാഢം 12-ാം തീയതി തിങ്കളാഴ്ച. നേരമേതാണ്ട് അഞ്ചുമണി.

ശ്രീരാമ: (ഭാവാവിഷ്ടനായി) നോക്കൂ, ആത്മാർത്ഥതയോടെ വിളിച്ചാൽ സ്വസ്വരൂപത്തെ ദർശിക്കാൻ സാധിക്കും. എന്നാൽ വിഷയഭോഗത്തിനുള്ള വാസന എത്രയുണ്ടോ അത്രയുമതു കുറഞ്ഞിരിക്കും.

മാസ്റ്റർ: അതെ, 'എടുത്തു ചാടണം', എന്നവിടുന്നു പറയാറുണ്ടല്ലോ.

ശ്രീരാമ: (സസന്തോഷം) അങ്ങനെ വരട്ടെ!

സകലരും നിശ്ശബ്ദമായിരിക്കുന്നു. ഗുരുദേവൻ സംഭാഷണം തുടർന്നു.

ശ്രീരാമ: (മാസ്റ്ററോട്) നോക്കൂ, സകലർക്കും ആത്മദർശനം നേടാൻ കഴിയും.

മാസ്റ്റർ: ഉവ്വ്. പക്ഷേ കർത്താവ് ഈശ്വരനാകുന്നു. അദ്ദേഹം പാത്രമനുസരിച്ചു ചെയ്യിക്കുന്നു. ചിലരെ ആത്മബോധമുള്ളവരാക്കുന്നു; ചിലരെ അജ്ഞാനത്തിൽ വെച്ചിരിക്കുന്നു.

### സ്വസ്വരൂപദർശനം

ശ്രീരാമ: അങ്ങനെയല്ല. വ്യാകുലതയോടെ ഈശ്വരനോടു പ്രാർത്ഥിക്കണം. ആത്മാർത്ഥതയുണ്ടെങ്കിൽ അദ്ദേഹം പ്രാർത്ഥന തീർച്ചയായും ചെവിക്കൊള്ളും.

ഒരു ഭക്തൻ: അതെ. ഈ 'ഞാൻ' ഉള്ളതുകൊണ്ട് പ്രാർത്ഥിക്കതന്നെ വേണം.

ശ്രീരാമ: (മാസ്റ്ററോട്) 'ലീല' പിടിച്ചുപിടിച്ച് 'നിത്യ'ത്തിലെത്തണം;

പടി താണ്ടി മട്ടുപ്പാവിലെത്തുംപോലെ. നിത്യദർശനത്തിനുശേഷം നിത്യത്തിൽനിന്നും ലീലയിലെത്തി അവിടെ വാഴണം; ഭക്തിയും ഭക്തനെയും കൈക്കൊണ്ട്. ഇതാണെൻെറ സുചിന്തിതമായ അഭിപ്രായം.

ഈശ്വരന് നാനാരൂപം, നാനാലീല: ഈശ്വരലീല, ദേവലീല, നരലീല, ജഗല്ലീല; അദ്ദേഹം യുഗംതോറും മനുഷ്യരൂപത്തിൽ അവതാരമെടുത്തു വരുന്നു, പ്രേമവും ഭക്തിയും പഠിപ്പിക്കാൻ. ചൈതന്യദേവനെ നോക്കൂ. അവതാരത്തിൽക്കൂടിയേ ഈശ്വരപ്രേമവും ഭക്തിയും ആസ്വദിക്കാൻ കഴിയൂ. അദ്ദേഹത്തിൻെറ ലീല അനന്തം. എന്നാലെനിക്കു വേണ്ടതു പ്രേമവും ഭക്തിയും. എനിക്കു പാലാണ് വേണ്ടത്. പശുവിൻെറ അകിട്ടിൽക്കൂടിയാണ് പാലു വരുന്നത്. അവതാരം പശുവിൻെറ അകിടാണ്.

'ഞാൻ അവതരിച്ചിരിക്കുന്നു, എന്നെ ദർശിച്ചാൽ ഈശ്വരദർശനമായി,' എന്നു ഗുരുദേവൻ അരുളുകയായിരുന്നോ? ചൈതന്യദേവൻെറ കഥ പറഞ്ഞ് ഗുരുദേവൻ സ്വന്തം കഥ സൂചിപ്പിക്കുകയായിരുന്നോ?

## അദ്ധ്യായം നാല്

### ശ്രീരാമകൃഷ്ണൻ നാനാഭാവത്തിൽ

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് ശിവക്ഷേത്രത്തിൻെറ പടിയിൽ ഇരിക്കുന്നു. ജ്യൈഷ്ഠമാസം; 1883 ജൂൺ. വല്ലാത്ത ചൂടുകാലം. അല്പം കഴിഞ്ഞാൽ അന്തിയാകും. ഐസും മറ്റു ചില സാധനങ്ങളുംകൊണ്ട് മാസ്റ്ററെത്തി, ഗുരുദേവനെ നമസ്കരിച്ച് അദ്ദേഹത്തിൻെറ കാലടിയിൽ അമ്പലത്തിൻെറ പടിയിൽ ഇരിപ്പായി.

### ജെ.എസ്. മില്ലും ശ്രീരാമകൃഷ്ണനും

ശ്രീരാമ: (മാസ്റ്ററോട്) മണിമല്ലികൻെറ പൗത്രീഭർത്താവ് ഇവിടെ വന്നിരുന്നു.

അയാളൊരു പുസ്തകത്തിൽ* വായിച്ചു: 'ഈശ്വരൻ അത്ര ജ്ഞാനിയും സർവ്വജ്ഞനുമാണെന്നു തോന്നുന്നില്ല. അങ്ങനെയാണെങ്കിൽ, ലോകത്തിൽ ഇത്ര ദുഃഖമെങ്ങനെ? പിന്നെ, മനുഷ്യൻെറ മരണത്തെ സംബന്ധിച്ചാണെങ്കിൽ, കഷ്ടപ്പെടുത്തി കുറേശ്ശെ കുറേശ്ശെ കൊല്ലുന്നതിൽ ഭേദം ഒറ്റയടിക്കു കൊല്ലുകയാണ്.'

താനായിരുന്നെങ്കിൽ ഇതിലും നല്ല ഒരു ലോകം സൃഷ്ടിച്ചേനെ, എന്ന് ഗ്രന്ഥകാരൻ എഴുതിവെച്ചിരിക്കുന്നു.

മാസ്റ്റർ വിസ്മയത്തോടെ ഈ വാർത്തകൾ കേട്ടു മിണ്ടാതിരുന്നു. ഗുരുദേവൻ വീണ്ടും സംഭാഷണം തുടർന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഈശ്വരനെയെങ്ങാൻ മനസ്സിലാക്കാനൊ

* ജോൺ സ്റ്റുവർട്ട് മില്ലിൻെറ ആത്മകഥ.

ക്കുമോ? ഞാനും ചിലപ്പോൾ ഈശ്വരനെ നല്ലവനെന്നും ചിലപ്പോൾ തീയവനെന്നും കരുതാറുണ്ട്. അദ്ദേഹത്തിൻെറ മഹാമായയ്ക്കുള്ളിൽ നമ്മെ അകപ്പെടുത്തിയിരിക്കുന്നു. ചിലപ്പോൾ അദ്ദേഹം നമ്മെ ഉണർത്തുന്നു, ചിലപ്പോൾ അജ്ഞാനത്തിൽ നിർത്തുന്നു. ഒരു നിമിഷം അജ്ഞാനം അകലുന്നു; പിന്നെയും വന്നുകൂടുന്നു. പായൽകൊണ്ടു നിറഞ്ഞ ഒരു കുളത്തിലേയ്ക്ക് കല്ലെറിഞ്ഞാൽ, വെള്ളം അല്പമൊന്നു കാണാം. എന്നാൽ അല്പനേരം കഴിഞ്ഞ് പായൽ തുള്ളിത്തുള്ളി വന്നു വെള്ളത്തെ മൂടുന്നു.

ദേഹബുദ്ധിയുള്ളിടത്തോളംകാലം സുഖവും ദുഃഖവും, രോഗവും ശോകവും, ജനനവും മരണവും ഉണ്ടായിരിക്കും. ഇതൊക്കെ ദേഹത്തിനാണ്, ആത്മാവിനല്ല. ദേഹനാശത്തിനുശേഷം ഈശ്വരൻ ഒരു നല്ല സ്ഥാനത്തേയ്ക്കു കൊണ്ടുപോയെന്നുവരാം; പ്രസവവേദനയ്ക്കു ശേഷം സന്താനത്തെ ലഭിക്കുന്നതുപോലെയാണത്. ആത്മജ്ഞാനമുണ്ടായാൽപ്പിന്നെ സുഖവും ദുഃഖവും ജനനവും മരണവും സ്വപ്നസമാനമെന്നു മനസ്സിലാകും.

നമുക്കെന്തറിയാം! ഇടങ്ങഴി കൊള്ളുന്ന പാത്രത്തിൽ പത്തിടങ്ങഴി പാൽ കൊള്ളുമോ? ഉപ്പുപാവ കടലളക്കാൻ പോയാൽ വിവരം പറയാൻ തിരിച്ചുവരില്ല. അലിഞ്ഞു കലങ്ങിപ്പോകും.

(ഛിദ്യന്തേ സർവ്വസംശയാഃ........... തസ്മിൻദൃഷ്ടേ പരാവരേ.)

സന്ധ്യയായി. അമ്പലങ്ങളിൽ ദീപാരാധന ആരംഭിച്ചു. ശ്രീരാമകൃഷ്ണദേവൻ സ്വന്തം മുറിയിൽ ചെറിയ കട്ടിലിൽ ഇരുന്ന് ജഗന്മാതാവിനെ ധ്യാനിക്കുന്നു. രാഖാൽ, ലാട്ടു രാമലാലൻ, കിശോരി, ഗുപ്തൻ മുതലായ ഭക്തന്മാരുമുണ്ട്. മാസ്റ്റർ ഇന്നു രാത്രി ഇവിടെ താമസിക്കും. മുറിയുടെ വടക്കുവശത്തുള്ള ചെറിയ വരാന്തയിൽ ഒരു ഭക്തനുമായി ഗുരുദേവൻ രഹസ്യമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. അദ്ദേഹമരുളി: 'രാത്രിയുടെ അവസാനത്തിലും പുലർകാലത്തിലും ധ്യാനിക്കുന്നതു നല്ലതാണ്; ദിവസവും സന്ധ്യയ്ക്കു ശേഷവും.' സാകാരധ്യാനം എങ്ങനെയാണ് ചെയ്യേണ്ടത് എന്നും മറ്റുമുള്ള കാര്യങ്ങൾ അദ്ദേഹം പറഞ്ഞുകൊടുത്തു.

കുറച്ചുകഴിഞ്ഞ് ഗുരുദേവൻ പടിഞ്ഞാറുവശത്തുള്ള വർത്തുള വരാന്തയിൽ വന്നിരുന്നു. നേരം ഒമ്പതുമണിയായിരിക്കും. മാസ്റ്റർ അടുത്തിരിക്കുന്നുണ്ട്. രാഖാൽ മുതലായവർ ഇടയ്ക്കിടയ്ക്ക് മുറിക്കുള്ളിൽ വന്നും പോയുമിരിക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) നോക്കൂ, ഇവിടെ വരുന്ന സകലരുടേയും സംശയങ്ങളൊക്കെ തീരും. എന്തു പറയുന്നു?

മാസ്റ്റർ: ഉവ്വ്, തീരും.

ആ സമയത്ത് ഗംഗയിൽ അങ്ങകലെ ഒരു വഞ്ചിക്കാരൻ വഞ്ചിയും തുഴഞ്ഞ് പാട്ടും പാടിക്കൊണ്ടു പോകുന്നു. ആ ഗീതധ്വനി മധുരമായ

അനാഹതധ്വനിപോലെ, അനന്താകാശത്തിൽക്കൂടി, ഭാഗീരഥിയുടെ വിശാലവക്ഷസ്സിൽ സ്പർശിച്ചുകൊണ്ടുവന്ന് ഗുരുദേവൻെറ കർണ്ണപുടങ്ങളിൽ പ്രവേശിച്ചു. ഗുരുദേവൻ തത്ക്ഷണം ഭാവാവിഷ്ടനായി. ശരീരം പുളകപൂർണ്ണം. ഗുരുദേവൻ മാസ്റ്ററുടെ കൈ പിടിച്ചുകൊണ്ടു പറഞ്ഞു: 'നോക്കു, നോക്കു, എനിക്കു രോമാഞ്ചമുണ്ടാകുന്നു. എൻെറ മേൽ കൈവെച്ചു നോക്കു.' ആ പ്രേമപുളകിതഗാത്രം സ്പർശിച്ച് മാസ്റ്റർ സ്തബ്ധമൂകനായിരുന്നുപോയി. 'പുളകപൂരിതാംഗഃ!' പരംപൊരുൾ വിശ്വത്തിലും ആകാശത്തിലും ഓതപ്രോതമായി വർത്തിക്കുന്നുവെന്ന് ഉപനിഷത്തിൽ പ്രതിപാദിക്കുന്നുണ്ട്. അത് ശബ്ദരൂപത്തിൽ ശ്രീരാമകൃഷ്ണനെ സ്പർശിക്കുകയുണ്ടായോ? ഈ ശബ്ദം ബ്രഹ്മമോ?*

അല്പനിമിഷങ്ങൾക്കുശേഷം ശ്രീരാമകൃഷ്ണൻ പിന്നെയും കഥ തുടർന്നു.

ശ്രീരാമ: ഇവിടെ ആരൊക്കെ വരുന്നുവോ അവർക്കു നല്ല സംസ്കാരമുണ്ട്. എന്താ അങ്ങനെയല്ലേ?

മാസ്റ്റർ: അതെ, അങ്ങനെയാണ്.

ശ്രീരാമ: അധരനും നല്ല സംസ്കാരമുണ്ട്.

മാസ്റ്റർ: അതു പിന്നെപ്പറയണോ?

ശ്രീരാമ: സരളനായാൽ ഈശ്വരനെ ശീഘ്രം പ്രാപിക്കും. രണ്ടു വഴിയുണ്ട്. സത്തും അസത്തും. സത്പഥത്തിൽക്കൂടി വേണം പോകാൻ.

മാസ്റ്റർ: അതെ, നൂലിൻെറ ഒരു നാര് എഴുന്നുനിന്നാൽ നൂലു സൂചിക്കുള്ളിൽ കടക്കുകയില്ല.

ശ്രീരാമ: ചോറിൽ ഒരു തലമുടിയെങ്ങാനും നാക്കിൽ പെട്ടാൽ വായിൽനിന്നതു മുഴുവൻ അപ്പാടെ തുപ്പിക്കളയുന്നു.

മാസ്റ്റർ: ഭഗവദ്ദർശനം സാധിച്ചയാൾക്ക് അസത്സംഗംകൊണ്ട് ദോഷമൊന്നും വരികയില്ലെന്ന് അങ്ങു പറയാറുണ്ടല്ലോ. വലിയ ജ്ഞാനാഗ്നിയിൽ വാഴത്തടകൂടി എരിഞ്ഞുപോകും.

## അദ്ധ്യായം അഞ്ച്

1883 ജൂലായ് 14, ശനിയാഴ്ച

### ശ്രീരാമകൃഷ്ണൻ അധരൻെറ വീട്ടിൽ

പിന്നൊരു ദിവസം ഗുരുദേവൻ കല്ക്കത്തയിൽ വേനത്തോലയിൽ അധരൻെറ ഗൃഹത്തിൽ ആഗതനായി. ആഷാഢത്തിലെ ശുക്ലദശമി. അധരൻ ഗുരുദേവനെ രാജനാരായണൻെറ ചണ്ഡീഗാനം കേൾപ്പിക്കും. രാഖാൽ, മാസ്റ്റർ മുതൽപേർ കൂടെയുണ്ട്. പ്രാർത്ഥനശാലയിൽ ഗാനം നടക്കുന്നു. രാജനാരായണൻ ഗാനം ചെയ്തു:

* ഏതസ്മിൻ ഖലക്ഷരേ ഗാർഗി, ആകാശ ഓതശ്ച പ്രോതശ്ച. (ബൃഹ.3.8.11.)

ജഗദീശ്വരിയുടെ പദതാരിണയിവ -
നഭയസ്ഥാനമതാവുകകൊണ്ടിഹ,
ഭയമൊരു ലേശമെനിക്കില്ലിനിമേൽ
യമനെൻ സവിധമണഞ്ഞെന്നാലും.
ജഗദംബികതൻ നാമമഹോന്നതമന്ത്ര -
നിബദ്ധമതായോരു കവചംകൊണ്ടു
ശിരസ്സിതലംകൃതമാക്കി, സംസാരത്തിൻ -
ചന്തക്കവലയിലിനിയെൻഗാത്രം വിറ്റി -
ട്ടതിനുടെ പകരം കൊൾവേൻ ദുർഗ്ഗേ, നിന്നെ.
ഹൃദയതലത്തിൽ വളർത്തിയെടുത്തൊരു
ദുർഗ്ഗാനാമകകല്പകലതകൾക്കല്പം വാട്ടം
തട്ടാതെന്നും ഭക്തിജലേനകുളുർമ്മകൊടു -
ത്തിവനത്തലൊരല്പവുമേലാതങ്ങനെ
തുഷ്ടിയിൽ മേവുന്നളവു കൃതാന്തൻ
യഷ്ടിയുമേന്തി വരുന്നെന്നാകിൽ
അംബിക തിരുവടി വാഴുന്നിടമാണെ -
ന്നതിധീരം നെഞ്ചുവിരിച്ചു പറഞ്ഞു മടക്കും.

ഗാനം കേട്ടുകൊണ്ടിരിക്കെ ഗുരുദേവൻ ഭാവാവിഷ്ടനായി; എഴുന്നേറ്റു നിന്നുകൊണ്ട് ചിലപ്പോൾ ഗായകരോടു ചേർന്നു പാടി. ഗുരുദേവൻ പുതിയ പല്ലവികൾ ഉണ്ടാക്കിച്ചൊല്ലി, 'എന്നമ്മേ, കാത്തരുളമ്മേ!' പുതുപല്ലവി പാടിപ്പാടി അപ്പാടേ സമാധിയിലാണ്ടു. ബാഹ്യബോധം തെല്ലുമില്ല, നിഷ്പന്ദം! നിവർന്നുനില്ക്കുന്നു. ഗായകൻ പിന്നെയും പാടി:

പ്രത്യംഗകാന്തി മറച്ചുവെച്ചുള്ളൊരീ
ദിഗ്വസ്ത്രധാരിണിയാരാണ്?
തീക്കനൽപോലെയുരുട്ടി മിഴിക്കുന്ന
തൃക്കണ്ണു മൂന്നുള്ളോളാരാണ്?

പാട്ടവസാനിച്ചപ്പോൾ ഗുരുദേവൻ ഹാളിൽനിന്നും അധരന്റെ രണ്ടാംനിലയിലുള്ള സന്ദർശകമുറിയിൽ ഭക്തന്മാരുടെ കൂടെച്ചെന്നിരുന്നു. ഈശ്വരകഥകൾ പലതും പറഞ്ഞു. ചില ഭക്തന്മാർ ഫല്ഗുനദിയെപ്പോലെ* ഉൾക്കരുത്തുള്ളവരാണ്, പുറമെ ആവേശത്തിന്റെ പ്രകാശമൊന്നും കാണുകയില്ല, എന്നൊക്കെയുള്ള കഥകളും പറയുകയുണ്ടായി.

## അദ്ധ്യായം ആറ്

1883 ജൂലായ് 21, ശനിയാഴ്ച

### ശ്രീരാമകൃഷ്ണദേവൻ കൽക്കത്തയിലെ രാജപാതയിൽ

ശ്രീരാമകൃഷ്ണൻ വണ്ടിയിൽ ദക്ഷിണേശ്വരം കാളീക്കോവിലിൽ നിന്നും കല്ക്കത്തയിലേക്കു പുറപ്പെട്ടുവരുന്നു. ഒപ്പം രാമലാലനും ഒന്നു

* ഗയയിൽക്കൂടി ഒഴുകുന്ന പുഴ - മുകളിൽ മണൽ കുറച്ചൊന്നു മാന്തിയാൽ വെള്ളം കാണാം.

രണ്ടു ഭക്തന്മാരും. പടിക്കു പുറത്തു കടന്നപ്പോൾ കൈയിൽ നാലു മാമ്പഴവുമായി മാസ്റ്റർ നടന്നുവരുന്നതു കാണായി. മാസ്റ്ററെക്കണ്ട് വണ്ടി നിർത്താൻ പറഞ്ഞു. മാസ്റ്റർ വണ്ടിത്തട്ടിൽ തലവെച്ചു പ്രണാമം ചെയ്തു.

1883 ജൂലായ് 21-ാം തീയതി, ആഷാഢം കൃഷ്ണപ്രതിപദം. മണി നാല്. ഗുരുദേവൻ അധരന്റെ വീട്ടിൽപോകും; അവിടെനിന്നു ശ്രീ യദുമല്ലികന്റെ വീട്ടിൽ, അവസാനം ഖേലാത് ഘോഷന്റെ വീട്ടിലും പോകും.

ശ്രീരാമ: (മാസ്റ്ററോട്, മന്ദഹാസത്തോടെ) നിനക്കും വരരുതേ? ഞങ്ങൾ അധരന്റെ വീട്ടിൽ പോകയാണ്.

'അങ്ങനെയാവട്ടെ' എന്നും പറഞ്ഞു വണ്ടിയിൽക്കയറി. മാസ്റ്റർ ഇംഗ്ലീഷ് പഠിച്ചിട്ടുണ്ട്; അതുകൊണ്ട് പൂർവ്വസംസ്കാരത്തിൽ വിശ്വാസ മില്ല. പക്ഷേ, അധരന് നല്ല സംസ്കാരമുണ്ട്, അതുകൊണ്ടാണ് ഗുരുദേവ നോടിത്രയും ഭക്തിയുള്ളത് എന്ന് ഏതാനും ദിവസംമുമ്പ് ഗുരുദേവന്റെ മുമ്പിൽ സമ്മതിച്ചുംപോയി. എന്നാൽ പൂർവ്വസംസ്കാരത്തെക്കുറിച്ച് തനിക്കിനിയും പൂർണ്ണവിശ്വാസം വന്നിട്ടില്ല എന്ന് വീട്ടിൽ തിരിച്ചുവന്നാ ലോചിച്ചുനോക്കിയപ്പോൾ കണ്ടു. അതിനാൽ ഈ സംഗതിയെക്കുറിച്ച് സംസാരിക്കാനാണ് ഇന്നു ഗുരുദേവനെ കാണാൻ വന്നത്. ഗുരുദേവൻ സംഭാഷണം ചെയ്തുകൊണ്ടിരുന്നു.

ശ്രീരാമ: ആട്ടെ അധരനെക്കുറിച്ച് നീയെന്തു വിചാരിക്കുന്നു?

മാസ്റ്റർ: അദ്ദേഹത്തിന് വളരെ ഭക്തിയുണ്ട്.

ശ്രീരാമ: അധരനും നിന്നെ വലിയ മതിപ്പാണ്

മാസ്റ്റർ അല്പനേരം മിണ്ടാതിരുന്നു. എന്നിട്ട് പൂർവ്വജന്മസംസ്കാര ത്തിന്റെ സംഗതി ഉന്നയിച്ചു.

**ഒന്നും അറിയാനാവില്ല**

മാസ്റ്റർ: പൂർവ്വജന്മം, സംസ്കാരം, ഇവയിലൊന്നും എനിക്കത്ര വിശ്വാസമില്ലെന്നുവെച്ച് എന്റെ ഭക്തിക്ക് എന്തെങ്കിലും ദോഷം വന്നു കൂടുമോ?

ശ്രീരാമ: ഈശ്വരസൃഷ്ടിയിൽ എല്ലാം സാദ്ധ്യമാണ് എന്ന വിശ്വാസമു ണ്ടായിരുന്നാൽ മതി. 'ഞാൻ കരുതുന്നതു മാത്രം സത്യം, ബാക്കി സകലരുടേയും അഭിപ്രായം തെറ്റ്' എന്ന ഭാവം വരാൻ സമ്മതിക്കരുത്. പിന്നെയൊക്കെ ഭഗവാൻ മനസ്സിലാക്കിത്തരും.

അദ്ദേഹത്തിന്റെ പ്രവൃത്തികൾ മനുഷ്യനെന്തറിയും? അനന്ത വ്യാപാരങ്ങൾ! അതുകൊണ്ട് അവയൊന്നും മനസ്സിലാക്കാൻ ഞാൻ മെനക്കെടാറില്ല. അദ്ദേഹത്തിന്റെ സൃഷ്ടിയിൽ സർവ്വവും സാദ്ധ്യമാ ണെന്ന് ഞാൻ കേട്ടു മനസ്സിലാക്കിവെച്ചിട്ടുണ്ട്. അതിനാൽ അവയെ ക്കുറിച്ചൊന്നും ചിന്തിക്കാതെ ഞാനദ്ദേഹത്തെ മാത്രം ധ്യാനിക്കുന്നു. 'ഇന്നെന്താണ് തിഥി?' എന്ന് ഹനുമാനോടാരോ ചോദിച്ചു. ഹനുമാൻ

പറഞ്ഞു: 'എനിക്ക് തിഥിയും നക്ഷത്രവുമൊന്നുമറിഞ്ഞുകൂടാ. ഞാൻ രാമനെക്കുറിച്ചുമാത്രം ചിന്തിക്കുന്നു.'

ഈശ്വരവ്യാപാരം എന്തെങ്കിലും മനസ്സിലാക്കാനാവുമോ? അദ്ദേഹം അടുത്തുണ്ട്; എന്നിട്ടും അറിയാൻ കഴിയുന്നില്ല. കൃഷ്ണൻ ഭഗവാനാണെന്നു ബലരാമൻ അറിഞ്ഞിരുന്നില്ല.

മാസ്റ്റർ: അതു ശരിയാണ്. അങ്ങു ഭീഷ്മദേവൻെറ കഥ പറഞ്ഞത് വളരെ കേമമായി.

ശ്രീരാമ: അതെയതെ. ഞാനെന്താണ് പറഞ്ഞതെന്നൊന്നു പറയൂ. കേൾക്കട്ടെ.

മാസ്റ്റർ: ഭീഷ്മദേവൻ ശരശയനത്തിൽ കിടന്നുകൊണ്ടു കരഞ്ഞു. പാണ്ഡവന്മാർ ശ്രീകൃഷ്ണനോടു ചോദിച്ചു: 'ഭഗവാനേ, ഇതെന്തൊരാശ്ചര്യം! പിതാമഹൻ എത്രയോ വലിയ ജ്ഞാനി! എന്നിട്ടും മരണത്തെ ഓർത്തു കരയുന്നു!' ശ്രീകൃഷ്ണനരുളി: 'എന്തു കൊണ്ടാണ് കരയുന്നതെന്ന് അദ്ദേഹത്തോടുതന്നെ ചോദിക്കരുതേ?' ഭീഷ്മദേവൻ പറഞ്ഞു: 'ഇതാലോചിച്ചിട്ടാണ് ഞാൻ കരയുന്നത്, ഭഗവാൻെറ കാര്യമൊട്ടും മനസ്സിലാക്കാൻ എനിക്കൊക്കുന്നില്ല. ഹേ കൃഷ്ണ, അവിടുന്ന് ഈ പാണ്ഡവന്മാരുടെ കൂടെത്തന്നെ നടക്കുന്നു. അടിക്കടി അവരെ രക്ഷിക്കുന്നു. എന്നിട്ടും അവരുടെ ആപത്തിനൊരറുതിയുമില്ലല്ലൊ!'

ശ്രീരാമ: തൻെറ മായകൊണ്ട് ഈശ്വരൻ എല്ലാവരേയും മൂടിവെച്ചിരിക്കുന്നു. ഒന്നും മനസ്സിലാക്കാൻ വിടില്ല. കാമിനീകാഞ്ചനമാണ് മായ. ഈ മായയെ അകറ്റിയിട്ട് അദ്ദേഹത്തെ നോക്കുന്നവർക്ക് അദ്ദേഹത്തെ കാണാൻ കഴിയും. ഒരാൾക്ക് ഞാനിതു പറഞ്ഞു മനസ്സിലാക്കിക്കൊടുത്തുകൊണ്ടിരുന്നപ്പോൾ ഈശ്വരൻ ഒരാശ്ചര്യസംഗതി എനിക്കു കാണിച്ചുതന്നു. പെട്ടെന്നു മുന്നിൽ നാട്ടിലെ (കാമാർപുക്കൂരിലെ) ഒരു തടാകം കണ്ടു. ഒരാൾ പായൽ തള്ളി നീക്കിയിട്ട് വെള്ളം കുടിക്കുന്നു. വെള്ളം സ്ഫടികംപോലെ. സച്ചിദാനന്ദം മായാരൂപമായ പായൽകൊണ്ടു മൂടിയിരിക്കുന്നതായി ഈശ്വരൻ കാണിച്ചുതരുന്നു. പായൽ നീക്കുന്നവനു വെള്ളം കുടിക്കാം.

കേൾക്കു, പരമരഹസ്യമായ ഒരു സംഗതി ഞാൻ നിന്നോടു പറയാം. ഒരിക്കൽ മൂളിമരത്തിൻെറ മൂട്ടിൽ വെളിക്കിറങ്ങാനിരിക്കുമ്പോൾ, ഒരു മുറിയുടെ ഒളിവാതിൽപോലെയൊന്നു മുന്നിൽ കണ്ടു, മുറിയ്ക്കുള്ളിലെന്തുണ്ടെന്നു കാണാൻ കഴിഞ്ഞില്ല. പേനക്കത്തികൊണ്ട് ഒരു പഴുതുണ്ടാക്കാൻ നോക്കി, പക്ഷേ, കഴിഞ്ഞില്ല. തുരക്കുംതോറും മണ്ണുവീണു പഴുതടഞ്ഞുപോയി. പെട്ടെന്ന് പിന്നെ ഒരു വലിയ ദ്വാരമുണ്ടായി.

ശ്രീരാമകൃഷ്ണൻ ഇക്കഥയും പറഞ്ഞു മിണ്ടാതിരുന്നു. എന്നിട്ടു വീണ്ടും തുടർന്നു. 'ഇതൊക്കെ വളരെ ഗഹനമായ കാര്യങ്ങളാണ്. ഇതു നോക്കു, ആരോ എൻെറ വായ് പൊത്തിപ്പിടിക്കുന്നു. യോനിയിലും ഈശ്വരൻ വസിക്കുന്നുവെന്നു ഞാനെൻെറ കണ്ണുകൊണ്ടു

കണ്ടു! നായ്ക്കൾ ഇണചേർന്നുകൊണ്ടിരിക്കുമ്പോൾ കണ്ടു.

അദ്ദേഹത്തിൻെറ ചൈതന്യംകൊണ്ട് ജഗത്ത് ചൈതന്യമുള്ളതായിരിക്കുന്നു. ചെറുചെറു മത്സ്യങ്ങളുടെ ഉള്ളിൽ ആ ചൈതന്യം കിടന്നു കളിയാടുന്നത് ഞാൻ ചിലപ്പോഴൊക്കെ കാണുന്നു.'

വണ്ടി ശോഭാബസ്സാറിലുള്ള നാൽക്കവലയിലെത്തി. ഗുരുദേവൻ പിന്നെയും പറഞ്ഞു: 'മഴക്കാലത്ത് ഭൂമി വെള്ളത്തിൽ കുതിർന്നിരിക്കും പോലെ ജഗത്ത് ഈ ചൈതന്യത്തിൽ കുതിർന്നിരിക്കുന്നതായി ചിലപ്പോൾ ഞാൻ കാണുന്നു.

അങ്ങനെയെന്തെല്ലാം കാണുന്നു! എന്നാലതുകൊണ്ടൊന്നും എനിക്കൊരഹമ്മതിയും തോന്നുന്നില്ല.'

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) അവിടേയ്ക്ക് ഇനിയും അഹമ്മതിയോ?

ശ്രീരാമ: ഈശ്വരനാണേ, എനിക്കല്പവും അഹമ്മതിയില്ല.

മാസ്റ്റർ: ഗ്രീസിൽ പണ്ടു സോക്രട്ടീസ് എന്നു പേരായി ഒരാളുണ്ടായിരുന്നു. സകലജനങ്ങളിലുംവെച്ച് ജ്ഞാനി അദ്ദേഹമാണെന്ന് ഒരു ദിവ്യവാണിയുണ്ടായി. ആ മനുഷ്യൻ ആശ്ചര്യപ്പെട്ടുപോയി. എന്നിട്ട് ഏകാന്തത്തിൽ ഏറെനേരം ധ്യാനിച്ചപ്പോൾ അതിൻെറ അർത്ഥം മനസ്സിലാക്കാൻ കഴിഞ്ഞു. അദ്ദേഹം സ്നേഹിതന്മാരോടു പറഞ്ഞു: ''എനിക്ക് യാതൊന്നുമറിഞ്ഞുകൂടാ, എന്നെനിക്കു മാത്രമറിയാം. മറ്റെല്ലാവരും കരുതുന്നു, 'ഞങ്ങൾക്ക് എല്ലാം അസ്സലായിട്ടറിയാം,' എന്ന്. എന്നാൽ വാസ്തവത്തിൽ സർവ്വരും അജ്ഞാനികളാകുന്നു.''

ശ്രീരാമ: ചിലപ്പോൾ ഞാനാലോചിക്കും, ഇവിടെ ഇത്രയേറെ ആളുകൾ വരാൻമാത്രം എനിക്കെന്തറിയാം? വൈഷ്ണവചരണൻ വലിയ പണ്ഡിതനായിരുന്നു. അദ്ദേഹം പറയാറുണ്ട്: 'അങ്ങരുളുന്ന സംഗതികളൊക്കെ എനിക്ക് ശാസ്ത്രത്തിൽ കിട്ടും. എന്നാൽ ഞാനവിടുത്തെ അടുക്കൽ വരുന്നതെന്തിനെന്നറിയാമോ? അവിടുത്തെ മുഖത്തുനിന്നും അതു കേൾക്കാൻവേണ്ടിയാണ് ഞാൻ വരുന്നത്.'

മാസ്റ്റർ: സർവ്വസംഗതികളും ശാസ്ത്രവുമായി ഇണങ്ങുന്നു. നവദ്വീപ ഗോസ്വാമിയും അന്ന് പാനിഹാട്ടിയിൽവെച്ച് അക്കാര്യം പറയുകയുണ്ടായി. 'ഗീതാ ഗീതാ' എന്നു പറഞ്ഞുപറഞ്ഞ് 'ത്യാഗീ ത്യാഗീ' എന്നായിത്തീരുമെന്ന് അങ്ങു പറഞ്ഞു. വാസ്തവത്തിൽ 'താഗി' എന്നാണാവുന്നത്. എന്നാൽ നവദ്വീപഗോസ്വാമി പറഞ്ഞു, 'താഗീ' എന്നുവെച്ചാലും 'ത്യാഗീ' എന്നുവെച്ചാലും അർത്ഥം ഒന്നുതന്നെ: 'തഗ്' ധാതു ഒന്നുണ്ട്, അതിൽനിന്ന് 'ത്യാഗീ' വരുന്നു.

ശ്രീരാമ: എന്നെപ്പോലെ വേറെയാരെയെങ്കിലും കണ്ടിട്ടുണ്ടോ, പണ്ഡിതനെയോ സാധുവിനെയോ?

മാസ്റ്റർ: അങ്ങയെ ഈശ്വരൻ സ്വന്തം കൈകകൾകൊണ്ടു നിർമ്മിച്ചിരിക്കുന്നു; മറ്റു മനുഷ്യരെയെല്ലാം യന്ത്രംകൊണ്ടു വാർത്തിരിക്കുകയാണ്.

അവരെയെല്ലാം നിയമമനുസരിച്ച് സൃഷ്ടിച്ചിരിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, രാമലാലൻ മുതൽപേരോട്) കേട്ടോ, ഇയാളെന്താ പറയുന്നതെന്ന്!

ഗുരുദേവൻ കുറച്ചുനേരംകൂടി ചിരിച്ചു. ഒടുവിൽപ്പറഞ്ഞു: 'ദൈവത്താണെ, എനിക്കല്പംപോലും അഹങ്കാരമില്ല.'

മാസ്റ്റർ: വിദ്യകൊണ്ട് ഒരുപകാരമുണ്ട്, 'എനിക്കൊന്നുമറിഞ്ഞുകൂടാ; ഞാൻ നിസ്സാരനാകുന്നു.' എന്ന ബോധമുണ്ടാകും.

ശ്രീരാമ: അതു ശരി. ഞാൻ നിസ്സാരൻ - ഞാൻ നിസ്സാരൻ. ആട്ടെ, നിനക്ക് ഇംഗ്ലീഷ് ജ്യോതിഷത്തിൽ വിശ്വാസമുണ്ടോ?

മാസ്റ്റർ: അവരുടെ നിയമമനുസരിച്ച് പുതിയ കണ്ടുപിടുത്തങ്ങൾ നടത്താൻ സാധിക്കും. യൂറേനസ് ഗ്രഹത്തിൻെറ വക്രഗതി കണ്ട് ദൂരദർശനിയിൽക്കൂടി നോക്കിയപ്പോൾ ഒരു പുതിയ ഗ്രഹം (നെപ്റ്റ്യൂൺ) തിളങ്ങുന്നതു കണ്ടു. ഗ്രഹണം കണക്കാക്കാനും അവർക്കു കഴിയും.

ശ്രീരാമ: അതു സാധിക്കും, ശരിയാണ്.

വണ്ടി നീങ്ങിക്കൊണ്ടിരിക്കുന്നു. അധരൻെറ വീടിന് ഏതാണ്ടടുത്തെത്തി. ഗുരുദേവൻ മാസ്റ്ററോട് പറഞ്ഞു: 'സത്യത്തിൽ വാഴുക. എന്നാൽ ഈശ്വരലാഭം ഉണ്ടാകും.'

മാസ്റ്റർ: അപ്പോളൊരു കാര്യം. അങ്ങു നവദ്വീപഗോസ്വാമിയോടു പറയുകയുണ്ടായി, 'അല്ലയോ ഈശ്വര, എനിക്കങ്ങയെ വേണം. അവിടുത്തെ ഭുവനമോഹിനിയായ മായകൊണ്ട് എന്നെ മോഹിപ്പിക്കാതെ കാക്കണേ! എനിക്കങ്ങയെ വേണം.'

ശ്രീരാമ: അതെ, അകക്കാമ്പിൽനിന്നും അങ്ങനെ പറയാറാകണം.

## അദ്ധ്യായം ഏഴ്

### ശ്രീ അധരസേനൻെറ ഗൃഹത്തിൽ

ശ്രീരാമകൃഷ്ണദേവൻ അധരൻെറ വീട്ടിലെത്തി. രാമലാലൻ, മാസ്റ്റർ, അധരൻ, അദ്ദേഹത്തോടൊപ്പം മറ്റു ചില ഭക്തന്മാരും അധരൻെറ സന്ദർശകമുറിയിൽ ഇരിക്കുന്നു. സ്ഥലത്തെ ഒന്നു രണ്ടുപേർ ഗുരുദേവനെ കാണാൻ വന്നിട്ടുണ്ട്. രാഖാലിൻെറ അച്ഛൻ കല്ക്കത്തയിലുണ്ട്. രാഖാൽ അച്ഛൻെറ കൂടെ താമസിക്കുന്നു.

ശ്രീരാമ! (അധരനോട്) എന്താ രാഖാലിനെ വിവരമറിയിച്ചില്ലേ?

അധരൻ: ഉവ്വ്, അയാളെ വിവരമറിയിച്ചു.

രാഖാലിനെ കാണാൻ ഗുരുദേവനുള്ള ഉത്കണ്ഠ കണ്ട് അധരൻ, വേഗം രാഖാലിനെ കൂട്ടിക്കൊണ്ടുവരാൻ ഒരാളെ തൻെറ വണ്ടിയിൽ പറഞ്ഞയച്ചു. അധരൻ ഗുരുദേവൻെറ അടുത്തിരുന്നു. ഗുരുദേവനെ കാണാൻ അധരൻ ഇന്നു വ്യാകുലനായിരുന്നു. ഗുരുദേവൻ ഇവിടെ

വരുന്ന കാര്യം നേരത്തേകൂട്ടിയൊന്നും ഉറപ്പിച്ചിരുന്നില്ല. ഈശ്വരേച്ഛയാ അദ്ദേഹം വന്നുചേർന്നു.

അധരൻ: അവിടുന്ന് ഇവിടെ വന്നിട്ടു വളരെ നാളായി. ഞാനിന്നു വിളിച്ചു, കരഞ്ഞു വിളിച്ചു.

ശ്രീരാമ: (പ്രസന്നനായി, മന്ദഹാസത്തോടെ) എന്തു പറയുന്നു?

സന്ധ്യയായി, സന്ദർശകമുറിയിൽ വിളക്കു കൊളുത്തി. ഗുരുദേവൻ തൊഴുകൈയോടെ ജഗന്മാതാവിനെ നമസ്കരിച്ചു; നിശ്ശബ്ദമായി മൂലമന്ത്രം ജപിക്കുന്നുവെന്നു തോന്നി. അതു കഴിഞ്ഞ് മധുരസ്വരത്തിൽ നാമകീർത്തനം ചെയ്തു: 'ഗോവിന്ദ ഗോവിന്ദ, സച്ചിദാനന്ദ, ഹരി ഹരി.' നാമകീർത്തനംകൊണ്ടു മധുവർഷണം ചെയ്യുന്നു.

ശ്രീ രാമലാലൻ കീർത്തനം പാടി.

ഭവഭയഹാരിണിയല്ലോ ഭഗവതി
ഇവനിതു പണ്ടേയറിഞ്ഞിരിപ്പു;
അതിനാലിവനുടെ സകല ഭാരങ്ങളും
തവ മുന്നിൽ ദേവി, സമർപ്പിക്കുന്നേൻ.
പരിപാലയാശു മാം പരമകൃപാമയി
പരിതോഷമാർന്നു തുണയ്ക്കുകെന്നെ.
ആരു നീയംബികേ! കാളിയോ രാധയോ?
ആരുണ്ടറിവതു നിൻ രഹസ്യം?
ഓരോ മനസ്സിലുമോരോ വപുസ്സിലും
നീരവം വാഴ്‌വു നിലീനയായ് നീ.

തുടർന്നു പാടി:

മൂലാധാരസരോരുഹവാസിനി
ഭൈരവി, നീ കുലകുണ്ഡലിനീ,
നാലിതളുള്ളൊരു താമരയായി
ഭാവനചെയ്യുമധിഷ്ഠാനം.
ആയതിലും പുനരാഹിതമോദം
മായാവിനി നീ വാഴുന്നു.
ആറിതളൊത്തിടുമപരസരോരുഹ -
സൂനമതും നിന്നായതനം,
നാഭീനികടനിവേശിതമാം മണി -
പൂരകനളിനവിലാസിനി നീ;
അമ്മേ, നീയീ നിലയമോരോന്നിൽ
ചെന്നമരുന്നു സുഷുമ്നവഴി;
ഹൃദ്ഗതകമലമോരോന്നിലുമനിശം
ദുർഗ്ഗേ, ഭഗവതി, വാഴ്‌വൂ നീ.
ഹൃദയതലത്തിൽ ലസിച്ചരുളുന്നു -
ണ്ടമൃതസരോവരമൊന്നവിടെ:

പന്ത്രണ്ടിതളാൽ ശോഭിതമാകിയ
ചെന്താമരയൊന്നുണ്ടവിടെ;
അമ്മേ, നിന്നുടെ കാൽനഖകന്ദള -
മൊന്നതിലൊട്ടു പതിഞ്ഞെന്നാൽ,
ചെന്തണ്ടലരതു വികസിതമായി -
ട്ടന്ധതയാകെയകന്നീടും.

ഇരുപത്തിനാലു വൃത്തത്തിലെ ശങ്കരചരിതം രീതി.

ഹൃദയോപരി ഗളസീമനിയിനിയുണ്ടൊരു പദ്മം
പതിനാറിതളിടതിങ്ങിയ പരിധൂസരസദ്മം.
അതിനുള്ളിടമൊഴിവാർന്നൊരു തനിശൂന്യതയത്രേ
അവിടത്തൊടടുത്തീടുകിലുലകം ബഹുശൂന്യം.
നിടിലത്തിനു നടുവേയിരു പുരികങ്ങൾക്കിടയിൽ
പരിശോഭിതമായുണ്ടിരുദളമൊത്തൊരു പദ്മം.
അതിനുള്ളിലണഞ്ഞെന്നുടെ മനമെന്നുമിരിപ്പാൻ
കുതികൊള്ളുകയാണെന്തൊരു വഴിയുണ്ടതിനമ്മേ?
ദ്വിദളാങ്കിത പദ്മോപരി മൂർദ്ധാവിനുമകമേ
ഇതളായിരമായുള്ളൊരു നളിനം കുടികൊൾവൂ.
നടനോജ്ജ്വലവിധുശേഖരശിവനുണ്ടതിനുള്ളിൽ
ശിവനോടുടനണവാനെഴുന്നെള്ളീടുക ശുഭദേ!

**നിരാകാരസച്ചിദാനന്ദദർശനം**

'ഹൃദയോപരി ഗളസീമനിയിനിയുണ്ടൊരു പദ്മം
പതിനാറിതളിടതിങ്ങിയ പരിധൂസരസദ്മം.
അതിനുള്ളിടമൊഴിവാർന്നൊരു തനിശൂന്യതയത്രേ
അവിടത്തൊടടുത്തീടുകിലുലകം ബഹുശൂന്യം.'

എന്ന വരികൾ ശ്രീ രാമലാലൻ പാടിയപ്പോൾ ശ്രീരാമകൃഷ്ണൻ മാസ്റ്ററോട് പറഞ്ഞു: 'ഇതു കേൾക്കു, ഇതിന്റെ പേരാണ് നിരാകാര സച്ചിദാനന്ദദർശനമെന്ന്. വിശുദ്ധചക്രം ഭേദിച്ചുകഴിഞ്ഞാൽ സകലവും ആകാശം.'

മാസ്റ്റർ: അതെ.

ശ്രീരാമ: ഈ മായാജനിതമായ ജീവജഗത്തുകൾക്കപ്പുറം പോയാൽ നിത്യത്തിലെത്തിച്ചേരാം. നാദത്തെ ഭേദിച്ചാൽ സമാധിയായി. ഓംകാരം സാധന ചെയ്തുചെയ്ത് നാദം ഭേദിക്കുന്നു, പിന്നെ സമാധിയായി.

## അദ്ധ്യായം എട്ട്

### യദുമല്ലികൻെറ വീട്ടിൽ

അധരൻ ഗുരുദേവന് ഫലമൂലങ്ങളും മധുരപലഹാരങ്ങളും സമർപ്പിച്ചു. 'ഇന്ന് യദുമല്ലികൻെറ വീട്ടിൽ പോണം' എന്ന് ഗുരുദേവനരുളി.

ഗുരുദേവൻ ശ്രീ യദുമല്ലികൻെറ വീട്ടിലെത്തി. ഇന്ന് ആഷാഢ മാസത്തിലെ കൃഷ്ണപ്രതിപദം. രാത്രി ചന്ദ്രികാമയം. സിംഹവാഹിനി യുടെ നിത്യപൂജ നടക്കുന്ന മുറിയിൽ ഗുരുദേവൻ ഭക്തന്മാരോടുകൂടി വന്നുചേർന്നു. ചന്ദനം, പുഷ്പം, പുഷ്പമാല ഇവയാൽ അലംകൃതയായ ദേവി ഒരപൂർവശോഭ വഹിക്കുന്നു. മുന്നിൽ പുരോഹിതനിരിക്കുന്നു. വിഗ്രഹത്തിനു മുൻവശം വിളക്കുകൾ കത്തുന്നു. കൂടെയുള്ളവരിൽ ഒരാളോട് ഒരു രൂപ കാണിക്കയിട്ട് പ്രണാമം ചെയ്യാൻ ഗുരുദേവൻ പറഞ്ഞു. അമ്പലത്തിൽ പോയാൽ എന്തെങ്കിലും കാണിക്ക അർപ്പിക്കേ ണ്ടതുണ്ടല്ലോ.

സിംഹവാഹിനീദേവിയുടെ മുമ്പിൽ തൊഴുകൈയോടെ ഗുരുദേവൻ നിലകൊള്ളുന്നു. പിന്നിൽ ഭക്തന്മാരും കൂപ്പിയ കൈയുമായി നില്പുണ്ട്. ഗുരുദേവൻ ഏറെനേരം ഇങ്ങനെ തൊഴുതുനിന്നു. എന്തൊരാശ്ചര്യം! ദർശനം ചെയ്തുകൊണ്ടു നില്ക്കവേ, പെട്ടെന്ന് സമാധിയിലാണ്ടു. ശിലാവിഗ്രഹംപോലെ നിശ്ചലമായി നിലകൊണ്ടു; നയനം നിർന്നിമേഷം!

ഏറെനേരം കഴിഞ്ഞ് നെടുവീർപ്പിട്ടു സമാധിയഴിഞ്ഞു. എന്നിട്ടും ലഹരികൊണ്ട് മത്തനായതുപോലെ അരുളി: 'അമ്മേ, ഞാൻ പോയ്വര ട്ടെ.' പക്ഷേ അനങ്ങാൻ കഴിയുന്നില്ല. അവിടെത്തന്നെ അതേ നിലയിൽ നിന്നു. അപ്പോൾ രാമലാലനോടു പറഞ്ഞു: "നീയിതൊന്നു പാട്: 'മാമക ഭുവനചിന്തയെ വിസ്മരിപ്പിച്ചു നീ.' എന്നാൽ എനിക്കു സുഖമാകും." രാമലാൽ പാടി:

> പുരഹരമനോമോഹിനിയംബികേ!
> സുരജനാർച്ചിതേയദ്രീന്ദ്രനന്ദിനി!
> ഭയം തുളുമ്പിന നോക്കിനാൽ മാമക -
> ഭുവനചിന്തയെ വിസ്മരിപ്പിച്ചു നീ.

പാട്ടു തീർന്നു.

ഗുരുദേവൻ ഭക്തന്മാരോടുകൂടി സന്ദർശകമുറിയിലേയ്ക്കു വരുന്നു. വരുമ്പോൾ ഇടയ്ക്കൊരിക്കൽ പറഞ്ഞു: 'അമ്മേ, എൻെറ ഹൃദയത്തിൽ വാഴുകമ്മേ.'

ശ്രീ യദുമല്ലികൻ സ്നേഹിതന്മാരുമൊരുമിച്ചു സന്ദർശകമുറിയിൽ ഇരിപ്പുണ്ട്. ഗുരുദേവൻ ഭാവമഗ്നൻ, ഇരുന്നുകൊണ്ട് ഗാനം ചെയ്തു:

> ആനന്ദരൂപിണിയാകിയ നീയെന്നെ
> നൂനം നിരാനന്ദനാക്കരുതേ!!

പാട്ടുപാടിക്കഴിഞ്ഞ്, ഭാവോന്മത്തനായി യദുവിനോട് പറഞ്ഞു:

'എന്തു ബാബു, എന്തു പാടണം?'

കണ്ണുരുട്ടുമ്പോളത്രമേൽ പേടിക്കാ -
നമ്മതന്നെണ്മാസപ്പൈതലോ ഞാൻ?

അതു പാടട്ടേ? ഇതും പറഞ്ഞ് ഗുരുദേവൻ പാടി:

മഞ്ജരി

കോപത്താലമ്മതൻ കൺചുവന്നീടുമ്പോൾ
പേടിച്ചോടീടുവോനല്ലയീ ഞാൻ.
കണ്ണുരുട്ടീടുമ്പോളത്രമേൽ പേടിക്കാ -
നമ്മ തന്നെൺമാസപ്പൈതലോ ഞാൻ?
ഫാലവിലോചനനാദരാൽ തൻ ചിത്ത -
ശ്രീലസദ്വേദിയിൽ വെച്ചു പോറ്റും,
താവകചെന്തളിർപ്പാദങ്ങളംബികേ,
മാമകസമ്പത്തതൊന്നു മാത്രം.

(തരംഗംണി)

സമ്പത്തതിൽനിന്നോഹരി തരുവാ -
നെന്തൊരമാന്തമിതെന്തേ ദേവി?
തരുവാനുള്ളതു ചോദിക്കുമ്പോ -
ളരുതരുതീവകയൊഴിവുകളൊന്നും.
ഭഗവാൻതന്നെ പ്രമാണമതെന്നുടെ
ഹൃദയം തന്നിലിരുന്നരുളുമ്പോൾ,
പരിചിനൊടെന്നവകാശം നല്കാ -
നിനിയുമമാന്തിച്ചീടുന്നാകിൽ
ഭഗവതി, നിൻപേർക്കെൻെറ പരാതികൾ
ശിവനുടെ മുമ്പിൽ ബോധിപ്പിക്കും.
വ്യവഹാരത്തിലെനിയ്ക്കനുകൂലം
ശിവനിൽ നിന്നൊരു വിധിയുണ്ടാവും.
അങ്ങനെയമ്മയ്ക്കുള്ളൊരു വാശി -
ക്കിമ്മകനന്നോടറുതി വരുത്തും.
പിന്നീടമ്മയെടുത്തിമ്മകനെ
തന്മടിയേറ്റിത്താലോലിക്കെ
കരയാതമ്പൊടെ വാശിവെടിഞ്ഞി -
ട്ടരുമയൊടവിടെയടങ്ങിയിരിക്കും.

ഭാവാവേശം തെല്ലൊന്നടങ്ങിയപ്പോൾ, 'എനിക്കമ്മെയുടെ നിവേദ്യം കഴിക്കണം,' എന്നു പറഞ്ഞു. സിംഹവാഹിനിയുടെ പ്രസാദം കൊണ്ടു വന്നു ഗുരുദേവനു കൊടുത്തു.

ശ്രീ യദുമല്ലികൻ അടുത്തിരിപ്പുണ്ട്. സമീപം കസേരയിൽ ഏതാനും സ്നേഹിതന്മാരും. അക്കൂട്ടത്തിൽ ചില സ്തുതിപാഠകന്മാരുമുണ്ട്.

യദുമല്ലികന് അഭിമുഖമായി കസേരയിൽ ഇരുന്നുകൊണ്ട് മന്ദഹാസ

ത്തോടെ ഗുരുദേവൻ സംസാരിക്കുന്നു; കൂടെവന്ന ഭക്തൻമാരിൽ ചിലർ അടുത്ത മുറിയിൽ; മാസ്റ്ററും വേറെ ഒന്നുരണ്ടു പേരും അദ്ദേഹത്തിൻെറ അടുത്തുതന്നെ ഇരിക്കുന്നു.

ശ്രീരാമ: (ചിരിച്ചുംകൊണ്ട്) ആട്ടെ, നീയെന്തിനാണീ കോമാളികളെ പൊറുപ്പിക്കുന്നത്?

യദു: (ചിരിയോടെ) കോമാളികളാണെങ്കിലാകട്ടെ, അങ്ങവരെ കരകയറ്റുകയില്ലേ?

ശ്രീരാമ: (ചിരിച്ചുംകൊണ്ട്) കള്ളിൻകുടം ശുദ്ധമാക്കാൻ ഗംഗയ്ക്കാവില്ല

**സത്യവാക്കും ശ്രീരാമകൃഷ്ണനും**

വീട്ടിൽ ചണ്ഡീഗാനം നടത്താമെന്നു യദു ഗുരുദേവൻെറ അടുക്കൽ ഏറ്റിരുന്നു. നാളു പലതുകഴിഞ്ഞിട്ടും ഗാനം നടന്നില്ല.

ശ്രീരാമ: എന്തായി, ചാണ്ഡീഗാനം എവിടംവരെയായി?

യദു: പലേ കാര്യങ്ങളും വന്നുപെട്ടു; അതുകൊണ്ടിതുവരെ നടന്നില്ല.

**ആണുങ്ങളുടെ വാക്കും ആനയുടെ കൊമ്പും**

ശ്രീരാമ: ആണുങ്ങൾക്കൊരു വാക്ക്. ആണുങ്ങളുടെ വാക്കും ആനയുടെ കൊമ്പും. എന്താ, ആണുങ്ങൾക്കൊറ്റ വാക്ക്, അങ്ങനെയല്ലേ?

യദു: (ചിരിച്ചുകൊണ്ട്) അതു നേരാണ്.

ശ്രീരാമ: നീയൊരു ഗണകനാണ്. വളരെ കണക്കു കൂട്ടിയിട്ടേ ഒരു കാര്യം ചെയ്യൂ. ബ്രാഹ്മണൻ പശുവിനെ വാങ്ങുംപോലെ; തീറ്റ തീരെ കുറവ്, ചാണകം ധാരാളമിടും; കുടംകുടം പാലും കറക്കും! (എല്ലാവരും ചിരിക്കുന്നു.)

അല്പനേരം കഴിഞ്ഞ് അദ്ദേഹം യദുവിനോടു പറഞ്ഞു: 'എനിക്കിപ്പോൾ മനസ്സിലായി. നീ രാമജീവനപുരത്തിലെ ശീലനെപ്പോലെയാണ് - പാതി ചൂടും പാതി തണുപ്പും. നിൻെറ മനസ്സ് ഈശ്വരനിലുമുണ്ട്, സംസാരത്തിലുമുണ്ട്.'

ഗുരുദേവനും ഏതാനും ഭക്തൻമാരും യദുവിൻെറ വീട്ടിൽ പാലും പഴവും പലഹാരങ്ങളും കഴിച്ചു. ഇനിയിപ്പോൾ ഖേലാത്ഘോഷൻെറ വീട്ടിൽ പോകും.

## അദ്ധ്യായം ഒമ്പത്

**ശ്രീ ഖേലാത്ഘോഷൻെറ വീട്ടിൽ**

ശ്രീരാമകൃഷ്ണദേവൻ ഖേലാത്ഘോഷൻെറ വീട്ടിലേയ്ക്കു പ്രവേശിക്കുന്നു. രാത്രി പത്തുമണിയായിരിക്കും. വീടും, വീടിൻെറ വലിയ മുറ്റവും നിലാവിൽ വിളങ്ങുന്നു. വീട്ടിലേയ്ക്ക് കടക്കുന്നതോടെ ഗുരുദേവൻ ഭാവാവിഷ്ടനാകുന്നു. കൂടെ രാമലാലൻ, മാസ്റ്റർ, വേറെ

ഒന്നുരണ്ടു ഭക്തന്മാരും ഉണ്ട്. വലിയ നാലുകെട്ടും ഇരിപ്പുമുറിയുമുള്ള മാളിക. രണ്ടാം നിലയിലെ വരാന്തവഴി കുറെദൂരം തെക്കുവശത്തൂടെ ചെന്ന്, പിന്നെ കിഴക്കുവശത്ത് വടക്കോട്ടു മുഖമായി കുറെ നടന്നാൽ അന്തഃപുരത്തിലേയ്ക്കു പോകാം.

ഈ വഴിക്കു വന്നാൽ, കുറെ വലിയ മുറികളും മുൻവശത്തു നീണ്ട ഒരു വരാന്തയുമുണ്ട്. വീട്ടിലാരുമില്ല എന്നു തോന്നും.

വടക്കുകിഴക്കുള്ള ഒരു മുറിയിൽ ഗുരുദേവനെ ഇരുത്തി. അദ്ദേഹമിപ്പോഴും ഭാവാവിഷ്ടൻ. ഇവിടേയ്ക്കു ക്ഷണിച്ചുവരുത്തിയ ഭക്തൻ വന്ന് സ്വീകരിച്ചു. അദ്ദേഹമൊരു വൈഷ്ണവൻ. ദേഹത്ത് തിലകാദി വൈഷ്ണവമുദ്രകൾ, കൈയിൽ ജപമാലാസഞ്ചിയും. ആളൊരു പഴമക്കാരൻ. ഖേലാത്ഘോഷൻെറ അളിയനാണ്. അദ്ദേഹം ഇടയ്ക്കിടയ്ക്ക് ദക്ഷിണേശ്വരത്തു വന്ന് ഗുരുദേവനെ കാണാറുണ്ട്. എന്നാൽ പല വൈഷ്ണവരുടെയും മനോഭാവം വളരെ സങ്കുചിതമാണ്. അവർ ശാക്തരേയും വേദാന്തികളെയും നിന്ദിക്കുന്നു. ശ്രീരാമകൃഷ്ണൻ സംസാരിക്കാൻ തുടങ്ങി.

**സർവ്വധർമ്മസമന്വയം – ഭക്തിമാർഗ്ഗം**

ശ്രീരാമ: (വൈഷ്ണവനോടും മറ്റു ഭക്തന്മാരോടും) എൻെറ മതം ശരി, മറ്റുള്ളവരുടെ മതം തെറ്റ്, ഈ ഭാവം നന്നല്ല. ഈശ്വരനൊന്ന്, രണ്ടല്ല. അദ്ദേഹത്തെ പലരും പല പേരു ചൊല്ലി വിളിക്കുന്നു. ചിലർ 'ഗോഡ്' എന്നു പറയുന്നു; ചിലർ 'അള്ളാ'യെന്ന്, ചിലർ 'കൃഷ്ണ'നെന്നു പറയുന്നു. ചിലർ 'ശിവ'നെന്നും ചിലർ 'ബ്രഹ്മ'മെന്നും പറയുന്നു. കുളത്തിലെ വെള്ളംപോലെ - ഒരു കടവിലെ ആളുകൾ 'ജലം' എന്നു പറയുന്നു. പിന്നൊരു കടവിലെ ആളുകൾ 'വാട്ടർ' എന്നു പറയുന്നു. വേറൊരു കടവിലുള്ളവർ 'പാനി'യെന്നും പറയുന്നു. ഹിന്ദുക്കൾ ജലമെന്നും ക്രിസ്ത്യാനികൾ വാട്ടറെന്നും മുസ്സൽമാന്മാർ പാനിയെന്നും വിളിക്കുന്നു. പക്ഷേ വസ്തുവൊന്ന്. മതങ്ങൾ മാർഗ്ഗങ്ങളാകുന്നു. ഓരോരോ മതവും ഈശ്വരനിലേയ്ക്കു നയിക്കുന്ന ഓരോ പാതകൾ - പുഴകൾ പല വഴിക്കുനിന്നും ഒഴുകി കടലിൽ വന്നൊന്നിക്കുംപോലെ.

വേദങ്ങളിലെയും പുരാണങ്ങളിലെയും തന്ത്രങ്ങളിലെയും പ്രതിപാദ്യം സച്ചിദാനന്ദം ഒന്നു മാത്രമാകുന്നു.* വേദത്തിൽ സച്ചിദാനന്ദബ്രഹ്മം, പുരാണത്തിൽ സച്ചിദാനന്ദകൃഷ്ണൻ, സച്ചിദാനന്ദരാമൻ എന്നിങ്ങനെ. തന്ത്രത്തിൽ സച്ചിദാനന്ദശിവൻ സച്ചിദാനന്ദബ്രഹ്മം, സച്ചിദാനന്ദ കൃഷ്ണൻ, സച്ചിദാനന്ദശിവൻ.

ഏവരും നിശ്ശബ്ദം.

വൈഷ്ണവഭക്തൻ: മഹാശയ, ഈശ്വരനെ ഭാവനചെയ്യുന്നതുതന്നെ എന്തിനാണ്?

* വേദേ രാമായണേ ചൈവ പുരാണേ ഭാരതേ ഭരതർഷഭ,
ആദൗ മദ്ധ്യേ തഥാ ചാന്തേ ഹരിഃ സർവ്വത്ര ഗീയതേ. - ഭാരതം.

**വൈഷ്ണവന് ഉപദേശം**

ശ്രീരാമ: ആ ബോധമുണ്ടെങ്കിൽ[f] അയാൾ ജീവമുക്തനാകുന്നു. എന്നാൽ എല്ലാവർക്കും ഈ വിശ്വാസമില്ല; വെറുതെ വായ്കൊണ്ടു പറയുന്നതുമാത്രം. ഈശ്വരനുണ്ട്, അദ്ദേഹത്തിൻെറ ഇച്ഛകൊണ്ടാണെല്ലാം നടക്കുന്നത് എന്ന് ലൗകികമനുഷ്യൻ കേട്ടിട്ടുണ്ട്; എന്നാലതിൽ വിശ്വസിക്കുന്നില്ല.

സംസാരിയുടെ ഈശ്വരൻ എന്തുമാതിരിയാണെന്നറിയാമോ?

വയസ്സുചെന്ന അമ്മായിമാർ തങ്ങളിൽത്തല്ലുമ്പോൾ പറയുന്നതു കേട്ടു പഠിച്ച് പിള്ളേര് ലഹളകൂടുമ്പോൾ ഈശ്വരനെ പിടിച്ച് ആണയിടുംപോലെയാണത്.

എല്ലാവർക്കും അദ്ദേഹത്തെ ഗ്രഹിക്കാനാവുമോ? അദ്ദേഹം നല്ല ആളുകളേയും കൊള്ളരുതാത്തവരേയും സൃഷ്ടിച്ചിരിക്കുന്നു; ഭക്തന്മാരേയും അഭക്തന്മാരേയും, വിശ്വാസികളേയും അവിശ്വാസികളേയും സൃഷ്ടിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ ലീലയ്ക്കകത്ത് സർവ്വത്ര വൈചിത്ര്യം. അദ്ദേഹത്തിൻെറ ശക്തി ചിലയിടങ്ങളിൽ കൂടുതൽ പ്രകാശിക്കുന്നു; ചിലയിടങ്ങളിൽ കുറവായി പ്രകാശിക്കുന്നു. സൂര്യൻെറ വെളിച്ചം മണ്ണിലേക്കാൾ കൂടുതൽ ജലത്തിൽ പ്രകാശിക്കുന്നു. ജലത്തെ അപേക്ഷിച്ച് കണ്ണാടിയിൽ പ്രകാശം കൂടുന്നു. പിന്നെ, ഭക്തന്മാരിലും പലതരക്കാരുണ്ട്: ഉത്തമഭക്തൻ, മദ്ധ്യമഭക്തൻ, അധമഭക്തൻ; ഗീതയിൽ ഇതൊക്കെ പറഞ്ഞിട്ടുണ്ട്.

വൈഷ്ണവൻ: ഉവ്വ്.

ശ്രീരാമ: അധമഭക്തൻ പറയുന്നു, 'ഈശ്വരനുണ്ട്, ആ ആകാശത്തിനു മേലേ അങ്ങു ദൂരെ.' മദ്ധ്യമഭക്തൻ പറയുന്നു, 'ഈശ്വരൻ സർവ്വഭൂതങ്ങളിലും ചൈതന്യരൂപത്തിലും പ്രാണരൂപത്തിലും വർത്തിക്കുന്നു.' ഉത്തമഭക്തൻ പറയുന്നു, 'ഈശ്വരൻ സ്വയം സർവ്വവുമായിരിക്കുന്നു. ഞാൻ കാണുന്നതെല്ലാം ഈശ്വരൻെറ ഓരോ രൂപങ്ങൾ. അദ്ദേഹംതന്നെയാണ് മായയും ജീവനും ജഗത്തുമെല്ലാമായിരിക്കുന്നത്. അദ്ദേഹമല്ലാതെ യാതൊന്നുമില്ല.'

വൈഷ്ണവൻ: ഈയവസ്ഥ ആർക്കെങ്കിലും കിട്ടുമോ?

ശ്രീരാമ: ഈശ്വരദർശനം കൂടാതെ ഇതുമാതിരി അവസ്ഥ ഉണ്ടാവില്ല. എന്നാൽ ദർശനം ഉണ്ടായിട്ടുണ്ടോ ഇല്ലയോ എന്നുള്ളതിന് അടയാളങ്ങളുണ്ട്. ചിലപ്പോൾ ഉന്മത്തനെപ്പോലെ - ചിരിക്കുന്നു, കരയുന്നു, ആടുന്നു, പാടുന്നു. ചിലപ്പോൾ ബാലകനെപ്പോലെ - അഞ്ചു വയസ്സായ ബാലകൻെറ അവസ്ഥ. സരളൻ, ഉദാരൻ, അഹങ്കാരമില്ല, ഒരു വസ്തുവിലും ആസക്തിയില്ല. ഗുണത്തിനൊന്നും അധീനനല്ല, സദാ ആനന്ദമയൻ. ചിലപ്പോൾ പിശാചിനെപ്പോലെ - ശുചിയെന്നും അശുചിയെന്നുമുള്ള ഭേദബുദ്ധി കാണുകയില്ല. ആചാരവും അനാചാരവും ഒന്നായിത്തീർ

[f] സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ - എന്ന ബോധം.

ന്നിരിക്കും. ചിലപ്പോൾ ജഡം പോലെ - മിഴിച്ചെന്തോ നോക്കിക്കൊണ്ടിരിക്കും. ഒരുതരം കർമ്മവും ചെയ്യാനാവില്ല; യാതൊരുതരം ചേഷ്ടയ്ക്കും കഴിവില്ല.

ശ്രീരാമകൃഷ്ണദേവൻ സ്വന്തം അവസ്ഥയൊക്കെ സൂചിപ്പിക്കുകയായിരുന്നോ?

ശ്രീരാമ: (വൈഷ്ണവഭക്തനോട്) 'അവിടുന്ന്, അവിടുത്തെ,' ഇത് ജ്ഞാനമാണ്; 'ഞാൻ, എൻെറ,' ഇത് അജ്ഞാനവും.

'അല്ലയോ ഭഗവാനേ, അവിടുന്നുതന്നെ കർത്താവ്, ഞാൻ കർത്താവല്ല,' ഇതാണ് ജ്ഞാനം. 'ഹേ ഈശ്വരാ, സമസ്തവും അവിടുത്തെ. ദേഹവും ഗൃഹവും മനസ്സും കുടുംബവും ജീവനും ജഗത്തും ഇവ സർവ്വവും അങ്ങയുടെ: എൻേറതൊന്നുമില്ല.' ഇതിൻെറ പേരാണു ജ്ഞാനം.

അജ്ഞാനി പറയുന്നു, 'ഈശ്വരൻ അവിടെ അവിടെ വളരെ ദൂരെ.' ജ്ഞാനിക്കറിയാം, 'ഈശ്വരനിവിടെ, ഇവിടെത്തന്നെ വളരെയടുത്ത്, ഹൃദയത്തിനുള്ളിൽ, അന്തര്യാമിരൂപേണ വാഴുന്നു; കൂടാതെ, സ്വയം ഓരോ രൂപം സ്വീകരിച്ചിരിക്കുന്നു,' എന്ന്.

## അദ്ധ്യായം പത്ത്

1883 ജൂലായ് 22, ഞായറാഴ്ച

ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽവെച്ച് ഭക്തന്മാരുമായി ബ്രഹ്മതത്ത്വത്തെക്കുറിച്ചും ആദ്യാശക്തിയെക്കുറിച്ചും സംഭാഷണങ്ങൾ, അവർക്ക് ഉപദേശം.

### വിദ്യാസാഗരൻെറയും കേശവചന്ദ്രസേനൻെറയും കഥ

ആഷാഢത്തിലെ കൃഷ്ണപക്ഷതൃതീയ. ശ്രീപരമഹംസദേവനെ ദർശിക്കാൻ ഭക്തന്മാർ ഇനിയും വന്നുകൊണ്ടിരിക്കുന്നു. മറ്റു ദിവസങ്ങളിൽ വരാൻ അവർക്ക് മിക്കവാറും പറ്റുകയില്ല. ഞായറാഴ്ച അവർക്ക് സൗകര്യം കിട്ടുന്നു. അധരനും രാഖാലും മാസ്റ്ററും കല്ക്കത്തയിൽനിന്ന് ഒരു വണ്ടിപിടിച്ച് രണ്ടുമണിയോടുകൂടി കാളീക്ഷേത്രത്തിൽ വന്നുചേർന്നു. ശ്രീരാമകൃഷ്ണദേവൻ ആഹാരം കഴിഞ്ഞ് വിശ്രമിക്കുന്നു. മുറിയ്ക്കുള്ളിൽ മണിമല്ലികൻ മുതലായ ചില ഭക്തന്മാർ ഇരിക്കുന്നുണ്ട്.

രാസമണി പണിയിച്ച കാളീക്ഷേത്രത്തിൻെറ വിശാലമായ മുറ്റത്ത് കിഴക്കുഭാഗത്ത് ശ്രീ രാധാകാന്തക്ഷേത്രവും ശ്രീ ഭവതാരിണീക്ഷേത്രവും. പടിഞ്ഞാറുവശത്ത് പന്ത്രണ്ടു ശിവക്ഷേത്രങ്ങൾ. ശിവമന്ദിരനിരയുടെ നേർ വടക്കാണ് ശ്രീ പരമഹംസദേവൻെറ മുറി. മുറിയുടെ പടിഞ്ഞാറുവശത്ത് അർദ്ധവൃത്താകാരമായ ഒരു വരാന്തയുണ്ട്. അദ്ദേഹമവിടെ വന്ന് പടിഞ്ഞാട്ടു തിരിഞ്ഞുനിന്ന് ഗംഗാദർശനം ചെയ്യുന്നു. ഗംഗയിൽനിന്നുള്ള മതിൽക്കെട്ടിനും വരാന്തയ്ക്കുമിടയ്ക്കുള്ള പറമ്പിൻതുണ്ടിലാണ് അമ്പലത്തിലെ പൂന്തോട്ടം. പൂന്തോട്ടത്തിന്ന് നീളം വളരെയുണ്ട്;

തെക്ക്, പറമ്പിൻെറ അതിർത്തിവരെ, വടക്കു പഞ്ചവടിവരേയും -- ഈ പഞ്ചവടിയിലാണ് ശ്രീരാമകൃഷ്ണൻ തപസ്സനുഷ്ഠിച്ചത് - കിഴക്ക്, അമ്പലവളപ്പിൻെറ രണ്ടു പടികൾവരേയ്ക്കും. ഗുരുദേവൻെറ മുറിയുടെ അടുത്ത് ഗന്ധരാജൻ മുതലായ പലതരം പൂച്ചെടികൾ. മുറിയുടെ ചുമരിന്മേൽ ദേവന്മാരുടെ പടങ്ങൾ. അക്കൂട്ടത്തിൽ, പത്രോസ് വെള്ള ത്തിൽ താഴുന്നതും യേശു അദ്ദേഹത്തിൻെറ കൈയ്ക്കു പിടിച്ചു പൊക്കു ന്നതുമായ പടവും ഉണ്ട്. കൂടാതെ, ബുദ്ധദേവൻെറ ഒരു ശിലാമൂർത്തി യുമുണ്ട്. ശ്രീരാമകൃഷ്ണൻ ചെറുകട്ടിലിൽ വടക്കോട്ട് മുഖമായി ഇരിക്കുന്നു. ഭക്തന്മാർ തറയിൽ, ചിലർ പായയിലും ചിലർ തടുക്കിലും ഇരിക്കുന്നു. സകലരും കണ്ണെടുക്കാതെ ആ മഹാപുരുഷൻെറ ആനന്ദ മൂർത്തിയെ നോക്കിക്കൊണ്ടിരിക്കുന്നു. മുറിയിൽനിന്നും അധികം അകലെയല്ലാതെ, ചിറമതിലിന് പടിഞ്ഞാററായി പുണ്യസലിലയായ ഭാഗീരഥി തെക്കോട്ടൊഴുകുന്നു. വർഷക്കാലത്ത് സാഗരസംഗമത്തിലെ ത്താൻ വലിയ വെമ്പലോടെ കുതിച്ചുപായുന്നു. വഴിക്ക് ഒരിക്കൽമാത്രം ഈ മഹാപുരുഷൻെറ ധ്യാനമന്ദിരം തൊട്ടുതൊഴുതുകൊണ്ട് അങ്ങനെ ഒഴുകുന്നു.

ശ്രീ മണിമല്ലികൻ ഒരു പഴയ ബ്രഹ്മഭക്തനാണ്. വയസ്സ് ഏകദേശം അറുപത്തഞ്ചു കാണും. അദ്ദേഹം കുറച്ചുദിവസംമുമ്പ് കാശീദർശന ത്തിനു പോയിരുന്നു. ഇന്ന് ഗുരുദേവനെ കാണാൻ വന്നിരിക്കുന്നു. കാശിയാത്രയുടെ വൃത്താന്തം ഗുരുവിനെ പറഞ്ഞുകേൾപ്പിക്കുന്നു.

**ജ്ഞാനയോഗവും നിർവ്വാണമതവും**

മണിമല്ലികൻ: വേറൊരു സന്ന്യാസിയെക്കണ്ടു. ''ഇന്ദ്രിയസംയമം കൂടാതെ ഒന്നും നടക്കുകയില്ല. വെറുതെ, 'ഈശ്വരാ ഈശ്വരാ,' എന്നുരു വിട്ടതുകൊണ്ടെന്തു കിട്ടും?'' എന്നദ്ദേഹം പറഞ്ഞു.

ശ്രീരാമ: അക്കൂട്ടരുടെ അഭിപ്രായമെന്തെന്നോ? ആദ്യം സാധന ചെയ്യണം; ശമവും ദമവും തിതിക്ഷയും സമ്പാദിക്കണം. അവർ നിർവ്വാ ണത്തിനുവേണ്ടി ശ്രമിക്കുന്നു. അവർ വേദാന്തവാദികളാണ്. 'ബ്രഹ്മ സത്യം, ജഗന്മിഥ്യാ', എന്നവർ നിരന്തരം വിചാരം ചെയ്യുന്നു. ബഹു കഠിനമായ മാർഗ്ഗം. ജഗത്ത് മിഥ്യയാണെങ്കിൽ നിങ്ങളും മിഥ്യ, ഉപദേശി ക്കുന്നയാളും മിഥ്യ, അയാളുടെ ഉപദേശവും മിഥ്യ - സ്വപ്നം പോലെ. ഒക്കെ അങ്ങകലത്തേ കാര്യങ്ങൾ.

എങ്ങനെയെന്നറിയാമോ? കർപ്പൂരം കത്തിച്ചാൽ ഒന്നും ബാക്കി കാണത്തതുപോലെ. മരം കത്തിച്ചാൽ കുറച്ചു ചാരമെങ്കിലും ബാക്കി കാണും. ഒടുവിൽ, വിചാരത്തിൻെറ അവസാനം, സമാധിയുണ്ടാകുന്നു. അപ്പോൾ പിന്നെ, 'ഞാൻ, നീ; ജഗത്,' ഇവയുടെയൊന്നും വൃത്താന്ത മുണ്ടായിരിക്കയില്ല.

**പണ്ഡിതപദ്മലോചനനും ജ്ഞാനയോഗവും**

ശ്രീരാമ: പദ്മലോചനൻ വലിയ ജ്ഞാനിയായിരുന്നു. എന്നിട്ടും,

എപ്പോഴും 'അമ്മേ അമ്മേ,' എന്നു വിളിച്ചുകൊണ്ടിരുന്ന എന്നെ വളരെ ബഹുമാനിച്ചുവന്നു. പദ്മലോചനൻ ബർഡ്വാൻ രാജാവിൻെറ സഭാ പണ്ഡിതനായിരുന്നു. ഒരിക്കൽ കല്ക്കത്തയിൽ വന്നു. കാമാർഹാട്ടിയ്ക്കടുത്തുള്ള ഒരു ഉദ്യാനഗൃഹത്തിലാണ് വന്നു താമസിച്ചത്. എനിക്ക് പണ്ഡിതനെ ഒന്നു കണ്ടാൽ കൊള്ളാമെന്ന് ആഗ്രഹം തോന്നി. ആൾ അഹങ്കാരിയാണോ അല്ലയോ എന്നറിയാൻ ഹൃദയനെ പറഞ്ഞയച്ചു. പണ്ഡിതന് അഹങ്കാരമില്ലെന്നു കേട്ടു. ഞങ്ങൾ തമ്മിൽ കണ്ടു. എത്രയോ ജ്ഞാനി, എത്രയോ പണ്ഡിതൻ. എന്നിട്ടും ഞാൻ രാമപ്രസാദൻെറ ഗാനങ്ങൾ പാടിയപ്പോൾ അദ്ദേഹം കരഞ്ഞു! തമ്മിൽ ഏറെനേരം സംസാരിച്ചു; ഇതുപോലൊരു സുഖം എനിക്ക് വേറെങ്ങും കിട്ടിയിട്ടില്ല. അദ്ദേഹം എന്നോടു പറഞ്ഞു: 'ഭക്തസംഗത്തിനുള്ള ആഗ്രഹം ഉപേക്ഷിക്കുക. അല്ലെങ്കിൽ പല തരത്തിലുള്ള ആളുകൾ വന്ന് അങ്ങയെ വഴിതെറ്റിക്കും.' അദ്ദേഹമൊരിക്കൽ വൈഷ്ണവചരണൻെറ ഗുരു ഉത്സവാനന്ദനുമായി എഴുത്തുകുത്തുകളിൽക്കൂടി ഒരു വാദപ്രതിവാദത്തിലേർപ്പെട്ടു. അദ്ദേഹം എന്നോടൊരിക്കൽ പറഞ്ഞു: 'അങ്ങൊരു കഥ കേട്ടോളു,' എന്ന്. ഒരിക്കലൊരു സദസ്സിൽ, 'ശിവനോ വലുത്, ബ്രഹ്മാവോ വലുത്?' എന്ന് തർക്കമായി. അവസാനം ബ്രാഹ്മണപണ്ഡിതർ പദ്മലോചനൻെറ അഭിപ്രായമാരാഞ്ഞു. സരളസ്വഭാവനായ പദ്മലോചനൻ പറഞ്ഞു: 'എൻെറ പതിന്നാലു തലമുറയിലെ ആളുകളാരും ശിവനേയും കണ്ടിട്ടില്ല, ബ്രഹ്മാവിനേയും കണ്ടിട്ടില്ല.' കാമിനീകാഞ്ചനത്യാഗത്തെക്കുറിച്ച് കേട്ടിട്ട് എന്നോടൊരു ദിവസം ചോദിച്ചു: "അതൊക്കെ വേണ്ടെന്നു വെച്ചതെന്തിനാ? 'ഇതു പണം, ഇതു മണ്ണ്,' ഈ ഭേദബുദ്ധിയും അജ്ഞാനത്തിൽനിന്നും ഉണ്ടാകുന്നതാണ്." ഞാനെന്തു പറയാൻ?

ഞാൻ പറഞ്ഞു: 'ആർക്കറിയാമപ്പാ! എനിക്ക് പണവും കാശുമൊന്നും പിടിക്കുന്നില്ല.'

**വെറും പാണ്ഡിത്യവും വിദ്യാസാഗരനും**

ശ്രീരാമ: ഒരു പണ്ഡിതന് വലിയ ഗർവ്വ്. ഈശ്വരരൂപത്തെ വിലയില്ല. എന്നാൽ ഈശ്വരനിശ്ചയം ആർക്കറിയാം! അദ്ദേഹം ആദ്യാശക്തി രൂപത്തിൽ അയാൾക്കു ദർശനമരുളി. പണ്ഡിതൻ വളരെനേരം ബോധംകെട്ടു കിടന്നു. അല്പം ബോധം വീണപ്പോൾ 'കാ, കാ, കാ' എന്ന ശബ്ദം മാത്രം ഉച്ചരിച്ചുകൊണ്ടിരുന്നു. 'കാളി' എന്ന് മുഴുവൻ പറയാൻ കഴിഞ്ഞില്ല.

ഒരു ഭക്തൻ: അങ്ങ് വിദ്യാസാഗരനെ കാണുകയുണ്ടായല്ലൊ. ആളെക്കുറിച്ച് അങ്ങേയ്ക്കെന്തു തോന്നുന്നു?

ശ്രീരാമ: വിദ്യാസാഗരന് പാണ്ഡിത്യവുമുണ്ട്, ദയയുമുണ്ട്. പക്ഷേ അന്തർദൃഷ്ടിയില്ല. ഉള്ളിൽ സ്വർണ്ണം ഒളിഞ്ഞുകിടപ്പുണ്ട്. അതു കണ്ടെത്തിയിരുന്നെങ്കിൽ ഈ ബാഹ്യവ്യാപാരങ്ങളൊക്കെ കുറെ കുറഞ്ഞേനെ, ഒടുവിലൊക്കെ കൈവിട്ടേനെ. അകത്ത് ഹൃദയമദ്ധ്യത്തിൽ ഈശ്വരനുണ്ട്

എന്ന സംഗതി അറിയാൻ കഴിഞ്ഞെങ്കിൽ ധ്യാനത്തിലും ചിന്തയിലും അദ്ദേഹത്തിൻെറ മനസ്സുപോകുമായിരുന്നു. ചിലർക്കൊക്കെ നിഷ്കാമ കർമ്മം വളരെക്കാലം ചെയ്തശേഷമേ വൈരാഗ്യം വരൂ. എന്നിട്ടേ ഈ വഴിക്കു മനസ്സു പോവൂ, ഈശ്വരനിൽ മനം ഒട്ടുകയുള്ളു.

ഈശ്വരചന്ദ്രവിദ്യാസാഗരൻ ചെയ്യുന്നതൊക്കെ വളരെ നല്ല കാര്യങ്ങളാണ്. ദയ വളരെ നന്ന്. ദയയും മായയും തമ്മിൽ വലിയ വ്യത്യാസമുണ്ട്. ദയ നന്ന്, മായ നന്നല്ല. സ്വന്തക്കാരിലുള്ള സ്നേഹം മായ - ഭാര്യ, മക്കൾ, ആങ്ങള, പെങ്ങൾ, മരുമകൻ, മരുമകൾ, അച്ഛൻ, അമ്മ, ഇവരോടുള്ള സ്നേഹം. സർവ്വഭൂതങ്ങളോടും സമമായുള്ള സ്നേഹമാണ് ദയ.

## അദ്ധ്യായം പതിനൊന്ന്

### ബ്രഹ്മം ത്രിഗുണാതീതം

മാസ്റ്റർ: ദയയും ഒരു ബന്ധനമാണോ?

ശ്രീരാമ: അതൊക്കെ അങ്ങേയറ്റത്തെ കാര്യങ്ങൾ. ദയ സത്വഗുണത്തിൽനിന്നുണ്ടാകുന്നു. സത്വഗുണംകൊണ്ട് പാലനം, രജോഗുണംകൊണ്ട് സൃഷ്ടി, തമോഗുണംകൊണ്ട് സംഹാരം. എന്നാൽ ബ്രഹ്മം സത്വരജസ്തമസ്സുകളെന്ന മൂന്നു ഗുണങ്ങൾക്കും അപ്പുറം, പ്രകൃതിയ്ക്കക്കരെ.

നേർവഴിയിലെങ്ങും ഗുണങ്ങൾക്കു പോവാൻ വയ്യ. പിടികൂടിയെങ്കിലോ എന്നു പേടിച്ച് കള്ളന്മാർക്ക് പൊതുസ്ഥലങ്ങളിലെങ്ങും പോകാൻ വയ്യാത്തതുപോലെ. സത്ത്വരജസ്തമസ്സുകൾ മൂവരും കള്ളന്മാരെപ്പോലെയാണ്. ഒരു കഥ പറയാം, കേട്ടോളൂ.

ഒരാൾ ഒരു കാട്ടിൽക്കൂടി പൊയ്ക്കൊണ്ടിരിക്കയായിരുന്നു. അപ്പോൾ മൂന്നു തസ്കരന്മാർ വന്ന് അയാളെ പിടികൂടി. അവർ അയാളുടെ മുതലെല്ലാം പിടിച്ചുപറിച്ചു. ഒരു കള്ളൻ ചോദിച്ചു: 'ഇനി ഇയാളെ വെച്ചിരുന്നിട്ടെന്തു വേണം?' ഇതും പറഞ്ഞ് അവൻ വാളുമായി വെട്ടാനെത്തി. 'വേണ്ട, കൊന്നിട്ടെന്തു വേണം? ഇയാളുടെ കൈയും കാലും വരിഞ്ഞുകെട്ടിയിട്ടു നമുക്കു പോവാം,' എന്നു പറഞ്ഞു വേറൊരുവൻ. എന്നിട്ടയാളുടെ കൈയും കാലും കെട്ടി അവിടെ തള്ളിയിട്ട് കള്ളന്മാർ അവരുടെ പാട്ടിനുപോയി. അല്പനേരം കഴിഞ്ഞ് അവരിലൊരുവൻ മടങ്ങിവന്നു പറഞ്ഞു: 'അയ്യോ കഷ്ടം! നിനക്കു വല്ലതും പറ്റിയോ? വാ, ഞാൻ നിൻെറ കെട്ടൊക്കെ അറുത്തുതരാം.' അയാളുടെ കെട്ടെല്ലാമഴിച്ചിട്ട് കള്ളൻ പറഞ്ഞു: 'എൻെറ ഒപ്പം വാ. നിന്നെ ഞാൻ നാട്ടുവഴിയിലാക്കിത്തരാം.' ഏറെനേരം കഴിഞ്ഞ് പൊതുനിരത്തിലെത്തിയപ്പോൾ കള്ളൻ പറഞ്ഞു: 'ഈ വഴിയേ പൊയ്ക്കോ. ദാ, അവിടെ നിൻെറ വീടു കാണുന്നു.' അപ്പോൾ വഴിപോക്കാൻ കള്ളനോടപേക്ഷിച്ചു: 'മഹാശയ, താങ്കളെനിക്ക് വളരെ ഉപകാരം ചെയ്തു. താങ്കളുംകൂടി എൻെറയൊപ്പം വരൂ. എൻെറ വീടുവരെ പോകാം.' കള്ളൻ പറഞ്ഞു:

'ഇല്ല, എനിക്കവിടെ പോകാൻ നിവൃത്തിയില്ല. പോലീസുകാർക്ക് മണം കിട്ടും.'

സംസാരംതന്നെ കാട്. സത്വരജസ്തമസ്സുകളാണ് ആ കാട്ടിലെ മൂന്നു കള്ളൻമാർ. അവർ ജീവന്റെ തത്ത്വജ്ഞാനത്തെ അപഹരിക്കുന്നു. തമസ്സ് ജീവനെ നശിപ്പിക്കാൻ പുറപ്പെടുന്നു. രജോഗുണം സംസാരത്തിൽ കെട്ടിയിടുന്നു. എന്നാൽ സത്വഗുണം രജസ്തമസ്സുകളിൽനിന്നും മോചിപ്പിക്കുന്നു. സത്വഗുണത്തിന്റെ ആശ്രയം കിട്ടിയാൽ ക്രോധം തുടങ്ങിയ തമോഗുണങ്ങളിൽനിന്നു രക്ഷയുണ്ട്. കൂടാതെ, സത്വഗുണം ജീവന്റെ സംസാരബന്ധനം അഴിച്ചുകളയുന്നു. പക്ഷേ സത്വഗുണവും ഒരു ബന്ധനമാണ്, തത്ത്വജ്ഞാനം തരാൻ സമർത്ഥമല്ല. എന്നിരുന്നാലും ആ പരമധാമത്തിലേയ്ക്കു പോവാനുള്ള വഴിയിലെത്തിച്ചുതരും. അവിടെയാക്കിയിട്ടു പറയും, 'അവിടെ നോക്ക്, നിന്റെ വീടതാ, അവിടെ കാണുന്നു!' സത്വഗുണവും ബ്രഹ്മജ്ഞാനത്തിൽനിന്നു വളരെ അകലെയാണ്.

ബ്രഹ്മം എന്തെന്ന് വായ്കൊണ്ടു പറയാനാവില്ല.* അറിയാവുന്നയാൾക്കും വിവരമറിയിക്കാൻ കഴിയില്ല. കടലിലെ കരിനീരിലേയ്ക്ക് പോയാൽപ്പിന്നെ കപ്പൽ മടങ്ങിവരികയില്ല, എന്നിങ്ങനെ സാധാരണ പറയാറുണ്ട്.

നാലു സ്നേഹിതന്മാർ ചുറ്റിക്കറങ്ങി നടക്കുമ്പോൾ മതിൽകെട്ടി വളച്ച ഒരു സ്ഥാനം കണ്ടെത്തി. വളരെ ഉയരമുള്ള മതിൽ. ഉള്ളിലെന്താണുള്ളതെന്നറിയാൻ എല്ലാവർക്കും വലിയ ഔത്സുക്യം തോന്നി. ഒരുത്തൻ മതിലിനു മുകളിൽ കയറി. അയാൾ അകത്തേയ്ക്കു നോക്കിയപ്പോൾ കണ്ട കാഴ്ചയിൽ ആശ്ചര്യഭരിതനായി 'ഹാ ഹാ!' എന്നും പറഞ്ഞ് ഉള്ളിലേയ്ക്ക് എടുത്തുചാടി. ഒരു വിവരവും അയാൾ നല്കിയില്ല. മേലേ കയറിയവരൊക്കെ 'ഹാ ഹാ'യെന്നും പറഞ്ഞ് അകത്തേയ്ക്കു കുതിച്ചു. അപ്പോൾപ്പിന്നെ ആരു വിവരം തരും?

ജഡഭരതൻ, ദത്താത്രേയൻ ഇവർക്കാർക്കും ബ്രഹ്മദർശനം സാധിച്ച ശേഷം വാർത്ത തരാൻ കഴിഞ്ഞില്ല. ബ്രഹ്മജ്ഞാനമുണ്ടായി സമാധി പ്രാപിച്ചാൽപ്പിന്നെ 'ഞാൻ' കാണുകയില്ല. 'അങ്ങേയ്ക്കാവില്ലെന്നാ കിലോ മനമേ, രാമപ്രസാദനെ കൂടെക്കൊണ്ടുപോ' എന്നു രാമപ്രസാദൻ പറയുന്നതതുകൊണ്ടാണ്. മനസ്സിന്റെ ലയം സംഭവിക്കണം. പോരാ, 'രാമപ്രസാദ'ന്റെ ലയം, അതായത് അഹംതത്ത്വത്തിന്റെ ലയം, ഉണ്ടാവണം. അപ്പൊഴേ ആ ബ്രഹ്മജ്ഞാനം ഉണ്ടാകൂ.

ഒരു ഭക്തൻ: മഹാശയ, ശുകദേവന് ജ്ഞാനം ഉണ്ടായിരുന്നില്ലെന്നോ?

ശ്രീരാമ: ശുകദേവൻ ബ്രഹ്മസമുദ്രം ദർശിക്കയും സ്പർശിക്കയും മാത്രമേ ചെയ്തുള്ളു, ഇറങ്ങിമുങ്ങിയില്ല എന്ന് ചിലരൊക്കെ പറയുന്നു. അതുകൊണ്ടാണ് തിരിച്ചുവന്ന് ഇത്രയും ഉപദേശമരുളിയത്. ബ്രഹ്മ

---

* ഉച്ഛിഷ്ടം സർവശാസ്ത്രാണി, സർവവിദ്യാ മുഖേമുഖേ, നോച്ഛിഷ്ടം ബ്രഹ്മണോജ്ഞാനമവ്യക്തം ചേതനാമയം

ജ്ഞാനത്തിനുശേഷം ആളുകൾക്ക് ഉപദേശം നല്കുവാനായി തിരിച്ചു വന്നു എന്ന് ചിലരഭിപ്രായപ്പെടുന്നു. പരീക്ഷിത്തിന് ഭാഗവതം ഉപദേശിക്കാനുണ്ടായിരുന്നു, വേറെ എത്രയോ ലോകശിക്ഷണം ചെയ്യേണ്ടതുണ്ടായിരുന്നു, അതിനുവേണ്ടി ഈശ്വരൻ അദ്ദേഹത്തിൻെറ 'അഹം' മുഴുവൻ നശിപ്പിച്ചില്ല. വിദ്യയുടെ 'അഹം' ഒന്നു ബാക്കി നിർത്തിയിരുന്നു.

**സംഘടനയും ബ്രഹ്മജ്ഞാനവും**

ഒരു ഭക്തൻ: ബ്രഹ്മജ്ഞാനമുണ്ടായാൽ പിന്നെ സംഘടനയും മറ്റും നില്ക്കുമോ?

ശ്രീരാമ: ഒരിക്കൽ കേശവസേനനുമായി ബ്രഹ്മജ്ഞാനത്തെക്കുറിച്ച് സംസാരിച്ചു. അതിനെക്കുറിച്ച് കൂടുതൽ പ്രസ്താവിക്കാൻ കേശവനാവശ്യപ്പെട്ടു. 'ഇനിയും പറഞ്ഞാൽ സംഘവും മറ്റും കാണില്ല' എന്ന് ഞാൻ പറഞ്ഞു. കേശവനപ്പോൾ 'മഹാശയ, എന്നാൽ മതി' എന്നു പറഞ്ഞു. (എല്ലാവരും ചിരിക്കുന്നു.) എന്നിട്ടും ഞാൻ കേശവനോടു പറഞ്ഞു: 'ഞാൻ, എൻെറ,' ഇതജ്ഞാനമാകുന്നു. 'ഞാൻ കർത്താവ്,' എന്നും, 'ഇവരൊക്കെ, ഭാര്യ, മക്കൾ, വസ്തുക്കൾ, സ്ഥാനം, മാനം എല്ലാം എൻെറ,' എന്നുമുള്ള ഭാവം അജ്ഞാനം കൂടാതെ വരികയില്ല. "മഹാശയ, 'ഞാൻ' പോയാൽ പിന്നെ യാതൊന്നും കാണുകയില്ലല്ലോ," എന്നു പറഞ്ഞു കേശവൻ. അതിനു ഞാൻ പറഞ്ഞു: "കേശവ, 'ഞാൻ' മുഴുവൻ കളയണമെന്നു ഞാൻ നിങ്ങളോടു പറയുന്നില്ല. 'പച്ച ഞാൻ' നിങ്ങൾ വേണ്ടെന്നുവെയ്ക്കുക. 'ഞാൻ കർത്താവ്, ഇവർ എൻെറ ഭാര്യയും മക്കളും; ഞാൻ ഗുരു,' ഈവക അഭിമാനം 'പാകമാകാത്ത ഞാൻ' ആകുന്നു. ഇത് ഉപേക്ഷിക്കൂ. ഇതു കളഞ്ഞിട്ട്, പാകമായ 'ഞാനി'നെ കൈക്കൊള്ളൂ. 'ഞാനീശ്വരൻെറ ദാസൻ, അദ്ദേഹത്തിൻെറ ഭക്തൻ, കർത്താവല്ല ഞാൻ, കർത്താവ് ഈശ്വരൻ.' ഇത് 'പാകം വന്ന ഞാൻ'".

**ഉപദേശവും ധർമ്മപ്രചാരവും**

ഒരു ഭക്തൻ: 'പാകം വന്ന ഞാനി'ന് സംഘടനയുണ്ടാക്കാനൊക്കുമോ?

ശ്രീരാമ: ഞാൻ കേശവസേനനോട് പറഞ്ഞു: 'ഞാൻ സമാജ നേതാവാകുന്നു, ഞാൻ സമാജമുണ്ടാക്കിയിരിക്കുന്നു; ഞാൻ ആളുകൾക്ക് ഉപദേശം കൊടുക്കുന്നു,' ഇപ്രകാരം ഭാവിക്കുന്ന 'ഞാൻ' 'മൂക്കാത്ത ഞാൻ' ആണ്. മതപ്രചരണം ബഹുകഠിനമാകുന്നു. ഈശ്വരാജ്ഞ കൂടാതെ ഒക്കുകയില്ല. അദ്ദേഹത്തിൻെറ ആദേശം വേണം; ഭാഗവതം കീർത്തിക്കാൻ ശുകദേവന് ആദേശം ലഭിച്ചിരുന്നതുപോലെ. ഈശ്വര സാക്ഷാത്കാരത്തിനുശേഷം ആർക്കെങ്കിലും അദ്ദേഹത്തിൻെറ ആദേശം കിട്ടിയാൽ, എന്നിട്ടു പ്രചരണം ചെയ്യുന്നുവെങ്കിൽ, ആളുകൾക്ക് ഉപദേശം കൊടുക്കുന്നുവെങ്കിൽ, അതുകൊണ്ട് ദോഷമില്ല. അദ്ദേഹത്തിൻെറ 'ഞാൻ' പച്ചയല്ല; പഴുത്തതാകുന്നു.

പാകമാകാത്ത 'അഹ'ത്തെ ത്യജിക്കാൻ ഞാൻ കേശവനോടു പറഞ്ഞു, 'ദാസൻ ഞാൻ' 'ഭക്തൻെറ അഹം' ഇതിൽനിന്നു ദോഷമൊന്നും വരില്ല.

പിന്നെ, നിങ്ങളെപ്പോഴും സംഘവും സമാജവുമെന്നു പറഞ്ഞു നടക്കുന്നു. നിങ്ങളുടെ സമാജത്തിൽനിന്ന് ആളുകൾ തെറ്റിപ്പിരിഞ്ഞു പോകുന്നു. അപ്പോൾ കേശവൻ പറഞ്ഞു: 'മഹാശയ, മൂന്നുകൊല്ലം ഈ സമാജത്തി . ലിരുന്നിട്ട്, പിന്നെ ആ സമാജത്തിലേയ്ക്കു പോകും. അതുമാത്രമല്ല, പോകാൻ നേരത്ത് എന്നെ ചീത്ത പറഞ്ഞിട്ടും പോകും.' ഞാനപ്പോൾ ചോദിച്ചു: 'നിങ്ങളെന്തുകൊണ്ട് പരീക്ഷിച്ച് എടുക്കുന്നില്ല? ആരെയെങ്കിലു മൊക്കെ ശിഷ്യനാക്കിയിട്ടെന്തു കാര്യം?'

ഞാൻ കേശവനോടു പിന്നെയും പറഞ്ഞു: 'ആദ്യാശക്തിയെ നിങ്ങൾ മാനിക്കണം. ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. ബ്രഹ്മംതന്നെ ശക്തിയും. ദേഹബുദ്ധിയുള്ളിടത്തോളംകാലം രണ്ട് എന്ന ബോധമിരി ക്കും. മിണ്ടാൻപോയാൽ രണ്ടായി.' കേശവൻ പിന്നീട് കാളിയെ, ശക്തിയെ, സ്വീകരിച്ചു.

ഒരു ദിവസം കേശവൻ ശിഷ്യന്മാരുമൊരുമിച്ച് ഇവിടെ വന്നു. 'എനിക്കു നിങ്ങളുടെ ലക്ചറൊന്നു കേൾക്കണം' എന്ന് ഞാൻ കേശവനോട് പറഞ്ഞു. ഗോപുരശാലയിൽവെച്ച് പ്രസംഗിച്ചു. അതിനു ശേഷം കടവിൽ ചെന്നിരുന്നു പലേ വർത്തമാനങ്ങളും പറഞ്ഞു. ഞാൻ പറഞ്ഞു: "ഭഗവാൻതന്നെയാണ് ഒരു രൂപത്തിൽ ഭക്തനായും വേറെ ഒരു രൂപത്തിൽ ഭാഗവതമായും വർത്തിക്കുന്നത്. 'ഭാഗവതം, ഭക്തൻ, ഭഗവാൻ,' എന്ന് നിങ്ങളൊക്കെ ഉച്ചരിക്കുവിൻ." കേശവനും ഒപ്പം ശിഷ്യ ന്മാരെല്ലാവരും 'ഭാഗവതം - ഭക്തൻ - ഭഗവാൻ' എന്നു ചൊല്ലി.

'ഗുരു - കൃഷ്ണൻ - വൈഷ്ണവൻ' എന്നുച്ചരിക്കാൻ പറഞ്ഞ പ്പോൾ കേശവൻ പറഞ്ഞു "മഹാശയ, അത്രയങ്ങോട്ടു പോകണ്ട. അത്രയ്ക്കായാൽ ആളുകളെന്നെ പഴഞ്ചനെന്നു പറയും."

ത്രിഗുണാതീതനാവാൻ വലിയ പ്രയാസമാണ്. ഈശ്വരനെ പ്രാപിക്കാ തെ അതൊക്കുകയില്ല. ജീവൻ മായയുടെ രാജ്യത്തിൽ വാഴുന്നു. ഈ മായ ഈശ്വരനെ അറിയാൻ സമ്മതിക്കില്ല. മായ മനുഷ്യനെ അജ്ഞാന ത്തിൽ പെടുത്തിവെച്ചിരിക്കുന്നു. ഒരിക്കൽ ഹൃദയന് ഒരു മൂരിയെ കിട്ടി. പുല്ലുതിന്നാൻ അതിനെ പറമ്പിൽ പിടിച്ചുകെട്ടിയിരിക്കുന്നത് ഒരു ദിവസം കണ്ടു. 'ഹൃദയൻ, നീയെന്തിനാണതിനെ എന്നും അവിടെ കെട്ടിയിടുന്നത്?' എന്ന് ഞാൻ ചോദിച്ചു. ഹൃദയനപ്പോൾ പറഞ്ഞു: 'അമ്മാവാ, മൂരിയെ ഞാൻ നാട്ടിലേയ്ക്കയയ്ക്കും. വലുതായാൽ കലപ്പയ്ക്കു കെട്ടാം.' ഈ വാക്കു കേട്ട് ഞാൻ മൂർച്ഛിച്ചു വീണുപോയി. ഉള്ളിലോർത്തു: 'മായയുടെ എന്തൊരു കളി! കാമാർപുക്കൂറും *സിഹോറുമെവിടെ, കല്ക്കത്തയെ വിടെ! ഈ മൂരി ആ വഴിയെല്ലാം പോകുമത്രെ! അവിടെ വലുതാകും! എന്നിട്ട് എത്രയോ നാൾ കഴിഞ്ഞ് കലപ്പയ്ക്കു കെട്ടും പോലും! ഇതാണ് സംസാരം - ഇതിൻെറ പേരാണ് മായ.' ഏറെനേരം കഴിഞ്ഞേ മോഹാലസ്യം മാറിയുള്ളു.

---

* സിഹോർ ഹൃദയൻെറ ജന്മദേശം

## അദ്ധ്യായം പന്ത്രണ്ട്

**സമാധിയിൽ**

ശ്രീരാമകൃഷ്ണദേവൻ രാപകൽ സമാധിയിൽ! രാവും പകലും പോകുന്നതറിയുന്നില്ല. ഇടയ്ക്കിടയ്ക്ക് ഭക്തന്മാരുമായി ഈശ്വര കഥകൾ പറയുകയും കീർത്തനങ്ങൾ പാടുകയും മാത്രം ചെയ്യുന്നു.

മണി മൂന്നോ നാലോ ആയിരിക്കും. ഗുരുദേവൻ ചെറിയ കട്ടിലിൽ ഭാവാവിഷ്ടനായി ഇരിക്കുന്നത് മാസ്റ്റർ കണ്ടു. അല്പസമയം കഴിഞ്ഞ് അമ്മയുമായി വർത്തമാനം പറയുന്നു. അമ്മയുമായുള്ള സംഭാഷണ ത്തിനിടയിൽ ഒരിക്കൽ ചോദിച്ചു: 'അമ്മേ, അവന് ഒരു കലമാത്രം കൊടുത്തതെന്തുകൊണ്ട്?' സ്വല്പനേരം ഗുരുദേവൻ മിണ്ടാതിരുന്നു. പിന്നെയും പറഞ്ഞു: 'അമ്മേ, മനസ്സിലായി. ഒരു കലകൊണ്ടുതന്നെ വേണ്ടുവോളമാകും. ഒരു കലകൊണ്ടുതന്നെ അവിടുത്തെ കാര്യം നടക്കും; ആളുകൾക്ക് ഉപദേശം നല്കും.'

ഗുരുദേവൻ ഈ വിധത്തിൽ തൻെറ അനുയായികളിൽ ശക്തിസഞ്ചാരം നടത്തുകയായിരുന്നോ? പില്ക്കാലത്ത് അവർ ലോകരെ പഠിപ്പിക്കുന്ന തിന് ഇപ്രകാരം അവരെ തയ്യാറാക്കുകയായിരുന്നോ? മുറിയിൽ മാസ്റ്ററെ ക്കൂടാതെ രാഖാലും ഇരിക്കുന്നുണ്ട്. ഗുരുദേവനിപ്പൊഴും ഭാവാവിഷ്ടൻ. രാഖാലിനോടു ചോദിച്ചു: "നീയെന്നോടു കോപിച്ചു, ഇല്ലേ? നിന്നെ ദേഷ്യപ്പെടുത്തിയതെന്തിനെന്നോ? അതിനു കാരണമുണ്ട്, മരുന്നു ശരിക്ക് ഫലിക്കാൻ വേണ്ടി. നീരിനു മുഖംവെച്ച ശേഷമേ പൊട്ടാനും വറ്റാനു മുള്ള മരുന്നു പുരട്ടാവൂ.'

തെല്ലിട കഴിഞ്ഞു: 'ഹസ്രയെ ഉണങ്ങിയ മരംപോലെകണ്ടു! എന്നാലെന്തിനാണ് ഇവിടെതാമസിക്കുന്നത് ? അതിനും അർത്ഥമുണ്ട് ; ജടിലയും കുടിലയുമുണ്ടെങ്കിലെ കളിക്കു കൊഴുപ്പുള്ളൂ'

ശ്രീരാമ: (മാസ്റ്ററോട്) ഈശ്വരരൂപത്തെ സ്വീകരിക്കണം. ജഗദ്ധാത്രീ രൂപത്തിൻെറ അർത്ഥമറിയാമോ? ജഗത്തിനെ ധാരണം ചെയ്തരുളു ന്നവൾ. അവൾ ധരിക്കാതിരുന്നാൽ, അവൾ പാലിക്കാതിരുന്നാൽ, ജഗത്തു വീണുപോകും, നഷ്ടമായ്പോകും: മനോവാരണത്തെ വശ ത്താക്കാൻ കഴിഞ്ഞാൽ, അവൻെറ ഹൃദയത്തിൽ ജഗദ്ധാത്രി പ്രകാശിക്കുന്നു.

രാഖാൽ: മനം മത്തകരീ!

ശ്രീരാമ: അതുകൊണ്ട് സിംഹവാഹിനിയുടെ സിംഹം ആനയെ അടക്കിനിർത്തിയിരിക്കുന്നു.

സന്ധ്യയായി. അമ്പലങ്ങളിൽ ദീപാരാധനയാരംഭിച്ചു. സന്ധ്യയായ തോടെ ശ്രീരാമകൃഷ്ണദേവൻ സ്വന്തം മുറിയിലിരുന്നുകൊണ്ട് ദേവീ ദേവന്മാരുടെ നാമങ്ങൾ ജപിച്ചു. മുറിയിൽ ധൂപം പുകച്ചു. ഗുരുദേവൻ ബദ്ധാഞ്ജലിയായി ചെറുകട്ടിലിൽ ഇരിക്കുന്നു. ദേവിയെ ധ്യാനിക്കുന്നു. ബെൽഘേറിയായിലെ ശ്രീ ഗോവിന്ദമുഖർജിയും അദ്ദേഹത്തിൻെറ ചില

സ്നേഹിതന്മാരും വന്നു പ്രണാമം ചെയ്ത് തറയിലിരുന്നു. മാസ്റ്ററും രാഖാലും ഇരിപ്പുണ്ട്.

പുറത്ത് ചന്ദ്രോദയമായി. ജഗത്ത് നിശ്ശബ്ദം മന്ദഹാസം പൊഴിക്കുന്നു. മുറിക്കകത്ത് സകലരും നിശ്ശബ്ദമായിരുന്ന് ഗുരുദേവൻെറ ശാന്തവിഗ്രഹം ദർശിക്കുന്നു. ഗുരുദേവൻ ഭാവാവിഷ്ടൻ. അല്പനിമിഷം കഴിഞ്ഞ് വർത്തമാനം പറഞ്ഞു. ഇപ്പോഴും ഭാവാവസ്ഥയിൽ.

**പുരുഷനും പ്രകൃതിയും**

ശ്രീരാമ: (ഭാവാവസ്ഥയിൽ) നിങ്ങൾക്കെന്താണുസംശയമുള്ള തെന്നുവെച്ചാൽ പറയിൻ. ഞാനൊക്കെ പറഞ്ഞുതരാം.

ഗോവിന്ദനും മറ്റു ഭക്തന്മാരും ആലോചിക്കാൻ തുടങ്ങി.

ഗോവിന്ദൻ: ആട്ടെ, ശ്യാമയ്ക്ക് ഈ രൂപം വന്നത് എന്തുകൊണ്ടാണ്?

ശ്രീരാമ: അവൾ ദൂരത്തായതുകൊണ്ട്. അടുത്തുചെന്നാൽ ഒരു നിറവുമില്ല: തടാകത്തിലെ ജലം ദൂരെ നിന്നു നോക്കുമ്പോൾ കറുത്തതാ യിത്തോന്നും. അടുത്തുചെന്ന് കൈയിൽ കോരി നോക്കൂ, ഒരു നിറവുമില്ല. അകലെനിന്നും ആകാശം നീലനിറമായി കാണപ്പെടുന്നു. അടുത്തുള്ള ആകാശത്തിന് നിറമൊന്നുമില്ല. ഈശ്വരനോട് അടുക്കും തോറും അദ്ദേഹത്തിന് നാമവും രൂപവും ഇല്ലെന്നു മനസ്സിലാകും. പിന്നെയും അല്പമകന്നാൽ വീണ്ടും 'എന്മാതാ ശ്യാമാ, പുല്ലിൻ പൂവിൻെറ നിറം!'

ശ്യാമ പുരുഷനോ പ്രകൃതിയോ? ഒരു ഭക്തൻ പൂജ ചെയ്കയാ യിരുന്നു. ഒരാൾ തൊഴാൻ വന്നപ്പോൾ ദേവിയുടെ കഴുത്തിൽ പൂണൂലിട്ടി രിക്കുന്നതു കണ്ട് അയാൾ ചോദിച്ചു: 'നീ ദേവിയുടെ കഴുത്തിൽ പൂണൂലിട്ടിരിക്കുന്നല്ലോ?' ഭക്തനുത്തരം പറഞ്ഞു: 'അനിയാ, നീ അമ്മയെ അറിഞ്ഞിരിക്കുന്നു! ദേവി പുരുഷനോ പ്രകൃതിയോ എന്നെനിക്കിനിയും അറിയാൻ കഴിഞ്ഞിട്ടില്ല. അതാണ് പൂണൂല് ചാർത്തിയിരിക്കുന്നത്.'

ശ്യാമതന്നെ ബ്രഹ്മം, സരൂപൻതന്നെ അരൂപനും. സഗുണൻതന്നെ നിർഗുണനും. ബ്രഹ്മം ശക്തി - ശക്തി ബ്രഹ്മം. രണ്ടും അഭേദം. സച്ചിദാനന്ദമയൻ, സച്ചിദാനന്ദമയിയും.

ഗോവിന്ദൻ: യോഗമായ എന്നു വെച്ചാലെന്താണ്?

ശ്രീരാമ: യോഗമായ എന്നാൽ പ്രകൃതിപുരുഷസംയോഗം എന്നർത്ഥം. കാണപ്പെടുന്നതെല്ലാം പ്രകൃതിപുരുഷന്മാരുടെ സംയോഗത്തിൽ നിന്നുണ്ടായതാണ്. ശിവൻെറയും കാളിയുടെയും വിഗ്രഹം നോക്കുക. ശിവൻെറ മേലെ കാളി നിലകൊള്ളുന്നു. ശിവൻ ശവംപോലെ ശയിക്കുന്നു. കാളി ശിവൻെറ നേരെ നോക്കിക്കൊണ്ടിരിക്കുന്നു. ഇതെല്ലാം പ്രകൃതിപുരുഷസംയോഗത്തെയാണ് കുറിക്കുന്നത്. പുരുഷൻ നിഷ്ക്രി യൻ; അതിനാൽ ശിവൻ ശവംപോലെ കിടക്കുന്നു. പുരുഷൻെറ ചേർച്ച കൊണ്ട് പ്രകൃതി സമസ്ത കാര്യങ്ങളും നിർവ്വഹിക്കുന്നു; സൃഷ്ടിസ്ഥിതി

സംഹാരങ്ങൾ നടത്തുന്നു.

രാധാകൃഷ്ണന്മാരുടെ യുഗളമൂർത്തിയുടെ അർത്ഥവും ഇതുതന്നെ. ഈ സംയോഗത്തിനുവേണ്ടിയാണ് അവയുടെ വളഞ്ഞ നിലയും. ഈ യോഗം കാണിക്കാൻവേണ്ടിയാണ് ശ്രീകൃഷ്ണൻെറ മൂക്കിൽ മുത്തണിഞ്ഞിരിക്കുന്നത്; രാധയുടെ മൂക്കിൽ നീലക്കല്ലും. രാധയുടെ നിറം വെളുപ്പ്, മുത്തുപോലെ തിളങ്ങും: ശ്രീകൃഷ്ണനു ശ്യാമവർണ്ണം; അതാണ് രാധ നീലക്കല്ലണിഞ്ഞിരിക്കുന്നത്. കൂടാതെ, ശ്രീകൃഷ്ണൻ പീതവസനവും രാധ നീലവസനവും ചാർത്തിയിരിക്കുന്നു.

ഉത്തമഭക്തനാര്? ബ്രഹ്മജ്ഞാനത്തിനുശേഷം, ബ്രഹ്മംതന്നെയാണ് ജീവനും ജഗത്തും ചതുർവിംശതിതത്ത്വങ്ങളും ആയിരിക്കുന്നത് എന്നു കാണുന്നവൻ. ആദ്യം 'നേതി നേതി' എന്നു വിചാരം ചെയ്ത് മട്ടുപ്പാവിലെത്തിച്ചേരണം. മട്ടുപ്പാവുണ്ടാക്കാനുപയോഗിച്ചിരിക്കുന്ന ഇഷ്ടിക, ചുണ്ണാമ്പ്, സുർക്കി ഇവകൊണ്ടുതന്നെയാണ് പടികളുമുണ്ടാക്കിയിരിക്കുന്നത് എന്നപ്പോൾ അയാൾ കാണുന്നു. ബ്രഹ്മംതന്നെയാണ് ജീവനും ജഗത്തും സമസ്തവുമായിരിക്കുന്നത് എന്നപ്പോൾ അറിയുന്നു.

'വെറും വിചാരം! ഥൂ ഥൂ! എനിക്കു വേണ്ട!'

ഇതും പറഞ്ഞ് ഗുരുദേവൻ തുപ്പി.

ഗുരുദേവൻ വീണ്ടുമരുളുന്നു: "വെറും വിചാരം ചെയ്ത് ഞാനെന്തിനു വരണ്ടു വാഴണം? എത്രകാലം 'ഞാൻ നീ' ബോധമുണ്ടോ. അത്രയും കാലം അദ്ദേഹത്തിൻെറ പാദപദ്മത്തിൽ ശ്രദ്ധയും ഭക്തിയും ഉണ്ടാവണം."

ശ്രീരാമ: (ഗോവിന്ദനോട്) ഞാൻ ചിലപ്പോൾ പറയും: 'നീ തന്നെ ഞാൻ, ഞാൻതന്നെ നീ.' പിന്നെച്ചിലപ്പോൾ, 'നീയേ നീ,' എന്നാകും. അപ്പോൾ 'ഞാൻ' തേടിയാൽ കിട്ടില്ല. ശക്തിയാണ് അവതാരമെടുക്കുന്നത്. ഒരു കൂട്ടരുടെ അഭിപ്രായത്തിൽ രാമനും കൃഷ്ണനും ചിദാനന്ദസാഗരത്തിലെ രണ്ട് അലകൾ മാത്രം.

അദ്വൈതജ്ഞാനത്തിനുശേഷം ചൈതന്യം ലഭിക്കുന്നു. സർവ്വഭൂതങ്ങളിലും ചൈതന്യരൂപത്തിൽ വാഴുന്നത് അദ്ദേഹമാണെന്ന് അപ്പോൾ കാണാം. അദ്വൈതലാഭത്തിനുശേഷം ആനന്ദം. അദ്വൈതം, ചൈതന്യം നിത്യാനന്ദം.

**ഭോഗവാസനയും വ്യാകുലതയും**

ശ്രീരാമ: (മാസ്റ്ററോട്) ഇനി നിന്നോടു പറയുന്നു, രൂപത്തിൽ, ഈശ്വരരൂപത്തിൽ, അവിശ്വസിക്കരുത്. രൂപമുണ്ടെന്ന് വിശ്വസിക്കൂ. എന്നിട്ട് ഏതു രൂപമോ ഇഷ്ടം ആ രൂപം ധ്യാനിക്കു.

(ഗോവിന്ദനോട്) സംഗതിയെന്തെന്നോ, ഭോഗവാസന നിലനില്ക്കുന്ന കാലത്തോളം ഈശ്വരനെ അറിവാനോ കാണാനോ വേണ്ടി പ്രാണൻ വ്യാകുലപ്പെടുകയില്ല. കുട്ടി കളിയിൽപ്പെട്ട് ഒക്കെ മറന്നുകഴിയുന്നു. പലഹാരംകൊടുത്തു വിളിച്ചാലും വരില്ല; പലഹാരം ഒരു കഷണം

തിന്നും. കളിയും മടുത്തു, പലഹാരവും വേണ്ട, എന്നു വരുമ്പോൾ, 'അമ്മയുടെ അടുക്കൽ പോണം' എന്നു പറയും. പിന്നെ പലഹാരമൊന്നും വേണ്ട. അറിയുകയുമില്ല, ഇതിനു മുമ്പൊട്ടു കണ്ടിട്ടുമില്ലാത്ത ഒരാൾ ചെന്ന്, 'വാ, അമ്മയുടെ അടുക്കൽ കൊണ്ടുപോകാം,' എന്നു പറഞ്ഞാൽ അവൻ അയാളുടെകൂടെപ്പോകും. ആര് എളിയിലെടുത്തു കൊണ്ടുപോയാലും അയാളുടെ ഒപ്പം പോകും.

സംസാരത്തിലെ ഭോഗം തീർന്നുകഴിഞ്ഞാൽ ഈശ്വരനുവേണ്ടി പ്രാണൻ കിടന്നു പിടയും. 'എന്തു ചെയ്താൽ ഈശ്വരനെ കാണാനൊക്കും?' എന്നൊരു ചിന്ത മാത്രമേ പിന്നെ കാണൂ. ഈശ്വരനെക്കുറിച്ച് ആരെന്തു പറഞ്ഞാലും അവൻ കേൾക്കും.

മാസ്റ്റർ: (സ്വഗതം) ഭോഗവാസന പോയാലേ ഈശ്വരനുവേണ്ടി പ്രാണൻ വ്യാകുലപ്പെടൂ!

## അദ്ധ്യായം പതിമ്മൂന്ന്

1883 ആഗസ്റ്റ് 18, ശനിയാഴ്ച

### ബാലരാമമന്ദിരത്തിൽ – ജീവിതോദ്ദേശ്യം

പിന്നെയൊരു ദിവസം, ഭാദ്രമാസം 2-ാം തീയതി ശനിയാഴ്ച സായംകാലത്ത് ബലരാമൻെറ വീട്ടിൽവന്നു. ഗുരുദേവൻ അവതാര തത്ത്വം പറഞ്ഞു മനസ്സിലാക്കിത്തരുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) ജനങ്ങൾക്ക് അദ്ധ്യാത്മോപദേശം നല്കാൻ അവതാരം ഭക്തന്മാരുമൊത്ത് ഭക്തിയോടെ വാഴുന്നു. മട്ടുപ്പാവിൽ കയറിയതിനുശേഷം പടിവഴി വരികയും പോകയും ചെയ്യുംപോലെ. മറ്റാളുകൾ, ജ്ഞാനം ലഭിക്കുംവരെ, വാസനകളെല്ലാം അറ്റുപോകുംവരെ, മട്ടുപ്പാവിൽ കയറുന്നതിന് ഭക്തിമാർഗ്ഗം കൈക്കൊള്ളണം. വാസനകളൊക്കെപ്പോയാലേ മട്ടുപ്പാവിൽ കയറാനൊക്കൂ. കണക്കെഴുതിത്തീരാതെ കച്ചവടക്കാരൻ ഉറങ്ങുകയില്ല. നാൾവഴിക്കണക്ക് നേരേയാക്കിയിട്ടേ ഉറങ്ങാൻ പോകൂ. (മാസ്റ്ററോട്) കുതിച്ചാൽ തീർച്ചയായും പറ്റും. എടുത്തുചാടിയാൽ പറ്റും, തീർച്ച. ആട്ടെ, കേശവസേനൻ, ശിവനാഥൻ, ഇവർ നടത്തുന്ന ആരാധനയെപ്പറ്റി നിനക്കെന്തു തോന്നുന്നു?

മാസ്റ്റർ: അങ്ങു പറയുംപോലെ അവർ തോട്ടത്തിൻെറ വർണ്ണനയേ ചെയ്യുന്നുള്ളു; തോട്ടത്തിൻെറ ഉടമയെ കാണുന്ന കാര്യം വളരെ കുറച്ചേ പറയുന്നുള്ളു. അവർ തോട്ടത്തിൻെറ വർണ്ണനയിൽ തുടങ്ങുന്നു; മിക്കവാറും അവിടെത്തന്നെ അവസാനിക്കുകയും ചെയ്യുന്നു.

ശ്രീരാമ: വാസ്തവം! തോട്ടം ഉടമയെ തേടുകയും അദ്ദേഹവുമായി സംസാരിക്കുകയും മാത്രമാണ് നമ്മുടെ കർത്തവ്യം. ഈശ്വരദർശനം മാത്രമാണ് ജീവിതത്തിൻെറ ഉദ്ദേശ്യം.*

* ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ. ബൃഹ.ഉപ. 2.4.5

ബലരാമൻെറ വീട്ടിൽനിന്നും ഇപ്പോൾ അധരൻെറ ഗൃഹത്തിൽ എത്തി. സന്ധ്യയ്ക്കുശേഷം അധരൻെറ സ്വീകരണമുറിയിൽ നാമ സങ്കീർത്തനവും നൃത്തവും നടത്തി. വൈഷ്ണവചരണഭാഗവതർ പാട്ടു പാടി. അധരൻ, മാസ്റ്റർ, രാഖാൽ മുതൽപേർ സന്നിഹിതരായിട്ടുണ്ട്.

**അധരൻെറ ഗൃഹത്തിൽ കീർത്തനാനന്ദത്തിൽ**

കീർത്തനത്തിനുശേഷം ഗുരുദേവൻ ഭാവാവിഷ്ടനായി ഇരുന്നുകൊണ്ട് രാഖാലിനോടു പറഞ്ഞു: "ഇവിടുത്തെ (തൻെറ) ഭഗവത്പ്രേമം ശ്രാവണ മാസത്തിലെ മഴപോലെയല്ല. ശ്രാവണത്തിലെ മഴ ർറോന്നിങ്ങു വരും, അതുപോലെയങ്ങു പോവുകയും ചെയ്യും. ഇവിടെ പാതാളത്തിൽനിന്നും പൊങ്ങിവന്ന ശിവനാണ്. മനുഷ്യൻ പ്രതിഷ്ഠിച്ച ശിവനല്ല. കഴിഞ്ഞ ദിവസം നീ ദേഷ്യപ്പെട്ടു ദക്ഷിണേശ്വരത്തുനിന്നു പോയി. 'അമ്മേ, ഇവൻെറ തെറ്റു പൊറുക്കണേ' എന്നു ഞാനമ്മയോടു പ്രാർത്ഥിച്ചു."

ശ്രീരാമകൃഷ്ണൻ അവതാരമോ? സ്വയംഭൂവായ ശിവനോ? ഭാവാ വിഷ്ടനായിരുന്നുകൊണ്ട് വീണ്ടും അധരനോടു പറഞ്ഞു: 'അപ്പനേ, നീയാരുടെ നാമം കീർത്തിച്ചുവോ ആ ദേവതയെത്തന്നെ ധ്യാനിക്കുക.' ഇത്രയുമരുളി അധരൻെറ നാവിൽ വിരൽകൊണ്ടു തൊടുകയും നാവിലെന്തോ എഴുതുകയും ചെയ്തു. ഇതെന്ത്, അധരനുള്ള മന്ത്രദീക്ഷയോ?



# പതിമൂന്നാം ഭാഗം

## ഗുരുവും ശിഷ്യനും

### അദ്ധ്യായം ഒന്ന്

1883 ആഗസ്റ്റ് 19, ഞായറാഴ്ച

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് ഭക്തന്മാരുമായിക്കഴിയുന്നു. ശ്രാവണം കൃഷ്ണപ്രതിപദം.

ഇപ്പോൾ നിവേദ്യത്തിനുശേഷമുള്ള ദീപാരാധനസമയത്തെ നാഗസ്വരം വായിച്ചുകഴിഞ്ഞതേയുള്ളു. അമ്പലമടച്ചു. ശ്രീരാമകൃഷ്ണദേവൻ ആഹാർത്തിനുശേഷം അല്പം വിശ്രമിക്കുന്നു. വിശ്രമത്തിനു ശേഷം - ഇപ്പൊഴും ഉച്ചനേരംതന്നെ - അദ്ദേഹം തൻെറ മുറിയിൽ ചെറിയ കട്ടിലിൽ ഇരുന്നരുളുന്നു. തത്സമയം മാസ്റ്റർ വന്നു പ്രണാമം ചെയ്തു. അല്പനേരം കഴിഞ്ഞ് ഗുരുദേവൻ മാസ്റ്ററുമായി വേദാന്ത സംബന്ധമായ സംഭാഷണ ത്തിലേർപ്പെട്ടു.

**വേദാന്തവാദികളുടെ അഭിപ്രായം**

ശ്രീരാമ: (മാസ്റ്ററോട്) നോക്കൂ, അഷ്ടാവക്രസംഹിതയിൽ ആത്മജ്ഞാനത്തിൻെറ ചർച്ചയുണ്ട്. ആത്മജ്ഞാനികൾ 'സോഹം' അതായത് ഞാൻതന്നെ ആ പരമാത്മാവ് എന്നു പറയുന്നു. ഇതൊക്കെ വേദാന്തവാദികളായ സന്ന്യാസികളുടെ പക്ഷം. ഗൃഹസ്ഥരെ സംബന്ധിച്ച് ഈ പക്ഷം ശരിയായുള്ളതല്ല. സർവ്വവും ചെയ്തുകൊണ്ടിരിക്കുന്നു; എന്നിട്ട്, 'ഞാൻതന്നെ അവൻ, നിഷ്ക്രിയനായ പരമാത്മാവ്' എന്നിങ്ങനെ എങ്ങനെ പറയാൻ പറ്റും?

ആത്മാവ് നിർലിപ്തമാകുന്നു എന്ന് വേദാന്തികൾ പറയുന്നു. സുഖ ദുഃഖങ്ങൾ, പുണ്യപാപങ്ങൾ, ഇവയ്ക്കൊന്നിനും ആത്മാവിനൊരു ദോഷവും ചെയ്യാനാവില്ല; എന്നാൽ ദേഹാഭിമാനികളായ ആളുകളെ ക്ലേശിപ്പിക്കുകയും ചെയ്യും. പുക ചുമരിൽ കരി പിടിപ്പിക്കും, ആകാശത്തിൽ ഒന്നും ചെയ്യാൻ പറ്റില്ല.

**പുണ്യവും പാപവും**

ശ്രീരാമ: കൃഷ്ണകിശോരൻ ജ്ഞാനികളെപ്പോലെ 'ഞാൻ ഖം' അതായത് ആകാശംപോലെ ആകുന്നുവെന്നു പറയാറുണ്ട്. എന്നാൽ അദ്ദേഹമൊരു പരമഭക്തൻ; അദ്ദേഹത്തിൻെറ നാവിൽ അതൊരുമാതിരി ചേരും. എന്നാൽ എല്ലാവരുടേയും വായിൽ യോജിക്കയില്ല.

എന്നാൽ 'ഞാൻ മുക്തനാകുന്നു,' എന്ന ഭാവന നല്ലതാണ്. 'ഞാൻ മുക്തനാകുന്നു,' എന്നിങ്ങനെ പറഞ്ഞുപറഞ്ഞ് അവൻ മുക്തനായി ത്തീരുന്നു. നേരെ മറിച്ച് 'ഞാൻ ബദ്ധൻ,' എന്നു പറഞ്ഞുംകൊണ്ടി രിക്കുന്ന വ്യക്തി ബദ്ധനായിത്തന്നെ തീരും. 'ഞാൻ പാപി, ഞാൻ പാപി,' എന്നു പറയുന്ന ശുംഭൻ വീണുപോകുന്നു. പകരം, 'ഞാൻ ഈശ്വരൻെറ നാമം ജപിച്ചിരിക്കുന്നു; എനിക്കിനിയെന്തു പാപം? എന്തു ബന്ധനം?' എന്നു വേണം പറയാൻ.

ശ്രീരാമ: (മാസ്റ്ററോട്) നോക്കൂ, ഇന്നെൻെറ മനസ്സ് വളരെ മ്ലാനമാ യിരിക്കുന്നു. ഹൃദയൻ, അയാൾക്ക് വലിയ സുഖക്കേടാണെന്ന് എഴുത്തയച്ചിരിക്കുന്നു. ഇതെന്ത്, മായയോ ദയയോ?

മാസ്റ്ററെന്തു പറയാൻ? മിണ്ടാതിരുന്നു.

ശ്രീരാമ: മായയെന്നാൽ എന്തെന്നറിയാമോ? അച്ഛൻ, അമ്മ, ചേട്ടൻ ചേച്ചി, ഭാര്യ, മക്കൾ, മരുമകൻ, മരുമകൾ, ചേട്ടൻെറ മകനും മകളും, എന്നീവക ആത്മീയരോടുള്ള സ്നേഹം. പിന്നെ ദയയെന്നു വെച്ചാൽ, സർവ്വഭൂതങ്ങളോടുമുള്ള സ്നേഹം. എനിക്കീ തോന്നുന്നതെന്താണ്, മായയോ, ദയയോ? എന്നാൽ, ഹൃദയൻ എനിയ്ക്കു വേണ്ടി വളരെയൊക്കെ ചെയ്തു. അനവധി ശുശ്രൂഷ ചെയ്തു. കൈകൊണ്ട് മലവും കൂടി എടുത്തുമാറ്റി വൃത്തിയാക്കിയിരുന്നു. എന്നാലൊടുവിൽ കഷ്ടപ്പെടുത്തുകയും ചെയ്തു! അയാളുടെ ഉപദ്രവം സഹിക്കവയ്യാതെ, മതില്ക്കെട്ടിനുമുകളിൽനിന്ന് ഗംഗയിൽ ചാടിച്ചാകാൻപോലും ഒരിക്കൽ ഞാൻ പുറപ്പെട്ടു. അങ്ങനെയൊക്കെയാണെങ്കിലും എനിയ്ക്കുവേണ്ടി പലതും ചെയ്തു. ഇപ്പോളയാൾക്ക് എന്തെങ്കിലും കുറച്ചു (പണം) കിട്ടിയാൽ എൻെറ മനസ്സിനു സമാധാനമാകും. എന്നാലിതിനെക്കുറിച്ച് ഏതു ബാബുവിനോടു പറയാൻ? ആരിതൊക്കെ പറഞ്ഞോണ്ടു നടക്കും?

## അദ്ധ്യായം രണ്ട്

### മൃൺമയവിഗ്രഹത്തിൽ ചിന്മയീദേവി

മൂന്നു മണിയോടുകൂടി ഭക്താഗ്രേസരനായ ശ്രീ അധരചന്ദ്രസേനനും ശ്രീ ബലരാമവസുവും വന്ന് പരമഹംസദേവനെ സാഷ്ടാംഗം നമസ്ക രിച്ച് തറയിലിരുന്നു. 'അങ്ങേയ്ക്ക് അസുഖമൊന്നുമില്ലല്ലോ?' എന്നവര ന്വേഷിച്ചു.

ഗുരുദേവനരുളി: 'ശരീരത്തിനസുഖമൊന്നുമില്ല; എന്നാൽ മനസ്സിനല്പം വിഷമം വന്നുപെട്ടിട്ടുണ്ട്.' ഹൃദയൻെറ ക്ലേശങ്ങളെക്കുറിച്ചൊന്നും പറഞ്ഞില്ല.

ബഡോ ബസ്സാറിലെ മല്ലികരുടെ സിംഹവാഹിനിയെന്നു വിളിക്കുന്ന ദേവീവിഗ്രഹത്തെക്കുറിച്ചുള്ള വൃത്താന്തം വന്നു.

ശ്രീരാമ: സിഹവാഹിനിയെ കാണാൻ ഞാൻ പോയിരുന്നു. ചാഷാ

ധോപാപാറയിലെ മല്ലികരിൽ ഒരാളുടെ വീട്ടിൽ ദേവിയെ ദർശിച്ചു. പൊളിഞ്ഞ വീട്. അവർ പാപ്പരായ്പോയി. ഇവിടെ പ്രാവിൻെറ കാഷ്ഠം, അവിടെ പായല്; അവിടവിടെ മണലും സുർക്കിയും പൊട്ടിപ്പൊഴിഞ്ഞു കൊണ്ടിരുന്നു; മറ്റു മല്ലികൻമാരുടെ വീട്ടിൽ കണ്ട ശ്രീയിവിടെയില്ല. (മാസ്റ്ററോട്) ആട്ടെ, ഇതിൻെറ അർത്ഥമെന്താണെന്നു പറയൂ, കേൾക്കട്ടെ.

മാസ്റ്റർ മിണ്ടാതിരുന്നു.

ശ്രീരാമ: എന്തെന്നോ? ഓരോരുത്തനും അവനവൻെറ കർമ്മഫലം അനുഭവിച്ചേ തീരൂ. സംസ്കാരം, പ്രാരബ്ധം ഇതൊക്കെ സമ്മതിച്ചേ മതിയാവൂ. (മാസ്റ്ററോട്) എന്നിരുന്നാലും ആ പൊളിഞ്ഞ വീട്ടിലും സിംഹവാഹിനിയുടെ മുഖത്തുനിന്നും പ്രകാശം പൊഴിയുന്നതു ഞാൻ കണ്ടു! വിഗ്രഹത്തിൽ ദിവ്യാവിർഭാവമുണ്ടെന്നും സ്വീകരിക്കണം.

ഞാനൊരിക്കൽ വിഷ്ണുപ്പൂരിൽ പോയി. അവിടത്തെ രാജാവിന് അനേകം നല്ല അമ്പലങ്ങളുണ്ട്. അവിടെ മൃണ്മയിയെന്ന് വിളിക്കുന്ന ഒരു ഭഗവതീവിഗ്രഹമുണ്ട്. അമ്പലങ്ങളുടെ മുമ്പിൽ 'ലാൽബന്ധം' എന്നു പേരായി ഒരു വലിയ കുളം കാണാം. ശരി, കുളത്തിൽ, സ്ത്രീകൾ തലയിൽ തേയ്ക്കുന്ന കാച്ചിയ എണ്ണയുടെ മണംവന്നു. എങ്ങനെ വന്നു, പറയൂ. മൃണ്മയീദർശനത്തിനു വരുന്ന സ്ത്രീകൾ ദേവിയ്ക്ക് കാച്ചിയ എണ്ണ കാഴ്ചവെയ്ക്കാറുണ്ടെന്ന് എനിക്കപ്പോൾ അറിഞ്ഞു കൂടായിരുന്നു! കുളത്തിനടുത്തുവെച്ച് എനിക്കു ഭാവസമാധിയുണ്ടായി, അപ്പോൾ വിഗ്രഹം ദർശിച്ചുകഴിഞ്ഞിരുന്നില്ല, എന്നിട്ടും. ആ അവസ്ഥ യിൽ കുളത്തിൽനിന്നു മൃണ്മയി ഉയർന്നുവരുന്നതു കണ്ടു - അരക്കെ ട്ടിനു മേലോട്ടുള്ള ഭാഗംവരെ.

**ഭക്തൻെറ സുഖദുഃഖങ്ങൾ**

അപ്പോഴേയ്ക്കും വേറെയും ഭക്തൻമാർ വന്നുചേർന്നു തുടങ്ങി. കാബൂളിലെ രാഷ്ട്രീയവിപ്ലവത്തിൻേറയും യുദ്ധത്തിൻേറയും വാർത്ത വന്നുപെട്ടു. യാക്കൂബ്ഖാൻ സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു എന്നൊരാൾ പറഞ്ഞു. അയാൾ പരമഹംസദേവനോട്, 'മഹാശയ, എന്നാൽ യാക്കൂബ് ഖാൻ ഒരു വലിയ ഈശ്വരഭക്തനാണ്' എന്നു പറഞ്ഞു.

ശ്രീരാമ: എന്താണെന്നോ, സുഖവും ദുഃഖവും ദേഹത്തിൻെറ ധർമ്മ മാണ്. കാലുവീരൻ ജയിലിൽ പോയെന്നും, അയാളുടെ നെഞ്ചത്ത് ഒരു കല്ലു കയറ്റിവെച്ചിരുന്നു എന്നും കവി കങ്കണൻെറ ചണ്ഡിയിലുണ്ട്. കാലുവീരൻ ഭഗവതിയുടെ വരത്തിൻെറ ഫലമായി പിറന്ന പുത്രനാണു താനും. ദേഹമെടുത്താൽ സുഖവും ദുഃഖവും അനുഭവിക്കേണ്ടതായുണ്ട്. ശ്രീമന്തൻ വലിയ ഭക്തനായിരുന്നു. മാത്രമല്ല, അദ്ദേഹത്തിൻെറ അമ്മ ഖുല്ലനയെ ഭഗവതിക്കു എത്രയോ പ്രിയമായിരുന്നു! ആ ശ്രീമന്തന് എന്തെല്ലാം ആപത്തുകൾ! തല വെട്ടാൻ കൊലക്കളത്തിൽ കൊണ്ടു പോവുകപോലുമുണ്ടായി!

ഒരു വിറകുവെട്ടുകാരൻ പരമഭക്തൻ. അയാൾക്ക് ഭഗവതിയുടെ

ദർശനം കിട്ടി. ദേവി അവനിൽ വലിയ പ്രീതിയും കരുണയും കാണിച്ചു. എന്നിട്ടും അയാളുടെ വിറകുവെട്ടുവേല അവസാനിച്ചില്ല! പിന്നെയും പഴയപടി വിറകു വെട്ടിത്തന്നെ കഴിഞ്ഞുകൂടേണ്ടിയിരുന്നു. ദേവകിക്ക് കാരാഗാരത്തിൽ ചതുർഭുജശംഖചക്രഗദാപദ്മധാരിയായ ഭഗവാൻെറ ദർശനമുണ്ടായി എന്നിരുന്നാലും തുറുങ്കിനു പുറത്തു പോവാനൊത്തില്ല.

മാസ്റ്റർ: വെറും തുറുങ്കിനു പുറത്തുപോയിട്ടെന്ത്? ഈ ദേഹമാണ് ഉള്ള സൊല്ലയ്ക്കെല്ലാം കാരണം. ദേഹത്തിൽനിന്നും പുറത്തുകടക്കുകയായിരുന്നു ഉചിതം!

ശ്രീരാമ: എന്താണെന്നോ? പ്രാരബ്ധകർമ്മത്തിൻെറ അനുഭവം. ആർക്കെത്ര നാളേയ്ക്കു കർമ്മം അനുഭവിക്കാനുണ്ടോ അത്രനാൾ ദേഹം ധരിക്കേണ്ടതുണ്ട്. ഒരു പൊട്ടക്കണ്ണൻ ഗംഗാസ്നാനം ചെയ്തു, പാപമെല്ലാം തീർന്നു. എന്നിട്ടും പൊട്ടിയ കണ്ണു തുറന്നില്ല. (എല്ലാവരും ചിരിക്കുന്നു.) പൂർവ്വജന്മത്തിലെ കർമ്മം ഉണ്ടായിരുന്നു, അതിൻെറ ഫലം.

മാസ്റ്റർ: അതെ, എയ്തുകഴിഞ്ഞ അമ്പിൻെറ മേൽ യാതൊരു നിയന്ത്രണവുമില്ല.

ശ്രീരാമ: ദേഹത്തിൻെറ സുഖദുഃഖങ്ങൾ എന്തൊക്കെയായാലും ഭക്തനെപ്പോഴും ജ്ഞാനത്തിൻേറയും ഭക്തിയുടേയും ഐശ്വര്യമുണ്ടായിരിക്കും. ഈ ഐശ്വര്യം ഒരിക്കലും വിട്ടുപിരിയുകയില്ല. പാണ്ഡവന്മാർക്ക് എന്തെല്ലാം ആപത്തുകൾ വന്നു! എന്നാലും ഈ വിപത്തുകളിലും അവരുടെ ഈശ്വരബോധം ഒരിക്കലെങ്കിലും വിട്ടുപോയിട്ടില്ല. അവരെപ്പോലെ ജ്ഞാനവും ഭക്തിയുമുള്ള ആളുകളെ എവിടെ കിട്ടും?

## അദ്ധ്യായം മൂന്ന്

### ക്യാപ്റ്റനും നരേന്ദ്രനും

ആ സമയത്ത് നരേന്ദ്രനും ശ്രീ വിശ്വനാഥ ഉപാദ്ധ്യായനും വന്നു ചേർന്നു. വിശ്വനാഥൻ നേപ്പാൾ രാജാവിൻെറ വക്കീൽ - രാജ പ്രതിനിധിയാകുന്നു. പരമഹംസദേവൻ അദ്ദേഹത്തെ ക്യാപ്റ്റൻ എന്നാണ് വിളിച്ചിരുന്നത്. നരേന്ദ്രന് വയസ്സ് ഇരുപത്തിരണ്ട്: ബി.ഏ.യ്ക്ക് പഠിയ്ക്കുന്നു. ഇടയ്ക്കിടെ വിശേഷിച്ചും ഞായറാഴ്ച, ദർശനത്തിനു വരാറുണ്ട്.

അവർ വന്ന് പ്രമാണം ചെയ്ത് ഇരുന്നപ്പോൾ പരമഹംസദേവൻ നരേന്ദ്രനോടു പാട്ടു പാടാൻ അപേക്ഷിച്ചു. മുറിയുടെ പടിഞ്ഞാറെ ചുമരിൽ തംബുരു തൂക്കിയിട്ടിരുന്നു. സകലരും ഗായകൻെറ നേരെ ദൃഷ്ടിയുറപ്പിച്ചു. തബലയുടെ സ്വരം ശരിപ്പെടുത്താൻ തുടങ്ങി. പാട്ടെപ്പോൾ തുടങ്ങും?

ശ്രീരാമ: (നരേന്ദ്രനോട്) നോക്കു, അതു പഴയപോലെ ശബ്ദിക്കുന്നില്ല.

ക്യാപ്റ്റൻ: അതു പൂർണ്ണമായിട്ടിരിക്കയാണ്; അതാണ് ശബ്ദമില്ലാത്തത്. (എല്ലാവരും ചിരിക്കുന്നു.) പൂർണ്ണകുംഭംപോലെ.

ശ്രീരാമ: (ക്യാപ്റ്റനോട്) എന്നാൽ നാരദാദികളോ?

ക്യാപ്റ്റൻ: അവർ പരദുഃഖംകൊണ്ടു കാതരരായി മിണ്ടിയിരുന്നു.

ശ്രീരാമ: അതെ, നാരദൻ ശുകദേവൻ മുതലായവർ സമാധിക്കു ശേഷം താഴോട്ടിറങ്ങിവന്നു; ദയകൊണ്ട്, പരൻമാർക്ക് ഹിതം ചെയ്യാൻ വേണ്ടി, അവർ സംസാരിച്ചിരുന്നു.

നരേന്ദ്രൻ പാട്ടു തുടങ്ങി:

(കാകളി)

ഹൃത്താകുമമ്പലം തന്നിലെന്നാണിനി
സച്ചിദാനന്ദസ്വരൂപനാമീശ്വരൻ,
വിദ്യോതമാനനായ്ത്തീരുന്നതെന്നു കാ -
ത്തദ്യാപി ഞാനിരുന്നീടുന്നിതക്ഷമം;
എന്നെനിക്കദ്ദിവ്യരൂപാമൃതം സ്വദി -
ച്ചുന്നിദ്രചിത്തനായ് മേവാൻ കഴിഞ്ഞിടും.

ഈ പാട്ടു കേട്ടു കേട്ടില്ല, അപ്പോഴേയ്ക്കും ശ്രീരാമകൃഷ്ണദേവൻ ഗംഭീരസമാധിയിലാണ്ടു. കിഴക്കോട്ടു മുഖവുമായി കൈയും കൂപ്പിയിരിക്കുന്നു. ശരീരം നിവർന്നു നേരെ. ആനന്ദമയിയുടെ സൗന്ദര്യസാഗരത്തിൽ നിമഗ്നനായിരിക്കുന്നു. ബാഹ്യബോധംതെല്ലുമില്ല. ശ്വാസം ഉണ്ടോ ഇല്ലയോ എന്തോ! നിഷ്പന്ദം. ചിത്രാർപ്പിതംപോലെ നിമേഷശൂന്യമായി ഇരുന്നരുളുന്നു. ഈ ലോകം വെടിഞ്ഞ് വേറെങ്ങോ പോയിരിക്കുന്നു!

## അദ്ധ്യായം നാല്

### സമാധിയിൽനിന്നുണർന്നശേഷം

സച്ചിദാനന്ദപ്രാപ്തിക്കുള്ള ഉപായം. ജ്ഞാനിയും ഭക്തനും തമ്മിലുള്ള വ്യത്യാസം.

സമാധിയഴിഞ്ഞു. അതിനുമുമ്പ് നരേന്ദ്രൻ, ശ്രീരാമകൃഷ്ണനെ സമാധിയിൽ കണ്ടുകൊണ്ട് മുറി വിട്ട് കിഴക്കേ വരാന്തയിലേയ്ക്ക് പോയിക്കഴിഞ്ഞിരുന്നു. അവിടെ ഹസ്രമഹാശയൻ കരിമ്പടം വിരിച്ച് കൈയിൽ ജപമാലയുമായി ഇരിപ്പുണ്ട്. അദ്ദേഹവുമായി നരേന്ദ്രൻ സംഭാഷണത്തിലേർപ്പെട്ടു. ഇവിടെ, മുറി നിറച്ചാളുകളുണ്ട്. ശ്രീരാമകൃഷ്ണദേവൻ സമാധിയിൽനിന്നുണർന്നശേഷം ഭക്തൻമാരുടെ നേരെ ദൃഷ്ടി പതിപ്പിച്ചു. നരേന്ദ്രനെ കണ്ടില്ല. തംബുരു വെറുതെ തറയിൽ കിടപ്പുണ്ട്. ഭക്തൻമാരെല്ലാവരും ഔത്സുക്യത്തോടെ അദ്ദേഹത്തിൻെറ നേരെ നോക്കിക്കൊണ്ടുമിരിക്കുന്നു.

ശ്രീരാമ: (നരേന്ദ്രനെ ഉദ്ദേശിച്ച്) തീയ് കൊളുത്തിക്കഴിഞ്ഞു; ഇനിയിരുന്നാലെന്ത്, പോയാലെന്ത്! (ക്യാപ്റ്റനോടും മറ്റു ഭക്തൻമാരോടും) ചിദാനന്ദം തന്നിലുണ്ടെന്നു ഭാവന ചെയ്യുവിൻ; അപ്പോൾ നിങ്ങൾക്കും ആനന്ദം ലഭിക്കും. ചിദാനന്ദം തീർച്ചയായുമുണ്ട്. ആവരണവും വിക്ഷേപ

വും വന്നു മറച്ചിരിക്കുന്നുവെന്നുമാത്രം. വിഷയാസക്തി കുറയുന്നതനു സരിച്ച് ഈശ്വരവിചാരം വർദ്ധിക്കും.

ക്യാപ്റ്റൻ: കല്ക്കത്തെയിലെ വീട്ടിലേയ്ക്ക് അടുക്കുന്തോറും അത്ര യ്ക്കും കാശിയിൽനിന്നും അകലുന്നു. അതുപോലെ കാശിയോട് എത്രയടുക്കുന്നുവോ അത്രയ്ക്കും വീട്ടിൽനിന്നും അകലുന്നു.

ശ്രീരാമ: രാധ ശ്രീകൃഷ്ണനെ സമീപിക്കുന്നതനുസരിച്ച് അദ്ദേഹത്തി ൻെറ ശരീരസുഗന്ധം അനുഭവിച്ചു. ഈശ്വരൻെറ അടുത്തേയ്ക്ക് എത്ര അടുക്കുന്നുവോ അത്രയ്ക്കും അദ്ദേഹത്തിൽ ഭാവവും ഭക്തിയും ഉണ്ടാകും. പുഴ കടലിനോടടുക്കുന്തോറും കടലിൽ നിന്നുള്ള വേലിയേറ്റവും വേലിയിറക്കവും കൂടിക്കൂടി വരുന്നതു കാണാം.

ഒരു വഴിക്കുമാത്രം ഒഴുകുന്ന ഗംഗാഭാഗംപോലെ ജ്ഞാനി തൻെറ ഉള്ളിൽമാത്രം ഈശ്വരസാന്നിദ്ധ്യം അനുഭവിക്കുന്നു. അവൻെറ പക്ഷ ത്തിൽ സർവ്വവും സ്വപ്നംപോലെയാണ്. അവൻ സർവ്വദാ സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു. ഭക്തൻെറ ഉൾക്കാമ്പ് ഒരുപ്പോക്കനല്ല. വേലിയേറ്റവും ഇറക്കവുമുണ്ട്. അവൻ ചിരിക്കുന്നു, കരയുന്നു, ആടുന്നു, പാടുന്നു. ഭക്തൻ ഭഗവാനുമൊത്തു വിളയാടാൻ ഇഷ്ടപ്പെടുന്നു. ചിലപ്പോൾ നീന്തും; ചിലപ്പോൾ മുങ്ങും; ചിലപ്പോൾ പൊങ്ങും, വെള്ളത്തിനുള്ളിൽ മഞ്ഞുകട്ട മുങ്ങിപ്പൊങ്ങിക്കളിക്കും പോലെ. (എല്ലാവരും ചിരിക്കുന്നു.)

**സച്ചിദാനന്ദവും സച്ചിദാനന്ദമയിയും**

ശ്രീരാമ: ജ്ഞാനി ബ്രഹ്മത്തെ അറിയാൻ നോക്കുന്നു. ഭക്തനു വേണ്ടത് ഭഗവാൻ - ഷഡൈശ്വര്യപൂർണ്ണനും സർവ്വശക്തിമാനുമായ ഭഗവാൻ. എന്നിരുന്നാലും, വാസ്തവത്തിൽ ബ്രഹ്മവും ശക്തിയും ഭിന്നമല്ല. സച്ചിദാനന്ദൻതന്നെ സച്ചിദാനന്ദമയിയും. രത്നവും രത്നത്തി ൻെറ പ്രകാശവുംപോലെ. രത്നത്തിൻെറ പ്രകാശമെന്നു പറഞ്ഞാൽ രത്നം ഓർമ്മവരുന്നു, രത്നമെന്നു പറഞ്ഞാൽ അതിൻെറ പ്രകാശവും ഓർമ്മ വരുന്നു. രത്നത്തെ ഓർക്കാതെ പ്രകാശത്തെ അറിയാനാവില്ല; രത്നപ്രകാശം അറിയാതെ രത്നത്തെ ഓർക്കാനൊക്കില്ല.

സച്ചിദാനന്ദം ഒന്നുമാത്രം. ശക്തിഭേദംകൊണ്ട് ഉപാധിഭേദം ഉണ്ടാവുന്നു. അതുകൊണ്ട് നാനാരൂപങ്ങൾ കാണപ്പെടുന്നു. ഭക്തൻ പാടുന്നു: 'താരേ, ഇക്കണ്ടതൊക്കെ നീതാൻ,' സൃഷ്ടിസ്ഥിതി സംഹാരങ്ങളെന്ന ക്രിയകളെ വിടെ കാണുന്നുവോ അവിടെ ശക്തിയുടെ സാന്നിദ്ധ്യമുണ്ട്. എന്നാൽ, ജലം നിശ്ചലമായിരുന്നാലും ജലം, അലച്ചാർത്തും കുമിളയിട്ടുമിരുന്നാലും ജലം. ആ സച്ചിദാനന്ദം തന്നെയാണ് സൃഷ്ടിസ്ഥിതിപ്രളയങ്ങൾ നടത്തുന്ന ആദ്യാശക്തിയും. ഏതുപോലെയെന്നാൽ, ക്യാപ്റ്റൻ ഒരു പണിയും ചെയ്യാതിരിക്കുമ്പോഴും അദ്ദേഹംതന്നെ; ക്യാപ്റ്റൻ പൂജ ചെയ്യുമ്പോഴും അതേ ആൾതന്നെ. ഇനി ഗവർണ്ണർ ജനറലിനെ കാണാൻ പോകുമ്പോഴും ആളതുതന്നെ. ഉപാധിഭേദമുണ്ടെന്നുമാത്രം.

ക്യാപ്റ്റൻ: അതെ, അങ്ങനെതന്നെ.

ശ്രീരാമ: ഞാനിക്കഥ കേശവസേനനോടു പറഞ്ഞു.

ക്യാപ്റ്റൻ: കേശവസേൻ ഭ്രഷ്ടാചാരനും സ്വേച്ഛാചാരനുമാകുന്നു. അദ്ദേഹമൊരു പണക്കാരൻ, അല്ലാതെ ഈശ്വരഭക്തനൊന്നുമല്ല.

ശ്രീരാമ: (ഭക്തന്മാരോട്) കേശവസേനൻെറയവിടെ പോകുന്നതിൽ ക്യാപ്റ്റനെന്നെ തടയുന്നു.

ക്യാപ്റ്റൻ: മഹാശയാ, അങ്ങു പോകും; അതിലാർക്കെന്തു ചെയ്യാനൊക്കും?

ശ്രീരാമ: (നീരസഭാവത്തിൽ) നിങ്ങൾക്ക് ഗവർണ്ണർ ജനറലിൻെറ അടുത്തുപോകാം, അതും പണത്തിനുവേണ്ടി. എനിക്ക് കേശവസേനൻെറ അടുത്തുപോകാൻ പാടില്ലെന്നോ? അദ്ദേഹം ഈശ്വരചിന്ത ചെയ്യുന്നു; ഹരിനാമം ജപിക്കുന്നു. 'ഈശ്വര - മായാ - ജീവ - ജഗത്.' ഈശ്വരൻതന്നെ യാണ് ഈ സകലജീവന്മാരും ജഗത്തും ആയിരിക്കുന്നത് എന്ന് നിങ്ങളു തന്നെയല്ലേ പറയാറ്? ഈശ്വരൻ കേശവനിലുമില്ലേ?

## അദ്ധ്യായം അഞ്ച്

### നരേന്ദ്രൻെറ കൂടെ

ഇതും പറഞ്ഞ് പെട്ടെന്ന് ഗുരുദേവൻ മുറിയിൽനിന്നുമിറങ്ങി വടക്കുകിഴക്കേ വരാന്തയിലേയ്ക്കു പോയി. ക്യാപ്റ്റനും മറ്റു ഭക്തന്മാരും അദ്ദേഹം മടങ്ങിവരുന്നതും കാത്തു മുറിയിൽത്തന്നെ ഇരുന്നു. മാസ്റ്റർ അദ്ദേഹത്തോടൊപ്പം ഈ വരാന്തയിൽ വന്നു.

വടക്കുകിഴക്കേ വരാന്തയിൽ നരേന്ദ്രൻ ഹസ്രയുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. ഹസ്ര ശുഷ്കമായ ജ്ഞാന വിചാരത്തിലേർപ്പെടുമെന്നു ശ്രീരാമകൃഷ്ണദേവനറിയാമായിരുന്നു. ഹസ്രാ പറയും, 'ജഗത് സ്വപ്നതുല്യം. പൂജ, നിവേദ്യം ഇതൊക്കെ മനസ്സിൻെറ ഭ്രമം. സ്വരൂപചിന്ത ചെയ്ക മാത്രമാണ് ലക്ഷ്യം.' എന്നിട്ട് 'സോ$f$ഹം' എന്നും ഉരുവിടും. ഇതൊക്കെയായാലും ധനം, സ്ഥാനം, മാനം ഇവയിൽ അയാൾക്കൊരു കണ്ണുണ്ടായിരുന്നുതാനും.

### ജ്ഞാനയോഗവും ഭക്തിയോഗവും

ശ്രീരാമ: (ചിരിച്ചുംകൊണ്ട്) എന്നപ്പാ, നിങ്ങളെന്തൊക്കെയോ പറയണത്?

നരേന്ദ്രൻ: (ചിരിച്ചുംകൊണ്ട്) ഞങ്ങളു പറയണതോ, വല്ല്യ വല്ല്യ കാര്യങ്ങൾ!

ശ്രീരാമ: (ചിരിച്ചുംകൊണ്ട്) പക്ഷേ, ശുദ്ധജ്ഞാനവും ശുദ്ധഭക്തി യും ഒന്നുതന്നെ. ശുദ്ധജ്ഞാനം എവിടേയ്ക്കു നയിക്കുന്നുവോ ശുദ്ധ ഭക്തിയും അവിടേയ്ക്കുതന്നെ നയിക്കുന്നു. ഭക്തിപഥം വളരെ എളുപ്പ മായ മാർഗ്ഗം.

നരേന്ദ്രൻ പാടി:

ഗുരുവും ശിഷ്യനും

(പാന)

പണ്ഡിതോചിതയുക്തിയും വാദവും
കൊണ്ടെനിക്കില്ലയിന്നൊരു കാര്യവും;
അംബികേ, തവ പ്രേമാമൃതം നല്കി -
യിമ്പമാർന്നെന്നെയുന്മത്തനാക്കണം.

നരേന്ദ്രൻ: (മാസ്റ്ററോട്) നോക്കൂ, ഞാൻ ഹാമിൽട്ടൻെറ പുസ്തകം വായിക്കയായിരുന്നു. അതിലദ്ദേഹമെഴുതിയിട്ടുണ്ട്: 'അറിവാർന്ന അജ്ഞാനം തത്ത്വവിചാരത്തിൻെറ അറുതിയും മതത്തിൻെറ ഉറവിടവു മാകുന്നു.'*

ശ്രീരാമ: (മാസ്റ്ററോട്) എന്താണിതിൻെറ അർത്ഥം?

നരേന്ദ്രൻ: തത്ത്വശാസ്ത്രം പഠിച്ചുതീർന്നാൽ മനുഷ്യൻ ഒരു പണ്ഡിതനായ മൂഢനായിത്തീരുന്നു. പിന്നെ മതം മതം എന്നു തേടുന്നു. അപ്പോൾ മതം ആരംഭിക്കുന്നു.

ശ്രീരാമ: (കുലുങ്ങിച്ചിരിച്ചുകൊണ്ട്, ഇംഗ്ലീഷിൽ) താങ്ക്യു, താങ്ക്യൂ. (താങ്കൾക്കു നന്ദി, താങ്കൾക്കു നന്ദി.)

അദ്ദേഹം ഹൃദയാവർജ്ജകമായി ഈ വാക്കുകളുച്ചരിച്ചതു കേട്ട് എല്ലാവരും ചിരിച്ചു. അദ്ദേഹത്തിന് അര ഡസൻ ഇംഗ്ലീഷ് വാക്കുകളേ അറിവുള്ളു എന്നെല്ലാവർക്കും അറിയാമായിരുന്നു.

## അദ്ധ്യായം ആറ്

**അന്തിക്ക്**

അല്പം കഴിഞ്ഞ് നേരം അന്തിയോടടുത്തു എന്ന് കണ്ട് അധികമാളു കളും വീട്ടിലേയ്ക്ക് മടങ്ങി. നരേന്ദ്രനും യാത്രപറഞ്ഞു.

വേലിയിറക്കം ആരംഭിച്ചു. ഏതാണ്ട് സന്ധ്യയായി. അമ്പലത്തിലെ വേലക്കാർ നാലുചുറ്റും വിളക്കുകൊളുത്താൻ തുടങ്ങി. കാളീക്കോവി ലിലേയും വിഷ്ണുക്ഷേത്രത്തിലേയും രണ്ടു ശാന്തിക്കാർ ഗംഗയിലിറങ്ങി അകവും പുറവും ശുദ്ധമാക്കുന്നു; വേഗം പോയി ദീപാരാധന നടത്തണം; ദേവീദേവന്മാരുടെ അത്താഴപ്പൂജയ്ക്കും പള്ളിക്കുറുപ്പിനും ഏർപ്പാടുചെയ്യണം. ദക്ഷിണേശ്വരം ഗ്രാമത്തിലെ ചെറുപ്പക്കാർ - ചിലരുടെ കൈയിൽ വടിയുണ്ട്; ചിലർ ചങ്ങാതിമാരുമൊത്ത് - തോട്ടത്തിൽ ഉലാത്താനെത്തിയിരിക്കുന്നു. അവർ മതില്ക്കെട്ടിനു മുകളിൽ നിന്നും നടന്നും പൂമണം പരത്തിക്കൊണ്ടു വീശുന്ന നിർമ്മലമായ അന്തിക്കാ റ്റേറ്റും, ഊക്കോടെ പായുന്ന, അല്പം അലയാർന്ന, ചിങ്ങമാസത്തിലെ ഗംഗയെ കണ്ടാനന്ദിച്ചും, കഴിക്കുന്നു. അവരിൽ താരതമ്യേന ചിന്താശീല

* 'A learned ignorance is the end of philosophy and the beginning of religion.' - Hamilton

രായ ചിലർ പഞ്ചവടിയിലെ വിജനഭാഗങ്ങളിൽ നടക്കുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണൻ പടിഞ്ഞാറെ വരാന്തയിൽനിന്ന് അല്പനേരം ഗംഗാ ദർശനം ചെയ്തു.

സന്ധ്യയായി. വേലക്കാർ വിളക്കെല്ലാം കൊളുത്തിക്കഴിഞ്ഞു. വേലക്കാരി വന്ന് പരമഹംസദേവൻെറ മുറിയിൽ വിളക്കു കൊളുത്തി, ധൂപം പുകച്ചു. ഈ വശത്ത് പന്ത്രണ്ടു ശിവക്ഷേത്രങ്ങളിലും ദീപാരാധന; അതിനുശേഷം അപ്പുറത്ത് വിഷ്ണുക്ഷേത്രത്തിലും ദേവീക്ഷേത്രത്തിലും ആരാത്രികം. ചേങ്കില, മണി, താളം ഇവയുടെ മധുരഗംഭീരനിനാദം മുഴങ്ങിത്തുടങ്ങി - മധുരവും ഗംഭീരവും - അതേ; അമ്പലത്തിനടുത്തു കൂടി കളകളനാദിനിയായ ഗംഗയും!

ശ്രാവണമാസത്തിലെ കൃഷ്ണപ്രതിപദം. അല്പം കഴിഞ്ഞപ്പോഴേയ്ക്കും ചന്ദ്രോദയമായി. വിശാലമായ തിരുമുറ്റവും തോട്ടത്തിലെ മരങ്ങളുടെ മുകൾഭാഗങ്ങളും നിലാവിൽ കുളിച്ചു. അങ്ങവിടെ ജഹ്നുകന്യ തിങ്കൾക്കതിരുകളിൽ നീരാടി ആനന്ദമഗ്നയായി പായുന്നു.

സന്ധ്യയ്ക്കുശേഷം ശ്രീരാമകൃഷ്ണദേവൻ ദേവിയെ കുമ്പിട്ട്, കൈ കൊണ്ടു താളം പിടിച്ചുകൊണ്ട് ഹരിനാമകീർത്തനം ചെയ്തു. മുറിയിൽ പലേ ദേവീദേവന്മാരുടെയും പടങ്ങളുമുണ്ട്. ധ്രുവൻെറ, പ്രഹ്ലാദൻെറ, കാളിയുടെ, രാധാകൃഷ്ണന്മാരുടെ, ശ്രീരാമപട്ടാഭിഷേകത്തിൻെറയെല്ലാം പടങ്ങൾ. അദ്ദേഹം സകല ദേവന്മാരേയും ഉദ്ദേശിച്ച്, അവരുടെ നാമങ്ങ ളുച്ചരിച്ച് നമസ്കാരം ചെയ്തു. എന്നിട്ടരുളി: 'ബ്രഹ്മ - ആത്മാ - ഭഗവാൻ, ഭാഗവതം - ഭക്തൻ - ഭഗവാൻ, ബ്രഹ്മം - ശക്തി, ശക്തി - ബ്രഹ്മം, വേദം, പുരാണം, തന്ത്രം, ഗീതാ, ഗായത്രീ, ശരണാഗതൻ, ശരണാഗതൻ; നാഹം, നാഹം, ത്വം ത്വം; ഞാൻ യന്ത്രം, നീ യന്ത്രീ.' എന്നിങ്ങനെ.

കീർത്തനത്തിനുശേഷം കൂപ്പുകൈയോടെ ജഗന്മാതാവിനെ ധ്യാനിച്ചു. രണ്ടു നാലു ഭക്തന്മാർ സന്ധ്യയ്ക്ക് ഗംഗാതീരത്തിൽ നടക്കുന്നുണ്ടാ യിരുന്നു. അവർ ദീപാരാധനയ്ക്കുശേഷം പരമഹംസദേവൻെറ മുറിയിൽ മെല്ലെ വന്നുചേർന്നു. പരമഹംസദേവൻ കട്ടിലിൽ ഇരിക്കുന്നു. മാസ്റ്റർ, അധരൻ, കിശോരി എന്നിവർ താഴെ മുമ്പിലിരിപ്പുണ്ട്.

**നരേന്ദ്രന് എന്തെല്ലാം ഗുണങ്ങൾ!**

ശ്രീരാമ: (ഭക്തന്മാരോട്) നരേന്ദ്രൻ, ഭവനാഥൻ, രാഖാൽ ഇവരൊക്കെ നിത്യസിദ്ധന്മാരാണ്, ഈശ്വരകല്പന്മാർ. ഇവരുടെ സാധന വിളമ്പാനു ള്ളതാണ്. കണ്ടില്ലേ, നരേന്ദ്രൻ ആരെയും വകവെയ്ക്കയില്ല. ഒരിക്കലെ ൻെറകൂടെ ക്യാപ്റ്റൻെറ വണ്ടിയിൽ പോവുകയായിരുന്നു. നല്ല സ്ഥാനത്തിരിക്കാൻ ക്യാപ്റ്റൻ പറഞ്ഞു. അവൻ അങ്ങോട്ടു നോക്കിയ തേ ഇല്ല. ഞാൻ പറഞ്ഞാലും കൂട്ടാക്കുകയില്ല! അവനറിയാവുന്നത് എല്ലാമൊന്നും എന്നോടു പറയാറില്ല, 'നരേന്ദ്രൻ എത്ര കേമൻ!' എന്നു ഞാൻ ആളുകളോടു പറഞ്ഞുനടന്നെങ്കിലോ എന്നു പേടിച്ച്. അവന്

മായാമോഹമില്ല; എന്തിന്, യാതൊരുതരം ബന്ധനവുമില്ല. വളരെ നല്ല പാത്രം. അനേകഗുണങ്ങൾ ഒന്നിച്ചൊരിടത്ത്. പാട്ടുപാടാം, പാട്ടു വായിക്കാം: എഴുതുന്നു, പഠിക്കുന്നു. കൂടാതെ, ജിതേന്ദ്രിയനും; കല്ല്യാണം കഴിക്കയില്ലെന്നു പറയുന്നു. നരേന്ദ്രനും ഭവനാഥനും രണ്ടുപേരും നല്ലപോലെ ചേരും, സ്ത്രീയും പുരുഷനുംപോലെ. നരേന്ദ്രൻ അധികം വരാറില്ല. അതു നന്ന്. കൂടെക്കൂടെ വന്നാൽ ഞാൻ വിവശനാകും.

## അദ്ധ്യായം ഏഴ്

1883 ആഗസ്റ്റ് 20, തിങ്കളാഴ്ച

### ദക്ഷിണേശ്വരക്ഷേത്രത്തിൽ ഭക്തന്മാരുടെ കൂടെ

മണിമോഹനന് ഉപദേശം - ബ്രഹ്മദർശനത്തിൻെറ ലക്ഷണം - ധ്യാനയോഗം. ശ്രീരാമകൃഷ്ണദേവൻ ചെറുകട്ടിലിൽ കൊതുകുവലയ്ക്കുള്ളിൽ ധ്യാനിച്ചുകൊണ്ടിരിക്കുന്നു. രാത്രി ഏഴെട്ടുമണിയായി. മാസ്റ്റർ തറയിലിരിക്കുന്നുണ്ട്, അദ്ദേഹത്തിൻെറ ഒരു സ്നേഹിതൻ ഹരിബാബുവും. ഇന്ന് ശ്രാവണത്തിലെ കൃഷ്ണദ്വിതീയാതിഥി.

ഇക്കാലത്ത് ഹസ്ര ഇവിടെ താമസമുണ്ട്. രാഖാലും മിക്കവാറു മൊക്കെക്കാണും - ഇടയ്ക്ക് അധരൻെറ വീട്ടിലും പോയി താമസിക്കും. നരേന്ദ്രൻ, ഭവനാഥൻ, അധരൻ, ബലരാമൻ, രാമൻ, മനോമോഹനൻ, മാസ്റ്റർ മുതലായവർ മിക്കവാറും ആഴ്ചതോറും വന്നുകൊണ്ടിരിക്കുന്നു.

ഹൃദയൻ ഗുരുദേവനു വളരെ ശുശ്രൂഷ ചെയ്തിട്ടുണ്ട്. ഹൃദയൻ നാട്ടിൽ സുഖമില്ലാതെ കിടപ്പാണെന്നു കേട്ട് ഗുരുദേവൻ വല്ലാതെ വ്യാകുലനായിരിക്കുന്നു. അതുകൊണ്ട് ഹൃദയന് അയച്ചുകൊടുക്കാൻ പത്തു രൂപ ഒരു ഭക്തൻ ശ്രീ രാമചാറ്റർജിയുടെ കൈയിൽ ഇന്നു കൊടുത്തു. കൊടുക്കുമ്പോൾ ഗുരുദേവൻ അവിടെ ഉണ്ടായിരുന്നില്ല. ഭക്തൻ ഒരു കിണ്ടി കൊണ്ടുവന്നിട്ടുണ്ട്. 'ഇവിടേയ്ക്കുവേണ്ടി ഒരു കിണ്ടി കൊണ്ടുവരണം, ഭക്തന്മാർക്ക് വെള്ളമെടുത്തു കുടിക്കാൻ' എന്ന് ഗുരുദേവൻ പറഞ്ഞിരുന്നു.

മാസ്റ്ററുടെ സ്നേഹിതൻ ഹരിബാബുവിൻെറ ഭാര്യ മരിച്ചിട്ട് ഏകദേശം പതിനൊന്നു വർഷമായി. എന്നിട്ട് വിവാഹം ചെയ്കയുണ്ടായില്ല; അച്ഛൻ, അമ്മ, സഹോദരീസഹോദരന്മാർ, എല്ലാവരുമുണ്ട്. അവരോട് വലിയ സ്നേഹവും മമതയുമാണ്. അവരെ ശുശ്രൂഷിക്കുന്നുമുണ്ട്. വയസ്സ് 28-29. ഭക്തന്മാർ വന്നുചേർന്നപ്പോൾ ഗുരുദേവൻ കൊതുകുവലയ്ക്കു പുറത്തു വന്നു. മാസ്റ്റർ മുതലായ സകലരും സാഷ്ടാംഗപ്രണാമം ചെയ്തു. ഗുരുദേവൻെറ കൊതുകുവല അഴിച്ചുവെച്ചു. അദ്ദേഹം ചെറിയ കട്ടിലിലി രുന്നുകൊണ്ട് സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: (മാസ്റ്ററോട്) കൊതുകുവലയ്ക്കുള്ളിലിരുന്നു ധ്യാനിക്കയാ യിരുന്നു. ധ്യാനമെന്നാൽ ഒരു രൂപകല്പന, അല്ലാതെന്ത് എന്നു തോന്നി.

അതുകൊണ്ട് അതിലൊരു സുഖം തോന്നിയില്ല. ഭഗവാൻ 'ഠപ്പേ'ന്ന് ദർശനമരുളിയാൽ ഒക്കെയായി. പിന്നെയും മനസ്സിൽ നിനച്ചു: 'ആരു ധ്യാനിക്കുന്നു, ആരെ ധ്യാനിക്കുന്നു?'

മാസ്റ്റർ: അതു ശരിയാണ്. അദ്ദേഹംതന്നെയാണ് ജീവനും ജഗത്തും സർവ്വവുമായിത്തീർന്നിരിക്കുന്നത് എന്ന് അവിടുന്നു പറയുകയുണ്ടായല്ലൊ. ധ്യാനിക്കുന്നയാളും ഈശ്വരൻതന്നെ.

ശ്രീരാമ: മാത്രമല്ല, അദ്ദേഹം ചെയ്യിച്ചില്ലെങ്കിൽ ചെയ്യാനുമൊക്കില്ല. അദ്ദേഹം ധ്യാനം ചെയ്യിച്ചാൽ മാത്രമേ ധ്യാനിക്കാനൊക്കൂ, നീയെന്തു പറയുന്നു?

മാസ്റ്റർ: അതെ, അങ്ങനെതന്നെ. അങ്ങയുടെ അകത്ത് 'ഞാൻ' ഇല്ല, അതാണ് ഇങ്ങനെ വരുന്നത്. അഹങ്കാരമില്ലാത്തപ്പോൾ ഈ അവസ്ഥ വരും.

ശ്രീരാമ: എന്നാൽ 'ഞാൻ ദാസൻ, സേവകൻ,' എന്ന ഭാവം ഉണ്ടായിരിക്കുന്നതു നല്ലതാണ്. 'ഞാൻ സർവ്വകാര്യങ്ങളും ചെയ്യുന്നു,' എന്ന ബോധമുള്ളിടത്ത്, 'ഞാൻ ദാസൻ, അവിടുന്നു പ്രഭു' എന്ന ഭാവം വളരെ നന്ന്. എല്ലാം ചെയ്തുകൊണ്ടിരിക്കുമ്പോൾ സേവ്യ സേവകഭാവം ഇരിക്കുന്നത് നല്ലതാണ്.

പരബ്രഹ്മത്തിൻെറ സ്വരൂപമെന്ത്, എന്നു മാസ്റ്റർ എല്ലായ്പൊഴും ആലോചിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തെ ലക്ഷ്യമാക്കി ഗുരുദേവൻ വീണ്ടുമരുൾച്ചെയ്തു.

ശ്രീരാമ: ആകാശംപോലെ. ബ്രഹ്മത്തിനകത്തു വികാരമില്ല. എന്നാൽ ശക്തിമൂലം അത് പലതായിരിക്കുന്നു. സത്വം, രജസ്സ്, തമസ്സ്, ഇവ മൂന്നും ശക്തിയുടെ ഗുണങ്ങളാണ്. അഗ്നിക്ക് നിറമൊന്നുമില്ലാത്തതു പോലെയും: തീയിൽ വെളുത്തനിറമുള്ളതെന്തെങ്കിലും ഇട്ടാൽ വെളുത്തു കാണും; ചുവന്നതിട്ടാൽ ചുവന്നുകാണും. കറുത്തനിറമുള്ളതിട്ടാൽ തീ കറുത്തതായ് കാണപ്പെടും. ബ്രഹ്മം സത്വരജസ്തമസ്സെന്ന മൂന്നു ഗുണങ്ങൾക്കും അതീതമാകുന്നു. ബ്രഹ്മമെന്തെന്നു വായ്കൊണ്ടു പറയാനാവില്ല. അത് വാക്കിനതീതമാകുന്നു. 'നേതിനേതി' ചെയ്തു ചെയ്ത് ബാക്കിവരുന്നതെന്തോ, ആനന്ദം എവിടെയുണ്ടോ, അതു ബ്രഹ്മം.

ഒരു പെണ്ണിൻെറ വരൻ വന്നിരിക്കുന്നു: സമപ്രായക്കാരായ ചെറുപ്പക്കാരുമൊരുമിച്ച് പുറത്തെ മുറിയിൽ ഇരിക്കുന്നു. ഇപ്പുറത്ത് ജനലിൽക്കൂടി പെണ്ണും കൂട്ടുകാരുംകൂടി നോക്കുന്നു. അവർക്ക് വരനെ പരിചയമില്ല. 'അതാണോ നിൻെറ വരൻ?' എന്നവർ അവളോടു ചോദിക്കുന്നു. അപ്പോളവൾ പതുക്കെ ചിരിച്ചുകൊണ്ട് 'അല്ല' എന്നു പറയുന്നു. വേറൊരാളെ ചൂണ്ടിക്കാണിച്ചുകൊണ്ട് 'അതോ നിൻെറ വരൻ?' എന്നവർ. 'അല്ല,' എന്നവൾ വീണ്ടും. മൂന്നാമതൊരാളെ ചൂണ്ടിക്കൊണ്ട് അവരതേ ചോദ്യം ചോദിക്കുന്നു; അവൾ വീണ്ടും 'അല്ല' എന്ന്. ഒടുവിൽ അവളുടെ ഭർത്താവിനെ കാണിച്ചുകൊണ്ട് അന്വേഷി

ക്കുന്നു, 'നിൻെറ വരനതാണോ?' അപ്പോളവൾ അതെയെന്നും പറയുന്നില്ല, അല്ലെന്നും പറയുന്നില്ല. പെട്ടെന്നു ചിരിച്ചുകൊണ്ട് ഒന്നും മിണ്ടാതെ ചുമ്മാതിരിക്കുന്നു. അപ്പോൾ അയാളാണ് വരനെന്ന് കൂട്ടുകാർക്കും മനസ്സിലാകുന്നു. ശരിയായ ബ്രഹ്മജ്ഞാനമെവിടെയുണ്ടോ അവിടെ നിശ്ശബ്ദം.

**സത്സംഗം ഗൃഹസ്ഥൻെറ കർത്തവ്യം**

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, ഞാനിങ്ങനെ ചിലയ്ക്കുന്നതെന്തിനാണ്?

മാസ്റ്റർ: മൂത്ത നെയ്ക്കകത്ത് പച്ച ലൂച്ചിയിട്ടാൽ അതു വീണ്ടും തിളച്ചുപൊങ്ങി 'കളകളെ'ന്നു കേൾപ്പുക്കും, എന്ന് അങ്ങു പറയുകയുണ്ടായല്ലോ. ഭക്തന്മാർക്ക് ചൈതന്യം ഉണർത്താൻവേണ്ടി അങ്ങു സംസാരിക്കുന്നു.

ഗുരുദേവൻ മാസ്റ്ററോട് ഹസ്രമഹാശയനെക്കുറിച്ചു സംസാരിക്കുന്നു.

ശ്രീരാമ: സത്തുക്കളുടെ സ്വഭാവം എന്തെന്നറിയാമോ? അവർ ആരേയും വിഷമിപ്പിക്കുകയില്ല; പൊറുതികെടുത്തുകയുമില്ല. സദ്യയ്ക്കുചെന്നാൽ, ചിലരുടെ സ്വഭാവം എന്തുമാതിരിയെന്നോ - അയാൾ പറയും, 'ഞാൻ വേറെ ഇരുന്നോളാം!' ശരിയായ ഈശ്വരഭക്തി ഉണ്ടെങ്കിൽ കാല് അവതാളത്തിൽ പെടുകയില്ല; ആരെയും വെറുതെ കഷ്ടപ്പെടുത്തുകയില്ല.

പിന്നെ, അസത്തുക്കളുടെ സംസർഗ്ഗം നന്നല്ല. അവരുടെ അടുത്തുനിന്നും അകന്നു വാഴണം, മെയ് കാത്തു നടന്നോളണം. (മാസ്റ്ററോട്) നിയെന്തു പറയുന്നു?

മാസ്റ്റർ: അതെ, അസത്തുക്കളുടെ കൂട്ടുകെട്ടിൽ മനസ്സ് വളരെ താണുപോകും, എന്നാൽ അങ്ങു പറയുന്നമാതിരി, വീരൻെറ കഥ വേറെയാണ്.

ശ്രീരാമ: എന്തുമാതിരി?

മാസ്റ്റർ: തീ കുറച്ചുമാത്രമുള്ളപ്പോൾ ഒരു ചെറിയ വിറക് തള്ളിക്കൊടുത്താൽപ്പോലും അതു കെട്ടുപോകും. എന്നാൽ ആളിക്കത്തുന്ന തീയിൽ ഒരു വാഴ വെട്ടിയിട്ടാലും തീയ്ക്കൊരു കുഴപ്പവും വരുന്നില്ല. വാഴത്തടി കത്തി ചാരമായ്പോകും.

ഗുരുദേവൻ മാസ്റ്ററോട് അദ്ദേഹത്തിൻെറ സ്നേഹിതൻ ഹരിബാബുവിനെക്കുറിച്ചന്വേഷിച്ചു.

മാസ്റ്റർ: ഇദ്ദേഹം അങ്ങയെ കാണാൻ വന്നതാണ്. ഇദ്ദേഹത്തിൻെറ ഭാര്യ മരിച്ചിട്ടു വളരെ നാളായി.

ശ്രീരാമ: (ഹരിയോട്) നിങ്ങളെന്തു ചെയ്യുന്നു?

മാസ്റ്റർ: അങ്ങനെ വിശേഷിച്ചൊന്നുമില്ല. എന്നാൽ വീട്ടിൽ സഹോദരീസഹോദരന്മാരേയും അച്ഛനമ്മമാരേയും നല്ലതുപോലെ ശുശ്രൂഷിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്താത്! നിങ്ങൾ 'മത്തങ്ങ മുറിക്കും

മൂപ്പിന്ന്' ആയ്പോയല്ലോ! നിങ്ങൾ സംസാരിയുമല്ല, ഹരിഭക്തനുമല്ല. അതു നല്ലതല്ല. ചില ചില വീടുകളിൽ ചില ആണുങ്ങളെ കാണാം - രാവും പകലും പെണ്ണുങ്ങളേം പിള്ളേരേം നോക്കിക്കൊണ്ട് അങ്ങനെ കൂടും. പുറത്തെ മുറിയിൽ കുത്തിയിരുന്നുകൊണ്ട് ഗുഡുഗുഡൂന്ന് പുകവലിക്കും. പണിയൊന്നുമെടുക്കാതെ അങ്ങനെ ചുമ്മായിരിക്കും. എന്നാലിടയ്ക്ക് വീട്ടിനകത്തുപോയി മത്തങ്ങ മുറിച്ചുകൊടുക്കും. പെണ്ണുങ്ങൾ മത്തങ്ങ മുറിയ്ക്കാറില്ല. 'മൂപ്പീന്നിനെ വിളിച്ചുകൊണ്ടുവാ. അങ്ങേര് മത്തങ്ങ രണ്ടാക്കിത്തരും,' എന്നും പറഞ്ഞ് അവർ പിള്ളേരെ അയയ്ക്കും. അപ്പോളയാൾ ചെന്ന് മത്തങ്ങ രണ്ടാക്കിക്കൊടുക്കും. അയാളുടെ പണി അത്രമാത്രം. അതുകൊണ്ടയാൾക്ക് 'മത്തങ്ങ മുറിക്കും മുപ്പീന്ന്' എന്നു പേരും വന്നു.

നിങ്ങളിതും ചെയ്യണം, അതും ചെയ്യണം. ഈശ്വരൻെറ പാദപദ്മത്തിൽ മനസ്സുറപ്പിച്ചുകൊണ്ട് ലോകത്തിലെ ജോലികൾ നിർവ്വഹിക്കുക. എന്നിട്ട് ഒറ്റയ്ക്കിരിക്കുമ്പോൾ ഭക്തിശാസ്ത്രങ്ങൾ വായിക്കണം - ശ്രീമദ്ഭാഗവതമോ, ചൈതന്യചരിതാമൃതമോ - ഇവയൊക്കെ വായിക്കണം.

രാത്രി ഏകദേശം പത്തു മണിയായി. അപ്പൊഴും കാളീക്ഷേത്രത്തിലെ നടയടച്ചില്ല. മാസ്റ്റർ വലിയ തിരുമുറ്റത്തിൻെറ നടുക്കുകൂടി രാമ ചാറ്റർജിയുമായി വർത്തമാനം പറഞ്ഞുകൊണ്ട് ആദ്യം രാധാകാന്ത ക്ഷേത്രത്തിലും പിന്നെ ഭഗവതീക്ഷേത്രത്തിലും പോയി നമസ്കരിച്ചു. ചന്ദ്രൻ ഉദിച്ചിരിക്കുന്നു - ശ്രാവണത്തിലെ കൃഷ്ണദ്വിതീയ. തിരുമുറ്റവും അമ്പലത്തിൻെറ മേൽപ്പരപ്പും അതിമനോഹരം.

മാസ്റ്റർ മടങ്ങി ഗുരുദേവൻെറ മുറിയിൽ വന്നപ്പോൾ അദ്ദേഹം ആഹാരം കഴിച്ചുകൊണ്ടിരിക്കുന്നതു കണ്ടു. തെക്കോട്ട് മുഖവുമായി ഇരിക്കുന്നു. ഭക്ഷണത്തിന് അല്പം റവപ്പായസവും ഒന്നുരണ്ടു ലൂച്ചിയും. അല്പനേരം കഴിഞ്ഞ് മാസ്റ്ററും അദ്ദേഹത്തിൻെറ സ്നേഹിതനും ഗുരുദേവനെ നമസ്കരിച്ച് യാത്രപറഞ്ഞു. ഇന്നുതന്നെ കല്ക്കത്തയ്ക്കു മടങ്ങുന്നു.

## അദ്ധ്യായം എട്ട്

1883 സെപ്റ്റംബർ 7, വെള്ളിയാഴ്ച

### ഗുരുശിഷ്യസംവാദം - രഹസ്യവാർത്ത

ശ്രീരാമകൃഷ്ണദേവൻ അദ്ദേഹത്തിൻെറ മുറിയിൽ ചെറിയ കട്ടിലിലിരുന്നുകൊണ്ട് മാസ്റ്ററുമായി സ്വകാര്യസംഭാഷണം ചെയ്യുന്നു. മാസ്റ്റർ തറയിലിരിക്കുന്നു. ഭാദ്രമാസത്തിലെ ശുക്ലഷഷ്ഠീതിഥി. രാത്രി ഏകദേശം ഏഴരമണിയായിക്കാണും.

ശ്രീരാമ: അന്നൊരു ദിവസം കല്ക്കത്തയ്ക്കുപോയി. വണ്ടിയിൽ പൊയ്ക്കൊണ്ടിരിക്കുമ്പോൾ സകലജീവികളുടേയും ദൃഷ്ടി കീഴോട്ടാണെന്നു കണ്ടു! സർവ്വരുടേയും ചിന്ത വയറിനെക്കുറിച്ച്! സകലരും

വയറിനുവേണ്ടി ഓടി നടക്കുന്നു! സകലരുടെയും മനസ്സ് കാമിനീ കാഞ്ചനത്തിൽ. എന്നാൽ ഊർദ്ധ്വദൃഷ്ടികളായിട്ട് ഒന്നുരണ്ടുപേരെ കണ്ടു. അവരുടെ മനസ്സ് ഈശ്വരാഭിമുഖമാണ്.

മാസ്റ്റർ: ഇക്കാലത്ത് ഉദരചിന്ത പിന്നെയും കൂടിക്കൂടിയാണ് വരുന്നത്. ഇംഗ്ലീഷുകാരെ അനുകരിക്കാൻ പോയിട്ട് ആളുകളുടെ മനസ്സ് കൂടുതൽ ഭോഗത്തിൽ പതിഞ്ഞിരിക്കുന്നു. അതുകൊണ്ട് ദാരിദ്ര്യം വർദ്ധിക്കുന്നു.

ശ്രീരാമ: ഈശ്വരനെക്കുറിച്ച് എന്താണവരുടെ അഭിപ്രായം?

മാസ്റ്റർ: അവർ നിരാകാരവാദികളാകുന്നു.

ശ്രീരാമ: നമ്മുടെ ഇവിടെയും ആ അഭിപ്രായമുണ്ടല്ലോ.

(പൂർവ്വചരിത്രം - ബ്രഹ്മജ്ഞാനാവസ്ഥയിൽ ശ്രീരാമകൃഷ്ണൻെറ അഭേദദർശനം: ഇംഗ്ലീഷുകാർ, ഹിന്ദുക്കൾ, അധഃകൃതർ, പശു, പുഴു, മലം, മൂത്രം, സർവ്വഭൂതങ്ങളിലും ചൈതന്യദർശനം.)

അല്പനേരം ഇരുവരും മിണ്ടാതിരുന്നു. ഗുരുദേവനിപ്പോൾ തൻെറ ബ്രഹ്മജ്ഞാനാവസ്ഥ വിവരിക്കുന്നു.

ശ്രീരാമ: ഒരു ദിവസം ഏകവും അഭേദവുമായ ചൈതന്യം കണ്ടു. അത് അനവധി മനുഷ്യരും ജീവജാലങ്ങളുമായിരിക്കുന്നതായി ആദ്യം കാണപ്പെട്ടു. ആ കൂട്ടത്തിൽ പ്രഭുക്കന്മാരുണ്ട്, ഇംഗ്ലീഷുകാർ, മുസ്സൽ മാന്മാർ, തോട്ടികൾ, പട്ടികൾ, ഞാനും; പിന്നെ ഒരു താടിക്കാരൻ മുസ്സൽമാൻ കൈയിൽ ഒരു ചട്ടിയിൽ കുറേ ചോറുമായി. ആ ചട്ടിയിലെ ചോറ് അല്പാല്പം അയാൾ എല്ലാവരുടേയും വായിലിട്ടു; ഞാനുമല്പം സ്വാദു നോക്കി.

പിന്നൊരിക്കൽ മലം, മൂത്രം, ചോറ്, കറി, പലതരം തീറ്റിസ്സാമാന ങ്ങൾ, ഇതൊക്കെ ചുറ്റും ചിതറിക്കിടക്കുന്നതായ്ക്കണ്ടു. പെട്ടെന്ന് എൻെറ ഉള്ളിൽനിന്നും ജീവാത്മാവ് പുറത്തുവന്ന് അഗ്നിശിഖ പോലെ എല്ലാം നക്കിനോക്കി. അഗ്നിശിഖപോലെയുള്ള നാക്കു നീട്ടി എല്ലാക്കൂട്ടവും ഓരോരിക്കൽ സ്വാദു നോക്കി; മലവും മൂത്രവുമൊക്കെ നോക്കി. അതു സർവ്വവും ഏകവും അഭേദവുമായി ഞാൻ കണ്ടു.

(പൂർവ്വവൃത്താന്തം - ഭക്തദർശനം - ഗുരുദേവൻ അവതാരമോ?)

ശ്രീരാമ: (മാസ്റ്ററോട്) പിന്നൊരിക്കൽ കണ്ടു, ഇവിടുത്തെ ഭക്തന്മാർ, പാർഷദന്മാർ, സ്വന്തക്കാർ, പലരുമുണ്ടെന്ന്. ദീപാരാധനയുടെ ശംഖും മണിയും മുഴങ്ങുമ്പോൾ, മാളികയുടെ മട്ടുപ്പാവിൽ കയറിനിന്ന് വ്യാകുലതയോടെ ഉച്ചത്തിൽ വിളിച്ചു കരഞ്ഞിരുന്നു: 'ഓ, നിങ്ങളെവിടെ? വരുവിൻ, വേഗം വരുവിൻ. നിങ്ങളെ കാണാഞ്ഞ് എൻെറ പ്രാണൻ പോകുന്നു!

ആട്ടെ, എൻെറ ഈവക ദർശനങ്ങളെക്കുറിച്ച് നിൻെറ അഭിപ്രായമെ ന്താണ്?

മാസ്റ്റർ: അങ്ങ് ഈശ്വരൻെറ കേളീരംഗം! ഇതെനിക്കറിയാം, അവിടുന്ന്

യന്ത്രം, ഈശ്വരൻ യന്ത്രി. മറ്റു ജീവികളെ ഈശ്വരൻ യന്ത്രംവഴി തയ്യാർ ചെയ്തു; എന്നാൽ അങ്ങയെ അദ്ദേഹം സ്വന്തം കൈകൾകൊണ്ടു രൂപപ്പെടുത്തി

ശ്രീരാമ: കൊള്ളാം. ദർശനത്തിനുശേഷം ഷഡൈശ്വര്യങ്ങളുണ്ടാവുമെന്ന് ഹസ്ര പറയുന്നുവല്ലോ.

മാസ്റ്റർ: ശുദ്ധഭക്തി തേടുന്നവർ ഈശ്വരൻെറ ഐശ്വര്യം കാണാനിഷ്ടപ്പെടുന്നില്ല.

ശ്രീരാമ: ഹസ്ര മുജ്ജന്മത്തിൽ ദരിദ്രനായിരുന്നുവെന്നു തോന്നുന്നു; അതുകൊണ്ടാണ് ഐശ്വര്യം കാണാനിത്ര കൊതിക്കുന്നത്. അരിവെപ്പുകാരൻ ബ്രാഹ്മണനോട് ഞാനെന്താണ് പറയുന്നതെന്നു ഹസ്ര ചിലപ്പോൾ എന്നോടു ചോദിക്കും. എന്നിട്ടു പറയും: 'ഞാൻ ഖജാൻജിയോടു പറഞ്ഞു വേണ്ടതൊക്കെ തരീക്കാം.' (മാസ്റ്റർ ഉറക്കെ ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അയാൾ ഈവക സംഗതികൾ പറഞ്ഞുകൊണ്ടിരിക്കും; ഞാൻ മിണ്ടാണ്ടിരിക്കും.

(മനുഷ്യാവതാരം ഭക്തന് എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയുന്നു. ഐശ്വര്യവും മാധുര്യവും.)

മാസ്റ്റർ: ശുദ്ധമായ ഭക്തിയുള്ളവൻ ഈശ്വരൻെറ ഐശ്വര്യം കാണാനാഗ്രഹിക്കുകയില്ല എന്ന് അങ്ങു പല പ്രാവശ്യം പറഞ്ഞുതന്നിട്ടുണ്ട്. ശുദ്ധഭക്തൻ ഈശ്വരനെ ഗോപാലഭാവത്തിൽ കാണാനിഷ്ടപ്പെടുന്നു. ആദ്യം ഈശ്വരൻ കാന്തക്കല്ലും ഭക്തൻ സൂചിയുമായിരിക്കും, ഒടുവിൽ ഭക്തൻ കാന്തവും ഈശ്വരൻ സൂചിയുമായി മാറുന്നു. അതായത് ഭക്തൻെറയടുത്ത് ഈശ്വരൻ ചെറുതായിത്തീരുന്നു.

ശ്രീരാമ: സൂര്യോദയസമയത്തെ സൂര്യനെപ്പോലെ. ആ സൂര്യനെ അനായാസമായി നോക്കാൻ സാധിക്കും. കണ്ണഞ്ചിപ്പോവില്ല. എന്നുമാത്രമല്ല, കണ്ണിന് തൃപ്തിയും തോന്നുന്നു. ഭക്തനുവേണ്ടി ഭഗവാൻ പല ഭാവവും കൈക്കൊള്ളുന്നു. അദ്ദേഹം ഐശ്വര്യം കൈവിട്ട് ഭക്തൻെറ അടുക്കലെത്തുന്നു.

ഇരുവരും അല്പനേരം മിണ്ടാതിരുന്നു.

മാസ്റ്റർ: ഈ ദർശനങ്ങളൊക്കെ എന്തുകൊണ്ടു സത്യമായിക്കൂടാ? അതൊക്കെ അസത്യമാണെന്നുവരികിൽ സംസാരം അതിലും അസത്യമാകുന്നു; കാരണം, ദർശനോപാധിയായ മനസ്സ് ഒന്നുതന്നെയാണ്. ആവക ദർശനങ്ങൾ ശുദ്ധമനസ്സിലുണ്ടാകുന്നു; സംസാരത്തിലെ വിഷയങ്ങൾ ഈ മനസ്സിലും കാണാകുന്നു.

ശ്രീരാമ: അനിത്യത്തെക്കുറിച്ച് നിനക്ക് നന്നായിട്ട് മനസ്സിലായിട്ടുണ്ട് എന്ന് എനിക്ക് ഇപ്പോൾ മനസ്സിലായി. ആട്ടെ, ഹസ്ര എങ്ങനെ? കേൾക്കട്ടെ.

മാസ്റ്റർ: ഓ, അയാളൊരു തരക്കാരൻ. (ഗുരുദേവൻ ചിരിക്കുന്നു.)

ശ്രീരാമ: ശരി, എന്നെപ്പോലെ വേറെയാരെയെങ്കിലും കണ്ടിട്ടുണ്ടോ?

മാസ്റ്റർ: ഇല്ല.

ശ്രീരാമ: ഏതെങ്കിലും പരമഹംസദേവനെ?

മാസ്റ്റർ: ഇല്ല, അവിടേയ്ക്ക് തുല്യം ആരുമില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) *'അചീന'മരത്തെപ്പറ്റി കേട്ടിട്ടുണ്ടൊ?

മാസ്റ്റർ: ഇല്ല.

ശ്രാരാമ: അങ്ങനെ ഒരുതരം മരമുണ്ട്. പക്ഷേ അതാർക്കും കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല.

മാസ്റ്റർ: അതുപോലെ അങ്ങയേയും അറിയാൻ വഴിയില്ല. അങ്ങയെ ആര് എത്ര അറിയുന്നുവോ അവനത്രയ്ക്കും ഉന്നതനാവും.

മാസ്റ്റർ മിണ്ടാതിരുന്നാലോചിച്ചു: ഉദയകാലത്തെ സൂര്യനെക്കുറിച്ചും അചീനമരത്തെക്കുറിച്ചും ഗുരുദേവൻ അരുളുകയുണ്ടായി. അതുകൊണ്ട് അവതാരമെന്നാണോ ഉദ്ദേശിക്കുന്നത്? നരലീലയെന്നോ ഇതിൻെറ പേർ? ഗുരുദേവൻ അവതാരമോ? അതുകൊണ്ടാണോ പാർഷദന്മാരെ കാണാൻ വ്യാകുലപ്പെട്ട് മാളികയുടെ മട്ടുപ്പാവിൽ കയറിനിന്നുകൊണ്ട്, 'ഓ, നിങ്ങളെവിടെ, വരുവിൻ, വരുവിൻ,' എന്നു നിലവിളിച്ചത്?

ഗുരുദേവൻ കാളീക്ഷേത്രത്തിൻെറ തെക്കുകിഴക്കേ വരാന്തയുടെ പടിയിൽ ഇരിക്കുകയായിരുന്നു. രാഖാൽ, മാസ്റ്റർ, ഹസ്ര ഇവർ ഒപ്പമുണ്ട്. അദ്ദേഹം തൻെറ ബാല്യകാലത്തെക്കുറിച്ച് നേരമ്പോക്കായി ഒരോന്നു പറഞ്ഞുകൊണ്ടിരുന്നു.

സന്ധ്യയായപ്പോൾ അദ്ദേഹം സ്വന്തം മുറിയിൽ മടങ്ങിയെത്തി ചെറിയ കട്ടിലിൽ ഇരുന്നു. താമസിയാതെ അദ്ദേഹം സമാധിമഗ്നനായി. ആ അവസ്ഥയിൽ ദേവിയുമായി സംസാരിച്ചു: 'അമ്മേ, എന്താണീ കോലാഹലമൊക്കെ? ഞാനവിടെ പോണോ? അമ്മയെന്നെ കൊണ്ടുപോയാൽ ഞാൻ പോകാം.' ഗുരുദേവൻ ഒരു ഭക്തൻെറ ഗൃഹത്തിൽ പോകാമെന്നു വെച്ചിട്ടുണ്ടായിരുന്നു. അതിനു വേണ്ടിയാണോ അദ്ദേഹം ദേവിയുടെ അനുവാദം ചോദിച്ചത്?

ഒരു അന്തരംഗശിഷ്യനുവേണ്ടിയാണെന്നു തോന്നുന്നു വീണ്ടും ഗുരുദേവൻ അമ്മയോടപേക്ഷിച്ചു: 'അമ്മേ, എന്നെ നിഷ്കളങ്കനാക്കിയാലും. ആട്ടെ, അമ്മേ, എന്താണ് ഭവതി അവന് ഒരു ശകലംമാത്രം കൊടുത്തിരിക്കുന്നത്?' ഒരു നിമിഷം നിശ്ശബ്ദനായിരുന്നശേഷം പിന്നെയും പറഞ്ഞു: 'ഓ, അതുശരി. ഭവതിയുടെ വേലയ്ക്ക് അത്രയും മതി അല്ലേ?'

അതേ അവസ്ഥയിൽ ഭക്തന്മാരോടായിട്ടരുളി: 'ബ്രഹ്മംതന്നെ ശക്തി. അതിനെത്തന്നെ ഞാൻ അമ്മയെന്നും വിളിക്കുന്നു. അത് നിഷ്ക്രിയമായിരിക്കുമ്പോൾ ബ്രഹ്മമെന്നും, സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തുമ്പോൾ ശക്തിയെന്നും ഞാൻ വിളിക്കുന്നു. ജലംപോലെയാണത്;

* അചീനം - അജ്ഞാതം എന്ന് പദാർത്ഥം

ചിലപ്പോൾ നിശ്ചലം, ചിലപ്പോൾ അലകൊണ്ട് ചഞ്ചലം. ഈശ്വരാവതാരം ശക്തിയുടെ, ലീലയുടെ, ഒരു ഭാഗമാണ്. ഈശ്വരനോട് പരമപ്രേമം എങ്ങനെയുണ്ടാകുമെന്ന് മനുഷ്യനെ പഠിപ്പിക്കുന്നതിനുവേണ്ടിയാണ് ഈശ്വരൻ അവതാരമെടുക്കുന്നത്. അവതാരം പശുവിൻെറ അകിടു പോലെയാണ്. അകിട്ടിലല്ലേ പാലു കിട്ടുകയുള്ളു. ഈശ്വരൻ മനുഷ്യനായി അവതരിക്കുന്നു. ഒരു തടാകത്തിലെ താണ കുഴിയിൽ അനേകം മത്സ്യ ങ്ങൾ ഒരുമിച്ചു കൂടുംപോലെ, അവതാരപുരുഷനിൽ ഐശ്വര്യത്തിൻെറ സാന്നിദ്ധ്യം ഒട്ടേറെയുണ്ട്.'

ശ്രീകൃഷ്ണൻ, ചൈതന്യൻ, യേശുക്രിസ്തു ഇവരെപ്പോലെ ശ്രീരാമ കൃഷ്ണനും ഒരവതാരപുരുഷൻതന്നെയോ എന്ന് ചില ഭക്തന്മാർ വിസ്മയിച്ചു.

## അദ്ധ്യായം ഒമ്പത്

1883 സെപ്റ്റംബർ 9, ഞായറാഴ്ച

**ദക്ഷിണേശ്വരത്ത് രതൻ മുതലായ ഭക്തന്മാരുടെ കൂടെ**

(ശ്രീരാമകൃഷ്ണന് ഒരേ ചിന്ത, ഒരേ വാർത്ത - ഈശ്വരൻ - അതാണ് സാമർത്ഥ്യം.)

ശ്രീരാമകൃഷ്ണൻ കാളീകോവിലിലെ മുമ്പറഞ്ഞ മുറിയിൽ ചെറു കട്ടിലിൽ ഇരിക്കുന്നു, മുഖം സ്മേരസുന്ദരം. ഭക്തന്മാരുമായി സംഭാഷണം ചെയ്യുന്നു. അദ്ദേഹം ആഹാരം കഴിച്ചുകഴിഞ്ഞു. നേരം രണ്ടുമണിയാ യിരിക്കും.

ഭാദ്രമാസത്തിലെ ശുക്ലസപ്തമി. മുറിയുടെ തറയിൽ രാഖാൽ, മാസ്റ്റർ, രതൻ ഇവരിരിക്കുന്നു. രാമലാൽ, രാമചാറ്റർജി, ഹസ്രേ തുടങ്ങിയവർ ഇടയ്ക്കുവരുന്നു, ഇരിക്കുന്നു. രതൻ ശ്രീ യദുമല്ലികൻെറ തോട്ടം കാര്യസ്ഥനാകുന്നു. ഗുരുദേവൻെറ ഒരു ഭക്തൻ; ചിലപ്പോഴൊക്കെ വന്നു കാണാറുണ്ട്. ഗുരുദേവൻ അദ്ദേഹവുമായി വർത്തമാനം പറയുന്നു. യദുമല്ലികൻെറ കല്ക്കത്താഭവനത്തിൽ നീലകണ്ഠൻെറ യാത്രകളി ഉണ്ടായിരിക്കുമെന്നു രതൻ പറഞ്ഞു.

രതൻ: അങ്ങും വരണം. ഇന്ന ദിവസം കളിയുണ്ടാകുമെന്ന് അവർ പറഞ്ഞയച്ചിരിക്കുന്നു.

ശ്രീരാമ: അതുകൊള്ളാം. എനിക്കു പോകാനാഗ്രഹമുണ്ട്. ആഹാ! നിലകണ്ഠൻ എന്തൊരു ഭക്തിയോടെ പാടുന്നു!

ഒരു ഭക്തൻ: അതു വാസ്തവമാണ്.

ശ്രീരാമ: പാട്ടു പാടിപ്പാടി അദ്ദേഹത്തിൻെറ കണ്ണിൽ വെള്ളം നിറയുന്നു. (രതനോട്) രാത്രി അവിടെ കൂടിക്കളയാമെന്നു വിചാരമുണ്ട്.

രതൻ: അതു വളരെ നന്നായിരിക്കും.

രാമചാറ്റർജി മുതലായി പലരും യദുമല്ലികൻെറ വീട്ടിൽ നടന്ന മെതിയടിമോഷണത്തെക്കുറിച്ച് രതനോടന്വേഷിച്ചു.

രതൻ: യദുബാബുവിൻെറ വീട്ടിലെ തേവാരപ്പുരയിൽനിന്നും ദേവൻെറ സ്വർണ്ണപാദുകം മോഷണംപോയി. അതുകൊണ്ട് വീട്ടിൽ വലിയ ബഹളമായിരിക്കയാണ്. താലംവെച്ച് കള്ളനെ കണ്ടുപിടിക്കാൻ ശ്രമിക്കും. എല്ലാവരും ഒരു മുറിയിലിരിക്കും. കട്ടവൻെറ നേരേ താലം നീങ്ങിച്ചെല്ലും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) താലം നീങ്ങുന്നതെങ്ങനെ? തനിയെ അനങ്ങും?

രതൻ: ഇല്ല. ഒരാൾ കൈയ്കൊണ്ട് അമർത്തിക്കൊണ്ടിരിക്കും.

ഒരു ഭക്തൻ: അതിലെന്തോ കൈയുടെ കൗശലമുണ്ട് - കൈയുടെ സാമർത്ഥ്യം.

ശ്രീരാമ: ഏതു സാമർത്ഥ്യംകൊണ്ട് ഭഗവാനെ പ്രാപിക്കാനൊക്കുന്നുവോ ആ സാമർത്ഥ്യംതന്നെ സാമർത്ഥ്യം. ആ സാമർത്ഥ്യം സാമർത്ഥ്യം.

## അദ്ധ്യായം പത്ത്

### താന്ത്രികസാധനയും സന്താനഭാവവും

വർത്തമാനങ്ങളോരോന്നു നടക്കുന്നു. അങ്ങനെയിരിക്കെ ഏതാനും ബംഗാളിമാന്യന്മാർ മുറിയിലെത്തി ഗുരുദേവനെ വണങ്ങി ഇരുന്നു. അവരിലൊരാളെ ശ്രീരാമകൃഷ്ണനു നേരത്തെ പരിചയമുണ്ട്. ഇവർ തന്ത്രസാധന ചെയ്യുന്നവരാണ്, പഞ്ച'മ'കാരസാധന. അന്തര്യാമിയായ ഗുരുദേവൻ അവരുടെ മനോഭാവങ്ങളെല്ലാം മനസ്സിലാക്കി. അക്കൂട്ടത്തിലൊരുവൻ മതത്തിൻെറ പേരിൽ പാപകർമ്മങ്ങൾ ചെയ്തുപോരുന്നു എന്നും കേട്ടിരുന്നു. ആ മനുഷ്യൻ ഒരു വലിയ ആളുടെ സഹോദരൻെറ വിധവയുമായി അവിഹിതമായ പ്രണയത്തിൽ ഏർപ്പെട്ടിരുന്നു എന്നും മതത്തിൻെറ നാമത്തിൽ അവരുമായി പഞ്ച'മ'കാരസാധന ചെയ്തു വരുന്നു എന്നും കേൾവിപ്പെട്ടിരുന്നു.

(ശ്രീരാമകൃഷ്ണൻെറ സന്താനഭാവം. ഓരോ സ്ത്രീയെയും അമ്മയായി കണ്ടിരുന്നു - വേശ്യയെപ്പോലും - ഏവരും ഭഗവതിയുടെ ഓരോ രൂപമെന്നു കണ്ടിരുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അചലാനന്ദനെവിടെ? കാളീകിങ്കരൻ! അന്നൊരിക്കൽ വന്നിരുന്നു. വേറൊരാൾ, എന്തോ ഒരു സിങ്ങും. (മാസ്റ്റർ മുതൽപേരോട്) അചലാനന്ദൻെറയും അദ്ദേഹത്തിൻെറ ശിഷ്യന്മാരുടേയും ഭാവം ഒന്നു വേറേയാണ്. എൻേറത് സന്താന ഭാവമാണ്.

വന്ന മാന്യന്മാർ മിണ്ടാതിരിക്കുന്നു; മുഖത്തൊരു മിണ്ടാട്ടവുമില്ല.

(പൂർവ്വവൃത്താന്തം. അചലാനന്ദൻെറ താന്ത്രികസാധന)

ശ്രീരാമ: സന്താനഭാവമാണെൻേറത്. അചലാനന്ദൻ ഇടയ്ക്കിടെ ഇവിടെ വന്നു താമസിക്കാറുണ്ട്. ധാരാളം മദ്യം സേവിക്കുമായിരുന്നു. എൻെറ സന്താനഭാവത്തെപ്പറ്റി കേട്ട്, തൻെറ ഭാവത്തെ മുറുകെ പിടിച്ചു കൊണ്ട് ഒടുക്കം എന്നോടു ചോദിക്കാറുണ്ട്: 'സ്ത്രീകളോടുള്ള വീരഭാവ സാധനയെ നിങ്ങളെന്തുകൊണ്ടു സ്വീകരിക്കുന്നില്ല? ശിവൻെറ ശാസനയെ മാനിക്കയില്ലെന്നോ? ശിവനാണ് തന്ത്രം രചിച്ചിരിക്കുന്നത്. അതിൽ സകലഭാവത്തിലുമുള്ള സാധനകളുണ്ട് - വീരഭാവസാധനയുമുണ്ട്.' ഞാനതിനു പറഞ്ഞു: 'ആർക്കറിയാമപ്പാ? എനിക്കതൊന്നും തീരെ പിടിക്കുന്നില്ല. സന്താനഭാവമാണെനിക്ക്.'

(പിതാവിൻെറ കർത്തവ്യം - സിദ്ധികളുടെയും പഞ്ച'മ'കാരത്തിൻെറയും നിന്ദ.)

ശ്രീരാമ: അചലാനന്ദൻ പിള്ളേർക്കൊന്നും ചെലവിനു കൊടുത്തിരുന്നില്ല. 'പിള്ളേരെ ഈശ്വരൻ നോക്കും. അതൊക്കെ ഈശ്വരേച്ഛ,' എന്നയാൾ എന്നോടു പറഞ്ഞു. ഞാൻ കേട്ടു മിണ്ടാതിരുന്നു. എങ്കിലും ഉള്ളിൽ വിചാരിച്ചു: "പിള്ളേർക്ക് ആരു ചെലവിനു കൊടുക്കും? പിള്ളേരെയും വീട്ടുകാരെയും ഉപേക്ഷിച്ചെന്നും പറഞ്ഞു പണം സമ്പാദിക്കാനുള്ള ഒരു സൂത്രമല്ലേ ഇതെന്നു വിചാരിക്കുന്നു. 'ഇദ്ദേഹം എല്ലാം ത്യജിച്ചിരിക്കുന്നു' എന്നാളുകൾ വിചാരിക്കും. പിന്നെ ധാരാളം പണം വന്നുവീഴും."

വ്യവഹാരത്തിൽ ജയിക്കാൻ, പണം ധാരാളം നേടാൻ, വ്യവഹാരം ജയിക്കാനും സ്വത്തു സമ്പാദിക്കാനും മറ്റുള്ളവരെ സഹായിക്കാൻ, ഇതിനുവേണ്ടിയോ സാധന? വളരെ നീചബുദ്ധികളുടെ ഏർപ്പാടാണിത്.

ഉണ്ണാനും ഉടുക്കാനും, കിടക്കാനൊരിടമുണ്ടാക്കാനും, ഈശ്വരസേവയ്ക്കും, ഭക്തന്മാരുടെയും സത്തുക്കളുടെയും ശുശ്രൂഷയ്ക്കും, മുമ്പിൽ വന്നുചാടുന്ന പാവങ്ങളെ സഹായിക്കുന്നതിനും, പണം കൊള്ളാം. ഇതൊക്കെ പണത്തിൻെറ സദുപയോഗം. പണം പ്രതാപത്തിനും ഭോഗത്തിനും വേണ്ടിയുള്ളതല്ല. ദേഹസുഖം സമ്പാദിക്കാനല്ല ധനം - ലോകമാന്യത നേടാനുമല്ല.

ആളുകൾ സിദ്ധിക്കുവേണ്ടി തന്ത്രശാസ്ത്രമനുസരിച്ച് പഞ്ച'മ'കാര സാധനയനുഷ്ഠിക്കുന്നു. പക്ഷേ, അതെന്തൊരു ഹീനബുദ്ധി! കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: 'അനിയാ, അഷ്ടസിദ്ധികളിൽ ഒന്നു കിട്ടിയാൽ നിൻെറ ശക്തിയല്പം കൂട്ടാൻ കഴിയും, എന്നുവെച്ച് എന്നെ കിട്ടുകയില്ല.' സിദ്ധിയിരുന്നാൽ മായ പോവില്ല. മായകൊണ്ട് വീണ്ടും അഹംകാരവും വരും. എന്തൊരു നീചബുദ്ധി! ഗുഹ്യസ്ഥാനത്തുകൂടി മൂന്നു തുള്ളിച്ചാരായം ഉള്ളിലാക്കിയതുകൊണ്ടെന്തുണ്ടായി? അല്ല, ഇനിയൊരു കേസ്സിൽ ജയിച്ചെന്നുവെച്ചിട്ടോ?

(ദീർഘായുസ്സു കിട്ടാൻ ഹഠയോഗംകൊണ്ടു പ്രയോജനമുണ്ടോ?)

ശ്രീരാമ: ശരീരവും ധനവും - ഇതൊക്കെ അനിത്യം. ഇവയ്ക്കു

വേണ്ടി എന്തിനിത്ര? ഹഠയോഗികളുടെ അവസ്ഥ കാണുന്നില്ലേ? ശരീരമെങ്ങനെ നെടുനാൾ നിലനിർത്താം? ആ വഴിക്കാണ് നോട്ടം മുഴുവൻ! ഈശ്വരൻെറ നേരെ ലക്ഷ്യമില്ല, നൗളിയും ധൗതിയുമൊക്കെക്കൊണ്ട് വയറു ശുദ്ധമാക്കുകമാത്രം ചെയ്യുന്നു. കുഴലിൽക്കൂടി പാലു കുടിക്കുന്നു! ഒക്കെ ഈ ഒരൊറ്റ ഉദ്ദേശത്തിനുവേണ്ടി.

ഒരിടത്തൊരു തട്ടാനുണ്ടായിരുന്നു, അയാളുടെ നാക്കു തിരിഞ്ഞ് അണ്ണാക്കിലോട്ടിപ്പിടിച്ചു. അയാളപ്പോൾ ജഡസമാധിയിലെന്നപോലെയായി. അനങ്ങാനും നീങ്ങാനും മേല. ഈ നിലയിൽ പലനാളിരുന്നു. എല്ലാവരും വന്നു പൂജിച്ചു. കുറേക്കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ പെട്ടെന്ന് അയാളുടെ നാക്കു നേരെയായി. അപ്പോൾ പഴയപടി ബോധം വീണു. അയാൾ വീണ്ടും തട്ടാൻെറ പണിയും തുടങ്ങി. (എല്ലാവരും ചിരിക്കുന്നു.)

ഇതെല്ലാം ശരീരത്തിൻെറ കാര്യമാണ്; അതുകൊണ്ട് ഈശ്വരനുമായി വലിയ ബന്ധമൊന്നുമില്ല. ശാലഗ്രാമത്തിലെ അണ്ണാച്ചിക്ക് (അയാളുടെ മകൻ വംശലോചനന് കച്ചവടമുണ്ടായിരുന്നു) എൺപത്തിരണ്ടുതരം ആസനങ്ങൾ അറിയാമായിരുന്നു. അയാൾ യോഗസമാധിയെക്കുറിച്ച് എന്തൊക്കെ പറയുമായിരുന്നു! പക്ഷേ ഉള്ളുക്കുള്ളിൽ മനസ്സ് കാമിനീകാഞ്ചനത്തിലായിരുന്നു. ദിവാൻ മദനഭട്ടൻെറ എത്രയോ ആയിരം രൂപയുടെ ഒരു നോട്ടു വീണുപോയി. പണത്തിലുള്ള ദുരകൊണ്ട് ഇയാൾ അതെടുത്ത് ഠപ്പന്ന് തിന്നുകളഞ്ഞു - മിഴുങ്ങിക്കളഞ്ഞു, പിന്നീടെങ്ങനെയെങ്കിലും പുറത്തെടുത്തുകൊള്ളാമെന്നു കരുതിക്കൊണ്ട്. നോട്ടു പക്ഷേ എടുത്തു. ഒടുക്കം മൂന്നുകൊല്ലം ജയിലിലും. ഞാനെൻെറ ശുദ്ധ ഗതിക്ക് അയാൾ വളരെ പുരോഗമിച്ചയാളാണെന്നു വിചാരിച്ചിരുന്നു. ഈശ്വരനാണേ നേര്!

(പൂർവ്വവൃത്താന്തം - മഹേന്ദ്രപാലൻെറ പണം മടക്കിക്കൊടുത്തത്.)

എണ്ണക്കാരി ഭഗവതി - കർത്താഭജസംഘം. സ്ത്രീകളുമൊരുമിച്ചുള്ള സാധനയുടെ നിന്ദനം.

ശ്രീരാമ: സിന്ധിയിലെ മഹേന്ദ്രപാലൻ ഇവിടെ രാമലാലൻെറ പക്കൽ അഞ്ചുരൂപാ കൊടുത്തുംവെച്ചുപോയി. അയാൾ പൊയ്ക്കഴിഞ്ഞപ്പോൾ രാമലാലൻ അതെന്നോടു പറഞ്ഞു. 'എന്തിനു തന്നു?' എന്നു ഞാൻ ചോദിച്ചു. 'ഇവിടുത്തേയ്ക്കുവേണ്ടി,' എന്ന് രാമലാലൻ പറഞ്ഞു. അപ്പോൾ തോന്നി, പാലിനെന്തോ ബാക്കി കൊടുക്കാനുണ്ട്, അതിൽ കുറെ കൊടുത്തുതീർക്കാമല്ലോ, എന്ന്. ആവൂ, എൻറമ്മേ! രാത്രി ഉറങ്ങാൻ കിടന്നു, പെട്ടെന്നു ചാടിയെഴുന്നേറ്റു. നെഞ്ചിനകത്ത് പൂച്ചയങ്ങനെ മാന്തുംപോലെ തോന്നി. ഉടൻ രാമലാലൻെറ അടുത്തുചെന്ന്, 'ആർക്കുവേണ്ടിത്തന്നു? നിൻെറ അമ്മായിക്കു വേണ്ടിത്തന്നതാണോ,' എന്നു ചോദിച്ചു. 'അല്ല, അവിടുത്തേയ്ക്കു വേണ്ടിത്തന്നതാണ്,' എന്നു പറഞ്ഞു രാമലാലൻ. അപ്പോൾ ഞാൻ പറഞ്ഞു: 'വയ്യ, ഈ നിമിഷം രൂപ തിരിയെ കൊണ്ടുക്കൊടുത്തിട്ടു വാ. അങ്ങനെ ചെയ്തില്ലെങ്കിൽ

എനിയ്ക്ക് സമാധാനമുണ്ടാവില്ല.' രാമലാലൻ വെളുപ്പിനെ എഴുന്നേറ്റു പോയി രൂപ തിരിച്ചേല്പിച്ചിട്ടു വന്നപ്പോൾ സമാധാനമായി.

ആ നാട്ടിലൊരു എണ്ണക്കാരി ഭഗവതിയുണ്ടായിരുന്നു, കർത്താഭജ സമ്പ്രദായത്തിൽപ്പെട്ടവൾ. ഇവർ സ്ത്രീകളേയുംവെച്ചുകൊണ്ടാണ് സാധന ചെയ്യുന്നത്. ഒരു പുരുഷനില്ലെങ്കിൽ സ്ത്രീയുടെ സാധനയും ഭജനയും നടക്കുകില്ല. ആ പുരുഷനെ 'രാഗകൃഷ്ണൻ' എന്നു വിളിക്കുന്നു. 'കൃഷ്ണനെ കിട്ടിയോ?' എന്നവർ മൂന്നു തവണ അന്വേഷിക്കുന്നു. 'കിട്ടി' എന്ന് ആ സ്ത്രീ മൂന്നുതവണ മറുപടി പറയും.

ഭഗവതി ഒരു ശൂദ്രസ്ത്രീ, എണ്ണക്കച്ചവടക്കാരി. എല്ലാവരും ചെന്ന് അവളെ നമസ്കരിച്ച് കാലിലെ പൊടി ശിരസ്സിലണിഞ്ഞുപോന്നു. അപ്പോൾ ജമിന്ദാർക്ക് വലിയ ദേഷ്യമായി. ഞാനയാളെ കണ്ടിട്ടുണ്ട്. ജമിന്ദാരൊരു ദുഷ്ടനെ പറഞ്ഞയച്ചു; അവൻെറ പിടിയിൽപ്പെട്ട് അവൾക്ക് ഗർഭമുണ്ടായി.

ഒരുദിവസം ഒരു പണക്കാരനിവിടെ വന്നു. ആ മനുഷ്യൻ എന്നോടു പറഞ്ഞു: 'മഹാശയ, ഈ കേസ്സു ജയിക്കാൻ അവിടുന്നെന്തെങ്കിലും ചെയ്തുതരണം. അവിടുത്തെ പേരു കേട്ടു ഞാൻ വന്നിരിക്കയാണ്.' ഞാൻ പറഞ്ഞു: 'അപ്പാ, അതു ഞാനല്ല; നിങ്ങൾക്കു തെറ്റിപ്പോയി. അത്. അചലാനന്ദനാണ്.'

ഈശ്വരനിൽ ശരിയായ ഭക്തിയുള്ളവൻ ശരീരം, ധനം ഇവയൊന്നും വിലവെയ്ക്കുകയില്ല. അയാളാലോചിക്കും, എന്ത്, ദേഹസുഖത്തിനു വേണ്ടി, ലോകമാന്യതയ്ക്കുവേണ്ടി, പണത്തിനു വേണ്ടി, ഇവയ്ക്കു വേണ്ടി ജപവും തപവും ചെയ്കയോ? ഇവയെല്ലാം അനിത്യം, രണ്ടുനാലു നാളത്തേയ്ക്കുമാത്രം.

വന്ന മാന്യന്മാർ എഴുന്നേറ്റു നമസ്കരിച്ചുകൊണ്ട് പറഞ്ഞു: 'അപ്പോൾ ഞങ്ങൾ വരട്ടെ.' ഇതും പറഞ്ഞ് അവർ പോയി. ശ്രീരാമ കൃഷ്ണൻ അല്പമൊരു ചിരിയോടെ മാസ്റ്ററോടു പറഞ്ഞു: 'കള്ളന്മാർ മതകാര്യങ്ങൾ കേൾക്കുകില്ല.' (എല്ലാവരും ചിരിക്കുന്നു.)

## അദ്ധ്യായം പതിനൊന്ന്

### ഈശ്വരവിശ്വാസമാണ് ആത്മവിശ്വാസത്തിൻെറ മൂലം

ശ്രീരാമ: (മാസ്റ്ററോട്, മന്ദഹസിച്ചുകൊണ്ട്) ആട്ടെ, നരേന്ദ്രനെങ്ങനെ?

മാസ്റ്റർ: ബഹുകേമൻ.

ശ്രീരാമ: നോക്കു, പഠിപ്പുപോലെതന്നെ അവനു ബുദ്ധിയുമുണ്ട്. കൂടാതെ, പാട്ടു പാടാം, മൃദംഗവും മറ്റും വായിക്കാം. മാത്രമോ, ജിതേന്ദ്രിയനും; കല്യാണം കഴിക്കയില്ലെന്നും പറയുന്നു.

മാസ്റ്റർ: പാപം പാപമെന്നു എപ്പോഴും നിനച്ചുകൊണ്ടിരുന്നാൽ പാപിയായിപ്പോകുമെന്ന് അങ്ങു പറയുകയുണ്ടായി; അയാൾക്കുപിന്നെ

ഉയരാനൊക്കില്ല. 'ഞാനീശ്വരൻെറ സന്താനമാകുന്നു,' എന്ന വിശ്വാസ മുണ്ടെന്നുവരികിൽ വേഗം വേഗം ഉത്കർഷമുണ്ടാകുമല്ലോ.

(പൂർവ്വവൃത്താന്തം - കൃഷ്ണകിശോരൻെറ വിശ്വാസം. ഹലധാരിയുടെ അച്ഛൻെറ വിശ്വാസം.)

ശ്രീരാമ: അതെ, വിശ്വാസം കൃഷ്ണകിശോരന് എന്തൊരു വിശ്വാസം! അദ്ദേഹം പറയാറുണ്ട്, 'ഞാൻ ഈശ്വരനാമം ഒരിക്കൽ ജപിച്ചിരിക്കുന്നു.' ഇനിയെനിക്കെന്തു പാപം? ഞാൻ ശുദ്ധനും നിർമ്മലനുമായിരിക്കുന്നു.' ഹലധാരി ഒരിക്കൽ പറഞ്ഞു: 'അജാമിളൻ വീണ്ടും നാരായണനെക്കുറിച്ച് തപസ്സിനായി പോയി. തപസ്സുകൂടാതെ ഭഗവത്കൃപ നേടാനൊക്കുമോ? 'നാരായണ' എന്നു വെറുതെ ഒരിക്കലൊന്നു പറഞ്ഞതുകൊണ്ടെന്താവും?' ഇതുകേട്ടു കൃഷ്ണകിശോരന് എന്തൊരു ദേഷ്യമായെന്നോ; പിന്നെ പൂവു പറിക്കാൻ ഇവിടത്തെ തോട്ടത്തിൽ വന്നസമയം ഹലധാരിയുടെ നേരെ തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല.

ഹലധാരിയുടെ അച്ഛൻ മഹാഭക്തനായിരുന്നു. കുളിക്കുന്ന സമയം അരവരെ വെള്ളത്തിൽനിന്നുകൊണ്ട് മന്ത്രോച്ചാരണം ചെയ്യുമ്പോൾ, 'രക്തവർണ്ണം ചതുർമുഖം' ഇവയെല്ലാം ധ്യാനിക്കുമ്പോൾ, അപ്പോൾ കണ്ണിൽനിന്നും പ്രേമാശ്രു പൊഴിഞ്ഞിരുന്നു.

ഒരുദിവസം ആര്യദഹയിലുള്ള കുളിക്കടവിൽ ഒരു മഹാത്മാവു വന്നുചേർന്നു. ഞങ്ങൾ കാണാൻ പോകണമെന്നതിനെക്കുറിച്ച് വർത്ത മാനം വന്നു. ഹലധാരി ചോദിച്ചു: 'ആ പഞ്ചഭൂതംകൊണ്ടുള്ള പഞ്ജരം കാണാൻ പോയിട്ടെന്തു കാര്യം?' പിന്നീട് ആ വാർത്ത കൃഷ്ണ കിശോരൻ കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'എന്ത്! മഹാത്മാവിനെ കണ്ടിട്ടെന്തു കാര്യം എന്നു പറഞ്ഞോ? കൃഷ്ണനാമം ജപിക്കുന്നവൻെറ, രാമനാമം ഉച്ചരിക്കുന്നവൻെറ, ദേഹം ചിന്മയദേഹമായിത്തീരുന്നു. അദ്ദേഹം പിന്നെ സർവ്വവും ചിന്മയമായിക്കാണുന്നു. 'ചിന്മയശ്യാമൻ ചിന്മയധാമം' അദ്ദേഹം പിന്നെയും പറഞ്ഞു: *'ഒരു തവണ രാമനാമമോ കൃഷ്ണനാമമോ ജപിച്ചാൽ നൂറുതവണ സന്ധ്യാവന്ദനം ചെയ്തതിൻെറ ഫലം ലഭിക്കും.'

അദ്ദേഹത്തിൻെറ ഒരു മകൻ മരിച്ചപ്പോൾ, പ്രാണൻ പോണ സമയത്ത് രാമനാമം ജപിച്ചു. കൃഷ്ണകിശോരൻ പറഞ്ഞു: 'അവൻ രാമനാമം ജപിച്ചു. അവനിനിയെന്തു ചിന്ത!' എന്നാലും ഇടയ്ക്കിടയ്ക്ക് കരഞ്ഞി രുന്നു, പുത്രശോകം.

കൃഷ്ണകിശോരൻ വൃന്ദാവനത്തിൽ പോയപ്പോൾ വെള്ളത്തിനു ദാഹിച്ച് ഒരു ചെരുപ്പുകുത്തിയോടു പറഞ്ഞു: 'നീ 'ശിവ' എന്നു ചൊല്ലൂ!' എന്ന്. അയാൾ ശിവനാമം ഉച്ചരിച്ചുകൊണ്ട് വെള്ളം കോരിക്കൊടുത്തു. അത്തരം യാഥാസ്ഥിതികനായ ബ്രാഹ്മണൻ ആ വെള്ളം കുടിച്ചു!

---

* ഏകോഽപി കൃഷ്ണസ്യ കൃതഃ പ്രണാമോ ദശാശ്വമേധാവഭൃഥേന തുല്യഃ
ദശാശ്വമേധീ പുനരേതി ജന്മ കൃഷ്ണപ്രണാമീ ന പുനർഭവായ (ഭാരതം)

എന്തൊരു വിശ്വാസം!

വിശ്വാസമില്ലാതെ ചെയ്യുന്ന പൂജ, തപം, സന്ധ്യ മുതലായവ കൊണ്ടൊന്നും ഒരു കാര്യവുമില്ല. എന്തു പറയുന്നു?

മാസ്റ്റർ: അങ്ങു പറയുന്നതു നേരാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ആളുകൾ ഗംഗയിൽ കുളിക്കാൻ വരുന്നത് ഞാൻ കാണാറുണ്ട്. എന്തെല്ലാം നാട്ടുകാര്യങ്ങൾ അവർ പറയുന്നു! വിധവയായ അമ്മായി പറയും: 'ആവൂ, ഞാനില്ലെങ്കിൽ ദുർഗ്ഗാപൂജ നടക്കില്ല. തിരി തെറുക്കുന്നതും കൂടി! വീട്ടിൽ വല്ല കല്ല്യാണാഘോഷവും വന്നാൽ എല്ലാം ഞാൻതന്നെവേണം ചെയ്യാൻ. വധുവിൻേറയും വരൻേറ യും പൂമെത്ത വിരിക്കലും, എന്നുവേണ്ട കരിഞ്ഞാലി മേടിക്കണ കാര്യം വരെ നോക്കണം ഞാൻ.'

മാസ്റ്റർ: അതെ, പക്ഷേ അവരെയെന്തിനു കുറ്റം പറയണം? അല്ലാതെങ്ങനെ നേരം കളയും?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ചിലരുടെ വീട്ടിൽ തേവാരപ്പുര മട്ടുപ്പാ വിലായിരിക്കും; അവിടെ നാരായണപൂജ നടത്തുന്നു. പൂജയ്ക്കുള്ള നിവേദ്യം അടുക്കലും പൂവൊരുക്കലും ചന്ദനമരയ്ക്കലും ഒക്കെ ചെയ്യുന്നു. എന്നാൽ ഈശ്വരനാമം ഒന്നുപോലുമില്ല. 'ഇന്നെന്തു കൂട്ടാൻ വെയ്ക്കണം? ഇന്ന് ചന്തയിൽ നല്ലതൊന്നും കിട്ടിയില്ല. ഇന്നത്തെ ആ തോരൻ കേമമായിരുന്നു. ആ പയ്യൻ എൻെറ ഇളയച്ഛൻെറ മകനാണ്. എടേ, നിനക്കിപ്പോഴും ആ ജോലിയുണ്ടോ? എനിക്കു സുഖമാണോ എന്നൊന്നും എന്നോടു ചോദിക്കരുത്! എൻെറ ഹരി പൊയ്പോയി.' ഈ വക വർത്തമാനങ്ങൾ! ആലോചിച്ചുനോക്കു, പൂജാമുറിയിൽ പൂജാ സമയത്ത് ഈ വക നാട്ടുവർത്തമാനങ്ങൾ!

മാസ്റ്റർ: അതെ, അധികം കൂട്ടരും ഇങ്ങനെയാണ്. അങ്ങു പറയും പോലെ ഈശ്വരനിൽ ഗാഢഭക്തിയുള്ളവർക്ക് അധികംനാൾ ഈവക പൂജകൾ ചെയ്യാനാവുമോ?

## അദ്ധ്യായം പന്ത്രണ്ട്

**ചിന്മയരൂപമെന്ത്?**

ബ്രഹ്മജ്ഞാനത്തിനുശേഷം വിജ്ഞാനം - ഈശ്വരൻ മാത്രം സത്യം. ഗുരുദേവൻ മാസ്റ്ററുമായി തനിച്ചു സംഭാഷണം ചെയ്തുകൊണ്ടിരുന്നു.

മാസ്റ്റർ: ഈശ്വരനാണ് എല്ലാമായിരിക്കുന്നത് എന്നു വരികിൽ ഇത്ര യേറെ ഭിന്നഭാവങ്ങളെന്തുകൊണ്ടാണ്?

ശ്രീരാമ: വിഭുരൂപേണ ഈശ്വരൻ സർവ്വഭൂതങ്ങളിലും വാഴുന്നു; പക്ഷേ ശക്തിക്ക് ഭേദമുണ്ട്. ചിലയിടങ്ങളിൽ വിദ്യാശക്തി, ചിലയിട ങ്ങളിൽ അവിദ്യാശക്തി; ചിലയിടത്ത് അധികം ശക്തി, ചിലയിടത്ത് കുറച്ചു ശക്തി. മനുഷ്യരുടെയിടയ്ക്ക് തെമ്മാടികളും ചതിയന്മാരും

ഉള്ളതു കാണുന്നില്ലേ? കടുവയേപ്പോലെ ഭയങ്കരന്മാരായ മനുഷ്യരു മുണ്ട്. 'ചതിയൻനാരായണൻ, കടുവാനാരായണൻ,' എന്നു ഞാനവരെ കരുതുന്നു.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) അവരെ അകലെനിന്നു വേണം നമസ്കരി ക്കാൻ. കടുവാനാരായണനെ അടുത്തുചെന്നു കെട്ടിപ്പിടിച്ചാൽ പിടിച്ചു തിന്നുകളയും.

ശ്രീരാമ: അദ്ദേഹവും അദ്ദേഹത്തിൻെറ ശക്തിയും - ബ്രഹ്മവും ശക്തിയും, ഇവയല്ലാതെ വേറൊന്നുമില്ല. നാരദൻ ശ്രീരാമചന്ദ്രനെ സ്തോത്രം ചെയ്യുമ്പോൾ പറഞ്ഞു: 'അല്ലയോ രാമ, അവിടുന്നു ശിവൻ, സീത ഭഗവതിയും; അങ്ങ് ബ്രഹ്മാവ്, സീത ബ്രഹ്മാണി; അങ്ങ് നാരായണൻ, സീത ലക്ഷ്മീഭഗവതി; പുല്ലിംഗവാചകമായുള്ളതെല്ലാം അവിടുന്ന്, സ്ത്രീലിംഗവാചകമൊക്കെ സീതയും.'

മാസ്റ്റർ: പിന്നെ ചിന്മയരൂപമോ?

ശ്രീരാമകൃഷ്ണൻ തെല്ലിട ആലോചിച്ചു. എന്നിട്ടു മെല്ലെ മെല്ലെ പറഞ്ഞു: 'എങ്ങനെയെന്നറിയാമോ? ജലംപോലെ............ ഇതെല്ലാം സാധന ചെയ്താൽ അറിയാറാകും.'

ശ്രീരാമ: നിങ്ങൾ രൂപത്തിൽ വിശ്വസിക്കുക. ബ്രഹ്മജ്ഞാന മുണ്ടായാൽപ്പിന്നെ അഭേദം. ബ്രഹ്മവും ശക്തിയും അഭേദം. അഗ്നിയും അതിൻെറ ദാഹകശക്തിയുംപോലെ. അഗ്നിയെ ഭാവനചെയ്താൽ ദാഹകശക്തി ഭാവനചെയ്യണം. ദാഹകശക്തി ഭാവന ചെയ്താൽ അഗ്നിയെ ഭാവനചെയ്യണം. പാലും അതിൻെറ വെളുപ്പുംപോലെ. വെള്ളവും തണുപ്പുംപോലെ.

എന്നാൽ ബ്രഹ്മജ്ഞാനത്തിനും അപ്പുറം ഒരവസ്ഥയുണ്ട്. ജ്ഞാനത്തിനുശേഷം വിജ്ഞാനം. ബോധമുള്ളവന്, ജ്ഞാനമുള്ളവന്, അജ്ഞാനവുമുണ്ട്. വസിഷ്ഠൻ തൻെറ നൂറു മക്കളുടെ മരണംകൊണ്ട് വ്യാകുലനായി. ജ്ഞാനിയായുള്ളവൻ എന്തുകൊണ്ട് ശോകാകുലനാ കുന്നു എന്ന് ലക്ഷ്മണൻ ചോദിച്ചപ്പോൾ രാമൻ പറഞ്ഞു: 'അനിയാ, ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോകുക; ജ്ഞാനമുള്ളവന് അജ്ഞാനവുമുണ്ട്. കാലിലൊരു മുള്ളു കൊണ്ടാൽ, വേറെ ഒന്നെടുത്ത് ആദ്യത്തേതിനെ പുറെത്തടുക്കണം, എന്നിട്ട് രണ്ടാമത്തെ മുള്ളും വലിച്ചെറിയണം.

മാസ്റ്റർ: ജ്ഞാനവും അജ്ഞാനവും രണ്ടും കളയേണ്ടതുണ്ടോ?

ശ്രീരാമ: ഉണ്ട്. അതാണു വിജ്ഞാനത്തിൻെറ പ്രയോജനം. കാണു ന്നില്ലേ, പ്രകാശത്തെക്കുറിച്ചറിയുന്നവന് അന്ധകാരത്തെക്കുറിച്ചും അറിവുണ്ട്. സുഖത്തെക്കുറിച്ചു ബോധമുള്ളവന് ദുഃഖബോധവുമുണ്ട്. പുണ്യബോധമുള്ളവന് പാപബോധവുമുണ്ട്. നല്ലതറിയുന്നവൻ തീയതു മറിയുന്നു. ശുചിത്വബോധമുള്ളവന് അശുചിത്വബോധവുമുണ്ട്. 'ഞാനെ'ന്ന ബോധമുള്ളവന് 'നീ' എന്ന ബോധവുമുണ്ട്.

വിജ്ഞാനമെന്നാലെന്ത്? അദ്ദേഹത്തെ വിശേഷരൂപത്തിൽ അറിയൽ, വിറകിൽ തീയുണ്ട്. ഈ അറിവിനെ, ഈ വിശ്വാസത്തെ, ജ്ഞാനമെന്നു പറയുന്നു. ആ തീയിൽ അരിവെയ്ക്കുക, ഉണ്ണുക, ഉണ്ട് സന്തുഷ്ടനും സമ്പുഷ്ടനുമാവുക. ഇതിൻെറ പേരാണു വിജ്ഞാനം. ഈശ്വരനുണ്ട് എന്ന് അകക്കാമ്പിൽ അറിയുന്നതു ജ്ഞാനം. അദ്ദേഹവുമായി സംഭാഷണം ചെയ്യുക, അദ്ദേഹത്തിൻെറ കൂടെ ആനന്ദിക്കുക - വാത്സല്യഭാവത്തിൽ, സഖ്യഭാവത്തിൽ, ദാസ്യഭാവത്തിൽ, മധുരഭാവത്തിൽ - ഇതിൻെറ പേരാണ് വിജ്ഞാനം. ജീവനും ജഗത്തുമായിത്തീർന്നിരിക്കുന്നത് ഈശ്വരനാകുന്നു എന്നു കാണുന്നത് വിജ്ഞാനമാകുന്നു.

ഒരു കൂട്ടരുടെ അഭിപ്രായത്തിൽ ഈശ്വരനെ കാണാനാവില്ല. ആര് ആരെ കാണും? ഈശ്വരൻ തന്നിൽ നിന്നന്യമാണോ തനിക്കു കാണാൻ? തന്നെ താൻ കാണുന്നു. കടലിലെ കരിനീരിൽ പോയാൽ പിന്നെ കപ്പൽ മടങ്ങിവരുന്നില്ല. അതുകൊണ്ട് തിരിച്ചുവന്ന് വിവരം തരുന്നില്ല.

മാസ്റ്റർ: അങ്ങു പറയുംപോലെ സ്മാരകസ്തൂപത്തിൻെറ മുകളിൽ കയറിയാൽ പിന്നെ താഴത്തെ കഥ അറിയുന്നില്ല. വണ്ടി, കുതിര, മദാമ്മ, സായിപ്പ്, പറമ്പ്, വീട്, മുറി, വാതില്, കട, ആപ്പീസ് ഈ വകയൊന്നും.

ശ്രീരാമ: ആട്ടെ, ഈയിടെ ഞാൻ കാളീകോവിലിൽ പോകാറില്ല. അതുകൊണ്ട് വല്ല ദോഷവും വരുമോ? നരേന്ദ്രനൊരു കാലത്തു പറഞ്ഞിരുന്നു, 'അദ്ദേഹമിപ്പൊഴും കാളീക്ഷേത്രത്തിൽ പോകുന്നല്ലോ!' എന്ന്.

മാസ്റ്റർ: അങ്ങേയ്ക്ക് ഓരോ ദിവസവും പുതിയ പുതിയ അവസ്ഥ യാണ്. അങ്ങേയ്ക്ക് പിന്നെയെന്തു ദോഷം?

ശ്രീരാമ: ആട്ടെ, ഹൃദയനുവേണ്ടി സേനനോട് അവർ പറഞ്ഞു: 'ഹൃദയന് കലശലായ സുഖക്കേടാണ്, അങ്ങ് അദ്ദേഹത്തിനുവേണ്ടി രണ്ടു മുണ്ടും രണ്ട് ഉടുപ്പും കൊണ്ടുവന്നാൽ ഞങ്ങൾ അദ്ദേഹത്തിൻെറ നാട്ടിലേയ്ക്ക് (സിഹോറിലേയ്ക്ക്) അയച്ചുകൊടുക്കാം.' സേനൻ കൊണ്ടുവന്നു, രണ്ടു രൂപാ! ഇതിനെന്തു പറയുന്നു? എന്തു മാത്രം പണം! എന്നിട്ടും കൊടുത്തതിത്! എന്തു പറയുന്നു?

മാസ്റ്റർ: ഈശ്വരനെ അറിയാൻ പുറപ്പെട്ടവർക്ക് ഈ മാതിരി പെരുമാറാൻ സാധിക്കയില്ല, ഈശ്വരജ്ഞാനം വേണമെന്നുദ്ദേശിക്കു ന്നവർക്ക്.

ശ്രീരാമ: ഈശ്വരൻമാത്രം സത്യം; ബാക്കിയെല്ലാം അസത്യം.

## അദ്ധ്യായം പതിമ്മൂന്ന്

1883 സെപ്റ്റംബർ 22, ശനിയാഴ്ച

### ശ്രീ അധരൻെറ ഗൃഹത്തിൽ, ഭക്തരോടൊത്ത്

(ശിശുവിൻെറ വിശ്വാസം. അയിത്തജാതിക്കാരും ശങ്കരാചാര്യരും. സജ്ജനഹൃദയം.)

ശ്രീരാമകൃഷ്ണദേവൻ കല്ക്കത്തയിൽ അധരൻെറ ഗൃഹത്തിൽ സമാഗതനായിരിക്കുന്നു. ഗുരുദേവൻ അധരൻെറ സന്ദർശനമുറിയിൽ ഇരിക്കുന്നു. സായന്തനസമയം. രാഖാൽ, അധരൻ, മാസ്റ്റർ, ഈശാനൻ* മുതലായി സ്ഥലത്തെ ആളുകൾ പലരും സന്നിഹിതരായിരുന്നു.

ശ്രീമാൻ ഈശാനചന്ദ്രമുഖ്യോപാദ്ധ്യായനെ ശ്രീരാമകൃഷ്ണദേവന് വലിയ കാര്യമായിരുന്നു. അദ്ദേഹം അക്കൗണ്ടൻറ് ജനറൽ ആപ്പീസ്സിൽ ഒരു സൂപ്രണ്ടായിരുന്നു. പെൻഷൻ പറ്റിയതിനുശേഷം അദ്ദേഹം ദാനധർമ്മങ്ങളും ജപധ്യാനങ്ങളും ചെയ്തുകഴിയുന്നു. ഇടയ്ക്കിടയ്ക്ക് ഗുരുദേവനെ ചെന്നു ദർശനം ചെയ്യും. മേച്ഛുയാ ബസാർ തെരുവിലുള്ള അദ്ദേഹത്തിൻെറ വീട്ടിൽ ഒരു ദിവസം ഗുരുദേവൻ ചെന്ന് നരേന്ദ്രാദി ഭക്തന്മാരോടൊത്ത് ആഹാരം കഴിച്ചു; അന്നേദിവസം ഒട്ടുമുക്കാലും അവിടെത്തന്നെ ഉണ്ടായിരുന്നു. അതു സംബന്ധിച്ച് ഈശാനൻ അനേകമാളുകളെ ക്ഷണിച്ചിരുന്നു.

നരേന്ദ്രൻ വരാമെന്നുവെച്ചിരുന്നു; പക്ഷേ അദ്ദേഹത്തിന് വരാനൊത്തില്ല. ഈശാനൻ പെൻഷൻ പറ്റിയതിനുശേഷം ഗുരുദേവസമീപം ദക്ഷിണേശ്വരത്ത് മിക്കവാറും വന്നുപൊയ്ക്കൊണ്ടിരുന്നു. ഭാട്പാറയിൽ ഗംഗാതീരത്ത് ഏകാന്തത്തിൽ ഇടയ്ക്കിടെ ഈശ്വരചിന്ത ചെയ്യുന്നു. ഈയിടെ, ഭാട്പാറയിൽ ഗായത്രീപുരശ്ചരണം നടത്താൻ ആഗ്രഹിച്ചിരുന്നു.

ശ്രീരാമ: (ഈശാനനോട്) നിങ്ങളൊരു കഥ പറയാറുണ്ടല്ലോ, കുട്ടി കത്തയച്ചത്.

ഈശാനൻ: (ചിരിച്ചുകൊണ്ട്) ഈശ്വരനാണ് നമ്മെ സൃഷ്ടിച്ചത് എന്ന് ഒരിക്കലൊരു കുട്ടി കേട്ടു. തൻെറ അപേക്ഷ അറിയിക്കാനായിട്ടവൻ

* ഈശാനൻെറ പുത്രന്മാരൊക്കെ അഭ്യസ്തവിദ്യർ. മൂത്തയാൾ ഗോപാലൻ ഡിസ്ട്രിക്ട് മജിസ്ട്രേറ്റ്. രണ്ടാമൻ ശ്രീശചന്ദ്രൻ ഡിസ്ട്രിക്ട് ജഡ്ജ്. നരേന്ദ്രൻെറ സഹപാഠി. സതീശന് നല്ലതുപോലെ മൃദംഗം വായിക്കാനറിയാം. അദ്ദേഹം ഘാസീപുരത്തിൽ സർക്കാർ ജോലിയിലാണ്. അദ്ദേഹത്തിൻെറ വീട്ടിൽ പരിവ്രാജകകാലത്ത് നരേന്ദ്രൻ കുറച്ചുദിവസം താമസിച്ചിരുന്നു. അവിടെ താമസിച്ചുകൊണ്ടാണ് അദ്ദേഹം പവനാഹാരിബാബയെ കാണാൻ പോയത്. സഹോദരന്മാരിലൊരാൾ ശ്രീ ഗിരീശൻ, കല്ക്കത്താ വിശ്വവിദ്യാലയത്തിലെ അസിസ്റ്റൻറ് രജിസ്ട്രാറായിട്ട് വളരെനാൾ ജോലി നോക്കി. ഈശാനൻ ദാനധർമ്മങ്ങൾ ഒട്ടനവധി ചെയ്ത് ഒടുവിൽ കടംകൊണ്ടു മൂടി വലഞ്ഞു. അദ്ദേഹത്തിൻെറ മരണത്തിനു വളരെ മുമ്പേ ഭാര്യ മരിച്ചുപോയി. ഈശാനൻ ഭാട്പാറയിൽ ഇടയ്ക്കിടയ്ക്ക് ഏകാന്തത്തിൽ പോയിരുന്ന് സാധനഭജനകൾ ചെയ്തിരുന്നു.

ഈശ്വരന് ഒരെഴുത്തെഴുതി തപാൽപെട്ടിയിലിട്ടു. 'സ്വർഗ്ഗ'ത്തിലേയ്ക്കു മേൽവിലാസവുംവെച്ചു. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) കണ്ടോ! ഈ പയ്യനെപ്പോലെ [1]വേണം. എന്നാൽ ശരിയായി. (ഈശാനനോട്) ഇനി, കർമ്മത്യാഗത്തിൻെറ ആ കഥ?

ഈശാനൻ: ഭഗവത്പ്രാപ്തിക്കുശേഷം സന്ധ്യാദികർമ്മങ്ങൾ വിട്ടുപോകുന്നു. ഗംഗാതീരത്തിൽ എല്ലാവരും സന്ധ്യാവന്ദനം ചെയ്തുകൊണ്ടിരിക്കുന്നു; ഒരാൾ മാത്രം ചെയ്യുന്നില്ല. കാരണം ചോദിച്ചപ്പോൾ അദ്ദേഹം പാറഞ്ഞു: 'എനിക്ക് അശൗചമാണ്;[2] സന്ധ്യ ചെയ്യാൻ പാടില്ല. മരിച്ച പുലയും പെറ്റ വാലായ്മയും രണ്ടും വന്നുകൂടിയിരിക്കുന്നു. അവിദ്യാമാതാവിൻെറ മരണം സംഭവിച്ചു; ആത്മാരാമൻെറ ജനനവും നടന്നു.'

ശ്രീരാമ: ഇനി ആത്മജ്ഞാനമുണ്ടായാൽ ജാതിഭേദം നില്ക്കില്ല - ആ കഥയോ?

ഈശാനൻ: കാശിയിൽ ഗംഗാസ്നാനം കഴിഞ്ഞ് ശങ്കരാചാര്യർ പടി കയറുകയായിരുന്നു. തത്സമയം പട്ടികളേയുംകൊണ്ടു നടക്കുന്ന ഒരു പറയനെ മുമ്പിൽ കണ്ടു, അദ്ദേഹം ചോദിച്ചു: 'എന്ത് നീയെന്നെ തൊട്ടോ!' പറയൻ പറഞ്ഞു: 'തമ്പുരാനേ, തമ്പുരാൻ എന്നെയും തൊട്ടില്ല; ഞാൻ തമ്പുരാനെയും തൊട്ടില്ല. ആത്മാവ് സകലരുടേയും അന്തര്യാമിയാണ്; അതു നിർലിപ്തവുമാകുന്നു. കള്ളിൻകുടത്തിലും ഗംഗാജലത്തിലും സൂര്യൻെറ പ്രതിബിംബം ഉണ്ടാകുന്നു; ഇവയ്ക്കു രണ്ടിനും വല്ല ഭേദവുമുണ്ടോ?'*

ശ്രീരാമ: പിന്നെ ആ സമന്വയത്തിൻെറ കഥ - സർവ്വമതങ്ങളിൽക്കൂടിയും ഭഗവാനെ പ്രാപിക്കാൻ കഴിയുമെന്നുള്ളത്.

ഈശാനൻ: 'ഹരി'യുടേയും 'ഹര'ൻെറയും ധാതു ഒന്ന്. പ്രത്യയത്തിൽ മാത്രമേ വ്യത്യാസമുള്ളു. ഹരിതന്നെ ഹരനും. വിശ്വാസമുണ്ടെങ്കിൽ മതി; ആരെ ആരാധിച്ചാലും കൊള്ളാം.

---

1. സ്വർഗ്ഗരാജ്യം പൈതങ്ങൾക്കു കാണിച്ചുകൊടുക്കപ്പെടും: എന്നാൽ പണ്ഡിതന്മാരിൽനിന്നും സമർത്ഥന്മാരിൽനിന്നും മറയ്ക്കപ്പെട്ടിരിക്കുന്നു. - ക്രിസ്തു

2. മൃതാ മോഹമയീ മാതാ, ജാതോ ബോധമയഃ സുതഃ, സൂതകദ്വയസമ്പ്രാപ്തൗ, കഥം സന്ധ്യാമുപാസ്മഹേ?

എൻെറ മോഹമാതാ മരിച്ചു; ബോധപുത്രൻ പിറന്നു. പുലയും വാലായ്മയും വന്നിരിക്കെ എങ്ങനെ ഞാൻ സന്ധ്യാവന്ദനം ചെയ്യും?
ഹൃദാകാശേ ചിദാദിത്യഃ സദാ ഭാസതി ഭാസതി
നാസ്തമേതി ന ചോദേതി കഥം സന്ധ്യാമുപാസ്മഹേ?
എൻെറ ഹൃദയാകാശത്തിൽ ജ്ഞാനസൂര്യൻ സദാ തിളങ്ങുന്നു. അത് ഉദിക്കുന്നുമില്ല, അസ്തമിക്കുന്നുമില്ല. അപ്പോൾ പിന്നെ ഞാനെങ്ങനെ എപ്പോൾ സന്ധ്യാവന്ദനം ചെയ്യും?' മൈത്രേയീ ഉപ. 2 -ാം അദ്ധ്യായം.

* സർവഭൂതസ്ഥമാത്മാനം സർവഭൂതാനി ചാത്മാനി, ഈക്ഷതേ യോഗയുക്താത്മാ........... ഗീത. 6.29

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ആ കഥയുംകൂടി - ഭക്തൻെറ ഹൃദയമാണ് സകലതിലുംവെച്ച് വലുത് എന്നുള്ളത്.

ഈശാനൻ: (ചിരിച്ചുകൊണ്ട്) എല്ലാറ്റിലുംവെച്ചു വലുതു പൃഥിവി, അതിനെക്കാൾ വലുതു സമുദ്രം; അതിലും വലുത് ആകാശം. എന്നാൽ വിഷ്ണുഭഗവാൻ ഒരു പാദംകൊണ്ട് സ്വർഗ്ഗവും ഭൂമിയും പാതാളവും, ത്രിലോകങ്ങളും വ്യാപിച്ചിരിക്കുന്നു. ആ വിഷ്ണുപദം ഭക്തൻെറ ഹൃദയ മദ്ധ്യത്തിലും! അതുകൊണ്ട് ഭക്തൻെറ ഹൃദയമാണ് എല്ലാറ്റിലുംവെച്ചു വലുത്.

ഈവക കഥകളെല്ലാം കേട്ട് ഭക്തന്മാർ ആനന്ദം പൂണ്ടു.

## അദ്ധ്യായം പതിന്നാല്

### ബ്രഹ്മവും ശക്തിയും അഭിന്നം

ആദ്യാശക്തിയുടെ ഉപാസനകൊണ്ടുതന്നെ ബ്രഹ്മോപാസനയും.

ഈശാനൻ ഭാട്പാറയിൽ ഗായത്രീപുരശ്ചരണം നടത്തും. ഗായത്രി ബ്രഹ്മമന്ത്രമാണ്. വിഷയബുദ്ധി തീർത്തും പോകാതെ ബ്രഹ്മജ്ഞാനം ഉണ്ടാവില്ല. എന്നാൽ കലിയുഗത്തിൽ ജീവൻ അന്നഗത പ്രാണനാണ്. അതുകൊണ്ട് വിഷയബുദ്ധി വിട്ടുപോവുകയുമില്ല! ശബ്ദസ്പർശരൂപര സഗന്ധങ്ങൾ - മനസ്സെപ്പൊഴും ഈ വിഷയങ്ങളിൽ വർത്തിക്കുന്നു, അതുകൊണ്ട് കലികാലത്തിൽ വേദമതം നടക്കുകയില്ല എന്ന് ശ്രീരാമ കൃഷ്ണദേവൻ അരുളുന്നു! ബ്രഹ്മംതന്നെ ശക്തി. ശക്തിയെ ഉപാസി ച്ചാൽ ബ്രഹ്മത്തിൻെറ ഉപാസനയായി. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോൾ അതിനെ ശക്തിയെന്നു വിളിക്കുന്നു. രണ്ടും ഭിന്നവസ്തുക്ക ളല്ല. ഒരേ വസ്തു.

(ബ്രഹ്മോപാസനയും ഈശാനനും, 'സോ$f$ഹം' എന്ന വേദാന്തനില)

ശ്രീരാമ: (ഈശാനനോട്) 'നേതി നേതി'യെന്നും പറഞ്ഞ് എന്തിനാണ ങ്ങനെ കറങ്ങണത്? ബ്രഹ്മത്തെക്കുറിച്ച് ഒന്നും പറയാനാവില്ല; 'അസ്തി'* എന്നു മാത്രം പറയാം. 'കേവലഃ രാമഃ.'

നാം കാണുന്നതും ചിന്തിക്കുന്നതും സർവ്വവും ആദ്യാശക്തിയുടെ, ആ ചിച്ഛക്തിയുടെ, ഐശ്വര്യമാകുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങളും, ജീവജഗത്തുകളും, പിന്നെ ധ്യാനവും ധ്യാതാവും, ഭക്തിയും പ്രേമവും, എല്ലാം ആ ശക്തിയുടെ ഐശ്വര്യമാകുന്നു.

എന്നാൽ ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. ലങ്കയിൽനിന്നു മടങ്ങിവന്നശേഷം ഹനുമാൻ രാമനെ സ്തുതിച്ചു: 'അല്ലയോ രാമ, അവിടുന്നുതന്നെ പരബ്രഹ്മം, സീത അവിടുത്തെ ശക്തിയും. നിങ്ങൾ ഇരുവരും തമ്മിൽ യാതൊരു ഭേദവുമില്ല.' സർപ്പവും അതിൻെറ

* നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീത്യേവോപലബ്ധസ്യ തത്ത്വഭാവഃ പ്രസീദതി. - കഠോപനിഷത്ത് 2.3

വക്രഗതിയുംപോലെ. സർപ്പത്തെ സ്മരിച്ചാൽ അതിൻെറ വക്രഗതി ഓർമ്മിക്കണം. സർപ്പത്തിൻെറ മാതിരിയുള്ള ഗതി ഓർത്താൽ സർപ്പത്തെ ഓർക്കണം. പാലും അതിൻെറ വെളുപ്പുംപോലെ. പാലിനെപ്പറ്റി നിനച്ചാൽ അതിൻെറ നിറവും, അതായത് വെളുപ്പും നിനയ്ക്കണം. വെള്ളവും തണുപ്പുംപോലെ. വെള്ളത്തെപ്പറ്റി ഭാവനചെയ്താൽ അതിൻെറ തണുപ്പും ഭാവന ചെയ്യണം, വെള്ളത്തിൻെറ തണുപ്പിനെപ്പറ്റി ചിന്തിച്ചാൽ വെള്ളത്തെയും ചിന്തിക്കണം.

ഈ ആദ്യാശക്തി അഥവാ മഹാമായ ബ്രഹ്മത്തെ മൂടിവെച്ചി രിക്കുന്നു. മറ നീങ്ങിയാൽ 'ഞാൻ മുമ്പെന്തായിരുന്നുവോ അതുതന്നെ ഇപ്പോൾ,' എന്നറിയാറാകുന്നു. 'ഞാൻ തന്നെ നീ, നീ തന്നെ ഞാൻ.'

ആവരണം ഇരിക്കുന്നിടത്തോളംകാലം വേദാന്തവാദികളുടെ 'സോfഹം' അതായത്, 'ഞാൻതന്നെ ആ പരബ്രഹ്മം,' എന്ന നില നേരേ ചേരുകയില്ല. അല ജലത്തിൻെറയാണ്; ജലം അലയുടെ അംശമല്ല. മറ ഉള്ളിടത്തോളംകാലം 'അമ്മേ, അമ്മേ' എന്നു വിളിക്കുന്നതാണ് നല്ലത്. 'അവിടുന്ന് അമ്മ, ഞാനവിടുത്തെ പൈതൽ; അവിടുന്നു പ്രഭു, ഞാനവിടുത്തെ ദാസൻ.' സേവ്യസേവക ഭാവംതന്നെ നല്ലത്. ഈ ദാസഭാവത്തിൽനിന്നും മറ്റുള്ളവയൊക്കെ വന്നുകൊള്ളും, ശാന്തവും സഖ്യവുമെല്ലാം. യജമാൻ ദാസനിൽ പ്രീതനായാൽ അയാളോടു പറയും: 'വാ, എൻെറയടുത്തു വന്നിരിക്ക്, നീയും ഞാനുമൊന്നാണ്.' എന്നാൽ ഭൃത്യൻ സ്വമേധയാ യജമാനൻെറ അടുത്തുപോയിരിക്കാൻ ചെന്നാൽ യജമാനൻ ദേഷ്യപ്പെടുകയില്ലേ?

**വേദപുരാണതന്ത്രസമന്വയം**

ആദ്യാശക്തിയും അവതാരലീലയും ഈശാനനും - മായയെന്നാ ലെന്ത്? അവതാരലീല - ഇതെല്ലാം ചിച്ഛക്തിയുടെ ഐശ്വര്യം - ബ്രഹ്മംതന്നെ രാമനും കൃഷ്ണനും ശിവനും.

ഈശാനൻ: ഹരിയും ഹരനും, ധാതുവൊന്ന്. പ്രത്യയത്തിൽ മാത്രം ഭേദം. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: അതെ, ഒന്നുമാത്രം, രണ്ടാമതൊന്നുമില്ല. വേദത്തിൽ 'ഓം സച്ചിദാനന്ദബ്രഹ്മം,' എന്നു പറയുന്നു. പുരാണത്തിൽ 'ഓം സച്ചിദാനന്ദ കൃഷ്ണൻ' എന്നും, പിന്നെ തന്ത്രത്തിൽ 'ഓം സച്ചിദാനന്ദശിവൻ,' എന്നും പറയുന്നു.

അതേ ചിച്ഛക്തി മഹാമായാരൂപേണ സകലരേയും അജ്ഞാനത്തിൽ ആഴ്ത്തിവെച്ചിരിക്കുന്നു. രാമനെ കണ്ടപ്പോൾ പല ഋഷികളും, 'അല്ലയോ രാമ, അങ്ങയുടെ ഭുവനമോഹിനിയായ മായയാൽ ഞങ്ങളെ മോഹിപ്പിക്ക രുതേ!' എന്നു മാത്രമാണ് പ്രാർത്ഥിച്ചത്, എന്ന് അദ്ധ്യാത്മരാമായണ ത്തിലുണ്ട്.

ഈശാനൻ: എന്താണീ മായ?

ശ്രീരാമ: കാണുന്നതും കേൾക്കുന്നതും നിനയ്ക്കുന്നതുമെല്ലാം മായ. ഒറ്റവാക്കിൽ പറഞ്ഞാൽ 'കാമിനീകാഞ്ചന'മാണ് മായാമറ.

വെറ്റില മുറുക്കുന്നതുകൊണ്ടോ, മീൻ കൂട്ടുന്നതുകൊണ്ടോ, പുകവലിക്കുന്നതുകൊണ്ടോ, എണ്ണ തേയ്ക്കുന്നതുകൊണ്ടോ ഒന്നും ദോഷമില്ല. ഇതൊക്കെമാത്രം വേണ്ടെന്നുവെച്ചതുകൊണ്ടെന്തു കാര്യം? കാമിനീകാഞ്ചനത്യാഗമാണ് വേണ്ടത്. ആ ത്യാഗംതന്നെ ത്യാഗം. ഗൃഹസ്ഥന്മാർ ഇടയ്ക്കിടെ നിർജ്ജനത്തിൽപോയി, സാധനഭജനകൾ ചെയ്കയും, ഭക്തി സമ്പാദിക്കുകയും, മനസാ ത്യാഗം ചെയ്കയും വേണം. സന്ന്യാസിമാർ പുറമേയും ത്യജിക്കണം, മനസ്സിലും ത്യജിക്കണം, രണ്ടു ത്യാഗവും വേണം.

(കേശവചന്ദ്രസേനനും ത്യാഗവും നവവിധാനവും നിരാകാര വാദവും പിടിവാദവും)

ശ്രീരാമ: കുടം നിറയെ വെള്ളവും പുളി ഉപ്പിലിട്ടതും വെച്ചിരിക്കുന്ന മുറിയിൽ ജ്വരരോഗിയെ കിടത്തിയാൽ എങ്ങനെ ഭേദമാകും, എന്നു ഞാൻ കേശവസേനനോടു ചോദിച്ചു. ഇടയ്ക്കിടെ നിർജ്ജനത്തിൽ പോയി പാർക്കണം.

ഒരു ഭക്തൻ: മഹാശയ, നവവിധാനം എങ്ങനെ? ഒരവിയലുപോലെ, അല്ലേ?

ശ്രീരാമ: അത് പുതിയൊരേർപ്പാടാണെന്നു ചിലരൊക്കെ പറയുന്നു. അപ്പോൾ, ബ്രഹ്മജ്ഞാനികളുടെ ഈശ്വരൻ വേറെ ഒരീശ്വരനായിരിക്കണമല്ലൊ എന്നു ഞാനദ്ഭുതപ്പെടുന്നു. അവർ നവവിധാനമെന്നു പറയുന്നു, പുത്തനേർപ്പാട്. അങ്ങനെയായിരിക്കാം! ആറു ദർശനങ്ങളുള്ളതുപോലെ വേറെ എന്തെങ്കിലുമൊന്നായിരിക്കാം.

പക്ഷേ നിരാകാരവാദികൾക്കു തെറ്റു പറ്റുന്നതെവിടെയാണെന്നറിയാമോ? തെറ്റിവിടെയാണ്: 'അദ്ദേഹം നിരാകാരനാണ്, ബാക്കി മതങ്ങളൊക്കെ അബദ്ധം,' എന്നു കരുതുന്നതിൽ.

അദ്ദേഹം സാകാരനും നിരാകാരനും, രണ്ടുമാണെന്ന് എനിക്കറിയാം. ഇനിയും എത്രയോ എന്തൊക്കെയോ ആവാനും* കഴിയും. അദ്ദേഹത്തിന് സകലതുമാകാൻ കഴിയും.

**തോട്ടിയിലും തേവർ**

ശ്രീരാമ: (ഈശാനനോട്) ഒരേ ചിച്ഛക്തി, ഒരേ മഹാമായ, ചതുർവ്വിംശതി തത്ത്വങ്ങളായിത്തീർന്നിരിക്കുന്നു.† ഞാനൊരിക്കൽ ധ്യാനിച്ചുകൊണ്ടിരിക്കയായിരുന്നു. ധ്യാനം ചെയ്തുചെയ്ത് മനസ്സ് രസികൻെറ വീട്ടിലെത്തി. രസികനൊരു തോട്ടി. ഞാൻ മനസ്സിനോടു പറഞ്ഞു: 'നില്ലു കൊശവ, ഇവിടെത്തന്നെ നില്ക്ക്.' അമ്മ എനിക്കു കാണിച്ചുതന്നു:

* നാന്തോഽസ്തി മമ ദിവ്യാനാം വിഭൂതീനാം പരന്തപ. (ഗീത. 10. 40)

† മഹാഭൂതാന്യഹങ്കാരോ ബുദ്ധിരവ്യക്തമേവ ച ഇന്ദ്രിയാണി ദശൈകം ച പഞ്ചചേന്ദ്രിയഗോചരാഃ. (ഗീത 13.5)

വീട്ടിലെ ആണുങ്ങളും പെണ്ണുങ്ങളുമൊക്കെ അങ്ങനെ നടക്കുന്നുണ്ട്, പക്ഷെ വെറും ഉറ, ഉള്ളിലെല്ലാം കുലകുണ്ഡലിനി, ഒരേ ഷട്ചക്രം!

ആ ആദ്യാശക്തി ആണോ പെണ്ണോ? ഒരിക്കലവിടെ നാട്ടിൽ ലാഹാമാരുടെ വീട്ടിൽ കാളീപൂജ നടക്കുന്നതു കണ്ടു. ദേവിയുടെ കഴുത്തിൽ പൂണൂൽ ചാർത്തിയിരുന്നു. 'അമ്മയുടെ കഴുത്തിൽ പൂണുലെന്തിന്?' എന്നൊരാൾ ചോദിച്ചു. വീട്ടിലെ കാരണവർ അയാളോടു പറഞ്ഞു: 'അനിയാ, നീ അമ്മയെ നേരായറിഞ്ഞു; എന്നാൽ അമ്മ ആണോ പെണ്ണോ എന്ന് എനിക്കിനിയും പിടികിട്ടിയിട്ടില്ല.'[1]

ആ മഹാമായ ശിവനെ വിഴുങ്ങിക്കളഞ്ഞെന്നു പറയപ്പെടുന്നു. ദേവിയുടെ ഉള്ളിൽ ഷട്ചക്രത്തിൻെറ ജ്ഞാനം ഉണർന്നശേഷം ശിവൻ ദേവിയുടെ ഊരുവിൽക്കൂടി പുറത്തു കടന്നു. എന്നിട്ട് ശിവൻ തന്ത്ര ശാസ്ത്രം നിർമ്മിച്ചു.

ആ ചിച്ഛക്തിയെ, ആ മഹാമായയെ, ശരണം പ്രാപിക്കണം.

ഈശാനൻ: അവിടുന്ന് അനുഗ്രഹമരുളിയാലും.

**ഈശാനന് ഉപദേശം**

ശ്രീരാമ: സരളഭാവത്തിൽ ഈശ്വരനോടു പ്രാർത്ഥിക്കുക: 'സർവ്വേ ശ്വര, അവിടുത്തെ ദർശനമരുളിയാലും.' എന്നിട്ടു കരയുക; പിന്നെയും അപേക്ഷിക്കുക: 'ഭഗവാൻ, കാമിനീകാഞ്ചനത്തിൽനിന്നും എൻെറ മനസ്സിനെ മാറ്റിനിർത്തിയാലും.' എന്നിട്ടു താണുമുങ്ങുക, മേലെ പൊങ്ങിക്കിടക്കുന്നതുകൊണ്ടോ നീന്തിനടന്നതുകൊണ്ടോ രത്നം കിട്ടുമോ? താണു മുങ്ങണം.

ഗുരുവിൻെറ അടുക്കൽനിന്നും ഉപദേശം നേടണം. ഒരിക്കൽ ഒരാൾ ബാണലിംഗശിവനെ തേടുകയായിരുന്നു. ആരോ അയാൾക്കു പറഞ്ഞുകൊടുത്തു, 'ഇന്ന നദിയുടെ കരയ്ക്കു പോവുക; അവിടെ ഒരു മരം കാണും; ആ മരത്തിനടുത്ത് ഒരു കയമുണ്ട്, അവിടെ മുങ്ങിത്തപ്പണം: എന്നാൽ ബാണലിംഗശിവനെ ലഭിയ്ക്കും. അതുകൊണ്ട് ഗുരുവിൻെറ അടുക്കൽനിന്നും ഉപദേശം സ്വീകരിക്കേണ്ടതായുണ്ട്.

ഈശാനൻ: ഉവ്വ്.

ശ്രീരാമ: സച്ചിദാനന്ദസ്വരൂപൻതന്നെയാണ് ഗുരുരൂപേണ വരുന്നത്.[2] ഒരു മനുഷ്യഗുരുവിൻെറ അടുത്തുനിന്നും ആരെങ്കിലും ദീക്ഷ സ്വീകരി ച്ചാൽ അദ്ദേഹത്തെ മനുഷ്യനെന്നു കരുതുന്നപക്ഷം ഒന്നും കിട്ടുകയില്ല, അദ്ദേഹത്തെ സാക്ഷാൽ ഈശ്വരനായിട്ടു കരുതണം. എന്നാൽ മാത്രമേ മന്ത്രത്തിൽ വിശ്വാസം വരികയുള്ളു. വിശ്വാസമുണ്ടായാൽ എല്ലാമായി. ശൂദ്രനായ ഏകലവ്യൻ മണ്ണുകൊണ്ട് ദ്രോണൻെറ മൂർത്തിയുണ്ടാക്കി കാട്ടിൽ അതിൻെറ മുമ്പിൽ അസ്ത്രാഭ്യാസം ശീലിച്ചു. മൃണ്മയദ്രോണനെ

1. തദ് വാ ഏതദക്ഷരം ഗാർഗി.....നാന്യദതോऽസ്തി മന്തൃ, വിജ്ഞാതൃ....(ബൃഹ. 3.8.11.)
2. പിതാസി ലോകസ്യ ചരാചരസ്യ ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ (ഗീത. 12.43)

സാക്ഷാൽ ദ്രോണനായി കരുതി അയാൾ പൂജിച്ചു. അതുകൊണ്ടുതന്നെ ധനുർവ്വിദ്യയിൽ സിദ്ധനുമായി.

പിന്നെ, നീ ബ്രാഹ്മണപണ്ഡിതന്മാരുമായി വലിയ കൂട്ടുകെട്ടി നൊന്നും പോകരുത്. അവരുടെ നോട്ടമെല്ലാം രണ്ടു കാശു സമ്പാദിക്കാനാണ്! സ്വസ്ത്യയനം നടത്താൻ ബ്രാഹ്മണർ വരുന്നതു ഞാൻ കാണാറുണ്ട്. ചണ്ഡീപാഠമോ വേറെ എന്തൊക്കെ പാരായണമോ നടത്തുന്നു. പക്ഷേ, പാതിയും വായിക്കാതെ മറിക്കുന്നതു കാണാം. (എല്ലാവരും ചിരിക്കുന്നു.)

തന്നെത്താൻ കൊല്ലാൻ ഒരു ചെറിയ പേനാക്കത്തി മതി. അന്യനെ കൊല്ലാൻ വാളും പരിചയും വേണം. അതാണ് ശാസ്ത്രാദികളുടെ ആവശ്യം.

പല ശാസ്ത്രങ്ങൾ പഠിച്ചിട്ടും പ്രയോജനമൊന്നുമില്ല*. വിവേകമില്ലെങ്കിൽ വെറും പാണ്ഡിത്യംകൊണ്ട് ഒന്നും നേടാനാവില്ല. ഷട്ശാസ്ത്രങ്ങളും പഠിച്ചാലുമൊരു കാര്യവുമില്ല. ഏകാന്തത്തിൽ രഹസ്യമായ ദ്ദേഹത്തെ കരഞ്ഞുവിളിക്കുക; അദ്ദേഹമെല്ലാം ചെയ്തുതരും.

**രഹസ്യമായ സാധന – ജലപിശാചും ഈശാനനും**

ഗംഗാതീരത്ത് ഭാട്പാറയിൽ പുരശ്ചരണം അനുഷ്ഠിക്കാൻ ഈശാനൻ ഒരു പുര കെട്ടുന്നുണ്ടെന്നു ഗുരുദേവൻ കേട്ടിരുന്നു.

ശ്രീരാമ: (ഈശാനനോട് ഉത്കണ്ഠയോടെ) എന്താ, വീടൊക്കെ തയ്യാറായോ? കേട്ടോ, ആവക കാര്യങ്ങൾ ആളുകളുടെ കാതിൽ പെടാതെ എത്രയും കഴിയുന്നുവോ അത്രയും നന്ന്. സത്വഗുണ സമ്പന്നന്മാർ വനത്തിലും മനസ്സിലും കോണിലും ധ്യാനിക്കുന്നു. ചിലപ്പോൾ കൊതുകുവലയ്ക്കുള്ളിലിരുന്നും ധ്യാനിക്കുന്നു.

ഹസ്രമഹാശയനെ ഈശാനൻ ഇടയ്ക്കിടെ ഭാട്പാറയിൽ കൂട്ടിക്കൊണ്ടുപോകാറുണ്ട്. ഹസ്രയ്ക്ക് ജലപിശാച് കുറെ കലശലായിരുന്നു. ഗുരുദേവൻ അദ്ദേഹത്തെ അക്കാര്യത്തിൽ തടഞ്ഞിരുന്നു.

ശ്രീരാമ: (ഈശാനനോട്) പിന്നൊന്ന്. അധികം ആചാരഭ്രാന്തൊന്നും കാണിക്കരുത്. ഒരു സന്ന്യാസിക്ക് വലിയ ദാഹംതോന്നി. തോൽക്കുടത്തിൽ വെള്ളം കൊണ്ടുപൊയ്ക്കൊണ്ടിരുന്ന ഒരാൾ അദ്ദേഹത്തിനു വെള്ളം കൊടുക്കാൻ മുതിർന്നു. സന്ന്യാസി ചോദിച്ചു: 'നിൻെറ സഞ്ചി ശുദ്ധമാണോ?' ചുമട്ടുകാരൻ പറഞ്ഞു: 'മഹാരാജ്, എൻെറ സഞ്ചി വളരെ ശുദ്ധമാണ്. പക്ഷേ, അങ്ങയുടെ സഞ്ചിക്കകത്ത് മലമൂത്രങ്ങളും മറ്റനേകം അഴുക്കുകളുമുണ്ട്.** അതാണ് എൻെറ സഞ്ചിയിൽനിന്നും വെള്ളം കുടിക്കാൻ ഞാൻ പറയുന്നത്. അതുകൊണ്ട് ദോഷമില്ല.' 'അങ്ങയുടെ സഞ്ചി' എന്നുവെച്ചാൽ 'അങ്ങയുടെ ദേഹം, അങ്ങയുടെ

* ഉത്തമാ തത്ത്വചിന്തൈവ, മദ്ധ്യമം ശാസ്ത്രചിന്തനം, അധമാ മന്ത്രചിന്താ ച തീർത്ഥചിന്താധമാധമാ. (മൈത്രേയീ ഉപ.2.21)

** നവദ്വാരമലസ്രാവം സദാകാലേ സ്വഭാവജം
ദുർഗ്ഗന്ധം ദുർമ്മലോപേതം സ്പൃഷ്ട്വാ സ്നാനം വിധീയതേ. മൈത്രേയീ ഉപ. 2.6

വയറ്,' എന്നൊക്കെയർത്ഥം. പിന്നെ, ഈശ്വരനാമത്തിൽ വിശ്വസിക്കുക. അതുണ്ടായാൽ തീർത്ഥാടനം മുതലായവയുടെയൊന്നും ആവശ്യമുണ്ടാവില്ല.

ഇതും പറഞ്ഞ് ഗുരുദേവൻ ഭാവാവിഷ്ടനായി ഈ പാട്ടുപാടി:

കാളീ കാളീയെന്നുള്ളൊരു തിരുനാമാവലി നാവിൽ
നാളിൽ നാളിൽ നടനമുതിർത്തു ലസിച്ചീടുന്നാകിൽ
എന്തിനു ഗംഗാസ്നാനം ഗയയിൽ തർപ്പണബലിയിവയെല്ലാം
എന്തിനു കാശീരാമേശ്വരപുരിവൃന്ദാവനമിവയെല്ലാം
കാളീനാമജപത്തിൻ മാഹിമാവാരറിയുന്നു ജഗത്തിൽ
നാളീകോദ്ഭവവിഷ്ണുമഹേശരുമോർപ്പൂ ദുർഗ്ഗയെ ഹൃത്തിൽ:
ദാനവ്രതങ്ങൾ ദയാദികളമ്മയ്ക്കുൾക്കുളിരേകുകയില്ല
മാനവയജ്ഞാചരണം മാത്രം ദേവിയൊടണയാതില്ല.

ഈശാനൻ എല്ലാം കേട്ടു നിശ്ശബ്ദനായിരുന്നു.

(ശിശുവിനെപ്പോലെയുള്ള വിശ്വാസം. ജനകനെപ്പോലെ ആദ്യം സാധന, എന്നാൽ ലോകത്തിൽ ഈശ്വരപ്രാപ്തി.)

ശ്രീരാമ: (ഈശാനനോട്) ഇനിയെന്തെങ്കിലും സംശയമോ മറ്റോ ഉണ്ടെങ്കിൽ ചോദിച്ചോളു.

ഈശാനൻ: വിശ്വാസംകൊണ്ട് ഒക്കെ സാധിക്കുമെന്നരുളിയല്ലൊ.

ശ്രീരാമ: ശരിയായ വിശ്വാസംകൊണ്ടുമാത്രം അദ്ദേഹത്തെ പ്രാപിക്കാൻ സാധിക്കും. സകലതും വിശ്വസിക്കാമെങ്കിൽ കൂടുതൽ വേഗത്തിലാവും. തിരഞ്ഞ് തിരഞ്ഞ് തീറ്റി തിന്നുന്ന പശു കുറച്ചു പാലേ തരൂ. എല്ലാത്തരം ചെടികളും തിന്നുന്ന പശു ധാരാളമായി പാൽ തരും.

രാജകൃഷ്ണബാദുരിയുടെ മകനൊരു കഥ പറഞ്ഞു: 'നോക്കു, ഈ മുട്ടാടിൽ നീ നിൻെറ ഇഷ്ടദേവനെ ദർശിക്കും,' എന്നൊരാൾക്ക് അരുളപ്പാടുകിട്ടി. അവനതു വിശ്വസിച്ചു. സർവ്വഭൂതങ്ങളിലും അദ്ദേഹം തന്നെ വാഴുന്നു.

ഗുരു ശിഷ്യനു പറഞ്ഞുകൊടുത്തു: 'രാമനാണ് സർവ്വശരീരങ്ങളിലും വസിക്കുന്നത്' എന്ന്. ശിഷ്യൻ അതപ്പടി വിശ്വസിച്ചു. ഒരിക്കലൊരു പട്ടി ഒരു റൊട്ടിയും തട്ടിക്കൊണ്ടു പാഞ്ഞു. ശിഷ്യൻ വെണ്ണക്കിണ്ണവും കൈയിലേന്തി പട്ടിയുടെ പിന്നാലേ ഓടി: വീണ്ടും വീണ്ടും വിളിച്ചു പറഞ്ഞു: 'രാമ, അല്പം നില്ക്കു, റൊട്ടിയിൽ വെണ്ണ പുരട്ടിയിട്ടില്ലല്ലൊ!'

ഹാ, കൃഷ്ണകിശോരന് എന്തൊരു വിശ്വാസം! 'ഓം കൃഷ്ണ, ഓം രാമ,' ഈ മന്ത്രം ഉച്ചരിച്ചാൽ കോടി സന്ധ്യയുടെ ഫലമായി എന്നദ്ദേഹം പറയാറുണ്ട്. എന്നോടൊരിക്കൽ കൃഷ്ണകിശോരൻ സ്വകാര്യമായിട്ട് പറഞ്ഞു: 'ആരോടും പറയണ്ട, എനിക്കിപ്പോൾ സന്ധ്യയും മറ്റും അത്ര പിടിക്കുന്നില്ല.'

എനിക്കും അങ്ങനെ തോന്നാറുണ്ട്. താൻതന്നെയാണ് സർവ്വവും

ആയിത്തീർന്നിരിക്കുന്നത് എന്ന് അമ്മയെനിക്കു കാണിച്ചുതരുന്നു. ഒരുദിവസം വെളിക്കു പോയിട്ട് മൂളിമരക്കൂട്ടത്തിനടുത്തുനിന്നും പഞ്ചവടിയുടെ നേരെ ഞാൻ വരികയായിരുന്നു. കൂടെയൊരു പട്ടിയും വന്നുകൊണ്ടിരുന്നു. അമ്മ ഈ പട്ടിയിൽക്കൂടി വല്ലതും അരുളിയെങ്കിലോ എന്നു കരുതി പഞ്ചവടിക്കു സമീപം ഞാൻ അല്പനേരം നിന്നു. *വിശ്വാസംകൊണ്ട് എല്ലാം കിട്ടുമെന്നു നിങ്ങൾ പറഞ്ഞത് തികച്ചും ശരിയാണ്.

**ഗൃഹസ്ഥൻെറ വിഷമപ്രശ്നവും ഈശ്വരകൃപയും**

ഈശാനൻ: പക്ഷേ ഞാനൊരു ഗൃഹസ്ഥനാണല്ലൊ.

ശ്രീരാമ: എന്നാലെന്ത്? ഭഗവാൻെറ കൃപയുണ്ടെങ്കിൽ ƒ അസാദ്ധ്യമായത് സാദ്ധ്യമായിത്തീരുന്നു. 'ഈ സംസാരമൊരു മായക്കോല'മെന്നു രാമപ്രസാദൻ പാടി. വേറൊരു ഗാനംവഴി ഒരാൾ അതിന് ഉത്തരം കൊടുത്തു:

> തേജസ്വിത ചേരുന്നൊരു മിഥിലാധിപജനക -
> ന്നെന്തുണ്ടൊരു കുറവെന്നതു കണ്ടുള്ളവരുണ്ടോ?
> സാമ്രാജ്യതലത്തിൽക്കഴലൂന്നിയവനെത്തി
> ബ്രഹ്മാത്മകമായുള്ളൊരു പരമോന്നതനിലയിൽ.

പക്ഷേ ആദ്യം ഏകാന്തത്തിൽ ഗോപ്യമായി സാധനയും ഭജനയും ചെയ്ത് ഈശ്വരദർശനം സാധിച്ചിട്ട് സംസാരത്തിൽ ജീവിച്ചാൽ 'ജനകരാജ'നാകാനൊക്കും. അതൊന്നും കൂടാതെ എങ്ങനെ സാധിക്കും?

കണ്ടില്ലേ, കാർത്തികേയൻ, ഗണേശൻ, ലക്ഷ്മി, സരസ്വതി എന്നിവരെല്ലാമുണ്ട് ശിവന്. എന്നിരുന്നാലും ശിവൻ ചില നേരം സമാധിസ്ഥൻ; ചിലപ്പോൾ രാമനാമവും പാടിക്കൊണ്ട് ആനന്ദനൃത്തം ചെയ്യുന്നു.



* സർവ്വധർമ്മാൻ പരിത്യജ്യ.............മാ ശുചഃ. ഗീത. 18.66.

ƒ മനുഷ്യനാൽ അതസാദ്ധ്യമാകുന്നു; എന്നാൽ കർത്താവിന് അസാദ്ധ്യമായിട്ടൊന്നുമില്ല. - ക്രിസ്തു.

# പതിന്നാലാം ഭാഗം

## വൈഷ്ണവർക്കും ബ്രഹ്മഭക്തൻമാർക്കും ഉപദേശം

### അദ്ധ്യായം ഒന്ന്

1883 സെപ്റ്റംബർ, 23 ഞായറാഴ്ച

**ദക്ഷിണേശ്വരത്ത് ഭക്തൻമാരുടെ കൂടെ.**

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് ഭക്തൻമാരുടെ കൂടെ ഇരിക്കുന്നു. രാഖാൽ, മാസ്റ്റർ, രാമൻ, ഹസ്ര തുടങ്ങിയ ഭക്തൻമാർ സന്നിഹിതരാണ്, ഹസ്രമഹാശയൻ പുറത്തെ വരാന്തയിലിരിക്കുന്നു. ഭാദ്രപദമാസം, കൃഷ്ണസപ്തമി.

നിത്യഗോപാലൻ, താരകൻ മുതലായ ഭക്തൻമാർ രാമൻെറ വീട്ടിലാണ് താമസം. അദ്ദേഹമവരെ നിർബ്ബന്ധിച്ചു താമസിപ്പിച്ചിരിക്കയാണ്.

രാഖാൽ ചിലപ്പോഴൊക്കെ ശ്രീ അധരസേനൻെറ വീട്ടിൽപ്പോയി താമസിക്കാറുണ്ട്. നിത്യഗോപാലൻ എപ്പോഴും ഭാവപരവശൻ. താരകൻെറ അവസ്ഥയും അന്തർമുഖമാണ്. അദ്ദേഹമിപ്പോൾ ആളുകളുമായി അധികമൊന്നും സംസാരിക്കാറില്ല.

(നരേന്ദ്രനെക്കുറിച്ച് ശ്രീരാമകൃഷ്ണൻെറ ഉത്കണ്ഠ. ഗുരുദേവൻ നരേന്ദ്രനെക്കുറിച്ച് സംസാരിക്കുന്നു.)

ശ്രീരാമ: (ഒരു ഭക്തനോട്) നരേന്ദ്രനിപ്പോൾ നിന്നെയും ഇഷ്ടപ്പെടുന്നില്ല. (മാസ്റ്ററോട്) പറയൂ, നരേന്ദ്രനെന്താണ് അധരൻെറ വീട്ടിൽ വരാഞ്ഞത്?

നരേന്ദ്രനിൽ എന്തെല്ലാം നൻമകൾ! പാട്ടുപാടാം. സംഗീതോപകരണങ്ങൾ വായിക്കാം. എഴുത്തും വായനയുമറിയാം. ഇന്നാൾ ക്യാപ്റ്റൻെറ വണ്ടിയിൽ ഇവിടെനിന്നും കല്ക്കത്തയ്ക്കു പോവുകയായിരുന്നു. തൻെറയടുക്കൽ ഇരിക്കാൻ ക്യാപ്റ്റൻ പല തവണ പറഞ്ഞുനോക്കി. നരേന്ദ്രൻ എതിർവശത്തുപോയിരുന്നു. ക്യാപ്റ്റൻെറ നേരേ തിരിഞ്ഞു നോക്കുകകൂടി ചെയ്തില്ല.

**ഗൗരീപണ്ഡിതനും ശ്രീരാമകൃഷ്ണനും**

ശ്രീരാമ: വെറും പാണ്ഡിത്യംകൊണ്ടെന്താവും? സാധനയും ഭജനയുമാണ് വേണ്ടത്. ഇന്ദേശിലെ ഗൗരി ഒരു പണ്ഡിതനും സാധകനുമായിരുന്നു - ഒരു ശാക്തസാധകൻ. ഭാവാവേശത്താൽ ചിലപ്പോഴെല്ലാം ഉൻമത്തനാകാറുണ്ട്. ഇടയ്ക്കിടെ 'ഹാ രേ രേ രേ, നിരാലംബോ

ലംബോദരജനനി കം യാമി ശരണം?' എന്നിങ്ങനെ കീർത്തനം ചൊല്ലുമ്പോൾ, പണ്ഡിതന്മാരെല്ലാം ഞാഞ്ഞൂലുകളെപ്പോലെയാകും. എനിക്കും ആവേശമുണ്ടാകാറുണ്ട്. എൻെറ ഭക്ഷണം കഴിക്കുന്ന രീതി കണ്ടിട്ട്, 'അങ്ങ് ദുർഗ്ഗയെ ധ്യാനിച്ച് സാധന ശീലിച്ചിട്ടുണ്ട്,' എന്നദ്ദേഹം പറയുകയുണ്ടായി.

ഒരു കർത്താഭജസമ്പ്രദായക്കാരൻ നിരാകാരത്തിനു വ്യാഖ്യാനം പറഞ്ഞു. നിരാകാരം അതായത് നീരത്തിൻെറ ആകാരം.* ഗൗരിക്കതു കേട്ടു വലിയ ദേഷ്യംവന്നു.

ആദ്യമൊക്കെ ഗൗരി ഒരു കടുത്ത ശാക്തനായിരുന്നു. തുളസിയില രണ്ടു കമ്പുകൊണ്ടാണ് പെറുക്കിയെടുക്കാറ് - കൈകൊണ്ട് തൊടാതിരിക്കാൻ. (എല്ലാവരും ചിരിക്കുന്നു.) പിന്നെ വീട്ടിൽ പോയി. വീട്ടിൽനിന്നു മടങ്ങിവന്നശേഷം അങ്ങനെ പെരുമാറിയില്ല.

ഞാനൊരു തുളസി കാളീകോവിലിൻെറ മുമ്പിൽ നട്ടു. അത് ഉണങ്ങിപ്പോയി. ബലികൊടുക്കുന്നിടത്ത് വളരുകയില്ലെന്നുണ്ടോ?

ഗൗരി ഭംഗിയായിട്ട് എല്ലാറ്റിനും വ്യാഖ്യാനം പറയും. 'ഇവൻ, അവൻ' വ്യാഖ്യാനിച്ചു: 'ഇവൻ' ശിഷ്യൻ - 'അവൻ' നിൻെറ 'ഇഷ്ടദേവൻ.' പിന്നെ രാവണൻെറ ദശശിരസ്സുകളെക്കുറിച്ചു പറയാറുണ്ട്, ദശേന്ദ്രിയ ങ്ങളെന്ന്. കുംഭകർണ്ണൻ തമോഗുണത്തെയും, രാവണൻ രജോഗുണ ത്തെയും, വിഭീഷണൻ സത്വഗുണത്തെയും കുറിക്കുന്നു. അതാണ് വിഭീഷണൻ രാമനെ പ്രാപിച്ചത്.

**രാമൻ താരകൻ നിത്യഗോപാലൻ**

ഗുരുദേവൻ ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് അല്പം വിശ്രമിച്ചു. കല്ക്കത്ത യിൽനിന്നും രാമൻ, താരകൻ മുതലായ ഭക്തന്മാർ വന്നുചേർന്നിട്ടുണ്ട്. അവർ ഗുരുദേവനെ വണങ്ങി തറയിലിരുന്നു. മാസ്റ്ററും തറയിലിരിപ്പുണ്ട്. രാമൻ പറഞ്ഞു: 'ഞങ്ങൾ മൃദംഗംവായന പഠിച്ചുകൊണ്ടിരിക്കുന്നു.'

ശ്രീരാമ: (രാമനോട്) നിത്യഗോപാലനും പഠിക്കുന്നുണ്ടോ?

രാമൻ: ഇല്ല, എന്നാലും കുറച്ചൊക്കെ വായിക്കാൻ കഴിയും.

ശ്രീരാമ: താരകനോ?

രാമൻ: അദ്ദേഹത്തിന് നന്നായിട്ടറിയാം.

ശ്രീരാമ: എങ്കിൽ അയാളുടെ ദൃഷ്ടി താഴോട്ട് അധികം പോവുക യില്ല. ഒരുവഴിക്ക് അധികമായി മനസ്സ് വെച്ചാൽ ഈശ്വരനിൽ അത്രയ്ക്ക് ഉറയ്ക്കുകയില്ല.

രാമൻ: കീർത്തനത്തിൽ വായിക്കാമല്ലോ എന്നു കരുതി മാത്രമാണ് ഞാൻ പഠിയ്ക്കുന്നത്.

ശ്രീരാമ: (മാസ്റ്ററോട്) നീ പാട്ടു പഠിക്കുന്നുണ്ടോ?

---

* ബംഗാളിയിൽ നീരത്തിന് മദ്യമെന്നും അർത്ഥമുണ്ട്.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) ഇല്ല. ഞാനിടയ്ക്ക് 'ആ ഊ'ന്ന് കേൾപ്പിക്കും.

ശ്രീരാമ: നീയതു ശീലിച്ചിട്ടുണ്ടോ? തോന്നുമെങ്കിൽ ഒന്നു ചൊല്ലൂ: 'ഇനി ജ്ഞാനവിചാരംകൊണ്ടു കാര്യമില്ല. അമ്മേ, എന്നെ ഉന്മത്തനാക്കിച്ചെയ്താലും.' നോക്കു, അതാണെൻെറ ശരിയായ ഭാവം.

**വെറുപ്പും നിന്ദയും വെടിയണം**

ഹസ്രമഹാശയൻ ചിലരെയൊക്കെ വെറുത്തിരുന്നു.

ശ്രീരാമ: (രാമൻ മുതലായ ഭക്തന്മാരോട്) അവിടെ നാട്ടിൽ ഒരാളുടെ വീട്ടിൽ ഞാൻ ഒട്ടുമിക്കപ്പോഴും പോയിത്താമസിക്കാറുണ്ട്. അവിടത്തെ കുട്ടികൾ എൻെറ പ്രായക്കാരാണ്. അവർ ഇന്നാളിവിടെ വന്നിരുന്നു. രണ്ടുമൂന്നു ദിവസം ഇവിടെയുണ്ടായിരുന്നു. അവരുടെ അമ്മ ഇതുപോലെ എല്ലാവരേയും വെറുത്തിരുന്നു. ഒടുവിൽ ആ അമ്മയുടെ കാലു വാതം പിടിച്ചു തളർന്നു. എന്നിട്ടു കാലു പഴുക്കാൻ തുടങ്ങി. പഴുപ്പിൻെറ നാറ്റംകൊണ്ട് ആളുകൾക്ക് മുറിക്കകത്തു കടക്കാൻ നിവൃത്തിയില്ലാതായി. അതുകൊണ്ട് ഹസ്രയോട് ഞാനീക്കഥ പറഞ്ഞു; ആരെയും നിന്ദിക്കരുതെന്നും പറഞ്ഞു.

മണി ഏതാണ്ട് നാലായി. ഗുരുദേവൻ പതുക്കെ കാലും മുഖവും കഴുകാൻ മൂളിമരച്ചുവട്ടിലേയ്ക്കു പോയി. ഗുരുദേവൻെറ മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ വിരിപ്പു വിരിച്ചു. ഗുരുദേവൻ പുറത്തു നിന്നും മടങ്ങിവന്ന് അതിലിരുന്നു. രാമൻ മുതലായവരും ഇരിപ്പുണ്ട്. ശ്രീ അധരസേനൻ ജാതിയിൽ പൊൻപണിക്കാരനാണ്. അദ്ദേഹത്തിൻെറ വീട്ടിൽ നിന്നും രാഖാൽ ഊണുകഴിച്ചതിനെപ്പറ്റി രാമബാബു എന്തോ പറഞ്ഞു. അധരൻ പരമഭക്തൻ. ആവക വർത്തമാനങ്ങൾ നടന്നുകൊണ്ടിരിക്കുന്നു.

പൊൻപണിക്കാരുടെ ചില സ്വഭാവവിശേഷങ്ങളെക്കുറിച്ച് ഒരു ഭക്തൻ വളരെ സ്വകാര്യമായി വർണ്ണിച്ചുകൊണ്ടിരുന്നു. അവർക്ക് 'ചപ്പാത്തിയും മീൻകറിയും, കറിയുണ്ടെങ്കിലുമില്ലെങ്കിലും, വലിയ ഇഷ്ടമാണ്; അവർ ഒന്നാംതരം ചോറ് ധാരാളം തിന്നും; ലഘുഭക്ഷണത്തിനിടയ്ക്കു കുറച്ചു പഴം കഴിക്കും; അവർക്ക് ശീമയമ്പഴങ്ങയാണിഷ്ടം' എന്നിങ്ങനെ. ഒരു വീട്ടിൽ വല്ല കരിമീനോ സന്ദേശോ സമ്മാനം കിട്ടിയാൽ, ആ സമ്മാനം അയാളുടെ ബന്ധുവീട്ടിലയയ്ക്കും. കിട്ടിയ ആൾ അതേ സമ്മാനം അയാളുടെ ബന്ധുഗൃഹത്തിലയ്ക്കും. ചുരുക്കത്തിൽ, ഒരേ കരിമീൻ പത്തിരുപതു വീടു കയറിയിറങ്ങും. സ്ത്രീകൾ സകലജോലികളും ചെയ്യും. എന്നാൽ അരി വെയ്ക്കുന്നത് ഒറിയാ ബ്രാഹ്മണനായിരിക്കും; ചില വീട്ടിൽ ഒരു മണിക്കൂർ, ചിലടത്തു രണ്ടുമണിക്കൂർ, ഇപ്രകാരം. ഒരൊറ്റ ഒറിയാ ബ്രാഹ്മണൻ ചിലപ്പോൾ നാലും അഞ്ചും വീടുകളിൽ വെപ്പുകാരനായിരിക്കും.

**ദേവിയുമായി സംഭാഷണം ചെയ്യുന്നു**

ശ്രീരാമകൃഷ്ണൻ ചിരിക്കുന്നു; അഭിപ്രായമൊന്നും പ്രകാശിപ്പിച്ചില്ല. സന്ധ്യയായി, മുറ്റത്തിൻെറ വടക്കുപടിഞ്ഞാറെ മൂലയ്ക്ക് ശ്രീരാമകൃഷ്ണൻ

നിന്നുകൊണ്ട് സമാധിയിലാണ്ടു.

ഏറെനേരം കഴിഞ്ഞ് ബാഹ്യലോകത്തിലേയ്ക്കു മനസ്സു വന്നു. ഗുരുദേവൻെറ അവസ്ഥ എന്താശ്ചര്യകരം! മിക്കപ്പോഴും സമാധിയിൽ ത്തന്നെ. അല്പമൊരു ഉദ്ദീപനംകൊണ്ട് ബാഹ്യബോധം കെടും. ഭക്തന്മാർ വരുമ്പോൾ മാത്രം കുറച്ചെന്തെങ്കിലും വർത്തമാനം പറയും. അല്ലാത്ത പ്പൊഴൊക്കെ അന്തർമുഖൻ. പൂജ, ജപം മുതലായ കാര്യങ്ങൾകൂടി ചെയ്യാൻ കഴിഞ്ഞിരുന്നില്ല.

**ശ്രീരാമകൃഷ്ണൻെറ കർമ്മമുക്താവസ്ഥ**

സമാധിയുണർന്നശേഷം നിന്നുകൊണ്ടുതന്നെ ജഗന്മാതാവുമായി സംഭാഷണം ചെയ്യുന്നു. അദ്ദേഹമരുളി: 'അമ്മേ, പൂജ പോയി, ജപം പോയി.* അമ്മേ, എന്നെ ജഡമാക്കാതെ നോക്കണേ, എന്നെ സേവ്യ സേവകഭാവത്തിൽ നിർത്തിയാലും. അമ്മേ, എനിക്കവിടുത്തെ കഥ കീർത്തിക്കാൻ കഴിയട്ടെ. എനിക്കവിടുത്തെ നാമം ജപിക്കാനാവട്ടെ. എനിക്കവിടുത്തെ നാമഗുണങ്ങൾ കീർത്തിക്കണം, ഗാനം ചെയ്യണം, അമ്മേ. ശരീരത്തിനല്പം ബലം തന്നാലുമമ്മേ, എനിക്കല്പം നടക്കാനാവട്ടെ. അവിടുത്തെ കഥകൾ കീർത്തിക്കുന്നിടത്ത്, അവിടുത്തെ ഭക്തന്മാർ വാഴുന്നിടത്ത്, അവിടെയൊക്കെ എനിക്കു പോകുമാറാകണം.'

ശ്രീരാമകൃഷ്ണൻ ഇന്നു കാലത്ത് ദേവീസമീപം പോയി ദേവിയു ടെ അടിമലരിൽ പുഷ്പാഞ്ജലി അർപ്പിയ്ക്കുകയുണ്ടായി.

അദ്ദേഹം വീണ്ടും ദേവിയുമായി സംഭാഷണം ചെയ്തു: 'അമ്മേ, ഇന്നു കാലത്ത് അവിടുത്തെ തിരുവടിയിൽ രണ്ടു പൂക്കൾ ഞാനർ ച്ചിച്ചുവല്ലൊ. അപ്പോൾ തോന്നി, കൊള്ളാമല്ലൊ, മനസ്സു വീണ്ടും ബാഹ്യ പൂജയിലേയ്ക്കു വരുന്നു. അപ്പോൾ പിന്നെ അമ്മേ, ഇപ്പോളെന്താണി ങ്ങനെ? വീണ്ടുമെന്നെ ജഡംപോലെയാക്കിക്കളഞ്ഞതെന്തിന്?'

ഭാദ്രമാസത്തിലെ കൃഷ്ണസപ്തമി. ഇനിയും ചന്ദ്രോദയമായിട്ടില്ല. ഇരുണ്ട രാവ്. ശ്രീരാമകൃഷ്ണൻ ഇപ്പോഴും ഭാവാവിഷ്ടൻ; ആ അവസ്ഥയിൽത്ത ന്നെ സ്വന്തം മുറിയിലെ ചെറിയ കട്ടിലിൽ ഇരുന്നു. വീണ്ടും ജഗന്മാതാവു മായി വർത്തമാനം തുടങ്ങി.

**കലിയിൽ മാതൃഭാവേന സാധന ചെയ്യുക**

ഇത്തവണ ഭക്തന്മാരെ സംബന്ധിച്ച് അമ്മയോടെന്തോ പറയുക യാണെന്നു മനസ്സിലായി. ഈശാനമുഖോപാദ്ധ്യായൻെറ കഥയാണ് പറഞ്ഞത്. 'ഞാൻ ഭാട്പാറയിൽപോയി ഗായത്രീപുരശ്ചരണം നടത്തും' എന്ന് ഈശാനൻ പറഞ്ഞിരുന്നു: അദ്ദേഹത്തോട് ശ്രീരാമകൃഷ്ണൻ പറയുകയുണ്ടായി: 'കലികാലത്തിൽ വേദമതം നടക്കുകയില്ല. ജീവൻ അന്നഗതപ്രാണനാണ്; ആയുസ്സു കുറവ്; ദേഹബുദ്ധി, വിഷയബുദ്ധി, തീർത്തും പോവുകയില്ല.' അതുകൊണ്ട്, തന്ത്രമതപ്രകാരം, മാതൃഭാവ

* യസ്ത്വാത്മരതിരേവസ്യാത് ആത്മതൃപ്തശ്ച മാനവഃ ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ. (ഗീത 3-17)

ത്തിൽ ആരാധിക്കാൻ ഈശാനനെ ഉപദേശിച്ചിരുന്നു. 'ബ്രഹ്മംതന്നെ അമ്മ, അതുതന്നെ ആദ്യാശക്തിയും,' എന്ന് ഈശാനനോടു പറഞ്ഞിരുന്നു.

ഗുരുദേവൻ ഭാവാവിഷ്ടനായി പറഞ്ഞു: 'പിന്നെയും ഗായത്രീപുരശ്ചരണം! ഈ പുരപ്പുറത്തുനിന്ന് ആ പുരപ്പുറത്തേയ്ക്ക് ചാട്ടം! ആരാണവനിക്കാര്യം പറഞ്ഞുകൊടുത്തത്? തന്നിഷ്ടംപോലെ ചെയ്കയാണ്. ശരി, കുറച്ചു പുരശ്ചരണം ചെയ്യും.'

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, എൻെറ ഈ ഭാവമൊക്കെ നേരോ അതോ ഭാവനയോ?

ശ്രീരാമകൃഷ്ണദേവൻ ജഗന്മാതാവുമായി ഈവിധം സംഭാഷണം ചെയ്യുന്നത് മാസ്റ്റർ സ്തബ്ധമൂകനായി നോക്കിക്കൊണ്ടിരുന്നു. ഈശ്വരൻ നമ്മുടെ വളരെയടുത്ത്, അകത്തും പുറത്തും, എന്ന് വിസ്മയത്തോടെ മാസ്റ്റർ കണ്ടു. അത്യന്തനികടത്തിലല്ലെങ്കിൽ എങ്ങനെയാണ് ശ്രീരാമകൃഷ്ണൻ സ്വകാര്യമായിട്ടമ്മയോട് വർത്തമാനം പറയുന്നത്?*

## അദ്ധ്യായം രണ്ട്

1883 സെപ്തംബർ 26, ബുധനാഴ്ച

### പണ്ഡിതനും സാധുവും തമ്മിലുള്ള വ്യത്യാസം

കലിയുഗത്തിൽ നാരദീയഭക്തി. ഭാദ്രമാസത്തിലെ കൃഷ്ണദശമീതിഥി. ഭക്തന്മാരുടെ വരവു കുറവാണ്; കാരണം, എല്ലാവർക്കും ഓരോ ജോലിയുണ്ട്. ഭക്തന്മാർ മിക്കവാറും ഞായറാഴ്ച ഒഴിവു കിട്ടുമ്പോൾ ഗുരുദേവനെ കാണാൻ വരുന്നു. മാസ്റ്റർക്ക് ഒന്നര മണിക്ക് ഒഴിവു കിട്ടി; മൂന്നുമണിക്ക് ദക്ഷിണേശ്വരം ദേവീക്ഷേത്രത്തിൽ, ഗുരുദേവൻെറ അടുത്തെത്തി. ഈയിടെ, രാഖാലും ലാട്ടുവും മിക്കവാറും ഗുരുദേവൻെറ കൂടെയാണ്. രണ്ടുമണിക്കൂർ മുമ്പു കിശോരി വന്നുചേർന്നു. ഗുരുദേവൻ മുറിക്കുള്ളിൽ ചെറിയ കട്ടിലിൽ ഇരിക്കുന്നു. മാസ്റ്റർ വന്ന് നിലത്തു വീണു വണങ്ങി. ഗുരുദേവൻ കുശലം അന്വേഷിച്ചപ്പോൾ നരേന്ദ്രൻെറ കഥ വന്നുപെട്ടു.

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, നരേന്ദ്രനെ കാണുകയുണ്ടായോ? (ചിരിച്ചുകൊണ്ട്) നരേന്ദ്രൻ എന്നെക്കുറിച്ചു പറഞ്ഞു: 'അദ്ദേഹമിപ്പോഴും കാളീകോവിലിൽ പോകുന്നു! എന്നാലൊക്കെ ശരിയായാൽ, പിന്നെ കാളീകോവിലിൽ പോവില്ല.'

ഇവിടെ ഇടയ്ക്കിടെ വരുന്നുവെന്നും പറഞ്ഞ് വീട്ടിലെ ആളുകൾക്ക് വലിയ ശുണ്ഠി. വാടകയ്ക്ക് വണ്ടിപിടിച്ച് ഇന്നാളൊരു ദിവസം ഇവിടെ വന്നു. വണ്ടിക്കൂലി സുരേന്ദ്രൻ കൊടുത്തു. അതിന് നരേന്ദ്രൻെറ അമ്മായി സുരേന്ദ്രൻെറ വീട്ടിൽ ചെന്നു ലഹള കൂട്ടിക്കളഞ്ഞു.

നരേന്ദ്രൻെറ കഥയും പറഞ്ഞുകൊണ്ട് ഗുരുദേവൻ എഴുന്നേറ്റു.

* തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ ദിവീവ ചക്ഷുരാതതം.

വർത്തമാനം പറഞ്ഞുകൊണ്ട് വടക്കുകിഴക്കേ വരാന്തയിൽ ചെന്നു നിന്നു. അവിടെ ഹസ്ര, കിശോരി, രാഖാൽ മുതലായ ഭക്തൻമാരുണ്ട്. അപരാഹ്നമായി.

ശ്രീരാമ: നീയെങ്ങനെയാണ് ഇപ്പോളിവിടെ വന്നത്? ഇന്നു സ്കൂളില്ലേ?

മാസ്റ്റർ: ഇന്ന് ഒന്നര മണിക്കു സ്കൂൾ വിട്ടു.

ശ്രീരാമ: എന്താണിത്ര നേരത്തേ?

മാസ്റ്റർ: വിദ്യാസാഗരൻ സ്കൂൾ കാണാൻ വന്നു. സ്കൂൾ വിദ്യാസാഗരൻെറ വകയാണ്. അതുകൊണ്ട് അദ്ദേഹം വന്നാൽ കുട്ടികളുടെ സന്തോഷത്തിന് അവധി കൊടുക്കാറുണ്ട്.

**വിദ്യാസാഗരനും സത്യവാക്കും**

ശ്രീരാമ: വിദ്യാസാഗരൻ പറഞ്ഞാൽ പറഞ്ഞപോലെ ചെയ്യാത്തതെന്താണ്? 'സത്യവചനത്താലും പരനാരിയെ മാതാവായി കാണ്കകൊണ്ടും ഹരിയെ ലഭിക്കാതെ വരുന്നപക്ഷം തുളസി തനി നുണയൻ.' സത്യത്തിൽ മുറുകെപ്പിടിച്ചാൽ ഭഗവാനെ പ്രാപിക്കാം. ഇവിടെ വരാമെന്ന് വിദ്യാസാഗരൻ അന്നൊരിക്കൽ പറഞ്ഞു, പക്ഷേ വന്നില്ല.

പണ്ഡിതനും സാധുവും തമ്മിൽ വളരെ വ്യത്യാസമുണ്ട്. വെറും പണ്ഡിതൻെറ മനസ്സ് കാമിനീകാഞ്ചനത്തിലാണ്. സാധുവിൻെറ മനം ഹരിപാദപദ്മത്തിലും. പണ്ഡിതൻ ഒന്നു പറയുന്നു, വേറൊന്നു ചെയ്യുന്നു. സാധുവിൻെറ കഥ വേറെ. ഹരിപാദപദ്മത്തിൽ മനസ്സുറപ്പിച്ചവരുടെ കാര്യവും കഥയുമൊക്കെ ഒന്നുവേറെ. കാശിയിൽ നാനാക്പന്ഥിയിൽപ്പെട്ട ഒരു യുവസന്ന്യാസിയെ കണ്ടു. നിൻെറ പ്രായംവരും. എന്നെ 'പ്രേമീസാധു' എന്നാണദ്ദേഹം വിളിച്ചിരുന്നത്. കാശിയിൽ അവരുടെ മഠമുണ്ട്. ഒരുദിവസം എന്നെ അവിടെ ക്ഷണിച്ചുകൊണ്ടുപോയി. മഠാധിപതിയെ ഒരു വീട്ടമ്മയെപ്പോലെ തോന്നി. 'ഉപായമെന്ത്?' എന്നു ഞാൻ അദ്ദേഹത്തോടു ചോദിച്ചു. അദ്ദേഹം പറഞ്ഞു: 'കലിയുഗത്തിൽ നാരദീയഭക്തി.' ഒരു പുസ്തകം വായിച്ചുകൊണ്ടിരുന്നു. വായനതീർന്നപ്പോൾ, 'ജലേ വിഷ്ണുഃ സ്ഥലേ വിഷ്ണുർവിഷ്ണുഃ പർവ്വതമസ്തകേ, സർവ്വം വിഷ്ണുമയം ജഗത്.' എല്ലാറ്റിനുമൊടുവിൽ 'ശാന്തിഃ ശാന്തിഃ ശാന്തിഃ' എന്നും ചൊല്ലി.

**കലിയുഗത്തിൽ വേദമാർഗ്ഗം നടക്കുകയില്ല – ജ്ഞാനമാർഗ്ഗം**

ശ്രീരാമ: ഒരുദിവസം അദ്ദേഹം ഗീത വായിക്കയായിരുന്നു. അദ്ദേഹം ലൗകികമനുഷ്യരുടെ നേരെ നോക്കിക്കൊണ്ട് പാരായണം ചെയ്കയില്ല, അത്രയ്ക്ക് കണിശക്കാരനായിരുന്നു. അതുകൊണ്ട് എൻെറ നേരെ തിരിഞ്ഞു വായിച്ചു. മഥുരബാബുവും ഉണ്ടായിരുന്നു. മഥുരബാബുവിൻെറ നേരേ പിൻതിരിഞ്ഞിരുന്നു വായിച്ചു. നാനാക് പന്ഥിയിലെ ആ സാധുവാണ്, ഉപായം കലിയുഗത്തിൽ നാരദീയഭക്തിയാണ്, എന്ന് എനിക്കു പറഞ്ഞുതന്നത്.

മാസ്റ്റർ: ആ സാധുക്കൾ വേദാന്തികളല്ലേ?

ശ്രീരാമ: അതെ, അവർ വേദാന്തവാദികളാണ്; എന്നാലവർ ഭക്തിമാർഗ്ഗവും അംഗീകരിക്കുന്നു. എന്തെന്നോ, ഈ കലിയുഗത്തിൽ വേദമതം എളുപ്പമല്ല. ഒരാളൊരിക്കലെന്നോടു പറഞ്ഞു, 'ഞാൻ ഗായത്രീപുരശ്ചരണം നടത്താൻ പോകുന്നു.' ഞാൻ ചോദിച്ചു: 'അതെന്തിന്? കലികാലത്തിനു യോജിച്ചത് തന്ത്രോക്തമതമാണ്. തന്ത്രോക്തമതപ്രകാരം പുരശ്ചരണം നടത്തിക്കൂടേ?'

വൈദികകർമ്മം ബഹുകഠിനം. പോരാത്തതിന്, ഇപ്പോൾ അടിമത്തവും.* പന്ത്രണ്ടു വർഷമോ മറ്റോ ഇങ്ങനെ അടിമത്തത്തിൽ ജീവിച്ചാൽ അടിമകളായിത്തന്നെ തീരും എന്നു പറയപ്പെടുന്നു. അത്രനാൾ ആരുടെ അടിമകളായിരിക്കുന്നുവോ, അവരുടെ ഗുണദോഷങ്ങൾ വന്നുകൂടും. അവരുടെ സേവ ചെയ്തുചെയ്ത്, അവരുടെ രജസ്സും തമസ്സും, പ്രാണിഹിംസയും, ഭോഗവിലാസവുമെല്ലാം വന്നുചേരും. വെറും ദാസത്വം മാത്രമല്ല, പിന്നീട് പെൻഷനും അനുഭവിക്കുന്നു.

ഒരു വേദാന്തവാദിയായ സന്ന്യാസി ഇവിടെ വന്നിരുന്നു. മേഘം കണ്ടാൽ നൃത്തംവെയ്ക്കും. കാറ്റും മഴയും വന്നാൽ വലിയ ആനന്ദം. ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ആരെങ്കിലും അടുത്തുചെന്നാൽ വലിയ ദേഷ്യമാണ്. ഞാനൊരുദിവസം അടുത്തുചെന്നു. ചെന്നതുകൊണ്ട് വലിയ വിരോധമായി. അദ്ദേഹം എപ്പോഴും, വിചാരം ചെയ്യും, ബ്രഹ്മ സത്യം, ജഗന്മിഥ്യാ എന്നിങ്ങനെ. മായകൊണ്ട് നാനാരൂപം കാണപ്പെടുന്നു. അതുകൊണ്ടദ്ദേഹം കൈയിൽ, ശരറാന്തലിൽനിന്നുള്ള ഒരു പളുങ്കുതുണ്ടും കൊണ്ടാണു നടന്നിരുന്നത്. പളങ്കുമണിയിൽക്കൂടി നോക്കിയാൽ പല നിറങ്ങളും കാണാം - ഉണ്മയിൽ ഒരു നിറവുമില്ല. അതുപോലെ ബ്രഹ്മമൊഴികെ വേറൊന്നുമില്ല. പക്ഷേ മായമൂലം, അഹങ്കാരംമൂലം, നാനാവസ്തുക്കൾ കാണപ്പെടുന്നു. അദ്ദേഹം ഒരു വസ്തുവിൽ ഒന്നിൽക്കൂടുതൽ പ്രാവശ്യം നോക്കുകയില്ല, മായ ബന്ധിച്ചെങ്കിലോ, ആസക്തി വന്നുപോയെങ്കിലോ, എന്നു പേടിച്ച്. കുളിക്കുന്ന സമയത്ത് പക്ഷി പറക്കുന്നതു കണ്ട് വിചാരം ചെയ്യും. രണ്ടുപേരുംകൂടി വെളിക്കുപോയി. കുളം മുസ്സൽമാൻെറ വകയാണെന്നു കേട്ടു വെള്ളമെടുത്തില്ല. ഹലധാരി അദ്ദേഹത്തോടു വ്യാകരണത്തെക്കുറിച്ചു ചോദിച്ചു. വ്യാകരണമറിയാം. വ്യഞ്ജനവർണ്ണത്തെക്കുറിച്ചു സംസാരിച്ചു. മൂന്നുദിവസം ഇവിടെ ഉണ്ടായിരുന്നു. ഒരു ദിവസം പുഴവക്കത്തെ മതില്ക്കരികിൽ ഓടക്കുഴലിൻെറ ശബ്ദം കേട്ട് അദ്ദേഹം പറഞ്ഞു, 'ബ്രഹ്മദർശനം ഉണ്ടായിട്ടുള്ള ആൾക്ക് ഈ ശബ്ദം കേട്ടാൽ സമാധിയുണ്ടാകും,' എന്ന്.

---

* ശ്രീരാമകൃഷ്ണൻ ഒരുപക്ഷേ, രാജ്യത്തിൻെറ രാഷ്ട്രീയപരാധീനതയെക്കുറിച്ച് സൂചിപ്പിക്കുകയായിരുന്നിരിക്കാം.

## അദ്ധ്യായം മൂന്ന്

### ദക്ഷിണേശ്വരത്ത് ശ്രീരാമകൃഷ്ണദേവൻ

ആ സന്ന്യാസിയെക്കുറിച്ച് സംസാരിച്ചുകൊണ്ടിരിക്കെ, ശ്രീരാമകൃഷ്ണ ദേവൻ പരമഹംസൻെറ അവസ്ഥ കാണിക്കാൻ തുടങ്ങി. ബാലനെപ്പോലെ യുള്ള നടപ്പ്, ഇടയ്ക്കിടയ്ക്ക് മുഖം ചിരികൊണ്ടു പൊട്ടി വിടരുന്നു. അരയിൽ തുണിയില്ല - ദിഗംബരൻ. കണ്ണ് ആനന്ദത്തിലാറാടുന്നു. ഗുരുദേവൻ വീണ്ടും ചെറിയ കട്ടിലിലിരുന്നു. വീണ്ടും ആ മനോമോഹന വാർത്തകൾ.

ശ്രീരാമ: (മാസ്റ്ററോട്) *നഗ്നൻെറ അടുക്കൽനിന്നും ഞാൻ വേദാ ന്തം പഠിച്ചു. 'ബ്രഹ്മ സത്യം, ജഗത് മിഥ്യ.' ഇന്ദ്രജാലക്കാരൻ വന്ന് എന്തെല്ലാം ജാലങ്ങൾ കാണിക്കുന്നു. മാമരം ഉണ്ടാക്കുന്നു, മാങ്ങയും കൂടി കാണും. എന്നാലതൊക്കെ കൺകെട്ട്, ഇന്ദ്രജാലക്കാരൻ മാത്രം സത്യം.

മാസ്റ്റർ: ജീവിതം ഒരു നീണ്ട നിദ്രയാണെന്നുതോന്നുന്നു. എല്ലാം നേരേയല്ല കാണുന്നതെന്ന് എനിക്കറിയാൻ കഴിയുന്നുണ്ട്. ആകാശത്തെ പ്പോലും മനസ്സിലാക്കാനാവാത്ത ഒരു മനസ്സുകൊണ്ടാണ് നാം ജഗത്തിനെ കാണുന്നത്. അപ്പോൾ പിന്നെ എങ്ങനെ നേരേ കാണാനൊക്കും?

ശ്രീരാമ: വേറൊരു വഴിയുണ്ട്. ആകാശത്തെ നാം നേരേ കാണു ന്നില്ല, അതു നിലത്തു മുട്ടുന്നതായി തോന്നുന്നു. പിന്നെ മനുഷ്യൻ എങ്ങനെ നേരേ കാണും? അകത്തു ജ്വരമാണ്.

ഇതെന്തൊരു ജ്വരം ശങ്കരീ? അവിടുത്തെ കൃപയാകുന്ന പാദപോതം തന്നെ അതിനുള്ള ധന്വന്തരി. ജ്വരമല്ലാതെന്ത്? സംസാരികൾ തമ്മിൽത്തല്ലു ന്നതു കാണുന്നില്ലേ? എന്തിനുവേണ്ടിയാണ് കടിപിടികൂടുന്നതെന്ന് ആർക്കു മൊട്ടു രൂപവുമില്ല. എന്തൊരു ലഹള! 'നിനക്കങ്ങനെ വരട്ടെ! നിന്നെ ഞാനങ്ങനെ ചെയ്യും!' എന്തൊരു കോലാഹലം! എന്തൊരു ശകാരം!

മാസ്റ്റർ: ഞാൻ കിശോരിയോട് പറഞ്ഞു: 'കാലിപ്പെട്ടി, അകത്തൊ ന്നുമില്ല, എന്നാൽ അകത്തു പണമുണ്ടെന്നും പറഞ്ഞ് രണ്ടാളുകൾ അങ്ങോട്ടുമിങ്ങോട്ടും പിടിച്ചു വലിക്കുന്നു.

(ദേഹധാരണംതന്നെ വ്യാധി - ഇരിക്കയോ മരിക്കയോ? സംസാരം ആനന്ദനിലയം.)

മാസ്റ്റർ: ആട്ടെ, ഈ അനർത്ഥത്തിനെല്ലാം കാരണം ദേഹം തന്നെയല്ലേ? 'ഈ ഉറയൊന്നൂരിപ്പോയാൽ എന്തൊരാശ്വാസം!' എന്ന് അതുകൊണ്ട് അറിവുള്ളവർ വിചാരിക്കുന്നു.

ഗുരുദേവൻ കാളീകോവിലിലേയ്ക്കു പോകുന്നു; കൂടെ മാസ്റ്ററും.

---

* ജാതരൂപധരനായി സഞ്ചരിച്ചിരുന്ന സ്വഗുരു തോതാപുരിയെ ശ്രീരാമകൃഷ്ണൻ 'നഗ്ന'നെന്നാണ് നിർദ്ദേശിക്കാറ്.

ശ്രീരാമ: എന്തിനങ്ങനെ? ഈ സംസാരം മായയുടെ ചട്ടക്കൂടായിരിക്കാം. എന്നാലതിനെ ആനന്ദനിലയമെന്നും പറഞ്ഞിട്ടുണ്ട്. ദേഹമിരുന്നോട്ടെ. സംസാരത്തെ ആനന്ദനിലയമാക്കാനും ഒക്കും.

മാസ്റ്റർ: അഭംഗുരമായ ആനന്ദമെവിടെ?

ശ്രീരാമ: അതെ, അതു നേരാണ്.

ഗുരുദേവൻ ശ്രീകോവിലിനു മുമ്പിലെത്തി. ദേവിയെ സാഷ്ടാംഗം നമസ്കരിച്ചു. മാസ്റ്ററും നമസ്കരിച്ചു. ശ്രീരാമകൃഷ്ണദേവൻ ദേവിക്കഭിമുഖമായി താഴത്തെ തറയിലിരുന്നു. ചുവന്ന കരയുള്ള ഒരു മുണ്ടുടുത്തിട്ടുണ്ട്. അതിൻെറ ഒരു തല തോളിലും പിന്നിലുമായി കിടക്കുന്നു. പിന്നിൽ നടശാലയുടെ ഒരു തൂണ്. അടുത്തു മാസ്റ്ററും ഇരിപ്പുണ്ട്.

മാസ്റ്റർ: അങ്ങനെയാണെങ്കിൽ, ദേഹധാരണത്തിൻെറ ആവശ്യമെന്ത്? ഏതാനും കർമ്മങ്ങളുടെ ഫലമനുഭവിക്കാനുള്ളതാണ് ദേഹമെന്നെനിക്കറിയാം. എന്നാലിപ്പോൾ എന്താണു ചെയ്യുന്നതെന്ന് ആർക്കറിയാം? അതിനിടയ്ക്കു ചത്തുംപോണു.

ശ്രീരാമ: പയറ്റിൻമണി മലക്കുഴിയിൽ വീണാലും പയർച്ചെടിയായിട്ടുതന്നെ തീരും.

മാസ്റ്റർ: എന്നിരുന്നാലും എട്ടു കെട്ടുകളുണ്ടല്ലൊ?

**സച്ചിദാനന്ദഗുരു – ഗുരുകൃപയാ മുക്തി**

ശ്രീരാമ: എട്ടു കെട്ടുകളല്ല, എട്ടു കയറുകൾ. അവയിരുന്നാലെന്ത്? ഭഗവത്കൃപയുണ്ടെങ്കിൽ ഒരു നിമിഷനേരംകൊണ്ട് അഷ്ടപാശങ്ങളും അറ്റുപോകും. എന്തുപോലെയെന്നോ? ആയിരം കൊല്ലം ഇരുട്ടിലാണ്ടു കിടന്നിരുന്ന ഒരു മുറിയിൽ വിളക്കുകൊണ്ടുവന്നാൽ തൽക്ഷണം ഇരുട്ട് പമ്പ കടക്കുന്നു, കുറേശ്ശെ കുറേശ്ശയായിട്ടല്ല പോണത്. കൺകെട്ടുകാരൻെറ പണി കണ്ടിട്ടില്ലേ? ഒരു ചരടിൽ പല പല കെട്ടുകളിട്ട് ഒരു തല എവിടെയെങ്കിലും കെട്ടുന്നു; മറ്റേയറ്റം കൈയിൽ വെയ്ക്കുന്നു. എന്നിട്ടു പിടിച്ചിരിക്കുന്ന അറ്റം ഒന്നുരണ്ടു കുടയുന്നു. കുടയുന്നതോടെ കെട്ടുകളെല്ലാ മഴിയുന്നു. എന്നാൽ വേറാർക്കും പ്രാണൻകളഞ്ഞു പരീക്ഷിച്ചാലും കെട്ടഴിക്കാനാവില്ല. ഗുരുവിൻെറ കൃപാബലംകൊണ്ട് ഞൊടിയിടയിൽ കെട്ടുകളെല്ലാം അഴിഞ്ഞു പോകുന്നു.

**കേശവസേനൻെറ പരിവർത്തനകാരണം ശ്രീരാമകൃഷ്ണൻ**

ശ്രീരാമ: ആവട്ടെ, കേശവസേനൻ ഇത്രമാത്രം മാറിയത് എന്തുകൊണ്ടാണ്, പറയൂ, കേൾക്കട്ടെ. അദ്ദേഹമിവിടെ ധാരാളം വന്നുകൊണ്ടിരുന്നു. ഇവിടെനിന്നാണ് നമസ്കാരം ചെയ്യാൻ പഠിച്ചത്. അദ്ദേഹം ചെയ്തുവന്നിരുന്ന മാതിരിയല്ല സന്ന്യാസിമാരെ നമസ്കരിക്കേണ്ടതെന്ന് ഒരുദിവസം ഞാൻ പറഞ്ഞു. ഞാനൊരു ദിവസം ഈശാനൻെറ കൂടെ വണ്ടിപിടിച്ച് കല്ക്കത്തെയ്ക്കുപോയി. കേശവസേനൻെറ കഥകളെല്ലാം ഈശാനൻ കേട്ടു. ഹരീശൻ ഉള്ളതു പറഞ്ഞു: 'എല്ലാ ചെക്കും ഇവിടെനിന്നും

പാസ്സാക്കിക്കൊടുക്കണം; എന്നാലേ ബാങ്കിൽനിന്നും പണം കിട്ടുകയുള്ളു.' (ഗുരുദേവൻ ചിരിക്കുന്നു.)

മാസ്റ്റർ വിസ്മയസ്തബ്ധനായിട്ട് ഈ കഥകളെല്ലാം കേട്ടു. ഗുരുരൂപത്തിൽ സച്ചിദാനന്ദം ചെക്കു പാസ്സാക്കുന്നുവെന്നു മനസ്സിലാക്കി.

ശ്രീരാമ: യുക്തിവാദം ചെയ്യരുത്. ആർക്കീശ്വരനെ അറിയാൻ കഴിയും? ഈ ബ്രഹ്മാണ്ഡം മുഴുവൻ ഈശ്വരൻെറ ഒരംശം മാത്രമാണെന്ന് ഞാൻ നഗ്നൻെറയടുക്കൽനിന്നും മനസ്സിലാക്കീട്ടുണ്ട്.

ഹസ്രയ്ക്ക് കണക്കുകൂട്ടലു കുറെയേറെയുണ്ട്. അയാൾ കണക്കു കൂട്ടുന്നു: 'ഇത്രയും ഭാഗംകൊണ്ട് ലോകമുണ്ടായി: ഇത്രയും ബാക്കി യുണ്ട്.' എന്നൊക്കെ. അയാളുടെ കണക്കുകേട്ട് എൻെറ തല തുളയു ന്നു. എനിക്കൊന്നുമറിഞ്ഞുകൂടാ എന്നെനിക്കറിയാം. ചിലപ്പോൾ ഈശ്വരൻ നല്ലവനാണെന്നു ഞാൻ വിചാരിക്കുന്നു; ചിലപ്പോൾ ചീത്തയെന്നും. അദ്ദേഹത്തെക്കുറിച്ച് എനിക്കെന്തറിയാൻ കഴിയും?

മാസ്റ്റർ: അതു ശരിയാണ്. അദ്ദേഹത്തെ ആർക്കെങ്കിലും അറിയാനൊ ക്കുമോ? ഓരോരുത്തരും അവരവരുടെ അല്പബുദ്ധികൊണ്ട്, 'ഞാനെല്ലാം മനസ്സിലാക്കിക്കളഞ്ഞു,' എന്നു വിചാരിക്കുന്നു. അങ്ങു പറയുംപോലെ, ഒരുറുമ്പ് ഒരു പഞ്ചസാരക്കുന്നിൻെറ അടുത്തു പോയി. അതിലൊരു തരികൊണ്ട് തൻെറ വയറു നിറഞ്ഞെന്നു കണ്ടപ്പോൾ, 'അടുത്ത തവണ ഈ കുന്നു മുഴുവൻ എൻെറ മാളത്തിൽ കൊണ്ടുപോകും' എന്ന് അതു വിചാരിച്ചു!

**ഈശ്വരനെ ആർക്കറിയാനാവും?**

ശ്രീരാമ: അദ്ദേഹത്തെ ആർക്കറിയാം? ഞാൻ അറിയാൻ ശ്രമിക്കു ന്നതേയില്ല. ഞാൻ അമ്മയെന്നു വിളിക്കുകമാത്രം ചെയ്യുന്നു. അമ്മ ഇഷ്ടംപോലെ ചെയ്യട്ടെ. അമ്മയുടെ ഇച്ഛയുണ്ടെങ്കിൽ മനസ്സിലാക്കിത്തരും; ഇച്ഛയില്ലെങ്കിൽ മനസ്സിലാക്കിത്തരുകയില്ല. എനിക്ക് പൂച്ചക്കുഞ്ഞിൻെറ സ്വഭാവമാണ്. പൂച്ചക്കുഞ്ഞ് മ്യൂ മ്യൂ എന്നു കരയുക മാത്രം ചെയ്യുന്നു. ബാക്കിയൊക്കെ അമ്മ ചെയ്യുംപോലെ. ചിലപ്പോൾ അടുക്കളയിൽ കൊണ്ടുവെയ്ക്കുന്നു; ചിലപ്പോൾ കാരണവരുടെ കിടക്കയിൽ. ചെറിയ കുട്ടിക്ക് അമ്മയെ മതി. അമ്മയ്ക്കെത്ര സ്വത്തുണ്ട് എന്നൊന്നും അവനറിഞ്ഞുകൂടാ. അറിയാനാശയുമില്ല. 'എനിക്കമ്മയുണ്ട്. എനിക്കു പിന്നെയെന്തു ചിന്ത?' എന്നുമാത്രം അവനറിയാം. വേലക്കാരിയുടെ മകനും, തനിക്കൊരമ്മയുണ്ട് എന്നറിയാം. യജമാനൻെറ മകനുമായി എന്തെങ്കിലും വഴക്കുണ്ടായാൽ, 'ഞാനമ്മയോടു പറഞ്ഞുകൊടുക്കും, എനിക്കെൻെറ അമ്മയുണ്ട്' എന്നവൻ പറയും. എനിക്കും സന്താനഭാവമാണ്.

പെട്ടെന്ന് ശ്രീരാമകൃഷ്ണദേവൻ തൻെറ നെഞ്ചത്തു കൈ വെച്ച് തന്നെത്തന്നെ ചൂണ്ടിക്കൊണ്ട് മാസ്റ്ററോടു ചോദിച്ചു: 'ശരി, ഇതിനകത്തെ ന്തോ ഉണ്ട്. നീയെന്തു പറയുന്നു?'

മാസ്റ്റർ സ്തബ്ധനായി ഗുരുദേവനെ നോക്കിക്കൊണ്ടിരുന്നു. സ്വയം വിചാരിച്ചു: 'എന്ത്, ഗുരുദേവൻെറ ഹൃദയമദ്ധ്യത്തിൽ സാക്ഷാൽ

ദേവിയുണ്ടോ? ദേവി ദേഹം ധരിച്ചു വന്നിരിക്കുകയോ, ജീവൻെറ മംഗളത്തിനായി?'

## അദ്ധ്യായം നാല്

1883 സെപ്റ്റംബർ 16, ബുധനാഴ്ച

### ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് ഭക്തന്മാരോടൊത്ത്

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് കാളീക്ഷേത്രത്തിനു മുമ്പിൽ തറയിൽ ഇരിക്കുന്നു. കാളീപ്രതിമയിൽ ജഗന്മാതാവിനെ കാണുന്നു. അടുത്തു മാസ്റ്റർ മുതലായ ഭക്തന്മാർ ഇരിപ്പുണ്ട്. ഇന്നു ഭാദ്രമാസത്തിലെ കൃഷ്ണദശമി, വൈകുന്നേരം.

അല്പംമുമ്പു ഗുരുദേവനരുളി: 'ഈശ്വരനെ സംബന്ധിച്ച് ഒന്നും കണക്കുകൂട്ടാൻ ഉപായമില്ല. അദ്ദേഹത്തിൻെറ ഐശ്വര്യം അനന്തം. മനുഷ്യൻ വായ്കൊണ്ട് എന്തു പറയും? ഒരുറുമ്പ് ഒരു പഞ്ചസാരക്കുന്നിൻെറ അടുത്തുപോയി: ഒരു തരി തിന്നു: അതിൻെറ വയർ നിറഞ്ഞു പോയി. "ഇനിയും വന്ന് ഈ കുന്നു മുഴുവൻ ഞാൻ മാളത്തിൽ കൊണ്ടുപോകും," എന്ന് അതു വിചാരിച്ചു.

ഈശ്വരനെ അറിയാനാവുമോ? അതുകൊണ്ടെനിക്ക് പൂച്ചക്കുഞ്ഞിൻെറ ഭാവമാണ് - തള്ളയെവിടെ വെയ്ക്കുന്നുവോ അവിടെ, എനിക്കൊന്നും അറിഞ്ഞുകൂടാ. അമ്മയ്ക്കെത്ര പണമുണ്ടെന്നൊന്നും ചെറിയ പിള്ളയ്ക്കറിവില്ല.'

ശ്രീരാമകൃഷ്ണൻ ശ്രീകോവിലിനു മുമ്പിൽ തറയിലിരുന്നുകൊണ്ട് അമ്മയെ സ്തോത്രം ചെയ്തു: 'അല്ലയോ അമ്മേ, ഓംകാരരൂപിണി, അമ്മേ, ഇവരൊക്കെ അവിടുത്തെക്കുറിച്ചെന്തെല്ലാം പറയുന്നമ്മേ! എനിക്കൊന്നും മനസ്സിലാവുന്നില്ല. അമ്മേ, എനിക്കൊന്നും അറിഞ്ഞുകൂടാ. ഞാൻ ശരണാഗതൻ, ഞാൻ ശരണാഗതൻ. അവിടുത്തെ ശ്രീപാദപദ്മത്തിൽ ശുദ്ധഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും. അമ്മേ, അവിടുത്തെ ഭുവനമോഹിനിയായ മായകൊണ്ട് എന്നെ മോഹിപ്പിക്കരുതേ, അമ്മേ, ശരണാഗതൻ ഞാൻ, ശരണാഗതൻ.'

അമ്പലങ്ങളിലെ ദീപാരാധന കഴിഞ്ഞു. ശ്രീരാമകൃഷ്ണൻ മുറിയിൽ ചെറിയ കട്ടിലിൽ ഇരിക്കുന്നു. മഹേന്ദ്രൻ തറയിലും.

മഹേന്ദ്രൻ മുമ്പൊക്കെ കേശവസേനൻെറ ബ്രഹ്മസമാജത്തിൽ എപ്പോഴും പൊയ്ക്കൊണ്ടിരുന്നു. ഗുരുദേവനെ കണ്ടതിൽപ്പിന്നെ അവിടെ പോകാറില്ല. ശ്രീരാമകൃഷ്ണൻ സർവ്വദാ ജഗന്മാതാവുമായി സംഭാഷണം ചെയ്യുന്നു. അതു കണ്ട് മഹേന്ദ്രൻ ആശ്ചര്യപ്പെട്ടുപോയി. കൂടാതെ, അദ്ദേഹത്തിൻെറ സർവ്വധർമ്മസമന്വയരൂപമായ ഉപദേശങ്ങൾ ശ്രവിച്ചും ഈശ്വരനെക്കുറിച്ചുള്ള വ്യാകുലത ദർശിച്ചും മഹേന്ദ്രൻ സ്തബ്ധമുഗ്ദ്ധനായിരിക്കുന്നു.

## വൈഷ്ണവർക്കും ബ്രഹ്മഭക്തന്മാർക്കും ഉപദേശം

മഹേന്ദ്രൻ ഗുരുദേവന്റെ അടുക്കൽ ഏതാണ്ടു രണ്ടു വർഷമായി വന്നുപൊയ്ക്കൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ദർശനവും കൃപയും ലഭിച്ചിട്ടുണ്ട്. ഈശ്വരൻ നിരാകാരനും സാകാരനുമാണ്; ഭക്തന്മാർക്കുവേണ്ടി രൂപധാരണം ചെയ്യുന്നു എന്ന് ഗുരുദേവൻ മഹേന്ദ്രനോടും മറ്റു ഭക്തന്മാരോടും എപ്പോഴും പറയുന്നു. നിരാകാരവാദിയോടും ഗുരുദേവൻ പറയും: 'നിങ്ങളുടെ വിശ്വാസം അങ്ങനെയിരിക്കട്ടെ. എന്നാൽ, ഈശ്വരന് എന്തും സാധ്യമാണെന്നും കൂടി അറിഞ്ഞുകൊള്ളണം. സാകാരൻ, നിരാകാരൻ, ഇനിയും എന്തൊക്കെയോ വേണമെങ്കിലും അദ്ദേഹത്തിനാകാൻ കഴിയും.'

ശ്രീരാമ: (മഹേന്ദ്രനോട്) നീയൊന്നു സ്വീകരിച്ചിട്ടുണ്ട് നിരാകാരം, ഇല്ലേ?

മഹേന്ദ്രൻ: ഉവ്വ്. എന്നാലങ്ങു പറയുന്നതുപോലെ, എല്ലാം സംഭാവ്യമാണ്; സാകാരമാവാനും സാധിക്കും എന്നും ഞാൻ വിശ്വസിക്കുന്നു.

ശ്രീരാമ: ഭേഷ്. ഇതുംകൂടി ധരിച്ചോളു, ഈശ്വരൻ ചൈതന്യരൂപത്തിൽ ചരാചരാത്മകമായ വിശ്വമെങ്ങും വ്യാപിച്ചിരിക്കുന്നു.

മഹേന്ദ്രൻ: ചേതനങ്ങളുടെ ചേതയിതാവായിട്ട് ഞാനദ്ദേഹത്തെ കരുതുന്നു.

ശ്രീരാമ: ഇപ്പോൾ ആ ഭാവത്തിൽത്തന്നെ ഇരിക്കൂ. പിടിച്ചു വലിച്ചു ഭാവം മാറ്റേണ്ട ആവശ്യമൊന്നുമില്ല. ചൈതന്യമെല്ലാം ഈശ്വരന്റെ ചൈതന്യമാണെന്ന് ക്രമേണ അറിയാറാവും. അദ്ദേഹം ചൈതന്യസ്വരൂപനാകുന്നു. ആട്ടെ, നിനക്ക് ധനത്തിലും ഐശ്വര്യത്തിലും ആഗ്രഹം തോന്നുന്നുണ്ടോ?

മഹേന്ദ്രൻ: ഇല്ല, പക്ഷേ നിശ്ചിന്തനാവാൻ വേണ്ടി, നിശ്ചിന്തനായിട്ട് ഈശ്വരചിന്ത ചെയ്യാൻ വേണ്ടി, അത്യാവശ്യത്തിനു പണം വേണമെന്നാഗ്രഹിക്കുന്നു.

ശ്രീരാമ: ഓ, അതു തോന്നും.

മഹേന്ദ്രൻ: അതു ലോഭമാണോ? അല്ലെന്നു കരുതുന്നു.

ശ്രീരാമ: അതെ, അതു ശരിയാണ്. അല്ലെങ്കിൽ നിന്റെ കുട്ടികളെ ആരു നോക്കും? താൻ അകർത്താവാണ് എന്ന ബോധം നിനക്കുണ്ടായാൽ കുട്ടികൾക്കു പിന്നെയെന്താണു വഴി?

മഹേന്ദ്രൻ: കർത്തവ്യബോധമുള്ളിടത്തോളം ജ്ഞാനമുണ്ടാവില്ലെന്നു കേട്ടിട്ടുണ്ട്. *കർത്തവ്യമാർത്താണ്ഡൻ!

ശ്രീരാമ: ഇപ്പോൾ ഈ ഭാവത്തിലിരിക്കൂ. പിന്നീട്, ഈ കർത്തവ്യബോധം തനിയെ പോകുമ്പോൾ, അപ്പോഴത്തെക്കഥ വേറെ.

എല്ലാവരും അല്പനേരം മിണ്ടാതിരുന്നു.

---

* കർത്തവ്യദുഃഖമാർത്താണ്ഡജ്വാലാദഗ്ദ്ധാന്തരാത്മനഃ
കുതഃ പ്രശമപീയൂഷധാരാസാരമൃതേ സുഖം (അഷ്ടാവക്രസംഹിതാ 18.3)

മഹേന്ദ്രൻ: കുറച്ചു ജ്ഞാനം ഉണ്ടായശേഷം സംസാരത്തിൽ പ്രവേശിക്കുകയോ! അതു സ്വബോധത്തോടെ മരിക്കലാണ്. വിഷൂചികയിലെപ്പോലെ.

ശ്രീരാമ: രാമ രാമ!

മരണസമയത്ത് ബോധമുണ്ടായിരുന്നാൽ വലിയ പ്രാണവേദനയുണ്ടായിരിക്കും, കോളറയിലെന്നപോലെ. ഈ സംഗതി മനസ്സിൽ വെച്ചുകൊണ്ടാണ് മഹേന്ദ്രൻ പറയുന്നത്, കുറഞ്ഞൊന്ന് ജ്ഞാനമുണ്ടായശേഷം, സംസാരജീവിതം നയിക്കുന്നത് ദാവാനലതുല്യമാണെന്ന്. കാരണം, അതു മിഥ്യയെന്ന് അയാൾക്കറിയാം. അതു മനസ്സിലാക്കിക്കൊണ്ടാണ് ഗുരുദേവൻ 'രാമ രാമ!' എന്നു പറഞ്ഞത്.

മഹേന്ദ്രൻ: മറ്റുള്ളവർ സന്നിപാതം പിടിച്ചവരെപ്പോലെയാണ്. ബോധമില്ലാതെ പോകുന്നു. മരണവേദന അറിയുന്നില്ല.

ശ്രീരാമ: പറയൂ, പണംകൊണ്ട് എന്തു കിട്ടും? ജയഗോപാലസേനന് എത്രയോ പണമുണ്ട്! എന്നിട്ടും ദുഃഖം. മക്കളൊന്നും ശരിക്ക് പറഞ്ഞാൽ കേൾക്കുന്നില്ല.

മഹേന്ദ്രൻ: സംസാരത്തിൽ ദാരിദ്ര്യദുഃഖം മാത്രമേ ഉള്ളോ? ഒരുവശത്ത് ആറു രിപുക്കൾ. അതിനപ്പുറം രോഗശോകങ്ങൾ.

ശ്രീരാമ: പോരെങ്കിൽ, മാനം നേടാനുള്ള വെമ്പൽ - ആളുകളുടെ മുമ്പിൽ മാന്യനാവാനുള്ള ആഗ്രഹം. ആട്ടെ, എൻെറ ഭാവമെന്താണ്?

മഹേന്ദ്രൻ: ഉറക്കമുണർന്നെഴുന്നേറ്റ മനുഷ്യനെപോലെ. താനാരെന്നുള്ള ബോധം വരുന്നു. അങ്ങ് ഈശ്വരനുമായി സദാ യുക്തനാണ്.

ശ്രീരാമ: നീയെന്നെ സ്വപ്നം കാണാറുണ്ടോ?

മഹേന്ദ്രൻ: ഉണ്ട്, പലതവണ.

ശ്രീരാമ: എങ്ങനെ? എന്തെങ്കിലും ഉപദേശം തരുന്നതായി കണ്ടോ?

മഹേന്ദ്രൻ മിണ്ടാതിരുന്നു.

ശ്രീരാമ: ഞാൻ ഉപദേശം തരുന്നതായി കാണുന്നെങ്കിൽ, അങ്ങനെ ചെയ്യുന്നത് സച്ചിദാനന്ദംതന്നെയാണെന്ന് അറിഞ്ഞു കൊൾക.

അനന്തരം മഹേന്ദ്രൻ താൻ സ്വപ്നത്തിൽ കണ്ടതെല്ലാം പറഞ്ഞു കേൾപ്പിച്ചു. ശ്രീരാമകൃഷ്ണൻ അതെല്ലാം ശ്രദ്ധിച്ചുകേട്ടു.

ശ്രീരാമ: (മഹേന്ദ്രനോട്) അത് വളരെ നന്ന്. നീയിനി വിചാരപ്പെടേണ്ട. നീയൊരു ശാക്തനാണ്.

## അദ്ധ്യായം അഞ്ച്

1883 ഒക്ടോബർ 10, ബുധനാഴ്ച

### ശ്രീരാമകൃഷ്ണൻ അധരൻെറ വീട്ടിൽ ദുർഗ്ഗാപൂജോത്സവത്തിൽ

അധരൻെറ വീട്ടിലെ ആരാധനാശാലയിൽ നവമിപൂജാദിവസം ശ്രീരാമകൃഷ്ണൻ നില്ക്കുന്നു. സന്ധ്യയ്ക്കുശേഷം ശ്രീദുർഗ്ഗാദേവിയുടെ

ദീപാരാധന തൊഴുതു. ദുർഗ്ഗാപൂജ സംബന്ധിച്ച് അധരൻെറ ഗൃഹത്തിൽ മഹോത്സവം നടക്കുന്നു. അതിനായി അദ്ദേഹം ഗുരുദേവനെ ക്ഷണിച്ചുകൊണ്ടുവന്നിരിക്കുകയാണ്.

ശ്രീരാമകൃഷ്ണൻ ഭക്തന്മാരുടെ ഇടയ്ക്കു സമാഗതനായിരിക്കുന്നു. അക്കൂട്ടത്തിൽ ബലരാമൻെറ അച്ഛനുണ്ട്. പിന്നെ, അധരൻെറ സ്നേഹിതനും അവധിക്കു വന്നിരിക്കുന്ന സ്കൂൾ ഇൻസ്പെക്ടറുമായ ശാരദബാബുവുമുണ്ട്. ഈ പൂജയിൽ പങ്കുകൊള്ളാൻ അധരൻ അയൽക്കാരേയും സ്വജനങ്ങളേയും ക്ഷണിച്ചിരുന്നു. അവരും പലരും വന്നുചേർന്നിട്ടുണ്ട്.

ശ്രീരാമകൃഷ്ണൻ സന്ധ്യയ്ക്കു ദീപാരാധന തൊഴുതു ഭാവാവിഷ്ടനായി പൂജാഹാളിൽ നില്ക്കുന്നു. ദേവിയെ പാട്ടുപാടി കേൾപ്പിക്കുന്നു.

അധരനൊരു ഗൃഹസ്ഥഭക്തൻ. താപത്രയത്തിൽ പെട്ടുഴലുന്ന അനേകം ഗൃഹസ്ഥഭക്തന്മാരും വന്നുചേർന്നിട്ടുണ്ട്. അതറിഞ്ഞ് ശ്രീരാമകൃഷ്ണൻ സകലരുടേയും മംഗളത്തിനായി ജഗന്മാതാവിനെ സ്തോത്രം ചെയ്തുകൊണ്ടു പാടി:

പരിപാലയ ഭവതാരിണി കരുണാമയിയംബേ!
യമനെന്നുടെയരികത്തണ്ടണയുന്നതിൽ മുമ്പേ
ജനപാലിനി ജനമോഹിനി ഭവഭഞ്ജനി നീയേ
മരണം വരുമളവിൽ പുനരവലംബവുമംബേ!

ഹരിലീലയിലനുകൂലിനിയായ് വന്ന യശോദ -
ക്കൊരു പെൺകൊടിയായിജ്ജനിയാർന്നുള്ളവളയി നീ.
വ്രജനന്ദനനൊത്തങ്ങഥ വൃന്ദാവനസീമ്നി
പലകേളികളാടീടിന രാധാമണിയതു നീ.

പരമേശ്വരി പരിപാവനി ഗിരിരാജസുതേ നീ
ഗതിദായിനി സുരവാഹിനി വ്രജസുന്ദരിയും നീ
സിതവർണ്ണിനി ഗിരിജേ തവ ഗുണഗാഥകളനിശം
ശ്രുതിമോഹനമാകുംപടി പരിഗായതി ലോകം.

ശ്രീരാമകൃഷ്ണൻ ഭാവാവേശത്തോടെ ജഗന്മാതാവുമായി സംഭാഷണം ചെയ്യുന്നു.

ശ്രീരാമകൃഷ്ണൻ അധരൻെറ വീട്ടിലെ രണ്ടാം നിലയിലുള്ള ഇരിപ്പുമുറിയിൽ ചെന്നിരുന്നു. മുറിയിൽ വേറെയും അനേകം അതിഥികൾ ഉണ്ട്. ബലരാമൻെറ അച്ഛനും ശാരദബാബുവും മറ്റും അടുത്തിരിപ്പുണ്ട്.

ഗുരുദേവൻ ഇപ്പോഴും ഭാവാവിഷ്ടൻ. അതിഥികളെ സംബോധന ചെയ്തുകൊണ്ട് അദ്ദേഹമരുളി: 'മാന്യരെ, എൻെറ ഊണു കഴിഞ്ഞു. ഇനി നിങ്ങൾ വിരുന്നുണ്ണുവിൻ.'

അധരൻെറ നൈവേദ്യവും പൂജയും ദേവി സ്വീകരിച്ചു എന്നല്ലേ, 'ഞാനുണ്ടു; ഇനി നിങ്ങളുണ്ണുവിൻ,' എന്നു ദേവിയുടെ ആവേശത്തോടെ ശ്രീരാമകൃഷ്ണൻ അരുളിയതിൻെറ അർത്ഥം?

ഗുരുദേവൻ ഭാവാവിഷ്ടനായിട്ട് ജഗന്മാതാവിനോടു ചോദിച്ചു: 'അമ്മേ, ഞാനുണ്ണുന്നോ? അതോ, അമ്മ ഉണ്ണുന്നോ? അമ്മേ, കാരണാനന്ദരൂപിണി!'

ശ്രീരാമകൃഷ്ണൻ ജഗന്മാതാവിനെയും തന്നെയും ഒന്നായി കാണുന്നുവോ? അമ്മതന്നെ മകൻെറ വടിവെടുത്ത് ലോകശിക്ഷണത്തിനായി അവതരിച്ചിരിക്കുകയോ? അതുകൊണ്ടല്ലേ 'ഞാനുണ്ടു' എന്നു ഗുരുദേവനരുളിയത്?

പിന്നെ, ഭാവാവസ്ഥയിൽ ശരീരത്തിനുള്ളിൽ ഷട്ചക്രങ്ങളെയും അവയ്ക്കുള്ളിൽ അമ്മയേയും കണ്ടു. അതിനാൽ വീണ്ടും ഭാവവിവശനായി പാടി:

ജീവിതശോകവിനാശിനി ജനനീ
മൂലാധാരമഹോല്പലരമണീ
വീണാവാദനകാരിണി ജനനീ
ഫാലവിലോചനചേതോഹാരിണി
സ്വാധിഷ്ഠാനസരോജവിലാസിനി
മണിപൂരകസൗധോപരിവാസിനി
ഷഡ്ദളപദ്മവിരാജിനി ദേവി!
ദുർഗ്ഗേ, ഭഗവതി പാലയ സപദി.

ഓമനക്കുട്ടൻ

ആരുതന്നുടെ പേരു കേൾക്കുകിൽ
കാലനും ഭീതി പൂണ്ടിടും
ആ മഹാകാളി ദേവിതൻ കഴൽ -
ക്കീഴിലാണു കൃതാന്തനും.
ദേവിയെന്തേയിതുവിധം കരിം -
കാറുപോലെ കറുത്തുപോയ്?
അക്കറുപ്പിനുമുണ്ടൊരദ്ഭുത -
സുപ്രഭാതത്തിൻ സൗഭഗം.
തൽക്കിരണം പതിയണം ഭക്ത -
ചിത്തപദ്മം വിടരുവാൻ
അമ്മയെയൊന്നുകണ്ടാൽ പിന്നെന്തു -
പുണ്യം വേറിട്ടു നേടണം?

ഗാനം തുടർന്നു:

ജഗദീശ്വരിയുടെ പദതാരിണയിവ -
നഭയസ്ഥാനമതാവുകകൊണ്ടിഹ
ഭയമൊരുലേശമെനിക്കില്ലിനിമേൽ
യമനെൻ സവിധമണഞ്ഞെന്നാലും.
ജഗദംബികതൻ നാമമഹോന്നതമന്ത്ര -
നിബദ്ധമതായൊരു കവചംകൊണ്ടു
ശിരസ്സിതലംകൃതമാക്കി, സംസാരത്തിൽ -

ചന്തക്കവെലയിലിനിയെൻ ഗാത്രം വിറ്റി -
ട്ടതിനുടെ പകരംകൊൾവേൻ ദുർഗ്ഗേ, നിന്നെ.
ഹൃദയതലത്തിൽ വളർത്തിയെടുത്തൊരു
ദുർഗ്ഗാനാമകകല്പകലതകൾക്കല്പം വാട്ടം
തട്ടാതെന്നും ഭക്തിജലേന കുളുർമ്മ കൊടു -
ത്തിവനതതലൊരല്പവുമേലാതങ്ങനെ
തുഷ്ടിയിൽ മേവുന്നളവു കൃതാന്തൻ
യഷ്ടിയുമേന്തി വരുന്നെന്നാകിൽ,
അംബികതിരുവടി വാഴുന്നിടമാണെ -
ന്നതിധീരം നെഞ്ചു വിരിച്ചു പറഞ്ഞു മടക്കും.

അഭയദായിനിയെ ശരണമടഞ്ഞാൽ സകലഭയവും പൊയ്പോകും. അതുകൊണ്ടല്ലയോ ഭക്തന്മാർക്ക് അഭയമരുളിക്കൊണ്ട് ഈ വിധം പാടിയത്?

ശ്രീ ശാരദബാബു പുത്രമരണംകൊണ്ട് സന്തപ്തൻ. അതുകൊണ്ട് അദ്ദേഹത്തിൻെറ സ്നേഹിതൻ അദ്ദേഹത്തെ ഗുരുദേവൻെറ അടുക്കൽ കൂട്ടിക്കൊണ്ടുവന്നിരിക്കുന്നു. ശാരദൻ ശ്രീ ചൈതന്യൻെറ ഭക്തനാണ്. അദ്ദേഹത്തെ കണ്ടതുകൊണ്ട് ശ്രീരാമകൃഷ്ണന് ശ്രീ ചൈതന്യൻെറ ആവേശമുണ്ടായി.

ഗുരുദേവൻ പാടി:

* എവിടെത്തിരിഞ്ഞൊന്നു നോക്കിയാലു -
മവിടെല്ലാം തങ്കക്കിനാവുമാത്രം;
മയിൽകുയിൽതൊട്ട പറവകൾ തൻ
ചിറകുകൾ പൊന്നിൽ കുളിച്ചുനിൽപു.
എന്തു പുതുമയാണീയുലകം
പൊൻപൂശിനില്പതായ് തോന്നിടുമ്പോൾ,
കാരണമെന്തെന്നെനിക്കറിയാം
രാധ മഥുരയ്ക്കു വന്നതത്രേ.
അവളുടെ മെയ് നിറമെന്നിലാകെ
പകരാനുമിന്നതു ഹേതുവത്രെ.
രാധായെത്തന്നെ നിനച്ചിരുന്നു
രാധയായ്മാറി ഞാൻ മോദമാർന്നു.

ദ്രുതകാകളി

അതു പൊഴുതിലും ശ്രീപരമേശ്വര -
നതുലനദ്വൈതിയായതില്ലേതുമേ,
അഗ്രജൻ ബലഭദ്രനോ നിത്യനാ -
യുദ്ഭവിച്ചതില്ലേതുമേയിപ്പൊഴും.
ശ്രീവിശാഖനാ നന്ദനായ്ത്തീർന്നില്ല

* കൃഷ്ണൻ ഗൗരാംഗഭാവത്തിൽ ചൊല്ലുന്നു.

രാമദാസനായില്ല വിരിഞ്ചനും,
നാരദൻ ശ്രീനിവാസനുമായില്ല
ശ്രീയശോദയാളിന്ദ്രാണിയായില്ല.
കേവലം ഞാനൊരുവനോ ഗൗരാംഗ -
നായി മേവിടാനുണ്ടൊരു കാരണം.
രാധ വന്നു മഥുരാപുരിക്കക -
മാകെയെന്നുടൽ പൊൻമയമാർന്നുപോയ്;
അച്ഛനാകിയ നന്ദനിന്നേവരെ
നിശ്ചയം ജഗന്നാഥനായ്ത്തീർന്നില്ല.
രാധയാളോ ഗദാധരനായില്ല
ഗാത്രമെന്തഹോ പൊൻനിറമായി മേ.

ഗൗരാംഗപ്രേമത്താൽ ഉന്മത്തയായ ഒരു സ്ത്രീയുടെ ഭാവം പൂണ്ട് ഗുരുദേവൻ പാടി:

ഗുണമേറും

അയലത്തുള്ളാളുകളെന്നെ നോക്കി
അപവാദമോരോന്നുരച്ചിടുന്നു
ഗൗരനു ദുഷ്പേർ വരുത്തി ഞാനെ -
ന്നവരെന്നെച്ചൂണ്ടി പഴിച്ചിടുന്നു.
പരദൂഷണത്തിൽ മുഴുകിടുമ്പോൾ
പരമാർത്ഥമാളുകളെന്തറിയാൻ?
അരുതാത്തതോരോന്നു കേട്ടിടുമ്പോ -
ളുരുകുകയാണെൻെറയുള്ളു തോഴി.
പരമാർത്ഥമേതുമറിഞ്ഞിടാതെ
പരിഹസിച്ചാളുകളോതിയാലും
പതിതയെന്നെന്നെക്കരുതിയാലും
പരിഭവമില്ലതിലൊട്ടുപോലും.

ഒരുകാര്യമോർക്കെയെനിക്കു തോഴി
കുനിയുന്നിതെൻമുഖം നാണമായി.
ഒരുദിനം ശ്രീവാസൻതൻ ഗൃഹത്തിൽ
ഭജന നടക്കുകയായിരുന്നു,
ഭക്തിലഹരിയിൽ ഗൗരകാംഗൻ
പെട്ടെന്നു മുറ്റത്തുരുണ്ടുവീണു.
അക്കാഴ്ച കണ്ടപാടന്നു ഞാനും
നില്ക്കുന്ന നില്പിൽ മറിഞ്ഞുവീണു.
ശ്രീവാസഗേഹിനി ഓടിവന്നെൻ -
ബോധക്കേടാകവേ നീക്കിവേഗം.
പിന്നൊരുനാളിലാ ഗൗരകാംഗൻ
തന്നുടെ ഭക്തരോടൊത്തുകൂടി

നാമസങ്കീർത്തനം പാടിയാടി
വീഥിയിലൂടെ നടക്കയായി;
ഞാനതു കണ്ടതിമോദമാർന്നാ -
ഗ്ഗായകസംഘത്തോടൊത്തുചേർന്നു.

ബലരാമൻെറ അച്ഛനൊരു വൈഷ്ണവൻ. അതുകൊണ്ട് ശ്രീരാമ കൃഷ്ണൻ പിന്നെ ഗോപികളുടെ ഉന്മത്തപ്രേമത്തെക്കുറിച്ചു പാടി:

ഒരുദിനം ഗംഗതൻതീരത്തു ഗൗരൻെറ
തനുകാന്തി കണ്ടു ഞാൻ നിന്നുപോയി.
മതിമോഹമാർന്നേവം മരവിച്ചു ഞാൻ നില്ക്കേ
ജലപാത്രം കൈയിൽനിന്നൂർന്നുപോയി.
കമനീയരൂപൻെറ തനുതൊടാനെന്നിട്ടും
തരമായതില്ലയെനിക്കു തോഴി.
കരുതുകിലെതുവിധം മതിമോദമാർന്നിനി
പരിചിൽ ഞാൻ വീട്ടിലടങ്ങിവാഴും?
കരിമുകിൽവർണ്ണനെൻ പുരികുഴലാവുകിൽ
നറുമലർ ചൂടി ഞാൻ കോതിവെയ്ക്കും.
തരിവളയാകിലോ കൈയുകൾ രണ്ടിലും
നലമോടെ മാറിയണിഞ്ഞിടും ഞാൻ.
മുരളിതൻ നാദമൊന്നെങ്ങാനും കേൾക്കെ ഞാൻ
കുടവുമായ് യമുനയിലോടിയെത്തും.
വനവഹ്നി പിടിപെട്ട ഹരിണിപോലവിടെ ഞാൻ
മനമുഴന്നോടിടും വെമ്പലോടെ.

## അദ്ധ്യായം ആറ്

### ബലരാമൻെറ അച്ഛനുമായി സംഭാഷണം

(ഈശ്വരൻ സഗുണനും നിർഗുണനും, സാകാരനും അതേസമയം നിരാകാരനും. തീർത്ഥാടനാദികർമ്മങ്ങൾ, കഴുത്തിൽ മാല, വൈരാഗി വേഷധാരണം, ഇവയെത്രനാൾ വേണം?)

ബലരാമൻെറ അച്ഛന് ഒറീസ്സയിൽ ഭദ്രകം തുടങ്ങി പലയിടങ്ങളിലും തോട്ടങ്ങളുണ്ട്. വൃന്ദാവനം, പുരി, ഭദ്രകം മുതലായി പലയിടങ്ങളിലും അമ്പലങ്ങളും അതിഥിശാലകളും ഉണ്ട്. അദ്ദേഹം അവസാനകാലത്ത് വൃന്ദാവനത്തിൽ ശ്യാമസുന്ദരൻെറ കുഞ്ജത്തിൽ ഭഗവദാരാധനയും ചെയ്തുകൊണ്ടു താമസിക്കുന്നു.

ബലരാമൻെറ വന്ദ്യപിതാവ് പഴയമട്ടിലുള്ള ഒരു വൈഷ്ണവനാണ്. വൈഷ്ണവഭക്തന്മാർ പലർക്കും, ശാക്തർ, ശൈവർ, വേദാന്തികൾ എന്നിവരോട് ഒട്ടും സഹഭാവമില്ല; ചിലരൊക്കെ അവരെ വെറുക്കുന്നുമുണ്ട്. എന്നാൽ ശ്രീരാമകൃഷ്ണൻ അത്തരം ഇടുങ്ങിയ മനോഭാവത്തെ അനുമോദിച്ചിരുന്നില്ല. വ്യാകുലതയുണ്ടെങ്കിൽ എല്ലാ വഴിക്കും, സകല

മതങ്ങളിൽക്കൂടിയും, ഈശ്വരനെ പ്രാപിക്കാൻ സാധിക്കും എന്നാണദ്ദേഹം പറയുന്നത്. വൈഷ്ണവഭക്തന്മാർ പലരും മാലയണിഞ്ഞും ഗ്രന്ഥം വായിച്ചും കഴിക്കുന്നു, എന്നാൽ ഭഗവല്ലാഭത്തിനുവേണ്ടി വ്യാകുലപ്പെടുന്നില്ല. അതറിഞ്ഞ് ഗുരുദേവൻ ബലരാമൻെറ അച്ഛന് ഉപദേശം നൽകുന്നു.

(പൂർവ്വകഥ - ശ്രീരാമകൃഷ്ണൻെറ രാമമന്ത്രസ്വീകാരവും വൈഷ്ണവ വൈരാഗിയുടെ വേഷധാരണവും.)

ശ്രീരാമ: (മാസ്റ്ററോട്) ഞാനെന്തിനാണ് ഒരേ മാതിരി മാത്രമായിരിക്കുന്നത്, എന്ന് ഞാനാലോചിച്ചു. ഞാനും വൃന്ദാവനത്തിലെ വൈഷ്ണവ വൈരാഗിമാരുടെ ഉടുപ്പണിഞ്ഞ് മൂന്നുനാൾ ആ ഭാവത്തിൽ കഴിച്ചു. പിന്നീട് ദക്ഷിണേശ്വരത്തുവെച്ച് രാമമന്ത്രം സ്വീകരിച്ചു. നീണ്ട ഗോപിയും കഴുത്തിൽ മുത്തുമാലയുമണിഞ്ഞു. പക്ഷേ, കുറച്ചു ദിവസം കഴിഞ്ഞ് ദൂരെക്കളഞ്ഞു.

ഒരാൾക്ക് ഒരു തൊട്ടിയുണ്ടായിരുന്നു. ആളുകൾ അയാളുടെ അടുക്കൽ തുണി ചായം മുക്കാൻ വരാറുണ്ട്. തൊട്ടിയിൽ ഒരുതരം ചായം കലക്കിയിരുന്നു. എന്നാൽ ആർക്ക് എന്തു നിറം വേണമെങ്കിലും ആ തൊട്ടിയിൽ മുക്കിയാൽ തുണിക്ക് ആ നിറം കിട്ടിയിരുന്നു. ഒരാൾ ഇതു കണ്ട് ആശ്ചര്യപ്പെട്ട് ചായം മുക്കുന്നവനോടു പറഞ്ഞു: 'ഇനിയെനിക്ക് നീ ഏതു നിറം കലക്കിയിട്ടുണ്ടോ അതിൽ മുക്കിത്തരു.'

എല്ലാ മതങ്ങളിലുംപെട്ട ആളുകൾ തൻെറ അടുത്തു വരുമെന്നും തദ്വാരാ അവർക്ക് ആദ്ധ്യാത്മികോദ്ദീപനം ഉണ്ടാകുമെന്നും ഇതുകൊണ്ട് ഗുരുദേവൻ സൂചിപ്പിക്കുകയായിരുന്നോ?

ശ്രീരാമകൃഷ്ണൻ വീണ്ടുമരുളി: ഒരു മരത്തിൻെറ മുകളിൽ ഒരു ഓന്തുണ്ടായിരുന്നു. അതിനെ കണ്ട ഒരാൾ അതിൻെറ നിറം പച്ചയെന്നും, വേറൊരാൾ കറുപ്പെന്നും, പിന്നൊരാൾ മഞ്ഞയെന്നും പറഞ്ഞു. അങ്ങനെ പലരും പല നിറത്തിൽ കണ്ടു. അവർ തമ്മിൽ തർക്കമായി, ആ ജന്തു പച്ചയല്ല, ചുവപ്പാണ്; അല്ല, മഞ്ഞയാണ്, എന്നെല്ലാം. മരത്തിൻെറ മൂട്ടിൽ ഒരാൾ പാർത്തിരുന്നു. എല്ലാവരുംകൂടി അയാളുടെ അടുത്തെത്തി. അയാൾ പറഞ്ഞു: 'ഞാൻ രാപകൽ ഈ മരച്ചുവട്ടിൽ താമസിക്കുന്നു. ആ ജന്തു ഒരു ഓന്താണ് എന്നെനിക്കറിയാം. അത് നിമിഷംതോറും നിറം മാറും. പിന്നെച്ചിലപ്പോൾ ഒരു നിറവും കാണുകയുമില്ല!'

ഈശ്വരൻ സഗുണൻ, നാനാരൂപം ധരിക്കുന്നു; വീണ്ടും നിർഗുണൻ, ഒരു വർണ്ണവുമില്ല, വാക്കിനും മനസ്സിനും അതീതൻ, എന്നല്ലേ ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തതിൻെറ പൊരുൾ? അതോ, അദ്ദേഹം ഭക്തിയോഗം ജ്ഞാനയോഗം മുതലായ എല്ലാ വഴികളിൽക്കൂടിയും ഈശ്വരൻെറ മാധുര്യം ആസ്വദിക്കുകയാണോ?

ശ്രീരാമ: (ബലരാമൻെറ അച്ഛനോട്) ഇനി പുസ്തകം വായിക്കരുത്. എന്നാൽ ഭക്തിശാസ്ത്രം വായിച്ചോളു, ശ്രീ ചൈതന്യചരിതാമൃതം.

(രാധാകൃഷ്ണലീലയുടെ അർത്ഥം - രസവും രസികനും)

ശ്രീരാമ: സംഗതിയിതാണ്. ഈശ്വരനെ സ്നേഹിക്കുകയും അദ്ദേഹത്തിന്റെ മാധുര്യം ആസ്വദിക്കുകയും. അദ്ദേഹം രസം, ഭക്തൻ രസികനും. ഭക്തൻ രസം പാനം ചെയ്യുന്നു. ഈശ്വരൻ പദ്മം, ഭക്തൻ ഭ്രമരം, ഭക്തൻ പദ്മത്തിന്റെ മധു പാനം ചെയ്യുന്നു.

ഭക്തനെപ്രകാരം ഭഗവാനെക്കൂടാതെ ജീവിക്കാൻ സാധിക്കുകയില്ലയോ, അതുപോലെ ഭഗവാനും ഭക്തനെക്കൂടാതെ ജീവിക്കാനാവില്ല. അപ്പോൾ ഭക്തൻ രസവും ഭഗവാൻ രസികനും ആയിത്തീരുന്നു. ഭക്തൻ പദ്മവും ഭഗവാൻ ഭ്രമരവും. അദ്ദേഹം സ്വീയമാധുര്യം ആസ്വദിക്കാൻ രണ്ടും ആയിത്തീർന്നിരിക്കുന്നു. അതാണ് രാധാകൃഷ്ണലീലയുടെ അർത്ഥം.

തീർത്ഥാടനം, കഴുത്തിൽ മാല മുതലായ ആചാരങ്ങൾ ആദ്യമൊക്കെ ആവശ്യമാണ്. ലക്ഷ്യപ്രാപ്തിയുണ്ടായാൽ, ഭഗവദ്ദർശനം സാധിച്ചാൽ, പുറമേയുള്ള ആഡംബരങ്ങളൊക്കെ ക്രമത്തിൽ കുറഞ്ഞുവരും. അപ്പോൾ പിന്നെ ഈശ്വരന്റെ നാമം ജപിക്കുക, അദ്ദേഹത്തെ സ്മരിക്കുക, മനനം ചെയ്യുക.*

പതിനാറു രൂപ പൈസയാക്കിയാൽ ഒരു കുന്നുകാണും; എന്നാൽ പതിനാറു രൂപ ഒരുമിച്ചുവെച്ചാൽ അത്രയ്ക്കൊന്നും വലിപ്പം കാണുകയില്ല. അതൊരു മോഹർ ആക്കിമാറ്റിയാൽ പിന്നെയും എത്രയോ ചെറുതാകും. അതു മാറ്റി ചെറിയൊരു രത്നമാക്കിയാൽ അതാളുകളുടെ കണ്ണിൽ പെടുകതന്നെയില്ല.[1]

കഴുത്തിൽ മാലയിടുക മുതലായ ആചാരങ്ങളനുസരിച്ചില്ലെങ്കിൽ വൈഷ്ണവർ നിന്ദിക്കുന്നു. ഈശ്വരദർശനത്തിനുശേഷം മാല, വേഷം ഈവക അടയാളത്തിലുള്ള അഭിനിവേശം കുറഞ്ഞുവരുന്നു എന്ന് ഗുരുദേവൻ അരുളിയത് അതുകൊണ്ടായിരിക്കുമോ?

ശ്രീരാമ: (ബലരാമന്റെ അച്ഛനോട്) കർത്താഭജസംഘക്കാർ ഭക്തരെ പ്രവർത്തകൻ, സാധകൻ, സിദ്ധൻ, സിദ്ധസിദ്ധൻ എന്നിങ്ങനെ തരംതിരിക്കുന്നു. പ്രവർത്തകൻ പൊട്ടു തൊടുന്നു, മാല കഴുത്തിലിടുന്നു, അങ്ങനെ എല്ലാ ആചാരങ്ങളും അനുഷ്ഠിക്കുന്നു. സാധകന്മാർക്ക് ബാഹ്യമായ ആഡംബരങ്ങൾ അത്രയ്ക്കൊന്നും കാണുകയില്ല, ബൗൾകളെപ്പോലെ.[2] സിദ്ധന്, ഈശ്വരൻ ഉണ്ട്, എന്നു ദൃഢവിശ്വാസമുണ്ട്. ചൈതന്യദേവനെപ്പോലെയുള്ളവർ സിദ്ധസിദ്ധർ. അവർ ഈശ്വരനെ കണ്ടിരിക്കുന്നു, സർവ്വദാ അദ്ദേഹവുമായി വർത്തമാനം പറയുന്നു. സിദ്ധസിദ്ധനാണ് അതിര്. അതിരിനപ്പുറം പിന്നെയൊന്നുമില്ല.

---

* പരേ ബ്രഹ്മണി വിജ്ഞാതേ സമസ്തൈർനിയമൈരലം
താലവൃന്തേന കിം കാര്യം പ്രാപ്തേ മലയമാരുതേ.

1 ഒരു വ്യാപാരി എല്ലാം വിറ്റു, കട പൂട്ടി, എന്നിട്ട് വിലപിടിച്ചൊരു പവിഴം മേടിച്ചു - ബൈബിൾ

2. ബൗൾ = ചൈതന്യാനുയായികളായ വൈഷ്ണവരുടെ ഒരു സംഘം.

(സർവ്വധർമ്മസമന്വയവും മതഭ്രാന്തു വെടിയലും.)

ശ്രീരാമ: സാധകന്മാർ പലതരമുണ്ട്. സാത്വികസാധന രഹസ്യമായിട്ടാണ്. സാധകന്മാർ സാധനയും ഭജനയും ഗോപ്യമായി ചെയ്യുന്നു. കണ്ടാൽ സാധാരണയാളുകളെപ്പോലെ തോന്നും; എന്നാലവർ കൊതുകുവലയ്ക്കുള്ളിലിരുന്നു ധ്യാനിക്കുന്നു.

രാജസസാധകന്മാർ ബാഹ്യാഡംബരങ്ങൾ വെച്ചുകൊണ്ടിരിക്കും - കഴുത്തിൽ ജപമാല, കാവിത്തുണി, പട്ടുതുണി, സ്വർണ്ണരുദ്രാക്ഷം കോർത്ത ജപമാല - ഇങ്ങനെയെല്ലാം. പരസ്യപ്പലകവെച്ച കച്ചവടക്കാരെപ്പോലെയാണവർ.

വൈഷ്ണവഭക്തന്മാർക്ക് വേദാന്തമതത്തോടോ ശാക്തമതത്തോടോ അത്ര പ്രതിപത്തിയില്ല. ഇപ്രകാരം ഗുരുദേവൻ ബലരാമൻെറ അച്ഛനോട് സങ്കുചിതമനോഭാവം പരിത്യജിക്കണമെന്ന് ഉപദേശിച്ചു.

ശ്രീരാമ: (ബലരാമൻെറ അച്ഛൻ മുതൽപേരോട്) ഏതു മാർഗ്ഗവുമാകട്ടെ, മതമേതുമാകട്ടെ, സകലരും ഒരേ ഈശ്വരനെത്തന്നെയാണു വിളിക്കുന്നത്. അതുകൊണ്ട് ഒരു മതത്തെയും മാർഗ്ഗത്തെയും അനാദരിക്കയോ നിന്ദിക്കയോ അരുത്. വേദത്തിൽ ഈശ്വരനെ സച്ചിദാനന്ദബ്രഹ്മമെന്നു പറയുന്നു. ഭാഗവതാദിപുരാണങ്ങളിൽ അദ്ദേഹത്തെ സച്ചിദാനന്ദകൃഷ്ണനെന്നു പറയുന്നു. തന്ത്രത്തിൽ അദ്ദേഹം സച്ചിദാനന്ദശിവൻ എന്നു പറയപ്പെടുന്നു. എല്ലാം ഒരേ സച്ചിദാനന്ദം.

വൈഷ്ണവരിൽ നാനാസമ്പ്രദായങ്ങളുണ്ട്. വേദത്തിൽ ബ്രഹ്മം എന്നു പറയുന്നതിനെ ഒരു വൈഷ്ണവസമ്പ്രദായക്കാർ അലക്ഷ്യനിരഞ്ജനൻ എന്നു പറയുന്നു. അലക്ഷ്യം അതായത്, ലക്ഷ്യമായി ചൂണ്ടിക്കാണിക്കാനാവാത്തത്, ഇന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കാനാവാത്തത് എന്നർത്ഥം. രാധയും കൃഷ്ണനും ആ അലക്ഷ്യത്തിൻെറ രണ്ടു കുമിളകൾ മാത്രം എന്നാണവരുടെ മതം.

വേദാന്തികളുടെ അഭിപ്രായത്തിൽ അവതാരമില്ല. രാമനും കൃഷ്ണനും ഈ സച്ചിദാനന്ദസാഗരത്തിൻെറ രണ്ടു തിരകൾ മാത്രമാണെന്നാണ് വേദാന്തവാദികൾ പറയുന്നത്.

ഒന്നല്ലാതെ രണ്ടില്ല. ആര് എങ്ങനെയും വിളിക്കട്ടെ; ആത്മാർത്ഥമായിട്ട് ഈശ്വരനെ വിളിച്ചിട്ടുണ്ടെങ്കിൽ നിശ്ചയമായും അത് അദ്ദേഹത്തിൻെറ അടുത്തെത്തും. വ്യാകുലതയുണ്ടെങ്കിൽ, അതു മതി.

ശ്രീരാമകൃഷ്ണൻ ഭാവവിവശനായി ഈവക കഥകളെല്ലാം പറഞ്ഞു. ഇനിയിപ്പോളല്പം ബാഹ്യബോധം വന്നു; അപ്പോൾ ചോദിച്ചു: 'നിങ്ങൾ ബലരാമൻെറ അച്ഛനാണല്ലേ?'

(ബലരാമൻെറ അച്ഛന് ഉപദേശം - വ്യാകുലനാകുക)

എല്ലാവരും തെല്ലൊന്നു മിണ്ടാതിരുന്നു. ബലരാമൻെറ വൃദ്ധപിതാവ് ജപമാലയിൽ ഹരിനാമം ജപിച്ചുകൊണ്ടിരുന്നു.

വൈഷ്ണവർക്കും ബ്രഹ്മഭക്തന്മാർക്കും ഉപദേശം

ശ്രീരാമ: (മാസ്റ്റർ മുതലായവരോട്) ആട്ടെ, ഇവരൊക്കെ എത്ര ജപിക്കുന്നു, എത്ര തീർത്ഥാടനം ചെയ്യുന്നു! എന്നിട്ടും എന്താണിങ്ങനെ? എന്ത്, ഇവരുടെ ഒരു കൊല്ലത്തിന് പതിനെട്ടു മാസമാണോ?

ഞാനൊരിക്കൽ ഹരീശനോടു ചോദിച്ചു: 'വ്യാകുലതയില്ലെങ്കിൽ കാശിയിൽ പോയിട്ടെന്തു കാര്യം? വ്യാകുലതയുണ്ടെന്നാലോ, ഇവിടംതന്നെ കാശി.'

ഇത്രയും തീർത്ഥസ്നാനവും ഇത്രയും ജപവും നടത്തിയിട്ടും ഒന്നുമാകാത്തതെന്തുകൊണ്ട്? വ്യാകുലതയില്ലാത്തതുകൊണ്ട്. വ്യാകുലതയോടെ വിളിച്ചാൽ അദ്ദേഹം ദർശനമരുളും.

യാത്രകളിയുടെ തുടക്കത്തിൽ ഒട്ടേറെ 'കലപല' കേൾക്കാം. അപ്പോൾ ശ്രീകൃഷ്ണനെ കാണാനൊക്കുന്നില്ല. അതിനുശേഷം നാരദമഹർഷി വൃന്ദാവനത്തിൽ വന്ന് വ്യാകുലതയോടെ വീണ വായിച്ചുകൊണ്ടു വിളിക്കുന്നു, കേഴുന്നു: 'ഹേ ഗോവിന്ദ മമ ജീവന, മമ പ്രാണ.' അപ്പോൾ പിന്നെ കൃഷ്ണനു പൊറുക്കാനാവില്ല. ഗോപബാലന്മാരോടൊത്ത് കൃഷ്ണൻ അടുത്തെത്തുന്നു; എന്നിട്ടു പറയുന്നു, 'വെള്ളിപ്പയ്യിനെ വിളി; വെള്ളിപ്പയ്യിനെ വിളി!'

## അദ്ധ്യായം ഏഴ്

1883 ഒക്ടോബർ 16, ചൊവ്വാഴ്ച

### ദക്ഷിണേശ്വരത്ത് ആശ്വിനലക്ഷ്മീപൂർണ്ണിമ

(രാഖാൽ, ബലരാമൻെറ അച്ഛൻ, വേണീപാലൻ, മാസ്റ്റർ, മണിമല്ലികൻ, ഈശാനൻ, കിശോരീഗുപ്തൻ മുതലായവരുടെകൂടെ.)

ആശ്വിനമാസം 30-ാം തീയതി. ബലരാമൻെറ അച്ഛനും വേറേ ചില ഭക്തന്മാരും വന്നുചേർന്നിട്ടുണ്ട്. ബലരാമൻെറ അച്ഛൻ പരമവൈഷ്ണവൻ; സദാനേരവും കൈയിൽ ജപമാലയിൽ ഹരിനാമം ജപിക്കുന്നു.

യാഥാസ്ഥിതികവൈഷ്ണവർ അന്യസമ്പ്രദായങ്ങളിലെ ആളുകളെ അത്ര ഇഷ്ടപ്പെടുന്നില്ല. ബലരാമൻെറ അച്ഛൻ ശ്രീരാമകൃഷ്ണനെ ഇടയ്ക്കിടെ കാണാറുണ്ട്. അദ്ദേഹത്തിന് ഇത്തരം വൈഷ്ണവരുടെ ഭാവമൊന്നുമില്ല.

ശ്രീരാമ: വിശാലാശയന്മാരായ ഭക്തന്മാർ എല്ലാ ദേവതകളേയും ആദരിക്കുന്നു - കൃഷ്ണൻ, കാളി, ശിവൻ, രാമൻ തുടങ്ങിയെല്ലാം.

ബലരാമൻെറ അച്ഛൻ: അതെ, ഒരേ ഭർത്താവ് ഭിന്നവേഷത്തിലെന്നപോലെ.

ശ്രീരാമ: പക്ഷേ നിഷ്ഠാഭക്തി എന്നൊന്നുണ്ട്. ഗോപികൾ മഥുരയിൽ ചെന്നപ്പോൾ അവരവിടെ തലേക്കെട്ടു കെട്ടിയ കൃഷ്ണനെ കണ്ട് വേഗം മൂടുപടംകൊണ്ട് മുഖം മറച്ചു; എന്നിട്ടു ചോദിച്ചു: 'അപ്പൊഴേ, അതാരാ?

മഞ്ഞപ്പട്ടണിഞ്ഞു മയിൽപ്പീലി ചൂടിയ നമ്മുടെ കണ്ണനെവിടെ?' ഹനുമാൻേറതും നിഷ്ഠാഭക്തിയായിരുന്നു. ദ്വാപരയുഗത്തിൽ ഹനുമാൻ ദ്വാരകയിൽ ചെന്നപ്പോൾ, കൃഷ്ണൻ രുക്മിണിയോടു പറഞ്ഞു, 'രാമരൂപം കണ്ടില്ലെങ്കിൽ ഹനുമാനു സന്തോഷമാവില്ല.' അതുകൊണ്ട് കൃഷ്ണൻ രാമരൂപവും ധരിച്ചിരിപ്പായി.

(ശ്രീരാമകൃഷ്ണൻെറ അദ്ഭുതാവസ്ഥ - നിത്യവും ലീലയും.)

ശ്രീരാമ: ആർക്കറിയാം ബാബു, എൻെറ ഈ അവസ്ഥ? ഞാൻ കേവലനിത്യത്തിൽനിന്ന് ലീലയിലേയ്ക്ക് ഇറങ്ങിവരുന്നു; എന്നിട്ട് ലീലയിൽനിന്നു വീണ്ടും നിത്യത്തിലേയ്ക്ക് പോകുന്നു.

നിത്യത്തെ പ്രാപിക്കുന്നതിൻെറ പേരാണ് ബ്രഹ്മജ്ഞാനം. ബഹുകഠിനം. വിഷയബുദ്ധി നിശ്ശേഷം പോകാതെ കിടയ്ക്കുകയില്ല. ദേവി ഹിമവാൻെറ ഗൃഹത്തിൽ മകളായിപ്പിറന്നപ്പോൾ പിതാവിന് നാനാരൂപത്തിൽ ദർശനമരുളി.* ഹിമവാൻ പറഞ്ഞു: 'ദേവി, എനിക്ക് ബ്രഹ്മദർശനം ലഭിച്ചാൽ കൊള്ളാമെന്നാഗ്രഹം തോന്നുന്നു.' അതിനു മറുപടിയായി ഭഗവതിയരുളി: 'അച്ഛാ, അതാണവിടേയ്ക്കാഗ്രഹമെങ്കിൽ, അവിടുന്ന് സാധുസംഗം ചെയ്യണം. ഇടയ്ക്കിടെ സംസാരത്തിൽനിന്നും വിട്ടുമാറി ഏകാന്തത്തിൽ സാധുസംഗം ചെയ്താലും.'

ആ ഏകത്തിൽനിന്നുതന്നെ അനേകം ഉണ്ടായിരിക്കുന്നു - നിത്യത്തിൽ നിന്നും ലീല. ഒരവസ്ഥയിൽ അനേകവും പോകും, ഏകവും പോകും, കാരണം, ഒന്നിരുന്നാൽ രണ്ടും വരും. അതിന് ഉപമയില്ല. ഉപമകൊണ്ട് അതിനെ പറഞ്ഞു മനസ്സിലാക്കിത്തരാനാവില്ല. ഇരുളിനും വെളിച്ചത്തിനും ഇടയ്ക്ക്. നാം കാണുന്ന വെളിച്ചം വെളിച്ചമല്ല - ഈ ജഡദീപമല്ല.ʃ

പിന്നെ വീണ്ടും അദ്ദേഹം എൻെറ മനോനിലയെ മാറ്റിത്തരുമ്പോൾ, മനം ലീലയിലേയ്ക്ക് ഇറങ്ങിവരുമ്പോൾ - 'ഈശ്വര - മായാ - ജീവ -ജഗത്' - സർവ്വവും ഈശ്വരൻതന്നെയാണെന്നു ഞാനപ്പോൾ കാണുന്നു.

(ഈശ്വരൻ കർത്താവ് - നീയും നിൻേറതും.)

ശ്രീരാമ: ഈ സമസ്തജഗത്തും ജീവജാലങ്ങളും അദ്ദേഹം ഉണ്ടാക്കിയിരിക്കുന്നു എന്ന് വേറെ ചിലപ്പോൾ കാണിച്ചുതരുന്നു. തോട്ടക്കാരനും തോട്ടവുംപോലെ.

അദ്ദേഹം കർത്താവ്. ഈ സമസ്തജീവജഗത്തും അദ്ദേഹത്തിനുടയത്, ഇതിൻെറ പേരാണ് ജ്ഞാനം. 'ഞാൻ കർത്താ, ഞാൻ ഗുരു, ഞാൻ പിതാ' ഇതിൻെറ പേര് അജ്ഞാനവും. 'ഇതൊക്കെ, വീടും വീട്ടുകാരും മുതലും ബന്ധുക്കളുമെല്ലാം, എൻെറ.' ഇതിൻെറ പേരും അജ്ഞാനമെന്നാണ്.

ബലരാമൻെറ പിതാവ്: അതെ അതങ്ങനെയാണ്.

ശ്രീരാമ: എത്ര നാളേയ്ക്ക് 'കർത്താവവിടുന്നാണ്,' എന്ന ബോധ

* ദേവീഭാഗവതം സപ്തമസ്കന്ധം 31, 35, 36 അദ്ധ്യായങ്ങൾ.

ʃ തത് ശുഭ്രം ജ്യോതിഷാം ജ്യോതിസ്തദ്യദ് ആത്മവിദോ വിദുഃ. മുണ്ഡക. 2.2.10

മുദിക്കുന്നില്ലയോ, അത്ര നാളേയ്ക്കും വീണ്ടും വീണ്ടും വരേണ്ടതായ് വരും; വീണ്ടും പിറക്കേണ്ടതായ്വരും. 'കർത്താവവിടുന്ന്,' എന്ന ബോധമുറച്ചാൽ പിന്നെ പുനർജന്മമില്ല.

'നീ താൻ, നീ താൻ,' എന്നു പറയുന്നതുവരെ വിടുകയില്ല. ഗമനാഗമനം - പുനർജ്ജന്മം ഉണ്ടാവുകതന്നെ ചെയ്യും; മുക്തി കിട്ടുകയില്ല. പോരെങ്കിൽ, 'എൻെറ എൻെറ' എന്നു പറഞ്ഞു കൊണ്ടിരുന്നിട്ട് എന്തു കിട്ടും? ഒരു ജന്മിയുടെ കാര്യസ്ഥൻ പറയും: 'ഇതെല്ലാം ഞങ്ങടെ തോട്ടം, ഞങ്ങടെ കട്ടില്, ഞങ്ങടെ കസേര,' എന്നൊക്കെ. എന്നാൽ യജമാനൻ അയാളെ പറഞ്ഞയയ്ക്കുമ്പോൾ അയാൾക്ക് തൻെറ ഒരു പീഞ്ഞപ്പെട്ടിപോലും എടുത്തുകൊണ്ടുപോകാൻ അവകാശമുണ്ടായിരിക്കയില്ല.

'ഞാൻ, എൻെറ,' ഇത് സത്യത്തെ മൂടിവെച്ചിരിക്കുന്നു. സത്യത്തെ അറിയാനത് അനുവദിക്കയില്ല.

(അദ്വൈതജ്ഞാനവും ചൈതന്യദർശനവും)

ശ്രീരാമ: അദ്വൈതജ്ഞാനം കൂടാതെ ചൈതന്യദർശനം ഉണ്ടാവുകയില്ല. ചൈതന്യദർശനമുണ്ടായാൽ പിന്നെ നിത്യാനന്ദം. പരമഹംസാവസ്ഥയിൽ ഈ നിത്യാനന്ദം അനുഭൂതമാകുന്നു.

വേദാന്തമതപ്രകാരം അവതാരമില്ല. ആ മതമനുസരിച്ച് ചൈതന്യദേവൻ അദ്വൈതബ്രഹ്മത്തിൻെറ ഒരു കുമിളമാത്രം.

ചൈതന്യദർശനം എപ്രകാരമെന്നോ? ഇരുളടഞ്ഞുകിടന്നിരുന്ന മുറി, തീപ്പെട്ടിയുരച്ചാലുടനെ പ്രകാശപൂർണ്ണമായിത്തീരുംപോലെ.

(അവതാരം അഥവാ മാനുഷരത്നം)

ശ്രീരാമ: ഭക്തിമാർഗ്ഗം അവതാരത്തെ അംഗീകരിക്കുന്നു. കർത്താഭജസംഘത്തിൽപ്പെട്ട ഒരു സ്ത്രീ എൻെറ അവസ്ഥ കണ്ടു പറഞ്ഞിട്ടുപോയി: 'ബാബാ ഉള്ളിൽ വസ്തു കണ്ടെത്തിയിരിക്കുന്നു. അതുകൊണ്ട് ഇത്രയൊന്നും ചാടുകയും തുള്ളുകയുമരുത്. പഴുത്ത മുന്തിരിങ്ങ പഞ്ഞിയിൽ പൊതിഞ്ഞു സൂക്ഷിച്ചുവെയ്ക്കണം. വയറ്റിൽ കുട്ടിയുണ്ടായാൽ അമ്മായിഅമ്മ മെല്ലെ മെല്ലെ പണിയൊക്കെ കുറച്ചുകൊടുക്കും. ഭഗവദ്ദർശനത്തിൻെറ ഒരു ലക്ഷണം, ക്രമേണ കർമ്മം കുറഞ്ഞുവരുന്നു എന്നതാണ്. ഈ മനുഷ്യൻെറ (ശ്രീരാമകൃഷ്ണൻെറ) ഉള്ളിൽ മനുഷ്യരത്നമുണ്ട്.'

ഞാൻ ആഹാരം കഴിക്കുന്നതു കണ്ട് അവർ ചോദിച്ചു: 'ബാബാ, അങ്ങ് ഉണ്ണുകയോ, അതോ ആരെയെങ്കിലും ഊട്ടുകയോ?'

ഈ 'ഞാൻ' ജ്ഞാനത്തെ മൂടിവെച്ചിരിക്കുന്നു. നരേന്ദ്രനൊരിക്കൽ പറഞ്ഞു: 'ഈ ഞാൻ' എത്രകണ്ടു പോകുന്നുവോ അത്രയ്ക്കും ഭഗവാൻെറ 'ഞാൻ' കൂടിവരും. കേദാരൻ പറയുന്നു: 'കുടത്തിൽ മണ്ണു കൂടുന്തോറും അത്രയും കുറച്ചേ വെള്ളം കൊള്ളുകയുള്ളു.'

കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: 'അനിയാ, അഷ്ടസിദ്ധികളിൽ ഒന്നുപോലുമിരുന്നാൽ എന്നെക്കിട്ടുകയില്ല.' അവയ്ക്ക് അല്പം ശക്തി

തരാൻ കഴിയും. ഭാഗ്യക്കുറി കിട്ടാൻ, ബാധയൊഴിക്കാൻ, രോഗം മാറ്റാൻ, ഇതിനൊക്കെ പറ്റും. ഇതുകൊണ്ട് ആളുകൾക്ക് ചില്ലറ ഉപകാരങ്ങളുണ്ടാവും. എന്താ, അങ്ങനെയല്ലേ?

അതുകൊണ്ടു ഞാൻ അമ്മയുടെ അടുക്കൽ ശ്രദ്ധയ്ക്കും ഭക്തിയ്ക്കും വേണ്ടി മാത്രമേ അപേക്ഷിച്ചുള്ളു. സിദ്ധിക്കുവേണ്ടി ചോദിച്ചില്ല.

ബലരാമൻെറ അച്ഛൻ, വേണീപാലൻ, മണിമല്ലികൻ, മാസ്റ്റർ മുതൽ പേരോട് ഈവക സംഗതികൾ പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ സമാധിസ്ഥനായി. ബാഹ്യബോധം തെല്ലുമില്ലാതെ ചിത്രാർപ്പിതംപോലെ ഇരുന്നരുളി. സമാധിയിൽനിന്നും ഉണർന്നശേഷം ശ്രീരാമകൃഷ്ണൻ പാടി:

ആർക്കുവേണ്ടി ഞാൻ ഭ്രാന്തനായ്ത്തീർന്നുവോ

അപ്പുമാനെ ഞാൻ കാണ്മതെന്നെൻ സഖേ?

ശ്രീ രാമലാലിനോട് പാട്ടുപാടാൻ പറഞ്ഞു. അദ്ദേഹം പാടി, ആദ്യംതന്നെ ഗൗരാംഗൻെറ സന്ന്യാസത്തെക്കുറിച്ച്:

* കേശവഭാരതിതൻ കുടിലിൽ പുതു -
കാഴ്ചകൾ പലതും കണ്ടേൻ ഞാൻ.
നിസ്തുലതേജോരൂപനുദാരന -
കൃത്രിമഭക്തി വിശുദ്ധിയുതൻ
ഗീഷ്പതി സന്നിഭഗൗരാംഗൻ ചുടു -
ബാഷ്പമുതിർപ്പതു കണ്ടേൻ ഞാൻ.
മത്തമതംഗജമെന്നതു പോലവ -
നുദ്ധതനായ് പുനരാടുന്നു.
ചില പൊഴുതൂഴിയിൽ വീണുരുളുന്നു
മൃഗപതിപോലുടനലറുന്നു.
ഹരിയുടെ തിരുനാമങ്ങളുരച്ചും
പരിചിൽ പുൽക്കൊടിയൊന്നു ചവച്ചും
ദാസ്യവിമോചനയാചനയോടവ -
നാശുഗസദൃശം വീടുകൾ പുക്കാൻ.
കാഷായാംബരധരനായ്ത്തീർന്നഥ
ശീർഷവുമുടനെ മുണ്ഡിതമാക്കി
മാനവയാതനയാലലിവോലും
ദീനദയാപരനാരുണ്ടിതുപോൽ?

ചൈതന്യദേവൻെറ 'ഭ്രാന്തൻ' പ്രേമോന്മാദാവസ്ഥ വർണ്ണിച്ചതിനു ശേഷം ഗുരുദേവൻെറ അഭിലാഷമനുസരിച്ച് രാമലാൽ വീണ്ടും ഗോപികളുടെ ഉന്മാദാവസ്ഥയെക്കുറിച്ചു പാടി:

തേരുരുളിൽ പിടിക്കേണ്ട കുതിരകളെ തെളിക്കേണ്ട
വായുവേഗമോടെ തേരു പാഞ്ഞീടുന്നല്ലോ.
അച്ചുതണ്ടു വളഞ്ഞാലും ചക്രമൊന്നു ചെരിഞ്ഞാലും

---

* ചൈതന്യദേവൻെറ ആദ്ധ്യാത്മികഗുരു

ഒച്ചകൂട്ടാതീ മണിത്തേരോടിടുന്നല്ലൊ.
പാരിടമാമീ മണിത്തേരോടിടുന്നതെന്തുകൊണ്ടെ-
ന്നാരുമേതു നേരിലൊട്ടറിയുവോരില്ല.
തേരിതിൻെറ ചക്രമെന്നും കോഴയെന്യേ തിരിപ്പതു
വാരിജാക്ഷനായ സാക്ഷാൽ ചക്രിതാനല്ലോ.

പാട്ടുതുടർന്നു:

ശ്യാമചന്ദ്രനായിടുമക്കോമളനെ കണ്ടിടുമ്പോൾ
നീലനീരദപാളികൾക്കും നാണമായിടും.
പുഞ്ചിരിപ്പൂം പ്രഭയുതിർത്തിപ്പാരിടത്തിനു വെണ്മ ചാർത്തി
ചന്തമാർന്നൊരു വേണു ചുണ്ടൊടു ചേർത്തവൻ നില്പൂ.

## അദ്ധ്യായം എട്ട്

ഹരിഭക്തിയുണ്ടായാൽ പിന്നെ ജാതിവിചാരം ബാക്കിനില്ക്കയില്ല. ഗുരുദേവൻ ശ്രീ മണിമല്ലികനോടു പറഞ്ഞു: 'തുളസീദാസൻെറ ആ വാക്കുകൾ നിങ്ങളൊന്നു പറയൂ.'

മണിമല്ലികൻ: ദാഹംകൊണ്ടു ചാതകത്തിൻെറ നാക്കിറങ്ങിപ്പോകുന്നു. ഗംഗ, യമുന, സരയൂ, വേറെയും എത്രയോ നദികളും തടാകങ്ങളുമുണ്ട്. എന്നാലതൊന്നും തൊടുകയില്ല, സ്വാതിനക്ഷത്രത്തിലെ മഴയ്ക്കുവേണ്ടി വായും പൊളിച്ചങ്ങനെ ഇരിക്കും.

ശ്രീരാമ: എന്നുവെച്ചാൽ അദ്ദേഹത്തിൻെറ അടിമലരിൽ ഭക്തി മാത്രമാണ് സാരമായിട്ടുള്ളത്; ബാക്കിയെല്ലാം പൊയ്യ്.

(അയിത്തത്തിൻെറ പ്രശ്നം - തൊട്ടുകൂടാത്തവർ ഹരിനാമത്താൽ ശുദ്ധരാകും.)

മണിമല്ലികൻ: തുളസീദാസൻെറ വേറൊരു ചൊല്ലുണ്ട്: അഷ്ടലോഹങ്ങളും പരശമണി സ്പർശിച്ചാൽ സ്വർണ്ണമായിത്തീരും. അതുപോലെ സർവ്വജാതിയും, കശാപ്പുകാരനും ചണ്ഡാലനുംകൂടി, ഹരിനാമം ജപിച്ചാൽ ശുദ്ധനായിത്തീരും. മാത്രമല്ല, 'ഹരിനാമം ചൊല്ലായ്കിൽ ജാതി നാലും ചണ്ഡാലർ.'

ശ്രീരാമ: തൊടാൻ പാടില്ലാത്ത തോല്, ഊറയ്ക്കിട്ടു കഴിഞ്ഞാൽ അമ്പലത്തിനകത്തു കൊണ്ടുപോകാം. ഈശ്വരനാമംകൊണ്ട് മനുഷ്യൻ പരിശുദ്ധനായിത്തീരുന്നു. അതുകൊണ്ട് നാമസങ്കീർത്തനം പരിശീലിക്കേണ്ടതാണ്. ഞാൻ യദുമല്ലികൻെറ അമ്മയോടു പറഞ്ഞു: 'മരണമടുക്കുമ്പോൾ അതേ ലൗകികചിന്തകൾ മാത്രമേ വരു - വീട്, മക്കള്, പെൺമക്കള്, മരണപത്രം എഴുതുന്നതിൻെറ കാര്യം, ഇതെല്ലാം വരും. ഭഗവാനെക്കുറിച്ചുള്ള വിചാരം വരികയേ ഇല്ല. അതുണ്ടാവണമെങ്കിൽ ഉപായം, ഭഗവന്നാമ ജപം - നാമസങ്കീർത്തനം ശീലിക്കുക. ഈ ശീലമുണ്ടെങ്കിൽ മരണ സമയത്ത് ഭഗവാൻെറ നാമം നാവിൽ വരും. പൂച്ച പിടിക്കുമ്പോൾ തത്തയ്ക്ക് കീ കീയെന്നേ വരൂ; അപ്പോൾ 'രാമ രാമ, ഹരേ കൃഷ്ണ' എന്നൊന്നും

തോന്നുകയില്ല'

മരണത്തിനുവേണ്ടി തയ്യാറാവുന്നത് നല്ലതാണ്. വയസ്സുകാലത്ത് നിർജ്ജനസ്ഥാനത്തുപോയി ഈശ്വരചിന്തയും നാമജപവും മാത്രം ചെയ്യണം. ആനയെ കുളിപ്പിച്ച് നേരെ കൊട്ടിലിൽ കൊണ്ടുപോയി കെട്ടിയാൽ പിന്നെയത് മണ്ണും ചെളിയും വാരി മേലിടുകയില്ല

ബലരാമൻെറ അച്ഛൻ, മണിമല്ലികൻ, വേണീപാലൻ ഇവർക്ക് വയസ്സായി. അതുകൊണ്ടാണോ ഗുരുദേവൻ, വിശേഷിച്ചും അവരുടെ മംഗളത്തിനുവേണ്ടിയാണോ, ഈവക ഉപദേശങ്ങളരുളിയത്?

ശ്രീരാമകൃഷ്ണൻ വീണ്ടും ഭക്തന്മാരോടായി സംഭാഷണം തുടർന്നു.

ശ്രീരാമ: ഏകാന്തത്തിൽ ഈശ്വരധ്യാനം ചെയ്യാനും നാമം ജപിക്കാനും ഞാൻ പറയുന്നതെന്തുകൊണ്ടാണെന്നോ? രാപകൽ സംസാരത്തിലിരുന്നാൽ ശാന്തിയില്ല. ഒരു മുഴം ഭൂമിക്കുവേണ്ടി ജ്യേഷ്ഠാനുജന്മാർ തമ്മിൽ കുത്തും കൊലയുമുണ്ടാകുന്നതു കാണുന്നില്ലേ? മണ്ണ്, പെണ്ണ്, പണം, ഈ മൂന്നിനും വേണ്ടിയാണ് ഇക്കണ്ട വഴക്കും വക്കാണവും എന്ന് സിക്കുകാരെന്നോടു പറയുകയുണ്ടായി.

(ശ്രീരാമചന്ദ്രനും സംസാരവും യോഗവാസിഷ്ഠവും.)

ശ്രീരാമ: നിങ്ങൾ സംസാരത്തിലിരിക്കുന്നു: അതുകൊണ്ടെന്തിനു ഭയപ്പെടുന്നു? രാമൻ ലോകം ത്യജിക്കാനാലോചിച്ചപ്പോൾ, ദശരഥൻ വ്യാകുലനായി വസിഷ്ഠനെ ശരണം പ്രാപിച്ചു. വസിഷ്ഠൻ രാമനോടു പറഞ്ഞു: 'രാമ, അങ്ങെന്തിനാണ് ലോകം വെടിയാൻ പോകുന്നത്? നമുക്കൊന്നാലോചിച്ചുനോക്കാം. ഈശ്വരനിൽനിന്നു വേറിട്ടോ ലോകം? എന്തു ത്യജിക്കും, എന്തു ഗ്രഹിക്കും? ഈശ്വരനല്ലാതെ യാതൊന്നുമില്ല, ബ്രഹ്മംതന്നെയാണ് ഈശ്വരനായും മായയായും ജീവനായും ജഗത്തായും കാണപ്പെടുന്നത്.'

ബല. അച്ഛൻ: ബഹുകഠിനം.

ശ്രീരാമ: സാധനകാലത്ത് ഈ സംസാരമൊരു മായാപഞ്ജരം. പിന്നെ, ജ്ഞാനലാഭത്തിനുശേഷം, ഈശ്വരദർശനത്തിനുശേഷം, ഈ സംസാരം തന്നെ ഒരു ആനന്ദകുടീരം.

(ചൈതന്യദേവൻ അവതാരം.)

ശ്രീരാമ: വൈഷ്ണവഗ്രന്ഥങ്ങളിൽ പറയുന്നു: 'വിശ്വാസംകൊണ്ടു കണ്ണനെ കിട്ടും. തർക്കത്തിൽ നിന്നവൻ ബഹുദൂരെ.' തനിവിശ്വാസം.

കൃഷ്ണകിശോരന് എന്തൊരു വിശ്വാസം! വൃന്ദാവനത്തിൽവെച്ച് ഒരു താഴ്ന്ന ജാതിക്കാരൻ കിണറ്റിൽനിന്നു വെള്ളം കോരിക്കൊടുത്തു. അദ്ദേഹം അവനോടു പറഞ്ഞു: 'നീ ശിവനാമം ചൊല്ല്.' അവൻ ശിവനാമം ചൊല്ലിയശേഷം അദ്ദേഹം അങ്ങനെ തന്നെ വെള്ളം കുടിച്ചു. അദ്ദേഹം പറയാറുണ്ട്: 'ഈശ്വരനാമം ജപിച്ചു; പിന്നെ കാശുകൊണ്ടുള്ള പ്രായശ്ചിത്തമോ? എന്തൊരു കഥ!'

രോഗം മാറ്റാനും മറ്റും ആളുകൾ തുളസിയിലകൊണ്ട് ഈശ്വരനെ പൂജിക്കുന്നതു കണ്ട് കൃഷ്ണകിശോരൻ ആശ്ചര്യപ്പെട്ടുപോകാറുണ്ട്. ഒരു മഹാപുരുഷനെ കാണാൻ പോകുന്നതിനെക്കുറിച്ച് ഹലധാരി, 'എന്ത്, പഞ്ചഭൂതകോശം കാണാൻ പോവുകയോ?' എന്നു പറയുകയുണ്ടായി. ഇതുകേട്ട് കൃഷ്ണകിശോരൻ കോപംവന്നു ചോദിച്ചു: 'എന്ത്, ഇത്തരം വാക്ക് ഹലധാരി പറയുകയുണ്ടായോ? സാധുവിൻേറത് ചിന്മയദേഹ മാണെന്നറിയില്ലേ?' കാളീക്ഷേത്രത്തിലെ കടവിൽവെച്ചെന്നോടു പറഞ്ഞു: 'രാമ രാമ എന്നു ജപിച്ചുകൊണ്ട് എൻെറ ആയുസ്സവസാനിക്കാൻ അവിടുന്നെന്നെ അനുഗ്രഹിച്ചാലും.'

ഞാൻ കൃഷ്ണകിശോരൻെറ വീട്ടിൽ ചെന്നാൽ, എന്നെക്കണ്ട് അദ്ദേഹം നൃത്തംവെയ്ക്കും. ശ്രീരാമൻ ലക്ഷ്മണനോടു പറഞ്ഞു: 'അനിയാ, പ്രേമലഹരിയിൽ മതിമറന്നുള്ള നൃത്യഗീതങ്ങൾ കാണുന്നിടത്ത് ഞാനുണ്ടെന്ന് അറിഞ്ഞുകൊള്ളുക.' ചൈതന്യദേവനെപ്പോലെ അദ്ദേഹം പ്രേമാവിഷ്ടനായി ചിരിച്ചു, കരഞ്ഞു, ആടി, പാടി. ചൈതന്യദേവൻ അവതാരമാകുന്നു - ഈശ്വരൻ അവതാരം ചെയ്തത്.

ശ്രീരാമകൃഷ്ണൻ ഗാനം ചെയ്തു:

ഭാവവാരിധിയായ ഗൗരനെ
ഭാവനം ചെയ്തീടുന്നാകിൽ,
കേവലർക്കുമഭീഷ്ടസിദ്ധികൾ
കൈവരും ഭേദമില്ലതിൽ.
ഭാവമൊന്നിനാലാണ് ഗൗരാംഗ -
ചേഷ്ടിതങ്ങൾ സമസ്തവും.

ബലരാമൻെറ അച്ഛൻ, മണിമല്ലികൻ, വേണീപാലൻ മുതലായവർ യാത്രപറഞ്ഞു.

## അദ്ധ്യായം ഒമ്പത്

സന്ധ്യയ്ക്കുശേഷം കല്ക്കത്തെയിലുള്ള കംസാരിപ്പാറയിലെ ഹരിസഭാ ഭക്തന്മാർ വന്നുചേർന്നു. അവരോടൊത്തു ശ്രീരാമകൃഷ്ണൻ മത്തമാതംഗത്തെപ്പോലെ നൃത്തംവെച്ചു. നൃത്തംകഴിഞ്ഞു ഭാവാവിഷ്ട നായി പറഞ്ഞു: 'കുറച്ചുവഴി ഞാൻതന്നെ പൊയ്ക്കോളാം.' ഭാവാവസ്ഥ യിൽ കാലുതിരുമ്മാൻ കിശോരി അടുത്തു ചെന്നു. ശ്രീരാമകൃഷ്ണൻ ആരെയും തൊടാൻ സമ്മതിച്ചില്ല.

സന്ധ്യ കഴിഞ്ഞപ്പോൾ ഈശാനൻ വന്നു. ശ്രീരാമകൃഷ്ണൻ ഭാവാ വിഷ്ടനായി ഇരുന്നരുളുന്നു. അല്പനിമിഷം കഴിഞ്ഞ് ഈശാനനുമായി സംഭാഷണത്തിലേർപ്പെട്ടു. ഗായത്രീപുരശ്ചരണം നടത്തണമെന്ന് ഈശാനന് ആഗ്രഹമുണ്ട്.

ശ്രീരാമ: (ഈശാനനോട്) നിങ്ങളുടെ മനോഗതംപോലെ ചെയ്യുക. മനസ്സിൽ ഇനി സംശയമൊന്നുമില്ലല്ലോ? വൈദികമാർഗ്ഗം കലികാലത്തിനു

യോജിച്ചതല്ല. തന്ത്രമാണിപ്പോൾ ഫലിക്കുന്നത്.

**കലികാലത്ത് നിഗമപഥമല്ല, ആഗമപഥം**

ഈശാനൻ: ഞാൻ ഒരുതരം പ്രായശ്ചിത്തംപോലെയുള്ള സങ്കല്പം ചെയ്തുവെച്ചിട്ടുണ്ട്.

ശ്രീരാമ: ഈ മാർഗ്ഗത്തിൽക്കൂടി (തന്ത്രത്തിൽക്കൂടി) അക്കാര്യം നടക്കുകയില്ലേ? ബ്രഹ്മംതന്നെ ശക്തിയും കാളിയും.

കാളിയും ബ്രഹ്മവുമൊന്നെന്നറിഞ്ഞു ഞാൻ
ധർമ്മാധർമ്മങ്ങളെ കൈവെടിഞ്ഞേൻ.

ഈശാനൻ: ബ്രഹ്മംതന്നെ ആദ്യാശക്തിയെന്ന് ചണ്ഡിയിലെ ഒരു സ്തവത്തിലുണ്ട്. ബ്രഹ്മവും ശക്തിയും അഭിന്നം.

ശ്രീരാമ: ഇതു വായ്കൊണ്ടു പറഞ്ഞതുകൊണ്ടായില്ല. അതു ശരിക്കു ധരിച്ചാൽ ശരിയായി. സാധനകൊണ്ടു ചിത്തശുദ്ധി ഉണ്ടായാൽ, ഈശ്വരനാണു കർത്താവ് എന്ന് ശരിയായ ബോധമുണ്ടാകും. അദ്ദേഹം തന്നെയാണ് പ്രാണമനോബുദ്ധിരൂപത്തിൽ അറിയപ്പെടുന്നത്. നാം വെറും യന്ത്രങ്ങൾ.

ഹുങ്കുപെരുത്ത മതംഗജവീരനെ
പങ്കനിമഗ്നനാക്കുന്നതും നീ;
കേടറുമാറു മുടന്തനെ പെട്ടെന്നു
മേടുകയറ്റി വിടുന്നതും നീ.

ചിത്തം ശുദ്ധമായാൽ, പുരശ്ചരണാദി കർമ്മങ്ങൾ നമ്മെക്കൊണ്ടു നടത്തിക്കുന്നത് ഈശ്വരൻതന്നെയെന്ന് അപ്പോൾ മനസ്സിലാകും.

നീ നിൻെറ വേലകൾ ചെയ്യുന്നു, മാനവർ
മേനി നടിക്കുന്നു മാനിയാതെ.

ഈശ്വരദർശനമുണ്ടായാൽ സർവ്വസംശയങ്ങളും അടങ്ങുന്നു. അപ്പോൾ അനുകൂലമായ കാറ്റുവീശുന്നു. അനുകൂലമായ കാറ്റു കിട്ടിയാൽ വഞ്ചിക്കാരൻ പായ് നിവർത്തിക്കെട്ടി അമരവും മെല്ലെപ്പിടിച്ചുകൊണ്ട് പുകവലിക്കുംപോലെ ഭക്തൻ നിശ്ചിന്തനായിത്തീരുന്നു.

ഈശാനൻ യാത്രയായി. ശ്രീരാമകൃഷ്ണൻ മാസ്റ്ററുമായി തനിച്ച് വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. 'നരേന്ദ്രൻ, രാഖാൽ, അധരൻ, ഹസ്ര ഇവരെക്കുറിച്ച് നീയെന്തു വിചാരിക്കുന്നു, സരളപ്രകൃതിയോ അല്ലയോ?' എന്ന് ശ്രീരാമകൃഷ്ണൻ ചോദിച്ചു. പിന്നെ, 'എന്നെക്കുറിച്ച് നീയെന്തു വിചാരിക്കുന്നു?' എന്നും ചോദിച്ചു.

മാസ്റ്റർ പറഞ്ഞു: 'അങ്ങ് സരളനും അതേസമയം ഗംഭീരനും. അങ്ങയെ അറിയാൻ വലിയ പ്രയാസം.' ശ്രീരാമകൃഷ്ണൻ ചിരിച്ചു.

## അദ്ധ്യായം പത്ത്

1883 നവംബർ 26, തിങ്കളാഴ്ച

### ശ്രീ വിജയകൃഷ്ണഗോസ്വാമി പ്രഭൃതികളുമായുള്ള സംഭാഷണം

കാർത്തികമാസത്തിലെ കൃഷ്ണൈകാദശീതിഥി. ശ്രീ മണിമല്ലികൻെറ വീട്ടിൽ സിന്ദൂരിയാപട്ടിയിലെ ബ്രഹ്മസമാജത്തിൻെറ വാർഷികോത്സവം നടക്കുന്നു. വീട് ചിത്പൂർ റോഡിനു മേലേ. കിഴക്കു വശത്ത് ഹാരിസൺ റോഡ് നാൽക്കവല. മാതളനാരങ്ങാ, ആപ്പിൾ മുതലായ പഴക്കടകൾ നില്ക്കുന്നിടത്തുനിന്നും ഏതാനും കടകൾ വടക്ക്. സമാജം സമ്മേളിക്കുന്നത് രാജപാതയുടെ വക്കത്തുള്ള ഇരുനിലക്കെട്ടിടത്തിൻെറ മുകളിലത്തേ ഹാളിലാണ്. ഇന്നു സമാജത്തിൻെറ വാർഷികദിനമാകുന്നു. അതുകൊണ്ടാണ് ശ്രീ മണിമല്ലികൻ മഹോത്സവം നടത്തുന്നത്.

ആരാധനാസ്ഥലം ഇന്ന് ആനന്ദപൂർണ്ണം. അകവും പുറവും പച്ചിലകൾ കൊണ്ടലംകൃതം, പലതരം പൂമാലകൾകൊണ്ടും സുശോഭിതം. മുറിക്കുള്ളിൽ ആളുകൾ ആരാധന എപ്പോഴാണു തുടങ്ങുന്നത് എന്ന് കാത്തും കൊണ്ടിരിക്കുന്നു. മുറിയ്ക്കുള്ളിൽ എല്ലാവർക്കും ഇരിക്കാൻ സ്ഥലമില്ല. പലരും പടിഞ്ഞാറുവശത്തുള്ള മട്ടുപ്പാവിൽ നടക്കുകയോ, അങ്ങിങ്ങ് ഇട്ടിട്ടുള്ള ബഞ്ചുകളിൽ ഇരിക്കുകയോ ചെയ്യുന്നു. ഇടയ്ക്കിടെ ഗൃഹനാഥനും സ്വജനങ്ങളും വന്ന് മധുരവാക്കുകൾകൊണ്ട് വന്നുചേർന്ന ഭക്തന്മാരെ സ്വാഗതം ചെയ്യുന്നു. സന്ധ്യയ്ക്കുമുമ്പുതന്നെ ബ്രഹ്മഭക്തന്മാർ വരാൻ തുടങ്ങി. ഇന്നവർക്ക് വിശേഷാൽ ഒരുത്സാഹംകൂടിയുണ്ട്. ഇന്ന് ശ്രീരാമകൃഷ്ണപരമഹംസദേവൻ സന്നിധാനം ചെയ്തരുളും. ബ്രഹ്മസമാജ നേതാക്കളായ കേശവൻ, വിജയൻ, ശിവനാഥൻ മുതലായവരെ പരമഹംസദേവന് വളരെ ഇഷ്ടമാണ്. അതുകൊണ്ടാണ് അദ്ദേഹത്തിന് ബ്രഹ്മഭക്തന്മാരെ ഇത്ര പ്രിയം. പരമഹംസദേവൻെറ ഹരിപ്രേമോന്മാദം, ഭഗവത്പ്രേമം, ഉജ്ജ്വലവിശ്വാസം, ബാലനെപ്പോലെ ഈശ്വരനുമായുള്ള സംഭാഷണം, ഭഗവാനുവേണ്ടി വ്യാകുലതയോടെയുള്ള വിലാപം, മാതൃദൃഷ്ട്യാ സ്ത്രീകളോടുള്ള ആദരവ്, ലൗകികവാർത്താവർജ്ജനം, തൈലധാരപോലെ നിരർഗ്ഗളമായുള്ള ഈശ്വരകഥാകഥനം, സർവ്വധർമ്മസമന്വയം, പരമതവിദ്വേഷാഭാവം, ഭഗവദ്ഭക്തന്മാരെ കാണാനായുള്ള കരച്ചിൽ ഈവക കാര്യങ്ങൾ ബ്രഹ്മഭക്തന്മാരുടെ മനസ്സിനെ ആകർഷിച്ചിരുന്നു. അതുകൊണ്ട് ഇന്ന് അനേകമാളുകൾ വളരെയകലെനിന്നും അദ്ദേഹത്തെ ദർശിക്കാനായി വന്നുചേർന്നിട്ടുണ്ട്.

### ശിവനാഥനും സത്യകഥനവും

ആരാധനയ്ക്കുമുമ്പ് ശ്രീരാമകൃഷ്ണൻ ശ്രീ വിജയകൃഷ്ണഗോസ്വാമിയോടും മറ്റു ഭക്തന്മാരോടുമായി സ്മേരസുന്ദരമുഖത്തോടെ സംഭാഷണം ചെയ്തുകൊണ്ടിരുന്നു. ആരാധനാസ്ഥലത്ത് വിളക്കു കൊളുത്തി. ഇനി അധികം അമാന്തിക്കാതെ പൂജ തുടങ്ങും.

പരമഹംസദേവൻ, 'ആട്ടെ, ശിവനാഥൻ വരുമോ എന്താ?' എന്നു ചോദിച്ചു. 'ഇല്ല. ഇന്നദ്ദേഹത്തിന് പല ജോലിയുണ്ട്; വരാനൊക്കില്ല,' എന്ന് ഒരു ബ്രഹ്മഭക്തൻ മറുപടി പറഞ്ഞു.

ശ്രീരാമ: ശിവനാഥനെ കണ്ടാൽ എനിക്ക് വളരെ ആനന്ദമാണ്: കാരണം, അദ്ദേഹം ഭക്തിരസത്തിൽ നിമഗ്നനാകുന്നു. എന്നു മാത്രമല്ല, അനേകമാളുകൾ കാര്യമായിട്ടെണ്ണുകയും മാനിക്കുകയും ചെയ്യുന്നവരിൽ നിശ്ചയമായും ഈശ്വരശക്തി കുറച്ചുണ്ട്. പക്ഷേ, ശിവനാഥന് ഒരു വലിയ ദോഷം. വാക്കിനു വ്യവസ്ഥയില്ല. അവിടെ (ദക്ഷിണേശ്വരം അമ്പലത്തിൽ) ഒരിക്കൽ വരാമെന്നെന്നോടു പറഞ്ഞു. പക്ഷേ വന്നുമില്ല, വിവരമൊന്നും പറഞ്ഞയച്ചതുമില്ല. അതു കൊള്ളുകില്ല. സത്യം മാത്രമാണ് കലിയുഗത്തിലെ തപസ്സെന്ന് പറയപ്പെടുന്നു. സത്യത്തെ മുറുകെപ്പിടിച്ചുകൊണ്ടിരുന്നാൽ ഭഗവാനെ പ്രാപിക്കാൻ സാധിക്കും. സത്യത്തിലുള്ള പിടി പൊയ്ക്കഴിഞ്ഞാൽ പതുക്കെപ്പതുക്കെ ഒക്കെത്തുലയും. വെളിക്കു പോണം എന്നൊരിക്കൽ പറഞ്ഞുപോയാൽ, പോകേണ്ട ആവശ്യമില്ലെന്നുവന്നാലും, ജലപാത്രവുമെടുത്തുകൊണ്ട് മൂളിമരച്ചുവട്ടിലേയ്ക്ക് ഒന്നുപോവണം. സത്യത്തിലുള്ള പിടി പോയെങ്കിലോ എന്നാണ് പേടി. ഇതാണെൻെറ അവസ്ഥ. എനിക്കീയവസ്ഥ ഉണ്ടായതിൽപ്പിന്നെ കൈയിൽ പൂവുമായി ഞാൻ അമ്മയോട് അപേക്ഷിച്ചു: 'അമ്മേ, ഇതാ എടുത്തോളു അവിടുത്തെ ജ്ഞാനവും അവിടുത്തെ അജ്ഞാനവും, എനിക്കു ശുദ്ധഭക്തി അരുളിയാലും അമ്മേ; ഇതാ എടുത്തോളു അവിടുത്തെ ശുദ്ധി, ഇതാ എടുത്തോളു അവിടുത്തെ അശുദ്ധി, എനിക്കു ശുദ്ധഭക്തിയരുളൂ അമ്മേ; ഇതാ എടുത്തോളു അവിടുത്തെ നന്മ, ഇതാ എടുത്തോളു അവിടുത്തെ തിന്മ, എനിക്ക് ശുദ്ധഭക്തി നല്കിയാലുമമ്മേ; ഇതാ എടുത്തോളു അവിടുത്തെ പുണ്യം, ഇതാ എടുത്തോളു അവിടുത്തെ പാപം, എനിക്കു ശുദ്ധഭക്തി അരുളിയാലും.' ഈ സംഗതികളൊക്കെ പറഞ്ഞപ്പൊഴും, ഇക്കഥ പറയാൻ എനിക്കു കഴിഞ്ഞില്ല: 'അമ്മേ, ഇതാ എടുത്തോളു അവിടുത്തെ സത്യം, ഇതാ എടുത്തോളു അവിടുത്തെ അസത്യം,' എന്ന്. സർവ്വവും അമ്മയ്ക്ക് സമർപ്പിക്കാൻ കഴിഞ്ഞു. പക്ഷേ സത്യം അമ്മയ്ക്കു കൊടുക്കാൻ എനിക്കു കഴിഞ്ഞില്ല.

(സമാധിയിൽ)

ബ്രഹ്മസമാജത്തിൻെറ ചടങ്ങനുസരിച്ച് ആരാധന തുടങ്ങി. വേദിക്കു മുകളിൽ ആചാര്യൻ, മുൻപിൽ നിലവിളക്ക്. ഉദ്ബോധനത്തിനുശേഷം ആചാര്യൻ പരബ്രഹ്മത്തെ ഉദ്ദേശിച്ച് വൈദികമഹാമന്ത്രങ്ങൾ ഉച്ചരിക്കാൻ തുടങ്ങി. പുരാതന ആര്യമഹർഷിമാരുടെ ശ്രീമുഖനിഃസൃതവും, അവരുടെ ആ പവിത്രജിഹ്വകൊണ്ട് ഉച്ചരിക്കപ്പെട്ടതുമായ ആ മന്ത്രം ഏകസ്വരത്തിൽ ബ്രഹ്മഭക്തന്മാർ ഏറ്റു ചെല്ലി. അവർ ചൊല്ലി: 'സത്യം ജ്ഞാനമനന്തം ബ്രഹ്മ, ആനന്ദരൂപമമൃതം യദ്വിഭാതി, ശാന്തം ശിവമദ്വൈതം ശുദ്ധമപാപവിദ്ധം.' പ്രണവത്തോടൊത്ത ഈ മന്ത്രധ്വനി ഭക്തന്മാരുടെ ഹൃദയാകാശത്തിൽ മാറ്റൊലിക്കൊണ്ടു. പലരുടേയും അകക്കാമ്പിൽ

വാസനകൾ നിർമ്മാർജ്ജനം ചെയ്യപ്പെട്ടതുപോലെയായി. ചിത്തം മിക്കവാറും സ്ഥിരവും ധ്യാനനിരതവും ആയി. സകലരുടേയും നേത്രങ്ങൾ മുദ്രിതങ്ങൾ. അല്പസമയത്തേയ്ക്ക് വേദോക്തമായ സഗുണബ്രഹ്മത്തിന്റെ ചിന്ത ഉള്ളിലുദിച്ചു.

പരമഹംസദേവൻ സമാധിയിൽ നിമഗ്നനായി. സ്പന്ദഹീനമായി, സ്ഥിരദൃഷ്ടിയോടെ, നിശ്ശബ്ദമായി, ചിത്രമൂർത്തിപോലെ ഇരുന്നരുളുന്നു. ആത്മവിഹഗം സാനന്ദം എവിടെയോ വിഹരിക്കുന്നു. ദേഹം മാത്രം ശൂന്യനിലയിൽ കാണപ്പെടുന്നു.

സമാധിയിൽനിന്നും വ്യുത്ഥാനം ചെയ്തശേഷം പരമഹംസദേവൻ കണ്ണുതുറന്നു നാലുപാടും നോക്കിത്തുടങ്ങി. സഭാവാസികളെല്ലാം നിമീലിതനേത്രരായിരിക്കുന്നതു കണ്ടു. 'ബ്രഹ്മ ബ്രഹ്മ' എന്നു ചൊല്ലിക്കൊണ്ട് അദ്ദേഹം പെട്ടെന്നെഴുന്നേറ്റു. ആരാധനയ്ക്കുശേഷം ബ്രഹ്മഭക്തന്മാർ മൃദംഗവും കരതാളവും ഉപയോഗിച്ച് സങ്കീർത്തനമാരംഭിച്ചു. ശ്രീരാമകൃഷ്ണദേവൻ പ്രേമാനന്ദംകൊണ്ടു മത്തനായി അവരുടെ കൂട്ടത്തിൽക്കൂടി; എന്നിട്ടു നൃത്തംവെയ്ക്കാൻ തുടങ്ങി. സകലരും അതു കണ്ടു മോഹിതരായി നോക്കിനിന്നു. ശ്രീ വിജയകൃഷ്ണനും മറ്റു ഭക്തന്മാരും അദ്ദേഹത്തെ ചുറ്റി നൃത്തം ചവിട്ടാൻ തുടങ്ങി. പലരും ഈ അദ്ഭുതദൃശ്യം കണ്ടും കീർത്തനാനന്ദം നുകർന്നും ബാഹ്യലോകം മറന്നു. അവർ ഹരിരസം പാനംചെയ്ത് വിഷയാനന്ദം അല്പനേരത്തേയ്ക്ക് വിസ്മരിച്ചു. വിഷയസുഖം തിക്തരസമായി തോന്നി. കീർത്തനംകഴിഞ്ഞ് എല്ലാവരും ഇരുന്നു. ഗുരുദേവൻ അരുളുന്നതു കേൾക്കാൻ ആകാംക്ഷയോടെ സകലരും അദ്ദേഹത്തിന്റെ ചുറ്റുമിരുന്നു.

## അദ്ധ്യായം പതിനൊന്ന്

### ഗൃഹസ്ഥന്മാരോടുള്ള ഉപദേശം

സമാഗതരായ ബ്രഹ്മഭക്തന്മാരെ സംബോധനചെയ്തുകൊണ്ട് അദ്ദേഹമരുളി: 'അനാസക്തനായിട്ട് ഗൃഹസ്ഥജീവിതം നയിക്കാൻ വലിയ പ്രയാസമാണ്. പ്രതാപനെന്നോടൊരിക്കൽ പറഞ്ഞു: 'മഹാശയ, ഞങ്ങൾ ജനകരാജനെപ്പോലെയാണ്. ജനകൻ നിർലിപ്തനായി ലൗകികജീവിതം നയിച്ചിരുന്നു; ഞങ്ങളും അതുപോലെ ചെയ്യും.' ഞാൻ ചോദിച്ചു: 'വേണമെന്ന് വിചാരിച്ചതുകൊണ്ട് ജനകരാജാവാകാനൊക്കുമോ? ജനകരാജാവ് എത്രയോ തപസ്സുചെയ്ത് ജ്ഞാനം സമ്പാദിച്ചിരുന്നു! തലനിലത്തുകുത്തി കാലു മേലോട്ടാക്കി അനേകവർഷം അതികഠിനമായ തപസ്സാചരിച്ചു; എന്നിട്ട് സംസാരത്തിലേയ്ക്ക് തിരിച്ചുവന്നു.'

എന്നാൽ സംസാരികൾക്ക് വഴിയൊന്നുമില്ലേ? ഉണ്ട്, തീർച്ചയായുമുണ്ട്. കുറച്ചുനാൾ ഏകാന്തത്തിൽ സാധനചെയ്യണം. അങ്ങനെ ചെയ്താൽ ഭക്തിയുണ്ടാകും. ജ്ഞാനം ലഭിക്കും. എന്നിട്ടുപോയി ലൗകികജീവിതം നയിച്ചോളു, തെറ്റില്ല. ഏകാന്തത്തിൽ സാധന ചെയ്യുമ്പോൾ സംസാര

ത്തിൽനിന്നും സമ്പൂർണ്ണം വിട്ടുനില്ക്കണം. അപ്പോൾ ഭാര്യ, മകൻ, മകൾ, അച്ഛൻ, അമ്മ, ചേട്ടൻ, ചേച്ചി, വീട്ടുകാർ, ചങ്ങാതിമാർ, ആരേയും അടുത്തു വരാൻ അനുവദിക്കരുത്. ഇങ്ങനെ ഏകാന്തസാധന ചെയ്യുമ്പോൾ ഈവിധം വിചാരിക്കണം: 'എനിക്കാരുമില്ല; ഈശ്വരൻതന്നെ എൻെറ സർവ്വസ്വവും.' എന്നിട്ട് കരഞ്ഞുകൊണ്ട് ജ്ഞാനത്തിനും ഭക്തിക്കും വേണ്ടി അദ്ദേഹത്തോട് പ്രാർത്ഥിക്കണം.

സംസാരത്തിൽനിന്നു വിട്ട് എത്രനാൾ നിർജ്ജനത്തിൽ കഴിക്കണമെന്നോ? ഒരു ദിവസമെങ്കിലും ഇങ്ങനെ ചെയ്താൽ അത്രയും നന്ന്. മൂന്നു ദിവസം കഴിച്ചാൽ അതിലും നന്ന്. പന്ത്രണ്ടുദിവസം, ഒരുമാസം, ഒരുകൊല്ലം, ആവുന്നതുപോലെ. ജ്ഞാനവും ഭക്തിയും നേടിയിട്ട് സംസാരത്തിൽ പ്രവേശിച്ചാൽ പിന്നെ വലിയ ഭയം വേണ്ട.

കൈയിൽ മെഴുക്കു പുരട്ടിയിട്ട് ചക്ക മുറിച്ചാൽ മുളഞ്ഞു കൈയിലൊട്ടുകയില്ല. 'കള്ളനും പോലീസുകാരനും' കളിക്കുമ്പോൾ കിഴവിയെ തൊട്ടുകഴിഞ്ഞാൽ പിന്നെ പേടിക്കേണ്ട. പരശമണി സ്പർശിച്ച് ഒരിക്കൽ സ്വർണ്ണമായിത്തീരുക. സ്വർണ്ണമായതിനുശേഷം ആയിരത്താണ്ട് മണ്ണിലാണ്ടുകിടന്നാലും, മണ്ണിൽനിന്നു പുറത്തെടുക്കുമ്പോൾ അതേ സ്വർണ്ണമായിരിക്കും.

മനസ്സ് പാലുപോലെയാണ്. ആ മനസ്സിനെ സംസാരജലത്തിൽ ഒഴിച്ചാൽ പാലും ജലവും ഒന്നിച്ചുചേരും; അതുകൊണ്ട് പാല് ഉറയൊഴിച്ച് അനക്കാതെ ഒരിടത്തുവെച്ച് തയിരാക്കി കടഞ്ഞ് വെണ്ണയെടുക്കണം. അതുപോലെ മനസ്സാകുന്ന പാലിൽനിന്ന്, നിർജ്ജനത്തിലുള്ള സാധന കൊണ്ട്, ജ്ഞാനഭക്തിസ്വരൂപമായ വെണ്ണയെടുക്കണം. എന്നിട്ട് ആ വെണ്ണ നിഷ്പ്രയാസം സംസാരജലത്തിൽ സൂക്ഷിക്കാം. അതു പിന്നെയൊരിക്കലും സംസാരത്തിൽ കലങ്ങിപ്പോവുകയില്ല; അത് സംസാരജലത്തിനു മേലേ നിർലിപ്തമായിട്ട് പൊങ്ങിക്കിടക്കും.'*

## അദ്ധ്യായം പന്ത്രണ്ട്

### വിജയൻെറ ഏകാന്തസാധന

ശ്രീ വിജയകൃഷ്ണഗോസ്വാമി ഈയിടെ ഗയയിൽനിന്നു മടങ്ങിയതേയുള്ളു. അവിടെ അനേകദിവസം ഏകാന്തവാസത്തിലും സാധുസംഗത്തിലും കഴിച്ചു. ഇപ്പോഴദ്ദേഹം കാഷായവസ്ത്രം ധരിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ അവസ്ഥ സർവ്വദാ അന്തർമുഖം, ബഹുസുന്ദരം. അദ്ദേഹം പരമഹംസദേവൻെറ മുമ്പിൽ തലയും കുനിച്ചിരിക്കുന്നു; എന്തോ ചിന്തയിൽ മഗ്നനെന്നപോലെ കാണപ്പെടുന്നു.

* ക്ഷീരാദുദ്ധൃതമാജ്യം യത്, ക്ഷിപ്തം പയസി തത്പുനഃ, ന തേനൈവൈകതാം യാതി, സംസാരേ ജ്ഞാനവാംസ്തഥാ.

വൈഷ്ണവർക്കും ബ്രഹ്മഭക്തന്മാർക്കും ഉപദേശം

പരമഹംസദേവൻ വിജയനെ വീണ്ടും വീണ്ടും നോക്കിക്കൊണ്ടു ചോദിച്ചു: "വിജയൻ, നിങ്ങൾ പാർപ്പിടം കണ്ടെത്തിയോ?

ഇതു കേട്ടോളു. രണ്ടു സന്ന്യാസിമാർ ചുറ്റിത്തിരിഞ്ഞ് ഒരു പട്ടണത്തി ലെത്തി. ഒരാൾ നഗരത്തിലെ ചന്തസ്ഥലങ്ങളും കടകളും വീടുകളും അദ്ഭുതത്തോടെ വായുംപൊളിച്ചു നോക്കിക്കൊണ്ടു നടന്നു. അപ്പൊഴാണ് മറ്റെയാളെ കണ്ടുമുട്ടിയത്. അയാൾ ചോദിച്ചു: 'നിങ്ങൾ വായുംപൊളിച്ചു പട്ടണം കാണുന്നല്ലൊ. നിങ്ങളുടെ പെട്ടിയും പൊക്കണവുമൊക്കെയെ വിടെ?' ആദ്യത്തെയാൾ പറഞ്ഞു: 'ഞാൻ ആദ്യംതന്നെ ഒരു മുറി കണ്ടെത്തി. പെട്ടിയും ഭാണ്ഡവുമെല്ലാം അവിടെ വെച്ചു; എന്നിട്ട് നിശ്ചിന്തനായി ചുറ്റാനിറങ്ങി. ഇപ്പോൾ പട്ടണത്തിലെ കാഴ്ചകളും കണ്ടു നടക്കുന്നു.' അതുകൊണ്ടാണ്, 'എന്താ, നിങ്ങൾ പാർപ്പിടം കണ്ടു പിടിച്ചോ?' എന്നു ഞാൻ ചോദിച്ചത്. (മാസ്റ്റർ മുതൽപേരോട്) നോക്കൂ, വിജയൻെറ നെഞ്ചക ത്തെ നീർച്ചാല് ഇതുവരെ അടഞ്ഞുകിടക്കുകയായിരുന്നു. ഇപ്പോഴത് തുറന്നുപോയി."

(വിജയനും ശിവനാഥനും. നിഷ്കാമകർമ്മവും സകാമകർമ്മവും)

ശ്രീരാമ: (വിജയനോട്) നോക്കു, ശിവനാഥൻ എപ്പോഴും വലിയ ബദ്ധപ്പാടിലാണ്. വർത്തമാനപ്പത്രങ്ങളിലേയ്ക്കെഴുതണം; വേറെ പലേ വേലകളും ചെയ്യേണ്ടതുണ്ട്. ലൗകികജോലികൾ ചെയ്താൽ അസമാധാന വും സൈ്വരക്കേടും ഉത്കണ്ഠയുമൊക്കെ വന്നുകൂടും.

അവധൂതൻെറ ഇരുപത്തിനാലു ഗുരുക്കന്മാരിലൊന്ന് ഒരു പരുന്താ യിരുന്നുവെന്ന് ശ്രീമദ്ഭാഗവതത്തിലുണ്ട്. ഒരു ദിക്കിൽ മുക്കുവർ മീൻപിടിക്കുന്നുണ്ടായിരുന്നു. ഒരു പരുന്തുവന്ന് ഒരു മത്സ്യത്തെ റാഞ്ചിക്കൊണ്ടുപോയി. പക്ഷേ, മത്സ്യത്തെക്കണ്ട് പിന്നാലെ ഒരായിരം കാക്കകൾ പരുന്തിനെ ശല്യപ്പെടുത്തിക്കൊണ്ടുകൂടി. എല്ലാംകൂടി 'കാ കാ'ന്ന് വിളിച്ചുംകൊണ്ട് വലിയ ബഹളം. മീനുംകൊണ്ട് പരുന്ത് എങ്ങോട്ടുതിരിഞ്ഞാലും കാക്കകൾ വിടാതെ പിന്നാലെ എത്തി. പരുന്തു തെക്കോട്ടുപറന്നു, കാക്കകളും അവിടെയെത്തി. എന്നിട്ട് വടക്കോട്ടു തിരിഞ്ഞപ്പോൾ അവയും അവിടെയെത്തി. ഇങ്ങനെ പരുന്തു കിഴക്കും പടിഞ്ഞാറും ചുറ്റിനോക്കി. ഒടുവിൽ പരിഭ്രമിച്ചു അങ്ങുമിങ്ങും ചുറ്റിപ്പറക്കു ന്നതിനിടയിൽ മീൻ അതിൻെറ കൈയിൽനിന്നു താഴെ വീണു. കാക്കകള പ്പോൾ പരുന്തിനെ വിട്ട് മീനൻെറ പിന്നാലെ പോയി. പരുന്തപ്പോൾ നിശ്ചിന്തനായിട്ട് ഒരു മരക്കൊമ്പിൽ പോയിരുന്നു. ഇരുന്നാലോചന തുടങ്ങി: 'ഈ മീനെന്തുമാത്രം ശല്യമുണ്ടാക്കി! ഇപ്പോൾ മീനടുത്തില്ല, അതുകൊ ണ്ടെനിക്ക് ശല്യവും തീർന്നു.'

എത്രകാലം, മത്സ്യം കൈവശമുണ്ടോ, അതായത് വിഷയവാസന യുണ്ടോ, അത്രകാലം കർമ്മവുമുണ്ട്; എന്നിട്ട് കർമ്മംകൊണ്ടുള്ള ഭയങ്കരവ്യഥയും ചിന്തയും അശാന്തിയും. വാസന വെടിഞ്ഞാൽ കർമ്മം ക്ഷയിച്ചു; പിന്നെ ശാന്തി കിട്ടും, എന്ന പാഠം അവധൂതൻ പരുന്തിൻെറയടു ക്കൽനിന്നും പഠിച്ചു.

എന്നാൽ നിഷ്കാമകർമ്മം നല്ലതാണ്. അതുമൂലം അശാന്തിയുണ്ടാവില്ല. പക്ഷേ നിഷ്കാമമായി കർമ്മം ചെയ്യാൻ വലിയ പ്രയാസമാണ്. നിഷ്കാമകർമ്മമാണ് ചെയ്യുന്നതെന്നു നാം കരുതും; എന്നാൽ എവിടുന്നോ കാമന വന്നു ചാടും, എവിടെനിന്നെന്ന് അറിയാനൊക്കില്ല. ആദ്യംതന്നെ അനേകം സാധനകൾ ചെയ്തിട്ടുണ്ടെങ്കിൽ, ആ സാധനയുടെ ബലംകൊണ്ട് ചിലർക്കൊക്കെ നിഷ്കാമകർമ്മം ചെയ്യാൻ കഴിയും. ഈശ്വരദർശനത്തിനുശേഷം നിഷ്കാമകർമ്മം നിഷ്പ്രയാസം ചെയ്യാൻ സാധിക്കും. ഈശ്വരദർശനത്തിനുശേഷം പ്രായേണ കർമ്മം വിട്ടുപോകുന്നു. നാരദൻ മുതലായി ഒന്നുരണ്ടുപേർ ലോകസംഗ്രഹത്തിനായി കർമ്മം ചെയ്യുന്നു.

(സന്ന്യാസിയും സഞ്ചയവും.*)

ശ്രീരാമ: (വിജയനോട്) അവധൂതന് വേറൊരു ഗുരുവുണ്ടായിരുന്നു, തേനീച്ച. തേനീച്ച  വളരെ കഷ്ടപ്പെട്ട്, വളരെ ദിവസംകൊണ്ട് തേൻ ശേഖരിക്കുന്നു. എന്നാൽ ആ തേൻ അവയ്ക്ക് അനുഭവിക്കാൻ കിട്ടുന്നില്ല. വേറാരെങ്കിലും വന്ന് കൂടു പൊട്ടിച്ച് തേനുംകൊണ്ടു കടക്കുന്നു. സഞ്ചയിച്ചുവെയ്ക്കരുത് എന്ന പാഠം അവധൂതൻ തേനീച്ചയുടെ അടുക്കൽ നിന്നും പഠിച്ചു. സാധുക്കൾ സമ്പൂർണ്ണം ഈശ്വരനെ ആശ്രയിക്കണം. അവർ സഞ്ചയിക്കാൻ പാടില്ല. എന്നാലിത് ഗൃഹസ്ഥന്മാരെ ബാധിക്കില്ല. അവർക്ക് കുടുംബം പുലർത്തേണ്ടതുണ്ട്. അതുകൊണ്ട് സമ്പാദ്യത്തിൻെറ ആവശ്യമുണ്ട്. പക്ഷിയും ഭിക്ഷുവും സഞ്ചയം ചെയ്യുന്നില്ല. എന്നാൽ പക്ഷികൾ, കുഞ്ഞുങ്ങളുള്ളപ്പോൾ ശേഖരിക്കുന്നു. കുഞ്ഞുങ്ങൾക്കു വേണ്ടി, കൊക്കിലാക്കി തീറ്റി കൊണ്ടുവരുന്നു.

നോക്കു വിജയ, സാധുവിൻെറ പക്കൽ പൊതിയും പൊക്കണവും കണ്ടാൽ, പതിനഞ്ചു കുരുക്കിട്ട കൂറമാറാപ്പു കണ്ടാൽ, അയാളെ വിശ്വസിക്കരുത്. ഞാനിത്തരം സാധുക്കളെ ആലിൻ ചുവട്ടിൽ (പഞ്ചവടിയിൽ) കണ്ടിട്ടുണ്ട്. രണ്ടോ മൂന്നോ പേർ ഒത്തുകൂടും. ഒരാൾ പരിപ്പ് നുള്ളിപ്പെറുക്കുന്നു; വേറൊരാൾ തുണി തയ്ക്കുന്നു; എല്ലാവരുംകൂടി വല്ല വല്യാളുകളുടേയും വീട്ടിൽ കിട്ടിയ സദ്യയെക്കുറിച്ച് വെടി പറയുന്നു. തമ്മിൽ പറയുന്നു: 'കേട്ടോ, ആ ബാബുവില്ലേ, അയാൾ ഒരുലക്ഷം രൂപ ചിലവു ചെയ്ത് സന്ന്യാസിമാർക്ക് മുട്ടനൊരു സദ്യകൊടുത്തു - പൂരി, ജിലേബി, പേഡാ, ലഡ്ഢു, സന്ദേശ് അങ്ങനെ പലതരം പലഹാരങ്ങൾ ധാരാളം ഉണ്ടാക്കിയിരുന്നു.' (എല്ലാവരും ചിരിക്കുന്നു.)

വിജയൻ: അതെ, അത്തരം സാധുക്കളെ ഗയയിൽ ഞാൻ കണ്ടു. ലോട്ടാവാലാസാധുക്കൾ എന്നാണവരെ ഗയയിൽ പറയുന്നത്. (എല്ലാവരും ചിരിക്കുന്നു.)

(പ്രേമം - കർമ്മത്യാഗം)

ശ്രീരാമ: (വിജയനോട്) ഈശ്വരനിൽ പ്രേമമുണ്ടായാൽ കർമ്മത്യാഗം

* ഭാവിയെക്കുറിച്ച് വ്യാകുലപ്പെടായ്വിൻ - യേശുക്രിസ്തു

താനേ സംഭവിക്കുന്നു. ഈശ്വരൻ ആരെക്കൊണ്ടു കർമ്മം ചെയ്യിക്കുന്നുവോ അവർ ചെയ്യട്ടെ. നിങ്ങൾക്കിപ്പോൾ സമയമായി; സർവ്വവും വിട്ട്, പറയുക: 'മനമേ, നീ കാൺ, ഞാനും കാണും; വേറാരും കാണേണ്ട.'

ഇതും പറഞ്ഞ് ഭഗവാൻ ശ്രീരാമകൃഷ്ണൻ ആ നിസ്തുലകണ്ഠത്താൽ മാധുര്യവർഷണം ചെയ്തുകൊണ്ട് ഗാനംചെയ്തു:

മാമകഹൃദന്തമേ, സൂക്ഷിച്ചുവെച്ചാലും നീ
ശ്യാമളാംബയെ - നിത്യവന്ദ്യയെ - നിന്നുൾത്തട്ടിൽ.
കാൺക നീ, കാണ്മൻ ഞാനുമമ്മയെ; മറ്റാരുംതാൻ
വേണ്ട: നാം പോരും! മാറ്റി നിറുത്തുമറ്റെല്ലാമേ.
മനമേ, വികാരങ്ങളെല്ലാമേ പുറംതള്ളി -
ക്കനക്കെ നുകർന്നാലും മാതൃദർശനം ദിവ്യം.
നാക്കിനെ മാത്രം കൂട്ടുനിർത്തിക്കൊൾക'മ്മേയമ്മേ'
വാക്കിതുച്ചരിച്ചേയ്ക്കാമിടയ്ക്കു കൂടെക്കൂടെ.
നീചമാമഭിലാഷം വലിഞ്ഞുകയറാനും
നീയനുവാദം നല്കീടൊല്ല, തീണ്ടാനും നമ്മെ.
ആജ്ഞാപിച്ചാലും കാവൽ നില്ക്കുവാൻ വിജ്ഞാനത്തോ-
ടാജ്ഞാപിച്ചാലും നോട്ടം തെറ്റാതെ നിലകൊൾവാൻ.

ശ്രീരാമ: (വിജയനോട്) ഭഗവാനെ ശരണം പ്രാപിച്ച് ലജ്ജ, ഭയം മുതലായതൊക്കെ വെടിയുക. 'ഹരിനാമമത്തനായി ഞാൻ നൃത്തംവെച്ചാൽ ആളുകളെന്നെക്കുറിച്ചെന്തു പറയും?' എന്നൊക്കെയുള്ള വിചാരം ഉപേക്ഷിക്കുക.

നാണം, വെറുപ്പ്, പേടി, ജാതി, അഭിമാനം ഇവയെല്ലാം ജീവൻെറ പാശങ്ങളാണ്. ഇതൊക്കെ പോയാൽ അവന് സംസാരത്തിൽനിന്നു മോചനമായി.

പാശബദ്ധൻ ജീവൻ; പാശമുക്തൻ ശിവൻ. ഭഗവത്പ്രേമം ദുർലഭവസ്തുവാണ്. ഒന്നാമത്, സാധ്വിക്ക് പ്രാണനാഥനോടുള്ള സ്നേഹം പോലെ, ഈശ്വരനോട് പ്രേമം ഉണ്ടാവണം. എന്നാൽ ഭക്തിയുണ്ടാകും. ശുദ്ധഭക്തിയുണ്ടാവുക വളരെ പ്രയാസമാണ്. ഭക്തികൊണ്ട് പ്രാണനും മനസ്സും ഈശ്വരനിൽ ലയിച്ചുപോകും. അതിനുശേഷം ഭാവാവേശമുണ്ടാകുന്നു. ഭാവത്താൽ മനുഷ്യൻ മൂകനാകുന്നു. ശ്വാസം സ്ഥിരമായിത്തീരുന്നു. കുംഭകം താനേ ഉണ്ടാകുന്നു. തോക്കു നിറയൊഴിക്കാൻ നേരത്ത് എപ്രകാരം ഒരാളുടെ ശബ്ദവും ശ്വാസവും നിലയ്ക്കുന്നുവോ അതുപോലെ ആയിത്തീരും.

പ്രേമമുണ്ടാവുകയെന്നത് വളരെ ദുർലഭമാണ്. ചൈതന്യദേവന് പ്രേമം ഉണ്ടായിരുന്നു. ഈശ്വരനിൽ പ്രേമമുണ്ടായാൽ പുറത്തെ കാര്യങ്ങളൊക്കെ മറക്കും. ലോകം വിസ്മൃതമാകുന്നു. മാത്രമല്ല, മനുഷ്യന് എത്രയും പ്രിയമായ ദേഹംകൂടി വിസ്മരിക്കപ്പെടുന്നു.

ഇതും പറഞ്ഞ് പരമഹംസദേവൻ വീണ്ടും പാടാൻ തുടങ്ങി:

മധുരം മധുരം ഹരിനാമം
മാമകരസനയിലനുനിമിഷം
അലയായലയായുയരുമ്പോ -
ളാനന്ദത്തിൽ കുളിർബാഷ്പം
കണ്ണുകളിടമുറിവെന്യേ തൂകും
പൂർണ്ണാനുഗ്രഹദിനമെന്നോ?
അന്നാളന്നാളെന്നു വരും ഹാ!
അന്നാളന്നാളെന്നു വരും?
ലൗകികസുഖശതലോഭങ്ങൾ
ആകെയകന്നെൻ ഹൃദയാന്തം
പാവനമാകെ ഹരിനാമത്താൽ
ഭാവസ്പന്ദനമേല്ക്കുമ്പോൾ.
പുളകച്ചാർത്തടിമുടിയെൻ മെയ്യിൽ
മുളപൊട്ടീടും ദിനമെന്നോ?
അന്നാളന്നാളെന്നു വരും ഹാ!
അന്നാളന്നാളെന്നു വരും.

## അദ്ധ്യായം പതിമ്മൂന്ന്

### ഭാവവും കുംഭകവും

ഇപ്രകാരം സംഭാഷണം നടന്നുകൊണ്ടിരിക്കെ, ക്ഷണിക്കപ്പെട്ടിരുന്ന ഏതാനും ബ്രഹ്മഭക്തന്മാർ വന്നുചേർന്നു. അക്കൂട്ടത്തിൽ ഏതാനും പണ്ഡിതന്മാരും ചില ഉയർന്ന സർക്കാരുദ്യോഗസ്ഥന്മാരുമുണ്ടായിരുന്നു. ശ്രീ രജനീനാഥറായി ആയിരുന്നു അവരിലൊരാൾ.

ഭാവാവസ്ഥ വന്നാൽ ശ്വാസം നിശ്ചലമാകുമെന്ന് പരമഹംസദേവൻ പറയുകയായിരുന്നു. പിന്നെയും പറഞ്ഞു: *'അർജ്ജുനൻ അമ്പയയ്ക്കാൻ ഉന്നം നോക്കിയപ്പോൾ, മത്സ്യത്തിൻെറ കണ്ണു മാത്രമേ കണ്ടുള്ളു; വേറെങ്ങും കണ്ണു പതിഞ്ഞില്ല. കണ്ണല്ലാതെ മത്സ്യത്തിൻെറ വേറൊരു ഭാഗവും കണ്ടതേയില്ല. ഇത്തരം അവസ്ഥയിൽ ശ്വാസം നിശ്ചലമാകുന്നു. കുംഭകം സംഭവിക്കുന്നു.

ഈശ്വരദർശനത്തിൻെറ ഒരു ലക്ഷണമിതാണ്: ഉള്ളിൽനിന്ന് ഒരു മഹാവായു ഗർഗർശബ്ദത്തോടെ ഉയർന്ന് മസ്തകത്തിലേയ്ക്കു പായുന്നു. അപ്പോൾ സമാധിയുണ്ടാകുന്നെങ്കിൽ, ഭഗവദ്ദർശനമായി.'

### വെറും പാണ്ഡിത്യം

ശ്രീരാമ: (അപ്പോഴെത്തിയ ബ്രഹ്മഭക്തന്മാരെ നോക്കിക്കൊണ്ട്) ഭഗവാനിൽ ഭക്തിയില്ലാത്ത വെറും പണ്ഡിതന്മാർ അർത്ഥമില്ലാതെ

* പാഞ്ചാലീസ്വയംവരസമയത്ത്.

പലതും പുലമ്പും. സമാധ്യായിയെന്നു പറയുന്ന ഒരു പണ്ഡിത നൊരിക്കൽ പറഞ്ഞു: "ഈശ്വരൻ 'രസഹീനൻ' നിങ്ങൾ സ്വന്തം പ്രേമഭക്തി നല്കി 'സരസ'നാക്കണം." വേദം 'രസസ്വരൂപൻ' എന്ന് ആരെ വർണ്ണിക്കുന്നുവോ, അദ്ദേഹത്തെ 'രസഹീനൻ' എന്നു പറഞ്ഞുകളഞ്ഞു! ഈശ്വരൻ എന്തു വസ്തുവാണെന്ന് ആ വ്യക്തി ഒരിക്കലും അറിഞ്ഞിട്ടില്ല എന്നാണിതിൽനിന്നും മനസ്സിലാകുന്നത്. അതാണിങ്ങനെ അർത്ഥമില്ലാതെ പുലമ്പുന്നത്.

'എൻെറ അമ്മാവൻെറ വീട്ടിൽ ഒരു പശുത്തൊഴുത്തുനിറയെ കുതിരകളുണ്ട്' എന്നൊരാളൊരിക്കൽ പറഞ്ഞു. ഇതിൽനിന്നും അയാൾക്ക് കുതിരയേ ഉണ്ടായിരുന്നില്ല എന്നു മനസ്സിലാക്കാം; കാരണം, തൊഴുത്തിലാരും കുതിരയെ കെട്ടാറില്ല. (എല്ലാവരും ചിരിക്കുന്നു.)

**അധികാരം, സമ്പത്ത്, സ്ഥാനം, മാനം**

ശ്രീരാമ: ചിലർ ഐശ്വര്യംകൊണ്ട് - സമ്പത്ത്, സ്ഥാനം, മാനം, ഇവയൊക്കെക്കൊണ്ട് - അഹങ്കരിക്കുന്നു. എന്നാലിതൊക്കെ രണ്ടു നാളേയ്ക്കു മാത്രം. ഒന്നും കൂടെപ്പോവില്ല, ഒരു പാട്ടുണ്ട്:

സ്മരിയ്ക്ക മനമേ, നീയിതു നിത്യം: നിൻവക യാതൊന്നും
ഇരിപ്പതില്ല; വെറുതേയുലകിതിലലയുവതെന്തിനു നീ?
കരുത്തുകൂടും മായാവലയിൽപ്പെട്ടൊരു നീയേതും
മറന്നുപോകരുതമ്മയുടേതാം വിശുദ്ധതിരുനാമം.
മനുഷ്യർ, മന്നിതിൽ മാനിച്ചേയ്ക്കാം നിന്നെ മഹാപ്രഭുവായ്
അതുമൊരുപക്ഷേ കൊണ്ടാടീടുവതൊന്നോ രണ്ടു ദിനം!
അടുത്തനിമിഷം, മരണം - സർവ്വഗ്രാഹകമാം ശക്തി
പിടിക്കെ നിന്നെ, സ്തുതിപാഠകരവരെടുത്തെറിഞ്ഞീടും.
നീയിതുവരെയായ് ജീവിതമാർക്കായ് നയിച്ചു മൃതിയാർന്നോ
പ്രേയസിയാമവൾപോലും നിന്നെപ്പിൻതുടരില്ലല്ലോ!
വിറച്ചുപേടിച്ചവൾ വിടചൊല്ലും നിന്നോടു; നിൻദേഹം
വെറുത്തിടേണ്ടുമശുദ്ധപദാർത്ഥം ഹാ! തന്നിമിഷത്തിൽ.

**അഹങ്കാരത്തിന് മഹൗഷധം**

ശ്രീരാമ: ധനംകൊണ്ടും അഹംകരിക്കാൻ പാടില്ല. 'ഞാൻ ധനികൻ' എന്ന് നിങ്ങൾ കരുതുന്നപക്ഷം നിങ്ങളെക്കാൾ ധനികനും, അതിലും ധനികനും, അതിലും വലിയവനുമുണ്ട് എന്നോർത്തുകൊൾക. സന്ധ്യയ്ക്കുശേഷം മിന്നാമിനുങ്ങു വരുമ്പോൾ, താനാണ് ലോകത്തിന് വെളിച്ചം കൊടുക്കുന്നത് എന്ന് അതു കരുതുന്നു. എന്നാൽ നക്ഷത്രം ഉദിക്കുമ്പോൾ മിന്നാമിനുങ്ങിൻെറ അഹങ്കാരം തകർന്നു. തങ്ങളാണ് ലോകത്തിന് വെളിച്ചം നല്കുന്നതെന്ന് അപ്പോൾ നക്ഷത്രങ്ങൾ വിചാരിക്കുന്നു. എന്നാലല്പം കഴിഞ്ഞ് ചന്ദ്രനുദിച്ചു: നക്ഷത്രങ്ങളപ്പോൾ നാണിച്ചു വിളറിപ്പോയി. 'എൻെറ നിലാവിൽ ലോകം പുഞ്ചിരി പൊഴിക്കുന്നു, ഞാൻ ലോകത്തിന് വെളിച്ചം കൊടുക്കുന്നു!' എന്ന് ചന്ദ്രൻ നിനയ്ക്കുന്നു.

മെല്ലെ മെല്ലെ അരുണോദയമായി. സൂര്യൻ ഉദിക്കുന്നു. ചന്ദ്രൻ വിളറിപ്പോയി. അല്പം കഴിഞ്ഞ് കാണാനേ ഇല്ലാതായി.

ധനികന്മാർ ഈ വിധത്തിൽ ചിന്തിക്കുകയാണെങ്കിൽ അവർക്ക് ധനംകൊണ്ട് അഹങ്കാരം തോന്നുകയില്ല.

ഉത്സവം സംബന്ധിച്ച് ശ്രീ മണിമല്ലികൻ ഒന്നാംതരം ഒരു സദ്യ തയ്യാറാക്കിയിരുന്നു. അദ്ദേഹം വളരെ ഭക്തിയോടും ശ്രദ്ധയോടുംകൂടി ശ്രീരാമകൃഷ്ണദേവനെയും ഭക്തന്മാരെയും ഊണു കഴിപ്പിച്ചു. എല്ലാവരും വീടുകളിലേയ്ക്കു മടങ്ങിയപ്പോൾ രാത്രി വളരെയായി. ആർക്കും ഒരു വിഷമവുമുണ്ടായില്ല.



# പതിനഞ്ചാം ഭാഗം

## കേശവനുമായുള്ള അവസാനത്തെ കൂടിക്കാഴ്ച

### അദ്ധ്യായം ഒന്ന്

1883 നവംബർ 28, ബുധനാഴ്ച

**ശ്രീരാമകൃഷ്ണദേവൻ കമലകുടീരത്തിൽ**

(കേശവൻ, പ്രസന്നൻ, അമൃതൻ, ഉമാനാഥൻ, കേശവൻെറ അമ്മ, രാഖാൽ, മാസ്റ്റർ.)

കാർത്തികമാസത്തിലെ കൃഷ്ണചതുർദ്ദശി. ഇന്നൊരു ഭക്തൻ കമല കുടീരത്തിൻെറ മുൻവശത്തുള്ള നടപ്പാതയിൽ നടന്നുകൊണ്ടിരിക്കുന്നു. വ്യാകുലതയോടെ ആരെയോ പ്രതീക്ഷിക്കുകയാണ്.

കമലകുടീരത്തിൻെറ വടക്ക് മംഗലവാടി; ബ്രഹ്മഭക്തന്മാർ പലരും അവിടെ താമസിക്കുന്നു. കമലകുടീരത്തിൽ കേശവൻ താമസിക്കുന്നു. അദ്ദേഹത്തിന് രോഗം കലശലായി. ഇത്തവണ ജീവിക്കുന്ന കാര്യം സംശയമാണ് എന്ന് പലരും പറയുന്നു.

ശ്രീരാമകൃഷ്ണനു കേശവനെ വലിയ കാര്യമാണ്. ഇന്നദ്ദേഹത്തെ കാണാൻ വരും. ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരം കാളീക്ഷേത്ര ത്തിൽനിന്നു വരികയാണ്. എപ്പോഴാണ് വരുന്നത് എന്നു നോക്കി നില്ക്കുക യാണ് ആ ഭക്തൻ. 'പശ്യതി തവ പന്ഥാനം.'

കമലകുടീരം സർക്കുലർ റോഡിൻെറ പടിഞ്ഞാറുഭാഗത്താണ്. ആ വഴിയിൽത്തന്നെ ഭക്തൻ ഉലാത്തുന്നു. രണ്ടുമണിമുതൽ അദ്ദേഹം കാത്തുനില്ക്കുകയാണ്. അനവധിയാളുകൾ പോകുന്നതും കണ്ടുകൊണ്ട് നടക്കുന്നു.

വഴിയുടെ കിഴക്കുഭാഗത്ത് വിക്ടോറിയ കോളേജ്. ഇവിടെയാണ് കേശവൻെറ സമാജത്തിലെ ബ്രഹ്മഭക്തകളും അവരുടെ പെൺമക്കൾ പലരും പഠിക്കുന്നത്. വഴിയിൽനിന്നാൽ സ്കൂളിനകം കുറെയൊക്കെ കാണാം. കോളേജിന് വടക്കുമാറി ഒരു വലിയ ഉദ്യാനസൗധത്തിൽ ഏതോ ഇംഗ്ലീഷുകാരൻ താമസിക്കുന്നു. അദ്ദേഹത്തിൻെറ വീട്ടിലെന്തോ ആപത്തു സംഭവിച്ചതായി ആ ഭക്തൻ കുറേ നേരമായിട്ടു കാണുന്നു. മെല്ലെ കറുത്ത വേഷം ധരിച്ച വണ്ടിക്കാരനും കുതിരക്കാരനും ശവമഞ്ചവുംകൊണ്ടെത്തി. ഒന്നരമണിമുതൽ ഈവക ഏർപ്പാടുകൾ നടന്നുകൊണ്ടിരിക്കുന്നു.

ഈ മർത്ത്യദേഹം ഉപേക്ഷിച്ച് ആരോ പോയി - അതാണീവക

ഏർപ്പാടുകൾ. ഭക്തനാലോചിച്ചു: 'എങ്ങോട്ട്? ദേഹം വെടിഞ്ഞ് എവിടെപ്പോകുന്നു?' വടക്കുനിന്നും തെക്കോട്ട് എത്രയോ വണ്ടികൾ വരുന്നു. ഓരോന്നു വരുമ്പോഴും, അദ്ദേഹം വരുന്നുണ്ടോ, എന്ന് ഭക്തനങ്ങനെ നോക്കിക്കൊണ്ടിരുന്നു. മണി ഏതാണ്ട് അഞ്ചടിച്ചു. ഗുരുദേവൻെറ വണ്ടി വന്നുചേർന്നു. കൂടെ ലാട്ടുവും വേറെ ഒന്നു രണ്ടു ഭക്തന്മാരും. മാസ്റ്ററും രാഖാലുമെത്തി. കേശവൻെറ ബന്ധുക്കൾ വന്ന് ഗുരുദേവനെ കൂട്ടി മുകളിലേയ്ക്കു കൊണ്ടുപോയി. ഇരിപ്പുമുറിയുടെ തെക്കുവശത്തെ വരാന്തയിൽ ഒരു കിടക്ക വിരിച്ചിരുന്നു. ഗുരുദേവനെ അതിലിരുത്തി.

## അദ്ധ്യായം രണ്ട്

### ശ്രീരാമകൃഷ്ണൻ സമാധിയിൽ; അമ്മയുമായി സംഭാഷണം

ഗുരുദേവൻ വന്നിരുന്നിട്ട് നേരം കുറെയേറെയായി. കേശവനെ കാണാൻ ബദ്ധപ്പാടായി. കേശവൻെറ ശിഷ്യന്മാർ സവിനയമറിയിച്ചു: 'അദ്ദേഹം അല്പം വിശ്രമിച്ചുകൊണ്ടിരിക്കയാണ്. ഇതാ ഇപ്പോൾ വരും.'

കേശവന് വളരെ കലശലായ സുഖക്കേടാണ്. ഗുരുദേവൻ കേശവനെ കാണാൻ കൂടുതൽ കൂടുതൽ ധൃതി പിടിച്ചു.

ശ്രീരാമ: (കേശവൻെറ ശിഷ്യന്മാരോട്) എന്ത്! അദ്ദേഹം ഇങ്ങോട്ടു വരേണ്ട ആവശ്യമെന്താണ്? എനിക്കങ്ങോട്ടു പോയാലെന്താ?

പ്രസന്നൻ: (സവിനയം) അദ്ദേഹം ഉടനെയെത്തും.

ശ്രീരാമ: പോ. നിങ്ങളാണിങ്ങനെയെല്ലാം കാട്ടിക്കൂട്ടുന്നത്. ഞാനങ്ങോട്ടു ചെല്ലാം.

പ്രസന്നൻ ഗുരുദേവൻെറ ശ്രദ്ധ വേറെ വഴിക്കു തിരിക്കാൻ കേശവൻെറ വർത്തമാനം പറയാൻ തുടങ്ങി.

പ്രസന്നൻ: അദ്ദേഹത്തിൻെറ അവസ്ഥ ഇപ്പോൾ ആകപ്പാടെ മാറിയിരിക്കുന്നു. അവിടുത്തെപ്പോലെ അമ്മയുമായി സംഭാഷണം ചെയ്യുന്നു. അമ്മയരുളുന്നതു കേട്ടു ചിരിക്കുന്നു, കരയുന്നു.

കേശവൻ ജഗന്മാതാവുമായി സംസാരിക്കുന്നു, ചിരിക്കുന്നു, കരയുന്നു എന്ന സംഗതി കേട്ടമാത്രയിൽ ഗുരുദേവൻ ഭാവാവിഷ്ടനായി. പെട്ടെന്ന് സമാധിസ്ഥനായി.

ഗുരുദേവൻ സമാധിയിൽ. ശീതകാലം. മെയ്യിൽ പച്ചനിറത്തിലുള്ള കമ്പിളിക്കുപ്പായം. കുപ്പായത്തിനു പുറമെ ഒരു സാൽവ പുതച്ചിട്ടുണ്ട്. നിവർന്ന ഇരിപ്പ്, സ്ഥിരദൃഷ്ടി, നിശ്ശേഷം നിമഗ്നൻ! നെടുനേരം ഈയവസ്ഥയിൽ. ഇനിയും സമാധിയുണരാനുള്ള അടയാളമൊന്നും കാണുന്നില്ല.

അന്തിയായി. ഗുരുദേവൻ കുറഞ്ഞൊന്നുണർന്നു. അടുത്തുള്ള സ്വീകരണമുറിയിൽ വിളക്കു കൊളുത്തി. ഗുരുദേവനെ അങ്ങോട്ടു

കൊണ്ടുപോകാനുള്ള ഏർപ്പാടുകൾ നടക്കുന്നു. വളരെ വിഷമിച്ച് അദ്ദേഹത്തെ സ്വീകരണമുറിയിൽ കൊണ്ടാക്കി. മുറിയിൽ പലതരം സാമാനങ്ങൾ - സോഫ, കസേര, അൽമാര, ഗ്യാസ്ലൈറ്റ്. ഗുരുദേവനെ ഒരു സോഫയിലിരുത്തി.

സോഫയിൽ ഇരുന്നിട്ടു പിന്നെയും ബാഹ്യബോധശൂന്യനായി, ഭാവാവിഷ്ടനായി. സോഫയിൽ നോക്കിക്കൊണ്ട് ലഹരിയിലാണ്ട് എന്തോ പറയുന്നു: 'മുമ്പിതൊക്കെ ആവശ്യമുണ്ടായിരുന്നു; ഇനിയിപ്പോൾ എന്താവശ്യം?'

ശ്രീരാമ: (രാഖാലിനെ നോക്കിക്കൊണ്ട്) രാഖാൽ, നീയും വന്നോ?

(ജഗന്മാതാവിൻെറ ദർശനവും ദേവിയുമായുള്ള സംഭാഷണവും.)

സംസാരിച്ചുകൊണ്ടിരിക്കെ ഗുരുദേവൻ പിന്നെയുമെന്തോ കാണുന്നു, അരുളുന്നു: 'ദാ അമ്മയുമെത്തി! ബനാറീസ് സാരിയുമണിഞ്ഞ്. എന്തൊരു വേഷം! അമ്മേ, ബഹളമൊന്നുമുണ്ടാക്കരുത്! ഇരി, ചുമ്മാ അവിടെയിരി അമ്മേ!'

ഗുരുദേവൻെറ മഹാഭാവലഹരി തുടരുന്നു, മുറി പ്രഭാപൂർണ്ണം. ബ്രഹ്മ ഭക്തന്മാർ നാലുചുറ്റുമിരിക്കുന്നു. ലാട്ടു, രാഖാൽ, മാസ്റ്റർ മുതൽപേർ അടുത്തിരിപ്പുണ്ട്. ഗുരുദേവൻ ഭാവാവസ്ഥയിൽ തന്നെത്താൻ പറയുന്നു:

'ദേഹവും ആത്മാവും. ദേഹം ഉണ്ടായി; പിന്നെ പോകും. ആത്മാവിനു മരണമില്ല. കൊട്ടടയ്ക്കപോലെ. ഉണങ്ങിയ പഴുക്കതൊണ്ടിൽനിന്നും വിട്ടിരിക്കുന്നു. പച്ചയായിരിക്കുമ്പോൾ തൊണ്ടും കുരുവും വേർതിരിക്കാൻ വലിയ പ്രയാസം. ഭഗവാനെ ദർശിച്ചുകഴിഞ്ഞാൽ, അദ്ദേഹത്തെ പ്രാപിച്ചു കഴിഞ്ഞാൽ, ദേഹബുദ്ധി നശിക്കുന്നു. അപ്പോൾ, ദേഹം വേറെ, ആത്മാവു വേറെ, എന്ന ബോധമുണ്ടാകുന്നു.'

(കേശവൻെറ വരവ്)

കേശവൻ മുറിയിൽ പ്രവേശിക്കുന്നു. കിഴക്കേ വാതിലിൽക്കൂടിയാണ് വരുന്നത്. ബ്രഹ്മസമാജമന്ദിരത്തിലോ ടൗൺഹാളിലോ പ്രഭാഷണം ചെയ്തിരുന്ന കേശവനെ കണ്ടിട്ടുള്ളവർ, അദ്ദേഹത്തിൻെറ തോലിൽ പൊതിഞ്ഞ എല്ലിൻകോലം കണ്ട് അമ്പരന്നുപോയി. കേശവന് നില്ക്കാൻ കെല്പില്ല. ചുമരിൽ പിടിച്ചുംകൊണ്ടാണ് മുന്നോട്ടു നീങ്ങിയിരുന്നത്. വളരെ കഷ്ടപ്പെട്ടു സോഫയുടെ മുമ്പിൽ വന്നിരുന്നു.

അപ്പൊഴേയ്ക്കും ഗുരുദേവൻ സോഫയിൽനിന്നും ഇറങ്ങി താഴെ ഇരിപ്പായി. കേശവൻ ഗുരുദേവനെ കണ്ട്, തൻെറ ശിരസ്സ് അദ്ദേഹത്തി ൻെറ അടിമലരിലർപ്പിച്ചുകൊണ്ട് വളരെനേരം കിടന്നു. പ്രണാമത്തി നുശേഷം നിവർന്നിരുന്നു. ഗുരുദേവൻ ഇപ്പോഴും ഭാവാവസ്ഥയിൽ തന്നെത്താനെന്തോ പറയുന്നു. ഗുരുദേവൻ അമ്മയുമായി സംഭാഷണം ചെയ്യുന്നു.

## .അദ്ധ്യായം മൂന്ന്

### ബ്രഹ്മവും ശക്തിയും അഭിന്നം – മാനുഷലീല

ഇപ്പോൾ കേശവൻ ഉറക്കെ പറഞ്ഞു: 'ഞാൻ വന്നു, ഞാൻ വന്നു.' ഇതും പറഞ്ഞ് ശ്രീരാമകൃഷ്ണദേവൻെറ ഇടതു കൈയ് തൻകൈയിലെടുത്ത് മെല്ലെ തലോടാൻ തുടങ്ങി. ഗുരുദേവൻ സമ്പൂർണ്ണം ഭാവലഹരിയിൽ, സ്വയം എന്തെല്ലാമോ കഥകൾ പറയുന്നു. ഭക്തന്മാർ ആശ്ചര്യത്തോടെ എല്ലാം കേട്ടുകൊണ്ടിരിക്കുന്നു.

ശ്രീരാമ: എത്രനാൾ ഉപാധിയുണ്ടോ അത്രനാളും നാനാത്വബോധവുമുണ്ട്. പൂർണ്ണജ്ഞാനം ഉണ്ടായിക്കഴിഞ്ഞാൽ പിന്നെ ഒരേ ചൈതന്യബോധമേ ഉള്ളു. ആ ഒരേ ചൈതന്യംതന്നെയാണ് ജീവജഗത്തുകളായും ചതുർവിംശതിതത്ത്വങ്ങളായും തീർന്നിരിക്കുന്നത് എന്ന് പൂർണ്ണജ്ഞാനത്താൽ കാണുന്നു. എന്നാൽ ശക്തിവ്യത്യാസമുണ്ട്. അദ്ദേഹംതന്നെയാണ് എല്ലാം ആയിത്തീർന്നിരിക്കുന്നത്, വാസ്തവം. പക്ഷേ ചിലയിടങ്ങളിൽ ശക്തിപ്രകാശം കൂടുതൽ കാണും, ചിലയിടങ്ങളിൽ പ്രകാശം കുറവും.

'ഈശ്വരൻ ചിലർക്ക് കൂടുതൽ ശക്തി നല്കിയിട്ടുണ്ട്, ചിലർക്ക് കുറച്ചേ കൊടുത്തിട്ടുള്ളു എന്നു വരുമോ?' എന്ന് വിദ്യാസാഗരൻ ഒരിക്കലെന്നോടു ചോദിച്ചു. ഞാനതിനു മറുപടിയായി ചോദിച്ചു: 'അങ്ങനെയില്ലെന്നുവരികിൽ പിന്നെയെങ്ങനെയാണ് ഒരു മനുഷ്യൻ അമ്പതാളുകളെ എതിർത്തു തോല്പിക്കുന്നത്? അല്ലാതെ പിന്നെയെങ്ങനെയാണ് ഞങ്ങളൊക്കെ നിങ്ങളെ കാണാൻ വന്നിരിക്കുന്നത്?'

അദ്ദേഹത്തിൻെറ ലീല ആരിൽക്കൂടി പ്രകാശിക്കുന്നുവോ അവിടെ വിശേഷശക്തിയുമുണ്ട്. ഒരു ജമിന്ദാർക്ക് എവിടെ വേണമെങ്കിലും താമസിക്കാം. എന്നാലൊരു പ്രത്യേക സ്വീകരണമുറിയിൽ അദ്ദേഹം സാധാരണ കാണപ്പെടുന്നു. ഭക്തൻ ഭഗവാൻെറ സ്വീകരണമുറിയാണ്. ഭക്തഹൃദയത്തിൽ ലീലയാടാൻ ഭഗവാനു പ്രിയമാണ്. ഭക്തഹൃദയത്തിൽ അദ്ദേഹത്തിൻെറ വിശേഷശ്ക്തി പ്രകാശിതമാവുന്നു.

അത്തരം ഭക്തൻെറ അടയാളമെന്ത്? വലിയ കാര്യങ്ങൾ ഏറെ എവിടെയുണ്ടോ അവിടെ വിശേഷശക്തിയുടെ പ്രകാശവുമുണ്ട്.

ആദ്യാശക്തിയും പരബ്രഹ്മവും അഭിന്നമാകുന്നു. ഒന്നിനെ വിട്ട് മറ്റൊന്നിനെക്കുറിച്ച് ചിന്തിക്കാൻ സാദ്ധ്യമല്ല. രത്നവും പ്രഭയുംപോലെയാണത്. രത്നത്തെക്കൂടാതെ അതിൻെറ പ്രഭയെക്കുറിച്ചു ചിന്തിക്കാനാവില്ല; പ്രഭയോടുകൂടിയല്ലാതെ രത്നത്തെക്കുറിച്ചു നിനയ്ക്കാനുമാവില്ല. പാമ്പും അതിൻെറ പുളഞ്ഞുള്ള പോക്കുംപോലെ. പാമ്പിനെ വിട്ട് പുളഞ്ഞ പോക്കിനെപ്പറ്റി വിചാരിക്കാൻ വയ്യ; അതുപോലെതന്നെ, അതിൻെറ പുളഞ്ഞുള്ള പാച്ചിലിനെ കൂടാതെ പാമ്പിനെക്കുറിച്ചും ചിന്തിക്കാനൊക്കില്ല.

(ബ്രഹ്മസമാജവും മനുഷ്യനിൽ ഈശ്വരദർശനവും. സിദ്ധനും സാധകനും തമ്മിലുള്ള ഭേദം.)

ശ്രീരാമ: ആദ്യാശക്തിതന്നെയാണ് ഈ ജീവനും ജഗത്തും ചതുർവിംശ തിതത്ത്വങ്ങളും ആയിത്തീർന്നിരിക്കുന്നത്. ശക്തിയുടെ സങ്കോചവും വികാസവും.

രാഖാൽ, നരേന്ദ്രൻ മുതലായ കുട്ടികളെക്കുറിച്ച് ഞാൻ വ്യാകുല നാകുന്നതെന്തിനാണ്? 'നീയവരെക്കുറിച്ച് ഏതുനേരവും ചിന്തിച്ചുംകൊണ്ടു നടന്നാൽ പിന്നെ ഈശ്വരനെക്കുറിച്ചു വിചാരിക്കുന്നതെപ്പോഴാണ്?' എന്ന് ഹസ്ര എന്നോടു ചോദിച്ചു. (കേശവനും മറ്റുള്ളവരും മെല്ലെ ചിരിക്കുന്നു.) ഞാനപ്പോൾ വളരെ വ്യാകുലനായി. ഞാനമ്മയോടു ചോദിച്ചു: 'അമ്മേ, എന്താണെനിക്കു പറ്റിയിരിക്കുന്നത്? ഇവർക്കുവേണ്ടി വ്യാകുലപ്പെടുന്നതെ ന്തിനാണെന്ന് ഹസ്ര ചോദിക്കുന്നു.' ഞാൻ പിന്നീട് ഇതിനെക്കുറിച്ച് ഭോലാനാഥനോട്* ചോദിച്ചു. ഇത്തരം അവസ്ഥയെക്കുറിച്ചുള്ള പ്രസ്താവം ഭാരതത്തിലുണ്ടെന്ന് ഭോലാനാഥൻ പറഞ്ഞു. സമാധി പ്രാപിച്ച മനുഷ്യൻ സമാധിയിൽനിന്നും താഴോട്ടുവരുമ്പോൾ എങ്ങനെ കഴിച്ചുകൂട്ടും? അപ്പോൾ സത്വഗുണസമ്പന്നരായ ഭക്തന്മാരുടെ സമ്പർക്കത്തിൽ വാഴുന്നു. ഭാരതത്തിലെ ഈ വാർത്ത കേട്ടപ്പോൾ എനിക്കു പ്രാണൻ വീണ്ടുകിട്ടി.

ഹസ്രയുടെ പേരിൽ തെറ്റില്ല. സാധകാവസ്ഥയിൽ 'നേതി നേതി' എന്ന വഴിയെ മനസ്സ് സമ്പൂർണ്ണമായും ഈശ്വരാഭിമുഖം തിരിച്ചു വിടണം. സിദ്ധാവസ്ഥയിലെ സംഗതിയൊന്നു വേറെ. ഈശ്വരദർശനം സാധിച്ചതിനു ശേഷം, മുമ്പു നേതിയെന്ന് നിഷേധിച്ചതൊക്കെ 'ഇതി'യെന്നു സാധിക്കു ന്നു. വെണ്ണയെടുക്കാൻ മോരു വേർതിരിക്കുന്നു. 'മോരിൽനിന്നുതന്നെ വെണ്ണ; വെണ്ണയുടേതുതന്നെ മോര്', എന്നപ്പോൾ മനസ്സിലാകുന്നു. ഈശ്വരൻതന്നെയാണ് എല്ലാം ആയിത്തീർന്നിരിക്കുന്നത് എന്നപ്പോൾ ശരിയായി അറിയാറാകുന്നു. ചില സ്ഥാനങ്ങളിൽ കൂടുതൽ പ്രകാശം; ചിലയിടങ്ങളിൽ പ്രകാശം കുറവും.

ഭാവസമുദ്രം ഇരമ്പിക്കയറിയാൽ കരയിലെങ്ങും ഒരു കഴുക്കോൽ വെള്ളം കാണും. അതിനുമുമ്പ് പുഴയിൽക്കൂടി വളഞ്ഞുതിരിഞ്ഞു വേണം കടലിലെത്താൻ. വേലിയേറ്റത്തിനുശേഷം കരയിൽ ഒരു കഴുക്കോൽപ്പാടു വെള്ളം കാണും. അപ്പോൾ വഞ്ചി നേരെ വിട്ടാൽ മതി. പിന്നെ വളഞ്ഞുപോകേണ്ടതില്ല. കൊയ്ത്തു കഴിഞ്ഞാൽ വരമ്പത്തുകൂടി വളഞ്ഞു തിരിഞ്ഞു പോകേണ്ട കാര്യമില്ല. നേരെ ഒറ്റവഴിക്കു നടന്നാൽ മതി.

ഈശ്വരദർശനത്തിനുശേഷം അദ്ദേഹത്തെ സകലതിലും കാണാൻ കഴിയും. മനുഷ്യരിൽ അദ്ദേഹത്തിൻെറ പ്രകാശം കൂടുതലുണ്ട്. മനുഷ്യരിൽ സത്വഗുണസമ്പന്നരായ ഭക്തന്മാരിൽ കുറേക്കൂടി അധികം പ്രകാശമുണ്ട് - കാമിനീകാഞ്ചനങ്ങളുടെ. ഭോഗം വേണമെന്ന് ഒട്ടും ആഗ്രഹമില്ലാത്ത വരിൽ. (സകലരും നിസ്തബ്ധം.) സമാധിസ്ഥിതനായ വ്യക്തി താഴോട്ടു വന്നാൽ അദ്ദേഹം തൻെറ മനസ്സ് എവിടെ നിർത്തും? അതിനാണ് കാമിനീകാഞ്ചനത്യാഗികളും സത്വഗുണികളുമായ ശുദ്ധഭക്തന്മാരുടെ

* ഭോലാനാഥൻ അക്കാലത്ത് കാളീക്ഷേത്രത്തിലെ ഗുമസ്തനായിരുന്നു. പിന്നീട് ഖജാൻജിയുമായിരുന്നിട്ടുണ്ട്.

സംസർഗ്ഗത്തിൻെറ ആവശ്യം. അല്ലെന്നുവരികിൽ സമാധിസ്ഥിതനായ മനുഷ്യൻ ലോകത്തിൽ എങ്ങനെ കഴിഞ്ഞുകൂടും.

(ബ്രഹ്മസമാജവും ഈശ്വരൻെറ മാതൃഭാവവും.)

ശ്രീരാമ: ഏതൊന്നോ ബ്രഹ്മം, അതുതന്നെ ആദ്യാശക്തിയും. നിഷ്ക്രിയമായിരിക്കുമ്പോൾ ബ്രഹ്മമെന്നു പറയുന്നു. പുരുഷനെന്നു പറയുന്നു. സൃഷ്ടി, സ്ഥിതി, സംഹാരം, ഈവകയെല്ലാം ചെയ്യുമ്പോൾ അദ്ദേഹത്തെ ശക്തിയെന്നും പ്രകൃതിയെന്നും പറയുന്നു. പുരുഷനും പ്രകൃതിയും. പുരുഷൻതന്നെ പ്രകൃതിയും. ആന്ദമയനും ആനന്ദമയിയും.

പുരുഷബോധമുള്ളവന് സ്ത്രീബോധവുമുണ്ട്. അച്ഛനെ അറിയുന്നവന് അമ്മയേയും അറിയാം. (കേശവൻ ചിരിക്കുന്നു.) അന്ധകാരം അറിവുള്ള വന് പ്രകാശവും അറിയാം. രാത്രിയെക്കുറിച്ച് അറിയാവുന്നവന് പകലിനെ കുറിച്ചും അറിയാം. സുഖം അറിയുന്നവന് ദുഃഖവും അറിയാം. നിങ്ങൾക്കി തു മനസ്സിലാകുമല്ലൊ?

കേശവൻ: (ചിരിച്ചുകൊണ്ട്) ഉവ്വ്, മനസ്സിലായി.

ശ്രീരാമ: അമ്മ! അമ്മയാര്? ജഗന്മാതാ. അമ്മ ജഗത്ത് സൃഷ്ടി ച്ചിരിക്കുന്നു, പാലിക്കുന്നു. അമ്മ തൻെറ മക്കളെ സർവ്വദാ കാത്തു രക്ഷിക്കുന്നു. ധർമ്മം, അർത്ഥം, കാമം, മോക്ഷം, എന്തു വേണമോ അതു നല്കുന്നു. ഒരു യഥാർത്ഥ പുത്രന് അമ്മയെ വിട്ടു വാഴാൻ വയ്യ. അവൻെറ അമ്മയ്ക്ക് ഒക്കെയറിയാം. കുഞ്ഞ് തിന്നുന്നു, കുടിക്കുന്നു, കളിക്കുന്നു; മറ്റു നൂറുകൂട്ടം കാര്യങ്ങളൊന്നും അവനറിയില്ല.

കേശവൻ: അതങ്ങനെതന്നെ.

## അദ്ധ്യായം നാല്

### ബ്രഹ്മസമാജവും ഈശ്വരൻെറ ഐശ്വര്യവർണ്ണനയും

വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ സാധാര ണനിലയിലായി. കേശവനുമായി ചിരിച്ചുകൊണ്ടു സംസാരിച്ചുകൊണ്ടി രുന്നു. ഒരു മുറി നിറയെ ആളുകൾ ദത്തശ്രദ്ധരായി എല്ലാം കണ്ടുകൊണ്ടും കേട്ടുകൊണ്ടുമിരുന്നു. അവർ പരസ്പരം കുശലാന്വേഷണം ചെയ്തതേയില്ല എന്നു കണ്ട് എല്ലാവരും ആശ്ചര്യപ്പെട്ടു. തനി ഈശ്വരകഥ മാത്രം.

ശ്രീരാമ: (കേശവനോട്) ബ്രഹ്മസമാജക്കാർ ഈശ്വരൻെറ മഹിമയെക്കു റിച്ച് ഇത്രയേറെ വർണ്ണിക്കുന്നതെന്തിനാണ്? 'അല്ലയോ ഈശ്വര, അവിടുന്ന് ചന്ദ്രനെ സൃഷ്ടിച്ചിരിക്കുന്നു, സൂര്യനെ സൃഷ്ടിച്ചിരിക്കുന്നു, നക്ഷത്രങ്ങളെ സൃഷ്ടിച്ചിരിക്കുന്നു!' ഈവക കാര്യങ്ങൾ ഇത്രയേറെ പറഞ്ഞിട്ടെന്താവശ്യം? പലരും* തോട്ടം കണ്ട് ആശ്ചര്യപ്പെടുന്നു. ആരു തോട്ടം ഉടമയെ അന്വേഷിക്കുന്നു? തോട്ടമോ വലുത്, തോട്ടക്കാരനോ വലുത്?

* ആരാമമസ്യ പശ്യന്തി ന തം പശ്യന്തി കശ്ചനേതി. ബൃഹ. 4.31.4

കള്ളുകുടിക്കാൻ ഷാപ്പിൽ പോയി വേണ്ടതു കുടിച്ചുകഴിഞ്ഞാൽ, ഷാപ്പിൽ പിന്നെ ബാക്കി എത്ര വീപ്പ കള്ളുണ്ട്, എന്നൊക്കെ അന്വേഷിച്ചിട്ടെനിക്കെന്തു കാര്യം? ഒരു കോപ്പകൊണ്ട് എൻെറയാവശ്യം തീർന്നു.

(വിഷ്ണുക്ഷേത്രത്തിലെ ആഭരണമോഷണവും മഥുരബാബുവും)

ശ്രീരാമ: നരേന്ദ്രനെ കാണുമ്പോൾ, 'നിൻെറ അച്ഛൻെറ പേരെന്താണ്? നിൻെറ അച്ഛന് എത്ര കെട്ടിടങ്ങളുണ്ട്?' എന്നൊന്നും ഞാനൊരിക്കലും ചോദിക്കാറില്ല. സംഗതിയെന്താണെന്നോ? മനുഷ്യൻ സ്വയം ഐശ്വര്യത്തെ ആദരിക്കുന്നു; അതുകൊണ്ട് ഈശ്വരനും ആദരിക്കുന്നുവെന്നു വിചാരിക്കുന്നു. അദ്ദേഹത്തിൻെറ ഐശ്വര്യത്തെ വാഴ്ത്തിയാൽ അദ്ദേഹം പ്രസാദിക്കുമെന്നു കരുതുന്നു. എൻെറ ഈ സ്വത്തെല്ലാം ഭഗവാൻെറ പാദപദ്മത്തിൽ സമർപ്പിച്ചുകൊണ്ട് മരിക്കാൻ ഇടവരുമാറ് എന്നെ അനുഗ്രഹിച്ചാലും, എന്ന് ശംഭു എന്നോടൊരിക്കൽ പറഞ്ഞു. ഞാൻ പറഞ്ഞു:'നിനക്കിത് സ്വത്തായിരിക്കും. ഭഗവാന് നീയെന്തു കൊടുക്കും? അദ്ദേഹത്തിനിതൊക്കെ വെറും മണ്ണും മരവും.'

വിഷ്ണുക്ഷേത്രത്തിലെ ആഭരണങ്ങൾ മോഷണം പോയപ്പോൾ മഥുരബാബുവും ഞാനും ദേവനെ കാണാൻ പോയി. മഥുരബാബു പറഞ്ഞു: 'കഷ്ടം ഭഗവാനെ, അങ്ങയെക്കൊണ്ട് ഒന്നിനും കൊള്ളുകയില്ല. അവിടുത്തെ മെയ്യിൽനിന്ന് ആഭരണങ്ങളെല്ലാം കള്ളൻ കൊണ്ടുപോയി; എന്നിട്ടും അങ്ങേയ്ക്ക് ഒന്നും ചെയ്യാൻ കഴിഞ്ഞില്ലല്ലോ!' ഞാനപ്പോൾ മഥുരനോടു പറഞ്ഞു: 'എന്താണ് നിങ്ങളിപ്പറയുന്നത്? നിങ്ങൾ ആഭരണം ആഭരണം എന്നു വിളിച്ചു കൂവുന്നത് ഭഗവാന് വെറും മണ്ണാങ്കട്ടയാണ്. നിങ്ങളുടെ അഞ്ചാറു രൂപത്തുട്ട് കളവുപോയെന്നുവെച്ച് ലക്ഷ്മീപതിയായ ഭഗവാൻ കണ്ണീർവാർക്കണമെന്നോ! ഇങ്ങനെയൊന്നും പറയരുത്.'

ഈശ്വരൻ ഐശ്വര്യത്തിനു വശഗനാണോ? അദ്ദേഹം ഭക്തിക്കു വശഗനാണ്. അദ്ദേഹത്തിനെന്താണ് വേണ്ടത്? പണമല്ല തീർച്ച. ഭാവം, പ്രേമം, ഭക്തി, വിവേകം, വൈരാഗ്യം ഇവയെല്ലാം ആവശ്യപ്പെടുന്നു.

(ഈശ്വരസ്വരൂപവും ഉപാസകഭേദവും. ത്രിഗുണാതീതഭക്തൻ)

ശ്രീരാമ: ഓരോരുത്തനും അവനവൻെറ ഭാവനയ്ക്കനുസരിച്ച് ഈശ്വരനെ കാണുന്നു. തമോഗുണിയായ ഭക്തൻെറ കാര്യമെടുക്കുക. ദേവി മുട്ടാടിനെ തിന്നുമെന്നു അയാൾക്കു തോന്നുന്നു; അയാൾ ആടിനെ ബലിയർപ്പിക്കുന്നു. രജോഗുണയുക്തനായ ഭക്തൻ പലതരം കറികളും ചോറും ഉണ്ടാക്കി നിവേദിക്കുന്നു. സാത്വികഭക്തൻെറ പൂജയ്ക്കു ധാടിയും മോടിയുമൊന്നുമില്ല. അയാളുടെ പൂജയെക്കുറിച്ച് ആളുകൾക്ക് അറിയാനേ ഒക്കുകയില്ല. പൂവില്ലെങ്കിൽ വില്വപത്രവും ഗംഗാജലവുംകൊണ്ട് പൂജ നടത്തും. ഒരു പിടി മലരും രണ്ടു കഷണം കല്ക്കണ്ടവുംകൊണ്ട് നിവേദ്യം കഴിക്കും. വല്ലപ്പോഴുമൊരിക്കൽ അല്പം പായസമുണ്ടാക്കി തേവർക്കു കൊടുക്കും.

വേറെയും ഒരുതരം ഭക്തന്മാരുണ്ട്, ത്രിഗുണാതീതഭക്തന്മാർ. അവർക്ക്

ശിശുക്കളുടെ സ്വഭാവമാണ്. ഈശ്വരനാമം ജപിക്കലാണ് അവരുടെ പൂജ - അദ്ദേഹത്തിൻെറ നാമം മാത്രം.

## അദ്ധ്യായം അഞ്ച്

### ഈശ്വരൻെറ ആശുപത്രിയിൽ ആത്മാവിനു ചികിത്സ

ശ്രീരാമ: (കേശവനോട്, ചിരിച്ചുകൊണ്ട്) നിങ്ങൾക്കെന്തുകൊണ്ടാണ് സുഖക്കേടു പിടിച്ചത്? അതിനൊരർത്ഥമുണ്ട്. ശരീരത്തിനകത്തുകൂടി അനേകം അദ്ധ്യാത്മഭാവങ്ങൾ കടന്നുപോയിട്ടുണ്ട്; അതുകൊണ്ടാണി ങ്ങനെ വന്നുകൂടിയത്. ഭാവം അനുഭവിക്കുമ്പോൾ ഒന്നും അറിയുന്നില്ല; വളരെ നാൾക്കുശേഷം ശരീരത്തിന് അടിയേല്ക്കുന്നു. വലിയ ബോട്ടുകൾ ഗംഗയിൽക്കൂടി പോകുന്നതു ഞാൻ കാണാറുണ്ട്; അപ്പോൾ ഒരനക്കവും അറിയുന്നില്ല. എന്നാൽ അല്പനേരം കഴിയുമ്പോൾ കാണാം. എൻെറ ശിവനേ, അല വന്നു കരയ്ക്കങ്ങനെ അടിക്കുന്നത്! വല്ലാത്തൊരലർച്ചയും! കരയുടെ കുറെ ഭാഗം ഇടിഞ്ഞുപോയെന്നും വരാം.

ഒരു കുടിലിൽ ആന കയറിയാൽ കുടിലിട്ടു കുലുക്കുന്നു; ഒടുവി ലതു മറിച്ചിടുന്നു. ഭാവഹസ്തി ദേഹക്കുടിലിൽ പ്രവേശിച്ചിരിക്കുന്നു. എന്നിട്ട് ഇട്ടുകുലുക്കുന്നു.

എന്താ സംഭവിക്കുന്നതെന്നറിയാമോ? വീടിനു തീപിടിച്ചാൽ ആദ്യം അകത്തുള്ള ചില സാധനങ്ങൾ കത്തിയെരിയുന്നു. അതു കഴിഞ്ഞാൽ ബഹളത്തോടു ബഹളമായി. ജ്ഞാനാഗ്നി ആദ്യം കാമം ക്രോധം മുതലായ ശത്രുക്കളെ ദഹിപ്പിക്കുന്നു; പിന്നീട് അഹംബുദ്ധിയെ നശിപ്പി ക്കുന്നു. ഒടുവിൽ ദേഹത്തിന് വല്ലാത്തൊരു ഉലച്ചിൽ തുടങ്ങുകയായി.

ഒക്കെക്കഴിഞ്ഞുവെന്നു നിങ്ങൾ കരുതുന്നു. എന്നാൽ രോഗം അല്പമെ ങ്കിലും ബാക്കി കിടക്കുന്നിടത്തോളംകാലം അദ്ദേഹം നിങ്ങളെ വിട്ടയ യ്ക്കുകയില്ല. ആശുപത്രിയിൽ പേരെഴുതിച്ചുകഴിഞ്ഞാൽ ചുമ്മാതെയ ങ്ങിറങ്ങിപോകാൻ പറ്റില്ല. സുഖക്കേടിൻെറ ഒരു പൊട്ടെങ്കിലും ബാക്കിയു ണ്ടെങ്കിൽ ഡാക്ടർസായ്പ് വിട്ടുപോരാൻ സമ്മതം തരില്ല. നിങ്ങൾ പേരെഴു തിച്ചതെന്തിനാ? (എല്ലാവരും ചിരിക്കുന്നു.)

ആശുപത്രിയുടെ കഥ കേട്ട് കേശവൻ പിന്നെയും പിന്നെയും ചിരിക്കുന്നു. ചിരിയടക്കാൻ കഴിയുന്നില്ല. അടക്കും, ഒതുക്കും; പിന്നെയും ചിരിക്കും.

(പഴയ കഥ - ഗുരുദേവൻെറ രോഗം. രാമൻവൈദ്യൻെറ ചികിത്സ.)

ഗുരുദേവൻ വീണ്ടും പറഞ്ഞു:

ശ്രീരാമ: (കേശവനോട്) ഹൃദയൻ പറയാറുണ്ട് - 'ഇതുമാതിരി അദ്ധ്യാത്മ ഭാവവും കണ്ടിട്ടില്ല, ഇതുമാതിരി രോഗവും കണ്ടിട്ടില്ല.' അപ്പോളെനിക്ക് കലശലായ സുഖക്കേടായിരുന്നു. ശൊറുശൊറോന്നു വെളിക്കു പൊയ്ക്കൊണ്ടിരുന്നു. തലയ്ക്കകത്ത് രണ്ടുലക്ഷം ഉറുമ്പുകളിരുന്നു കടിക്കുംപോലെ. എന്നിരുന്നാലും, ഈശ്വരകഥ രാപകൽ നടന്നുകൊണ്ടി

രുന്നു. നഗരത്തിലെ രാമൻവൈദ്യൻ നോക്കാൻവന്നു. ഞാനിരുന്നു തത്ത്വവിചാരം ചെയ്യുന്നത് അയാൾ കണ്ടു. അപ്പോളയാൾ പറഞ്ഞു, 'ഇയാൾക്ക് പൈത്യമാണ്. രണ്ടെല്ലേ ബാക്കിയുള്ളു. അതും വെച്ചുകൊണ്ട് യുക്തിവിചാരം ചെയ്യുന്നു!'

(കേശവനോട്) ഭഗവാൻെറ ഇച്ഛ: 'സർവ്വവും അവിടുത്തെ ഇച്ഛ.'

നീ നിൻെറ വേലകൾ ചെയ്യുന്നു, മാനവർ
മേനി നടിക്കുന്നു മാനിയാതെ.

മഞ്ഞുതുള്ളിയേല്ക്കാൻവേണ്ടി, തോട്ടക്കാരൻ ബസ്രാറോസിൻെറ മൂട്ടിലെ മണ്ണൊക്കെ നീക്കി വേരു തെളിക്കുന്നു. മഞ്ഞേറ്റാൽ ചെടി നന്നായിട്ടു പൂക്കും. അതുകൊണ്ടാണ് നിങ്ങളുടെ ചുവടെല്ലാം തെളിക്കുന്ന തെന്നെനിക്കു തോന്നുന്നു. (ഗുരുദേവനും കേശവനും ചിരിക്കുന്നു.) തിരിച്ചുവന്ന് ഗംഭീരമായിട്ടെന്തോ ചെയ്യുമെന്നു തോന്നുന്നു.

(കേശവനുവേണ്ടി സിദ്ധേശ്വരിയ്ക്കു കരിക്കും പഞ്ചസാരയും വഴിപാട്.)

ശ്രീരാമ: നിങ്ങൾക്ക് സുഖക്കേടു പിടിച്ചുവെന്നു കേട്ടാൽ എൻെറ പ്രാണനു വലിയ വേദനയാണ്. മുമ്പത്തേതവണ നിങ്ങൾക്കു സുഖക്കേടാ യപ്പോൾ രാത്രി വെളുപ്പാൻകാലത്ത് ഞാൻ അമ്മയോടു കരഞ്ഞുപറഞ്ഞു: 'അമ്മേ, കേശവനു വല്ലതും വന്നുപോയാൽ ആരോടു ഞാൻ പിന്നെ വർത്തമാനം പറയും?' അത്തവണ കല്ക്കത്തെയ്ക്കുവന്ന് സിദ്ധേശ്വരിക്ക് ഇളന്നീരും പഞ്ചസാരയും നിവേദിച്ചു. നിങ്ങളുടെ അസുഖം മാറണേ എന്ന് ദേവിയോടു പ്രാർത്ഥിച്ചു.

ശ്രീരാമകൃഷ്ണന് കേശവൻെറ മേലുള്ള യഥാർത്ഥ സ്നേഹത്തെ ക്കുറിച്ചും അദ്ദേഹത്തിനുവേണ്ടിയുണ്ടായ വ്യാകുലതയെപ്പറ്റിയും എല്ലാവരും ആശ്ചര്യത്തോടെ കേട്ടു.

ശ്രീരാമ: ഇത്തവണ അത്രയ്ക്കു തോന്നിയില്ല, നേരു പറയട്ടെ. എന്നാൽ രണ്ടു മൂന്നു ദിവസം കുറച്ചൊരു വിഷമം തോന്നി.

കേശവൻ സന്ദർശകമുറിയിലേയ്ക്ക് പ്രവേശിച്ച കിഴക്കേ വാതില്ക്കൽ കേശവൻെറ വന്ദ്യമാതാവു വന്നുനിന്നു. ഉമാനാഥൻ ആ വാതില്ക്കൽ നിന്നുകൊണ്ട് ഉറക്കെ ശ്രീരാമകൃഷ്ണനോടു വിളിച്ചു പറഞ്ഞു: 'അമ്മ അവിടുത്തെ മനസ്കരിക്കുന്നു.'

ഗുരുദേവൻ ചിരിക്കാൻ തുടങ്ങി. ഉമാനാഥൻ പറഞ്ഞു: 'കേശവ ൻെറ സുഖക്കേടു മാറാൻ അനുഗ്രഹിക്കണമെന്ന് അമ്മ അപേക്ഷിക്കുന്നു.' ഗുരുദേവനരുളി: 'അനുഗ്രഹദായിനിയും ആനന്ദമയിയുമായ അമ്മയെ വിളിക്കൂ, അമ്മ അല്ലലെല്ലാം അകറ്റും.' കേശവനോടു പറഞ്ഞു: 'വീട്ടിനുള്ളിൽ വളരെനേരം കഴിച്ചുകൂട്ടരുത്. പെണ്ണുങ്ങളുടെയും പിള്ളേരു ടെയും നടക്കു താമസിച്ചാൽ ഇനിയും മുങ്ങും. ഈശ്വരകഥ മാത്രം കേട്ടുകൊണ്ടിരുന്നാൽ വളരെ സുഖം തോന്നും.'

ഗംഭീരഭാവത്തിൽ ഈ വാക്കുകളരുളിയശേഷം ഗുരുദേവൻ ബാലനെ പ്പോലെ ചിരിക്കുന്നു. കേശവനോടു പറയുന്നു: 'കാണട്ടെ, നിങ്ങളുടെ

കൈയൊന്നു കാണട്ടെ.' കൈയെടുത്തു കുട്ടികളുടെ മാതിരി തൂക്കിനോക്കി. എന്നിട്ടൊടുവിൽ പറഞ്ഞു: 'ഇല്ല, നിങ്ങളുടെ കൈയ് കനം കുറഞ്ഞതാണ്. കപടന്മാരുടെ കൈയ് കനത്തിരിക്കും. (എല്ലാവരും ചിരിക്കുന്നു.)

ഉമാനാഥൻ വാതില്ക്കൽ നിന്നുകൊണ്ടു വീണ്ടും പറയുന്നു: 'കേശവനെ ആശീർവദിക്കാൻ അമ്മ അപേക്ഷിക്കുന്നു.'

ശ്രീരാമ: (ഗൗരവസ്വരത്തിൽ) എനിക്കെന്തു കഴിയും? ഈശ്വരനേ ആശീർവദിക്കാനാവൂ. 'നിൻവേല നീ ചെയ്യുന്നമ്മേ, താൻ ചെയ്യുന്നെന്നു മനുജൻ പുലമ്പുന്നു.' ഈശ്വരൻ രണ്ടു സന്ദർഭങ്ങളിൽ ചിരിക്കുന്നു. രണ്ടു സഹോദരന്മാർ ഭൂമി പങ്കിടുമ്പോഴാണ് ഭഗവാൻ ചിരിക്കുന്ന ഒരു സന്ദർഭം. അവർ കയറുപിടിച്ച് അളന്നിട്ട്, 'ഈ വശം എനിക്കുള്ളത്, ആ വശം നിൻേറത്,' എന്നു പറയുന്നു. ഈശ്വരനപ്പോൾ ഇപ്രകാരം നിനച്ചുകൊണ്ടു ചിരിക്കുന്നു: 'പ്രപഞ്ചം എൻെറ വക; അതിലെ ഏതാനും മണ്ണാങ്കട്ടയെടുത്തിട്ട്, ഈ വശം എൻെറയാണ്, ആ വശം നിൻെറ, എന്നിവർ തമ്മിൽ പറയുന്നു!'

ഈശ്വരൻ ചിരിക്കുന്ന വേറൊരു സന്ദർഭമുണ്ട്. കുട്ടിക്ക് സുഖക്കേട് വളരെ കൂടുതൽ. അമ്മ കിടന്നു കരയുന്നു. വൈദ്യൻ വന്നു നോക്കിയിട്ടു പറയുന്നു: 'പേടിക്കേണ്ടമ്മേ, ഞാൻ മാറ്റിത്തരാം.' ഈശ്വരൻ കുട്ടിയെ തിരിച്ചുവിളിക്കാൻ തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ, വേറാർക്കും രക്ഷിക്കാനാവില്ല എന്ന സംഗതി വൈദ്യനറിഞ്ഞുകൂടാ. (എല്ലാവരും സ്തംഭിച്ചിരിക്കുന്നു.)

തത്സമയം കേശവൻ ചുമയ്ക്കാൻ തുടങ്ങി: അതു കുറേയേറെ നേരം തുടർന്നു. ചുമ നില്ക്കുന്നില്ല. ചുമ കേട്ട് എല്ലാവർക്കും വിഷമം തോന്നി. വളരെ കഷ്ടപ്പെട്ടശേഷം ചുമ ഒട്ടൊന്നു ശമിച്ചു. കേശവന് തുടർന്നിരിക്കാൻ കഴിഞ്ഞില്ല. ഗുരുദേവനെ താണുവണങ്ങി നമസ്കരിച്ച ശേഷം കേശവൻ വളരെ പ്രയാസപ്പെട്ട്, ചുമരിൽ പിടിച്ചുപിടിച്ച് മുമ്പറഞ്ഞ വാതിലിൽക്കൂടി സ്വന്തം മുറിയിലേയ്ക്കു മടങ്ങി.

## അദ്ധ്യായം ആറ്

### ബ്രഹ്മസമാജവും വേദപ്രതിപാദിത ദേവകളും

(അമൃതൻ - കേശവൻെറ മൂത്തമകൻ - ദയാനന്ദസരസ്വതി.)

ശ്രീരാമകൃഷ്ണദേവൻ അല്പം പലഹാരം കഴിച്ചിട്ടു പുറപ്പെടും. കേശവൻെറ മൂത്തമകൻ അടുത്തു വന്നിരിപ്പുണ്ട്. അമൃതൻ പറഞ്ഞു: 'ഇതാണ് മൂത്തമകൻ. അവിടുന്ന് ആശീർവദിച്ചാലും. ഓ, അതെന്താ! തലയിൽ കൈവെച്ചനുഗ്രഹിച്ചാലും!'

ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു: 'എനിക്ക് ആശീർവദിക്കാനാവില്ല.' ഇതും പറഞ്ഞു ചിരിച്ചുകൊണ്ട് പയ്യൻെറ മെയ്യിൽ തലോടാൻ തുടങ്ങി.

അമൃതൻ: (ചിരിച്ചുകൊണ്ട്) ശരി, എന്നാൽ മേത്ത് തലോടിയാലും. (എല്ലാവരും ചിരിക്കുന്നു.) ഗുരുദേവൻ അമൃതൻ തുടങ്ങിയ ബ്രഹ്മഭക്ത

ന്മാരോട് കേശവനെക്കുറിച്ച് സംസാരിക്കുന്നു.

ശ്രീരാമ: (അമൃതൻ മുതലായവരോട്) 'സുഖക്കേടു ഭേദമാകട്ടെ,' എന്നിങ്ങനെയുള്ള സംഗതികളൊന്നും എന്നെക്കൊണ്ടു പറയാനാവില്ല. അതിനുള്ള കഴിവിനുവേണ്ടി അമ്മയോട് ഞാനൊട്ടു ചോദിക്കാറുമില്ല. 'അമ്മേ, എനിക്കു പരിശുദ്ധഭക്തിയരുളിയാലും' എന്നു മാത്രമേ ഞാനമ്മയോട് അപേക്ഷിക്കാറുള്ളു.

കേശവനെന്താ, കുറഞ്ഞവനോ മറ്റോ ആണോ? അദ്ദേഹത്തെ പണക്കാരും മാനിക്കുന്നു, സജ്ജനങ്ങളും മാനിക്കുന്നു. ഞാനൊരിക്കൽ ദയാനന്ദനെ കണ്ടു. അദ്ദേഹമപ്പോളൊരു ഉദ്യാനഗൃഹത്തിൽ താമസിക്കയായിരുന്നു. 'കേശവസേനൻ കേശവസേനൻ, കേശവനെപ്പോൾ വരും?' എന്നിങ്ങനെ പരിഭ്രമിച്ചുകൊണ്ട് കൂടെക്കൂടെ മുറിക്കു പുറത്തു പൊയ്ക്കൊണ്ടിരുന്നു. കേശവനവിടെ ചെല്ലാൻ വെച്ചിരുന്നതായി ഞാൻ പിന്നീട് കേട്ടു.

ദയാനന്ദൻ ബംഗാളിഭാഷയെക്കുറിച്ച് 'ഗൗരാണ്ഡഭാഷ'യെന്നു പറയാറുണ്ട്. കേശവന് ഹോമത്തിലും ദേവതയിലും ബഹുമാനമുണ്ടായിരുന്നില്ലെന്നു ഞാൻ കേട്ടു. അതിനെക്കുറിച്ച് ദയാനന്ദൻ ചോദിച്ചു: 'ഈശ്വരൻ ഈവക വസ്തുക്കളൊക്കെ സൃഷ്ടിച്ചിരിക്കുന്നു; അദ്ദേഹത്തിന് ദേവതകളെ സൃഷ്ടിക്കാനാവില്ലെന്നോ?'

ഗുരുദേവൻ കേശവന്റെ ശിഷ്യന്മാരോട് കേശവനെ വാഴ്ത്തിപ്പറഞ്ഞു: 'കേശവൻ സങ്കുചിതബുദ്ധിയല്ല. 'ആർക്കെന്തെങ്കിലും സംശയമുണ്ടെങ്കിൽ അവിടെ* പോയി അന്വേഷിക്കിൻ,' എന്ന് അദ്ദേഹം പലരോടും പറഞ്ഞിട്ടു ണ്ട്. എന്റെയും സ്വഭാവം അതുപോലെയാണ്. ഞാൻ പറയാറുണ്ട്: 'അദ്ദേഹത്തിന്റെ ഗുണങ്ങൾ ഇനിയുമൊരു കോടി മടങ്ങ് വർദ്ധിക്കട്ടെ. അന്യരുടെ ബഹുമാനം കൊണ്ട് എനിക്കെന്തുകാര്യം?' അദ്ദേഹം വലിയ ആൾ. പണക്കാരും അദ്ദേഹത്തെ ആദരിക്കുന്നു; സജ്ജനങ്ങളും ആദരിക്കുന്നു.'

ലഘുഭക്ഷണത്തിനുശേഷം ഗുരുദേവനിപ്പോൾ വണ്ടിയിൽ കയറും. ബ്രഹ്മഭക്തന്മാർ കൂടെവന്നു വണ്ടിയിൽ കയറ്റുന്നു.

പടിയിറങ്ങിവരുമ്പോൾ താഴത്തെ നിലയിൽ വിളക്കില്ലെന്നു കണ്ടു. അപ്പോൾ അമൃതൻ മുതലായ ഭക്തന്മാരോട്, 'ഈവക സ്ഥലങ്ങളിൽ നല്ലതുപോലെ വിളക്കുകൊളുത്തണം. വിളക്കുവെച്ചില്ലെങ്കിൽ ദാരിദ്ര്യം വന്നുകൂടും. ഇങ്ങനെ ഇനി വരാതെ സൂക്ഷിക്കണം,' എന്നു പറഞ്ഞു.

ഒന്നുരണ്ടു ഭക്തന്മാരുമൊരുമിച്ച് അന്നു രാത്രിതന്നെ ഗുരുദേവൻ ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങി.

## അദ്ധ്യായം ഏഴ്

1883 നവംബർ 28, ബുധനാഴ്ച

വൈകുന്നേരം നാലുമണിയോടുകൂടി ശ്രീരാമകൃഷ്ണദേവൻ ശ്രീ

* ശ്രീരാമകൃഷ്ണന്റെ അടുക്കൽ

കേശവചന്ദ്രസേനൻെറ കമലകുടിയെന്നു പറയുന്ന വീട്ടിൽപോയിരുന്നു. കേശവനപ്പോൾ രോഗഗ്രസ്തൻ; അടുത്തുതന്നെ ഇഹലോകവാസം വെടിഞ്ഞുപോകും. കേശവനെ കണ്ടിട്ട്, രാത്രി ഏഴുമണിക്കുമേൽ, മാഥാഘസാതെരുവിലുള്ള ശ്രീ ജയഗോപാലസേനൻെറ ഗൃഹത്തിൽ ഏതാനും ഭക്തന്മാരുമൊരുമിച്ച് ഗുരുദേവൻ എത്തിച്ചേർന്നു.

ഭക്തന്മാർ എന്തൊക്കെയോ വിചാരിക്കുന്നു. ഗുരുദേവൻ രാപകൽ ഹരിപ്രേമത്തിൽ നിമഗ്നനായി കാണപ്പെടുന്നു. വിവാഹം ചെയ്തിട്ടുണ്ട്, പക്ഷേ ധർമ്മപത്നിയുമായി സാധാരണ സാംസാരികജീവിതം നയിക്കുന്നില്ല. ധർമ്മപത്നി ഭജിക്കുന്നു, പൂജിക്കുന്നു; അവരുമായി ഈശ്വരകഥകൾ മാത്രം പറയുന്നു; ഈശ്വരഗാനങ്ങൾ കീർത്തിക്കുന്നു. അവരുമൊരുമിച്ച് ഈശ്വരപൂജ ചെയ്യുന്നു, ഈശ്വരധ്യാനം ചെയ്യുന്നു. കപടമായിട്ടൊരു ബന്ധവുമില്ല. ഈശ്വരൻ മാത്രം ഉണ്മ, മറ്റെല്ലാം പൊയ്യ് എന്നു ഗുരുദേവൻ കാണുന്നു. പണം തൊടാനാവില്ല. ലോഹംകൊണ്ടുണ്ടാക്കിയ കുടമോ ലോട്ടയോപോലും തൊടാൻ കഴിയുന്നില്ല. സ്ത്രീകളെ തൊടാനേ വയ്യ. ഇതിലേതെങ്കിലും തൊട്ടാൽ ആ സ്ഥാനം കിടന്നു പിടച്ചുമറിയും. പണമോ പൊന്നോ കൈയിൽ എടുത്താൽ കൈ കോച്ചും, പ്രകൃതം മാറും, ശ്വാസം നിലയ്ക്കും; ഒടുവിൽ അതു വലിച്ചെറിഞ്ഞാൽ പഴയപടിയാകും, ശ്വാസം നേരേ വീഴും.

ഭക്തന്മാർ എന്തൊക്കെയോ ആലോചിക്കുന്നു. ലൗകികജീവിതം ഉപേക്ഷിക്കേണ്ടതുണ്ടോ? എന്നാൽ പിന്നെ എഴുത്തും വായനയുമൊക്കെ പഠിച്ചിട്ടെന്തു കാര്യം? കല്യാണം കഴിക്കുന്നില്ലെങ്കിൽ ഉദ്യോഗം നോക്കേണ്ട കാര്യമില്ല. അച്ഛനമ്മമാരെ ഉപേക്ഷിക്കേണ്ടതായിവരുമോ? എന്നാൽ ഞാനോ വിവാഹം ചെയ്തിരിക്കുന്നു, മക്കളുമായി; വീട്ടുകാരെ പുലർത്തേണ്ടതുമുണ്ട്. എൻെറ കഥയെന്താവും? അല്ലും പകലും ഹരിപ്രേമത്തിൽ മഗ്നനായിരിക്കാൻ എനിക്കും ആഗ്രഹമുണ്ട്. ഭഗവാൻ ശ്രീരാമകൃഷ്ണദേവനെ ദർശിക്കയും ഭജിക്കയും ചെയ്തിട്ടും ഞാനെന്താണിച്ചെയ്യുന്നത്! അദ്ദേഹം രാപകൽ തൈലധാരപോലെ ഇടതടവില്ലാതെ ഈശ്വരചിന്ത ചെയ്യുന്നു; എന്നാൽ ഞാനോ? ഇരവുപകൽ വിഷയങ്ങളെപ്പറ്റി ചിന്തിച്ചുകൊണ്ടലയുന്നു! കാർകൊണ്ടൽകൊണ്ടു മൂടിയ വിണ്ടലത്തിൽ, ഒരു മൂലയ്ക്ക് അല്പമൊരു വെളിച്ചം ഇദ്ദേഹത്തിൻെറ ദർശനം ഒന്നുമാത്രം. ഇനിയിപ്പോൾ ജീവിതസമസ്യ എവ്വിധം പൂരിപ്പിക്കും?

'അദ്ദേഹം സ്വയം ചെയ്തു കാണിച്ചുതന്നു. എന്നിട്ടും ഇനിയും സന്ദേഹമോ?' 'മണൽച്ചിറ തകർന്നു, മനസ്സിൽ കൊതി തീർന്നു.' മണൽച്ചിറ സത്യമോ? അതിന്മേൽ ആസക്തി വന്നാൽ കണക്കൊടുങ്ങുകയില്ല. ഗംഗയിൽ വേലിയേറ്റം വന്നാൽ ആർക്കതു തടയാനൊക്കും? ഏതൊരു പ്രേമോന്മാദത്തിൻെറ ആവേശത്താൽ ശ്രീ ചൈതന്യദേവൻ പരിവ്രാജകജീവിതം സ്വീകരിച്ചുവോ, ഏതൊരു പ്രേമത്താൽ യേശുദേവൻ അനന്യചിന്തനായി വനവാസം വരിക്കുകയും പ്രേമമയനായ പിതാവിൻെറ മുഖകമലം കണ്ടുകൊണ്ടു ശരീരം വെടിയുകയും ചെയ്തുവോ, ഏതൊരു

പ്രേമത്താൽ ബുദ്ധദേവൻ രാജഭോഗങ്ങളുപേക്ഷിച്ച് ഭിക്ഷാംദേഹിയായി ഭവിച്ചുവോ, ആ പ്രേമത്തിൻെറ ഒരു കണികയെങ്കിലും ഉണ്ടായിക്കഴിഞ്ഞാൽ പിന്നെ, ഈ അനിത്യമായ സംസാരം എവിടെ തങ്ങിനില്ക്കും?

ശരി, പക്ഷേ ദുർബ്ബലരായവർ, പ്രേമോന്മാദം ഉണ്ടാകാത്തവർ, സംസാരത്തിൽപെട്ട കൂട്ടർ, കാലിൽ ചങ്ങല ചുറ്റിയവർ, അവർക്കെന്താണുപായം? ഈ പ്രേമമഗ്നനായ വൈരാഗി എന്താണു പറയുന്നതെന്നു കേൾക്കാം. ഭക്തന്മാരിപ്രകാരം ചിന്തിക്കുന്നു.

ഗുരുദേവൻ ജയഗോപാലൻെറ സ്വീകരണമുറിയിൽ ഇരിക്കുന്നു. മുമ്പിൽ ജയഗോപാലനും സ്വജനങ്ങളും അയല്ക്കാരുമുണ്ട്. അയല്ക്കാരിലൊരാൾ സംഭാഷണം തുടങ്ങാൻ തയ്യാറായി. അദ്ദേഹം മുന്നിട്ടുനിന്ന് സംഭാഷണം ആരംഭിച്ചു. ജയഗോപാലൻെറ സോദരൻ വൈകുണ്ഠനും സന്നിഹിതനാണ്.

**ഗൃഹസ്ഥാശ്രമവും ശ്രീരാമകൃഷ്ണനും**

വൈകുണ്ഠൻ: ഞങ്ങൾ സംസാരികൾ; ഞങ്ങൾക്കെന്തെങ്കിലും പറഞ്ഞുതന്നാലും.

ശ്രീരാമ: ഭഗവാനെ അറിയണം. ഒരു കൈ ഈശ്വരൻെറ പാദപദ്മത്തിൽ വെയ്ക്കുക; മറ്റെ കൈകൊണ്ട് ലൗകികകാര്യങ്ങൾ നടത്തുക.

വൈകുണ്ഠൻ: മഹാശയാ, സംസാരം മിഥ്യയാണോ?

ശ്രീരാമ: ഈശ്വരനെ അറിയാത്തിടത്തോളം കാലം അത് മിഥ്യയാണ്. അപ്പോൾ അദ്ദേഹത്തെ മറന്ന് മനുഷ്യൻ 'എൻെറ, എൻെറ' എന്നു നിനയ്ക്കുന്നു. എന്നിട്ടു മായയാൽ ബദ്ധനായി, കാമിനീകാഞ്ചനങ്ങളാൽ മുഗ്ദ്ധനായി മനുഷ്യൻ പിന്നെയും മുങ്ങുന്നു. പുറത്തുപോകാൻ വഴിയുണ്ടെങ്കിലും ആ വഴി കാണാതാകുമാറ് മായ മനുഷ്യനെ മൂഢനാക്കുന്നു.

ഒരു പാട്ടു കേട്ടോളു:

> യാതൊന്നിൻ ശക്തിയാൽ മോഹിതരായി
> ധാതാവും വിഷ്ണുവും പ്രജ്ഞ വിട്ടോരായ്
> ആ മഹാമായയാലാവൃതം ലോകം;
> ഹാ! മനുഷ്യാത്മാവിനാശിച്ചിടാമോ?
> കൊച്ചുനീർച്ചാൽ വെട്ടിയാദ്യമേതന്നെ
> വെച്ചു പിന്നീടതിന്നറ്റത്തൊരൊറ്റിൽ
> വന്നു കയറിയങ്ങുല്ലാസി മത്സ്യം;
> വന്നവഴി കിടപ്പുണ്ടു തുറന്നേ;
> എങ്കിലുമപ്പാവം വിട്ടു പോവീലാ
> സങ്കടകാരിയാമക്കെണി, കഷ്ടം!

> സ്വന്തമായ് തീർത്തൊരു കൂട്ടിൽ വാഴുന്നൂ
> ചന്തമെഴും പട്ടുനൂൽപ്പുഴു പാവം!
> ഉണ്ടു പുറത്തേയ്ക്കു മാർഗ്ഗമെന്നാലും
> കണ്ടുകൊൾകഞ്ഞേയിരുന്നവൻ ചാകും.

ശ്രീരാമ: സംസാരം അനിത്യമാണെന്ന് നിങ്ങൾതന്നെ കണ്ടുകൊണ്ടിരിക്കുന്നു: ഈ വീടിൻെറ കാര്യംതന്നെ ആലോചിച്ചു നോക്കുക. എത്ര ആളുകൾ വന്നു, പോയി! എത്ര പേരു ജനിച്ചു, എത്ര പേരു മരിച്ചു? സംസാരം ഇതാ ഉണ്ട്, ഇതാ പോയി! അനിത്യം. 'എൻെറ, എൻെറ' എന്നിത്രയൊക്കെ നിങ്ങൾ വിചാരിക്കുന്നവരൊക്കെ കണ്ണടച്ചാൽ തീർന്നു! ആരുമില്ല, എന്നിരുന്നാലും പൗത്രൻകാരണം കാശിക്കു പോകാനൊക്കുന്നില്ല. 'എൻെറ ഹരിയുടെ ഗതിയെന്താകും?' എന്നാണ് വിചാരം. 'വരാനും പോകാനും വഴിയുണ്ട്, എന്നാലും മീൻ പോവില്ല പുറത്ത്.' 'പട്ടുപുഴു തൻകൂട്ടിൽ കിടന്നു ചാകുന്നു.' ഇങ്ങനെ സംസാരം മിഥ്യ, അനിത്യം.

അയൽക്കാരൻ: മഹാശയ, ഒരു കൈയ് ഈശ്വരനിലും മറ്റേ കൈയ് സംസാരത്തിലും എന്തിനു വെയ്ക്കണം? സംസാരം അനിത്യമെങ്കിൽ ഒരു കൈയ്പോലും എന്തിനതിൽ വെയ്ക്കണം?

ശ്രീരാമ: ഈശ്വരനെ കണ്ടശേഷം ലോകത്തിൽ ജീവിച്ചാൽ അതനിത്യമല്ല. ഒരു പാട്ടു കേൾക്കൂ:

എന്നുടെ മനസ്സിനൊരു ചൊല്ലുവിളിയില്ല
നന്മ വിളയിക്കുവതിനൊട്ടുമറിയില്ല;
മന്മനമേ, നിൻവയലിൽ നന്മ കൃഷി ചെയ്യാ -
നിന്നിവനുപായമഥ നിന്നൊടുരചെയ്യാം.
അമ്മയുടെ നാമമതിനാലെ തവ ചുറ്റും
നന്മയുടെ വേലികൾ വളച്ചു വളമിട്ട്,
കന്മയമയം കളകൾ നീക്കി ഗുരുസൂക്തം
ഉണ്മയിൽ വിതച്ചിടുകിൽ നല്ല വിള കൊയ്യാം.
കന്മതിലുപോലെ കനമാർന്നിടുമീ വേലി -
ക്കെന്തെമിതമാകിയൊരുറപ്പെഴുവതെന്നോ!
അന്തകനുപോലുമതിനന്തികമണഞ്ഞാ -
ലന്തമവനന്നുപെടുമന്തരമതില്ല.
ഭക്തിമയമായീടിന ശുദ്ധജലമേകി
നിത്യവുമതിന്നിഹ നനച്ചിടുക വേണം.
ഒത്തിടുകയില്ലതിനു തനിയെയിനിയെന്നാൽ
തക്കൊരു സഹായകനെ വെക്കമഥ നോക്കു.

## അദ്ധ്യായം എട്ട്

### ഗൃഹസ്ഥാശ്രമവും ഈശ്വരനും

ശ്രീരാമ: പാട്ടു കേട്ടില്ലേ? 'കാളീനാമത്താൽ വേലികെട്ടിയാൽ വിളവിനു കെടുതിയൊന്നും വരികയില്ല.' ഈശ്വരനിൽ ശരണാഗതനാവൂ. അതു ചെയ്താൽ എല്ലാം സാധിക്കും. 'മുക്തകേശിതൻ വേലി കരുത്തേറിയതാണ്, അന്തകനതിനടുത്തെങ്ങും എത്തിനോക്കില്ല.' ഉറച്ച വേലി! ഈശ്വരനെ കണ്ടെത്താൻ കഴിഞ്ഞാൽ ലോകം കഴമ്പില്ലാത്തതാണെന്നു തോന്നുക

യില്ല. ഈശ്വരനെ കണ്ടവർ, അദ്ദേഹംതന്നെയാണ് ജീവനും ജഗത്തുമെല്ലാം ആയിരിക്കുന്നത് എന്നറിയുന്നു. ഉണ്ണിയെ ഊട്ടുമ്പോൾ ഉണ്ണിക്കണ്ണനെ ഊട്ടുന്നതായി നിനയ്ക്കുവിൻ. മാതാപിതാക്കന്മാരെ ദേവീദേവന്മാരായി കാണുകയും സേവിക്കുകയും വേണം. ഈശ്വരദർശനത്തിനുശേഷം ലൗകികജീവിതം നയിക്കുന്നവന് സാധാരണയായി സ്വഭാര്യയോട് ഐഹിക ബന്ധമൊന്നും ഉണ്ടായിരിക്കയില്ല. ഇരുവരും ഭക്തർ; തമ്മിൽ ഈശ്വരകാര്യ ങ്ങൾ പറയുന്നു; ഈശ്വരകഥകൾ പറഞ്ഞു കാലം കഴിക്കുന്നു. ഭക്തന്മാരെ സേവിക്കുന്നു. സർവ്വഭൂതങ്ങളിലും ഭഗവാൻ വസിക്കുന്നു; ഇരുവരും അവരുടെ സേവ ചെയ്യുന്നു.

അയൽക്കാരൻ: മഹാശയ, അത്തരം ഭാര്യാഭർത്താക്കന്മാരെ കാണാൻ കിട്ടുകയില്ല.

ശ്രീരാമ: ഉണ്ട് - വളരെ വിരളം - ലൗകികന്മാർക്ക് അവരെ തിരിച്ചറി യാനാവില്ല. എന്നാൽ ഇങ്ങനെ ജീവിക്കാൻ ഒക്കണമെങ്കിൽ ഇരുവരും നല്ല കൂട്ടരായിരിക്കണം. രണ്ടുപേരും ആ ഈശ്വരാനന്ദം ആസ്വദിച്ചിട്ടു ണ്ടെങ്കിൽ ഇതു സാധിയ്ക്കും. ഭഗവാൻെറ പ്രത്യേക കൃപ വേണം. അല്ലാഞ്ഞാൽ എപ്പോഴും സ്വൈര്യക്കേടു വരും. അങ്ങനെ വന്നാൽ തമ്മിൽ പിരിയേണ്ടതായ്‌വരും. തമ്മിൽ പൊരുത്തമില്ലെങ്കിൽ വലിയ നരകമായി രിക്കും. ഭാര്യ രാപകൽ ഭർത്താവിൻെറയടുക്കൽ പിറുപിറുത്തുകൊണ്ടിരി ക്കും: "അച്ഛൻ എന്തിനെന്നെ ഇങ്ങോട്ടു കെട്ടിയയച്ചു? ഉണ്ണാനില്ല; കുഞ്ഞുങ്ങൾക്ക് ചോറുകൊടുക്കാൻ വകയില്ല. ഉടുക്കാനില്ല; കുട്ടികൾക്ക് ഉടുക്കാനൊന്നുമില്ല. സ്വർണ്ണത്തിൻെറ വക കാണികാണാൻകൂടി ഒന്നുമില്ല. നിങ്ങളെന്നെ എത്ര സുഖമായിട്ടാണ് പൊറുപ്പിച്ചിരിക്കുന്നത്! കണ്ണുമടച്ച് 'രാമ രാമ'യും ചൊല്ലിക്കൊണ്ടിരിക്കും നിങ്ങൾ. ഈവക കിറുക്കെല്ലാം കളഞ്ഞാട്ടെ."

ഒരു ഭക്തൻ: ഈവക പ്രതിബന്ധങ്ങളെല്ലാമുണ്ട്. കൂടാതെ, മക്കൾ പറഞ്ഞാൽ കേൾക്കാത്തവരായെന്നുംവരാം. എന്നാൽ പിന്നെ എന്തെല്ലാം ആപത്തുകളാണ്! അപ്പോൾ പിന്നെ എന്താണു വഴി, സ്വാമിൻ?

**ഉപായം**

ശ്രീരാമ: വീട്ടിൽ താമസിച്ചുകൊണ്ട് അദ്ധ്യാത്മസാധന ചെയ്കയെന്നു ള്ളത് വളരെ പ്രയാസമാണ്. അനവധി തടസ്സങ്ങളുണ്ട്. അതൊന്നും ഞാൻ നിങ്ങൾക്കു പറഞ്ഞുതരേണ്ടതായിട്ടില്ല. രോഗം, ശോകം, ദാരിദ്ര്യം, ഭാര്യയുമായി ചേർച്ചക്കേട്, പിള്ളേര് പറഞ്ഞാൽ കേൾക്കായ്ക, മറയന്മാരും വാശിക്കാരുമായ മക്കൾ; ഇതൊക്കെ ആയാലും ഉപായമുണ്ട്: ഇടയ്ക്കിടയ്ക്ക് ഏകാന്തസ്ഥാനത്തുപോയി ഭഗവാനോടു പ്രാർത്ഥിക്കണം; അദ്ദേഹത്തെ കണ്ടുകിട്ടാൻ വേണ്ടി പ്രയത്നിക്കണം.

അയൽക്കാരൻ: വീടുവിട്ടു പുറത്തു പോകേണ്ടതുണ്ടോ?

ശ്രീരാമ: തീർത്തങ്ങു വിടണ്ട. അവസരം കിട്ടുമ്പോൾ ഏതെങ്കിലും നിർജ്ജനസ്ഥലത്തുപോയി ഒന്നോ രണ്ടോ ദിവസം താമസിക്കണം.

അപ്പോൾ ലൗകികകാര്യങ്ങളുമായി ഒരു ബന്ധവും പാടില്ല; ലൗകിക ജനങ്ങളുമായി ലൗകികകാര്യങ്ങളെക്കുറിച്ച് ഒരു സംസാരവും പാടില്ല. ഒന്നുകിൽ ഏകാന്തത്തിൽ വാഴണം, അല്ലെങ്കിൽ സജ്ജനങ്ങളുടെ കൂടെ പാർക്കണം.

അയൽക്കാരൻ: സജ്ജനങ്ങളെ തിരിച്ചറിയുന്നതെങ്ങനെ?

ശ്രീരാമ: തൻെറ മനസ്സും പ്രാണനും അന്തരാത്മാവും ഈശ്വരനിൽ സമർപ്പിച്ചവൻ സജ്ജനമാകുന്നു. കാമിനീകാഞ്ചനങ്ങളെ ത്യജിച്ചവൻ സജ്ജനം. സത്തുക്കൾ സ്ത്രീകളെ ലൗകികദൃഷ്ടിയിൽക്കൂടി കാണുന്നില്ല. എപ്പോഴും അവരിൽനിന്നും അകന്നുനില്ക്കുന്നു. സ്ത്രീകളുടെ അടുത്തു പോകേണ്ടതായ്‌വന്നാൽ അവരെ അമ്മയായി കാണുന്നു, പൂജിക്കുന്നു. സജ്ജനങ്ങൾ സർവ്വദാ ഈശ്വരചിന്ത ചെയ്യുന്നു. ഈശ്വരപരമായ കാര്യങ്ങളെക്കുറിച്ചല്ലാതെ വേറൊന്നും സംസാരിക്കയില്ല. സർവ്വഭൂതങ്ങളിലും ഈശ്വരനുണ്ട് എന്നറിഞ്ഞ് അവയുടെ സേവ ചെയ്യുന്നു. പൊതുവെ ഇവയാണ് സജ്ജനങ്ങളുടെ ലക്ഷണങ്ങൾ.

അയൽക്കാരൻ: എന്നെന്നേയ്ക്കും ഏകാന്തത്തിൽ പാർക്കേണ്ടതുണ്ടോ?

ശ്രീരാമ: നടക്കാവുകളിലെ മരങ്ങൾ കണ്ടിട്ടില്ലേ? തൈയായിരിക്കുമ്പോൾ ചുറ്റിനും വേലി കെട്ടണം. അല്ലാത്തപക്ഷം ആടുമാടുകൾ തിന്നുകളയും. തടി വളർന്നാൽ പിന്നെ വേലി വേണ്ടതില്ല. അപ്പോൾ ആനയെ തളച്ചാലും മരം ഒടിയുകയില്ല. മരംപോലെ മനവും കരുത്തുറ്റതായാൽ പിന്നെയെന്തു ചിന്ത, എന്തു ഭയം? ആദ്യം വിവേകമുണ്ടാവാൻ പ്രയത്നിക്കുക. എണ്ണ പുരട്ടിയിട്ട് ചക്ക മുറിക്കുക, മുളഞ്ഞ് കൈയിലൊട്ടുകയില്ല.

അയൽക്കാരൻ: വിവേകമെന്നാലെന്താണ്?

ശ്രീരാമ: ഈശ്വരൻ സത്യം, ബാക്കിയൊക്കെ അസത്യം, ഈ വിചാരം. സത്യമെന്നാൽ നിത്യം, അസത്യമെന്നാൽ അനിത്യം. വിവേകമുദിച്ചവൻ, ഈശ്വരൻ മാത്രം വാസ്തവം, മറ്റൊക്കെ അവാസ്തവം എന്നറിയുന്നു. വിവേകമുദിച്ചാൽ ഈശ്വരനെ അറിയാൻ ആഗ്രഹമുണ്ടാകുന്നു. അസദ്‌വസ്തുക്കളിൽ ആസക്തി ജനിച്ചാൽ - ദേഹസുഖം, ലോകമാന്യത, പണം ഇവയിൽ സ്നേഹം വെച്ചാൽ - ഭഗവാനെ അറിയാൻ ആഗ്രഹം ഉണ്ടാവില്ല. സദസദ്‌വിചാരമുണ്ടായാൽ ഈശ്വരനെ അന്വേഷിക്കാൻ ആഗ്രഹമുണ്ടാകുന്നു. കേൾക്കിൻ, വേറൊരു പാട്ടുകൂടി കേട്ടോളിൻ:

> കാളിയാം കല്പകവൃക്ഷച്ചുവട്ടിൽ നാം
> ചേതസ്സേ, മെല്ലെ നടന്നു ചെല്ലാം;
> ആയതിൻ കീഴിലായ് വീണു കിടക്കുന്ന
> നാലു പുരുഷാർത്ഥം ശേഖരിക്കാം.
> 'രാഗിണി' എന്നും 'വിരാഗിണി' എന്നും നിൻ -
> കാമിനിമാരവർ രണ്ടുപേരിൽ

രാഗിണി വേണ്ട, വിരാഗിണി പോരട്ടെ
കാളിമാതാവിനെ കാണുവാനായ്.
നിൻമകനാകും 'വിവേക'ത്തിൽനിന്നു നീ
'ഉണ്മ'യെന്തെന്നു മനസ്സിലാക്കൂ.

ശ്രീരാമ: മനസ്സിൽ നിവൃത്തിവന്നാൽ വിവേകമുണ്ടാകും. വിവേകമുണ്ടായാൽ തത്ത്വചിന്ത ഉള്ളിലുദിക്കും. അപ്പോൾ മനം, നടക്കാൻ പോകാൻ കൊതികൊള്ളും, കാളീകല്പതരുമൂലത്തിൽ - ആ തരുതലത്തിലെത്തിയാൽ, ഈശ്വരസമീപത്തെത്തിയാൽ, നാലു ഫലങ്ങൾ പെറുക്കിയെടുക്കാം - നിഷ്പ്രയാസം ശേഖരിക്കാം - ധർമ്മം, അർത്ഥം, കാമം, മോക്ഷം ഇവ നാലും. ഈശ്വരനെ പ്രാപിച്ചുകഴിഞ്ഞാൽ, ആർക്കെന്തെങ്കിലും വേണമെന്നുണ്ടെങ്കിൽ, സംസാരികൾ കാംക്ഷിക്കുന്ന ധർമ്മാർത്ഥകാമങ്ങൾപോലും ലഭിക്കും.

അയൽക്കാരൻ: എന്നാൽപിന്നെ സംസാരം മായയാണെന്നു പറയുന്നതെന്തിന്?

## വിശിഷ്ടാദ്വൈതവാദവും ശ്രീരാമകൃഷ്ണദേവനും

ശ്രീരാമ: ഈശ്വരനെ കാണാത്തിടത്തോളംകാലം 'നേതി നേതി' എന്ന് ഉപേക്ഷിക്കേണ്ടതായുണ്ട്. ഈശ്വരൻതന്നെയാണ് എല്ലാം ആയിത്തീർന്നിരിക്കുന്നത് എന്ന് അദ്ദേഹത്തെ കണ്ടവർ അറിയുന്നു. ഈശ്വരൻ മായാ ജീവൻ ജഗത് - ഒന്നായിട്ടപ്പോൾ കാണുന്നു. ജീവനും ജഗത്തും അദ്ദേഹംതന്നെയെന്ന് അപ്പോളറിയുന്നു. ഒരു കൂവളക്കായുടെ തോട്, ദശ, വിത്ത് ഇവ വേർതിരിച്ചുവെന്നു വിചാരിക്കുക. ആ കായുടെ തൂക്കമൊന്നു നോക്കണമെന്ന് ഒരാൾ പറഞ്ഞെന്നിരിക്കട്ടെ, നിങ്ങളപ്പോൾ തൊണ്ടും കുരുവും കളഞ്ഞിട്ടു ദശമാത്രം തൂക്കിനോക്കുമോ? ഇല്ല, തൂക്കമറിയണമെന്നുണ്ടെങ്കിൽ തൊണ്ടും കുരുവുമെല്ലാം എടുക്കണം. അപ്പൊഴേ, കൂവളക്കായ്ക്ക് ഇത്ര തൂക്കമുണ്ടായിരുന്നു എന്നു പറയാൻ കഴിയൂ. തൊണ്ടാണ് ലോകം. വിത്തുകൾ ജീവന്മാരും. വിചാരം ചെയ്യുന്ന സമയത്ത് ജീവനും ജഗത്തും അനാത്മാവെന്നു പറയുന്നു; അവാസ്തമെന്നു പറയുന്നു. വിചാരകാലത്ത് വില്വത്തിൻെറ ദശമാത്രം സാരം, തൊണ്ടും കുരുവും നിസ്സാരം, എന്നു കരുതുന്നു. വിചാരം കഴിഞ്ഞാൽ എല്ലാംകൂടി ചേർത്ത് ഒന്നായിട്ടു തോന്നുന്നു. ദശ ഏതു വസ്തുവിൽനിന്നുണ്ടായോ അതേ വസ്തുവിൽനിന്നുതന്നെയാണ് തൊണ്ടും വിത്തും ഉണ്ടായത് എന്ന് അപ്പോൾ മനസ്സിലാകുന്നു. വില്വഫലത്തെക്കുറിച്ചറിഞ്ഞാൽ എല്ലാം അറിഞ്ഞു.

അനുലോമവും വിലോമവും. മോരിൻെറയാണ് വെണ്ണ; വെണ്ണയുടെയാണ് മോര്. മോര് എന്നൊന്നുണ്ടെങ്കിൽ വെണ്ണയുമുണ്ട്; വെണ്ണയുണ്ടെങ്കിലോ, മോരുമുണ്ട്. ആത്മാവുണ്ടെങ്കിൽ അനാത്മാവുമുണ്ട്. നിത്യം ആരുടെയോ അവൻെറതന്നെ ലീലയും; ലീല ആരുടെയോ അവൻെറതന്നെ നിത്യവും. ഈശ്വരനായിട്ടു കാണപ്പെടുന്നവൻതന്നെയാണ് ജീവജഗത്തു

കളും ആയിരിക്കുന്നത്. ഈശ്വരനെ അറിഞ്ഞവൻ, അദ്ദേഹംതന്നെയാണ് സർവ്വവുമായി വിളങ്ങുന്നത് - അച്ഛൻ, അമ്മ, മകൻ, അയൽക്കാരൻ, ജീവൻ, ജന്തു, നല്ലവൻ, തീയവൻ, ശുദ്ധം, അശുദ്ധം - സമസ്തവുമായിരിക്കുന്നത്, എന്നറിയുന്നു.

**പാപബോധം**

അയൽക്കാരൻ: അപ്പോൾ പുണ്യപാപങ്ങളില്ലേ?

ശ്രീരാമ: ഉണ്ട്, അതേസമയം ഇല്ല. അഹംബുദ്ധി ഈശ്വരൻ നിലനിർത്തിയിട്ടുണ്ടെങ്കിൽ ദേഹബുദ്ധിയും തന്നിട്ടുണ്ട്. പുണ്യപാപബോധവും തന്നിട്ടുണ്ട്. അദ്ദേഹം ദുർലഭം ആളുകളിൽ അഹങ്കാരം നിശ്ശേഷം തുടച്ചുകളയുന്നു - അവർ പുണ്യപാപങ്ങൾക്കും നന്മതിന്മകൾക്കും അപ്പുറം പോകുന്നു. ഈശ്വരദർശനം കിട്ടാത്തകാലത്തോളം, ഭേദബുദ്ധി - ഗുണദോഷജ്ഞാനം - നിലനില്ക്കുകതന്നെ ചെയ്യും. 'എനിക്ക് പുണ്യവും പാപവും തുല്യമായ്ത്തീർന്നിരിക്കുന്നു. ഭഗവാൻ എവ്വിധം ചെയ്യിക്കുന്നുവോ അതുപോലെ ഞാൻ ചെയ്യുന്നു,' എന്നു നാക്കുകൊണ്ട് നിങ്ങൾക്കു പറയാൻ കഴിഞ്ഞേയ്ക്കും. ഇതൊക്കെ വെറും വാക്കുമാത്രമാണെന്ന് നിങ്ങൾക്ക് അകക്കാമ്പിലറിയാം. ചീത്തപ്രവൃത്തി ചെയ്താലുടൻ നെഞ്ചു കിടന്നു പിടയ്ക്കും.

ഈശ്വരദർശനത്തിനുശേഷവും അദ്ദേഹത്തിൻെറ ഇച്ഛ അങ്ങനെയെങ്കിൽ ഭക്തനിൽ അദ്ദേഹം 'ദാസോഽഹം' എന്ന ബോധം ബാക്കിനിർത്തുന്നു. ആ അവസ്ഥയിൽ ഭക്തൻ പറയുന്നു: 'ഞാൻ ദാസൻ, അവിടുന്നു പ്രഭു.' അത്തരം ഭക്തന് ഈശ്വരകഥകളും ഈശ്വരകാര്യങ്ങളും മാത്രമാണിഷ്ടം. ഈശ്വരവിമുഖന്മാരായ ആളുകളെ ഇഷ്ടപ്പെടുകയില്ല. ഈശ്വരനെക്കൂടാതെയുള്ള കാര്യങ്ങൾ ഇഷ്ടമായ് തോന്നുകയില്ല. ഇത്തരം ഭക്തനിലുംകൂടി അദ്ദേഹം ഭേദബുദ്ധി നിലനിർത്തുന്നുവെന്ന് ഇതിൽനിന്നു കാണാം.

അയൽക്കാരൻ: മഹാശയ, ഈശ്വരനെ അറിഞ്ഞശേഷം ലോകത്തിൽ ജീവിക്കാൻ അവിടുന്നരുളുന്നു. ഈശ്വരനെ അറിയാനാവുമോ?

ശ്രീരാമ: ഈശ്വരനെ ഇന്ദ്രിയങ്ങളിൽക്കൂടിയോ ഈ മനസ്സുകൊണ്ടോ അറിയാനാവില്ല. വിഷയവാസനയില്ലാത്ത ശുദ്ധമനസ്സുകൊണ്ട് അദ്ദേഹത്തെ അറിയാൻ കഴിയും.

അയൽക്കാരൻ: ഈശ്വരനെ ആർക്കറിയാൻ കഴിയും?

ശ്രീരാമ: ഉള്ളതുതന്നെ, ആർക്കറിയാൻ കഴിയും? നമുക്കെത്ര ആവശ്യമുണ്ടോ അത്രയും അറിഞ്ഞാൽ കഴിഞ്ഞു. ഒരു കിണറു നിറയെ വെള്ളംകൊണ്ട് എനിക്കെന്തുവേണം? ഒരു കുടം വെള്ളമുണ്ടെങ്കിൽ ധാരാളമായി. പഞ്ചസാരക്കുന്നിൻെറ അടുക്കൽ ഒരുറുമ്പുപോയി. അതിനു കുന്നുമുഴുവനെന്തിന്? ഒന്നോ രണ്ടോ തരിയുണ്ടെങ്കിൽ അതിന് ഹരിയോ ഹരിയായി.

അയൽക്കാരൻ: സന്നിപാതപ്പനിപിടിച്ച ഞങ്ങൾക്ക് ഒരു കുടം വെള്ളം

കൊണ്ടെന്താവും? ഈശ്വരനെ മുഴുവനുമങ്ങ് അറിഞ്ഞാൽ കൊള്ളാമെന്നാണാശ.

**രോഗവും മരുന്നും**

ശ്രീരാമ: അതു നേരാണ്. എന്നാൽ സന്നിപാതത്തിനും മരുന്നുണ്ട്.

അയൽക്കാരൻ: എന്താണ് മരുന്ന്, സ്വാമിൻ?

ശ്രീരാമ: സാധുസംഗം, ഭഗവാൻെറ നാമഗുണഗാനം, അദ്ദേഹത്തോട് സർവ്വദാ പ്രാർത്ഥിക്കൽ. ഞാനമ്മയോട് അപേക്ഷിച്ചു: 'അമ്മേ, എനിക്ക് ജ്ഞാനം ആവശ്യമില്ല. അവിടുത്തെ ജ്ഞാനമിതാ കൊണ്ടുപൊയ്ക്കോളൂ, അവിടുത്തെ അജ്ഞാനവുമിതാ എടുത്തോളൂ; അമ്മേ, അടിയന് അവിടുത്തെ അടിമലരിൽ പരിശുദ്ധഭക്തി മാത്രം അരുളിയാലും.' വേറൊന്നും ഞാനാവശ്യപ്പെട്ടില്ല.

ഔഷധം - മാമേകം ശരണം വ്രജ.

ശ്രീരാമ: രോഗത്തിനനുസരിച്ചുള്ള മരുന്ന്. ഗീതയിൽ ഭഗവാനരുളുന്നു: 'ഹേ അർജ്ജുന, നീയെന്നെ ശരണം പ്രാപിക്കുക. സകലവിധ പാപങ്ങളിൽനിന്നും നിന്നെ ഞാൻ മോചിപ്പിച്ചുകൊള്ളാം.' അദ്ദേഹത്തെ ശരണം പ്രാപിക്കുക. അദ്ദേഹം സദ്ബുദ്ധി അരുളും, സർവ്വഭാരവും ഭഗവാനേറ്റുകൊള്ളും. അപ്പോൾ സർവ്വവിധജ്വരങ്ങളും നീങ്ങിക്കൊള്ളും. ഈ ബുദ്ധിവെച്ചുകൊണ്ട് അദ്ദേഹത്തെ അറിയാൻ കഴിയുമോ? ഇടങ്ങഴി കൊള്ളുന്ന പാത്രത്തിൽ നാലിടങ്ങഴി പാൽ ഒഴിക്കാൻ ഒക്കുമോ? അദ്ദേഹം അറിയിക്കാതെ അറിയാൻ പറ്റുമോ? അതുകൊണ്ടാണ് അദ്ദേഹത്തെ ശരണം പ്രാപിക്കാൻ ഞാൻ പറയുന്നത്. അദ്ദേഹത്തിൻെറ ഇഷ്ടംപോലെ ചെയ്യട്ടെ; അദ്ദേഹം സ്വേച്ഛാമയനാണ്. മനുഷ്യനെന്തു കഴിവുണ്ട്?



# പതിനാറാം ഭാഗം

## ഭഗവാനും ഭക്തന്മാരും

### ·അദ്ധ്യായം ഒന്ന്

1883 ഡിസംബർ 9, ഞായറാഴ്ച.

**ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ഭക്തന്മാരുടെകൂടെ**

അഗ്രഹായണമാസം. ശുക്ലദശമീതിഥി. നേരമേതാണ്ട് ഒന്നു രണ്ടു മണിയായിരിക്കും. ശ്രീരാമകൃഷ്ണദേവൻ തൻെറ മുറിയിൽ ചെറിയ കട്ടിലിലിരുന്നുകൊണ്ട് ഭക്തന്മാരുമായി ഭഗവത്കഥകൾ പറയുന്നു. അധരൻ, മനോമോഹനൻ, ടൺടനിലെ ശിവചന്ദ്രൻ, രാഖാൽ, മാസ്റ്റർ, ഹരീശൻ ഇങ്ങനെ പലരും ഇരിപ്പുണ്ട്. ഹസ്രയും ഇപ്പോൾ ഇവിടെത്തന്നെ താമസിക്കുന്നു. ഗുരുദേവൻ ചൈതന്യദേവൻെറ അവസ്ഥ വർണ്ണിക്കുന്നു.

**ഭക്തിയോഗം – ചൈതന്യദേവൻെറ അവസ്ഥ**

ശ്രീരാമ: (ഭക്തന്മാരോട്) ചൈതന്യദേവന് മൂന്നവസ്ഥകളുണ്ടായിരുന്നു. 1. ബാഹ്യദശ - അപ്പോൾ അദ്ദേഹത്തിൻെറ മനസ്സ് സ്ഥൂലത്തിലും സൂക്ഷ്മത്തിലും നിലകൊണ്ടിരുന്നു. 2. അർദ്ധബാഹ്യദശ - അപ്പോൾ മനസ്സ് കാരണശരീരത്തിലും കാരണാനന്ദത്തിലും പ്രവേശിച്ചു. 3. അന്തർദശ - മനസ്സപ്പോൾ മഹാകാരണത്തിൽ ലയിച്ചുപോയി.

വേദാന്തത്തിലെ പഞ്ചകോശവുമായി ഇതിനു നല്ല ചേർച്ചയുണ്ട്. സ്ഥൂലശരീരമെന്നുവെച്ചാൽ അന്നമയകോശവും പ്രാണമയകോശവും. സൂക്ഷ്മശരീരം, അതായത് മനോമയകോശവും വിജ്ഞാനമയകോശവും. കാരണശരീരമെന്നാൽ ആനന്ദമയകോശം. മഹാകാരണം പഞ്ചകോശങ്ങൾക്കും അതീതം. മനസ്സ് മഹാകാരണത്തിൽ ലയിക്കുമ്പോൾ സമാധിസ്ഥനാകുന്നു. ഇതിന് നിർവ്വികല്പസമാധിയെന്നോ ജഡസമാധിയെന്നോ പറയുന്നു.

ചൈതന്യദേവൻ ബാഹ്യദശയിലായിരുന്നപ്പോൾ നാമസങ്കീർത്തനം ചെയ്തിരുന്നു. അർദ്ധബാഹ്യദശയിൽ ഭക്തന്മാരോടുകൂടി നൃത്തം വെച്ചിരുന്നു. അന്തർദശയിൽ സമാധിസ്ഥനാകും.

മാസ്റ്റർ: (ആത്മഗതം) ഗുരുദേവൻ സ്വന്തം അവസ്ഥകളെല്ലാം ഈ വിധത്തിൽ വിവരിക്കുകയാണോ? ചൈതന്യദേവനും ഇപ്രകാരമുണ്ടായിരുന്നോ!

ശ്രീരാമ: ചൈതന്യൻ ഭക്തിയുടെ അവതാരമാണ്. ജീവനെ ഭക്തി

പഠിപ്പിക്കാൻ വന്നതാണ്. ഭഗവാനിൽ ഭക്തിയുണ്ടായാൽ സർവ്വവുമായി. ഹഠയോഗം തീരെ ആവശ്യമില്ല.

**ഹഠയോഗവും രാജയോഗവും**

ഒരു ഭക്തൻ: ഹഠയോഗമെന്നാലെന്താണ്?

ശ്രീരാമ: ഹഠയോഗത്തിൽ, മനസ്സിനെ ശരീരത്തിൻെറമേൽ ഒട്ടുവളരെ ചെലുത്തേണ്ടതായുണ്ട്. മലദ്വാരത്തിൽക്കൂടി മുളങ്കുഴൽ അകത്തുകടത്തി വയറു കഴുകുന്നു. ലിംഗംവഴി നെയ്യും പാലും ഉള്ളിലേയ്ക്കു വലിച്ചെടുക്കുന്നു. ജിഹ്വാസിദ്ധിയും അഭ്യസിക്കുന്നു. ഇരുന്ന ഇരിപ്പിൽ ചിലപ്പോഴൊക്കെ മേലോട്ട് ഉയരുന്നു. അതെല്ലാം വായുവിൻെറ പണികളാണ്. ഒരാൾ കൺകെട്ടു കാണിച്ചുകാണിച്ച് നാക്ക് അണ്ണാക്കിൽ ഒട്ടിപ്പോയി. അതോടെ അയാളുടെ ശരീരം സ്തംഭിച്ചു. അയാൾ മരിച്ചുപോയി എന്നാളുകൾ കരുതി. അവർ അയാളെ കുഴിച്ചുമൂടി. അനേകവർഷം അയാളങ്ങനെ കിടന്നു. വളരെക്കാലത്തിനുശേഷം ശവക്കുഴി എങ്ങനെയോ പൊട്ടി. ആ മനുഷ്യന് പെട്ടെന്ന് ബോധം വീണു. ബോധം വന്നതോടെ അയാൾ വിളിച്ചുകൂകി: 'ഓടിവാ കൺകെട്ട്, ചാടിവാ കൺകെട്ട്!' (എല്ലാവരും ചിരിക്കുന്നു.) അതൊക്കെ വായുവിൻെറ ഏർപ്പാടാണ്.

വേദാന്തികൾ ഹഠയോഗം അംഗീകരിക്കുന്നില്ല. ഹഠയോഗവും രാജയോഗവും. രാജയോഗത്തിൽ, മനസ്സിൽക്കൂടി യോഗം പ്രാപിക്കുന്നു - ഭക്തികൊണ്ടും വിചാരംവഴിക്കും യോഗം പ്രാപിക്കുന്നു. ഈ യോഗമാണ് നല്ലത്. ഹഠയോഗം നന്നല്ല. കലികാലത്തിൽ ജനങ്ങൾ അന്നഗതപ്രാണരാണ്.

## അദ്ധ്യായം രണ്ട്

**ഗുരുദേവൻെറ തപസ്സ്**

ശ്രീരാമകൃഷ്ണദേവൻ സംഗീതശാലയ്ക്കു സമീപമുള്ള വഴിയിൽ നില്ക്കുന്നു. സംഗീതശാലയുടെ വരാന്തയുടെ ഒരു വശത്ത് വേലിക്കു പിറകിലായി മാസ്റ്റർ ഗാഢചിന്തയിൽ ആമഗ്നനായിരിക്കുന്നതുകണ്ടു. അദ്ദേഹം ഈശ്വരധ്യാനം ചെയ്കയായിരുന്നോ? ഗുരുദേവൻ മൂളിമരമൂട്ടിൽ പോയിട്ട്, കൈയ്കാൽമുഖം കഴുകി ഇതിലേ വന്നതാണ്.

ശ്രീരാമ: എന്ത്! ഇവിടെ വന്നുകൂടിയിരിക്കുന്നോ? നിനക്ക് ശീഘ്രം ഫലം കിട്ടും. അല്പം സാധന ചെയ്താൽ ഒരുവൻ വന്ന് 'ഇതിലേ ഇതിലേ' എന്നു പറഞ്ഞുതരും.

നടുങ്ങിക്കൊണ്ട് മാസ്റ്റർ ഗുരുദേവൻെറ നേരെ നോക്കിക്കൊണ്ടിരുന്നു. ഇനിയും ഇരുന്നിടത്തുനിന്നും എഴുനേറ്റില്ല.

ശ്രീരാമ: നിനക്കു സമയമായി. മുട്ട പൊട്ടാൻ സമയമാകാതെ തള്ളപ്പക്ഷി മുട്ട കൊത്തിപ്പൊട്ടിക്കയില്ല. ഞാൻ പറഞ്ഞുതന്നതു തന്നെയാണ് നിൻെറ ഇഷ്ടദേവത.

ഇതും പറഞ്ഞ് ഗുരുദേവൻ വീണ്ടും ഇഷ്ടദേവതയെന്തെന്നു പറഞ്ഞു

കൊടുത്തു.

ശ്രീരാമ: സകലരും വളരെയേറെ തപസ്സു ചെയ്യേണ്ടതായുണ്ടോ, ഇല്ല. എന്നാലെനിക്ക് വലിയ കഷ്ടതകൾ സഹിക്കേണ്ടതായ്വന്നു. മൺകട്ട തലയ്ക്കുവെച്ചുകൊണ്ട് തറയിൽ വീണു കിടന്നിരുന്നു. എങ്ങനെയോ ദിവസങ്ങൾ കടന്നുപോയി. 'അമ്മേ അമ്മേ' എന്നു മാത്രം വിളിച്ചുകൊണ്ടും കരഞ്ഞുകൊണ്ടുമിരുന്നു.

മാസ്റ്റർ ഏതാണ്ട് രണ്ടുവർഷമായി ഗുരുദേവൻെറ അടുക്കൽ വന്നുകൊണ്ടിരിക്കുന്നു. അദ്ദേഹം ഇംഗ്ലീഷ് പഠിച്ചിട്ടുണ്ട്. ഗുരുദേവൻ ചിലപ്പോഴൊക്കെ അദ്ദേഹത്തെ 'ഇംഗ്ലീഷ്മാൻ' എന്നു വിളിക്കാറുണ്ട്. കോളേജിൽപോയി എഴുത്തും വായനയും പഠിച്ചു. കല്യാണം കഴിച്ചിട്ടുണ്ട്. ഇപ്പോഴും ലൗകികമനുഷ്യൻ, അദ്ദേഹത്തിന് കേശവൻ മുതലായ പണ്ഡിതന്മാരുടെ പ്രസംഗങ്ങൾ കേൾക്കാനും പാശ്ചാത്യ ദർശനങ്ങളും ശാസ്ത്രങ്ങളും വായിക്കാനും ഇഷ്ടമായിരുന്നു. എന്നാൽ ഗുരുദേവൻെറ അടുക്കൽ വരാൻ തുടങ്ങിയതുമുതൽ പാശ്ചാത്യപണ്ഡിതന്മാരുടെ ഗ്രന്ഥങ്ങളും ഇംഗ്ലീഷിലോ അന്യഭാഷകളിലോ ഉള്ള പ്രസംഗങ്ങളും അദ്ദേഹത്തിനു വെറും പൊള്ളയായിത്തോന്നി. ഇപ്പോൾ, രാപകൽ ഗുരുദേവനെ കാണുകയും അദ്ദേഹത്തിൻെറ തിരുമുഖത്തുനിന്നുള്ള അരുളപ്പാടുകൾ കേൾക്കുകയും ചെയ്യാൻ മാത്രമേ ഇഷ്ടപ്പെടുന്നുള്ളു. ഈയിടെ അദ്ദേഹം ശ്രീരാമകൃഷ്ണൻെറ ഒരുപദേശം സർവ്വദാ ചിന്തിച്ചു കൊണ്ടിരുന്നു. 'സാധന ചെയ്താൽ ഈശ്വരനെ കാണാൻ സാധിക്കും,' എന്നും 'ഈശ്വരദർശനം മാത്രമാണ് മാനവജന്മത്തിൻെറ ഉദ്ദേശ്യം,' എന്നും ഗുരുദേവൻ പറഞ്ഞിരുന്നു.

ശ്രീരാമ: അല്പം സാധനചെയ്താൽ, 'ഇതിലേ ഇതിലേ' എന്നൊരാൾ പറഞ്ഞുതരും. ഏകാദശി നോല്ക്കു. നിങ്ങൾ എൻെറ സ്വന്തക്കാരനാണ്, ആത്മീയർ. അല്ലെന്നുവരികിൽ ഇത്രയേറെ എന്തിനിവിടെ വരുന്നു? കീർത്തനം കേട്ടുകൊണ്ടിരിക്കുമ്പോൾ രാഖാലിനെ വ്രജത്തിലെ ഗോപ ബാലന്മാരുടെ കൂട്ടത്തിൽ ഞാൻ കാണുകയുണ്ടായി. നരേന്ദ്രൻെറ നില വളരെ ഉയർന്നതാണ്; *ഹീരാനന്ദനും അങ്ങനെ തന്നെ. എന്തൊരു ബാലസ്വഭാവമാണദ്ദേഹത്തിന്! അദ്ദേഹത്തിൻെറ സ്വഭാവം എന്തു മധുരമെന്നോ? അദ്ദേഹത്തെയും കാണാനെനിക്ക് ആഗ്രഹമുണ്ട്.

(ഗൗരാംഗൻെറ പാർഷദന്മാർ - തുളസീകാനനം - മഥുരബാബു വിൻെറ സേവനം.)

ശ്രീരാമ: ഒരിക്കൽ ഞാൻ ചൈതന്യൻെറ അനുചരന്മാരെ കണ്ടു. ഭാവാവസ്ഥയിലല്ല, ഈ കണ്ണുകൊണ്ട്! ആ കാലത്ത് വെറും കണ്ണുകൊണ്ട് സർവ്വദർശനങ്ങളും കണ്ടിരുന്നു; എന്നാലിപ്പോൾ ഭാവാവസ്ഥയിൽ കാണുന്നു. വെറും കണ്ണുകൊണ്ട് ചൈതന്യദേവൻെറ അനുയായികളെ യെല്ലാം ഞാൻ കണ്ടു. അക്കൂട്ടത്തിൽ നിന്നെയും ബലരാമനെയും

* സിൻഡിൽനിന്നുള്ള ഒരു ഭക്തൻ

കണ്ടതായി തോന്നുന്നു. ചിലയാളുകളെ കാണുമ്പോൾ ഞാൻ ഞെട്ടിയെഴുന്നേല്ക്കുന്നത് എന്തുകൊണ്ടാണെന്നറിയാമോ? വളരെക്കാലം കഴിഞ്ഞ് സ്വജനങ്ങളെ കാണുമ്പോൾ ഇങ്ങനെ സംഭവിക്കും.

അമ്മയോട് ഞാൻ കേണിരന്നു: 'അമ്മേ, ഭക്തന്മാരെ കാണാഞ്ഞ് എന്റെ പ്രാണൻ പോകുന്നു. അവരെ ഉടനടി എനിക്കു കൊണ്ടുത്തരൂ.' അക്കാലത്ത് ഞാൻ എന്തെന്താഗ്രഹിച്ചുവോ അതപ്പടി സംഭവിക്കാറുണ്ട്.

പഞ്ചവടിയിൽ ഞാനൊരു തുളസിത്തോട്ടമുണ്ടാക്കി, ജപവും ധ്യാനവും ചെയ്യാമല്ലോ എന്നു കരുതിക്കൊണ്ട്. ചുറ്റിനും മുളകൊണ്ടു വേലികെട്ടണമെന്ന് വലിയ ആഗ്രഹംതോന്നി. കുറേക്കഴിഞ്ഞപ്പോൾ കാണാം, വേലിയേറ്റത്തിൽ ഒരു കെട്ടു മുളയും കുറെ കയറും ശരിക്കു പഞ്ചവടിയുടെ നേർക്കു വന്നടിഞ്ഞിരിക്കുന്നു. അമ്പലത്തിലെ ഒരു ചുമട്ടുകാരൻ അതു കണ്ടെത്തി. അയാൾ തുള്ളിച്ചാടി വന്ന് എന്നോടു വിവരം പറഞ്ഞു.

ആ അവസ്ഥ വന്നതിനുശേഷം എനിക്ക് പൂജിക്കാൻ വയ്യാതായി. ഞാനമ്മയോടു പറഞ്ഞു: 'അമ്മേ എന്നെയാരു നോക്കും? തന്നെത്താൻ കൊണ്ടുനടക്കാനുള്ള ശക്തിയെനിക്കില്ല. അവിടുത്തെ കഥകൾ കേൾക്കാനാഗ്രഹമുണ്ട്. ഭക്തന്മാർക്ക് ആഹാരംകൊടുക്കാനാഗ്രഹമുണ്ട്. ആരെങ്കിലും അടുത്തുവന്നുപെട്ടാൽ അല്പം വല്ലതും സഹായിച്ചാൽ കൊള്ളാമെന്നുണ്ട്. അമ്മേ, ഇതെല്ലാം എങ്ങനെ നടക്കും? അമ്മേ, ഒരു പണക്കാരനെ എനിക്കു തരൂ.' അതുകൊണ്ടാണ് മഥുരബാബു ഇത്രയൊക്കെ സേവ ചെയ്തത്.

ഞാൻ പിന്നെയും പറഞ്ഞു: 'അമ്മേ, എനിക്ക് തീർച്ചയായും മക്കളുണ്ടാവില്ല. എന്നാൽ ശുദ്ധനും ഭക്തനുമായ ഒരു ബാലൻ എപ്പോഴും എന്നോടൊപ്പം ഉണ്ടായാൽ കൊള്ളാമെന്ന് എനിക്കാഗ്രഹമുണ്ട്. അങ്ങനെയുള്ള ഒരു പയ്യനെ എനിക്കു തരു.' അതിനാലാണ് രാഖാൽ വന്നത്. എന്റെ സ്വന്തക്കാരിൽ ചിലർ എന്റെ അംശം, ചിലരെന്റെ കല.

ഗുരുദേവൻ വീണ്ടും പഞ്ചവടിയുടെ നേർക്കുപോകുന്നു. മാസ്റ്റർ കൂടെയുണ്ട്. വേറാരുമില്ല. ഗുരുദേവൻ ചിരിച്ചുകൊണ്ട് മാസ്റ്ററോട് ഓരോ കഥകൾ പറയുന്നു.

(പൂർവ്വകഥ - അദ്ഭുതമൂർത്തിദർശനം - വടവൃക്ഷത്തിന്റെ കൊമ്പ്.)

ശ്രീരാമ: (മാസ്റ്ററോട്) നോക്കു, ഒരുദിവസം, കാളീകോവിൽ മുതൽ പഞ്ചവടിവരെ വ്യാപിച്ചുനില്ക്കുന്ന ഒരദ്ഭുതമൂർത്തിയെ ഞാൻ കണ്ടു. നിനക്കിതിൽ വിശ്വാസമുണ്ടോ?

മാസ്റ്റർ ആശ്ചര്യസ്തബ്ധനായി നിന്നു. അദ്ദേഹം പഞ്ചവടിയുടെ കൊമ്പിൽനിന്ന് ഒന്നുരണ്ടു ഇല പറിച്ച് പോക്കറ്റിലിട്ടു.

ശ്രീരാമ: ആ കൊമ്പ് വീണിരിക്കണതു കണ്ടോ? അതിനു കീഴിൽ ഞാനിരിക്കാറുണ്ട്.

മാസ്റ്റർ: ഞാനിതിന്റെ ഒരു പച്ചക്കൊമ്പ് ഒടിച്ചുകൊണ്ടുപോയി, വീട്ടിൽ നട്ടുപിടിപ്പിച്ചിട്ടുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തിന്?

മാസ്റ്റർ: കണ്ടാൽ ആനന്ദമുണ്ടാവും. ഇതൊക്കെ തീരുമ്പോൾ ഇവിടമൊരു മഹാതീർത്ഥമായിത്തീരും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തുമാതിരി തീർത്ഥം? പാനിഹാട്ടിയുടെ മാതിരിയോ?

പാനിഹാട്ടിയിൽ വളരെ ആഘോഷമായി രാഘവപണ്ഡിതൻ ഉത്സവം കൊണ്ടാടാറുണ്ട്. ശ്രീരാമകൃഷ്ണൻ മിക്കവാറും എല്ലാ കൊല്ലവും ഈ ഉത്സവം കാണാൻ പൊയ്ക്കൊണ്ടിരുന്നു. സങ്കീർത്തനത്തിൽ പ്രേമാനന്ദമത്തനായി നൃത്തംവെയ്ക്കാറുണ്ട്. ഭക്തന്മാരുടെ അപേക്ഷ കേട്ട് അടങ്ങിയിരിക്കാനാവാതെ ചൈതന്യദേവൻ സ്വയം ആഗതനായി സങ്കീർത്തനമദ്ധ്യത്തിൽ സ്വകീയപ്രേമമയ മൂർത്തി പ്രദർശിപ്പിക്കാറുണ്ട്.

## അദ്ധ്യായം മൂന്ന്

### ഹരികഥാപ്രസംഗം

നേരം അന്തിയായി. ശ്രീരാമകൃഷ്ണൻ തൻെറ മുറിയിൽ ചെറിയ കട്ടിലിലിരുന്ന് ദേവീധ്യാനം ചെയ്യുന്നു. ക്രമേണ അമ്പലങ്ങളിൽ ദീപാരാധന ആരംഭിച്ചു. ശംഖുവിളിയും മണിയടിയും തുടങ്ങി. മാസ്റ്റർ ഇന്നുരാത്രി ഇവിടെ താമസിക്കും.

അല്പം കഴിഞ്ഞ് ഗുരുദേവൻ ഭക്തമാല വായിച്ചുകേൾപ്പിക്കാൻ പറഞ്ഞു. മാസ്റ്റർ വായിച്ചു:

ശ്രീ ജയമല്ലമഹാരാജാവിൻെറ ചരിത്രം.

ജയമല്ലൻ എന്നു പേരായി ശുദ്ധമാനസനായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിനു ശ്രീകൃഷ്ണനിൽ ഉണ്ടായിരുന്ന ഭക്തി അനിർവ്വചനീയമാകുന്നു. ഭക്തിയുടെ അംഗങ്ങളായ പൂജാദികളിൽ അദ്ദേഹം അതീവ നിഷ്ഠാവാനായിരുന്നു; അതിനൊന്നും വള്ളിപുള്ളി വ്യത്യാസം വരുത്തിയിരുന്നില്ല. അദ്ദേഹം പൂജിച്ചിരുന്ന ശ്രീവിഗ്രഹത്തിനു ശ്യാമളസുന്ദരനെന്നാണ് പേര്. അദ്ദേഹത്തിൻെറ പ്രപന്നനായ രാജാവ് അന്യദേവീദേവന്മാരെക്കുറിച്ച് ചിന്തിച്ചതേയില്ല. നേരം പത്തടിയാകുംവരെ തേവാരത്തിൽ കഴിച്ചിരുന്നു. പതിവുള്ളതു നടത്തണമെന്ന് വലിയ നിർബ്ബന്ധമായിരുന്നു. രാജ്യം പോയാലും ധനം പോയാലും വജ്രപാതമേറ്റാലും, എന്തുവന്നാലും, പൂജാസമയത്ത് അങ്ങുമിങ്ങും തിരിയുകയില്ല. ഒരു ശത്രുരാജാവ് ഈ രഹസ്യം മനസ്സിലാക്കി. അയാൾ ആ തക്കംനോക്കി പോരിനെത്തി. രാജാവിൻെറ കല്പനയില്ലാതെ സൈന്യങ്ങൾക്കു യുദ്ധം ചെയ്യാൻ നിർവ്വാഹമുണ്ടായിരുന്നില്ല. അതിനാലവർ വെറുതെ നോക്കിനിന്നു. മെല്ലെ മെല്ലെ ശത്രുസേന കിടങ്ങുവരെ വന്നുചേർന്നു. എന്നിട്ടും രാജാവിൻെറ ചിത്തം അതിലൊന്നും പോയില്ല. രാജമാതാവു വന്ന് വലിയ ബഹളമെല്ലാം കൂട്ടി, പേടിച്ചു വിറച്ച് തലയടിച്ചു നിലവിളിച്ചു: 'എല്ലാം

പോയി, എല്ലാം തുലഞ്ഞു, എന്നിട്ടും നിനക്കൊരനക്കമില്ലെ'ന്നവൾ. ജയമല്ലൻ ചോദിച്ചു 'അമ്മേ, എന്തിനു ദുഃഖം! തന്നവൻ കൊണ്ടുപോകും, അതിനു ഞാനെന്തു ചെയ്യും? അവൻ തന്നാൽ ആർക്കും കൊണ്ടുപോകാനാവില്ല. അവനെന്നെ കാക്കും. എൻെറ ഉദ്യമംകൊണ്ടെന്തു കാര്യം?' ആ സമയത്ത് ശ്യാമളസുന്ദരൻ അസ്ത്രവുമേന്തി കുതിരമേലേറി പോരിനു പോയി. ഭക്തൻെറ വൈരിവർഗ്ഗത്തെ ഒറ്റയ്ക്കവൻ കൊന്നൊടുക്കി, തിരിച്ചെത്തി കുതിരയെ അടുത്തൊരിടത്തു ബന്ധിച്ചു. പൂജ തീർന്ന് നൃപതി പുറത്തു വന്നപ്പോൾ, കിതച്ച് വിയർപ്പണിഞ്ഞ് ചുട്ട നെടുവീർപ്പിടുന്ന കുതിരയെ കണ്ടു. 'എൻെറ അശ്വത്തിന്മേൽ സവാരി ചെയ്തവനാര്? അമ്പലത്തിൽ കൊണ്ടുവന്നതാര്?' എന്നു തേടി ജയമല്ലൻ. 'ആരു കയറി, ആരു കെട്ടി, എപ്പോഴെത്തി ഒന്നുമേതുമറിഞ്ഞില്ല ഞങ്ങളാരും,' എന്നു ഏവരുമുണർത്തി.

മന്നനു ചിന്താശതങ്ങൾ വളർന്നു
സന്ദേഹമോരോന്നുയർന്നങ്ങുവന്നു.
സൈന്യങ്ങളോടൊത്തു വേഗം നടന്നു
സംഗ്രാമഭൂമിയിൽ ചെന്നങ്ങു നിന്നു.

ശത്രുസൈന്യങ്ങൾ മരിച്ചുകിടപ്പു
ശത്രുരാജൻ മാത്രം ഏറ്റു നടപ്പു.
മന്നനെ കണ്ടവനോടിവന്നെത്തി
മുന്നിൽ തലകുനിച്ചേവമുണർത്തി:

'ഞാനൊന്നുണർത്തിച്ചുകൊള്ളുന്നു രാജൻ,
നൂനം ഭവാൻ താൻ ജയമല്ലമന്നൻ;
നിശ്ചയിച്ചോതിടാമിന്നവിടേയ്ക്കു
വിശ്വവിജയിയായുണ്ടൊരു യോധൻ.

ശ്യാമളസുന്ദരരൂപനാ യോധൻ
മാമകസൈന്യത്തെയാകെ മുടിച്ചോൻ;
എങ്കിലുമദ്ദിവ്യമംഗളരൂപ -
മെൻ കണ്ണിനെന്നുമൊരാനന്ദരൂപം.

ഇന്നോടെ ഞാനെൻെറ യുദ്ധക്കൊതിക -
ളൊന്നോടെ കൈവിട്ടിരിക്കുന്നു രാജൻ,
രാജ്യങ്ങൾ വേണ്ട ധനാദികൾ വേണ്ട
പ്രാജ്യനാ യോധനാരെന്നതേ വേണ്ടു.

ഇത്ഥം നൃപോക്തമാം ഭാഷിതം കേട്ടവാ -
റോർത്തു നിന്നീടിനാൻ ഭക്തനാം ഭൂമിപൻ.
ശ്യാമളസുന്ദരലീലകളാണിവ -
യാകവേയെന്നങ്ങറിഞ്ഞു നൃപോത്തമൻ.

ഭക്ത്യാ മുകുളിതഹസ്തനായമ്മാറു
പേർത്തുമൊഴുക്കിനാൻ നേത്രാംബുധാരയും.

ഭക്തപ്രിയനുടെ ലീലാവിശേഷങ്ങൾ
വ്യക്തമായ്ക്കണ്ടുള്ള ശത്രുരാജാവുടൻ,
ഭക്തോത്തമനാം ജയമല്ലമന്നൻെറ
ഭക്തിയെ പിന്നെയും വാഴ്ത്തിനിന്നീടിനാൻ

തന്നുടെ ഭക്തൻെറ സങ്കടം തീർക്കുവാ -
നന്നൊരു യോധനായ്തീർന്നൊരശ്യാമളൻ,
കോമളൻ ഗോപികാകാമുകനെന്നെയും
ആമയം തീർത്തു രക്ഷിച്ചുകൊള്ളേണമേ!

വായന കഴിഞ്ഞ് ഗുരുദേവൻ മാസ്റ്ററുമായി വർത്തമാനം പറഞ്ഞു. (ഭക്തമാല ഏകപക്ഷീയം - അന്തരംഗഭക്തനാര്? ജനകനും ശുകദേവനും.)

ശ്രീരാമ: നിനക്ക് ഇതിലെല്ലാം വിശ്വാസമുണ്ടോ? ഭഗവാൻ കുതിരപ്പുറത്തു കയറി ശത്രുസേനയെയെല്ലാം നശിപ്പിച്ചു എന്നൊക്കെ വിശ്വാസമുണ്ടോ?

മാസ്റ്റർ: ഭക്തൻ വ്യാകുലനായിട്ടു വിളിച്ചു എന്നൊക്കെ വിശ്വാസമുണ്ട്. ഭഗവാൻ സവാരി ചെയ്തുവരുന്നത് ശത്രുരാജാവ് വാസ്തവത്തിൽ കണ്ടോ എന്നൊന്നും എനിക്കു മനസ്സിലാക്കാനാകുന്നില്ല. ഭഗവാൻ അശ്വാരൂഢനായി വന്നെന്നും വരാം. എന്നാലും അവർ അദ്ദേഹത്തെ കണ്ടോ എന്തോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ആ പുസ്തകത്തിൽ ഭക്തന്മാരെക്കുറിച്ച് നല്ല കഥകളുണ്ട്. പക്ഷേ ഏകപക്ഷീയമാണത്. ഭിന്നാഭിപ്രായമുള്ളവരെ അതു നിന്ദിക്കുന്നു.

പിറ്റേന്നു രാവിലെ തോട്ടത്തിലെ വഴിയിൽ നിന്നുകൊണ്ട് ഗുരുദേവൻ സംഭാഷണം ചെയ്യുന്നു. മാസ്റ്റർ പറയുന്നു: 'എന്നാൽ ഞാനിവിടെ വന്നു താമസിച്ചുകൊള്ളാം.'

ശ്രീരാമ: ആട്ടെ, നിങ്ങളെല്ലാം ഇത്രയൊക്കെ ഇവിടെ വരുന്നു: എന്താണിതിനർത്ഥം? ആളുകൾ സജ്ജനങ്ങളെ ഏറിയാൽ ഒരു തവണ കാണാൻ പോകും. നിങ്ങൾ കൂടെക്കൂടെ വരുന്നു. എന്താണിതിൻെറ അർത്ഥം?

മാസ്റ്റർ മിണ്ടിയില്ല. ഗുരുദേവൻ സ്വയം ഉത്തരമരുളി.

ശ്രീരാമ: (മാസ്റ്ററോട്) അന്തരംഗസംഘത്തിൽ ഉൾപ്പെട്ടവരല്ലെങ്കിൽ വരുമോ? അന്തരംഗമെന്നാൽ സ്വന്തം. അവനവൻെറ ആളുകൾ, അച്ഛനും മക്കളും, ആങ്ങളയും പെങ്ങളുംപോലെ.

എല്ലാ കാര്യങ്ങളും ഞാൻ പറയുന്നില്ല. അതു ചെയ്താൽ നിങ്ങൾ പിന്നെ വരുമോ?

ശുകദേവനൊരിക്കൽ ബ്രഹ്മജ്ഞാനം നേടാനായി ജനകൻെറ അടുക്കൽ പോയി. 'ആദ്യം ദക്ഷിണ തരൂ' എന്ന് ജനകൻ. ശുകദേവൻ ചോദിച്ചു: 'ആദ്യംതന്നെ, ഉപദേശം കിട്ടുന്നതിനുമുമ്പേ, എങ്ങനെയാണ്

ദക്ഷിണ തരുന്നത്?' ജനകൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'നിനക്കു ബ്രഹ്മജ്ഞാനം കിട്ടിക്കഴിഞ്ഞാൽ പിന്നെ ഗുരു - ശിഷ്യബോധം ബാക്കി നില്ക്കുമോ? അതുകൊണ്ടാണ് ആദ്യംതന്നെ ദക്ഷിണയുടെ കാര്യം പറഞ്ഞത്.'

## അദ്ധ്യായം നാല്

**ഭക്തഹൃദയത്തിൽ**

ശുക്ലപക്ഷം; ചന്ദ്രനുദിച്ചു. മാസ്റ്റർ അമ്പലംവക പൂന്തോട്ടത്തിലെ നടപ്പാതയിൽ നടക്കുന്നു. വഴിയുടെ ഒരു വശത്ത് ശ്രീരാമകൃഷ്ണദേവൻെറ മുറി, സംഗീതശാല, ഇലഞ്ഞിമരങ്ങൾ, പഞ്ചവടി. മറുവശത്ത് പൂനിലാവിൽ തിളങ്ങുന്ന വിണ്ണോർനദി.

മാസ്റ്റർ തന്നെത്താൻ പറഞ്ഞു: 'ഈശ്വരനെ കാണാം എന്നത് സത്യംതന്നെയോ? ശ്രീരാമകൃഷ്ണദേവൻ അങ്ങനെ പറയുന്നു. അല്പ സ്വല്പം വല്ലതും ചെയ്താൽ ആരോ വന്ന് 'ഇതിലെ ഇതിലെ' എന്നു പറഞ്ഞുതരുമെന്ന് അദ്ദേഹമരുളുന്നു. ആവട്ടെ, കല്ല്യാണവും കഴിച്ചു, പിള്ളേരും പരാധീനവുമൊക്കെയായി. ഇതൊക്കെയാണെങ്കിലും അദ്ദേഹ ത്തെ പ്രാപിക്കാനൊക്കുമോ? (അല്പം ആലോചിച്ചശേഷം) തീർച്ചയായും സാധിക്കണം. അല്ലെങ്കിൽ ഗുരുദേവൻ എന്തിനിങ്ങനെ അരുളണം? അദ്ദേഹത്തിൻെറ കൃപയുണ്ടെങ്കിൽ എന്തുകൊണ്ടു സാധിക്കയില്ല?

ഈ പ്രപഞ്ചം എൻ്മുമ്പിൽ; സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ജീവൻമാർ, ചതുർവ്വിംശതിതത്ത്വങ്ങൾ, ഇവയെല്ലാം എങ്ങനെയുണ്ടായി? ഇവയുടെ കർത്താവാര്? ഞാൻ അദ്ദേഹത്തിൻെറ ആര്? ഇതൊന്നും അറിയാൻ കഴിഞ്ഞില്ലെങ്കിൽ ജീവിതം വൃഥാ.

മനുഷ്യരിൽ ഉത്തമനാണ് ശ്രീരാമകൃഷ്ണദേവൻ. ഇതുപോലൊരു മഹാപുരുഷനെ എൻെറ ജീവിതത്തിൽ ഇതുവരെയും കണ്ടിട്ടില്ല. അദ്ദേഹം തീർച്ചയായും ആ ഈശ്വരനെ കണ്ടിട്ടുണ്ട്. അല്ലെന്നു വരികിൽ രാപകൽ 'അമ്മേ അമ്മേ' എന്നു വിളിച്ച് ആരുടെ അടുക്കലാണ് വർത്തമാനം പറയുന്നത്? ഇല്ലെന്നുവരികിൽ അദ്ദേഹത്തിന് ഈശ്വരനോട് ഇത്ര പ്രേമം ഏതുവിധത്തിലുണ്ടായി? ബാഹ്യബോധശൂന്യനാകത്തക്ക ഭഗവത്പ്രേമം! സമാധിയിലാണ്ട് ജഡംപോലെ വാഴുന്നു! മാത്രമല്ല, ചിലപ്പോൾ പ്രേമോന്മത്തനായി ചിരിക്കുന്നു, കരയുന്നു; ആടുന്നു, പാടുന്നു!'

## അദ്ധ്യായം അഞ്ച്

1883 ഡിസംബർ 14, വെള്ളിയാഴ്ച

**ശ്രീരാമകൃഷ്ണദേവൻ ഭക്തൻമാരോടൊത്തു ദക്ഷിണേശ്വരത്ത്**

(മാസ്റ്റർ, രാമലാൽ, ശ്യാമഡാക്ടർ, കംസാരിപ്പാറയിലെ ഭക്തൻമാർ.)

അഗ്രഹായണമാസത്തിലെ പൂർണ്ണിമയും സംക്രാന്തിയും. നേരം ഏതാണ്ട് ഒമ്പതുമണി, രാവിലെ. ശ്രീരാമകൃഷ്ണദേവൻ തൻെറ മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ നില്ക്കുന്നു; രാമലാലനും അടുത്തുനില്ക്കുന്നുണ്ട്. രാഖാലും ലാട്ടുവും അങ്ങുമിങ്ങും നടക്കുന്നു. മാസ്റ്റർ വന്ന് ദണ്ഡനമസ്കാരം ചെയ്തു.

ഗുരുദേവൻ ചോദിച്ചു: 'നീ വന്നോ? കൊള്ളാം. ഇന്നൊരു നല്ല ദിവസമാണ്.' മാസ്റ്റർ ഗുരുദേവൻെറയടുക്കൽ താമസിച്ച് സാധനയനുഷ്ഠിക്കാൻ പോകയാണ്. കുറച്ചെന്തെങ്കിലും ചെയ്താൽ, 'ഇതിലേ ഇതിലേ' എന്നൊരാൾ പറഞ്ഞുതരും എന്ന് ഗുരുദേവൻ പറഞ്ഞിരുന്നു.

'ഇവിടെ അതിഥിശാലയിൽനിന്നും ദിവസവും നീ ആഹാരം കഴിക്കുന്നത് ഉചിതമല്ല. ഇത് ഭിക്ഷുക്കൾക്കും പാവങ്ങൾക്കും വേണ്ടിയുള്ളതാണ്. നിനക്ക് അരിവെയ്ക്കാൻ ഒരാളെക്കൂടി കൊണ്ടു വരണം,' എന്ന് ഗുരുദേവൻ പറഞ്ഞിട്ടുണ്ടായിരുന്നു. അതുകൊണ്ട് കൂടെ ഒരാളും കൂടിയുണ്ട്.

അരിവെയ്ക്കാനുള്ള ഇടം പറഞ്ഞുകൊടുത്തു. കഴിയ്ക്കാൻ പാലു വേണം. അതിന് പാൽക്കാരനോട് പറഞ്ഞു ഏർപ്പാടുചെയ്യാൻ ഗുരുദേവൻ രാമലാലനെ ശട്ടംകെട്ടി.

ശ്രീ രാമലാലൻ അദ്ധ്യാത്മരാമായണം വായിക്കുന്നു, ഗുരുദേവൻ കേൾക്കുന്നു. മാസ്റ്ററും കേൾക്കുന്നുണ്ട്.

ശ്രീരാമചന്ദ്രൻ സീതയെ വേട്ടുകൊണ്ട് അയോദ്ധ്യയ്ക്കു വരികയായിരുന്നു. വഴിക്ക് പരശുരാമനുമായി കണ്ടുമുട്ടി. രാമൻ ഹരചാപം മുറിച്ചു എന്നു കേട്ടു പരശുരാമൻ വഴിയിൽവെച്ച് വലിയ ബഹളംകൂട്ടി. ദശരഥൻ പേടിച്ചരണ്ടു. പരശുരാമൻ വേറൊരു വില്ലെടുത്തു രാമൻെറ നേരെ നീട്ടി, അതു കുലയേറ്റാൻ ആവശ്യപ്പെട്ടു. രാമൻ മെല്ലെ ചിരിച്ചുകൊണ്ട് ഇടംകൈകൊണ്ടു വില്ലെടുത്തു കുലയേറ്റി ഞാണൊലിയിട്ടു. വില്ലിൽ അമ്പു തൊടുത്തുകൊണ്ട്, എങ്ങോട്ടാണ് അമ്പയയ്ക്കേണ്ടത് എന്ന് പരശുരാമനോടു ചോദിച്ചു. പരശുരാമൻെറ ദർപ്പം തകർന്നു. അദ്ദേഹം ശ്രീരാമനെ പരബ്രഹ്മമെന്നറിഞ്ഞ് സ്തോത്രം ചെയ്തു.

പരശുരാമൻെറ സ്തുതി കേട്ടുകൊണ്ടിരിക്കെ ഗുരുദേവൻ ഭാവാവിഷ്ടനായി. ഇടയ്ക്കിടയ്ക്ക് രാമനാമം മധുരസ്വരത്തിൽ ഉച്ചരിച്ചു.

ശ്രീരാമ: (രാമലാലനോട്) ഗുഹനെക്കുറിച്ച് കുറച്ചു വായിക്കൂ. കേൾക്കട്ടെ.

രാമചന്ദ്രൻ പിതൃവാക്യപരിപാലനത്തിനായി വനത്തിൽ എത്തിയപ്പോൾ നിഷാദരാജനായ ഗുഹൻ നടുങ്ങിപ്പോയി. രാമലാലൻ ഭക്തമാല വായിച്ചു:

> കണ്ണുനീർ കെട്ടിയിടറും കണ്ഠം
> കണ്ണുനീർ തൂകുമിരുമിഴികൾ,
> കിടുകിടായെന്നു വിറയ്ക്കുമുള്ളം
> തറതറച്ചുള്ളൊരു നോട്ടവുമായ്,

നാവികരാജൻ ഗുഹനവിടെ
നില്ക്കുകയാണൊരു പാവപോലെ.
ശ്രീരാമചന്ദ്രൻ വിളിച്ചു, പക്ഷേ
തീരെയിളകീലടുത്തു ചെല്ലാൻ.

അനന്തരം മെല്ലെമെല്ലെ രാമസമീപം ചെന്ന് തൻെറ ഗൃഹത്തിലേയ്ക്കു ക്ഷണിച്ചു. രാമചന്ദ്രൻ ഗുഹനെ മിത്രമായി സ്വീകരിച്ച് ആലിംഗനം ചെയ്തു. ഗുഹനപ്പോൾ രാമന് ആത്മസമർപ്പണം ചെയ്തു.

ചൊന്നാൻ ഗുഹൻ - 'പ്രിയമിത്രമേ, ഞാ -
നെന്നുയിർമെയ്യുമർപ്പിപ്പു നിന്നിൽ,
നീയുതാനെൻ പ്രാണനെൻ മനവു -
മായുരാദ്യർത്ഥവിഭൂതിയും നീ;

ചിത്സുഖഭുക്തിയും മുക്തിയും നീ;
മത്ശുഭകാര്യങ്ങളൊക്കെയും നീ;
എന്തിന്നധികമോതുന്നതീവ
സന്തതമെന്നും ഞാൻ നിന്നടിമ.

നിൻെറ വിപത്തുകേട്ടെൻെറയുള്ളം
വെന്തുനീറുന്നു പിടഞ്ഞിടുന്നു.
എൻപ്രാണനങ്ങേയടിമലരിൽ
സംപ്രതി വെയ്പ്പു കൈക്കൊൾക വേഗം.'

ശ്രീരാമചന്ദ്രൻ പതിനാലു സംവത്സരം ജടാവല്ക്കലധാരിയായി വനത്തിൽ വാഴാൻ പോകുന്നുവെന്നു കേട്ട് ഗുഹനും ജടാവല്ക്കലങ്ങള ണിഞ്ഞു; ഫലമൂലങ്ങളല്ലാതെ വേറൊരാഹാരവും ഗുഹൻ കഴിച്ചില്ല. പതിന്നാലാംകൊല്ലം തികഞ്ഞിട്ടു രാമനെ കാണാഞ്ഞപ്പോൾ ഗുഹൻ അഗ്നി പ്രവേശം ചെയ്യാൻ പുറപ്പെട്ടു; അപ്പൊഴേയ്ക്കും ഹനുമാൻ വന്ന് വൃത്താന്തം അറിയിച്ചു. വാർത്തകേട്ട് ഗുഹൻ ആനന്ദസമുദ്രത്തിൽ മുങ്ങിക്കുളിച്ചു. രാമനും സീതയും പുഷ്പകവിമാനത്തിൽ വന്നുചേർന്നു.

അതുലഗുണഗണനിലയനാനന്ദവാരിധി
ഭക്തപ്രിയൻ പുരുഷോത്തമൻ രാഘവൻ,
പ്രിയമുടയ ഭക്തനാം ഗുഹനെയുടനന്തികേ
കണ്ടുകണ്ടേറ്റം പുളകിതഗാത്രനായ്;
ഉരുകൃപയൊടവനെയിരുകൈയ്കളാൽ ഗാഢ -
മാശ്ലേഷവും ചെയ്തു വാത്സല്യപൂർവ്വം തദാ,
അതു പൊഴുതിലവരിരുവരാനന്ദബാഷ്പങ്ങൾ
തൂകിനിന്നീടിനാർ; ധന്യനായ് ഭൃത്യനും.

(ശ്രീ കേശവസേനൻെറ യദൃച്ഛാലാഭം - ഉപായം - തീവ്രവൈരാഗ്യ വും സംസാരത്യാഗവും.)

ആഹാരത്തിനുശേഷം ശ്രീരാമകൃഷ്ണദേവൻ അല്പം വിശ്രമിച്ചു. മാസ്റ്റർ അടുത്ത് ഇരിപ്പുണ്ട്. ആ സമയത്ത് ശ്യാമഡാക്ടരും വേറേ ചിലരും

വന്നുചേർന്നു. ശ്രീരാമകൃഷ്ണദേവൻ എഴുന്നേറ്റിരുന്നു. സംഭാഷണം ആരംഭിച്ചു.

ശ്രീരാമ: എക്കാലവും കർമ്മം ചെയ്തുകൊള്ളണം എന്നില്ല. ഈശ്വരദർശനമുണ്ടായാൽ പിന്നെ കർമ്മം നില്ക്കയില്ല. കായുണ്ടായാൽ പൂവു താനേ കൊഴിഞ്ഞുപോകുന്നു. ഈശ്വരലാഭം ഉണ്ടായ ആൾക്ക് സന്ധ്യാദികർമ്മങ്ങൾ ചെയ്യാനാവില്ല, സന്ധ്യ ഗായത്രിയിൽ ലയിക്കുന്നു. അപ്പോൾ ഗായത്രി ജപിച്ചാൽ മതി. പിന്നെ ഗായത്രി ഓംകാരത്തിൽ ലയിക്കുന്നു. അപ്പോൾ പിന്നെ ഗായത്രിയും ജപിക്കേണ്ടതില്ല. അപ്പോൾ 'ഓം' മാത്രം ജപിച്ചാൽ മതി. സന്ധ്യാദി കർമ്മങ്ങൾ എത്ര നാളത്തേയ്ക്ക്? ഹരിനാമമോ രാമനാമമോ ചൊല്ലുമ്പോൾ രോമാഞ്ചവും ബാഷ്പവർഷവും ഉണ്ടാവാത്ത കാലത്തോളം. കാശു കിട്ടാനും കേസു ജയിക്കാനും വേണ്ടി ആളുകൾ പൂജാദികൾ നടത്തുന്നു. അതൊന്നും നന്നല്ല.

ഒരു ഭക്തൻ: സകലമാനപേരും കാശിനുവേണ്ടി പാടുപെടുന്നതായി കാണുന്നുണ്ടല്ലൊ. കേശവസേനൻ എന്തിനാണ് മകളെ രാജാവിനു കല്യാണം കഴിച്ചുകൊടുത്തത്?

ശ്രീരാമ: കേശവൻെറ സംഗതി വേറെ. യഥാർത്ഥഭക്തന്, അയാൾ പ്രയത്നിച്ചില്ലെങ്കിലും, വേണ്ടതെല്ലാം ഈശ്വരൻ സമ്പാദിച്ചുകൊടുക്കും. ശരിക്കും രാജാവിൻെറ മകനാണെങ്കിൽ അടുത്തൂൺ കിട്ടും. വക്കീലുകിക്കീലിൻെറ കാര്യമല്ല ഞാൻ പറയണത് - അവർ കഷ്ടപ്പെട്ട്, ആളുകൾക്കടിമപ്പെട്ട് പണം നേടുന്നു. ഞാൻ യഥാർത്ഥ രാജപുത്രൻെറ കാര്യമാണ് പറഞ്ഞത്. ആശയൊന്നുമില്ലാത്തവന് കാശും വേണ്ട. കാശു താനേ വന്നോളും, ഗീതയിൽ യദൃച്ഛാലാഭസന്തുഷ്ടനെന്ന് അത്തരം ഭക്തനെ പറയുന്നു. യാതൊരു തരം കാമനയുമില്ലാത്ത ഉത്തമബ്രാഹ്മണന് ഒരു തോട്ടിയുടെ വീട്ടിൽനിന്നുപോലും ആഹാരം സ്വീകരിക്കാം. അദ്ദേഹം ആശിക്കുന്നില്ല. എന്നാൽ തനിയെ വരുന്നു.

ഒരു ഭക്തൻ: ലോകത്തിൽ എങ്ങനെയാണ് ജീവിക്കേണ്ടത്?

ശ്രീരാമ: ചേർമീനിൻെറ മാതിരി ജീവിക്കണം. സംസാരത്തിൽനിന്നും വേറിട്ട് ഏകാന്തത്തിൽ പോയി ഈശ്വരചിന്ത ഇടയ്ക്കിടയ്ക്ക് ചെയ്താൽ ഭക്തിയുണ്ടാകും. അപ്പോൾ നിർലിപ്തനായിട്ട് ജീവിക്കാൻ കഴിയും. ചേറുണ്ട്; ചേറിനകത്ത് താമസിക്കണം, എന്നാലും മേത്ത് ചെളി പുരളുകയില്ല. അയാൾ അനാസക്തനായി ലോകത്തിൽ വസിക്കുന്നു.

മാസ്റ്റർ വളരെ ശ്രദ്ധിച്ച് എല്ലാം കേട്ടുകൊണ്ടിരിക്കുന്നതായി ഗുരുദേവൻ കണ്ടു.

ശ്രീരാമ: (മാസ്റ്ററെ നോക്കിക്കൊണ്ട്) തീവ്രവൈരാഗ്യമുണ്ടെങ്കിൽ ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. തീവ്രവൈരാഗ്യമുള്ളവന് സംസാരം ദാവാനലനായിത്തോന്നും, കത്തിയെരിയുന്നു! ഭാര്യയെയും മക്കളെയും കണ്ടാൽ പൊട്ടക്കിണറായി കരുതുന്നു. അത്തരം വൈരാഗ്യം ശരിക്കും ഉണ്ടായാൽ വീടു വെടിയുന്നു. അയാൾക്ക് വെറുതെ അനാസക്തമായി

ജീവിച്ചാൽ പോരാ.

കാമിനീകാഞ്ചനംതന്നെയാണ് മായ. മായയെ തിരിച്ചറിഞ്ഞാൽ, അവൾ സ്വയം നാണിച്ചോടും. ഒരാൾ കടുവത്തോലും പുതച്ചുകൊണ്ട് പേടികാട്ടി. 'എനിക്കു നിന്നെയറിയാം, നീ നമ്മുടെ ഹരി,' എന്നു പേടിക്കേണ്ടയാൾ പറഞ്ഞു. അതുകേട്ടു ചിരിച്ചുകൊണ്ട് അയാൾ വേറൊരുത്തനെ പേടിപ്പിക്കാൻ പോയി.

സ്ത്രീകളെല്ലാം ശക്തിസ്വരൂപിണികളാകുന്നു. ആദ്യാശക്തി തന്നെയാണ് സ്ത്രീകളായിട്ട്, സ്ത്രീരൂപം ധരിച്ചുവരുന്നത്. അദ്ധ്യാത്മരാമായണത്തിലുണ്ട് - നാരദാദികൾ രാമനെ സ്തുതിക്കുന്നു: 'അല്ലയോ രാമ, പുരുഷരൂപത്തിൽ കാണപ്പെടുന്നതെല്ലാം അവിടുന്നും, നാരീരൂപത്തിൽ കാണപ്പെടുന്നതെല്ലാം സീതയുമാകുന്നു: ഇന്ദ്രൻ ഭവാൻ, ഇന്ദ്രാണി സീത. ശിവൻ ഭവാൻ, ശിവാനി സീത. നരൻ ഭവാൻ, നാരി സീത. എന്തിനേറെപ്പറയുന്നു - പുല്ലിംഗവാചകമെല്ലാമവിടുന്ന്; സ്ത്രീലിംഗവാചകം സമസ്തവും സീതയും.'

(ത്യാഗവും പ്രാരബ്ധവും. ഗുരുദേവൻ വാമാചാരസാധനയെ നിരാകരിക്കുന്നു.)

ശ്രീരാമ: (ഭക്തന്മാരോട്) വേണമെന്നുവെച്ചതുകൊണ്ടുമാത്രം ത്യജിക്കാനാവില്ല. പ്രാരബ്ധകർമ്മവും മറ്റുമുണ്ട്. ഒരു യോഗി ഒരിക്കൽ ഒരു രാജാവിനോടു പറഞ്ഞു: 'അങ്ങ് എന്നടുത്തിരുന്ന് ഈശ്വരധ്യാനം ചെയ്യുക.' രാജാവതിനു മറുപടി പറഞ്ഞു: 'സ്വാമിൻ, അതത്ര പറ്റിയെന്നു വരില്ല. എനിക്കിവിടെ പാർക്കാം. പക്ഷേ, എനിക്കിപ്പോഴും ഭോഗവാഞ്ഛയുണ്ട്. ഞാൻ ഈ കാട്ടിൽ വാണാൽ ഇവിടെയൊരു രാജ്യം ഉണ്ടാക്കിയെന്നും വന്നേക്കാം. എനിക്കിനിയും ഭോഗവാസനയുണ്ട്.'

നടവരപഞ്ജൻ കുട്ടിക്കാലത്ത് ഈ പറമ്പിൽ കാലിമേച്ചിരുന്നു. എന്നാലയാൾക്ക് ഒട്ടേറെ ഭോഗവാസനയുണ്ടായിരുന്നു. അതുകൊണ്ട് അയാളൊരു ആവണക്കെണ്ണക്കമ്പനി തുടങ്ങി ധാരാളം പണം സമ്പാദിച്ചു. ആലംബസാറിൽ അയാൾക്ക് നല്ല ആദായമുള്ള ഒരു ആവണക്കെണ്ണക്കച്ചവടമുണ്ട്.

സ്ത്രീകളെയും കൂടെ പാർപ്പിച്ച് സാധന നടത്തുന്ന ഒരു സമ്പ്രദായക്കാരുണ്ട്. കർത്താഭജസംഘത്തിലെ സ്ത്രീകളുടെയടുക്കൽ എന്നെയൊരിക്കൽ കൊണ്ടുപോയി. അവരെല്ലാം വന്ന് എൻെറ ചുറ്റുമിരുന്നു. ഞാൻ 'അമ്മേ അമ്മേ' എന്ന് അവരെ വിളിച്ചപ്പോൾ അവർ തമ്മിൽത്തമ്മിൽ, 'അദ്ദേഹം പ്രവർത്തകൻ: ഇനിയും മാർഗ്ഗം പരിചയമില്ല,' എന്നു പറയാൻ തുടങ്ങി. അവരുടെ സമ്പ്രദായത്തിൽ പ്രാരംഭാവസ്ഥയിൽ ഉള്ളവനെ പ്രവർത്തകനെന്നു പറയുന്നു. അതു കഴിഞ്ഞ് സാധകൻ; എല്ലാറ്റിനും ഒടുവിൽ സിദ്ധസിദ്ധൻ. ഒരു സ്ത്രീ ചെന്ന് വൈഷ്ണവചരണൻെറ അടുത്തിരുന്നു. അതിനെക്കുറിച്ചു ചോദിച്ചപ്പോൾ, 'ഇവൾക്ക് ബാലികാഭാവമാണ്' എന്ന് അദ്ദേഹം പറഞ്ഞു. സ്ത്രീയെ ഭാര്യയെന്നു കരുതുന്നതുകൊണ്ട് വേഗം വീഴ്ച വരുന്നു. മാതൃഭാവമാണ് ശുദ്ധഭാവം.

കംസാരിപ്പാറയിലെ ഭക്തൻമാർ എഴുന്നേറ്റ്, 'അപ്പോൾ ഞങ്ങൾ വരട്ടെ, ദേവിയേയും മറ്റു ദേവൻമാരേയും ദർശനം ചെയ്യട്ടെ,' എന്നു പറഞ്ഞു പുറപ്പെട്ടു.

## അദ്ധ്യായം ആറ്

### വ്യാകുലതയും ഈശ്വരലാഭവും

മാസ്റ്റർ പഞ്ചവടിയിലും അമ്പലവളപ്പിലുമൊക്കെ ഒറ്റയ്ക്കു നടക്കുന്നു. കുറഞ്ഞൊരു സാധന ചെയ്താൽ ഈശ്വരനെ ദർശിക്കാൻ സാധിക്കും എന്ന് ഗുരുദേവൻ പറയുകയുണ്ടായി. മാസ്റ്റർ അതിനെക്കുറിച്ച് ആലോചിക്കുകയാണോ?

പിന്നെ തീവ്രവൈരാഗ്യത്തിൻെറ സംഗതിയും; മായയെ തിരിച്ചറിഞ്ഞാൽ അവൾ താനേ പാഞ്ഞുപോകും എന്നതിനെപ്പറ്റിയുമെല്ലാം ആലോചിക്കുന്നു.

നേരമേതാണ്ട് മൂന്നരമണിയായി. ശ്രീരാമകൃഷ്ണദേവൻെറ മുറിയിൽ വീണ്ടും ചെന്നിരുന്നു. *ബ്രൗട്ടൺ ഇൻസ്റ്റിറ്റ്യൂഷനിലെ ഒരദ്ധ്യാപകൻ ഏതാനും വിദ്യാർത്ഥികളെയും കൂട്ടിക്കൊണ്ട് ഗുരുദേവനെ കാണാൻ വന്നുചേർന്നു. ഗുരുദേവൻ അവരുമായി സംഭാഷണം തുടങ്ങി. അദ്ധ്യാപകൻ ഇടയ്ക്കിടെ ഓരോ ചോദ്യം ചോദിച്ചുകൊണ്ടിരുന്നു. പ്രതിമാപൂജയെക്കുറിച്ച് സംഭാഷണം നടക്കുന്നു.

ശ്രീരാമ: (അദ്ധ്യാപകനോട്) പ്രതിമാപൂജയിൽ തെറ്റെന്താണ്? 'അസ്തി, ഭാതി, പ്രിയങ്ങൾ' ഉള്ളിടത്ത് ബ്രഹ്മത്തിൻെറ പ്രകാശമുണ്ട് എന്ന് വേദാന്തം പറയുന്നു. അതിനാൽ ബ്രഹ്മമല്ലാതെ ഒന്നുമില്ല.

പിന്നെ നോക്കു, ചെറിയ പെൺകിടാങ്ങൾ പാവകളി എത്രനാൾ നടത്തും? വിവാഹം ചെയ്ത് ഭർത്താവിനോടൊത്തു പാർക്കുന്നതുവരെ. വിവാഹത്തിനുശേഷം പാവകളെല്ലാം പെറുക്കി പെട്ടിയിലാക്കുന്നു. ഈശ്വരദർശനം സാധിച്ചാൽ പിന്നെ പ്രതിമാപൂജയുടെ ആവശ്യമെന്ത്?

മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ട് അദ്ദേഹം തുടർന്നു:

ശ്രീരാമ: അനുരാഗം ഉദിച്ചാൽ ഈശ്വരലാഭം ഉണ്ടാകുന്നു. തീവ്രമായ വ്യാകുലത വേണം. വലിയ വ്യാകുലതയുണ്ടായാൽ മനസ്സ് പൂർണ്ണമായും ഈശ്വരനിലേയ്ക്കു പോകുന്നു.

(ശിശുസഹജമായ വിശ്വാസവും ഈശ്വരലാഭവും. ഗോവിന്ദസ്വാമി - ജടിലബാലൻ.)

ശ്രീരാമ: ഒരാൾക്ക് ഒരു മകളുണ്ടായിരുന്നു. വളരെ ചെറുപ്പത്തിലേ മകൾ വിധവയായിപ്പോയി. ഭർത്തൃമുഖം ഒരിക്കലും കണ്ടിട്ടില്ല. മറ്റു കുട്ടികളുടെ ഭർത്താക്കൻമാർ വരുന്നതു കാണാറുണ്ട്. അവളൊരു നാൾ

* Broughton Institution

അച്ഛനോടു ചോദിച്ചു: 'അച്ഛാ, എൻെറ ഭർത്താവെവിടെ?' 'ഗോവിന്ദനാണ് നിൻെറ ഭർത്താവ്. അദ്ദേഹത്തെ വിളിച്ചാൽ അദ്ദേഹം ദർശനമരുളും,' എന്നു പറഞ്ഞു അച്ഛൻ. ഇതുകേട്ട് മകൾ മുറിയിൽ പോയി വാതിലടച്ച്, ഗോവിന്ദനെ വിളിച്ചുകരഞ്ഞു: 'ഓ ഗോവിന്ദ, നീ വായോ! എനിക്കു ദർശനം തായോ! നീയെന്താണ് വരാത്തത്?' ആ ചെറുപൈതലിൻെറ കരച്ചിൽ കേട്ട് ഭഗവാന് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹമവൾക്കു ദർശനം കൊടുത്തു.

ശിശുവിനെപ്പോലെയുള്ള വിശ്വാസം. ഒരു ശിശു അമ്മയെ കാണാൻ എമ്മാതിരി വ്യാകുലപ്പെടുമോ അമ്മാതിരിയുള്ള വ്യാകുലത വേണം. ഈ വ്യാകുലതയുണ്ടായാൽ അരുണോദയമായി. അതു കഴിഞ്ഞാൽ സൂര്യൻ ഉദിക്കും. ഈ വ്യാകുലതയ്ക്കുശേഷം ഈശ്വരദർശനമുണ്ടാകുന്നു.

ജടിലബാലൻെറ ഒരു കഥയുണ്ട്. അവൻ പള്ളിക്കൂടത്തിൽ പൊയ്ക്കൊണ്ടിരുന്നു. കുറച്ചൊരു കാട്ടുവഴിയിൽക്കൂടി വേണ്ടിയിരുന്നു പള്ളിക്കൂടത്തിൽ പോകാൻ. അതിനവനു പേടിയായിരുന്നു. അതേപ്പറ്റി ഒരു ദിവസം അമ്മയോടു പറഞ്ഞപ്പോൾ അമ്മ ചോദിച്ചു: 'നീയെന്തിനാ പേടിക്കണത്? നീ മധുസൂദനനെ വിളി.' മധുസൂദനൻ ആരാണെന്നു കുട്ടി ചോദിച്ചു. 'മധുസൂദനൻ നിൻെറ ചേട്ടൻ,' എന്നമ്മയും പറഞ്ഞു. എന്നിട്ടൊരു ദിവസം തനിയെ പൊയ്ക്കൊണ്ടിരിക്കെ പേടി തോന്നിയപ്പോൾ, അതനുസരിച്ച്, 'മധുസൂദനൻ ചേട്ടോ!' എന്നു വിളിച്ചു. ആരുമെങ്ങുമില്ല. അപ്പോളുറക്കെ കരയാൻ തുടങ്ങി: 'മധുസൂദനൻചേട്ടോ, ചേട്ടനെവിടെയാ? വായോ ചേട്ടാ, എനിക്ക് വല്ലാണ്ട് പേടിയാവ്ണു.' ഭഗവാനു പിന്നെ മിണ്ടാതിരിക്കാൻ കഴിഞ്ഞില്ല; മുമ്പിലെത്തി പറഞ്ഞു: 'ഇതാ ഇവിടെ ഞാൻ. നിനക്കെന്തിനു പേടി?' ഇതുംപറഞ്ഞ് കുട്ടിയെക്കൂട്ടി പള്ളിക്കൂടത്തിൻെറ വഴിവരെ എത്തിച്ചു; പോകുംപൊഴുതു പറഞ്ഞു: 'നീ വിളിക്കുമ്പോൾ ഞാൻ വന്നോളാം. ഭയമെന്തിന്?'

ഇതാണ് ബാലസഹജമായ വിശ്വാസം. ഇതുമാതിരി വ്യാകുലത വേണം.

ഒരു ബ്രാഹ്മണഗൃഹത്തിൽ ദേവപൂജ നടത്താറുണ്ട്. ഒരുദിവസം എന്തോ കാര്യവശാൽ അയാൾക്ക് വേറെങ്ങോ പോകേണ്ടുതുണ്ടായിരുന്നു. പോകാൻനേരത്ത് ഇളയ മകനോട്, 'ഇന്ന് നീ നിവേദ്യം കൊടുക്കണം, ദേവരെ ഊട്ടണം,' എന്നു പറഞ്ഞിട്ടുപോയി. കുട്ടി തേവർക്ക് നിവേദ്യം കൊണ്ടുവെച്ചു. തേവര് ഒന്നും മിണ്ടാതെ ചുമ്മാ ഇരിക്കുന്നുണ്ട്. മിണ്ടിയുമില്ല, ഉണ്ടുമില്ല. തേവര് ഉണ്ണാൻ എഴുന്നേല്ക്കുന്നുണ്ടോ എന്നു കുട്ടി വളരെനേരം കാത്തിരുന്നു നോക്കി. ദേവൻ എഴുന്നേറ്റുവന്ന് ആസനത്തിലിരുന്ന് ഊണു കഴിക്കും എന്നവൻ ശരിക്കും വിശ്വസിച്ചു. അവനപ്പോൾ വീണ്ടും വീണ്ടുമപേക്ഷിച്ചു: 'എൻെറ തേവരേ, വന്ന് ഊണു കഴിക്കൂ: നേരം വളരെ വൈകി. എനിക്കിനിയും കാത്തിരിക്കാനാവില്ല.' എന്നിട്ടും തേവരൊന്നും മിണ്ടിയില്ല. കുട്ടി കരയാനാരംഭിച്ചു. വീണ്ടുമപേക്ഷിച്ചു: 'പൊന്നു തേവരേ, അവിടുത്തെ ഊട്ടണമെന്നു പറഞ്ഞിട്ടാണ് അച്ഛൻ പോയത്. എന്താണവിടുന്നു വരാത്തത്? എന്താണു ഞാൻ തന്നാൽ

കഴിക്കാത്തത്?' നെഞ്ചുനൊന്തു കുറച്ചുനേരമിങ്ങനെ കരഞ്ഞു. ദേവന പ്പോൾ പുഞ്ചിരിയും പൊഴിച്ചുകൊണ്ട് പീഠത്തിൽ വന്നിരുന്ന് ഊണു കഴിക്കാൻ തുടങ്ങി. തേവരെ ഊട്ടിയിട്ട് കുട്ടി പൂജാമുറിയിൽ നിന്ന് പുറത്തുവന്നപ്പോൾ, വീട്ടിലെ ആളുകൾ, 'നിവേദ്യം കഴിഞ്ഞല്ലോ; അതെല്ലാമെടുത്തു പുറത്തുകൊണ്ടുവാ,' എന്നു പറഞ്ഞു. 'ഉവ്വ്, നിവേദ്യം കഴിഞ്ഞു: തേവരെല്ലാം കഴിച്ചു,' എന്നു പറഞ്ഞു കുട്ടി. 'അതെങ്ങനെ?' എന്നായി അവർ. കുട്ടി വളരെ നിഷ്കളങ്കമായി പിന്നെയും പറഞ്ഞു: 'തേവരൊക്കെ കഴിച്ചു.' അവരപ്പോൾ തേവാരപ്പുരയിൽ ചെന്നുനോക്കി. എല്ലാവരും ആശ്ചര്യപ്പെട്ടുപോയി.

അന്തിയാവാൻ ഇനിയും കുറെ പിടിക്കും. ശ്രീരാമകൃഷ്ണദേവൻ സംഗീതശാലയുടെ തെക്കുവശം നിന്നുകൊണ്ട് മാസ്റ്ററുമായി വർത്തമാനം പറയുന്നു. മുമ്പിൽ ഗംഗ. ശീതകാലം. ഗുരുദേവൻ സാൽവ പുതച്ചിട്ടുണ്ട്.

ശ്രീരാമ: ഉറങ്ങണതെവിടെയാ, പഞ്ചവടിയിലെ മുറിയിലോ?

മാസ്റ്റർ: സംഗീതശാലയുടെ മുകളിലത്തെ മുറി അവർ തരില്ലേ?

ഗുരുദേവൻ ഖജാൻജിയോട് മാസ്റ്ററുടെ കാര്യം പറയും: താമസി ക്കാൻ ഒരു മുറി ഏർപ്പാടു ചെയ്തുതരും. മാസ്റ്റർക്ക് സംഗീതശാലയുടെ മുകളിലത്തെ മുറി പിടിച്ചു. അദ്ദേഹം കവിഹൃദയൻ. സംഗീതശാലയിൽ നിന്നും, വിണ്ടലം, വിണ്ണാറ്, പൂനിലാവ്, പൂവാടി എല്ലാം കാണാം.

ശ്രീരാമ: തരാണ്ടെന്ത്? പഞ്ചവടിമുറിയുടെ കാര്യം പറഞ്ഞതിതു കൊണ്ടാണ്; അവിടെ എത്രയോ ഹരിനാമജപവും ഈശ്വരധ്യാനവും നടന്നിരിക്കുന്നു.*

## അദ്ധ്യായം ഏഴ്

### ജീവിതലക്ഷ്യം ഈശ്വരഭക്തി

ശ്രീരാമകൃഷ്ണദേവൻെറ മുറിയിൽ ധൂപം പുകച്ചു. ചെറുകട്ടിലിലി രുന്നുകൊണ്ട് ഗുരുദേവൻ ഈശ്വരധ്യാനം ചെയ്യുന്നു. മാസ്റ്റർ തറയിലി രിക്കുന്നുണ്ട്. രാഖാൽ, ലാട്ടു, രാമലാലൻ ഇവരും മുറിയിലുണ്ട്.

ഗുരുദേവൻ മാസ്റ്ററോടു പറയുന്നു: 'സംഗതിയിതാണ്. ഈശ്വരനിൽ ഭക്തി വളർത്തുക, അദ്ദേഹത്തെ സ്നേഹിക്കുക.' രാമലാലനോട് പാടാൻ പറഞ്ഞു. അദ്ദേഹം മധുരസ്വരത്തിൽ പാടി. ഗുരുദേവൻ ഓരോ പാട്ടിൻെറയും ആദ്യത്തെ വരി പാടിക്കൊടുത്തു.

ഗുരുദേവൻ പറഞ്ഞിട്ട് രാമലാലൻ ആദ്യം ഗൗരാംഗൻെറ സന്ന്യാസ ത്തെക്കുറിച്ചു പാടി:

എന്തൊരു ദൃശ്യമാണന്നു ഹാ, കണ്ടത -
ക്കേശവഭാരതിതൻ കുടീരത്തിൽ ഞാൻ!

---

* സാധനകാലത്ത് ശ്രീരാമകൃഷ്ണദേവൻ ഈ മുറിയിലിരുന്നു സാധനകൾ ചെയ്തിരുന്നു.

ഉല്ക്കടാനന്ദാശ്രുധാര പൊഴിച്ചതാ
നില്ക്കുന്നു ഗൗരാംഗനുജ്ജ്വലകാന്തിമാൻ.
ആയിരം കൈയ്വഴിയായൊഴുകീടുക -
യാണു തദ്ബാഷ്പമാം പുണ്യതീർത്ഥം തദാ.

ഭക്തിനിമഗ്നനായാനന്ദമത്തനായ്
പാടുന്നു, നൃത്തമാടുന്നു മധുരമായ്,
ഊഴിയിൽ വീണുരുളുന്നു, മെയ്യാകവേ
പൂഴിയണിഞ്ഞെഴുന്നേല്ക്കുന്നു പിന്നെയും,
ശ്രീഹരിനാമമുറക്കെ ജപിയ്ക്കുന്നു
സിംഹനാദത്താൽ മുഴക്കുന്നു വാനിടം;
പിന്നെയും ശാന്തനായേറ്റം വിനീതനായ്
ഖിന്നനായ് ചോദിപ്പു ഭക്തിയും മുക്തിയും.

ഇല്ലാ, ശിരസ്സിലിന്നില്ല തൻവാർമുടി;
എല്ലാമുപേക്ഷിച്ച സന്ന്യാസിയിന്നിവൻ.
ശാശ്വതപ്രേമദാഹത്താൽ പൊരികയാ -
ണീശ്വരപ്രേരിതനാ യുവകോമളൻ.
ചൈതന്യദേവനെപ്പിന്തുടർന്നബ്ഭക്തി-
ചൈതന്യമാധുരിയാസ്വദിച്ചന്വഹം
വീടുതോറുമലഞ്ഞീടുവാൻ മാത്രമാ -
ണീടുറ്റൊരാഗ്രഹം കൊള്ളുന്നു തന്മനം!

രാമലാലൻ പിന്നെ പാടി: ശചി കരഞ്ഞുകൊണ്ടു ചോദിച്ചു: 'ഗൗരാ, നിന്നെ വിട്ടെങ്ങനെ ഞാൻ ജീവിക്കും?'

ഗുരുദേവൻ ചൊല്ലി: 'ആ പാട്ടൊന്നു പാടൂ.'

മുക്തിനല്കാൻ മടിച്ചിടുന്നില്ല ഞാൻ
ഭക്തിനല്കാൻ മടിക്കുന്നു സാമ്പ്രതം.

എന്നിലൂന്നിടും ഭക്തിയാർന്നുള്ളവൻ
മന്നിതെന്നും ജയിച്ചിടും നിശ്ചയം.

രാധയെക്കാണുവാനേവർക്കുമാമോ?
രാധതൻ പ്രേമമേവർക്കുമുണ്ടാമോ?

നിത്യമാമദ്ധനം, ദിവ്യമാം പ്രേമം,
ലഭ്യമോ ഭൗതികസമ്പത്തിനാലേ?

ആരാധനയെന്യേ, സാധനയെന്യേ -
യാരാലുമപ്രാപ്യമാ നിധി നൂനം.

നൽത്തുലാമാസത്തിൽ ചോതിയും വാവു -
മൊത്ത ദിനത്തിൽ മഴത്തുള്ളിയൊന്നും

വീഴുകയില്ലല്ലോ മറ്റു കാലത്തിൽ
വീഴും മഴത്തുള്ളിയോടിടകൂടി.

അമ്മമാർ കുഞ്ഞിനെയൊക്കത്തുവെച്ചി -
ട്ട്'മ്പിളിയമ്മാവാ, വാ വാ! വിളിക്കും.

വഞ്ചിക്കാം കൊച്ചുകിടാങ്ങളെ;യെന്നാൽ
പുഞ്ചിരിതൂകി വിളങ്ങുമത്തിങ്കൾ

വിണ്ണിൽനിന്നേതുമിറങ്ങുമാറുണ്ടോ
മണ്ണിലേയ്ക്ക്? - ഇല്ല വരില്ലവനെന്നും!

കൈയിലൊരോമനയോടക്കുഴലും
വായ്മലരിൽച്ചെറുപുഞ്ചിരിയും!

പൂണ്ടൊളിയാലെ പാരിതു മുക്കി
നീലത്തിങ്കളുദിക്കുമ്പോൾ,

പാഴ്മഴമുകിലിൻ പുത്തൻമോടിയി -
ലാരു മയങ്ങാൻപോകുന്നു?

ഗുരുദേവൻ രാമലാലനോടു പിന്നെയും പറഞ്ഞു: "ആ പാട്ടൊന്നു പാടൂ: ഗൗരാ, നിത്യാ, നിങ്ങൾ സോദരരിരുവർ."

ധന്യരാകും സോദരരേ, ഗൗരാംഗാ, നിത്യാനന്ദാ, ഞാൻ
നിങ്ങളേറ്റം ദയാലുക്കളെന്നറിയുന്നേൻ.
ആകയാൽ ഞാൻ ഭവദീയദർശനാർത്ഥമിന്നു യുഷ്മത് -
പാവനസമീപത്തിപ്പോഴാഗതനായേൻ.
കാശീപുരിയിങ്കലിവൻ പോയിരുന്ന നാളിലന്നു
കാശീവിശ്വേശ്വരനെന്നോടരുളിച്ചെയ്തു.
ശചീമാതിൻ സദനത്തിൽ മനുഷ്യനായ് പരബ്രഹ്മം
അവതാരം ചെയ്തു വസിച്ചരുളുന്നെന്നായ്.
നിങ്ങൾ രണ്ടുപേരും സാക്ഷാൽ പരബ്രഹ്മമെന്ന തത്ത്വ -
മിങ്ങടിയൻ വഴിപോലെയറിഞ്ഞുവല്ലോ.
എത്രയോ സന്ന്യാസിമാരെ ദർശിച്ചേൻ ഞാനവർക്കൊന്നു
മത്രഭവാന്മാരെപ്പോലെ കരുണയില്ല.

ഗോകുലത്തിൽ പണ്ടു ബലരാമനായും കൃഷ്ണനായും
പ്രേഷ്ഠരാം രണ്ടാളു നിങ്ങൾ ജന്മമെടുത്തു.
പൗരാണികരൂപമിപ്പോൾ മറച്ചു, 'നദിയാ'തന്നിൽ
ഗൗരാംഗനിത്യാനന്ദരായവതരിച്ചു.
അമ്പാടിയിലന്നു മോദാൽ വിളയാടിനടന്നുള്ള
തമ്പുരാന്മാർ നിങ്ങളിപ്പോളിന്നിവിടത്തിൽ,
ഹരിനാമമേറ്റമേറ്റമുച്ചത്തിൽ ജപിച്ചുകൊണ്ടു
വെറും തറയിൽക്കിടന്നങ്ങുരുണ്ടീടുന്നു.
ഗോപസഖാക്കളോടൊത്തങ്ങുറക്കെച്ചിരിച്ചുകൊണ്ടു
ഗോകുലത്തിൽക്കളിയാടി ഭവാന്മാരന്നാൾ.

ഇന്നു നിങ്ങൾ ഹരിനാമം ജപിച്ചു ജപിച്ചങ്ങേറ്റം
ധന്യമാക്കുന്നുണ്ടീച്ചെറു നാദിയാദേശം.

ഗൗരാ, ഭവാനന്നത്തേതാം തനിനീലവർണ്ണമിപ്പോൾ
പാരം വിരുതോടേ നന്നായ് മറച്ചു; പക്ഷേ,
ഒരു വശത്തേയ്ക്കായല്പം മുഖം ചെരിച്ചുള്ള നിൻെറ
തിരനോട്ടം നീയാരെന്നു വെളിപ്പെടുത്തും.
പാപികൾപോലുമേ നിൻെറ നാമജാലം കീർത്തിക്കുമ്പോൾ
പാരാതെ വിമുക്തരായിത്തീരുന്നുവല്ലോ.
ആകയാലാശയ്ക്കിവന്നുമവകാശമുണ്ടെന്നോർത്ത -
ഞാത്മാർത്ഥമായ് നിന്നരികിലോടിയണഞ്ഞേൻ.
തൃപ്പാദത്തണലിലെനിക്കഭയം നല്കീടാൻ നാഥാ,
അല്പനാമടിയനിപ്പോൾ കേണപേക്ഷിപ്പൂ.

ജഗന്നാഥൻ മാധവനെന്നിരുപാപികളെ സ്വാമിൻ,
സദയമങ്ങുന്നു സമുദ്ധരിച്ചുവല്ലോ.
ഏവമെന്നേയുമങ്ങുന്നു കരുണ പൊഴിച്ചു നാഥാ,
ഏതുവിധത്തിലുമിപ്പോൾ കരകയറ്റൂ.
മൃതസഞ്ജീവനിയാകും ഹരിനാമമെല്ലാവർക്കും
മൃദുവായിച്ചെവികളിൽപ്പകർന്നുകൊണ്ടേ
സ്വന്തസഹോദരരെപ്പോൽ ചണ്ഡാളരെപ്പോലുമങ്ങു
തൻതിരുമാറിൽ ചേർക്കുന്നു കേട്ടിരിപ്പൂ ഞാൻ.

**ശ്രീരാമകൃഷ്ണദേവൻെറ ഭക്തന്മാരുടെ ഏകാന്തസാധന**

സംഗീതശാലയുടെ മുകളിലത്തെ മുറിയിൽ മാസ്റ്റർ തനിച്ചിരിക്കുന്നു. രാത്രി ഏറെയായി. ഇന്ന് അഗ്രഹായണപൂർണ്ണിമയാണ്. ആകാശവും ഗംഗയും കാളിക്കോവിലും ക്ഷേത്രശീർഷങ്ങളും ഉദ്യാന മാർഗ്ഗങ്ങളും പഞ്ചവടിയും ചന്ദ്രികയിൽ ആറാടുന്നു. മാസ്റ്റർ ഒറ്റയ്ക്കിരുന്ന് ശ്രീരാമ കൃഷ്ണദേവനെ ധ്യാനിക്കുന്നു.

നേരം വെളുപ്പിന് മൂന്നുമണിയോടടുത്തു. മാസ്റ്റർ എഴുന്നേറ്റു. വടക്ക് പഞ്ചവടിക്കു നേരെ പുറപ്പെട്ടു. ശ്രീരാമകൃഷ്ണൻ പഞ്ചവടിയുടെ കാര്യം പറഞ്ഞിരുന്നല്ലോ. ഇനി സംഗീതശാല പിടിക്കുന്നില്ല. പഞ്ചവടിയിലെ മുറിയിൽ താമസമാക്കാൻ മാസ്റ്റർ തീർച്ചയാക്കി.

നാലു ദിക്കും നിശ്ശബ്ദം. രാത്രി പതിനൊന്നു മണിക്ക് വേലിയേറ്റ മുണ്ടായി. ഇടയ്ക്കിടെ അലയൊലി കേട്ടിരുന്നു. മാസ്റ്റർ പഞ്ചവടിയുടെ നേരെ പൊയ്ക്കൊണ്ടിരുന്നു. അകലെനിന്നും ഒരു ശബ്ദം കേൾക്കായി. പഞ്ചവടിയിലെ ആൽത്തറയിൽനിന്നും ആരോ വ്യാകുലനായി, 'മധുസൂദനൻ ചേട്ടോ, അവിടുന്നെവിടെ?' എന്നിങ്ങനെ കേഴുന്നതു കേൾക്കായി.

ഇന്ന് വെളുത്തവാവ്. പേരാലിൻെറ കമ്പുകളുടേയും കൊമ്പുകളു ടേയും ഇടയ്ക്കുകൂടി തിങ്കൾക്കതിർ പതിക്കുന്നു. മാസ്റ്റർ കുറച്ചുകൂടി

മുന്നോട്ടുപോയി. കുറച്ചുദൂരം ചെന്നപ്പോൾ പഞ്ചവടിയുടെ നടുക്കു ഗുരുദേവൻെറ ഒരു ശിഷ്യൻ ഇരിക്കുന്നതു കണ്ടു. അദ്ദേഹമാണ് ഏകാന്തത്തിൽ 'മധുസൂദനൻചേട്ടോ, അവിടുന്നെവിടെ?' എന്ന് നിലവിളിച്ചിരുന്നത്. മാസ്റ്റർ നിശ്ശബ്ദം നോക്കിനിന്നു.

## അദ്ധ്യായം എട്ട്

1883 ഡിസംബർ 15, ശനിയാഴ്ച

### ശ്രീരാമകൃഷ്ണദേവൻ അന്തരംഗശിഷ്യന്മാരുമൊത്ത്

(പ്രഹ്ലാദചരിത്രശ്രവണവും ഭാവാവേശവും - യോഷിത്സംഗനിന്ദ.)

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് പൂർവ്വപരിചിതമായ മുറിയുടെ തറയിൽ ഇരുന്ന് പ്രഹ്ലാദചരിത്രം കേൾക്കുന്നു. മണി എട്ടായിരിക്കും. ശ്രീരാമലാലൻ ഭക്തമാലയിൽനിന്നും പ്രഹ്ലാദചരിത്രം വായിക്കുന്നു.

ഇന്ന് ശനിയാഴ്ച, അഗ്രഹായണത്തിലെ കൃഷ്ണപ്രതിപദം. മാസ്റ്റർ ദക്ഷിണേശ്വരത്ത് ഗുരുദേവൻെറ ചരണച്ഛായയിൽ പാർക്കുന്നു. അദ്ദേഹം ഗുരുദേവൻെറ സമീപമിരുന്ന് പ്രഹ്ലാദചരിത്രം കേൾക്കുന്നു. ശ്രീ രാഖാൽ, ലാട്ടു, ഹരീശൻ എന്നിവർ മുറിയ്ക്കകത്തുണ്ട്. ചിലർ ഇരുന്നു കേൾക്കുന്നു; ചിലർ വന്നുംപോയുമിരിക്കുന്നു. ഹസ്ര വരാന്തയിലുണ്ട്. പ്രഹ്ലാദചരിത്രം കഥ കേട്ടുകൊണ്ടിരിക്കെ ഗുരുദേവൻ ഭാവാവിഷ്ടനായി.

ഹിരണ്യകശിപുവിനെ കൊന്നശേഷം, നൃസിംഹത്തിൻെറ രുദ്രമൂർത്തി കണ്ടും സിംഹനാദം കേട്ടും പ്രളയകാലമോ എന്നു ഭയന്ന ബ്രഹ്മാദിദേവന്മാർ പ്രഹ്ലാദനെ നൃസിംഹത്തിൻെറ സമീപം അയച്ചു. പ്രഹ്ലാദൻ ബാലനെപ്പോലെ കീർത്തനം ചൊല്ലി. ഭക്തവത്സലൻ സസ്നേഹം പ്രഹ്ലാദൻെറ മേൽ നക്കി. ഗുരുദേവൻ ഭാവാവിഷ്ടനായിട്ടരുളി: 'ആഹാ! ആഹാ! ഭക്തൻെറ പേരിൽ എന്തൊരു വാത്സല്യം!' ഇതും പറഞ്ഞ് ഗുരുദേവൻ ഭാവസമാധിയിലായി. നിഷ്പന്ദം, കൺകോണിൽ ആനന്ദാശ്രു.

ഭാവാവസ്ഥ ശമിച്ചശേഷം ഗുരുദേവൻ ചെറുകട്ടിലിൽ ചെന്നിരുന്നു. മാസ്റ്റർ തറയിൽ അദ്ദേഹത്തിൻെറ പാദമൂലത്തിലിരിക്കുന്നു. ഗുരുദേവൻ മാസ്റ്ററുമായി സംഭാഷണം ചെയ്യുന്നു. ഈശ്വരമാർഗ്ഗത്തിൽ പ്രവർത്തിക്കുകയും അതേസമയം സ്ത്രീസംഗം ചെയ്യുകയും ചെയ്യുന്നവരുടെ പേരിൽ ഗുരുദേവൻ ക്രോധവും നിന്ദയും പ്രകാശിപ്പിച്ചു.

ശ്രീരാമ: ലജ്ജയാവുന്നില്ലേ? മക്കളായി. എന്നിട്ടും സ്ത്രീസംഗമോ! മൃഗങ്ങളെപ്പോലെ ജീവിക്കാൻ വെറുപ്പു തോന്നുന്നില്ലേ? തുപ്പൽ, ചോര, മലം, മൂത്രം ഇതിനോടൊന്നും വെറുപ്പു തോന്നുന്നില്ലേ? ഭഗവാൻെറ പാദപദ്മത്തെ ധ്യാനിക്കുന്നവന് പരമസുന്ദരിയായ രമണി പോലും ചുടലച്ചാമ്പലായിട്ടാണ് തോന്നുക. കൃമി, ചലം, മലം, കഫം എന്നുവേണ്ട നാനാതരം അശുദ്ധവസ്തുക്കൾ നിറഞ്ഞ, നശ്വരമായ ശരീരത്തെക്കൊണ്ട് ആനന്ദംകൊള്ളുകയോ? നാണമാവുന്നില്ലേ?

**ഗുരുദേവൻെറ പ്രേമാനന്ദവും കാളീദേവിയുടെ പൂജയും**

മാസ്റ്റർ മിണ്ടാതെ തലയും താഴ്ത്തിയിരുന്നു. ശ്രീരാമകൃഷ്ണദേവൻ വീണ്ടുമരുളി.

ശ്രീരാമ: ഈശ്വരപ്രേമത്തിൻെറ ഒരു കണികയെങ്കിലും കിട്ടിയിട്ടുള്ളവന് കാമിനീകാഞ്ചനം അതിതുച്ഛമായിത്തോന്നും. കല്ക്കണ്ടസർവ്വത്തു കിട്ടിയാൽ ചക്കരവെള്ളം നിസ്സാരമായിത്തോന്നും. വ്യാകുലതയോടെ ഭഗവാനോടപേക്ഷിച്ചാൽ, അദ്ദേഹത്തിൻെറ നാമങ്ങളും ഗുണങ്ങളും സർവ്വദാ കീർത്തനം ചെയ്താൽ, ക്രമേണ, അദ്ദേഹത്തിൽ അത്തരം പ്രേമമുദിക്കും.

ഇതുമാതിരി പ്രേമോന്മത്തനായി ഗുരുദേവൻ മുറിക്കുള്ളിൽ ആടിപ്പാടി നടന്നു.

ഗംഗതൻ പാവനതീരത്തിൽനിന്നു -
മെങ്ങുമുയർന്നുയർന്നാഞ്ഞടിയ്ക്കുന്നു,
മോഹനം വിശ്വൈകമോഹനമാകും
ശ്രീഹരിനാമത്തിൻ ഗാനതരംഗം
പാടുവതാ? - രില്ല സംശയമേതും
നീടുറ്റ ഭക്തിതൻ ദാതാവു 'നിത്തായ്'
വന്നുപോയ് വന്നുപോയ് - ഇല്ലായ്കിലെമ്മ -
ട്ടിന്നു നിലനിൽപു മാമകപ്രാണൻ!

പത്തു മണിയോടടുത്തു. രാമലാലൻ കാളീക്ഷേത്രത്തിൽ ദേവിയുടെ പൂജ യഥാവിധി നിർവ്വഹിച്ചു. ഗുരുദേവൻ ദേവീദർശനത്തിനായി ദേവീ സന്നിധിയിലേയ്ക്കു പോയി. മാസ്റ്ററും കൂടെയുണ്ട്. ഗുരുദേവൻ ശ്രീകോവി ലിൽ കടന്ന് പൂജകാസനത്തിലിരുന്നു. ഒന്നു രണ്ടു പൂവെടുത്ത് അമ്മയുടെ അടിമലരിലർപ്പിച്ചു. ഒരു പൂവെടുത്തു മുടിയിൽ ചൂടി ധ്യാനത്തിലേർപ്പെട്ടു. ദേവിയെക്കുറിച്ച് ഒരു കീർത്തനം ചൊല്ലി:

ഭവഗേഹിനി, നിൻെറ പുണ്യമാം തിരുനാമം
ഭയനാശിനിയെന്നു കേട്ടിരിയ്ക്കുന്നു ദേവി!
അതിനാൽത്താനെൻ ഭാരമർപ്പിച്ചേനമ്മേ, നിന -
ക്കിതിലില്ലിനിയെനിയ്ക്കാകുലഭാവം തെല്ലും.
കരയേറ്റുക നന്നായാഴ്ത്തുക ഭവാബ്ധിയി -
ലിതുരണ്ടുമേ ദേവി, നിന്നിച്ഛയ്ക്കധീനം താൻ.

ഗുരുദേവൻ അമ്പലത്തിൽനിന്നും മടങ്ങിയെത്തി തൻെറ മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ ഇരുന്നു. മണി പത്തായിട്ടുണ്ടാവും. ഇനിയും അമ്പലങ്ങളിൽ നിവേദ്യവും നീരാജനവും കഴിഞ്ഞിട്ടില്ല. കാളീഭഗവതിക്കും രാധാകാന്തസ്വാമിക്കും നിവേദിച്ച വെണ്ണയും ഫലമൂലങ്ങളും കുറച്ചു കൊണ്ടുവന്ന് ഗുരുദേവൻ ലഘുഭക്ഷണം കഴിച്ചു. രാഖാൽ തുടങ്ങിയ ഭക്തന്മാർക്കും അല്പാല്പം കിട്ടി.

രാഖാൽ ശ്രീരാമകൃഷ്ണൻെറ സമീപമിരുന്ന് സ്മയിൽസ് സായിപ്പ്

എഴുതിയ 'സ്വാശ്രയശീലം' എന്ന പുസ്തകത്തിൽ എഴ്സ്കിൻ പ്രഭുവിനെക്കുറിച്ചു വായിച്ചുകൊണ്ടിരുന്നു.

(നിഷ്കാമകർമ്മം - പൂർണ്ണജ്ഞാനി പുസ്തകം വായിയ്ക്കുന്നില്ല.)

ശ്രീരാമ: (മാസ്റ്ററോട്) അതിലെന്തു പറയുന്നു?

മാസ്റ്റർ: എഴ്സ്കിൻ സായ്പ് ഫലകാംക്ഷകൂടാതെ കർത്തവ്യകർമ്മം ചെയ്തുപോന്നു എന്ന സംഗതി പറയുന്നു. നിഷ്കാമകർമ്മം.

ശ്രീരാമ: എന്നാൽ കൊള്ളാമല്ലോ! എന്നാൽ പൂർണ്ണജ്ഞാനത്തിൻെറ ലക്ഷണം - ഒരു പുസ്തകംപോലും അടുത്തുവെച്ചിരിക്കില്ല. ശുകദേവനെപ്പോലെ, അദ്ദേഹത്തിനെല്ലാം നാവിന്മേൽ. പുസ്തകത്തിൽ, എന്നുവെച്ചാൽ ശാസ്ത്രത്തിൽ, മണലും പഞ്ചസാരയും കലർന്നിരിക്കുന്നു. സത്തുക്കൾ പഞ്ചസാരമാത്രമെടുത്ത് മണൽ കളയുന്നു. സത്തുക്കൾ സാരം ഗ്രഹിക്കുന്നു.

ശുകദേവാദികളുടെ പേരിൽക്കൂടി ഗുരുദേവൻ സ്വന്തം അവസ്ഥ സൂചിപ്പിക്കുകയായിരുന്നോ? വൈഷ്ണവചരണഭാഗവതർ വന്നുചേർന്നു. അദ്ദേഹം ഏതാനും കീർത്തനങ്ങൾ പാടി. അല്പനേരം കഴിഞ്ഞ് ശ്രീരാമലാലൻ താലത്തിൽ ഗുരുദേവന് ആഹാരം കൊണ്ടുവന്നു. ആഹാരത്തിനു ശേഷം അദ്ദേഹം അല്പം വിശ്രമിച്ചു. മാസ്റ്റർ രാത്രി സംഗീതശാലയിൽ കഴിച്ചു. ശ്രീ മാതൃദേവി ഗുരുദേവൻെറ ശുശ്രൂഷയ്ക്കായി ദക്ഷിണേശ്വരത്തുവരുമ്പോൾ ഈ സംഗീതശാലയിലാണ് താമസിക്കാറ്. ഏതാനും മാസമായി ദേവി കമാർപുക്കൂരിൽ പോയിരിയ്ക്കയാണ്.

## അദ്ധ്യായം ഒമ്പത്

1883 ഡിസംബർ 16, ഞായറാഴ്ച

(ശ്രീ രാഖാൽ, ലാട്ടു, ജനായി എന്ന സ്ഥലത്തെ മുഖർജി മുതലായ ഭക്തന്മാരുടെ കൂടെ.)

ശ്രീരാമകൃഷ്ണദേവൻ മാസ്റ്ററുമൊരുമിച്ച് പടിഞ്ഞാറുവശത്തെ വർത്തുളവരാന്തയിൽ ഇരിക്കുന്നു. മുമ്പിൽ തെക്കൊട്ടൊഴുകുന്ന മന്ദാകിനി. സമീപം അരളി, കൂവളം, മുല്ല, റോസ് തുടങ്ങി നാനാ കുസുമവിഭൂഷിത പുഷ്പവൃക്ഷങ്ങൾ. നേരം പത്തുമണിയോടടുക്കും.

ഇന്ന് അഗ്രഹായണത്തിലെ കൃഷ്ണദ്വിതീയ. ഗുരുദേവൻ മാസ്റ്ററെ നോക്കിക്കൊണ്ടു പാടി:

കരയേറ്റുകമ്മേ, കരയേറ്റുകമ്മേ
ശരണം പ്രാപിച്ചോരടിയനെ.
ഒരു കൂട്ടിൽപ്പെട്ട കിളിയെപ്പോലിവൻ
പരമുഴലുന്നൂ കരുണാബ്ധേ,
പല തെറ്റും ചെയ്തേനറിവില്ലാതിവൻ,
വലയുന്നേൻ മായയ്ക്കടിമ ഞാൻ
വിഗതവത്സയാം പശുവിനെപ്പോലെ -

യഗതി കേഴുന്നേൻ; ദയചെയ്യൂ.

(രാമചിന്ത - സീതയുടെ വ്യാകുലതപോലെ.)

ശ്രീരാമ: എന്തിന്? കൂട്ടിലിട്ട കിളിയെപ്പോലെ ഞാനെന്തിനാവണം? ഛേ, മോശം!

പറഞ്ഞ് പറഞ്ഞ് ഭാവാവിഷ്ടനായി. മെയ്യും മനവും നിശ്ചലം. മിഴികളിൽ ജലവും. അല്പം കഴിഞ്ഞരുളി: "അമ്മേ, എന്നെ സീതയെപ്പോലെ ആക്കിയാലും. സർവ്വവും നിശ്ശേഷം മറന്നു - മെയ് മറന്നു; കൈ, കാല്, യോനി, സ്തനം ഒക്കെ മറന്നു. ഒരിടത്തും ബോധമില്ല. ഒരു ചിന്തമാത്രം. രാമനെവിടെ?"

എന്തുമാതിരി വ്യാകുലതയുണ്ടായാൽ ഈശ്വരപ്രാപ്തിയുണ്ടാകും എന്നുള്ളത് മാസ്റ്റർ മനസ്സിലാക്കുന്നതിനുവേണ്ടിയല്ലേ ഗുരുദേവന് സീതയുടെ ആവേശം ഉണ്ടായത്? സീത രാമഗതപ്രാണ, രാമചിന്തയാൽ ഉന്മത്ത. എത്രയോ പ്രിയപ്പെട്ട ദേഹംകൂടി മറന്നിരിക്കുന്നു!

മണി നാലടിച്ചു. ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊരുമിച്ച് സ്വന്തം മുറിയിൽ ഇരിക്കുന്നു. ജനായിലെ മുഖർജി എന്നൊരാൾ വന്നുചേർന്നു. അദ്ദേഹം ശ്രീ പ്രാണകൃഷ്ണൻെറ ഒരു ബന്ധുവാണ്. അദ്ദേഹത്തിൻെറ കൂടെ ശാസ്ത്രജ്ഞനായ ഒരു ബ്രാഹ്മണനും ഉണ്ട്. മാസ്റ്റർ, രാഖാൽ, ലാട്ടു, ഹരീശൻ, യോഗിൻ തുടങ്ങിയ ഭക്തന്മാരുമുണ്ട്.

യോഗിൻ ദക്ഷിണേശ്വരത്തുള്ള സാവർണചൗധുരിയുടെ മകനാണ്. അദ്ദേഹം ഈയിടെ ഒട്ടെല്ലാ ദിവസവും വൈകുന്നേരം ഗുരുദേവനെ ദർശിക്കാൻ വരാറുണ്ട്; രാത്രിയിൽ തിരിച്ചുപോകുകയും ചെയ്യും. യോഗിൻ ഇനിയും കല്യാണം കഴിച്ചിട്ടില്ല.

മുഖർജി: (നമസ്കരിച്ചശേഷം) അങ്ങയെ കണ്ടതിൽ വളരെ സന്തോഷമുണ്ട്.

ശ്രീരാമ: ഭഗവാൻ സകലരുടേയും ഉള്ളിലുണ്ട്. ഏവരുടേയും ഉള്ളിൽ ഒരേ സ്വർണ്ണം; ചിലയിടങ്ങളിൽ കുറച്ചു കൂടുതൽ പ്രകാശമുണ്ട്. സംസാരത്തിൽ സ്വർണ്ണം ഒട്ടേറെ മണ്ണിൽ പുതഞ്ഞു കിടക്കുന്നു.

മുഖർജി: (ചിരിച്ചുകൊണ്ട്) മഹാശയ, ഐഹികവും പാരത്രികവും തമ്മിൽ എന്താണ് വ്യത്യാസം?

ശ്രീരാമ: സാധനകാലത്ത് 'നേതിനേതി'യെന്ന് ത്യജിക്കേണ്ടതുണ്ട്; ഈശ്വരപ്രാപ്തിക്കുശേഷം ഈശ്വരൻതന്നെയാണ് സർവ്വവുമായിത്തീർന്നിരിക്കുന്നത് എന്നു മനസ്സിലാകുന്നു. രാമന് വൈരാഗ്യം വന്നപ്പോൾ വ്യാകുലനായ ദശരഥൻ, രാമൻ ലോകമുപേക്ഷിക്കാതിരിയ്ക്കാൻ വസിഷ്ഠനെ ശരണമടഞ്ഞു. വസിഷ്ഠൻ വന്നു നോക്കിയപ്പോൾ രാമൻ വിഷാദമഗ്നനായിരിക്കുന്നതു കണ്ടു. രാമൻെറ ഉള്ളിൽ തീവ്രവൈരാഗ്യം. വസിഷ്ഠൻ ചോദിച്ചു: 'രാമ, അങ്ങെന്തിനാണ് ലോകമുപേക്ഷിക്കാൻ തുടങ്ങുന്നത്? ലോകമെന്താ ഈശ്വരനിൽനിന്നു വേറിട്ടോ? എന്നോടൊത്തു

വിചാരം ചെയ്യുക.' ലോകം അതേ പരബ്രഹ്മത്തിൽനിന്നുതന്നെയാണ് ഉണ്ടായിരിക്കുന്നത് എന്ന് രാമൻ കണ്ടു. അതുകൊണ്ട് അദ്ദേഹം മിണ്ടാതിരുന്നു.

മോര് എന്തിൽനിന്നുളവാകുന്നുവോ അതിൽനിന്നുതന്നെ വെണ്ണയും. അപ്പോൾ മോരിൻെറയാണു വെണ്ണ, വെണ്ണയുടേതുതന്നെ മോരും. വളരെ വിഷമിച്ച് വെണ്ണ വേർപെടുത്തിയാൽ, അതായത് ബ്രഹ്മജ്ഞാനമുണ്ടായാൽ - വെണ്ണയുണ്ടെങ്കിൽ മോരുമുണ്ട്, എന്ന് അപ്പോൾ കാണും. വെണ്ണയുള്ളിടത്തുതന്നെ മോരും. ബ്രഹ്മമുണ്ട് എന്ന ബോധമുണ്ടെങ്കിൽ, ജീവനും ജഗത്തും ചതുർവ്വിംശതിതത്ത്വങ്ങളും ഉണ്ട്.

(ബ്രഹ്മജ്ഞാനത്തിനുള്ള ഒരൊറ്റ വഴി.)

ശ്രീരാമ: ബ്രഹ്മം എന്തുതരം വസ്തുവാണെന്നു വായ്കൊണ്ടു പറയാനാവില്ല. സർവ്വസാധനങ്ങളും എച്ചിലായിപ്പോയി, അതായത് വായ്കൊണ്ടു വിവരിക്കപ്പെട്ടുപോയി. എന്നാൽ ബ്രഹ്മം എങ്ങനെയുള്ളതാണെന്ന് ആർക്കും നാവുകൊണ്ടു പറയാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ടത് എച്ചിലായിട്ടില്ല. ഞാനീ സംഗതി വിദ്യാസാഗരനോടു പറഞ്ഞു. അതുകേട്ട് വിദ്യാസാഗരനു വളരെ ആനന്ദമായി.

വിഷയബുദ്ധി ലേശമെങ്കിലുമിരുന്നാൽ ബ്രഹ്മജ്ഞാനം ഉണ്ടാവില്ല. കാമിനീകാഞ്ചനം മനസ്സിൽ തെല്ലും പാടില്ല, എന്നാലൊക്കും. പാർവ്വതി ഗിരിരാജനോട്, 'അച്ഛാ, ബ്രഹ്മജ്ഞാനം വേണമെന്നുണ്ടെങ്കിൽ സാധുസംഗം ചെയ്ക,' എന്നു പറഞ്ഞു.

സംസാരിയായാലും സന്ന്യാസിയായാലും കാമിനീകാഞ്ചനങ്ങൾ വെച്ചുകൊണ്ടിരുന്നാൽ ബ്രഹ്മജ്ഞാനം ഉണ്ടാവില്ല. എന്നല്ലേ ഗുരുദേവൻ അരുളിച്ചെയ്തതിൻെറ അർത്ഥം?

(യോഗഭ്രഷ്ടൻ - ബ്രഹ്മജ്ഞാനത്തിനുശേഷം സംസാരജീവിതം.)

ശ്രീരാമകൃഷ്ണദേവൻ പിന്നെയും മുഖർജിയെ സംബോധനം ചെയ്തുകൊണ്ടരുളി: 'നിങ്ങൾക്ക് ധനവും ഐശ്വര്യവുമുണ്ട്, എന്നിട്ടും ഈശ്വരനെ വിളിക്കുന്നു. അതു വളരെ നല്ലത്. യോഗഭ്രഷ്ടരായവർ ധനികഗൃഹങ്ങളിൽ ഭക്തന്മാരായി വന്നു പിറക്കുന്നു എന്ന് ഗീതയിലുണ്ട്.'

മുഖർജി: (സ്നേഹിതനോട് ചിരിച്ചുകൊണ്ട്) 'ശുചീനാം ശ്രീമാതാം ഗേഹേ യോഗഭ്രഷ്ടോഽഭിജായതേ.'

ശ്രീരാമ: ഈശ്വരൻ നിനച്ചാൽ ജ്ഞാനിയെ സംസാരത്തിൽ വെച്ചുകൊണ്ടിരിക്കാനും കഴിയും. അദ്ദേഹത്തിൻെറ ഇച്ഛകൊണ്ടാണ് ജീവനും ജഗത്തും ഉണ്ടായിരിക്കുന്നതും. അദ്ദേഹം ഇച്ഛാമയൻ.

മുഖർജി: ഈശ്വരന് പിന്നെ ഇച്ഛയെന്തിന്? അദ്ദേഹത്തിനെന്തെങ്കിലും കുറവുണ്ടോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതുകൊണ്ടെന്താ ദോഷം? ജലം നിശ്ചലമായാലും ജലം, തരളമായാലും ജലംതന്നെ.

**ജീവജഗത്തുകൾ മിഥ്യയോ?**

ശ്രീരാമ: പാമ്പ് അനങ്ങാതെ ചുരുണ്ടുകൂടി കിടന്നാലും പാമ്പ്, വളഞ്ഞുപുളഞ്ഞുകൊണ്ടിരുന്നാലും പാമ്പ്. ഒരു മാന്യൻ മിണ്ടാതിരിക്കുമ്പോഴും പണിയെടുക്കുമ്പോഴും ഒരേ വ്യക്തിതന്നെ.

ജീവജഗത്തുകളെ വേർപെടുത്തുന്നതെങ്ങിനെ? അങ്ങനെ ചെയ്താൽ തൂക്കത്തിൽ കുറവുവരും. കൂവളക്കായുടെ കുരുവും തൊണ്ടും മാറ്റിവെച്ചാൽ മുഴുവൻ കായുടെ തൂക്കം കിട്ടുകയില്ല.

ബ്രഹ്മം നിർലിപ്തമാകുന്നു. വായുവിൽ സുഗന്ധവും ദുർഗ്ഗന്ധവും കാണും; എന്നാലും വായു നിർലിപ്തമാകുന്നു. ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. അതേ ആദ്യാശക്തിയിൽനിന്നുതന്നെയാണ് ജീവജഗത്തുകൾ ഉണ്ടായിരിക്കുന്നത്.

(സമാധിയോഗത്തിനുള്ള ഉപായം - കരയൽ. ഭക്തിയോഗവും ധ്യാനയോഗവും.)

മുഖർജി: യോഗഭ്രഷ്ടനാവുന്നത് എന്തുകൊണ്ടാണ്?

ശ്രീരാമ: 'ഗർഭേ വാണേൻ യോഗേ വാണേൻ, ഭൂമൗ വീണേൻ മണ്ണും തിന്നേൻ: പൊക്കിൾക്കുരുക്കു പതിച്ചി മുറിച്ചു, മായാപാശം ആരു മുറിപ്പൂ?' കാമിനീകാഞ്ചനമാണ് മായ. മനസ്സിൽനിന്നും ഇതു രണ്ടും പോയാൽ യോഗിയായി. ആത്മാ, പരമാത്മാ കാന്തം; ജീവാത്മാവ് ഒരു സൂചിയും. പരമാത്മാവ് ജീവാത്മാവിനെ തന്നിലേയ്ക്കാകർഷിച്ചാൽ യോഗമായി. പക്ഷേ സൂചി മണ്ണിൽ പുതഞ്ഞു കിടന്നാൽ കാന്തം ആകർഷിക്കുകയില്ല. മണ്ണു നീക്കിക്കൊടുത്താൽ പിന്നെ ആകർഷിച്ചുകൊള്ളും. കാമിനീകാഞ്ചനമെന്ന മണ്ണ് മാറ്റിക്കളയണം.

മുഖർജി: അതെങ്ങനെ മാറ്റും?

ശ്രീരാമ: ഈശ്വരനുവേണ്ടി വ്യാകുലനായി കരയുക; ആ വ്യാകുലവാരി മണ്ണെല്ലാം കഴുകിക്കളയും. അഴുക്കെല്ലാംപോയി ശുദ്ധമാകുമ്പോൾ കാന്തം വലിച്ചോളും. അപ്പോഴേ യോഗം സംഭവിക്കൂ.

മുഖർജി: ആഹാ എന്തൊരു വാക്കുകൾ!

ശ്രീരാമ: അദ്ദേഹത്തിനുവേണ്ടി കരയാൻ കഴിഞ്ഞാൽ ദർശനം ലഭിക്കും. സമാധിയുണ്ടാകും. യോഗത്തിൽ സിദ്ധനായാൽ സമാധി ലഭിക്കുന്നു. കരഞ്ഞാൽ കുംഭകം താനേ സാധിയ്ക്കും. അതിനു ശേഷം സമാധി.

വേറൊരു വഴിയുണ്ട് - ധ്യാനം. സഹസ്രാരത്തിൽ ശിവൻെറ സവിശേഷ സാന്നിദ്ധ്യമുണ്ട്. ആ ശിവദ്ധ്യാനം. ശരീരമൊരു താലം, മനസ്സും ബുദ്ധിയും, ജലവും. ഈ ജലത്തിൽ ആ സച്ചിദാനന്ദസൂര്യൻെറ പ്രതിബിംബം പതിക്കുന്നു. ഈ പ്രതിബിംബിതസൂര്യനെ ധ്യാനിച്ചുധ്യാനിച്ച് ഈശ്വരകൃപയാ സത്യസൂര്യൻെറ ദർശനം ഉണ്ടാകുന്നു.

(സാധുസംഗം ചെയ്യുക, മുക്തിയാർ കൊടുക്കുക.)

ശ്രീരാമ: എന്നാൽ ലൗകികമനുഷ്യന് എല്ലായ്പോഴും സാധുസംഗം

അഎത്യാവശ്യമാണ്. സകലർക്കും വേണം, സന്ന്യാസിമാർക്കും അത്യാവശ്യം. എന്നാലും സംസാരികൾക്ക് വിശേഷിച്ചും വേണം. രോഗം പഴകിപ്പോയി - ഏതുനേരവും കാമിനീകാഞ്ചനങ്ങളുടെ നടുക്കു വേണമല്ലൊ പാർക്കാൻ.

മുഖർജി: അതെ. രോഗം പഴകിപ്പോയി.

ശ്രീരാമ: ഈശ്വരന് മുക്തിയാർ കൊടുക്കുക. അദ്ദേഹം എന്തെങ്കിലും ചെയ്യട്ടെ. നിങ്ങൾ പൂച്ചക്കുഞ്ഞിനെപ്പോലെ അദ്ദേഹത്തെ വിളിക്കുകമാത്രം ചെയ്ക - വ്യാകുലതയോടെ. തള്ളപ്പൂച്ച എവിടെയാണ് കൊണ്ടുവെയ്ക്കുന്നതെന്നൊന്നും അതിനറിഞ്ഞുകൂടാ: ചിലപ്പോൾ കിടക്കയുടെ മുകളിൽ, ചിലപ്പോൾ അടുപ്പിൻററടുത്ത്.

(പ്രവർത്തകൻ ശാസ്ത്രം പഠിക്കുന്നു. സാധനയ്ക്കുശേഷം ദർശനം.)

മുഖർജി: ഗീതാദിശാസ്ത്രങ്ങൾ പഠിക്കുന്നത് നല്ലതാണ്.

ശ്രീരാമ: വെറുതെ പഠിച്ചതുകൊണ്ടും ശ്രവിച്ചതുകൊണ്ടും എന്താവും? ചിലർ പാൽ എന്നു കേട്ടിട്ടുണ്ട്, ചിലർ പാലു കണ്ടിട്ടുണ്ട്: ചിലർ കുടിച്ചിട്ടുണ്ട്. ഈശ്വരനെ കാണാൻ സാധിക്കും, ഈശ്വരനുമായി സംസാരിക്കാനും കഴിയും.

ആദ്യം പ്രവർത്തകൻ. അയാൾ പഠിക്കുന്നു, ശ്രവിക്കുന്നു. പിന്നെ സാധകൻ, അയാൾ ഈശ്വരനെ വിളിക്കുന്നു, ധ്യാനിക്കുന്നു, ചിന്തിക്കുന്നു, നാമഗുണകീർത്തനം നടത്തുന്നു. അനന്തരം സിദ്ധൻ. സിദ്ധൻ ഈശ്വരനെ അകക്കാമ്പിൽ സാക്ഷാത്കരിക്കുന്നു, ദർശിക്കുന്നു. അതിനുശേഷം സിദ്ധസിദ്ധൻ. ചൈതന്യദേവൻെറ അവസ്ഥപോലെ. ചിലപ്പോൾ വാത്സല്യം; ചിലപ്പോൾ മധുരഭാവം.

മാസ്റ്റർ, രാഖാൽ, യോഗിൻ, ലാട്ടു മുതലായ ഭക്തന്മാർ ദേവദുർലഭമായ ഈ തത്ത്വോപദേശങ്ങളെല്ലാം മന്ത്രമുഗ്ദ്ധരായി കേട്ടുകൊണ്ടിരുന്നു.

ഇപ്പോൾ മുഖർജിയും കൂട്ടുകാരനും യാത്ര പറയും. അവർ നമസ്കരിച്ച് എഴുന്നേറ്റു. ഗുരുദേവനും അവരെ ആദരിക്കാൻ എഴുന്നേറ്റുനിന്നു.

മുഖർജി: (ചിരിച്ചുകൊണ്ട്) അങ്ങിങ്ങനെ നില്ക്കയുമിരിക്കയുമൊക്കെ ചെയ്താലോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിന്നാലുമിരുന്നാലും എന്താണ് തെറ്റ്? ഇളകാതിരുന്നാലും വെള്ളം, ഇളകിയാലും തുളുമ്പിയാലും വെള്ളം, കാറ്റിൽപ്പെട്ട എച്ചിലില, കാറ്റത്ത് അങ്ങുമിങ്ങും പറന്നുനടക്കുന്നു. ഞാൻ യന്ത്രം, അദ്ദേഹം യന്ത്രി.

## അദ്ധ്യായം പത്ത്

### വേദാന്തസംബന്ധമായ രഹസ്യവ്യാഖ്യാനം

(അദ്വൈതവാദവും വിശിഷ്ടാദ്വൈതവാദവും. ജഗത്ത് മിഥ്യയോ?

വ്യക്തവും അവ്യക്തവും തമ്മിൽ ഐക്യം.)

ജനായിലെ മുഖർജി പോയി. മാസ്റ്റർ ആലോചിച്ചു: വേദാന്തമതപ്രകാരം 'സർവ്വം സ്വപ്നവത്.' അപ്പോൾ, ജീവനും ജഗത്തും ഞാനും, ഇതൊക്കെയും മിഥ്യയെന്നോ?

മാസ്റ്റർ വേദാന്തം അല്പസ്വല്പം നോക്കിയിട്ടുണ്ട്. വേദാന്തത്തിൻെറ അവ്യക്തപ്രതിധ്വനിയായ, കാൻറ്, ഹെഗൽ മുതലായ ജർമ്മൻപണ്ഡിതന്മാരുടെ ചിന്തകളും കുറച്ചൊക്കെ വായിച്ചിട്ടുണ്ട്. എന്നാൽ ശ്രീരാമകൃഷ്ണദേവൻ ദുർബ്ബലമനുഷ്യരെപ്പോലെ വിചാരം വഴിക്കല്ല സ്വസിദ്ധാന്തങ്ങളിലെത്തിച്ചേർന്നത്. ജഗന്മാതാവ് സർവ്വവും അദ്ദേഹത്തിനു കാണിച്ചു കൊടുത്തു. മാസ്റ്റർ ഇപ്രകാരമെല്ലാം ചിന്തിച്ചുകൊണ്ടിരുന്നു!

അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണദേവൻ പടിഞ്ഞാറെ വർത്തുള വരാന്തയിൽ മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. വേറാരും അപ്പോളവിടെ ഉണ്ടായിരുന്നില്ല. മുമ്പിൽ, ഗംഗ കളകളാരവത്തോടെ തെക്കോട്ടൊഴുകുന്നു. ശീതകാലം. തെക്കുപടിഞ്ഞാറെ കോണിൽ സൂര്യദേവനെ ഇപ്പോഴും കാണാം. യാവനൊരുവൻെറ ജീവിതം വേദമയമോ, ഏതൊരുവൻെറ മുഖനിഃസൃതവാക്യം വേദാന്തവാക്യമോ, ആരുടെ ശ്രീമുഖമാർഗ്ഗേണ ശ്രീഭഗവാൻ സംഭാഷണം ചെയ്യുന്നുവോ, ആരുടെ കഥാമൃതത്തെ വേദവേദാന്തഭാഗവതകർത്താക്കന്മാർ വഹിച്ചുകൊണ്ടിരിക്കുന്നുവോ, ആ അഹൈതുകകൃപാസിന്ധുവായ പുരുഷോത്തമൻ ഗുരുരൂപം ധരിച്ചുവന്നു സംഭാഷണം ചെയ്യുന്നു.

മാസ്റ്റർ: ജഗത്തു മിഥ്യയാണോ?

ശ്രീരാമ: എന്തുകൊണ്ടു മിഥ്യ? അതൊക്കെ യുക്തിവിചാരത്തിൻെറ കാര്യങ്ങളാണ്. ആരംഭത്തിൽ, 'നേതി നേതി' വിചാരം ചെയ്യുന്ന സമയത്ത്, ഈശ്വരൻ ജീവനല്ല, ജഗത്തല്ല, ചതുർവ്വിംശതിതത്ത്വമല്ല എന്നു കാണുന്നു: ഇതെല്ലാം സ്വപ്നംപോലെ തോന്നും. അതുകഴിഞ്ഞ്, പോയ വഴിയേ മടങ്ങിവരുന്നു. അപ്പോൾ ഈശ്വരൻതന്നെയാണ് ജീവജഗത്തുകളായിത്തീർന്നിരിക്കുന്നത് എന്ന് ബോധംവരുന്നു.

കോണിപ്പടിവഴി മട്ടുപ്പാവിലേയ്ക്കു കയറിയെന്നു വിചാരിക്കുക. മട്ടുപ്പാവിനെക്കുറിച്ച് ബോധമുള്ളപ്പോൾ പടിയെക്കുറിച്ചും ബോധമുണ്ട്. ഉയർന്നതിനെക്കുറിച്ച് ബോധമുള്ളവന് താണതിനെക്കുറിച്ചും ബോധമുണ്ടായിരിക്കും. എന്നാൽ മട്ടുപ്പാവിൽ കയറിയാൽ കാണാം, മട്ടുപ്പാവുണ്ടാക്കാൻ എന്തെല്ലാം സാധനങ്ങളാണോ ഉപയോഗിച്ചിരിക്കുന്നത് - ഇഷ്ടിക, കുമ്മായം, സുർക്കി - ആവക വസ്തുക്കൾ കൊണ്ടുതന്നെയാണ് കോണിയും കെട്ടിയിരിക്കുന്നത്, എന്ന്.

പിന്നെ ഞാൻ കൂവളക്കായുടെ കഥ പറഞ്ഞു തന്നിട്ടില്ലേ? സ്ഥിരവും ചരവും ഒന്നിൻെറ ഭാവങ്ങൾതന്നെ.

'ഞാൻ' പോവില്ല. ഞാനെന്ന ഭാവം ഉള്ള കാലമത്രയും ജീവജഗത്തുകളും കാണും. ഈശ്വരനെ കണ്ടുകഴിഞ്ഞാൽ അദ്ദേഹംതന്നെയാണ്

ജീവജഗത്തുകളായും തീർന്നിരിക്കുന്നത് എന്നു കാണാകും. വെറും യുക്തിവിചാരംകൊണ്ട് ഒക്കില്ല.

ശിവന് രണ്ടവസ്ഥയുണ്ട്. സമാധിസ്ഥനായിരിക്കുമ്പോൾ, മഹാ യോഗത്തിൽ വർത്തിയ്ക്കുന്നു; അപ്പോൾ ആത്മാരാമൻ, എന്നിട്ടു പിന്നെ ആ അവസ്ഥയിൽനിന്ന് താഴോട്ടുവരുന്നു. അല്പം 'ഞാൻ' കാണും. അപ്പോൾ രാമനാമം ജപിച്ച് നൃത്തംവെയ്ക്കുന്നു.

ഗുരുദേവൻ ശിവൻെറ അവസ്ഥ വർണ്ണിച്ച് സ്വന്തം സ്ഥിതി സൂചിപ്പിക്കുകയല്ലേ?

സന്ധ്യയായി. ഗുരുദേവൻ ദേവിയെ ധ്യാനിക്കുന്നു, നാമം ജപിക്കുന്നു. ഭക്തന്മാരും ഏകാന്തത്തിൽ പോയിരുന്ന് ധ്യാനാദികളാരംഭിച്ചു. അങ്ങവിടെ കാളീക്ഷേത്രത്തിലും രാധാകാന്തമന്ദിരത്തിലും ദ്വാദശശിവക്ഷേത്രങ്ങളിലും ദീപാരാധനയാരംഭിച്ചു.

ഇന്ന് കൃഷ്ണപക്ഷത്തിലെ ദ്വിതീയാതിഥി. സന്ധ്യയ്ക്കല്പം കഴിഞ്ഞ് ചന്ദ്രോദയമായി. ക്ഷേത്രമസ്തകങ്ങളിലും നാലുഭാഗത്തുമുള്ള തരുലത കളിലും ക്ഷേത്രത്തിൻെറ പടിഞ്ഞാറുവശത്തുകൂടി പ്രവഹിക്കുന്ന ഭാഗീരഥിയുടെ മാറിടത്തിലും ചന്ദ്രൻെറ പാലൊളിപതിഞ്ഞ് അപൂർവ്വശോഭ പരന്നു. ഈ സമയത്ത് ശ്രീരാമകൃഷ്ണദേവൻ മുൻപറഞ്ഞ മുറിയിൽ ഇരിക്കുന്നു; മാസ്റ്റർ തറയിലും ഇരിക്കുന്നുണ്ട്. പകലെ മാസ്റ്റർ സംഭാഷണമാരംഭിച്ചുവെച്ച വേദാന്തത്തെക്കുറിച്ച് ഗുരുദേവൻ വീണ്ടും പറയാൻ തുടങ്ങി.

(സർവ്വം ചിന്മയം എന്ന ദർശനം - ദേവസ്വംകാര്യക്കാരൻ മഥുരന് എഴുത്തയയ്ക്കുന്നു.)

ശ്രീരാമ: (മാസ്റ്ററോട്) ജഗത്തെന്തിനു മിഥ്യയാവണം? അതൊക്കെ യുക്തിവിചാരത്തിൻെറ കാര്യമാണ്, ഈശ്വരനെ കണ്ടുകഴിഞ്ഞാൽ അദ്ദേഹംതന്നെയാണ് ജീവനും ജഗത്തുമായിത്തീർന്നിരിക്കുന്നത് എന്നു മനസ്സിലാകും.

ദേവിതന്നെയാണ് സർവ്വവുമായിത്തീർന്നിരിക്കുന്നത്, എന്ന് ദേവി എനിക്ക് അമ്പലത്തിൽവെച്ചു കാണിച്ചുതന്നു. സർവ്വവും ചിന്മയം, എന്നു കാണിച്ചുതന്നു. ജലപാത്രം ചിന്മയം! വാതിൽപ്പടി ചിന്മയം! വേദി ചിന്മയം! വിഗ്രഹം ചിന്മയം! മാർബിൾത്തറ ചിന്മയം! സർവ്വം ചിന്മയം.

മുറിക്കുള്ളിൽ സർവ്വവും രസത്തിൽ കുതിർന്നതായ്ക്കണ്ടു - സച്ചിദാനന്ദരസത്തിൽ. കാളീക്ഷേത്രത്തിനു മുൻവശത്ത് ഒരു ദുഷ്ട മനുഷ്യനെ കണ്ടു. എന്നാൽ അയാളുടെ അകത്തും ദേവിയുടെ ശക്തി ഉജ്ജ്വലിക്കുന്നതായിക്കണ്ടു.

അതുകൊണ്ടാണ് നിവേദ്യത്തിനുള്ള പൂരി പൂച്ചയ്ക്കു കൊടുത്തത്. അമ്മയാണ് എല്ലാമായിത്തീർന്നിരിക്കുന്നത് എന്ന് ഞാൻ കണ്ടു. പൂച്ചപോലും. പൂജാരി ഭട്ടാചാരി നിവേദ്യത്തിനുള്ള പൂരി പൂച്ചയ്ക്കു കൊടുത്തുവെന്ന് ശ്രീകാര്യക്കാരൻ മഥുരബാബുവിന് എഴുതിയയച്ചു.

മഥുരബാബുവിന് എൻെറ അവസ്ഥ അറിയാമായിരുന്നു. അതിന്നദ്ദേഹം മറുപടി അയച്ചു: 'അദ്ദേഹം എന്തു ചെയ്താലും ഒന്നും മിണ്ടിപ്പോകരുത്.'

ഈശ്വരദർശനം ലഭിച്ചുകഴിഞ്ഞാൽ, ഇതെല്ലാം, ജീവനും ജഗത്തും ചതുർവ്വിംശതിത്ത്വങ്ങളുമൊക്കെ ആയിരിക്കുന്നത് അദ്ദേഹം തന്നെയാണ് എന്ന് ശരിക്കു കാണാൻ കഴിയും. എന്നാൽ ഈശ്വരൻ ഞാനെന്നഭാവത്തെ തീർത്തും മായ്ച്ചുകളഞ്ഞാൽ പിന്നെയെന്താണുള്ളതെന്ന് വായ്കൊണ്ടു വർണ്ണിക്കാനാവില്ല. രാമപ്രസാദൻ പറയുംപോലെ, 'അതുപൊഴുതു നിനക്കുമാത്രം തെരിയും നീ നല്ലവനോ അഥവാ ഞാൻ നല്ലവനോ എന്ന്.' അതുമാതിരി അവസ്ഥയും എനിക്ക് ഇടയ്ക്കിടയ്ക്ക് ഉണ്ടാകാറുണ്ട്.

യുക്തിചിന്ത ചെയ്യുമ്പോൾ ഒരുതരത്തിൽ കാണാകുന്നു; ഈശ്വരൻ കാണിച്ചുതരുമ്പോൾ വേറൊരു വിധത്തിൽ കാണപ്പെടുന്നു.

## അദ്ധ്യായം പതിനൊന്ന്

1883 ഡിസംബർ 17, തിങ്കളാഴ്ച

### ജീവിതോദ്ദേശ്യം ഈശ്വരദർശനം – ഉപായം പ്രേമം

അടുത്തനാൾ തിങ്കളാഴ്ച; മണിയെട്ടായി. ഗുരുദേവൻ അതേമുറിയിൽ ഇരിക്കുന്നു. രാഖാൽ, ലാട്ടു മുതലായ ഭക്തന്മാരുമുണ്ട്. മാസ്റ്റർ തറയിലിരിക്കുന്നു. മധുഡോക്ടറും വന്നിട്ടുണ്ട്. അദ്ദേഹം ഗുരുദേവൻെറയടുത്ത് ചെറുകട്ടിലിൽ ഇരിക്കുന്നു. മധുഡോക്ടർ പ്രായം ചെന്നയാൾ - ഗുരുദേവന് അസുഖമായാൽ സാധാരണയായി അദ്ദേഹം വന്നു നോക്കുന്നു. ആൾ ബഹുരസികൻ. മാസ്റ്റർ മുറിക്കകത്തു കടന്ന് നമസ്കരിച്ച് ഇരുന്നു.

ശ്രീരാമ: സംഗതിയിതാണ്, സച്ചിദാനന്ദപ്രേമം.

(ഗുരുദേവൻെറ സീതാസ്വരൂപദർശനം - ഗൗരീപണ്ഡിതൻെറ പ്രേമം.)

ശ്രീരാമ: എന്തുമാതിരി പ്രേമം? ഈശ്വരനെ എപ്രകാരം സ്നേഹിക്കണം? ഗൗരീപണ്ഡിതൻ ഇങ്ങനെ പറയാറുണ്ട്: 'രാമനെ അറിയാൻ സീതയെപ്പോലെയാകണം; ഭഗവാൻ ശിവനെ അറിയണമെന്നുണ്ടെങ്കിൽ ശ്രീഭഗവതിയെപ്പോലെയാകണം - ശിവനെ കിട്ടാൻ വേണ്ടി ഭഗവതി എന്തുമാതിരി കഠോരതപസ്സനുഷ്ഠിച്ചുവോ അതുമാതിരി തപസ്സുചെയ്യണം; പുരുഷനെ അറിയണമെങ്കിൽ പ്രകൃതിഭാവം സ്വീകരിക്കണം - സഖീഭാവമോ, ദാസീഭാവമോ, മാതൃഭാവമോ ഏതെങ്കിലും.'

ഞാൻ സീതാസ്വരൂപം ദർശിക്കുകയുണ്ടായി. മനസ്സുമുഴുവൻ രാമനിൽ ലയിച്ചിരിക്കുന്നതായിക്കണ്ടു. കരചരണങ്ങളിലോ വേഷഭൂഷകളിലോ ഒന്നും ദൃഷ്ടിയില്ല. ജീവിതംതന്നെ രാമമയം - രാമനില്ലെങ്കിൽ, രാമനെ കിട്ടിയില്ലെങ്കിൽ, പ്രാണനോടെ ഇരിക്കയില്ലെന്നു തോന്നി.

മാസ്റ്റർ: അതെ, ഉന്മത്തയെപ്പോലെ.

ശ്രീരാമ: ഉന്മാദിനി, അതുതന്നെ. ഈശ്വരനെ ലഭിക്കണമെന്നുണ്ടെങ്കിൽ ഉന്മത്തനായിത്തീരണം. മനം കാമിനീകാഞ്ചനത്തിലിരുന്നാൽ സാദ്ധ്യമല്ല. നാരിയോടൊത്തു രമിക്കൽ - അതിലെന്തു സുഖമാണുള്ളത്? ഈശ്വര ദർശനമുണ്ടായാൽ രമണസുഖത്തേക്കാൾ കോടി മടങ്ങ് ആനന്ദം കിട്ടും. ഗൗരീപണ്ഡിതൻ പറയാറുണ്ട്: ഭഗവദ്ഭക്തികൊണ്ടുള്ള മഹാഭാവം ഉണ്ടായാൽ ശരീരത്തിലെ സർവ്വദ്വാരങ്ങളും, രോമകൂപങ്ങൾകൂടി, മഹായോനിയായിത്തീരും; ഓരോരോ ദ്വാരത്തിൽക്കൂടിയും ആത്മാവുമായി രമണസുഖം അനുഭവമാകും എന്ന്.

**ഗുരു പൂർണ്ണജ്ഞാനിയാവണം**

ശ്രീരാമ: വ്യാകുലതയോടെ ഈശ്വരനെ വിളിക്കണം. എന്തു ചെയ്താൽ ഈശ്വരനെ കിട്ടുമെന്ന് ഗുരുമുഖത്തിൽനിന്നും കേൾക്കണം. ഗുരു സ്വയം പൂർണ്ണജ്ഞാനിയാണെങ്കിൽ മാത്രമേ വഴികാണിച്ചുതരാൻ അദ്ദേഹത്തിനു കഴിയൂ.

പൂർണ്ണജ്ഞാനമുണ്ടായാൽ വാസനകളകലും; അപ്പോൾ അഞ്ചു വയസ്സായ ബാലൻെറ സ്വഭാവമാകും. ദത്താത്രേയനും ജഡഭരതനും ബാലന്മാരുടെ സ്വഭാവമായിരുന്നു.

മാസ്റ്റർ: അതെ, അവരെക്കുറിച്ച് കേൾക്കാനെങ്കിലും കഴിയുന്നു. എന്നാൽ ഇവരെപ്പോലെ എത്രയോ ജ്ഞാനികൾ ആരുമറിയാതെ വന്നുപോകുന്നു!

ശ്രീരാമ: അതെ, ജ്ഞാനിയുടെ വാസനകളൊക്കെ പോകുന്നു. എന്തെങ്കിലും ബാക്കിയുണ്ടെങ്കിൽ അതുകൊണ്ട് ദോഷമൊന്നുമുണ്ടാവില്ല. സ്പർശമണി തൊട്ടാൽ വാൾ സ്വർണ്ണമായിത്തീരുന്നു. പിന്നെ ആ വാളു കൊണ്ട് കൊല്ലാനാവില്ല, അമ്മാതിരി. ജ്ഞാനിക്ക് കാമക്രോധങ്ങളുടെ ഛായ മാത്രം കാണും; നാമമാത്രം. അതുകൊണ്ട് ദോഷമൊന്നും വരില്ല.

മാസ്റ്റർ: ജ്ഞാനി ത്രിഗുണങ്ങൾക്കും അതീതനാണ്. സത്വരജസ്ത മസ്സുകളിൽ ഒന്നിനും അധീനനല്ല; ഇവർ മൂവരും തസ്കരന്മാരാണ് എന്ന് അങ്ങു പറയാറുണ്ടല്ലൊ.

ശ്രീരാമ: ഇവയൊക്കെ ധരിച്ചുവെയ്ക്കേണ്ടവയാണ്.

മാസ്റ്റർ: പൂർണ്ണജ്ഞാനികൾ ലോകത്തിലാകെ മൂന്നോ നാലോ പേരിൽ കൂടുതലില്ലെന്നു തോന്നുന്നു.

ശ്രീരാമ: എന്ത്? ഉത്തരേന്ത്യയിലെ മഠങ്ങളിൽ അനേകം സാധു സന്ന്യാസിമാരെ കാണുന്നുണ്ടല്ലൊ.

മാസ്റ്റർ: ശരി, അങ്ങനെയൊരു സന്ന്യാസിയാകാൻ എനിക്കും കഴിയും.

ഇതു കേട്ട് ഗുരുദേവൻ തെല്ലുനേരം മാസ്റ്ററുടെ നേരെ കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) എന്ത് എല്ലാം ഉപേക്ഷിച്ചോ?

മാസ്റ്റർ: മായ പോകാതെ എന്തു സാധിക്കും? മായയെ ജയിക്കാൻ

കഴിഞ്ഞില്ലെങ്കിൽ ചുമ്മാ സന്ന്യാസിയായിട്ടെന്തു കാര്യം?

ഇരുവരും അല്പനേരം മിണ്ടാതിരുന്നു.

**ത്രിഗുണാതീതനായ ഭക്തൻ ബാലനെപ്പോലെ**

മാസ്റ്റർ: ത്രിഗുണാതീതഭക്തിയെന്നുവെച്ചാൽ എന്താണ്?

ശ്രീരാമ: സർവ്വവും ചിന്മയമായി കാണാൻ കഴിയുന്ന ഭക്തി. ചിന്മയശ്യാമൻ, ചിന്മയധാമം. ഭക്തനും ചിന്മയൻ, സർവ്വം ചിന്മയം. ഈ ഭക്തി കുറച്ചാളുകൾക്കേ കിട്ടൂ.

ഡോ. മധു: (ചിരിച്ചുകൊണ്ട്) ത്രിഗുണാതീതഭക്തി - എന്നുവെച്ചാൽ ഭക്തൻ യാതൊരു ഗുണത്തിലും വശീഭൂതനല്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, അഞ്ചുവയസ്സായ കുട്ടിയെപ്പോലെ, ഒരു ഗുണത്തിനും അധീനനല്ല.

ഉച്ചയ്ക്ക് ഊണു കഴിഞ്ഞ് ശ്രീരാമകൃഷ്ണദേവൻ അല്പം വിശ്രമിച്ചു. ശ്രീമണിലാൽമല്ലികൻ വന്ന് നമസ്കരിച്ച് തറയിലിരുന്നു. മാസ്റ്ററും തറയിലിരിപ്പുണ്ട്. ഗുരുദേവൻ കിടന്നുകൊണ്ട് ഇടയ്ക്കിടെ മണിമല്ലികനുമായി ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു.

മണിമല്ലികൻ: അവിടുന്നു കേശവസേനനെ കാണാൻപോയി എന്നു കേട്ടല്ലോ.

ശ്രീരാമ: ഉവ്വ്; ഇപ്പോളെങ്ങനെയിരിക്കുന്നു?

മണിമല്ലികൻ: ഒരു ഭേദവുമില്ല.

ശ്രീരാമ: വളരെ രാജസികനായിക്കണ്ടു. ഞാൻ വളരെനേരമിരുന്നു. എന്നിട്ടേ കാണാൻ കഴിഞ്ഞുള്ളു.

ഗുരുദേവൻ എഴുന്നേറ്റിരുന്ന് ഭക്തൻമാരുമായി സംഭാഷണം തുടർന്നു.

(തിരുമുഖംകൊണ്ടരുളിയ ചരിതാമൃതം. ഗുരുദേവൻ രാമനാമഭ്രാന്തൻ.)

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ രാമനാമം ജപിച്ച് ഭ്രാന്തനായിത്തീർന്നു. സന്ന്യാസി തന്ന രാമലാലവിഗ്രഹവും വഹിച്ചുകൊണ്ട് ഞാൻ ചുറ്റിനടന്നു. അതിനെ കുളിപ്പിച്ചു, ഊട്ടി, ഉറക്കി. എവിടെപ്പോയാലും കൂടെ കൊണ്ടു നടന്നു. 'രാമലാലാ, രാമലാല,' എന്നു വിളിച്ച് ഭ്രാന്തനായിപ്പോയി.



# പതിനേഴാം ഭാഗം

## മാസ്റ്ററുടെ ഗുരുകുലവാസം

### അദ്ധ്യായം ഒന്ന്

1883 ഡിസംബർ 18, ചൊവ്വാഴ്ച

**ദക്ഷിണേശ്വരത്ത് ശ്രീരാമകൃഷ്ണഭക്തന്മാരുടെ കൂടെ**

ശ്രീരാമകൃഷ്ണൻ സർവ്വദാ സമാധിസ്ഥൻ. രാഖാൽ മുതലായ ഭക്തന്മാരുടെ ശിക്ഷണത്തിനു വേണ്ടിമാത്രം, അവർക്കെങ്ങനെ ആത്മജ്ഞാനമുണ്ടാകും എന്നു മാത്രം, വ്യാകുലൻ.

ശ്രീരാമകൃഷ്ണൻ തൻെറ മുറിയുടെ പടിഞ്ഞാറെ വരാന്തയിൽ ഇരിക്കുന്നു. രാവിലെ നേരം. ഇന്ന് പൗഷമാസം 4-ാം തീയതി. അഗ്രഹായണചതുർത്ഥി, ശ്രീ ദേവേന്ദ്രനാഥടാഗൂറിൻെറ ഭക്തിയെയും വൈരാഗ്യത്തെയും കുറിച്ച് അദ്ദേഹം പ്രശംസിച്ചു. രാഖാൽ മുതലായ യുവഭക്തന്മാരെ നോക്കിക്കൊണ്ടു പറഞ്ഞു: "അദ്ദേഹം നല്ല മനുഷ്യൻ, എന്നാൽ, ആരാണോ സംസാരത്തിൽ പെടാതെ ബാല്യംതൊട്ടേ ശുകദേവാദികളെപ്പോലെ അഹർന്നിശം ഈശ്വരചിന്ത ചെയ്യുന്നത്, കൗമാരപ്രായത്തിൽത്തന്നെ വൈരാഗ്യയുക്തരാകുന്നത്, അവർ ധന്യർ.

ലൗകികമനുഷ്യന് കാമനയും വാസനയും ഒന്നല്ലെങ്കിലൊന്ന് എപ്പോഴും ഉണ്ടായിരിക്കും. ഒരു വശത്ത് ഭക്തിയും നന്നായി കാണാം. മഥുരബാബു ഒരിക്കൽ ഒരു കേസിൽ പെട്ടു. കാളീദേവിയുടെ സന്നിധിയിൽവെച്ച് എന്നോടു പറഞ്ഞു: 'സ്വാമിൻ, ഈ വഴിപാട് ദേവിയ്ക്കൊന്നു നിവേദിക്കൂ.' ഞാൻ മറ്റൊന്നും കരുതാതെ നിവേദിച്ചു. എന്നാൽ എന്തൊരു വിശ്വാസം! ഞാൻ നിവേദിച്ചാൽ കാര്യം നടക്കുമെന്ന് നല്ല ഉറപ്പ്.

രതിയുടെ അമ്മയ്ക്ക് എന്തൊരു ഭക്തി! കൂടെക്കൂടെ വന്ന് എന്തു മാത്രം സേവ ചെയ്തിരുന്നു! രതിയുടെ അമ്മ ഒരു വൈഷ്ണവിയായിരുന്നു. ഒരു ദിവസം ഞാൻ കാളീകോവിലിലെ പ്രസാദം കഴിക്കുന്നത് അവൾ കണ്ടു. അതോടെ പിന്നെ ഇവിടെ വരാതായി. ഒരേ പോക്ക്. ആളുകളെ കണ്ടാൽ ആദ്യമൊന്നും അറിയാനൊക്കില്ല."

ശ്രീരാമകൃഷ്ണൻ മുറിയുടെ കിഴക്കുവശത്തുള്ള വാതിലിനടുത്ത് ഇരിക്കുന്നു. തണുപ്പുകാലം. മെയ്യിൽ സാൽവ, സൂര്യനെ ദർശിച്ചു. ഹഠാൽ സമാധിമഗ്നനായി. നിർന്നിമേഷൻ . ബാഹ്യബോധശൂന്യൻ.

ഇതുതന്നെയോ ഗായത്രീമന്ത്രത്തിൻെറ സാർത്ഥകത? 'തത് സവിതുർ

വരേണ്യം, ഭർഗോ ദേവസ്യ ധീമഹി.'*

വളരെനേരം കഴിഞ്ഞ് സമാധി അഴിഞ്ഞു. രാഖാൽ, ഹസ്ര, മാസ്റ്റർ മുതൽപേർ അടുത്തിരിപ്പുണ്ട്.

ശ്രീരാമ: (ഹസ്രയോട്) സമാധിഭാവം തീർച്ചയായും പ്രേമത്തിൻെറ ഫലമാണ്. ഒരിക്കലിവിടെ ശ്യാമബസ്സാറിൽ നടവരഗോസ്വാമിയുടെ വീട്ടിൽ കീർത്തനം നടന്നു. ശ്രീകൃഷ്ണൻെറയും ഗോപികളുടെയും ദർശനം ഉണ്ടായി ഞാൻ സമാധിമഗ്നനായി. എൻെറ ലിംഗശരീരം ശ്രീകൃഷ്ണൻെറ കാലടികളെ പിൻതുടരുന്നതായി തോന്നി.

കല്ക്കത്തയിലെ ജോറാസാങ്കോയിലുള്ള ഹരിസഭയിൽ ഇമ്മാതിരി കീർത്തനം ഉണ്ടായപ്പോൾ ഞാൻ സമാധിയിൽ ആണ്ട് ബാഹ്യബോധ രഹിതനായിത്തീർന്നു. അന്നു ഞാൻ ദേഹത്യാഗം ചെയ്തേയ്ക്കുമോ എന്ന് ആളുകൾ ഭയപ്പെട്ടു.

ശ്രീരാമകൃഷ്ണൻ കുളിക്കാൻ പോയി. കുളി കഴിഞ്ഞു വന്നശേഷം വീണ്ടും ഗോപീപ്രേമത്തെക്കുറിച്ചു സംസാരിച്ചു: (മാസ്റ്റർ മുതലായവരോട്) 'ഗോപികളുടെ ഈ ആസക്തി സമ്പാദിക്കണം. ഈവക പാട്ടുകൾ പാടണം:

എത്ര ദൂരെയാണെത്ര ദൂരെയാ -
ണത്തളിരണിപ്പൂവനം?
എങ്ങു വാഴുന്നെൻ ശ്യാമസുന്ദര -
നങ്ങു ചെല്ലാൻ കൊതിപ്പു ഞാൻ.
അത്തിരുമെയ്യിൻ തൂമണം തോഴി -
യെത്തിടുന്നുണ്ടു ചാരവേ !
ഭാവവൈവശ്യം പൂണ്ടൊരെൻ കഴ -
ല്ക്കാവതില്ലല്ലോ നീങ്ങുവാൻ.
വീട്ടിലേയ്ക്കു മടങ്ങുന്നില്ല, ഞാൻ
വീട്ടിലേയ്ക്കില്ല - നിശ്ചയം.
അങ്ങു കണ്ണൻെറ നാമം പാടുവാ -
നെങ്ങും ദുർഘടമെൻസഖി.

ശ്രീരാമകൃഷ്ണൻ രാഖാലിനുവേണ്ടി സിദ്ധേശ്വരിക്ക് കരിക്കും പഞ്ചസാര യും നേർന്നിരുന്നു. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'കരിക്കിൻെറയും പഞ്ചസാരയുടെയും വില നീ കൊടുത്തേക്കൂ.'

## അദ്ധ്യായം രണ്ട്

വൈകുന്നേരം രാഖാൽ, മാസ്റ്റർ മുതൽപേരോടൊത്ത് ശ്രീരാമ കൃഷ്ണൻ വണ്ടിയിൽ കല്ക്കത്തയിൽ സിദ്ധേശ്വരീക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. വഴിക്കാണ് സിംലാക്കമ്പോളം. അവിടെനിന്നും കരിക്കും പഞ്ചസാരയും മേടിച്ചു. അമ്പലത്തിലെത്തിക്കഴിഞ്ഞപ്പോൾ ഭക്തന്മാരോടായി

* ആ സൂര്യദേവൻെറ ഉത്കൃഷ്ടതേജസ്സിനെ നാം ധ്യാനിക്കുന്നു

അരുളി: 'ഒരു കരിക്ക് തുരന്നു പഞ്ചസാരയിട്ട് അമ്മയുടെ അടുക്കൽ സമർപ്പിക്കു.'

അമ്പലത്തിൽ പൂജാരികൾ, കൂട്ടുകാരെ കൂട്ടി ശ്രീകോവിലിനു മുമ്പിലിരുന്നു ചീട്ടുകളിക്കുന്നതു കണ്ടു. അതു കണ്ട് ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടു പറഞ്ഞു: 'കണ്ടോ, ഈവകയിടങ്ങളിൽ ചീട്ടുകളി! ഇവിടെ ഈശ്വരചിന്ത ചെയ്യണം.'

അടുത്തതായി ശ്രീരാമകൃഷ്ണൻ യദുമല്ലികൻെറ വീട്ടിലെത്തി. മല്ലികൻെറ ചുറ്റും അനേകം വേഷക്കാർ കൂടിയിട്ടുണ്ട്. 'വരു, വരു,' എന്ന് യദു സ്വാഗതം ചെയ്തു. പരസ്പരം കുശലപ്രശ്നത്തിനുശേഷം ശ്രീരാമകൃഷ്ണൻ സംഭാഷണം തുടങ്ങി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിങ്ങളെന്തിനാണ് ഇത്രയേറെ വിദൂഷകന്മാരെയും വൈതാളികന്മാരെയും കൂടെ വെച്ചുകൊണ്ടിരിക്കുന്നത്?

യദു: (ചിരിച്ചുകൊണ്ട്) അങ്ങ് അവരെ കരകയറ്റുമെന്നു കരുതി. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: ഏമാൻ പണം വാരി കൊടുക്കുമെന്നാണ് മുഖസ്തുതിക്കാർ വിചാരിക്കുന്നത്. പക്ഷേ ഏമാൻെറയടുക്കൽനിന്നും എന്തെങ്കിലും കൈയ്ക്കലാക്കാൻ ബഹുപ്രയാസമാണ്. ഒരു കുറുക്കൻ ഒരു കാളയെ ക്കണ്ട് അവൻെറ പിന്നാലെ വിടാതെ കൂടി. കാള ചുറ്റിനടന്നു, കുറുക്കനും ഒപ്പം നടന്നു. കുറുക്കൻ കരുതി: 'അവൻെറ അണ്ഡകോശം അതാ കിടന്നാടുന്നു: അതെപ്പോഴെങ്കിലും പൊട്ടിവീഴും. അപ്പോളെനിയ്ക്കതെടുത്തു തിന്നാം.' കാള കിടന്നപ്പോൾ കുറുക്കനും അടുത്തുകിടന്നു: കാള എഴുന്നേറ്റു ചുറ്റിനടന്നപ്പോൾ അവനും കൂടെ നടന്നു. കുറെ നാളിങ്ങനെ കഴിഞ്ഞു. എന്നിട്ടും കോശം വീണില്ല. കുറക്കനെപ്പോൾ നിരാശപ്പെട്ടു പോയി. (എല്ലാവരും ചിരിക്കുന്നു.) മുഖസ്തുതിക്കാരുടെ അവസ്ഥയും ഇതുതന്നെയാണ്.

യദുവും അദ്ദേഹത്തിൻെറ അമ്മയും, ശ്രീരാമകൃഷ്ണനും ഭക്തന്മാർക്കും ലഘുഭക്ഷണം നല്കി.

## അദ്ധ്യായം മൂന്ന്

1883 ഡിസംബർ 19, ബുധനാഴ്ച

### ശ്രീരാമകൃഷ്ണൻ വില്വമൂലത്തിലും പഞ്ചവടിയിലും

ഇന്ന് കൃഷ്ണപഞ്ചമീതിഥി. ശ്രീരാമകൃഷ്ണൻ വില്വവൃക്ഷത്തിനു സമീപം മാസ്റ്ററുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. മണി ഒമ്പതായിരിക്കും. കൂവളത്തറ ഗുരുദേവൻെറ സാധനസ്ഥാനമാണ്. വളരെ നിർജ്ജനമായ ഇടം. വടക്കുവശത്ത് മതിൽ; മതിലിനപ്പുറം സർക്കാർ വെടിമരുന്നുശാല. പടിഞ്ഞാറായി ഒരു നിര കാറ്റാടിമരങ്ങൾ, സർവ്വദാ കാറ്റിൽ ചൂളം വിളിച്ചുകൊണ്ടു നില്ക്കുന്നു. അതിനപ്പുറം വാനോർപുഴ. തെക്കുമാറി

പഞ്ചവടി കാണപ്പെടുന്നു. നാലുചുറ്റും മരങ്ങളും ചെടികളുമായതുകൊണ്ട് അമ്പലംകൂടി കാണാനാവുന്നില്ല. പുറത്തുനിന്നൊരൊച്ചയും വില്വമൂലത്തിലെത്തുന്നില്ല.

ശ്രീരാമ: (മാസ്റ്ററോട്) പക്ഷേ കാമിനീകാഞ്ചനം ഉപേക്ഷിക്കാതെ നടപ്പില്ല.

മാസ്റ്റർ: അതെന്ത്? 'രാമ, സംസാരം ഈശ്വരനിൽനിന്നു വേറിട്ടാണെങ്കിൽ സംസാരം ഉപേക്ഷിച്ചോളു,' എന്ന് വസിഷ്ഠൻ ശ്രീരാമചന്ദ്രനോടു പറയുകയുണ്ടായല്ലൊ.

ശ്രീരാമ: (മെല്ലെ ചിരിച്ചുകൊണ്ട്) അതു രാവണവധത്തിനുവേണ്ടി. അതിനുവേണ്ടിയാണ് രാമൻ ലോകത്തിൽ വാണതും കല്യാണം കഴിച്ചതും.

മാസ്റ്റർ സ്തംഭിച്ചു മരംപോലെ നിന്നുപോയി.

ശ്രീരാമകൃഷ്ണദേവൻ ഇതും പറഞ്ഞ് തൻെറ മുറിയിലേയ്ക്കു മടങ്ങാനായി പഞ്ചവടിയിലെത്തി.

**നിരാകാരസാധന ബഹുകഠിനം**

ശ്രീരാമകൃഷ്ണദേവൻ പഞ്ചവടിയിൽ മാസ്റ്ററുമായി സംസാരിച്ചുകൊണ്ടിരുന്നു. നേരമേതാണ്ട് പത്തുമണിയായി.

മാസ്റ്റർ: ആവട്ടെ, നിരാകാരസാധനയൊന്നുമില്ലേ?

ശ്രീരാമ: ഇല്ലാതെന്താ? ആ മാർഗ്ഗം ബഹുകഠിനം.* പണ്ടുകാലത്തെ ഋഷികൾ നേടിയ തപസ്സിൻെറ ഫലമായി, ബ്രഹ്മം എന്തൊരു വസ്തുവാണെന്നറിഞ്ഞു, അനുഭവപ്പെടുത്തി. ഋഷികൾ എന്തുമാത്രം പണിപ്പെട്ടു! തങ്ങളുടെ കുടിലുകളിൽനിന്നും വെളുപ്പിന് ഇറങ്ങിത്തിരിച്ചു: പകൽ മുഴുവൻ തപം ചെയ്തു; അന്തികഴിഞ്ഞ് മടങ്ങിയെത്തി. വന്നശേഷം അല്പം ഫലമൂലങ്ങൾ കഴിച്ചു.

ഈ സാധനയിൽ മനസ്സിൻെറ അല്പമെങ്കിലും ബാക്കിയുണ്ടെങ്കിൽ കാര്യം നടക്കില്ല. രൂപം, രസം, ഗന്ധം, ശബ്ദം, സ്പർശം ഈവക വിഷയങ്ങൾ മനസ്സിൽ തെല്ലുപോലും ഉണ്ടായിരിക്കാൻ പാടില്ല. എന്നാൽ മനസ്സു ശുദ്ധമാകും. ആ ശുദ്ധമനസ്സുതന്നെ ശുദ്ധമായ ആത്മാവ്. മനസ്സിൽ കാമനീകാഞ്ചനം തീരെ പാടില്ല. അപ്പോൾ വേറൊരനുഭവംകൂടിയുണ്ട്. 'ഈശ്വരൻ മാത്രമാണ് കർത്താവ്; ഞാൻ കർത്താവല്ല.' 'എന്നെക്കൂടാതെ ഒരു കാര്യവും നടക്കുകയില്ല. സുഖത്തിലും ദുഃഖത്തിലും.' ഈവക വിചാരം പിന്നെ കാണുകയില്ല.

ഒരു മഠത്തിലെ സന്ന്യാസിയെ ഒരു ദുഷ്ടൻ തല്ലി. സാധു ബോധംകെട്ടു. ബോധം വീണശേഷം 'അങ്ങേയ്ക്കാരാണ് പാല് തരുന്നത്?' എന്നു ചോദിച്ചപ്പോൾ, 'എന്നെ തല്ലിയ ആൾതന്നെ പാലും തരുന്നു,' എന്നദ്ദേഹം പറഞ്ഞു.

മാസ്റ്റർ: അതെ, ആ കഥയെനിയ്ക്കറിയാം.

* ക്ലേശോऽധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ. (ഗീത 12.5)

**സ്ഥിതസമാധിയും ഉന്മനസമാധിയും**

ശ്രീരാമ: വെറുതെ അറിഞ്ഞതുകൊണ്ടായില്ല. ഉൾക്കൊള്ളണം. വിഷയ ചിന്ത മനസ്സിനെ സമാധിമഗ്നമാകാൻ സമ്മതിക്കയില്ല. വിഷയബുദ്ധി നിശ്ശേഷം വെടിഞ്ഞാൽ സ്ഥിതസമാധിയുണ്ടാകും. എനിക്ക് സ്ഥിതസമാധി യിൽ ദേഹത്യാഗം ചെയ്യാൻ സാധിക്കും; പക്ഷേ, ഭക്തിയും ഭക്തസംഗവും കൈക്കൊണ്ട് ഇരിക്കാൻ അല്പമൊരാശ, അതുമൂലം ദേഹത്തിൻെറമേലും മനസ്സല്പമുണ്ട്.

ഉന്മനസമാധിയെന്നും പറഞ്ഞ് വേറൊരു തരമുണ്ട് - ചിതറിക്കിടക്കുന്ന മനസ്സിനെ പെട്ടെന്ന് ഒരുമിച്ചുകൂട്ടിക്കൊണ്ടുവരൽ. നിനക്കിത് മനസ്സിലായോ?

മാസ്റ്റർ: ഉവ്വ്.

ശ്രീരാമ: ചിന്നിച്ചിതറിയ മനസ്സിനെ പെട്ടെന്നു പിടിച്ച് ഒന്നിച്ചുചേർ ക്കൽ. ഈ സമാധി അധികനേരം നില്ക്കില്ല. വിഷയചിന്ത വന്ന് അതിനെ ഭംഗപ്പെടുത്തുന്നു. യോഗിയുടെ യോഗത്തിനു ഭംഗംവരുന്നു.

അവിടെ കമാർപുക്കൂരിൽ മതിലിനകത്തു മാളത്തിൽ കീരി താമസിക്കു ന്നത് കണ്ടിട്ടുണ്ട്. മാളത്തിനുള്ളിൽ ബഹുസുഖമായി പാർക്കുന്നു. ചിലരതിൻെറ വാലിൽ ഇഷ്ടിക കെട്ടി വിടുന്നു. അപ്പോൾ ഇഷ്ടികയുടെ ഭാരംകൊണ്ട് മാളത്തിൽനിന്നും പുറത്തു വീഴുന്നു. മാളത്തിനകത്തു കടന്നു സുഖമായിട്ട് പാർക്കാൻ എത്ര തവണ ശ്രമിച്ചാലും ഇഷ്ടികയുടെ കനംകൊണ്ട് താഴോട്ടു വഴുതിവീഴുന്നു. വിഷയചിന്തയും ഇതുപോലെ യാണ് - യോഗിയെ യോഗഭ്രഷ്ടനാക്കുന്നു.

ലൗകികമനുഷ്യർക്കും വല്ലപ്പോഴുമൊക്കെ സമാധ്യവസ്ഥ അനുഭവി ക്കാൻ സാധിക്കും. സൂര്യോദയത്തിൽ താമര വിടരുന്നു; പക്ഷേ സൂര്യൻ മഴക്കാറുകൊണ്ട് മറഞ്ഞാൽ അതു വീണ്ടും കൂമ്പിപ്പോകുന്നു. വിഷയമാണ് മഴക്കാറ്.

മാസ്റ്റർ: സാധനചെയ്താൽ ജ്ഞാനവും ഭക്തിയും രണ്ടും ഉണ്ടാവില്ലേ?

ശ്രീരാമ: ഭക്തിമാർഗ്ഗത്തിൽക്കൂടി രണ്ടും കിട്ടും. വേണ്ടിവന്നാൽ ഭഗവാൻതന്നെ ബ്രഹ്മജ്ഞാനമരുളും. വളരെ ഉയർന്ന സാധകനാണെ ങ്കിൽ, ഒരാൾക്കുതന്നെ ഏകകാലത്തിൽ രണ്ടും ഉണ്ടായെന്നു വരാം. ചൈതന്യദേവനെപ്പോലെയുള്ള ഈശ്വരകോടികൾക്ക് ഉണ്ടാവും. ജീവ കോടികളുടെ കഥ വേറെ.

പ്രകാശം അഞ്ചു തരമുണ്ട്: വിളക്കിൻെറ വെളിച്ചം, പിന്നെ അഗ്നി യുടെ പ്രകാശം, ചന്ദ്രൻെറ പ്രകാശം, സൂര്യൻെറ പ്രകാശം, സൂര്യചന്ദ്രന്മാ രുടെ ഒന്നിച്ചുള്ള പ്രകാശം. ഭക്തി ചന്ദ്രൻ; ജ്ഞാനം സൂര്യനും. ചിലപ്പോഴൊക്കെ ആകാശത്തിൽ, സൂര്യൻ അസ്തമിച്ചു അസ്തമിച്ചില്ല എന്ന സന്ദർഭത്തിൽ ചന്ദ്രോദയം കാണപ്പെടും. അവതാരപുരുഷന്മാരിലും മറ്റും ഭക്തിചന്ദ്രനും ജ്ഞാനസൂര്യനും ഒരുമിച്ചു കാണപ്പെടുന്നു.

വേണമെന്നുവെച്ചാൽ എല്ലാവർക്കും ജ്ഞാനവും ഭക്തിയും രണ്ടും

ഒരുമിച്ച് സമ്പാദിക്കാൻ സാധിക്കുമോ? വ്യക്തിവ്യത്യാസമുണ്ട്. ചില മുള വളരെ പൊള്ളയായിരിക്കും. ചിലതിൻെറ തുള ചെറുതായിരിക്കും. ഈശ്വരസ്വരൂപം അറിയാൻ സകലർക്കും സാദ്ധ്യമാണോ? ഇടങ്ങഴി കൊള്ളുന്ന കുടത്തിൽ രണ്ടിടങ്ങഴി പാൽ കൊള്ളുമോ?

മാസ്റ്റർ: ഭഗവത്കൃപകൊണ്ട് സാധിക്കില്ലേ? അദ്ദേഹം കൃപ ചെയ്താൽ ഒട്ടകത്തിന് സൂചിക്കുഴിയിൽക്കൂടി കടക്കാൻ കഴിയുമല്ലോ?

ശ്രീരാമ: പക്ഷേ, കൃപ ചുമ്മാതങ്ങു കിട്ടുമോ? പിച്ചക്കാരൻ പൈസ ചോദിച്ചാൽ കൊടുത്തെന്നു വരാം. എന്നാൽ വന്നപാടേ തീവണ്ടിക്കൂലി വേണമെന്നും പറഞ്ഞങ്ങു കൂടിയാലോ?

മാസ്റ്റർ: മിണ്ടാതെ നിന്നു. ശ്രീരാമകൃഷ്ണനും നിശ്ശബ്ദം. അദ്ദേഹം പെട്ടന്നരുൾ ചെയ്തു: 'അതെ, വാസ്തവം. ചില ചില വ്യക്തികൾക്ക് ഭഗവത്കൃപകൊണ്ട് സാധിക്കും, രണ്ടും നേടാൻ പറ്റും.'

ഗുരുദേവനെ നമസ്കരിച്ച് മാസ്റ്റർ വില്വമൂലത്തിലേയ്ക്കു പോയി. വില്വമൂലത്തിൽനിന്ന് രണ്ടു മണിക്കൂർ കഴിഞ്ഞേ മടങ്ങിയുള്ളു. അമാന്തിക്കുന്നതു കണ്ട് ശ്രീരാമകൃഷ്ണൻ വില്വമൂലത്തിലേയ്ക്ക് പുറപ്പെട്ടു. മാസ്റ്റർ ആസനവും ജലപാത്രവുമായി മടങ്ങിവരുംവഴി പഞ്ചവടിക്കു സമീപം ഗുരുദേവനെ കണ്ടുമുട്ടി. കണ്ടതും മാസ്റ്റർ ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ നിന്നെത്തേടി വരികയായിരുന്നു. നേരമിത്രയായി, മതിലുചാടി പാഞ്ഞുകളഞ്ഞോ, എന്നു സംശയിച്ചു. നേരത്തേ നിൻെറ കണ്ണു കണ്ടപ്പോൾ നീയും നാരായണശാസ്ത്രിയെപ്പോലെ ഓടിക്കളയുമോ എന്നു പേടിച്ചു. എന്നിട്ടു പിന്നെ തന്നെത്താൻ പറഞ്ഞു: 'ഇല്ല, അവൻ ഓടിപ്പോവില്ല. അവൻ വളരെ ആലോചിച്ചിട്ടേ എന്തെങ്കിലും ചെയ്കയുള്ളു.'

## അദ്ധ്യായം നാല്

### ശ്രീരാമകൃഷ്ണൻ മാസ്റ്റർ മുതലായവരുടെകൂടെ

രാത്രിയിൽ വീണ്ടും ശ്രീരാമകൃഷ്ണൻ മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. രാഖാൽ, ലാട്ടു, ഹരീശൻ തുടങ്ങിയവരുമുണ്ടായിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, ചിലരൊക്കെ കൃഷ്ണലീലയ്ക്ക് അദ്ധ്യാത്മവ്യാഖ്യാനം നല്കുന്നു; നിയെന്തു പറയുന്നു?

മാസ്റ്റർ: പലരും പലവിധം. എന്നാലെന്ത്? ഭീഷ്മദേവരുടെ കഥ അവിടുന്നു പറഞ്ഞുതന്നിട്ടുണ്ടല്ലോ. ദേഹത്യാഗസമയത്ത് ശരശയ്യയിൽ കിടക്കുമ്പോൾ, എന്തുകൊണ്ടാണ് കരയുന്നത് എന്നു ചോദിച്ചു. ഭീഷ്മർ പറഞ്ഞു. 'കഠിനവേദനകൊണ്ടല്ല. സാക്ഷാൽ നാരായണൻതന്നെ അർജ്ജുനനു സാരഥിയായിരുന്നിട്ടും, പാണ്ഡവന്മാർക്ക് ഇത്രയേറെ

വിപത്തുകൾ; അപ്പോൾ ഭഗവാൻെറ ലീല യാതൊന്നും എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ലല്ലോ എന്നോർത്തു കരഞ്ഞു പോകുന്നതാണ്.'

കൂടാതെ ഹനുമാൻെറ കഥയും അങ്ങു പറഞ്ഞുതന്നിട്ടുണ്ട്. ഹനുമാൻ പറയാറുണ്ട്: 'എനിക്ക് ആഴ്ച, നാൾ, പക്കം, ഈവകയൊന്നും അറിഞ്ഞുകൂടാ. ഞാൻ രാമചിന്തമാത്രം ചെയ്യുന്നു.'

അവിടുന്നിതു പറയാറുണ്ടല്ലോ: 'രണ്ടു വസ്തുക്കൾ മാത്രമേ ഉള്ളു, വേറൊന്നുമില്ല ബ്രഹ്മവും ശക്തിയും.' പിന്നെപ്പറയാറുണ്ട്: 'ബ്രഹ്മജ്ഞാന മുണ്ടായാൽ രണ്ടും ഒന്നെന്ന് അറിവാകും; രണ്ടില്ലാത്ത ഒന്ന്.'

ശ്രീരാമ: അതു വാസ്തവം. നിനക്കു കാര്യം നേടണം; ആയത് മുള്ളു നിറഞ്ഞ കാട്ടുവഴിക്കുമാകാം, നല്ല വഴിയേ പോയിട്ടുമാകാം.

നാനാ അഭിപ്രായങ്ങളുണ്ട്. നേരുതന്നെ, അഭിപ്രായഭേദംകൊണ്ട് സന്ന്യാസിസദ്യ നടന്നില്ല എന്ന് നഗ്നൻ പറയാറുണ്ട്. ഒരിടത്ത് സദ്യയ്ക്ക് ഏർപ്പാടു ചെയ്തു. പല സമ്പ്രദായങ്ങളിലുംപെട്ട സന്ന്യാസിമാരെയും ക്ഷണിച്ചിരുന്നു. ഓരോ സമ്പ്രദായക്കാരും തങ്ങൾക്കു വേണം ആദ്യം ഊണ്, മറ്റുള്ളവർക്കൊക്കെ പിന്നീട്, എന്ന് അവകാശവാദം തുടങ്ങി. ഒരു തീർപ്പിലുമെത്താനൊത്തില്ല മടുത്തൊടുവിൽ എല്ലാരും മടങ്ങിപ്പോയി. എന്നിട്ട് ചോറെല്ലാം തേവിടിശ്ശികൾക്കു കൊടുക്കേണ്ടിവന്നു.

മാസ്റ്റർ: തോതാപുരി വലിയ ആൾ.

ശ്രീരാമ: ഹസ്ര പറയുന്നു, ഒരു മാതിരിയെന്ന്, സാധാരണക്കാരനെന്ന്. ഇല്ലപ്പാ, വായാടിയതുകൊണ്ടു കാര്യമില്ല. തൻെറ വാച്ചു മാത്രമാണ് ശരിയെന്ന് എല്ലാവരും പറയുന്നു.

കണ്ടോ, നാരായണശാസ്ത്രിക്ക് വലിയ വൈരാഗ്യം ജനിച്ചു. അത്ര വലിയ പണ്ഡിതൻ. ഭാര്യയേയും ഉപേക്ഷിച്ച് ആരുമറിയാതെ കടന്നു കളഞ്ഞു. മനസ്സിൽനിന്നും കാമിനീകാഞ്ചനത്തെ നിശ്ശേഷം തുരത്തിയാൽ യോഗം പ്രാപിക്കുന്നു. ചിലരിലൊക്കെ യോഗിലക്ഷണം കാണാൻ കഴിയും.

നിന്നോട് ഷട്ചക്രസംബന്ധമായി ചിലതു പറയാം. യോഗികൾ ഷട്ചക്രം ഭേദിച്ച് ഭഗവത്കൃപയാ അദ്ദേഹത്തെ ദർശിക്കുന്നു. ഷട്ചക്രത്തെക്കുറിച്ച് നീ കേട്ടിട്ടുണ്ടോ!

മാസ്റ്റർ: വേദാന്തമതത്തിലെ സപ്തഭൂമി.

ശ്രീരാമ: വേദാന്തത്തിലെയല്ല, യോഗമതത്തിലെ ഷട്ചക്രം. എന്തുമാതിരി യെന്നറിയാമോ? സൂക്ഷ്മദേഹത്തിലുള്ള പദ്മങ്ങളാണവ. യോഗികൾക്കു കാണാനാവും, മെഴുകുമരത്തിൻെറ ഇലയും പഴവുംപോലെ.

മാസ്റ്റർ: അതെ, യോഗികൾക്കു കാണാൻ കഴിയും. ഒരുതരം കണ്ണാടിയെ ക്കുറിച്ച് ഞാൻ പുസ്തകത്തിൽ വായിച്ചു. അതിനുള്ളിൽക്കൂടി നോക്കിയാൽ തീരെ ചെറിയ സാധനങ്ങൾ വളരെ വലുതായി കാണപ്പെടും. അമ്മാതിരി, യോഗാഭ്യാസംകൊണ്ട് ഈവക സൂക്ഷ്മ പദ്മങ്ങൾ കാണാനാവും.

പഞ്ചവടിയിലെ മുറിയിൽ താമസിക്കുവാൻ ശ്രീരാമകൃഷ്ണൻ

നിർദ്ദേശിച്ചു. മാസ്റ്റർ രാത്രി ആ മുറിയിൽ പാർത്തു. പ്രഭാതത്തിൽ മാസ്റ്റർ മുറിയിൽ തനിച്ചിരുന്നു കീർത്തനം പാടി:

സാധനയില്ലാ ഭജനയില്ലാ:
ബോധഹീനൻ ദീനൻ നീചനും ഞാൻ;
സ്വാമിൻ, പരിശുദ്ധിയേകുകെന്നിൽ
ശ്രീമത്താം നിൻകരസ്പർശമൊന്നാൽ.

കാത്തിരിയ്ക്കുന്നു ഞാനെത്രനാൾ നിൻ -
കാൽത്തളിർ കിട്ടുമെന്നാശയുമായ്.
ഇല്ലാ, ലഭിച്ചതി,ല്ലെൻെറ കാല -
മെല്ലാം കഴിയാറായെൻെറ നാഥാ!

പെട്ടെന്ന് ജനലിൽക്കൂടി പുറത്തേയ്ക്കു നോക്കിയപ്പോൾ, കാണാം ശ്രീരാമകൃഷ്ണനുണ്ടവിടെ നില്ക്കുന്നു. 'ബോധഹീനൻ ദീനൻ നീചനും ഞാൻ' എന്ന ഭാഗം കേട്ട് അദ്ദേഹത്തിൻെറ മിഴികളിൽ നീർവഴിഞ്ഞു.

വേറൊരു പാട്ടുംകൂടി പാടി:

കാവിയുടുത്തു ഞാൻ ശംഖിനാൽ നിർമ്മിച്ച
കാതിലയിട്ടൊരു യോഗിനിയായ്,
നിർദ്ദയനെൻ ശ്യാമസുന്ദരൻ വാഴുന്നോ -
രദ്ദിക്കിലേയ്ക്കു താൻ പോയിടട്ടേ.

## അദ്ധ്യായം അഞ്ച്

1883 ഡിസംബർ 21, വെള്ളിയാഴ്ച

ശ്രീരാമകൃഷ്ണൻ വില്വമൂലത്തിൽവെച്ചു തനിച്ച് മാസ്റ്ററോട് പല കാര്യങ്ങളും പറഞ്ഞു, സാധനയെ സംബന്ധിച്ച പലേ രഹസ്യ കഥകൾ - കാമിനീകാഞ്ചനത്യാഗത്തിൻെറ കഥകൾ - പിന്നെ മനംതന്നെ ചിലപ്പോഴൊക്കെ ഗുരുവായിത്തീരും എന്നൊക്കെയുള്ള കാര്യങ്ങളും പറഞ്ഞു.

ആഹാരത്തിനുശേഷം ഗുരുദേവൻ മനോഹരമായ ഒരു മഞ്ഞപ്പട്ടുമുടുത്ത് പഞ്ചവടിയിൽ പോയി. അവിടെ രണ്ടുമൂന്നു വൈഷ്ണവ സന്ന്യാസികൾ വന്നുചേർന്നിട്ടുണ്ട്. ഒരു ഗോസായിയും. 'നിൻെറ ലങ്കോട്ടിയുടെ ആകൃതിയെന്താ പറയൂ, കേൾക്കട്ടെ' എന്നദ്ദേഹം വൈഷ്ണവനോടു പറഞ്ഞു.

ഉച്ചതിരിഞ്ഞ് നാനാക്പന്ഥിയിൽപ്പെട്ട ഒരു സന്ന്യാസി വന്നു. ഹരീശനും രാഖാലും ഉണ്ട്. നിരാകാരവാദിയാണ് വന്ന സന്ന്യാസി. സാകാരത്തെയും ധ്യാനിക്കാൻ ഗുരുദേവൻ അദ്ദേഹത്തെ ഉപദേശിച്ചു.

ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോടു പറഞ്ഞു: 'താണു മുങ്ങുക. മേലേ മേലേ പൊങ്ങിക്കിടക്കുന്നതുകൊണ്ടൊന്നും രത്നം കിട്ടുകയില്ല. ഈശ്വരൻ

നിരാകാരനാണ്, എന്നത് നേരുതന്നെ. പക്ഷേ, അതേ സമയം സാകരനുമാണ്. സാകാരത്തെ ധ്യാനിച്ചാൽ എളുപ്പത്തിൽ ഭക്തിയുണ്ടാകും; എന്നിട്ടു പിന്നെ നിരാകാരധ്യാനം. വായിച്ചു കഴിഞ്ഞശേഷം എഴുത്ത് വലിച്ചെറിയുംപോലെയാണത്; അതിനു ശേഷം എഴുത്തനുസരിച്ചു വേണ്ട കാര്യം നടത്തുന്നു.

## അദ്ധ്യായം ആറ്

1883 ഡിസംബർ 22, ശനിയാഴ്ച

### ബലരാമൻെറ അച്ഛൻ മുതലായവരുടെ കൂടെ

നേരമിപ്പോൾ ഒമ്പതു മണിയായിരിക്കും. ബലരാമൻെറ അച്ഛൻ വന്നിരിക്കുന്നു. രാഖാൽ, ഹരീശൻ, മാസ്റ്റർ, ലാട്ടു ഇവരിവിടെ താമസമാണ്. ശ്യാമപുക്കൂരിലെ ദേവേന്ദ്രഘോഷൻ വന്നിട്ടുണ്ട്. ശ്രീരാമകൃഷ്ണൻ തെക്കുകിഴക്കേ വരാന്തയിൽ ഭക്തന്മാരുടെ കൂടെ ഇരിക്കുന്നു.

ഒരു ഭക്തൻ ചോദിച്ചു: എങ്ങനെ ഭക്തിയുണ്ടാകും?

ശ്രീരാമ: (ബലരാമൻെറ അച്ഛൻ മുതലായ ഭക്തന്മാരോട്) മുന്നോട്ടു പോവുക. ഏഴ് പടിക്കപ്പുറം അരചൻ വാഴുന്നു. പടിയെല്ലാം കടന്നാൽ അരചനെ കാണാനാകും.

ചാനക് എന്ന സ്ഥലത്ത് അന്നപൂർണ്ണയുടെ പ്രതിഷ്ഠ നടക്കുമ്പോൾ (1874-75) ഞാൻ ദ്വാരികബാബുവിനോടു പറഞ്ഞു: 'വലിയ പൊയ്കയുടെ അടിയിലാഴത്തിൽ വൻമത്സ്യങ്ങൾ പാർക്കുന്നു. ഇരയിടുക. ഇരയുടെ മണമേറ്റ് ഈ വൻമീനുകൾ വരും. ഇടയ്ക്കിടെ വെള്ളം വെട്ടിയ്ക്കും. പ്രേമവും ഭക്തിയുമാണ് ഇര.'

### ശ്രീരാമകൃഷ്ണനും അവതാരതത്ത്വവും

ശ്രീരാമ: ഈശ്വരൻ നരലീലയാടുന്നു. ശ്രീകൃഷ്ണൻ, ശ്രീരാമൻ, ചൈതന്യദേവൻ എന്നിങ്ങനെ ഭഗവാൻ മനുഷ്യാവതാരമെടുക്കുന്നു. ഞാനൊരിക്കൽ കേശവസേനനോടു പറയുകയുണ്ടായി: 'മനുഷ്യൻെറ ഉള്ളിൽ ഈശ്വരൻ കൂടുതൽ പ്രകാശിക്കുന്നു. വയലിലെ വരമ്പിനുള്ളിൽ ചെറുചെറു പൊത്തുകൾ കാണും. മഴക്കാലത്ത് അവയ്ക്കുള്ളിൽ മീനും ഞണ്ടും കയറിക്കൂടും. മീനിനെയും ഞണ്ടിനെയും കാണണമെന്നുണ്ടെങ്കിൽ ഈ പൊത്തിനകത്തു തേടണം. ഈശ്വരനെ അന്വേഷിക്കണമെന്നുണ്ടെങ്കിൽ അവതാരങ്ങൾക്കുള്ളിൽ അന്വേഷിക്കണം.'

ഈ മൂന്നര മുഴം മനുഷ്യന്നുള്ളിൽ ജഗന്മാതാവ് പ്രകാശിക്കുന്നു. ഒരു പാട്ടുണ്ട്:

ശ്യാമളേ, ദേവി, നീ നിർമ്മിച്ച യന്ത്രം
ഹാ! മഹാവിസ്മയപാത്രമവർണ്ണ്യം,
മൂന്നുമരയും മുഴമതിൻ നീളം;

നിന്നുടെ കേളികളെന്തെന്തതിങ്കൽ!
യന്ത്രത്തിനുള്ളിൽ നീ വാഴുന്നു; നീ താൻ
യന്ത്രം കറക്കുന്നു വിശ്വൈകമാതേ,
താൻ കറങ്ങുന്നെന്നു ചൊല്ലുന്നു യന്ത്രം;
താൻ കാണുന്നീല കറക്കുന്ന നിന്നെ!

പക്ഷേ, ഈശ്വരനെ അറിയണമെന്നുണ്ടെങ്കിൽ, അവതാരപുരുഷനെ തിരിച്ചറിയാൻ സാധിക്കണമെങ്കിൽ, സാധന വേണം. തടാകത്തിൽ പെരിയപെരിയ മീനുണ്ട്; കാണണമെങ്കിൽ ഇര എറിയണം. പാലിൽ വെണ്ണയുണ്ട്; കിട്ടണമെങ്കിൽ കടയണം. കടുകിനകത്ത് എണ്ണയുണ്ട്, എണ്ണയെടുക്കാൻ ആട്ടണം. മയിലാഞ്ചികൊണ്ട് കൈയ്ചുമക്കും; പക്ഷേ അതിന് മയിലാഞ്ചി ഞെരടണം.

**നിരാകാരസാധനയും ശ്രീരാമകൃഷ്ണനും**

ഒരു ഭക്തൻ: (ശ്രീരാമകൃഷ്ണനോട്) ആവട്ടെ, ഈശ്വരൻ സാകാരനോ നിരാകാരനോ?

ശ്രീരാമ: നില്ക്കു നില്ക്കു. ആദ്യം കല്ക്കത്തയ്ക്കു പോവുക, അപ്പോളറിയാം മൈതാനമെവിടെ, ഏഷ്യാറ്റിക് സൊസൈറ്റിയെവിടെ, ബംഗാൾബാങ്കെവിടെ, എന്നൊക്കെ. ഖാർദഹയിലെ ബ്രാഹ്മണാഗ്രഹാരത്തിൽ പോകണമെന്നുണ്ടെങ്കിൽ ആദ്യംതന്നെ ഖാർദഹയ്ക്കു പോകണം.

നിരാകാരസാധന എന്തുകൊണ്ടാവില്ല? പക്ഷേ ബഹുകഠിനം. കാമിനീ കാഞ്ചനം കൈവെടിയാതെ അതു സാധ്യമല്ല. അകത്തും പുറത്തും ത്യാഗം വേണം. വിഷയബുദ്ധിയുടെ ലേശമെങ്കിലും ഉണ്ടായിരുന്നാൽ ഒക്കുകില്ല.

സാകാരസാധന എളുപ്പം, എന്നുവെച്ച് അത്ര എളുപ്പമൊന്നുമല്ല. നിരാകാരസാധനയെക്കുറിച്ച്, ജ്ഞാനയോഗസാധനയെക്കുറിച്ച്, ഭക്തനോട് സംസാരിക്കരുത്. ഏറെ പണിപ്പെട്ടിട്ടായിരിക്കും അല്പം ഭക്തി ഉണ്ടായിരിക്കുന്നത്. സർവ്വം സ്വപ്നസമാനം എന്നു പറഞ്ഞാൽ ഭക്തിക്ക് കേടുപറ്റും.

കബീർദാസൻ നിരാകാരവാദിയായിരുന്നു. അദ്ദേഹം ശിവൻ, കാളി, കൃഷ്ണൻ ഇവരെയൊന്നും മാനിച്ചിരുന്നില്ല. കാളി അരിയും വാഴയ്ക്കയും തിന്നുന്നെന്നും കൃഷ്ണൻ ഗോപപെൺകളുടെ കൈക്കൊട്ടിനൊപ്പിച്ച് കുരങ്ങാട്ടം കളിച്ചിരുന്നെന്നും കബീർ പറയാറുണ്ട്. (എല്ലാവരും ചിരിക്കുന്നു.)

നിരാകാരസാധന അനുഷ്ഠിക്കുന്നയാൾ ആദ്യം ദശഭുജമൂർത്തിയെ കണ്ടെന്നുവരാം; പിന്നെ ചതുർഭുജം, അതു കഴിഞ്ഞ് ദ്വിഭുജഗോപാലനെ. ഒടുവിൽ അഖണ്ഡജ്യോതിസ്സു ദർശിച്ച് അതിൽ ലയിക്കുന്നു.

ദത്താത്രേയനും ജഡഭരതനും ബ്രഹ്മദർശനത്തിനുശേഷം മടങ്ങിപ്പോന്നില്ല; അങ്ങനെയുമുണ്ട്. ചിലരുടെ പക്ഷത്തിൽ ശുകദേവൻ ആ ബ്രഹ്മസമുദ്രത്തിൻെറ ഒരു തുള്ളി ആസ്വദിച്ചതേയുള്ളു. കടലിൻെറ അലയും തിരയും കണ്ടു, കേട്ടു: പക്ഷെ കടലിൽ മുങ്ങിയില്ല.

കേദാരത്തിനപ്പുറം പോയാൽ ശരീരം നിലനില്ക്കയില്ല എന്നൊരു ബ്രഹ്മചാരി എന്നോടൊരിക്കൽ പറഞ്ഞു. അതുപോലെ, ബ്രഹ്മജ്ഞാനത്തിനുശേഷം ശരീരം ബാക്കി നില്ക്കില്ല. ഇരുപത്തൊന്നു നാൾക്കുള്ളിൽ മരണം വരും.*

ഒരു മതിലിൻെറ മറുപുറത്ത് കരകാണാത്ത ഒരു മൈതാനം. നാലു ചങ്ങാതിമാർ, മതിലിൻെറ മറുവശത്തെന്താണുള്ളതെന്ന് കണ്ടുപിടിക്കാൻ ശ്രമിച്ചു. അവരോരോരുത്തരായി മതിലിനു മുകളിൽ കയറി, ആ മൈതാനം കണ്ട്, ഹാഹായെന്ന് ചിരിച്ചുംകൊണ്ട് മറുപുറത്തേയ്ക്കു ചാടി. മൂന്നുപേർ ഒരു വിശേഷവും പറഞ്ഞില്ല. ഒരാൾ മാത്രം വിശേഷം അറിയിച്ചു. [1]ബ്രഹ്മജ്ഞാനത്തിനുശേഷവും ലോകശിക്ഷണത്തിനുവേണ്ടി ശരീരം വെച്ചുകൊണ്ടിരിക്കുന്നവർ ഈ നാലാമനെപ്പോലെയാണ്. അവതാരപുരുഷന്മാരും മറ്റും ഈ കൂട്ടത്തിൽ പെടുന്നു.

പാർവ്വതി ഹിമവാൻെറ പുത്രിയായി പിറന്നു; തൻെറ നാനാരൂപങ്ങൾ അച്ഛനു കാണിച്ചുകൊടുത്തു. ഹിമവാൻ പറഞ്ഞു: 'വത്സേ, ഈവക രൂപങ്ങളൊക്കെ ഞാൻ കണ്ടു കഴിഞ്ഞു. എന്നാൽ, നിനക്കൊരു ബ്രഹ്മസ്വരൂപമുണ്ടല്ലൊ, അതൊന്നു കാണിച്ചുതരൂ.' അതിന് ഉത്തരമായി പാർവ്വതി പറഞ്ഞു: 'അച്ഛാ, അവിടേയ്ക്കു ബ്രഹ്മജ്ഞാനം വേണമെന്നുണ്ടെങ്കിൽ, സംസാരം വെടിഞ്ഞ് സജ്ജനസംഗം ചെയ്യണം.' അതുകൊണ്ടൊന്നും ഹിമവാൻ വിട്ടില്ല. പാർവ്വതി അപ്പോൾ ഒരു പ്രാവശ്യം തൻെറ ബ്രഹ്മസ്വരൂപം കാണിച്ചുകൊടുത്തു. അതു കണ്ടതും ഗിരിരാജൻ ബോധംകെട്ടു വീണു.

**ശ്രീരാമകൃഷ്ണനും ഭക്തിയോഗവും**

ശ്രീരാമ: ഞാനിപ്പറഞ്ഞതൊക്കെ യുക്തിവിചാരത്തിൻെറ കാര്യങ്ങളാണ്, ബ്രഹ്മം സത്യം, ജഗത്ത് മിഥ്യ, ഇതാണ് യുക്തിവിചാരം. സർവ്വം സ്വപ്നവത്. വളരെ വിഷമം പിടിച്ച വഴി. ഈ വഴിക്കു പോകുന്നയാൾക്ക് ഭഗവല്ലീലയും സ്വപ്നംപോലെ മിഥ്യയാണ്. മാത്രമല്ല, 'അഹം' ബോധംകൂടി പറപറക്കുന്നു. ഈ മാർഗ്ഗം സ്വീകരിക്കുന്നവർ അവതാരത്തെയും അംഗീകരിക്കുന്നില്ല. ബഹുകഠിനം. ഈവക യുക്തിവിചാരം ഭക്തന്മാർ അധികം കേൾക്കാൻ പാടില്ല.

അതുകൊണ്ടാണ്, ഈശ്വരൻ അവതാരമെടുത്ത് ഭക്തി ഉപദേശിക്കുന്നത് - ശരണാഗതിയടയാൻ അരുളുന്നത്. ഭക്തിയിൽക്കൂടി ഭഗവത്

---

* സാധാരണസാധകൻെറ ശരീരം ബ്രഹ്മജ്ഞാനത്തിനുശേഷം ഇരുപത്തൊന്നു ദിവസത്തിലധികം നിലനില്ക്കില്ല. എന്നാൽ ലോകശിക്ഷണാർത്ഥം ശരീരമെടുത്ത അവതാരപുരുഷന്മാരുടെ നിലയിതല്ല.

1 യഥാ ച വർത്തമാനാ ബ്രഹ്മവിദഃ പ്രാരബ്ധഭോഗക്ഷയേ കൈവല്യമനുഭവന്തി, ഏവം അപാന്തരതമഃപ്രഭൃതയോ/പി ഈശ്വരാഃ പരമേശ്വരേണ തേഷു തേഷു അധികാരേഷു നിയുക്താഃ സന്തഃ സത്യപി സമ്യഗ്ദർശനേ കൈവല്യഹേതാവക്ഷീണകർമ്മാണോ യാവദധികാരമവതിഷ്ഠന്തേ, തദവസാനേ ചാപവൃജ്യന്തേ (ബ്ര.സൂ.ഭാ. III, iii, 32)

കൃപയാ സർവ്വവും ഉണ്ടാകും. ജ്ഞാനവും വിജ്ഞാനവുമെല്ലാം ഉണ്ടാകും. 'ഭഗവാൻ ലീലയാടുന്നു. അദ്ദേഹം ഭക്തവശവർത്തിയാകുന്നു.' 'ഭക്തൻെറ പ്രേമപാശത്താൽ ബദ്ധയാകുന്നു ശ്യാമ.'

ചിലപ്പോൾ ഈശ്വരൻ കാന്തം, ഭക്തൻ സൂചി; പിന്നെച്ചിലപ്പോൾ ഭക്തൻ കാന്തം, ഈശ്വരൻ സൂചിയും. ഭക്തൻ ഭഗവാനെ ആകർഷിക്കുന്നു. അദ്ദേഹം ഭക്തവത്സലൻ, ഭക്തപരാധീനൻ.

യശോദ മുതലായ ഗോപസ്ത്രീകൾ പൂർവ്വജന്മത്തിൽ നിരാകാര വാദികളായിരുന്നു എന്നൊരു പക്ഷമുണ്ട്. അവർക്ക് അതിൽനിന്ന് തൃപ്തി കിട്ടിയില്ല. അതിനാലാണ് വൃന്ദാവനലീലയിൽ ശ്രീകൃഷ്ണനൊത്ത് ഇത്ര ആനന്ദം അനുഭവിച്ചത്. ഒരുനാൾ കണ്ണൻ പറഞ്ഞു: 'നിങ്ങൾക്ക് നിത്യധാമം കാണിച്ചുതരാം, വരിൻ, യമുനയിൽ കുളിക്കാൻ പോകാം' അവർ യമുനയിലിറങ്ങി മുങ്ങിയതും, ഗോലോകം കണ്ടു. അനന്തരം അഖണ്ഡജ്യോതിദ്ദർശനമുണ്ടായി. യശോദയപ്പോൾ പറഞ്ഞു: 'കണ്ണാ, ഇനി ഈവകയൊന്നും ഞങ്ങൾക്കു വേണ്ടതില്ല, ഞങ്ങളിനി നിൻെറ നരരൂപം കണ്ടുകൊള്ളാം. നിന്നെ എളിയിലെടുക്കണം, മാമൂട്ടണം.'

അങ്ങനെ അവതാരത്തിൽ ഈശ്വരൻ അധികമായി പ്രകാശിക്കുന്നു. അവതാരപുരുഷൻെറ ശരീരം നിലനില്ക്കും കാലത്തോളം അദ്ദേഹത്തിൻെറ പൂജയും സേവയും ചെയ്യേണ്ടതാണ്. 'പൊഴുതു പുലരുമ്പോളവൻ വീട്ടിലെ ഉള്ളറയ്ക്കുള്ളിൽ മറയുന്നു.'

എല്ലാവർക്കുമൊന്നും അവതാരത്തെ തിരിച്ചറിയാനാവില്ല. ദേഹമെടുത്താൽ രോഗശോകങ്ങൾ, ക്ഷുത്പിപാസകൾ, എല്ലാം ഉണ്ട്: അവരും നമ്മെപ്പോലെതന്നെയെന്നു തോന്നിപ്പോകും. രാമൻ സീതയ്ക്കുവേണ്ടി കരഞ്ഞു. 'പഞ്ചഭൂതജാലത്തിലകപ്പെട്ട് ബ്രഹ്മവും കേഴുന്നു.'

പുരാണപ്രകാരം, ഭഗവാൻ വരാഹാവതാരമെടുത്തപ്പോൾ, ഹിരണ്യാക്ഷനെ കൊന്നശേഷം കുട്ടികളും കുഞ്ഞുങ്ങളുമായി പാർത്തു: അവർക്ക് മുലയും കൊടുത്തിരുന്നു. (എല്ലാവരും ചിരിക്കുന്നു.) സ്വധാമത്തിലേയ്ക്കു പോകുന്ന കാര്യമേ മറന്നു. എന്നിട്ടൊടുവിൽ ശിവൻ വന്ന് ത്രിശൂലം കൊണ്ട് ശരീരം കുത്തിക്കീറിയപ്പോൾ, ഭഗവാനും ഉച്ചത്തിൽ ചിരിച്ചുകൊണ്ട് സ്വധാമത്തിലേയ്ക്കെഴുന്നള്ളി.

## അദ്ധ്യായം ഏഴ്

1883 ഡിസംബർ 22, ശനിയാഴ്ച

### ശ്രീരാമകൃഷ്ണൻ രാഖാൽ, ലാട്ടു മുതൽപേരുടെ കൂടെ

ഉച്ചതിരിഞ്ഞ് ഭവനാഥൻ വന്നുചേർന്നു. രാഖാൽ, മാസ്റ്റർ, ഹരീശൻ മുതലായവർ മുറിയിലുണ്ടായിരുന്നു.

ശ്രീരാമ: (ഭവനാഥനോട്) അവതാരപുരുഷനോട് സ്നേഹമുണ്ടായാൽ

ഒക്കെയായി. ആഹാ, ഗോപികൾക്കെന്തൊരു പ്രേമം!

ഇതും പറഞ്ഞ് ഗോപികളുടെ ഭാവമാണ്ട് പാടാൻ തുടങ്ങി:

ശ്യാമ, സുഭഗനാം നീയൊരുവൻ താൻ
മാമകപ്രാണനനും പ്രാണനാകുന്നു.
വീട്ടിലേയ്ക്കു മടങ്ങുന്നില്ല ഞാൻ
വീട്ടിലേയ്ക്കില്ലാ നിശ്ചയം;
അങ്ങു കണ്ണന്റെ നാമം പാടുവാ -
നെങ്ങും ദുർഘടമെൻസഖീ.
വൃന്ദാവനത്തിലേയ്ക്കെൻ പ്രിയതോഴ, നീ
മന്ദമന്ദം ഹാ! നടന്നകന്നീടവേ,
നിന്നിരുന്നു പടിവാതില്ക്കലന്നു ഞാൻ
നിന്നിലർപ്പിച്ച മിഴിയും കരളുമായ്.
മോഹിക്കയാണു ഞാൻ ഗോപവേഷത്തിൽ വ -
ന്നാഹന്ത! നിന്നെയൊന്നെൻ തലയ്ക്കേറ്റുവാൻ.

ശ്രീരാമ: രാസക്രീഡാമദ്ധ്യേ ശ്രീകൃഷ്ണൻ അന്തർധാനം ചെയ്തപ്പോൾ ഗോപികൾ എമ്പാടും ഉന്മത്തകളായിത്തീർന്നു. ഒരു മരത്തെ കണ്ട് അവർ പറഞ്ഞു: 'നീയൊരു തപസ്വിയാണെന്നു ഞങ്ങൾക്കു മനസ്സിലായി. നീ നിശ്ചയമായും ശ്രീകൃഷ്ണനെ കണ്ടിട്ടുണ്ട്. അല്ലെങ്കിൽ, നീയെന്തുകൊണ്ടിങ്ങനെ നിശ്ചലനായി, സമാധിസ്ഥനായി നിലകൊള്ളുന്നു?' പുല്ലണിഞ്ഞ പൃഥിയെക്കണ്ട് അവർ ചോദിച്ചു: 'അയി പൃഥിവി, നീയവനെ കണ്ടുവെന്നതു തിട്ടം. അല്ലായ്കിൽ നീ പുളകമണിയാൻ എന്തു കാരണം? തീർച്ചയായും നീയവനുടെ സ്പർശസുഖം അനുഭവിച്ചിരിക്കണം.' മാധവീലതയെക്കണ്ട് അവരപേക്ഷിച്ചു: 'ഓ മാധവി, ഞങ്ങളുടെ മാധവനെ തന്നാലും.' ഗോപികളെ പ്രേമോന്മാദം ബാധിച്ചിരുന്നു.

അക്രൂരൻ വന്ന് ശ്രീകൃഷ്ണനെയും ബലരാമനെയും മഥുരയ്ക്കു കൊണ്ടുപോവാനായി തേരിലേറ്റിയപ്പോൾ, ഗോപികൾ രഥചക്രത്തിൽ പിടികൂടി; രഥം നീങ്ങാനനുവദിച്ചില്ല.

ഇതും പറഞ്ഞു ശ്രീരാമകൃഷ്ണദേവൻ വീണ്ടും പാടി:

തേരുരുൾ വന്നു പിടിക്കരുതാരും;
തേരുരുളുന്നതു ചക്രങ്ങൾകൊണ്ടോ!
ചക്രമിതും തിരിക്കുന്നിതു ലോക -
ചക്രം തിരിച്ചീടുമച്ചക്രപാണി.

ശ്രീരാമകൃഷ്ണനരുളി: "തേരുരുളുന്നതു ചക്രത്താലോ?' ഇത്തരം കഥകൾ എനിക്കു വളരെ ഇഷ്ടമാണ്. 'ആരുടെ ചക്രങ്ങൾകൊണ്ടോ ബ്രഹ്മാണ്ഡവും കറങ്ങുന്നു!' 'രഥിയുടെ ആജ്ഞപ്രകാരം സാരഥി തെളിക്കുന്നു.'"

## അദ്ധ്യായം എട്ട്

1883 ഡിസംബർ 23, ഞായറാഴ്ച

### ഗുരുരൂപിയായ ശ്രീരാമകൃഷ്ണദേവൻ

(സമാധിയിൽ - ഈശ്വരദർശനവും ഗുരുദേവൻെറ പരമഹംസാവസ്ഥയും.)

ശ്രീരാമകൃഷ്ണദേവൻ തൻെറ മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ രാഖാൽ, ലാട്ടു, മാസ്റ്റർ, ഹരീശൻ മുതലായ ഭക്തന്മാരുടെ കൂടെ ഇരിക്കുന്നു. നേരം ഒമ്പതു മണി. അഗ്രഹായണത്തിലെ കൃഷ്ണനവമി. മാസ്റ്റർ ഗുരുദേവൻെറ കൂടെ താമസിക്കാൻ തുടങ്ങിയിട്ട് ഇന്നു പത്താം ദിവസം.

ശ്രീ മനോമോഹനൻ കോന്നഗരത്തിൽനിന്നും രാവിലെ വന്നുചേർന്നിരിക്കുന്നു. ഗുരുദേവനെ ദർശിക്കയും അല്പനേരം വിശ്രമിക്കയും ചെയ്തിട്ട് വീണ്ടും കല്ക്കത്തെയ്ക്കു മടങ്ങും. ഹസ്രയും ഗുരുദേവസമീപം ഇരിക്കുന്നുണ്ട്.

ഒരു വൈഷ്ണവൻ ഗുരുദേവനെ നീലകണ്ഠൻെറ പാട്ടു പാടി കേൾപ്പിച്ചു. വൈഷ്ണവൻ പാടി:

> പൊന്നൊളിയുടലെഴും ഗൗരാംഗൻ നടരാജൻ
> തന്നുടെ ചിഹ്നമെല്ലാം മറച്ചു നദിയായിൽ
> സ്വരൂപം പലതാക്കിദ്ദിവ്യാവതാരം ചെയ്തു
> ഘോരമാം കലിയുടെ കൂരിരുട്ടകറ്റുവാൻ,
> ഉന്നതോജ്ജ്വലരസമാത്മീയം പരത്തുവാൻ,
> മൂന്നാശ മൂന്നുവസ്തു നുകരാൻ നല്കീടാനും.

പിന്നത്തെ പാട്ട് മാനസപൂജയെക്കുറിച്ചായിരുന്നു.

ശ്രീരാമ: (ഹസ്രയോട്) ഈ പാട്ട് (മാനസപൂജ) എന്തോ ഒരുമാതിരി പോലെ തോന്നുന്നു.

ഹസ്ര: ഇതു സാധകൻെറയല്ല. ജ്ഞാനദീപം, ജ്ഞാനപ്രതിമ.

(പഞ്ചവടിയിൽ തോതാപുരിയുടെ കരച്ചിൽ - പദ്മലോചനൻെറ കരച്ചിൽ.)

ശ്രീരാമ: എനിക്കെന്തെല്ലാമോ തോന്നി. പഴയ കാലത്തെ പാട്ടുകൾ ശരിയായുള്ളവ. പഞ്ചവടിയിൽവെച്ചു ഞാനൊരിക്കൽ നഗ്നനെ പാട്ടുപാടി കേൾപ്പിച്ചു:

> കാപ്പുകെട്ടിയാലും നീ മനുഷ്യ, വന്നു പട -
> ക്കോപ്പണിഞ്ഞിതാ, കാലൻ നിന്നുടെ ഗൃഹത്തിങ്കൽ.

വേറൊന്നും പാടി:

> അമ്മേ, മറ്റാരും ചെയ്ത തെറ്റല്ലാ,
> ചെമ്മേ ഞാൻ ചെയ്ത പാപമിതെല്ലാം,

സ്വന്തം കൈകൊണ്ടു തീർത്ത കിണറ്റിൽ
ഹന്ത! ഞാൻ വീണു മുങ്ങിച്ചാകുന്നു.

നഗ്നൻ എത്രയോ വലിയ ജ്ഞാനി. പാട്ടിന്റെ അർത്ഥമൊന്നും അറിഞ്ഞില്ലെങ്കിലും അദ്ദേഹം കരയാൻ തുടങ്ങി. ഈവക പാട്ടുകളിൽ ഭാവം എത്ര ശരിയായിരിക്കുന്നു!

നരകാന്തകാരിയെ ധ്യാനിച്ചുകൊൾക നീ ശ്രീകാന്ത,
തന്മൂലം നിതാന്തകൃതാന്തഭയം നിർമ്മൂലമകലും കേൾ.

ഞാൻ പാടിയ രാമപ്രസാദന്റെ പാട്ട് കേട്ടിട്ട് പദ്മലോചനനും കരഞ്ഞു. നോക്കു, അത്ര വലിയ പണ്ഡിതൻപോലും!

**ഈശ്വരദർശനം – നാനാത്വത്തിൽ ഏകത്വം**

ഊണു കഴിഞ്ഞ് ഗുരുദേവൻ അല്പം വിശ്രമിച്ചു. മാസ്റ്റർ തറയിലിരിപ്പുണ്ട്. സംഗീതശാലയിൽ പാടിക്കൊണ്ടിരുന്ന പാട്ടു കേട്ട് ഗുരുദേവൻ ആനന്ദിക്കുന്നു. പാട്ടു കേട്ടുകഴിഞ്ഞ് ഗുരുദേവൻ ബ്രഹ്മം തന്നെയാണ് ജീവനും ജഗത്തുമായി തീർന്നിരിക്കുന്നത് എന്ന് മാസ്റ്റർക്ക് മനസ്സിലാക്കിക്കൊടുത്തു.

ശ്രീരാമ: (മാസ്റ്ററോട്) ആരോ എന്നോടൊരിക്കൽ പറഞ്ഞു. ഇന്ന സ്ഥലത്ത് ഹരിനാമമില്ല എന്ന്. അതു പറഞ്ഞതും അദ്ദേഹംതന്നെയാണ് സർവ്വജീവനുമായി തീർന്നിരിക്കുന്നത് എന്നു ഞാൻ കണ്ടു.* വെള്ളത്തിലെ കണക്കില്ലാത്ത കുമിളകൾപോലെ, ജലത്തിലെ പ്രതിബിംബംപോലെ - പിന്നെക്കണ്ടു അസംഖ്യം ഗുളികകൾപോലെ.

ഞാനൊരിക്കൽ കമാർപുക്കൂരിൽനിന്നും ബർദ്ധാനിലേയ്ക്കു വരുംവഴി ഒരു മൈതാനത്തിൽ ഓടിയെത്തി, ഇവിടെ എങ്ങനെയാണ് ജീവികൾ തിന്നുന്നതും ജീവിക്കുന്നതും എന്നു കാണാൻ. അവിടെ മൈതാനത്തിൽ ഉറുമ്പരിച്ചുപോകുന്നതു കണ്ടു! എല്ലായിടവും ചൈതന്യമയം!

ഹസ്ര മുറിയിൽ കടന്നു തറയിലിരുന്നു.

ശ്രീരാമ: പലതരം പൂക്കൾ - അട്ടിഅട്ടിയായി ഇതളുകൾ.[1] അങ്ങനെയും ഞാൻ കാണുന്നു. ചെറുകുമിള, വൻകുമിള!

ഈവക ഈശ്വരദർശനകഥകൾ പറഞ്ഞുപറഞ്ഞ് ഗുരുദേവൻ സമാധിസ്ഥനായി. അരുളി: 'ഞാൻ ആയി ഞാനെത്തിപ്പോയി.' ഇതും പറഞ്ഞ് തീർത്തും സമാധിയിലാണ്ടു. എല്ലാം നിശ്ചലം. ഏറെനേരം ആ അവസ്ഥ അനുഭവിച്ചശേഷം അല്പം ബാഹ്യബോധംവന്നു. പിന്നെ ഒരു ബാലനെപ്പോലെ ചിരിക്കാൻ തുടങ്ങി. ചിരിച്ചുംകൊണ്ട് മുറിക്കുള്ളിൽ നടന്നുകൊണ്ടിരുന്നു.

---

* സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ ഗീത 6.29.

1. ആത്മനി ചൈവം വിചിത്രാശ്ച ഹി. വേദാന്തസൂത്രം 28.1.2.

**മനശ്ചാഞ്ചല്യവും വാസനയുമറ്റാൽ പരമഹംസാവസ്ഥ**

സാധനകാലത്തു വടവൃക്ഷമൂലത്തിൽ, ഒരു പരമഹംസനെ കണ്ട കഥ.

അദ്ഭുതകരമായ കാഴ്ചയെന്തെങ്കിലും കണ്ടാൽ കണ്ണിൽനിന്നും എപ്രകാരം ആനന്ദജ്യോതിസ്സ് പുറത്തേയ്ക്കൊഴുകുമോ അതുമാതിരിയിരുന്നു ഗുരുദേവൻെറ കണ്ണിൻെറ അവസ്ഥ. മുഖത്ത് മന്ദഹാസം. ശൂന്യദൃഷ്ടി. നടന്നുകൊണ്ട് ഗുരുദേവനുരചെയ്തു: 'ആലിൻചുവട്ടിൽ പരമഹംസനെ കണ്ടു. ഇതുമാതിരി ചിരിച്ചുകൊണ്ടു നടന്നിരുന്നു. ആ അവസ്ഥ എനിക്കും വന്നുവോ?'

ഇങ്ങനെ നടന്നശേഷം ഗുരുദേവൻ ചെറുകട്ടിലിൽ ചെന്നിരുന്ന് ജഗന്മാതാവുമായി സംഭാഷണമാരംഭിച്ചു.

ഗുരുദേവനരുളി: 'പോട്ടെ, എനിക്കറിയാനും കൊതിയില്ല. അമ്മേ, അവിടുത്തെ പാദപദ്മത്തിൽ ശുദ്ധഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും. (മാസ്റ്ററോട്) മനശ്ചാഞ്ചല്യവും വാസനയും പോയാലുടൻ ഈ അവസ്ഥ ഉണ്ടാകും.'

വീണ്ടും അമ്മയോടോതി: 'അമ്മേ, പൂജ പൊയ്പോയി, വാസനകളൊക്കെ പോകാതെ കാക്കണേ. അമ്മേ, പരമഹംസൻ പൈതലല്ലയോ? പൈതലിന് അമ്മ വേണ്ടയോ? അതുകൊണ്ട് അവിടുന്നമ്മ, ഞാൻ പൈതലും. അമ്മയുടെ മകൻ അമ്മയെ വിട്ടെങ്ങനെ ജീവിക്കും?'

ശ്രീരാമകൃഷ്ണൻ ഈ സ്വരത്തിൽ കല്ലുകൂടി അലിയുമാറ് അമ്മയുമായി സംസാരിച്ചുകൊണ്ടിരുന്നു. വീണ്ടും അമ്മയോടരുളി: വെറും അദ്വൈത ജ്ഞാനം! ഫൂ ഫൂ! എത്രനാൾ ഞാനെന്ന ബോധം എന്നിൽ വെച്ചിരിക്കുന്നുവോ അത്രനാൾ ഭവതിയും സത്യം. പരമഹംസനൊരു പിള്ള; പിള്ളയ്ക്കു തള്ള വേണ്ടയോ?

മാസ്റ്റർ സ്തബ്ധമൂകനായി ഗുരുദേവൻെറ ദേവദുർലഭമായ അവസ്ഥ നോക്കിക്കൊണ്ടിരുന്നു. സ്വയം ചിന്തിച്ചു: 'അഹേതുകകൃപാസിന്ധുവാണ് ഗുരുദേവൻ. ഈയുള്ളവർക്ക് വിശ്വാസം ജനിക്കാൻ വേണ്ടി - ഈയുള്ളവരുടെ ചൈതന്യം ഉണരാൻവേണ്ടി - ലോക ശിക്ഷണത്തിനുവേണ്ടി - ആണ് ഗുരുരൂപിയായ ശ്രീരാമകൃഷ്ണൻെറ ഈ പരമഹംസാവസ്ഥ.

മാസ്റ്റർ പിന്നെയും നിനച്ചു: 'ഗുരുദേവനരുളി: അദ്വൈതം - ചൈതന്യം - നിത്യാനന്ദം. അദ്വൈതജ്ഞാനമുണ്ടായാൽ ചൈതന്യമുണ്ടാകുന്നു. അപ്പോൾമാത്രം നിത്യാനന്ദവും ലഭിക്കുന്നു. ഗുരുദേവൻേറത് വെറും അദ്വൈതജ്ഞാനമല്ല; നിത്യാനന്ദാവസ്ഥയിലാണ് അദ്ദേഹം. സർവ്വദാ ജഗന്മാതാവിൻെറ പ്രേമാനന്ദത്തിൽ നിമഗ്നൻ - ആനന്ദമത്തൻ.'

ഗുരുദേവൻെറ ഈയവസ്ഥ പെട്ടെന്നു കണ്ട് ഹസ്ര കൈ കൂപ്പിക്കൊണ്ട് ഇടയ്ക്കിടെ 'ധന്യൻ, ധന്യൻ' എന്നിങ്ങനെ പറഞ്ഞു കൊണ്ടിരുന്നു.

ശ്രീരാമകൃഷ്ണൻ ഹസ്രയോടു പറഞ്ഞു: 'നിങ്ങൾക്കെവിടെ വിശ്വാസം? ജടിലകുടിലന്മാരെപ്പോലെ കളിക്ക് കൊഴുപ്പുകൂട്ടാനാണ് നിങ്ങളിവിടെ

കൂടിയിരിക്കുന്നത്.'

നേരം ഉച്ചതിരിഞ്ഞു. മാസ്റ്റർ തനിച്ച് ക്ഷേത്രോദ്യാനത്തിൽ ആൾ സഞ്ചാരമില്ലാത്തിടത്ത് നടന്നുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണദേവൻെറ ഈ അദ്ഭുതാവസ്ഥയെക്കുറിച്ച് ചിന്തിച്ചു. അദ്ദേഹത്തിൻെറ അരുളപ്പാടുകളെക്കുറിച്ചാലോചിച്ചു: 'ഗുരുദേവൻ പറയുകയുണ്ടായല്ലൊ, മനശ്ചാഞ്ചല്യവും വാസനയുമറ്റാൽ ഈയവസ്ഥയുണ്ടാകും എന്ന്. ഈ ഗുരുരൂപിയായ ശ്രീരാമകൃഷ്ണദേവൻ ആരാണ്? നമുക്കുവേണ്ടി ഭഗവാൻ സ്വയം ശരീരം സ്വീകരിച്ചു വന്നിരിക്കുകയോ? ഈശ്വരകോടി അതായത് അവതാരപുരുഷന്മാരല്ലെങ്കിൽ ജഡസമാധിയിൽനിന്ന്, നിർവ്വികല്പസമാധിയിൽനിന്ന്, താഴോട്ടിറങ്ങി വരാൻ സാദ്ധ്യമല്ല എന്നു ഗുരുദേവൻ അരുളുകയുണ്ടായല്ലോ?'

## അദ്ധ്യായം ഒമ്പത്

1883 ഡിസംബർ 24, തിങ്കളാഴ്ച

ആഹുസ്ത്വാമൃഷയഃ സർവ്വേ ദേവർഷിർനാരദസ്തഥാ
അസിതോ ദേവലോ വ്യാസഃ സ്വയം ചൈവ ബ്രവീഷി മേ

(രഹസ്യസംഗതി)

ശ്രീരാമകൃഷ്ണനും മാസ്റ്ററും തനിച്ച് പിറ്റേന്നു രാവിലെ മൂളിമരച്ചോട്ടിൽ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. മണി എട്ടായിരിക്കും. കൃഷ്ണപക്ഷത്തിലെ ദശമീതിഥി. മാസ്റ്റർ ഗുരുദേവൻെറകൂടെ താമസിക്കാൻ തുടങ്ങിയിട്ടിന്ന് പതിനൊന്നു ദിവസമായി.

മഞ്ഞുകാലം. കതിരോൻ കിഴക്കുയരുന്നു. മൂളിമരങ്ങളുടെ പടിഞ്ഞാറായി ഗംഗ. വേലിയേറ്റത്തിൽ ഗംഗ വടക്കോട്ടൊഴുകുന്നു. നാലുചുറ്റും വല്ലികളും വൃക്ഷങ്ങളും. അധികമകലെയല്ലാതെ ഗുരുദേവൻെറ സാധനാസ്ഥാനമായ വില്വമൂലം കാണാം. ഗുരുദേവൻ കിഴക്കോട്ടു തിരിഞ്ഞുനിന്നുകൊണ്ടു സംസാരിക്കുന്നു. മാസ്റ്റർ വടക്കോട്ടു തിരിഞ്ഞു വിനീതമായി കേട്ടുകൊണ്ടിരിക്കുന്നു. ഗുരുദേവൻെറ വലത്തുഭാഗത്ത് പഞ്ചവടിയും ഹംസപുഷ്കരണിയെന്ന കുളവും. ശീതകാലം, അരുണോദയത്തിൽ പാരൊക്കെ പുഞ്ചിരിയുതിർക്കുന്നു. ഗുരുദേവൻ ബ്രഹ്മജ്ഞാനത്തിൻെറ കാര്യങ്ങളരുളുന്നു.

### ഗുരുദേവന് തോതാപുരിയുടെ ബ്രഹ്മജ്ഞാനോപദേശം

ശ്രീരാമ: നിരാകാരവും സത്യം, സാകാരവും സത്യം, സച്ചിദാനന്ദബ്രഹ്മത്തിൻെറ സ്വരൂപമെന്തെന്ന് നഗ്നൻ എനിക്ക് ഉപദേശിച്ചുതരാറുണ്ട്. അനന്തസാഗരംപോലെ മേലും കീഴും, ഇടത്തും വലത്തും, എമ്പാടും ജലം ജലം. കാരണസലിലം. നിശ്ചലജലം. കാര്യമാകുമ്പോൾ തിര പൊങ്ങുന്നു. സൃഷ്ടി സ്ഥിതി പ്രളയം ഇവയാണ് കാര്യം.

അദ്ദേഹം പിന്നെയും പറയാറുണ്ട്, വിചാരം എവിടെയെത്തി നിന്നു പോകുന്നുവോ അതാണ് ബ്രഹ്മം എന്ന്. കർപ്പൂരം കത്തും പോലെ, ലേശം ചാരംകൂടി ബാക്കി കാണില്ല.

ബ്രഹ്മം വാക്കിനും മനസ്സിനും അതീതമാകുന്നു. ഉപ്പുപാവ കടലിൻെറ ആഴമളക്കാൻ പോയി. പോയിട്ടുപിന്നെ വർത്തമാനമൊന്നും അറിയിച്ചില്ല. കടലിൽ അലിഞ്ഞുപോയി.

ഋഷികളൊരിക്കൽ രാമനോടു പറഞ്ഞു: 'ഹേ രാമ. ഭരദ്വാജാദികൾക്ക് അങ്ങയെ അവതാരമെന്നു പറയാൻ കഴിയും. എന്നാൽ ഞങ്ങൾക്കങ്ങനെ പറയാനാവില്ല. ഞങ്ങൾ ശബ്ദബ്രഹ്മത്തെ ഉപാസിക്കുന്നു. ഞങ്ങൾക്ക് മാനവരൂപം വേണ്ടതില്ല.' രാമൻ മെല്ലെ ചിരിച്ച് പ്രസന്നനായി അവരുടെ പൂജയും സ്വീകരിച്ചുപോയി.

നിത്യവും ലീലയും, രണ്ടും സത്യം. പക്ഷേ നിത്യംതന്നെ ലീലയും. ഞാൻ പറയാറുള്ളപോലെ മട്ടുപ്പാവും പടിയുംപോലെയാണത്. നിത്യം നാനാരൂപത്തിൽ ലീലയാടുന്നു. ഈശ്വരലീല, ദേവലീല, നരലീല, ജഗല്ലീല. നരലീലയിലാണ് അവതാരം. നരലീല, എപ്രകാരമെന്നറിയാമോ? വലിയ മട്ടുപ്പാവിൽനിന്നും കുഴൽവഴി വെള്ളം കുളുകുളോന്ന് വീഴുംപോലെ, ഒരേ സച്ചിദാനന്ദം, അതിൻെറതന്നെ ശക്തി, ഒരു ഉപാധിയിൽക്കൂടി കുഴൽവഴിക്ക് വരുന്നു. ഭരദ്വാജാതി പന്ത്രണ്ടു മഹർഷിമാർ മാത്രമേ രാമചന്ദ്രനെ അവതാരമെന്ന് അറിഞ്ഞിരുന്നുള്ളു, അവതാരത്തെ എല്ലാവർക്കും അറിയാനാവില്ല.

(ശ്രീരാമകൃഷ്ണദേവൻ അവതാരമോ? തിരുമുഖത്തുനിന്നുതന്നെ കേട്ട ചരിതാമൃതം. ക്ഷുദിരാമന് ഗയയിൽവെച്ചുണ്ടായ സ്വപ്നം. ഹൃദയൻെറ അമ്മ ഗുരുദേവനെ പൂജിച്ചത്. ഗുരുദേവനിൽ മഥുരൻെറ ദേവീദർശനം - നാട്ടിൻപുറത്തെ ശ്യാമബസാറിൽവെച്ച് ശ്രീ ചൈതന്യൻെറ ആവേശം.)

ശ്രീരാമ: (മാസ്റ്ററോട്) ഭഗവാൻ അവതാരമെടുത്ത് ജ്ഞാനവും ഭക്തിയും പഠിപ്പിച്ചുതരുന്നു. ആട്ടെ, എന്നെക്കുറിച്ച് നിനക്കെന്താണ് അഭിപ്രായം?

എൻെറ അച്ഛനൊരിക്കൽ ഗയയ്ക്കു പോയി. അവിടെവെച്ച് 'ഞാൻ നിൻെറ മകനായി പിറക്കും,' എന്ന് രഘുവീരൻ പറഞ്ഞതായി സ്വപ്നം കണ്ടു. അച്ഛൻ ചോദിച്ചു: 'പ്രഭോ, ഞാനൊരു ദരിദ്ര ബ്രാഹ്മണൻ. എങ്ങനെ ഞാനവിടുത്തെ വേണ്ടതുപോലെ സേവിക്കും?' അതിന്, 'അതൊക്കെ നടക്കും' എന്ന് രഘുവീരൻ ഉത്തരം പറഞ്ഞു.

എൻെറ ചേച്ചി, ഹൃദയൻെറ അമ്മ, ചന്ദനവും പൂവും ചാർത്തി എൻെറ പാദത്തിൽ പൂജ ചെയ്തു. ഒരു ദിവസം അവരുടെ തലയിൽ കാൽവെച്ചു കൊണ്ട് ഞാൻ പറഞ്ഞു: 'അവിടുന്ന് കാശിയിൽവെച്ചു മരണമടയും.'

മഥുരബാബു ഒരിക്കൽ പറഞ്ഞു: 'അച്ഛാ, അങ്ങയുടെ ഉള്ളിൽ വേറൊന്നുമില്ല, ഈശ്വരൻ മാത്രമുണ്ട്: ദേഹം തനി തോടു മാത്രം. പുറം കണ്ടാൽ മത്തങ്ങയുടെ ആകൃതിയുണ്ട്. എന്നാലകത്ത് കഴമ്പും വിത്തുമൊന്നുമില്ല. അതുപോലെ, മൂടപടവുമിട്ട് ആരോ പോകുംപോലെ,

ഞാനൊരിക്കൽ അങ്ങയെ കാണുകയുണ്ടായി.'

(മാസ്റ്ററോട്) നേരത്തേകൂട്ടി എനിക്കെല്ലാം കാണിച്ചുതരുന്നുണ്ട്. പഞ്ചവടിയിൽ ഗൗരാംഗൻെറ സങ്കീർത്തനസംഘത്തെ കാണുകയുണ്ടായി. ആ കൂട്ടത്തിൽ ബലരാമനെ കണ്ടെന്നുതോന്നുന്നു; നിന്നെയും കാണുകയുണ്ടായി.

ഗൗരാംഗൻെറ ഭാവം അനുഭവിക്കണമെന്ന് എനിക്കാഗ്രഹം ജനിച്ചു. അവിടെ നാട്ടിൽ ശ്യാമബസാറിൽവെച്ച് അതു കാണിച്ചുതന്നു. മരത്തിലും മതിലിന്മേലും ആളുകൾ. രാവുംപകലും ആളുകൾ വിടാതെ ഒപ്പം. ഏഴു ദിവസം വെളിക്കുപോകാനും കൂടി സൗകര്യം കിട്ടിയില്ല. ഞാനപ്പോൾ 'അമ്മേ, മതി' എന്നു പറഞ്ഞു.

അതുകൊണ്ട് ഇപ്പോഴെല്ലാം ശാന്തം. ഇനിയൊരിക്കൽക്കൂടി എനിക്ക് വരേണ്ടതായ്‌വരും. അതുകൊണ്ട് ഞാൻ പാർഷദന്മാർക്ക് എല്ലാ ജ്ഞാനവും ഇപ്പോൾ കൊടുക്കുന്നില്ല. (ചിരിച്ചുകൊണ്ട്) എല്ലാ ജ്ഞാനവും ഞാൻ നിങ്ങൾക്ക് തന്നുവെന്നു വിചാരിക്കുക; എന്നാൽ പിന്നെ നിങ്ങളൊക്കെ സ്വയമേ എൻെറയടുക്കൽ വരുമോ?

നിന്നെ മനസ്സിലായി, നീ ചൈതന്യഭാഗവതം വായിക്കുന്നത് കേട്ടപ്പോൾ; നീ എൻെറ സ്വന്തക്കാരനാണ്. അച്ഛനും മകനുംപോലെ ഒരേ വസ്തു. ഇവിടെ എല്ലാവരും വരുന്നു. വെള്ളത്തിലെ വള്ളിച്ചീരപോലെ ഒരറ്റത്തു പിടിച്ചു വലിച്ചാൽ എല്ലാം വന്നുകൂടും. നിങ്ങൾ തമ്മിൽത്തമ്മിൽ സ്വജനങ്ങളാണ് - സഹോദരങ്ങളെപ്പോലെ. ജഗന്നാഥപുരിയിൽ രാഖാലും ഹരീശും ഗിരീശുമെല്ലാം പോയാൽ നീയും പോകുമവിടെ - എന്ത്, നിങ്ങൾക്ക് പിരിഞ്ഞുപാർക്കാനൊക്കുമോ?

നീ ഇവിടെ വരാതിരുന്ന കാലത്തോളം ആത്മവിസ്മൃതിയിലായിരുന്നു. ഇപ്പോൾ സ്വയം ചിന്തിക്കാൻ സാധിക്കും. ഈശ്വരനാണ് ഗുരുരൂപത്തിൽ വന്ന് അറിവുണ്ടാക്കിത്തരുന്നത്.

(തോതാപുരിയുടെ ഉപദേശം - ഗുരുരൂപിയായ ശ്രീഭഗവാൻ സ്വസ്വരൂപം മനസ്സിലാക്കിത്തരുന്നു.)

ശ്രീരാമ: പുലിയുടെയും ആട്ടിൻപറ്റത്തിൻെറയും കഥ നഗ്നൻ എനിക്കു പറഞ്ഞുതരികയുണ്ടായി. ഒരു പെൺപുലി ഒരാട്ടിൻപറ്റത്തെ ആക്രമിച്ചു. ദൂരത്തുനിന്നും കണ്ട ഒരു വ്യാധൻ അതിനെ കൊന്നു വീഴ്ത്തി. അതിൻെറ വയറ്റിൽ കുട്ടിയുണ്ടായിരുന്നു; അതു പെറ്റു. ആ പുലിക്കുട്ടി ആട്ടിൻകൂട്ടത്തിൽ വളരാൻ തുടങ്ങി. ആദ്യമൊക്കെ തള്ളയാടുകളുടെ പാലു കുടിച്ചിരുന്നു. പിന്നെ കുറച്ചൊന്നു വലുതായപ്പോൾ പുല്ലു തിന്നാൻതുടങ്ങി. ആടുകളെപ്പോലെ 'മേമേ' എന്നു കരയാനും തുടങ്ങി. ക്രമേണ വളരെ വലുതായി. എന്നിട്ടും പുല്ലു തിന്നും, 'മേമേ'ന്നു കരയും, എതെങ്കിലും മൃഗം വന്നാക്രമിച്ചാൽ ആടുകളെപ്പോലെ പായും. ഒരു ദിവസം ഒരു ഭയങ്കരൻ പുലി ആട്ടിൻ കൂട്ടത്തെ ആക്രമിച്ചു. അക്കൂട്ടത്തിൽ പുല്ലുതിന്നുകയും ആടുകളോടൊപ്പം ഓടിപ്പോവുകയും ചെയ്യുന്ന ഒരു പുലിയെക്കണ്ട്

അവന് ആശ്ചര്യമായി. അവനപ്പോൾ ആടുകളെ ഒന്നും ചെയ്യാതെ ആ പുല്ലു തിന്നുന്ന പുലിയെ പിടികൂടി. അതു 'മേമേ'ന്നു കേൾപ്പിക്കാൻ തുടങ്ങി; ഓടിപ്പോവാനും ശ്രമിച്ചുനോക്കി. അവനതിനെ വലിച്ച് ഒരു പൊയ്കയുടെ കരയ്ക്കെത്തിച്ചു. എന്നിട്ടു പറഞ്ഞു: 'ഈ വെള്ളത്തിനുള്ളിൽ നിൻെറ മുഖം നോക്ക്. ഇനി എൻെറ മുഖം നോക്ക്, അതൊരു കുടംപോലെ; നിൻെറ മുഖവും അങ്ങനെതന്നെ.' അതു കഴിഞ്ഞ് ഒരു കഷണം ഇറച്ചി അതിൻെറ വായിൽ തള്ളിക്കയറ്റി. ആദ്യമത് ഒരു പ്രകാരത്തിലും ഇറച്ചി തിന്നാൻ കൂട്ടാക്കിയില്ല. എന്നിട്ടു പിന്നെ അല്പം രുചി പറ്റി തീറ്റ തുടങ്ങി. അപ്പോൾ കാട്ടുപുലി പറഞ്ഞു: 'ആടുകളുടെ കൂടെ വളർന്നു, എന്നിട്ടവരെപ്പോലെ നീ പുല്ലും തിന്നുന്നു! എന്തൊരു കഷ്ടം!' അതപ്പോൾ നാണിച്ചുപോയി.

പുല്ലു തിന്നുകയെന്നു വെച്ചാൽ കാമിനീകാഞ്ചനവുമൊത്തു പാർക്കുക. ആടിനെപ്പോലെ 'മേമേ'ന്നു വിളിക്കുക, പാഞ്ഞുപോവുക എന്നൊക്കെപ്പറഞ്ഞാൽ സാധാരണ ആളുകളെപ്പോലെ പെരുമാറുക എന്നർത്ഥം. കാട്ടുപുലിയുടെ കൂടെപ്പോവുകയെന്നാൽ, ചൈതന്യം ഉണർത്തിത്തരുന്ന ഗുരുവിനെ ശരണം പ്രാപിക്കലും അദ്ദേഹത്തെ സ്വന്തമെന്നു ബോധിക്കലും. തൻെറ മുഖം നേരേ കാണുകയെന്നാലോ, സ്വസ്വരൂപം അറിയുക എന്നർത്ഥം.

ഗുരുദേവൻ എഴുന്നേറ്റുനിന്നു. നാലുദിക്കും നിസ്തബ്ധം. മൂളിമരങ്ങളുടെ ശീ ശീ ശബ്ദവും ഗംഗയുടെ കളകളധ്വനിയും മാത്രം. അദ്ദേഹം കമ്പിവേലി കടന്ന് പഞ്ചവടിയുടെ നടുക്കുകൂടി മാസ്റ്ററോടു സംസാരിച്ചുംകൊണ്ട് സ്വന്തം മുറിയിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നു. മാസ്റ്റർ മന്ത്രമുഗ്ദ്ധനെപ്പോലെ പിൻതുടർന്നു.

**ശ്രീരാമകൃഷ്ണദേവൻ വടമൂലത്തിൽ പ്രണാമമർപ്പിക്കുന്നു**

പഞ്ചവടിയിലെത്തി, ആലിൻെറ കവരം വീണിടത്തു കിഴക്കോട്ടു തിരിഞ്ഞുനിന്നുകൊണ്ട് തറയിൽ തലതൊട്ടു വന്ദിച്ചു. ഇതു സാധനയുടെ സ്ഥാനമാകുന്നു. ഇവിടെ, വ്യാകുലതയോടെ എന്തുമാത്രം നിലവിളിയും, എന്തെല്ലാം ദിവ്യദർശനങ്ങളും ദേവിയുമായി എന്തെല്ലാം സംഭാഷണങ്ങളും നടന്നിരിക്കുന്നു! അതുകൊണ്ടല്ലേ ഗുരുദേവനിവിടെ വന്നപ്പോൾ ആ സ്ഥാനത്തെ വന്ദിച്ചത്.

ഇലഞ്ഞിമരങ്ങളും കടന്ന് ശ്രീരാമകൃഷ്ണൻ സംഗീതശാലയ്ക്കു സമീപമെത്തി. മാസ്റ്ററും കൂടെയുണ്ട്. സംഗീതശാലയ്ക്കടുത്തു വന്നപ്പോൾ ഹസ്രയെ കണ്ടു. ഗുരുദേവൻ അദ്ദേഹത്തെ ഉപദേശിച്ചു: 'അധികം തിന്നരുത്. ഈ ജലപിശാചും വേണ്ടെന്നുവെയ്ക്കുക. ജലപിശാചു ബാധിച്ചവർക്ക് ജ്ഞാനമുണ്ടാവുകയില്ല. ആചാരങ്ങൾ വേണ്ടിടത്തോളമേ അനുഷ്ഠിക്കാവൂ. വളരെയേറെയൊന്നും ചെയ്യരുത്.' ഗുരുദേവൻ സ്വന്തം മുറിയിൽ പ്രവേശിച്ചു.

## അദ്ധ്യായം പത്ത്

**ഭക്തന്മാരുടെ കൂടെ**

ആഹാരത്തിനുശേഷം ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിക്കുന്നു. ഇന്ന് ഡിസംബർ 24-ാം തീയതി. ക്രിസ്തുമസ് അവധി തുടങ്ങിയിരിക്കുന്നു. കല്ക്കത്തെയിൽനിന്ന് സുരേന്ദ്രൻ, രാമൻ മുതലായ ഭക്തന്മാർ ഓരോരുത്തരായി വന്നുകൊണ്ടിരിക്കുന്നു.

മണി ഒന്നായിരിക്കും. മാസ്റ്റർ ഒറ്റയ്ക്ക് മൂളിമരച്ചോട്ടിൽ നടന്നുകൊണ്ടിരുന്നു. തത്സമയം കമ്പിവേലിയുടെ അടുത്തു നിന്നുകൊണ്ട് ഹരീശൻ മാസ്റ്ററോട് ഉറക്കെ വിളിച്ചു പറഞ്ഞു: 'ഗുരുദേവൻ വിളിക്കുന്നു, ശിവസംഹിത വായിക്കാൻ പോണു.'

ശിവസംഹിതയിൽ യോഗത്തെക്കുറിച്ചും ഷട്ചക്രങ്ങളെക്കുറിച്ചും പ്രസ്താവമുണ്ട്. മാസ്റ്റർ ഗുരുദേവൻെറ മുറിയിലെത്തി പ്രണാമം ചെയ്ത് ഇരിപ്പായി. ഗുരുദേവൻ കട്ടിലിരിക്കുന്നു. ഭക്തന്മാർ തറയിലും. ആരുമിപ്പോൾ ശിവസംഹിത വായിച്ചിരുന്നില്ല. ഗുരുദേവൻതന്നെ സംസാരിച്ചുകൊണ്ടിരുന്നു.

**പ്രേമഭക്തിയും വൃന്ദാവനലീലയും - അവതാരവും നരലീലയും**

ശ്രീരാമ: ഗോപികളുടേതു പ്രേമഭക്തിയായിരുന്നു. പ്രേമഭക്തിയിൽ രണ്ടു സംഗതികളുണ്ട്: അഹന്തയും മമതയും. 'ഞാൻ കൃഷ്ണനെ പരിചരിച്ചില്ലെങ്കിൽ കൃഷ്ണന് സുഖക്കേടു പിടിക്കും.' ഈ ഭാവത്തിന് അഹന്തയെന്നു പേർ. ഇതിൽ ഇഷ്ടദേവൻ ഈശ്വരനാണെന്നുള്ള ബോധം ഉണ്ടായിരിക്കയില്ല.

മമത, 'എൻെറ, എൻെറ' എന്ന വിചാരം. കണ്ണൻെറ കാലിൽ എന്തെങ്കിലും മുറിവു പറ്റിയെങ്കിലോ എന്നു പേടിച്ച് ഗോപികൾ തങ്ങളുടെ സൂക്ഷ്മശരീരം അദ്ദേഹത്തിൻെറ അടിമലരിനടിയിൽ അർപ്പിച്ചിരുന്നു - അത്രയ്ക്കുണ്ടായിരുന്നു ഗോപികൾക്ക് കണ്ണനിൽ മമത.

യശോദ പറഞ്ഞു: 'നിങ്ങളുടെ ചിന്താമണിക്കൃഷ്ണനെയൊന്നും എനിക്കറിഞ്ഞുകൂടാ. എനിക്കെൻെറ ഗോപാലൻ.' ഗോപികളും പറഞ്ഞു: 'എവിടെ ഞങ്ങളുടെ പ്രാണവല്ലഭൻ, ഞങ്ങളുടെ ഹൃദയവല്ലഭൻ?' കൃഷ്ണൻ ഈശ്വരനാണെന്ന വിചാരം അവർക്കുണ്ടായിരുന്നില്ല.

'എൻെറ അച്ഛൻ' എന്ന് ചെറിയ കുട്ടി പറയുംപോലെയാണത്. ആരെങ്കിലും അല്ല, നിൻെറ അച്ഛനല്ല, എന്നു പറഞ്ഞാൽ അവൻ പറയും, 'അതെ, എൻെറ അച്ഛനാണ്. എന്ന്.'

നരലീലയിൽ അവതാരപുരുഷൻ തനി മനുഷ്യനെപ്പോലെ പെരുമാറുന്നു. അതാണ് അവതാരത്തെ അറിയാൻ പ്രയാസം. മനുഷ്യരൂപമെടുക്കുമ്പോൾ ശരിക്കും മനുഷ്യൻ. അതേ വിശപ്പും ദാഹവും, രോഗവും ശോകവും, ചിലപ്പോൾ ഭയവും - തനി മനുഷ്യനെപ്പോലെ. ശ്രീരാമൻ സീതാവിരഹം

കൊണ്ട് കരഞ്ഞുനടന്നു. കൃഷ്ണൻ നന്ദൻെറ പാദരക്ഷ തലയിലേറ്റി നടന്നു, പീഠം എടുത്തുകൊണ്ടു ക്കൊടുത്തിരുന്നു.

അരങ്ങത്ത് സന്ന്യാസിവേഷത്തിൽ വന്നാൽ സന്ന്യാസിയെപ്പോലെ തന്നെ പെരുമാറുന്നു. അല്ലാതെ രാജവേഷം കെട്ടിയവനെപ്പോലെ പെരുമാറുകയില്ല. എന്തു വേഷമെടുത്തിരിക്കുന്നോ അത് അഭിനയിക്കും.

ഒരിക്കലൊരു നടൻ ഒരു ത്യാഗിസന്ന്യാസിയുടെ വേഷംകെട്ടി. വേഷം കേമമായതുകൊണ്ട് പണക്കാർ ആരോ ഒരു രൂപ കൊടുക്കാൻ പുറപ്പെട്ടു. അയാളതു മേടിച്ചില്ല. 'ഊ ങ് ഹു' എന്നും പറഞ്ഞ് തലയും കുലുക്കി ഒരു നടകൊടുത്തു. കൈയും മെയ്യുമെല്ലാം കഴുകി സ്വന്തം വേഷത്തിൽ വന്നിട്ട് 'രൂപ തരു' എന്നുപറഞ്ഞു. പണക്കാരൻ ചോദിച്ചു: 'ഏയ്, നീ പണം മേടിക്കയില്ലെന്നും പറഞ്ഞുപോയിട്ട്, ഇപ്പോൾ വന്ന് ആവശ്യപ്പെടുക യോ?' അതിനവൻ പറഞ്ഞു: 'അപ്പോൾ ഞാൻ സന്ന്യാസിവേഷത്തിലായി രുന്നു. പണം തൊടാൻ പാടില്ല.' അതുപോലെ, ഈശ്വരൻ മനുഷ്യവേഷ ത്തിൽ വരുമ്പോൾ ശരിക്കും മനുഷ്യനെപ്പോലെ പെരുമാറുന്നു.

വൃന്ദാവനത്തിൽ പോയാൽ കൃഷ്ണലീലാസ്ഥാനങ്ങൾ പലതും കാണാം.

(സുരേന്ദ്രന് ഉപദേശം - ഭക്തസേവയ്ക്കായി ദാനം - സത്യഭാഷണം.)

സുരേന്ദ്രൻ: ഞങ്ങൾ അവധിക്കാലത്ത് അവിടെപ്പോയി. 'കാശു കൊട്, കാശുകൊട്', എന്നു വലിയ ശല്യം. പണ്ഡകളും മറ്റുള്ളോരുമെല്ലാം 'താ, താ' എന്നു ചുറ്റുംകൂടി. 'ഞങ്ങൾ നാളയേ കല്ക്കത്തയ്ക്കു പോകൂ,' എന്നവരോടു പറഞ്ഞു: എന്നിട്ടന്നു രാത്രി തന്നെ അവിടെനിന്നു കടന്നുകളഞ്ഞു.

ശ്രീരാമ: എന്ത്, കഷ്ടം! നാളെയേ പോകൂ എന്നു പറഞ്ഞിട്ട്, അന്നുതന്നെ ഓടിക്കളഞ്ഞു! ഛീ!

സുരേന്ദ്രൻ: (ലജ്ജിതനായി) കാട്ടിലങ്ങിങ്ങ്, ബാബാജികൾ* ഏകാന്ത ത്തിൽ താമസിച്ച് സാധനഭജനകൾ ചെയ്യുന്നതു കാണുകയുണ്ടായി.

ശ്രീരാമ: ബാബാജികൾക്കെന്തെങ്കിലും കൊടുത്തോ?

സുരേന്ദ്രൻ: ഇല്ല.

ശ്രീരാമ: അതു നന്നായില്ല. സന്ന്യാസികൾക്കും ഭക്തന്മാർക്കും എന്തെങ്കിലും കൊടുക്കേണ്ടതുണ്ട്. കൈയിൽ കാശുള്ളവർ, അത്തരം ആളുകൾ അടുത്തു പെട്ടാൽ അവർക്കെന്തെങ്കിലും കൊടുക്കണം.

(തിരുമുഖത്തുനിന്നും കിട്ടിയ ചരിതാമൃതം. മഥുരനുമൊരുമിച്ച് 1868-ൽ ശ്രീ വൃന്ദാവനദർശനം.)

ശ്രീരാമ: മഥുരബാബുവിൻെറ കൂടെ ഞാൻ വൃന്ദാവനത്തിൽപോയി. മഥുരയിലെ [1]ധ്രുവഘട്ടത്തിലെത്തിയതും, ഉടൻ വസുദേവർ കൃഷ്ണനെ

---

* ബാബാജി = വൈഷ്ണവസന്ന്യാസി

1 യമുനയിലെ ഒരു സ്നാനഘട്ടം. വസുദേവർ കൃഷ്ണനെയുംകൊണ്ട് യമുന കടന്നത് ഈ കടവിൽക്കൂടിയാണെന്ന് വിശ്വസിച്ചുപോരുന്നു.

മാറത്തെടുത്തുകൊണ്ട് യമുന കടക്കുന്നതായി ദർശ്നം കണ്ടു.

ഒരു ദിവസം സന്ധ്യയ്ക്ക് ഞാൻ യമുനയുടെ മണൽത്തിട്ടിൽക്കൂടി നടക്കുകയായിരുന്നു. മണൽത്തിട്ടിൽ ചെറുചെറു കുടിലുകൾ, വലിയ ഞാവൽമരങ്ങളും. [1]ഗോധൂളിസമയം. പശുക്കൾ മേച്ചിൽ കഴിഞ്ഞ് മടങ്ങിവന്നുകൊണ്ടിരിക്കുന്നു. പൈക്കൾ പുഴ കടക്കുന്നതു കണ്ടു. പിന്നാലെ ഏതാനും ആയർപയ്യന്മാർ കുറെ പൈക്കളേയുംകൊണ്ട് നദി കടക്കുന്നു.

ആ കാഴ്ച കണ്ടതും 'കൃഷ്ണാ, അങ്ങെവിടെ?' എന്നു വിളിച്ചു കൊണ്ട് ഞാൻ മോഹാലസ്യപ്പെട്ടു.

ശ്യാമകുണ്ഡവും രാധാകുണ്ഡവും കാണണമെന്ന് എനിക്ക് ആഗ്രഹം തോന്നി. മഥുരൻ എന്നെ അവിടേയ്ക്കു പല്ലക്കിൽ കയറ്റി അയച്ചു. നീണ്ട വഴി. ലൂച്ചിയും ജിലേബിയും പല്ലക്കിൽ വെച്ചിരുന്നു. മൈതാനത്തിൽ ക്കൂടി കടന്നുപോകുമ്പോൾ ഭാവവിവശനായി ഞാൻ വിലപിക്കാൻ തുടങ്ങി: 'ഓ, കൃഷ്ണ, എല്ലാം പഴയപടി, അങ്ങു മാത്രമില്ല. അവിടുന്നു കാലിമേച്ച അതേ മൈതാനം!' ഹൃദയൻ പിന്നാലെ കാൽനടയായി വരുന്നുണ്ടാ യിരുന്നു. ഞാൻ കണ്ണീരിൽ കുളിച്ചു. ചുമട്ടുകാരനോട് നിർത്താൻ പറയാൻ പോലും കഴിഞ്ഞില്ല.

ശ്യാമകുണ്ഡലത്തിലും രാധാകുണ്ഡലത്തിലും സന്ന്യാസിമാർ ഓരോരോ കുടിലുകെട്ടി പാർക്കുന്നതു കണ്ടു. വഴിയേ പോകുന്നവരെ കാണാതിരിക്കാൻവേണ്ടി പിൻതിരിഞ്ഞിരുന്നുകൊണ്ട് അവർ സാധന ഭജനകൾ ചെയ്തിരുന്നു. ദ്വാദശവനം കാണേണ്ടതാണ്.

ബങ്കുവിഹാരിയെക്കണ്ടു ഞാൻ ഭാവാവിഷ്ടനായി. ആ നിലയിൽ ഞാൻ വിഗ്രഹത്തെ പിടിക്കാൻ പോയി. ഗോവിന്ദജിയെ രണ്ടാമതു കാണണമെന്നു തോന്നിയില്ല. മഥുരയിൽവെച്ച് ഞാൻ ഗോപാലകൃഷ്ണനെ സ്വപ്നം കണ്ടു. ഹൃദയനും മഥുരബാബുവും അതേപോലെ കണ്ടു.

(ദേവീഭക്തനായ ശ്രീ സുരേന്ദ്രന് യോഗവും ഭോഗവും.)

ശ്രീരാമ: നിങ്ങൾക്ക് യോഗവുമുണ്ട്, ഭോഗവുമുണ്ട്. ബ്രഹ്മർഷി, ദേവർഷി, രാജർഷി എന്നിങ്ങനെ ഋഷികൾ പലതരത്തിലുണ്ട്. ബ്രഹ്മർഷി, ശുകദേവനെപ്പോലെ - ഒരു ഗ്രന്ഥംകൂടി കൈയ്വശമില്ല. ദേവർഷി, നാരദനെപ്പോലെ. രാജർഷി ജനകനും - നിഷ്കാമകർമ്മം ചെയ്യുന്നു.

ദേവീഭക്തന് ധർമ്മവും മോക്ഷവും രണ്ടും കിട്ടുന്നു. അർത്ഥകാമങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു. നിങ്ങളെ ഒരു ദിവസം ദർശനത്തിൽ ദേവീപുത്രനായി ഞാൻ കണ്ടു. നിങ്ങൾക്ക് രണ്ടും ഉണ്ട്, യോഗവും ഭോഗവും. അല്ലാത്തപക്ഷം നിങ്ങളുടെ മുഖം വരണ്ടിരിക്കും.

(കുളിക്കടവിൽവെച്ച് ഗുരുദേവൻ ദേവീഭക്തനെ കാണുന്നു. നവീന നിയോഗിക്ക് യോഗവും ഭോഗവും.)

---

1. പശുക്കൾ കുളമ്പടികൊണ്ട് പൊടിയും പറപ്പിച്ചുകൊണ്ട് വീട്ടിലേയ്ക്ക് മടങ്ങുന്ന അന്തിനേരം.

ശ്രീരാമ: സർവ്വവും ത്യജിച്ചവരുടെ മുഖം ശുഷ്കമായിരിക്കും. ഒരു ദേവീഭക്തനെ ഒരിക്കൽ കടവിൽവെച്ചു കാണുകയുണ്ടായി. അയാൾ ആഹാരം കഴിക്കയും അതേ സമയം ദേവിയെ പൂജിക്കയും ചെയ്തിരുന്നു. സ്വയം അയാൾ ദേവിയുടെ സന്താനമായി കരുതി യിരുന്നു.

എന്നാൽ ഏറെ പണമുണ്ടായിരിക്കുന്നതും നന്നല്ല. യദുമല്ലികൻ ഇപ്പോൾ സംസാരത്തിൽ മുങ്ങിപ്പോയിരിക്കുന്നു! പണം വളരെ കൂടിപ്പോയില്ലേ?

നവീനനിയോഗിക്കും, യോഗവും ഭോഗവും, രണ്ടും ഉണ്ട്. ദുർഗ്ഗാ പൂജസമയത്ത് അച്ഛനും മകനും ചാമരം വീശുന്നതു കണ്ടു.

സുരേന്ദ്രൻ: എനിക്ക് ധ്യാനിക്കാൻ കഴിയാത്തതെന്താണ്?

ശ്രീരാമ: സ്മരണവും മനനവും ചെയ്യുന്നുണ്ടല്ലോ, ഇല്ലേ?

സുരേന്ദ്രൻ: ഉവ്വ് 'അമ്മേ, അമ്മേ' എന്നു വിളിച്ചുകൊണ്ട് കിടന്നുറങ്ങുന്നു.

ശ്രീരാമ: അതു വളരെ നന്ന്. സ്മരണവും മനനവും ഉണ്ടെങ്കിൽ മതി.

ഗുരുദേവൻ സുരേന്ദ്രൻെറ ഭാരമെല്ലാം ഏറ്റിരിക്കുന്നു; സുരേന്ദ്രനിനി എന്തു ചിന്ത?

## അദ്ധ്യായം പതിനൊന്ന്

**ശ്രീരാമകൃഷ്ണദേവനും യോഗാഭ്യാസവും – (ശിവസംഹിത)**

സന്ധ്യയ്ക്കുശേഷം ഗുരുദേവൻ ഭക്തന്മാരുടെ കൂടെ ഇരുന്നരുളുന്നു. മാസ്റ്ററും ഭക്തന്മാരുടെ കൂടെ തറയിലിരിപ്പുണ്ട്. യോഗത്തെക്കുറിച്ച്, ഷട്ചക്രത്തെക്കുറിച്ച്, അദ്ദേഹം സംസാരിച്ചുകൊണ്ടിരിക്കുന്നു.

ആവക സംഗതികളൊക്കെ ശിവസംഹിതയിലുണ്ട്.

ശ്രീരാമ: ഇഡാ, പിംഗളാ, സുഷുമ്നാ; സുഷുമ്നയ്ക്കുള്ളിലാണ് പദ്മങ്ങളെല്ലാം. എല്ലാം ചിന്മയം, മെഴുകിൽ തീർത്ത മരംപോലെ - കൊമ്പും കമ്പും കായുമെല്ലാം മെഴുകുകൊണ്ട്. കുലകുണ്ഡലിനീശക്തി മൂലാധാരപദ്മത്തിലുണ്ട്. അത് ചതുർദളപദ്മമാകുന്നു. ആദ്യാശക്തി തന്നെയാണ് എല്ലാവരുടെയും ശരീരത്തിൽ കുലകുണ്ഡലിനീരൂപത്തിൽ കുടികൊള്ളുന്നത്. ഉറങ്ങുന്ന പാമ്പ് വളകെട്ടി കിടക്കുംപോലെ. 'പ്രസുപ്തഭുജഗാകാരാ ആധാരപദ്മവാസിനീ.' (മാസ്റ്ററോട്) ഭക്തിയോഗം കൊണ്ട് കുലകുണ്ഡലിനി ശീഘ്രത്തിൽ ഉണരുന്നു; അവൾ ഉണരാതെ ഈശ്വരദർശനം ഉണ്ടാവില്ല. നിർജ്ജനത്തിൽ ഗോപ്യമായി, ഏകാഗ്രതയോടെ ഇതു പാടുക:

മൂലാധാരത്തിങ്കലുറങ്ങും
കുലകുണ്ഡലിനീ, മാതാവേ,
നിത്യാനന്ദമയീ, നീയുണരൂ
സത്യാലോകനവരമരുളൂ.

രാമപ്രസാദൻ ഗാനം കൊണ്ടു സിദ്ധനായി. വ്യാകുലതയോടെ പാട്ടുപാടിയാൽ ഈശ്വരദർശനം ഉണ്ടാകും.

മാസ്റ്റർ: അതെ, ഇതൊക്കെ ഒരിയ്ക്കലനുഭവിച്ചാൽ മനസ്സിന്റെ ഖേദമെല്ലാം അടങ്ങും.

ശ്രീരാമ: ആഹാ! വാസ്തവം, ഖേദമെല്ലാം അടങ്ങും. യോഗത്തെ സംബന്ധിച്ച് ചിലതെല്ലാം മൊത്തത്തിൽ നിനക്കു പറഞ്ഞുതരാം.

(ഗുരുതന്നെ സർവ്വവും ചെയ്യുന്നു - സാധനയും സിദ്ധിയും - നരേന്ദ്രൻ സ്വതഃസിദ്ധൻ.)

ശ്രീരാമ: എങ്ങനെയെന്നോ? മുട്ടയ്ക്കകത്ത് കുഞ്ഞു മൂപ്പെത്താതെ തള്ളപ്പക്ഷി മുട്ട കൊത്തിപ്പൊട്ടിക്കില്ല. സമയമായാൽ മുട്ട വിരിയുന്നു. എന്നിരുന്നാലും കുറച്ചു സാധന ചെയ്യേണ്ടതാവശ്യമാണ്. ഗുരുതന്നെ എല്ലാം ചെയ്യുന്നു; എന്നാലും ഒടുവിൽ ശിഷ്യനെക്കൊണ്ട് കുറച്ചു സാധന ചെയ്യിക്കുന്നു. വലിയ മരം മുറിക്കുന്ന സമയത്ത് ഒട്ടുമുക്കാലും വെട്ടിമുറിച്ചശേഷം അല്പം മാറി നില്ക്കണം; അപ്പോൾ മരം ചടചടേന്നു താനേ മുറിഞ്ഞുവീഴുന്നു.

ചാലുവെട്ടി വെള്ളം കൊണ്ടുവരുന്നതിന് ഇനി അല്പംകൂടി വെട്ടിയാൽ ആറുമായി ചേരും എന്ന ദിക്കാകുമ്പോൾ വെട്ടുകാരൻ മാറിനില്ക്കുന്നു. അപ്പോൾ മണ്ണു കുതിർന്ന് തനിയേ ഇടിഞ്ഞു വീഴുന്നു. പുഴയിലെ വെള്ളം കുളുകുളോന്ന് ചാലിലേയ്ക്കു പായുന്നു.

അഹങ്കാരം തുടങ്ങിയ ഉപാധികളെല്ലാം വെടിഞ്ഞുകഴിഞ്ഞാൽ ഈശ്വരനെ കാണാനാകും. 'ഞാൻ പണ്ഡിതൻ,' ഞാൻ 'ഇന്നാരുടെ മകൻ' 'ഞാൻ പണക്കാരൻ,' 'ഞാൻ കേമൻ,' ഈവക ഉപാധികൾ വിട്ടാൽ കാണാം.

ഈശ്വരൻ സത്യം, ബാക്കിയൊക്കെ അനിത്യം; സംസാരം അനിത്യം - ഇതാണ് വിവേകം. വിവേകമുണ്ടാകാതെ ഉപദേശം ഗ്രഹിക്കാനാവില്ല.

സാധന ചെയ്തുചെയ്ത് ഈശ്വരകൃപയാൽ സിദ്ധനായിത്തീരുന്നു. കുറച്ചൊന്നു പണിയെടുക്കണം. അതിനുശേഷം ഈശ്വരദർശനവും ആനന്ദലാഭവും. ഒരിടത്തു പൊൻകലശം കുഴിച്ചിട്ടിട്ടുണ്ട് എന്നു കേട്ടാൽ ആളുകൾ അവിടേയ്ക്ക് ഓടിയെത്തുന്നു, എന്നിട്ട് കുഴിക്കാൻ തുടങ്ങുന്നു. കുഴിക്കുന്തോറും വിയർത്തൊലിക്കുന്നു. കുറെ ഏറെ കുഴിച്ചുകഴിയുമ്പോൾ ഒരിടത്തു തൂമ്പ തട്ടി 'ക്ലിൻ' എന്നു ശബ്ദം കേൾക്കുന്നു. ഉടനെ തൂമ്പ വലിച്ചെറിഞ്ഞിട്ട് കുടം പുറത്തെടുക്കില്ലേ? കുടം കണ്ട് തുള്ളിച്ചാടും!

കുടം എടുത്ത് മോഹർ പുറത്തു കുടഞ്ഞിട്ട്, കൈയിൽ വാരി എണ്ണിനോക്കുമ്പോൾ, ഹാ എന്തൊരാനന്ദം! ദർശനം, സ്പർശനം, സംഭോഗം - എങ്ങനെ?

മാസ്റ്റർ: വാസ്തവം.

ഗുരുദേവൻ സ്വല്പനേരം മിണ്ടാതിരുന്നു. എന്നിട്ട് പിന്നെയും പറഞ്ഞു.

(സ്വജനങ്ങളാര്? ഏകാദശി നോൽക്കാൻ ഉപദേശം.)

ശ്രീരാമ: എൻെറ സ്വന്തം ആളുകൾ, അവരെ ശകാരിച്ചാലും വീണ്ടും വരും. ആഹാ! നരേന്ദ്രൻെറ എന്തുമാതിരി സ്വഭാവം? ആദ്യമൊക്കെ കാളീഭഗവതിയെ തോന്നിയതൊക്കെ പറഞ്ഞിരുന്നു: ഒരു ദിവസം ദേഷ്യം വന്നു ഞാൻ പറഞ്ഞു: 'തെമ്മാടി, നീയിനി ഇവിടെ കടക്കരുത്.' അവനപ്പോൾ പതുക്കെ പോയി പുകക്കുഴൽ തയ്യാറാക്കി. അവനവൻെറ ആളുകൾ, അവരെ നിരാകരിച്ചാലും അവർ ദേഷ്യപ്പെടുകയില്ല. നീയെന്തു പറയുന്നു?

മാസ്റ്റർ: അതു ശരിയാണ്.

ശ്രീരാമ: നരേന്ദ്രൻ സ്വതഃസിദ്ധനാണ്; നിരാകാരത്തിലാണ് നിഷ്ഠ.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) നരേന്ദ്രനിവിടെ വരുമ്പോൾ വലിയ കോലാഹലവുംകൊണ്ടാണ് വരുന്നത്.

ഗുരുദേവൻ സന്തോഷിച്ച് ചിരിച്ചുകൊണ്ടരുളി: 'ഒരു കോലാഹലം തന്നെ, വാസ്തവം.' അടുത്തദിവസം, ചൊവ്വാഴ്ച, ഡിസംബർ 25-ാം തീയതി, കൃഷ്ണപക്ഷത്തിലെ ഏകാദശി. മണി ഏതാണ്ട് പതിനൊന്നാവും. ഗുരുദേവനിനിയും ആഹാരം കഴിച്ചിട്ടില്ല.

മാസ്റ്റർ, രാഖാൽ തുടങ്ങിയ ഭക്തന്മാർ ഗുരുദേവൻെറ മുറിയിൽ ഇരിക്കുന്നുണ്ട്.

ശ്രീരാമ: (മാസ്റ്ററോട്) ഏകാദശി നോല്ക്കുന്നത് നന്ന്, അതുകൊണ്ട് മനസ്സ് പവിത്രമാകുന്നു, ഈശ്വരനിൽ ഭക്തിയുണ്ടാകുന്നു, എന്താ അങ്ങനെയല്ലേ?

മാസ്റ്റർ: അതെ.

ശ്രീരാമ: പാലും മലരും കഴിക്കാം, എന്താ?



# പതിനെട്ടാം ഭാഗം

## മാസ്റ്റർ ദക്ഷിണേശ്വരത്ത്

### അദ്ധ്യായം ഒന്ന്

1883 ഡിസംബർ 26, ബുധനാഴ്ച

**രാമചന്ദ്രൻെറ ഉദ്യാനത്തിൽ ഭക്തന്മാരുടെ കൂടെ**

ശ്രീരാമകൃഷ്ണൻ ഇന്ന് രാമചന്ദ്രൻെറ പുതിയ ഉദ്യാനം കാണാൻ പോകുന്നു. രാമൻ, ഗുരുദേവനെ സാക്ഷാൽ ഈശ്വരാവതാരമായി പൂജിക്കുന്നു, ഏതാണ്ടടിക്കടി ദക്ഷിണേശ്വരത്തു വരുന്നു, ഗുരുദേവനെ ദർശിക്കുന്നു. സുരേന്ദ്രൻെറ ഉദ്യാനത്തിനടുത്ത് അദ്ദേഹം പുതുതായി ഒരു ഉദ്യാനം വാങ്ങിച്ചു. ശ്രീരാമകൃഷ്ണൻ അതു കാണാൻ പോവുകയാണ്.

വണ്ടിയിൽ മണിലാലമല്ലികനും മാസ്റ്ററും വേറെ ഒന്നു രണ്ടു ഭക്തന്മാരും ഉണ്ട്. മണിലാലമല്ലികൻ ബ്രഹ്മസമാജാംഗം. ബ്രഹ്മഭക്തന്മാർ അവതാരത്തെ അംഗീകരിക്കുന്നില്ല.

ശ്രീരാമ: (മണിലാലനോട്) ഈശ്വരനെ ധ്യാനിക്കാൻ, അദ്ദേഹത്തെ ആദ്യം ഉപാധിശൂന്യനായി ധ്യാനിക്കാൻ ശ്രമിക്കുന്നതാണ് ഉചിതം. അദ്ദേഹം ഉപാധിരഹിതൻ. വാക്കിനും മനസ്സിന്നും അതീതൻ. പക്ഷേ ഈ ധ്യാനം വഴി സിദ്ധനാവാൻ ബഹുപ്രയാസം.

ഈശ്വരൻ മനുഷ്യനായിട്ടവതരിച്ചാൽ, അപ്പോൾ ധ്യാനിക്കാൻ വളരെ എളുപ്പം. മനുഷ്യർക്കുള്ളിൽ നാരായണൻ. ദേഹം വെറുമൊരു ആവരണം മാത്രം. റാന്തലിനുള്ളിൽ വളരെ വിലപിടിച്ച വസ്തുക്കൾ കാണുംപോലെ.

വണ്ടിയിൽനിന്നും ഇറങ്ങി, തോട്ടത്തിൽ പ്രവേശിച്ച്, രാമൻ മുതലായ ഭക്തന്മാരുടെ കൂടെ ആദ്യംതന്നെ തുളസീവനം കാണാൻ ഗുരുദേവൻ പുറപ്പെട്ടു.

തുളസീവനം നോക്കിനിന്നുകൊണ്ടരുളി: 'ഹാ, ഒന്നാംതരം സ്ഥലം. ഇവിടെ എളുപ്പത്തിൽ ഈശ്വരധ്യാനം ചെയ്യാം.'

ശ്രീരാമകൃഷ്ണൻ പിന്നീട്, പൊയ്കയുടെ തെക്കുമാറിയുള്ള കെട്ടിടത്തിൽ ചെന്നിരുന്നു. രാമചന്ദ്രൻ ഒരു താലത്തിൽ കുറെ മധുരപലഹാരങ്ങളും മാതളനാരങ്ങയും മധുരനാരങ്ങയും ഗുരുദേവൻെറ മുമ്പിലർപ്പിച്ചു. ഗുരുദേവൻ വളരെ ആനന്ദത്തോടെ ഭക്തന്മാരുമൊരുമിച്ച് പഴങ്ങളും

മറ്റും കഴിച്ചു. അല്പനേരം കഴിഞ്ഞ് തോട്ടം ചുറ്റിനടന്നു കണ്ടു.

അതു കഴിഞ്ഞ് അടുത്തുള്ള സുരേന്ദ്രൻെറ തോട്ടത്തിലേയ്ക്കുപോയി. കാൽനടയായി കുറച്ചുദൂരം പോയിട്ടുവേണം വണ്ടിയിൽ കയറാൻ. വണ്ടിയിലേറി സുരേന്ദ്രൻെറ തോട്ടത്തിലേയ്ക്കു പോകും.

ഭക്തന്മാരുമൊരുമിച്ച് നടന്നുപോകുമ്പോൾ, വഴിക്കുള്ള ഒരു തോട്ടത്തിലെ മരച്ചുവട്ടിൽ കട്ടിലിൽ ഒരു സാധു ഇരിക്കുന്നതു കണ്ടു. കണ്ടയുടനെ അദ്ദേഹം സാധുവിൻെറ സമീപം ചെന്നിരുന്ന് ആനന്ദമായി ഹിന്ദിയിൽ സംഭാഷണമാരംഭിച്ചു.

ശ്രീരാമ: (സാധുവിനോട്) അങ്ങ് ഏതു സമ്പ്രദായത്തിൽപ്പെട്ട ആളാണ്; ഗിരിയെന്നോ, പുരിയെന്നോ വല്ല ഉപാധിയും ഉണ്ടോ?

സാധു: ആളുകളെന്നെ പരമഹംസനെന്നു പറയുന്നു.

ശ്രീരാമ: ഭേഷ് ഭേഷ്. ശിവോ$f$ഹം എന്ന ഭാവന ഭേഷ്. പക്ഷേ ഒരു കാര്യമുണ്ട്: രാപകൽ നടന്നുകൊണ്ടിരിക്കുന്ന ഈ സൃഷ്ടി സ്ഥിതി സംഹാരമുണ്ടല്ലോ, അത് ഈശ്വരൻെറ ശക്തികൊണ്ടാണ് നടക്കുന്നത്. ഈ ആദ്യാശക്തിയും ബ്രഹ്മവും ഒന്നുതന്നെ. ബ്രഹ്മത്തെ വിട്ട് ശക്തിക്കു നില്ക്കാനാവില്ല. ജലത്തെ വിട്ട് അലയ്ക്ക് നിലനില്പില്ലാത്തതുപോലെ. വീണയില്ലാതെ വീണവായനയില്ല.

എത്രനാൾ ഈശ്വരൻ നമ്മെ ഈ ലീലയ്ക്കുള്ളിൽ വെച്ചിരിക്കുന്നുവോ, അത്രനാളേയ്ക്ക് രണ്ടെന്ന ബോധവുമുണ്ട്. ശക്തിയെന്നു പറഞ്ഞാൽ ബ്രഹ്മവുമുണ്ട്. രാവെന്നബോധമുണ്ടെങ്കിൽ പകലിൻെറ ബോധവും കാണും. ജ്ഞാനബോധമുണ്ടെങ്കിൽ അജ്ഞാനബോധവും ഉണ്ടായിരിക്കുകതന്നെ ചെയ്യും.

പിന്നൊരവസ്ഥയിൽ, ബ്രഹ്മം ജ്ഞാനത്തിനും അജ്ഞാനത്തിനും അതീതമാണെന്ന് ഈശ്വരൻ കാണിച്ചുതരുന്നു. വായ്കൊണ്ടൊന്നും പറയാനാവില്ല. ഉള്ളതുണ്ട്.

ഇങ്ങനെ കുറച്ചു സംഭാഷണം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ വണ്ടിയുടെ അടുക്കലേയ്ക്കു പുറപ്പെട്ടു. അദ്ദേഹത്തെ വണ്ടി കയറ്റാൻ സാധുവും കൂടെ വന്നു. ശ്രീരാമകൃഷ്ണനും സാധുവും വളരെ നാളത്തെ പരിചയമുള്ള സ്നേഹിതന്മാരെപ്പോലെ കൈയ്കോർത്തു പിടിച്ചുകൊണ്ട് വണ്ടിയുടെ നേരേ നടന്നു. അദ്ദേഹത്തെ വണ്ടിയിൽ കയറ്റിയിട്ട് സാധു സ്വസ്ഥാനത്തേയ്ക്കു പോയി. ശ്രീരാമകൃഷ്ണനിപ്പോൾ സുരേന്ദ്രൻെറ ഉദ്യാനത്തിലെത്തി. ഭക്തന്മാരുമൊന്നിച്ച് ഇരുന്നശേഷം ആദ്യമേ ആ സാധുവിനെക്കുറിച്ചാണ് സംസാരിച്ചത്.

ശ്രീരാമ: സാധു നല്ലവൻ. (രാമനോട്) നീയിനി ദക്ഷിണേശ്വരത്തു വരുമ്പോൾ ആ സാധുവിനെയും കൂട്ടിക്കൊണ്ടുവരൂ. അദ്ദേഹം നല്ലയാൾ. 'സരളനേ സരളനെ അറിയാനൊക്കൂ' എന്നൊരു പാട്ടുണ്ട്.

നിരാകാരവാദിയാണദ്ദേഹം. അതു കൊള്ളാം. ഈശ്വരൻ സാകാര

നും നിരാകാരനുമാണ്; പിന്നെയും എന്തൊക്കെയോ ആണ്! നിത്യവും ലീലയും ഒരാളുടെതന്നെ. മനോവാക്കുകൾക്ക് അതീതമായ അതേ വസ്തു, നാനാരൂപത്തിൽ അവതാരമെടുത്ത് കർമ്മങ്ങൾ ചെയ്യുന്നു. ഒരേ 'ഓ'മിൽനിന്നുതന്നെ 'ഓം ശിവ'നും 'ഓം കാളി'യും 'ഓം കൃഷ്ണ'നും ഉദിച്ചിരിക്കുന്നു. വീട്ടിലെ കാരണവർ ഒരു ചെറിയ കുട്ടിയെ ആളുകളെ ക്ഷണിക്കാൻ പറഞ്ഞയച്ചിരിക്കുന്നു. ആളുകൾ ആ കുട്ടിയെ എത്ര സ്നേഹാദരങ്ങളോടെ സ്വീകരിക്കുന്നു! പിന്നെ വേണ്ടേ? അവൻ ഇന്നയാളുടെ മകളുടെ മകൻ, അല്ലെങ്കിൽ മകൻെറ മകൻ അല്ലേ, എന്നു കരുതി.

സുരേന്ദ്രൻെറ ഉദ്യാനത്തിൽ അല്പം ലഘുഭക്ഷണം കഴിച്ചശേഷം ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ചു ദക്ഷിണേശ്വരത്തേയ്ക്കു പോയി.

## അദ്ധ്യായം രണ്ട്

1883 ഡിസംബർ 27, വ്യാഴാഴ്ച

### ശ്രീരാമകൃഷ്ണദേവന് കല്ക്കത്തയിൽ ക്ഷണം

(ഈശാനമുഖോപാധ്യായൻെറ വീട്ടിൽ ശുഭാഗമനം.)

ദക്ഷിണേശ്വരം കാളീക്ഷേത്രത്തിലെ ദീപാരാധനയുടെ മധുരനാദം കേൾക്കാകുന്നു. അതോടൊപ്പം സംഗീതശാലയിൽനിന്നും പ്രഭാത രാഗത്തിലുള്ള വാദ്യഗീതവും മുഴങ്ങുന്നു. ശ്രീരാമകൃഷ്ണദേവൻ എഴുന്നേറ്റ് മോഹനസ്വരത്തിൽ നാമസങ്കീർത്തനം ചെയ്യുന്നു. തൻെറ മുറിയിലുള്ള ദേവീദേവന്മാരുടെയെല്ലാം ചിത്രങ്ങൾക്ക് പ്രത്യേകം പ്രത്യേകം പ്രണാമമർപ്പിച്ചു. പടിഞ്ഞാറുള്ള വർത്തുളവരാന്തയിൽ പോയി ഗംഗാദർശനം ചെയ്തു വന്ദിച്ചു. ഭക്തന്മാർ ചിലരൊക്കെ അവിടെത്തന്നെയുണ്ട്. അവർ പ്രാതഃകൃത്യങ്ങൾ നിർവ്വഹിച്ച് ഓരോരുത്തരായി വന്ന് ശ്രീരാമകൃഷ്ണദേവനെ നമസ്കരിച്ചു.

രാഖാൽ ഇപ്പോൾ ഗുരുദേവൻെറകൂടെ ഇവിടെത്തന്നെയാണു താമസം. ബാബുരാമൻ ഇന്നലെ രാത്രിയെത്തി. മാസ്റ്റർ ഗുരുദേവൻെറ കൂടെയായിട്ട് രണ്ടാഴ്ചയായി.

ഇന്ന് അഗ്രഹായണമാസത്തിലെ കൃഷ്ണപക്ഷത്രയോദശി. അതിരാവിലെ ഗുരുദേവൻ കുളിയും മറ്റും കഴിച്ച് കല്ക്കത്തയ്ക്കു പോകാൻ തയ്യാറായി.

ശീതകാലം. മണിയെട്ട്. ഗുരുദേവനെ കൊണ്ടുപോവാനുള്ള വണ്ടി സംഗീതശാലയ്ക്കു സമീപം വന്നു നിന്നു. ചുറ്റും മലർ ചൂടിയ മരങ്ങൾ, മുമ്പിൽ മന്ദാകിനി, ദിക്കൊക്കെ പ്രസന്നം. ശ്രീരാമകൃഷ്ണ ദേവൻ വീണ്ടും ചിത്രങ്ങളുടെ മുമ്പിൽ പ്രണാമം ചെയ്തു; ദേവിയുടെ തിരുനാമവും ഉച്ചരിച്ചുകൊണ്ട് വണ്ടിയിലേറി. കൂടെ ബാബു രാമനും മാസ്റ്ററും. അവർ ഗുരുദേവൻെറ കമ്പിളിപ്പുതപ്പും കാതടപ്പൻ കമ്പിളിത്തൊപ്പിയും മസാല സഞ്ചിയും കൈയിലെടുത്തിട്ടുണ്ട്. അതു കരുതണമല്ലോ; കാരണം

തണുപ്പുകാലം, അന്തിക്ക് ഗുരുദേവന് കമ്പിളി മേലിടണം.

ഗുരുദേവൻ മന്ദഹാസമനോഹരൻ. വഴിനീളെ അത്യാനന്ദമായി യാത്ര ചെയ്തു. മണിയൊമ്പത്. വണ്ടി കല്ക്കത്തയിലെത്തി. ശ്യാമബസാർവഴി മീൻചന്തയിലെ നാല്ക്കവലയിലെത്തിനിന്നു. മാസ്റ്റർക്ക് ഈശാനൻെറ വീടറിയാം കവലയിൽ വണ്ടി തിരിച്ച് ഈശാനൻെറ വീട്ടിനു മുമ്പിൽ നിർത്താൻ പറഞ്ഞു.

ഈശാനനും ബന്ധുജനങ്ങളുംകൂടി സന്തോഷാദരപുരസ്സരം ഗുരുദേവനെ സ്വീകരിച്ച് താഴത്തെ നിലയിലുള്ള സന്ദർശകമുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഗുരുദേവനും ഭക്തന്മാരും ഇരുന്നു.

പരസ്പരം കുശലപ്രശ്നത്തിനുശേഷം ഗുരുദേവൻ ഈശാനൻെറ മകൻ ശ്രീശനുമായി വർത്തമാനം പറയാൻ തുടങ്ങി. ശ്രീശൻ എം.എ.,ബി.എൽ. പാസ്സായി ആലിപ്പൂരിൽ വക്കീൽവേല നോക്കുന്നു. കലാശാലാപരീക്ഷയിൽ പ്രവേശികയ്ക്കും എഫ്.ഏ.യ്ക്കും ഒന്നാംസ്ഥാനം കരസ്ഥമാക്കിയിരുന്നു. ഇപ്പോളദ്ദേഹത്തിന് വയസ്സ് ഏതാണ്ട് മുപ്പതു കാണും. വിദ്യയ്ക്കൊത്ത വിനയവും. ആളുകൾ കണ്ടാൽ അദ്ദേഹത്തിന് ഒന്നുമറിഞ്ഞുകൂടാ എന്നു കരുതും. ശ്രീശൻ കൈയ് കൂപ്പി ഗുരുദേവനെ വണങ്ങി. മാസ്റ്റർ ശ്രീശനെ ഗുരുദേവനു പരിചയപ്പെടുത്തിക്കൊണ്ട് പറഞ്ഞു: 'ഇങ്ങനെ ശാന്തപ്രകൃതമുള്ള ആളുകളെ ഞാൻ കണ്ടിട്ടില്ല.'

**കർമ്മബന്ധത്തിന് മഹൗഷധം – പാപകർമ്മം – കർമ്മയോഗം**

ശ്രീരാമ: (ശ്രീശനോട്) നീ എന്തു ചെയ്യുന്നപ്പാ?

ശ്രീശൻ: ആലിപ്പൂരിൽ വക്കീൽപണി നോക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഇത്തരമാൾ വക്കീലോ? (ശ്രീശനോട്) ആട്ടെ, നിനക്കെന്തെങ്കിലും ചോദിക്കാനുണ്ടോ? സംസാരത്തിൽ അനാസക്തനായി വാഴുന്നതെങ്ങനെ എന്നോ മറ്റോ?

ശ്രീശൻ: കാര്യം നേടാൻ ലോകത്തിൽ ആളുകൾ എന്തെല്ലാം അന്യായം ചെയ്യുന്നു! ചിലർ പാപകർമ്മം ചെയ്യുന്നു; ചിലർ പുണ്യകർമ്മവും. ഇതെല്ലാം പൂർവകർമ്മത്തിൻെറ ഫലമാണോ? അതുകൊണ്ട്, ആ വിധം ചെയ്തേ മതിയാവൂ എന്നോ?

ശ്രീരാമ: കർമ്മം എത്ര നാളേയ്ക്ക്? ഈശ്വരനെ നേടാത്തിടത്തോളം കാലം. അദ്ദേഹത്തെ പ്രാപിച്ചുകഴിഞ്ഞാൽ എല്ലാംപോയി. അപ്പോൾ പുണ്യപാപങ്ങൾക്ക് അപ്പുറം പോകുന്നു. കായ് പിറന്നാൽ പൂപൊഴിയുന്നു; കായ് പിറക്കാൻ പൂ പിറക്കുന്നു. സന്ധ്യാദി കർമ്മങ്ങൾ എത്ര നാളേയ്ക്ക്? ഈശ്വരനാമം ജപിച്ചാൽ മെയ്യിൽ പുളകവും കണ്ണിൽ നീരും വരാത്തിടത്തോളം കാലം. ഇതൊക്കെ ഈശ്വരദർശനത്തിൻെറ ലക്ഷണങ്ങളാണ്, ഈശ്വരനിൽ പരിശുദ്ധഭക്തി ഉണ്ടായാലത്തെ ലക്ഷണങ്ങൾ. ഈശ്വരനെ സാക്ഷാത്കരിച്ചാൽ പുണ്യപാപങ്ങൾക്ക് മറുകരയെത്തുന്നു.

ഭക്തിയും മുക്തിയും രണ്ടും പ്രസാദൻ ഞാൻ
മൗലിയിൽത്തന്നെ ധരിച്ചീടുന്നു.
കാളിതാൻ ബ്രഹ്മമെന്നുള്ളൊരു മർമ്മത്തെ
ഉള്ളിൽ ഗ്രഹിച്ചതിൻ ശേഷമിപ്പോൾ,
കൈവെടിഞ്ഞീടുന്നു ധർമ്മാധർമ്മങ്ങളെ

ഈശ്വരൻെറനേരെ നിങ്ങൾ എത്ര അടുക്കുന്നുവോ, അത്രയ്ക്കും അദ്ദേഹം കർമ്മങ്ങൾ കുറച്ചുതരും.

ശ്രീശൻ: സംസാരത്തിൽ പാർത്തുകൊണ്ട് ഭഗവാൻെറ അടുത്തേയ്ക്കു പോവുക ബഹുപ്രയാസം.

(ഗൃഹസ്ഥന് ഉപദേശം - അഭ്യാസം യോഗവും നിർജ്ജനസാധനയും)

ശ്രീരാമ: എന്തുകൊണ്ട്? അഭ്യാസയോഗമുണ്ടല്ലൊ. അവിടെ നാട്ടിൽ ആശാരിപ്പെണ്ണുങ്ങൾ അവൽ കച്ചവടം ചെയ്യുന്നത് കാണാറുണ്ട്. അവർ എവിടെയെല്ലാം ശ്രദ്ധിച്ചുകൊണ്ടാണ് കാര്യം നടത്തുന്നതെന്നു കേട്ടോളൂ. ഉലക്ക ഉരലിൽ വീണുകൊണ്ടിരിക്കും: ഒരു കൈകൊണ്ട് നെല്ലിളക്കിക്കൊടുക്കുന്നു. മറ്റേ കൈകൊണ്ട് കുട്ടിയെ മടിയിൽവെച്ചു മുലയും കൊടുക്കുന്നു. അപ്പൊഴേയ്ക്കും വാങ്ങാൻ ആളുകളെത്തി. ഒരുവശത്ത് ഉലക്ക വന്നു വീണുകൊണ്ടിരിക്കുന്നു; കച്ചവടക്കാരുമായി വിലപേശലും നടക്കുന്നു. അവർ അവരോടു പറയും: 'താനെനിക്ക് കുറച്ചു കാശു തരാനുണ്ട്; അതു തരിൻ; എന്നിട്ട് സാധനം കൊണ്ടുപൊയ്ക്കോളിൻ.' നോക്കു, കുട്ടിക്ക് മുല കൊടുക്കുക, ഉലക്ക വന്നു വീണുകൊണ്ടിരിക്കെ നെല്ലിളക്കിക്കൊടുക്കുക, ഇടിച്ച അവൽ വാരിയെടുക്കുക, കച്ചവടക്കാരുമായി വർത്തമാനം പറയുക, ഇതെല്ലാം ഒരുമിച്ചു നടത്തുന്നു; ഇതിൻെറ പേരാണ് അഭ്യാസയോഗം. അവരുടെ മനസ്സിൻെറ പതിനാറിൽ പതിനഞ്ചു ഭാഗവും ഉലക്കമേലാണ്, കൈമേൽ വീണെങ്കിലോ എന്നു പേടിച്ച്. ബാക്കിയൊരു ഭാഗംകൊണ്ട് കുട്ടിക്ക് മുലകൊടുക്കലും കച്ചവടക്കാരോടു പേശലും. അതുപോലെ, സംസാരത്തിൽ വസിക്കുന്നവർ പതിനഞ്ചുഭാഗം മനസ്സ് ഈശ്വരനിൽ നിർത്തണം. അതില്ലെങ്കിൽ അത്യാപത്താണ് - കാലൻെറ കൈയിലകപ്പെടും. ബാക്കി ഒരംശംകൊണ്ട് മറ്റു കർമ്മങ്ങൾ ചെയ്തുകൊൾക.

ജ്ഞാനം ഉണ്ടായശേഷം ലോകത്തിൽ വാഴാം. പക്ഷേ, ആദ്യംതന്നെ ആ ജ്ഞാനം സമ്പാദിച്ചിരിക്കണം. സംസാരജലത്തിൽ മനമാകുന്ന പാലൊഴിച്ചാൽ അവ കൂടിക്കലരും. അതിനാൽ മനോദുഗ്ദ്ധത്തെ തൈരാക്കി ഏകാന്തസ്ഥാനത്തുവെച്ച് കടഞ്ഞു വെണ്ണയെടുക്കണം. എന്നിട്ട് സംസാരജലത്തിൽ വെയ്ക്കാം. സാധനയുടെ ആവശ്യം ഇപ്പോൾ മനസ്സിലായല്ലൊ. തുടക്കത്തിൽ, ഏകാന്തത്തിൽ താമസിക്കുന്നത് വളരെ ആവശ്യമാണ്. അരയാൽ തൈയായിരിക്കുമ്പോൾ ചുറ്റും വേലി കെട്ടണം, അല്ലെങ്കിൽ ആടുകൾ തിന്നു കളയും. എന്നാൽ തടി വലുതായ്ക്കഴിഞ്ഞാൽ വേലി പൊളിച്ചുകളയാം. അപ്പോൾ ആനയെ തളച്ചാലും മരത്തി

നൊന്നും വരില്ല.

അതുകൊണ്ട് ആദ്യമൊക്കെ ഇടയ്ക്കിടെ ഏകാന്തത്തിൽ പോണം. സാധന അത്യാവശ്യം. ചോറുണ്ണണമെന്നു വിചാരിക്കുക. ചുമ്മായിരുന്നുകൊണ്ട്, 'വിറകിൽ തീയുണ്ട്, തീയ്കൊണ്ട് അരി വേവുകുന്നു,' എന്നു പറഞ്ഞാൽ ചോറു തയ്യാറാകുമോ? രണ്ടു വിറകുകമ്പെടുത്ത് കൂട്ടിയുരച്ച് തീയ് പിടിപ്പിക്കണം.

കഞ്ചാവു പിടിച്ചാൽ ലഹരി തോന്നും, ആനന്ദമുണ്ടാകും. 'കഞ്ചാവ്, കഞ്ചാവ്' എന്നുപറഞ്ഞാൽ ലഹരി വരുമോ, ആനന്ദം ഉണ്ടാകുമോ?

(ഈശ്വരലാഭം - ജീവിതോദ്ദേശം. പരാവിദ്യയും അപരാവിദ്യയും. 'പാൽകുടി.')

ശ്രീരാമ: ആയിരംകൂട്ടം എഴുതാനും വായിക്കാനും പഠിച്ചാലും, ഈശ്വരനിൽ ഭക്തിയില്ലെങ്കിൽ, ഈശ്വരനെ പ്രാപിക്കാൻ ആഗ്രഹമില്ലെന്നുവരികിൽ, ഒക്കെ വെറുതെ. വെറും പണ്ഡിതന് വിവേകവും വൈരാഗ്യവുമില്ല. അയാളുടെ ദൃഷ്ടി കാമിനീകാഞ്ചനത്തിലാണ്. കഴുകൻ വളരെ ഉയരത്തിൽ പറക്കുന്നു, പക്ഷേ നോട്ടമെല്ലാം പിണക്കുഴിയിലും.

ഏതു വിദ്യ ലഭിച്ചാൽ ഭഗവാനെ അറിയാൻ കഴിയുന്നു, അതാണ് വിദ്യ.* ബാക്കിയൊക്കെ വൃഥാ. ആട്ടെ, ഈശ്വരനെക്കുറിച്ച് നിങ്ങളുടെ ധാരണയെന്താണ്?

ശ്രീശൻ: എനിക്കിങ്ങനെ തോന്നുന്നു - ജ്ഞാനമയനായ ഒരു പുരുഷൻ ഉണ്ട്. അദ്ദേഹത്തിൻെറ സൃഷ്ടി കണ്ടാൽ, അദ്ദേഹത്തിൻെറ ജ്ഞാനത്തെക്കുറിച്ച് അറിയാനാകും. ഒരുദാഹരണം പറയാം. തണുപ്പേറിയ സ്ഥലങ്ങളിൽ മത്സ്യവും മറ്റു ജലജന്തുക്കളും ജീവിച്ചിരിക്കാൻ ഈശ്വരനുണ്ടാക്കിയിട്ടുള്ള കൗശലം. തണുപ്പു വർദ്ധിക്കുംതോറും വെള്ളത്തിൻെറ വിസ്താരം ചുരുങ്ങുന്നു. എന്നാൽ എന്തൊരാശ്ചര്യം, വെള്ളം മഞ്ഞായി മാറുന്നതിനല്പം മുമ്പ് അതിൻെ കനം കുറയുന്നു, വിസ്താരം കൂടുന്നു. കുളത്തിലെ വെള്ളത്തിൽ വലിയ തണുപ്പിലും മത്സ്യത്തിനു ജീവിക്കാൻ കഴിയും. ജലത്തിൻെറ മേൽഭാഗമെല്ലാം ഉറഞ്ഞു മഞ്ഞായിരിക്കും. എന്നാലടിയിൽ തനി ജലവും. വല്ലാതെ തണുത്ത കാറ്റും വീശിയാലും അതു മഞ്ഞിൻെറ മേലെ പോവുകയേ ഉള്ളു: അടിയിലെ വെള്ളം ചൂടായിരിക്കും.

ശ്രീരാമ: ഈശ്വരനുണ്ട് എന്ന് പ്രപഞ്ചം കണ്ടാലറിയാം. പക്ഷേ, ഈശ്വരനെക്കുറിച്ച് കേൾക്കുന്നതൊന്ന്, അദ്ദേഹത്തെ കാണുന്നത് വേറൊന്ന്; അദ്ദേഹവുമായി വർത്താമാനം പറയുന്നത് പിന്നൊന്ന്. ചിലർ പാലിനെപ്പറ്റി കേട്ടിട്ടുണ്ട്. ചിലർ പാല് കണ്ടിട്ടുണ്ട്. ചിലർ കുടിച്ചിട്ടുണ്ട്. കണ്ടാൽത്തന്നെ ആനന്ദമുണ്ടാകും; കുടിച്ചാൽ ബലമുണ്ടാകും - ആളുകൾക്ക് തുഷ്ടിയും പുഷ്ടിയും ഉണ്ടാകും. ഭഗവാനെ കണ്ടാൽ മാത്രമേ ശക്തിയുണ്ടാവൂ. അദ്ദേഹവുമായി സംഭാഷണം ചെയ്താൽ ആനന്ദമുണ്ടാകും, ശക്തി

* തത് കർമ്മ ഹരിതോഷം യത് സാ വിദ്യാ തന്മതിർയയാ. ഭാഗവതം

വർദ്ധിക്കും.

(മുമുക്ഷുത്വവും ഈശ്വരനുവേണ്ടിയുള്ള വ്യാകുലതയും യഥാകാലം.)

ശ്രീശൻ: ഭഗവാനെ വിളിക്കാൻ നേരം കിട്ടുന്നില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതു വാസ്തവം. സമയമാവതെ ഒന്നും നടക്കില്ല. ഒരു കുട്ടി കിടക്കാൻ നേരത്ത് അതിൻെറ അമ്മയോടു പറഞ്ഞു: 'അമ്മേ, എനിക്ക് മൂത്രം വീഴ്ത്തേണ്ടപ്പോൾ എന്നെ വിളിക്കണേ.' അതിന് അമ്മ പറഞ്ഞു: 'കുഞ്ഞേ, ആ തോന്നലുതന്നെ നിന്നെ ഉണർത്തിക്കോളും; എനിക്കു വിളിക്കേണ്ടതായിവരില്ല.'

ആർക്കെന്താണു കൊടുക്കേണ്ടതെന്നൊക്കെ ഈശ്വരൻ ശരിയാക്കി വെച്ചിട്ടുണ്ട്. അമ്മായിയമ്മ ചട്ടിയ്ക്കളന്ന് വധുക്കൾക്കു ചോറു കൊടുത്തിരുന്നു; അവർക്കതുകൊണ്ട് മതിയായില്ല. ഒരുദിവസം ചട്ടി പൊട്ടിപ്പോയി. പെൺപിള്ളേർക്ക് വലിയ സന്തോഷമായി. അപ്പോളമ്മായിയമ്മ പറഞ്ഞു: 'പിള്ളേരേ നിങ്ങൾ തുള്ളിച്ചാടിക്കോളിൻ; എനിക്കെൻെറ കൈകൊണ്ടളക്കാൻ ഏതാണ്ടൊരു ഊഹമുണ്ട്.'

(ആത്മസമർപ്പണവും മുക്തിയാർ കൊടുക്കലും.)

ശ്രീരാമ: (ശ്രീശനോട്) എന്തു ചെയ്യും? ഭഗവാൻെറ പാദത്തിൽ എല്ലാം സമർപ്പിക്കുക. അദ്ദേഹത്തിന് മുക്തിയാർ കൊടുക്കുക. അദ്ദേഹത്തിന് നന്നെന്നു തോന്നുംപോലെ ചെയ്യട്ടെ. വലിയ ഒരാളെ ഭാരമേല്പിച്ചാൽ അദ്ദേഹം ഒരിക്കലും വഞ്ചിക്കയില്ല.

സാധനകൊണ്ടു പ്രയോജനമുണ്ട്, വാസ്തവം. പക്ഷേ, രണ്ടുതരം സാധകന്മാരുണ്ട്. ഒരുതരം സാധകന്മാർക്ക് കുരങ്ങൻകുട്ടിയുടെ സ്വഭാവമാണ്; വേറൊരു കൂട്ടർക്ക് പൂച്ചക്കുട്ടിയുടെ സ്വഭാവവും. കുരങ്ങൻെറ കുട്ടി സ്വയം എങ്ങനെയെങ്കിലും അമ്മയെ അള്ളിപ്പിടിക്കുന്നു. അതുമാതിരി ചില സാധകന്മാർ, ഭഗവാനെ കിട്ടാൻ, ഇത്ര ജപം നടത്തണം, ഇത്ര ധ്യാനിക്കണം, ഇത്ര തപം ചെയ്യണം എന്നൊക്കെ വിചാരിക്കുന്നു. ഇത്തരം സാധകൻ ഭഗവാനെ പിടിക്കാൻ സ്വയം പ്രയത്നിക്കുന്നു. എന്നാൽ, പൂച്ചക്കുഞ്ഞിന് സ്വയം അമ്മയെ പിടിക്കാൻ വയ്യ. അതു കിടന്നു വെറുതെ 'മ്യൂ മ്യൂ' എന്നു വിളിക്കുന്നു. 'അമ്മേ അമ്മേ' എന്നു കരയുന്നു. അമ്മയതിനെ ചിലപ്പോൾ കിടക്കയിന്മേലും, ചിലപ്പോൾ തട്ടിൻപുറത്ത് വിറകിന്നിടയിലും കൊണ്ടുവെയ്ക്കുന്നു. അമ്മ അതിനെ കടിച്ചുപിടിച്ച് അങ്ങുമിങ്ങും കൊണ്ടുപോകുന്നു. അതിനു തനിയെ അമ്മയെ പിടിക്കാനറിയില്ല. അതുമാതിരി ചില സാധകന്മാർക്ക് 'ഞാൻ ഇത്ര ജപിക്കും, ഇത്രനേരം ധ്യാനിക്കും,' എന്നൊക്കെ തന്നെത്താൻ കണക്കുകൂട്ടിക്കൊണ്ട് ഒരു സാധനയും അനുഷ്ഠിക്കാനാവില്ല. ഇക്കൂട്ടർ വ്യാകുലതയോടെ കരഞ്ഞുകൊണ്ട് ഈശ്വരനെ വിളിക്കുന്നു. അദ്ദേഹം അവരുടെ കരച്ചിൽ കേൾക്കുന്നു; അദ്ദേഹത്തിനു പിന്നെ അമാന്തിക്കാൻ വയ്യ. വന്നു ദർശനമരുളുന്നു.'

നേരമായി. വീട്ടുകാരൻ ഊണു തയ്യാറാക്കി ഗുരുദേവനെ ഊട്ടും.

അതിനാൽ വലിയ പരിഭ്രമം. അദ്ദേഹം വീട്ടിനകത്തുപോയി ഉണ്ണാൻ ഏർപ്പാടുചെയ്യുന്നു, മേൽനോട്ടം വഹിക്കുന്നു.

നേരമായതുകൊണ്ട് ഗുരുദേവനും ധിറുതിയായി. അദ്ദേഹം മുറിക്കുള്ളിൽ കുറച്ചൊന്നു ലാത്തി. മുഖത്തു മന്ദഹാസം. കേശവഭാഗവതരുമായി ഇടക്കിടെ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു.

## അദ്ധ്യായം മൂന്ന്

**ഈശ്വരൻ കർത്താവ് – കർമ്മത്തിനു ജീവൻെറ ഉത്തരവാദിത്വം**

ത്വയാ ഹൃഷീകേശ, ഹൃദി സ്ഥിതേന
യഥാ നിയുക്തോ$\int$സ്മി തഥാ കരോമി.

(എന്നുള്ളിൽ വാഴുന്ന കണ്ണാ, നീ നയിക്കുംപോലെ ഞാൻ ചെയ്യുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതേ, വാസ്തവം അദ്ദേഹംതന്നെ എല്ലാം ചെയ്യിക്കുന്നു. കർത്താവ് ഈശ്വരൻ, മനുഷ്യൻ യന്ത്രംപോലെയും. എന്നാലിതും ശരിയാണ്, കർമ്മഫലം ഉണ്ടേ ഉണ്ട്. മുളകു തിന്നാൽ വയറെരിയും തീർച്ച. മുളകു തിന്നാൽ വയറു കത്തും എന്ന് നിയമം വെച്ചിരിക്കുന്നത് ഈശ്വരനാണ്. പാപം ചെയ്താൽ അതിൻെറ ഫലം അനുഭവിക്കതന്നെവേണം. സിദ്ധനായവന്ന്, ഈശ്വരദർശനം ലഭിച്ചവന്ന്, പാപം ചെയ്യാനാവില്ല. അഭ്യസിച്ചവന് അവതാളം പറ്റുകയില്ല. സാധകം ചെയ്ത കണ്ഠത്തിൽ, 'സരിഗമ' ശരിയായ ശ്രുതിയിൽത്തന്നെ വരും.

ഊണു കാലമായി. ഗുരുദേവനും ഭക്തന്മാരും അകത്തളത്തിൽ പോയി ഇരുന്നു. ബ്രാഹ്മണരുടെ വീടുകളിലെ മാതിരി പലതരം കറികളും അനേകം ഒന്നാംതരം മധുരപലഹാരങ്ങളും തയ്യാർ ചെയ്തിരുന്നു.

മണി മൂന്നടിച്ചു. ആഹാരത്തിനുശേഷം ഗുരുദേവൻ പുറത്തുള്ള ഇരുപ്പുമുറിയിൽ വന്നിരുന്നു. സമീപത്ത് ശ്രീശനും മാസ്റ്ററും ഇരുപ്പുണ്ട്. ഗുരുദേവൻ ശ്രീശനുമായി സംഭാഷണം തുടർന്നു.

ശ്രീരാമ: എന്താണ് നിങ്ങളുടെ ഭാവം, സോ$\int$ഹംഭാവമോ, സേവ്യ സേവകഭാവമോ?

(ഗൃഹസ്ഥന് ജ്ഞാനയോഗമോ ഭക്തിയോഗമോ?)

ശ്രീരാമ: സംസാരികൾക്ക് സേവ്യസേവകഭാവം വളരെ നല്ലതാണ്. എല്ലാം ചെയ്തുകൊണ്ടുപോകുന്നു; ആ അവസ്ഥയിൽ 'ഞാൻതന്നെ അവൻ' എന്ന ഭാവം എങ്ങനെ വരും? 'ഞാൻതന്നെ അവൻ' എന്നു പറയുന്നവൻെറ ദൃഷ്ടിയിൽ ഈ ജഗത്ത് സ്വപ്നംപോലെ, അയാൾക്ക് സ്വദേഹവും മനസ്സും സ്വപ്നംപോലെ; അയാളുടെ 'ഞാൻ'പോലും സ്വപ്നംപോലെ. ചുരുക്കത്തിൽ അയാൾക്ക് ലൗകികകാര്യങ്ങളൊന്നും ചെയ്യാനാവില്ല. അതിനാൽ സേവകഭാവം, ദാസഭാവം, ആണ് വളരെ

നല്ലത്.

ഹനുമാന് ദാസഭാവമുണ്ടായിരുന്നു. ഹനുമാൻ രാമനോടു പറഞ്ഞു: 'രാമ, ചിലപ്പോൾ തോന്നും, അങ്ങ് പൂർണ്ണം, ഞാൻ അംശം; ചിലപ്പോൾ അങ്ങ് പ്രഭു, ഞാൻ ദാസൻ; തത്ത്വജ്ഞാനമുണ്ടാകമ്പോൾ കാണാം, അങ്ങുതന്നെ ഞാൻ. ഞാൻതന്നെ അങ്ങ്.'* തത്ത്വജ്ഞാനം വരുന്ന സമയത്ത് 'സോഽഹം' എന്നു ഭാവിക്കാം. എന്നാൽ അത് അങ്ങകലത്തെ കഥ.'

ശ്രീശൻ: അതേ, ദാസഭാവത്തിൽ മനുഷ്യന് നിശ്ചിന്തനായിരിക്കാം. സകലതിനും പ്രഭുവിനെ ആശ്രയിക്കുന്നു. നായ വലിയ സ്വാമിഭക്തനാണ്. അവൻ സ്വാമിയെ ആശ്രയിച്ചു നിശ്ചിന്തനായിരിക്കുന്നു.

(സാകാരൻതന്നെ നിരാകാരനും - നാമമാഹാത്മ്യം.)

ശ്രീരാമ: ആട്ടെ, നിങ്ങൾക്ക് സാകാരമോ നിരാകാരമോ ഏതാണ് മനസ്സിന് ഇണങ്ങിയത്? പക്ഷേ, ഒന്നോർക്കണം, നിരാകാരനാരോ അവൻതന്നെ സാകാരനും. ഭക്തൻെറ കണ്ണിന് അദ്ദേഹം സാകാരനായി ദർശനമരുളുന്നു. അനന്തജലരാശിയായ മഹാസമുദ്രംപോലെ. അതിരും കരയും ഒന്നുമില്ല. ആ ജലത്തിൽ അങ്ങിങ്ങ് മഞ്ഞുറഞ്ഞിരിക്കുന്നു. വലിയ തണുപ്പുകാരണം മഞ്ഞു കട്ടിയായിരിക്കുന്നു. ശരിക്കും അതേ മാതിരി, ഭക്തിഹിമത്താൽ സാകാരരൂപത്തിൽ ദർശനമുണ്ടാകുന്നു. പിന്നെ സൂര്യനുദിച്ചാൽ മഞ്ഞുരുകുന്നു, ജലം ജലംതന്നെ; അതുമാതിരി ശരിയായ ജ്ഞാനപഥത്തിൽക്കൂടി, വിചാരപഥത്തിൽക്കൂടി, പോയാൽ, അപ്പോൾ സാകാരരൂപം കാണാൻ കിട്ടില്ല. വീണ്ടുമെല്ലാം നിരാകാരം. ജ്ഞാന സൂര്യനുദിച്ചാൽ സാകാരഹിമം ഉരുകിപ്പോകുന്നു. പക്ഷേ, നോക്കു, നിരാകാരം എവൻെറയോ സാകാരവും അവൻേറതുതന്നെ.

സന്ധ്യ ആയിപ്പോയി, ഗുരുദേവൻ എഴുന്നേറ്റു. ഇപ്പോൾ ദക്ഷിണേശ്വര ത്തേയ്ക്ക് മടങ്ങും. ഇരിപ്പുമുറിയുടെ തെക്കുവശത്തുള്ള പൂമുഖത്ത് ഗുരുദേവൻ ഈശാനനുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. അവിടെയാരോ പറഞ്ഞു: 'ഭഗവന്നാമം ജപിച്ചാൽ എപ്പോഴും ഫലം കിട്ടും എന്ന് തീർച്ചയില്ല,' എന്ന്. ഈശാനൻ ചോദിച്ചു: 'എന്ത്! ആലിൻെറ വിത്തു വളരെ ചെറുതുതന്നെ, വാസ്തവം. എന്നാൽ അതിനുള്ളിൽ വലിയ വലിയ മരങ്ങളുണ്ട്. മരം കാണാൻ കാലം പിടിക്കും.'

ശ്രീരാമ: ഹാ! ഹാ! ഫലം കിട്ടാൻ കാലം പിടിക്കും.

(ഈശാനൻ അനാസക്തഗൃഹസ്ഥൻ - പരമഹംസാവസ്ഥ.)

ശ്വശുരനായ ക്ഷേത്രനാഥചാറ്റർജിയുടെ വീടിൻെറ കിഴക്കുവശത്താ ണ് ഈശാനൻെറ വീട്. ഇടയ്ക്കു വന്നുപോകാനുള്ള വഴിയുണ്ട്. ചാറ്റർജിയുടെ വീടിൻെറ പടിക്കൽ ഗുരുദേവൻ വന്നുനിന്നു. ഈശാ നനും ബന്ധുമിത്രങ്ങളും ഗുരുദേവനെ വണ്ടിയിൽ കയറ്റാൻ എത്തി.

* ദേഹബുദ്ധ്യാ തു ദാസോഽഹം, ജീവബുദ്ധ്യാ ത്വദംശകഃ
ആത്മബുദ്ധ്യാ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ.

ഗുരുദേവൻ ഈശാനനോടു പറഞ്ഞു: 'നിങ്ങൾ ലോകത്തിൽ ശരിക്കും ചേർമീനിനെപ്പോലെ വാഴുന്നു. കുളത്തിലെ ചളിയിൽ അതു പാർക്കുന്നു; എന്നാൽ ചളി അതിൻെറ മേത്തു പുരളുന്നില്ല.

ഈ മായയുടെ സംസാരത്തിൽ വിദ്യയും അവിദ്യയും രണ്ടും ഉണ്ട്. ആരെ പരമഹംസനെന്നു വിളിക്കാം? പാലും വെള്ളവുംകൂടി ഒന്നിച്ചിരുന്നാലും അതിലെ വെള്ളം നീക്കി പാലുമാത്രം വേർതിരിച്ചെടുക്കാൻ കഴിയുന്ന ഹംസത്തെപ്പോലെയുള്ള ആളെ; പഞ്ചസാരയും മണലുംകൂടി കലർന്നിരുന്നാലും മണൽ വിട്ട് പഞ്ചസാര മാത്രം പെറുക്കിയെടുക്കാൻ കഴിയുന്ന എറുമ്പിനെപ്പോലെയുള്ള ആളെ, പരമഹംസനെന്നു പറയാം.'

## അദ്ധ്യായം നാല്

### ധർമ്മസമന്വയം – ഈശ്വരകോടികൾക്കു പാപമില്ല

സന്ധ്യയായി. ഗുരുദേവൻ ഭക്തനായ രാമചന്ദ്രദത്തൻെറ വീട്ടിലെത്തി. ഇവിടെനിന്നും ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങും.

രാമൻെറ ഇരിപ്പുമുറിയിൽ വിളക്കുകൊളുത്തി. ഗുരുദേവനും ഭക്തന്മാരും ഇരുന്നു. ഗുരുദേവൻ മഹേന്ദ്രഗോസ്വാമിയുമായി സംഭാഷണത്തിലേർപ്പെട്ടു. ഗോസ്വാമിയുടെ വീട് ഈ തെരുവിൽത്തന്നെ. ഗുരുദേവന് അദ്ദേഹത്തെ ഇഷ്ടമാണ്. ഗുരുദേവൻ രാമൻെറ വീട്ടിൽ വന്നാൽ സാധാരണയായി ഗോസ്വാമി വന്നു കാണാറുണ്ട്.

ശ്രീരാമ: വൈഷ്ണവരും ശാക്തരും എല്ലാവരും എത്തിച്ചേരുന്ന സ്ഥാനം ഒന്നുതന്നെ; പക്ഷേ വഴി വെവ്വേറെ. യഥാർത്ഥവൈഷ്ണവർ ശക്തിയെ നിന്ദിക്കുകയില്ല.

ഗോസ്വാമി: (ചിരിച്ചുകൊണ്ട്) ഹരപാർവ്വതിമാർ നമ്മുടെ അച്ഛനമ്മമാർ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) താങ്ക്യൂ. (നിങ്ങൾക്കു നന്ദി). അതെ അച്ഛനമ്മമാർ.

ഗോസ്വാമി: അതു മാത്രമല്ല, ആരെയും നിന്ദിച്ചാൽ, വിശേഷിച്ചും വൈഷ്ണവരെ നിന്ദിച്ചാൽ, പാപമുണ്ടാകും, വൈഷ്ണവാപരാധം. സർവ്വാപരാധത്തിനും മാപ്പുണ്ട്, എന്നാൽ വൈഷ്ണവാപരാധത്തിനു മാപ്പില്ല.

ശ്രീരാമ: പാപം എല്ലാവർക്കുമില്ല. ഈശ്വരകോടികളെ പാപം ബാധിക്കയില്ല, ചൈതന്യദേവനെപ്പോലെയുള്ള അവതാരപുരുഷന്മാരെ.

കുട്ടി അച്ഛനെ പിടിച്ചുകൊണ്ടു വരമ്പിൽക്കൂടി നടന്നാൽ കുഴിയിൽ വീണെന്നു വരാം. നേരെമറിച്ച് അച്ഛൻ മകൻെറ കൈയിൽ പിടിച്ചിരിക്കുകയാണെങ്കിൽ കുട്ടി ഒരിക്കലും വീഴുകയില്ല.

കേൾക്കൂ. ഞാൻ ദേവിയുടെ അടുക്കൽ ശുദ്ധഭക്തിയ്ക്കായി പ്രാർത്ഥിച്ചു. ഞാൻ അമ്മയോടു പറഞ്ഞു: 'ഇതാ പിടിച്ചോളൂ, അവിടുത്തെ ധർമ്മവും അവിടുത്തെ അധർമ്മവും; എനിക്ക് ശുദ്ധഭക്തി നല്കിയാലും. ഇതാ എടുത്തോളൂ, അവിടുത്തെ ശുചിയും അവിടുത്തെ അശുചിയും;

എനിക്ക് ശുദ്ധഭക്തി അരുളിയാലും. അമ്മേ, ഇതാ കൊണ്ടുപൊയ്ക്കോളു, അവിടുത്തെ പാപവും അവിടുത്തെ പുണ്യവും; എനിക്കു ശുദ്ധഭക്തി നല്കിയാലും.'

ഗോസ്വാമി: അതെ, അതു ശരിയാണ്.

ശ്രീരാമ: സർവ്വമതങ്ങളേയും നമസ്കരിക്കണം. എന്നാൽ നിഷ്ഠാഭക്തി യെന്നൊന്നുണ്ട്. എല്ലാവരേയും നമസ്കരിക്കണം, ശരിതന്നെ. എന്നാൽ ഒന്നിനെ പ്രാണൻ കളഞ്ഞും സ്നേഹിക്കണം; അതാണ് നിഷ്ഠ.

രാമരൂപമൊഴിച്ചു വേറൊരു രൂപത്തിലും ഹനുമാന് സുഖം തോന്നിയില്ല. ഗോപികൾ, ദ്വാരകയിലെ തലപ്പാവു കെട്ടിയ ശ്രീകൃഷ്ണനെ കാണാൻ കൂട്ടാക്കിയില്ല; അത്രയ്ക്കുണ്ടായിരുന്നു അവർക്ക് ഗോപാലകൃഷ്ണനിൽ പ്രേമനിഷ്ഠ.

ഒരു സ്ത്രീ ഭർത്തൃസഹോദരന്മാരെ, കാലുകഴുകാൻ വെള്ളം കൊണ്ടു വന്നുകൊടുത്തും, ഇരിക്കാൻ ആസനം നല്കിയും മറ്റും ശുശ്രൂഷിക്കുന്നു; എന്നാൽ സ്വഭർത്താവിനെ ശുശ്രൂഷിക്കുന്നതുപോലെ വേറെ ആരെയും ശുശ്രൂഷിക്കുന്നതല്ല. ഭർത്താവുമായുള്ള ബന്ധം ഒന്നുവേറെ.

രാമൻ ഗുരുദേവന് കുറച്ച് മധുരപലഹാരങ്ങൾ സമർപ്പിച്ചു.

ശ്രീരാമകൃഷ്ണൻ ഇപ്പോൾ ദക്ഷിണേശ്വരത്തേയ്ക്കു പുറപ്പെടും. മാസ്റ്ററുടെ കൈയിൽനിന്നും കമ്പിളിപ്പുതപ്പും തൊപ്പിയും മേടിച്ചു ധരിച്ചു. ചെവിയും മൂടാവുന്ന കമ്പിളിത്തൊപ്പി. ഗുരുദേവനും ഭക്തന്മാരും വണ്ടിയി ലേറി. രാമൻ മുതൽപേർ അദ്ദേഹത്തെ വണങ്ങി വണ്ടിയിൽ കയറ്റി. മാസ്റ്ററും ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങാനായി വണ്ടിയിലേറി.

## അദ്ധ്യായം അഞ്ച്

1883 ഡിസംബർ 29, ശനിയാഴ്ച

### ദക്ഷിണേശ്വരം ക്ഷേത്രത്തിൽ

രാഖാൽ, രാമൻ, കേദാരൻ മുതലായ ഭക്തന്മാരുടെകൂടെ.

(വേദാന്തവാദിയായ സന്ന്യാസിയുമായി ബ്രഹ്മജ്ഞാനത്തെക്കുറിച്ച് സംഭാഷണം.)

കാളീഘട്ടക്ഷേത്രദർശനത്തിനു പോകാൻ ശ്രീരാമകൃഷ്ണദേവൻ വണ്ടിയിൽ കയറുന്നു. അധരസേനൻെറ വീട്ടിൽ പോയിട്ടു പോകും. അധരനും അവിടെനിന്ന് കൂടെപ്പോകും. ഇന്ന് അമാവാസ്യ. നേരം ഒരുമണി.

വണ്ടി അദ്ദേഹത്തിൻെറ മുറിയുടെ വടക്കേവരാന്തയുടെ അടുത്തു നില്ക്കുന്നു. മാസ്റ്റർ വണ്ടിയുടെ വാതിലിനടുത്തു വന്നു നില്പുണ്ട്.

മാസ്റ്റർ: (ശ്രീരാമകൃഷ്ണനോട്) ആട്ടെ, ഞാനും പോരട്ടെ?

ശ്രീരാമ: എന്തിന്?

മാസ്റ്റർ: കല്ക്കത്തയിൽ വീടുവരെ ഒന്നുപോയ് വരാം.

ശ്രീരാമ: (അല്പം ആലോചിച്ചിട്ട്) ഇപ്പൊ പോണോ? ഇവിടെ നിനക്കു സുഖമാണല്ലൊ.

കുറച്ചുനേരത്തേയ്ക്ക് വീട്ടിലൊന്നു പോയാൽ കൊള്ളാമെന്ന് ഉണ്ടായിരുന്നു മാസ്റ്റർക്ക്. പക്ഷേ ഗുരുദേവന് സമ്മതമല്ല.

1883 ഡിസംബർ 30, ഞായറാഴ്ച

പൗഷമാസത്തിലെ ശുക്ലപ്രതിപദതിഥി. മണി മൂന്നായി. മാസ്റ്റർ മരച്ചുവട്ടിൽ ഒറ്റയ്ക്കു നടന്നുകൊണ്ടിരുന്നു. ഒരു ഭക്തൻ വന്ന് ഗുരുദേവൻ വിളിക്കുന്നുവെന്നു പറഞ്ഞു. മുറിയിൽ ഗുരുദേവൻ ഭക്തന്മാരുമൊത്ത് ഇരിപ്പുണ്ട്, മാസ്റ്റർ വന്ന് പ്രണാമം ചെയ്ത് തറയിൽ ഭക്തന്മാരുടെകൂടെ ഇരുന്നു.

കല്ക്കത്തെയിൽനിന്നും രാമൻ, കേദാരൻ മുതലായ ഭക്തന്മാർ വന്നിട്ടുണ്ട്. അവരുടെകൂടെ ഒരു വേദാന്തവാദിയായ സന്ന്യാസിയും ഉണ്ട് ഗുരുദേവൻ രാമൻെറ ഉദ്യാനം കാണാൻ പോയ അന്ന് ഈ സാധുവിനെ കാണുകയുണ്ടായി. സാധു അടുത്തൊരു തോട്ടത്തിൽ മരച്ചുവട്ടിൽ ഒരു കട്ടിലിൽ തനിച്ചിരിക്കുകയായിരുന്നു. ഗുരുദേവൻെറ നിർദ്ദേശമനുസരിച്ച് രാമൻ ഇന്ന് ആ സാധുവിനെ കൂട്ടിക്കൊണ്ടു വന്നിരിക്കുകയാണ്. ഗുരുദേവനെ കാണാൻ സാധുവിനും ആഗ്രഹമുണ്ടായിരുന്നു.

ശ്രീരാമകൃഷ്ണൻ സാനന്ദം സാധുവുമായി വർത്തമാനം പറഞ്ഞു കൊണ്ടിരുന്നു. തൻെറ അടുക്കൽ ചെറുകട്ടിലിൽ സാധുവിനെയും ഇരുത്തി. സംഭാഷണം ഹിന്ദിയിലാണ് നടത്തുന്നത്.

ശ്രീരാമ: ഇവയെക്കുറിച്ചൊക്കെ അങ്ങേയ്ക്കെന്തു തോന്നുന്നു?

സാധു: ഇതൊക്കെ സ്വപ്നംപോലെ.

ശ്രീരാമ: ബ്രഹ്മ സത്യം, ജഗത് മിഥ്യ, അല്ലേ? ആട്ടെ, ബ്രഹ്മത്തിൻെറ രൂപമെന്ത്?

സാധു: ശബ്ദംതന്നെ ബ്രഹ്മം, അനാഹതശബ്ദം.

ശ്രീരാമ: പക്ഷേ, ശബ്ദത്തിൻെറ പ്രതിപാദ്യമായിട്ടൊന്നുണ്ടല്ലൊ. എങ്ങനെ?

സാധു: വാച്യവും ഇതുതന്നെ, വാചകവും ഇതുതന്നെ.*

ഈ വാർത്തകേട്ട് ഗുരുദേവൻ സമാധിമഗ്നനായി - നിശ്ചലം. ചിത്രാർപ്പിതംപോലെ ഇരുന്നരുളുന്നു. സാധുവും ഭക്തന്മാരും ആശ്ചര്യത്തോടെ ഗുരുദേവൻെറ ഈ അവസ്ഥ നോക്കിക്കൊണ്ടിരിക്കുന്നു. കേദാരൻ സാധുവിനോടു പറഞ്ഞു: 'ഇതു നോക്കൂ, ഇതിനാണ് സമാധി എന്നു പറയുന്നത്.'

സമാധിയുടെ കഥ പുസ്തകത്തിൽ വായിച്ചുട്ടുണ്ട്, പക്ഷേ ഒരിക്കലും കണ്ടിട്ടില്ല. ഗുരുദേവന് കുറഞ്ഞൊന്ന് ബാഹ്യബോധം വന്നു; അദ്ദേഹം

* വാച്യവാചകഭേദേന ത്വമേവ പരമേശ്വരഃ - അദ്ധ്യാത്മരാമായണം.

ജഗന്മാതാവിനോടു വർത്തമാനം പറയുന്നു: 'അമ്മേ, എനിക്ക് നേരെയിരിക്കണം. എന്നെ ബോധം കൊടുത്തല്ലേ. സാധുവുമായി സച്ചിദാനന്ദത്തിൻെറ കഥ പറയണം! അമ്മേ, സച്ചിദാനന്ദത്തിൻെറ കഥ പറഞ്ഞു വിളയാടണം.'

സാധു വിസ്മയത്തോടെ ഇതെല്ലാം കാണുന്നു, കേൾക്കുന്നു. ഗുരുദേവൻ സാധുവുമായി സംഭാഷണം തുടങ്ങി. അദ്ദേഹമരുളി: 'അങ്ങ് 'സോഽഹം' വിട്ടുകളയൂ. വിളയാട്ടിന് നമുക്കിപ്പോൾ, 'ഞാൻ, നീ കൈക്കൊള്ളാം.'

'ഞാൻ, നീ' എന്ന ഭാവമുള്ളപ്പോൾ അമ്മയും ഉണ്ട്. 'വരൂ, അമ്മയേയുംകൂട്ടി ആനന്ദമായി പോകാം.' എന്നാണോ ഗുരുദേവൻ പറഞ്ഞതിൻെറ അർത്ഥം?

കുറച്ചുസമയം വർത്തമാനം പറഞ്ഞശേഷം പഞ്ചവടിയിൽ നടക്കാൻ തുടങ്ങി. കൂടെ രാമൻ, കേദാരൻ, മാസ്റ്റർ മുതൽപേർ.

(കേദാരന് ഉപദേശം - സംസാരത്യാഗം)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) സാധു എങ്ങനെയുണ്ട്?

കേദാരൻ: ശുഷ്കജ്ഞാനം! കലം അടുപ്പത്തു വെച്ചതേയുള്ളു, ഇനിയും അരി ഇട്ടിട്ടില്ല.

ശ്രീരാമ: അതു ശരി. പക്ഷേ ത്യാഗിയല്ലേ? സംസാരം ത്യജിച്ചവൻ ഒട്ടേറെ മുന്നേറിയിരിക്കുന്നു. സാധു പ്രവർത്തകരുടെ കൂട്ടത്തിൽപ്പെടുന്നു. ഭഗവാനെ പ്രാപിക്കാതെ ഒന്നുമാവില്ല. ഈശ്വരപ്രേമത്താൽ മത്തനാകുമ്പോൾ വേറൊന്നും രുചിക്കയില്ല. അപ്പോൾ, .

മാമകഹൃദന്തമേ, സൂക്ഷിച്ചുവെച്ചാലും നീ
ശ്യാമളാംബയെ - നിത്യവന്ദ്യയെ - നിന്നുൾത്തട്ടിൽ.
കാൺക നീ, കാണ്മൻ ഞാനുമമ്മയെ; മറ്റാരും താൻ
വേണ്ട, നാം പോരും; മാറ്റി നിറുത്തു മറ്റെല്ലാമേ.
മനമേ, വികാരങ്ങളെല്ലാമേ പുറംതള്ളി -
ക്കനക്കെ നുകർന്നാലും മാതൃദർശനം ദിവ്യം.
നാക്കിനെ മാത്രം കൂട്ടുനിർത്തിക്കൊൾക 'മ്മേയമ്മേ'
വാക്കിതുച്ചരിച്ചേയ്ക്കാമിടയ്ക്കു കൂടെക്കൂടെ.
നീചമാമഭിലാഷം വലിഞ്ഞുകയറാനും
നീയനുവാദം നല്കീടൊല്ല, തീണ്ടാനും നമ്മെ.

ഗുരുദേവൻെറ ഭാവത്തിനനുസരിച്ച് കേദാരൻ ഒരു പാട്ടിൻെറ വരികൾ ചൊല്ലി:

എന്മനസ്സിൻെറ ഗൂഢവേദന -
യെമ്മട്ടാരോടു ചൊല്ലും ഞാൻ?
ഇല്ലെനിയ്ക്കനുവാദം മിണ്ടുവാൻ;
വല്ലായ്മയിതു ദുസ്സഹം,

എൻ പ്രിയനെ ഞാൻ കാണായ്കിൽ തോഴി,
എൻ പ്രാണനെന്നെ വിട്ടുപോം.

ഗുരുദേവൻ സ്വന്തം മുറിയിലേയ്ക്കു മടങ്ങി. മണി നാലടിച്ചു. കാളീക്ഷേത്രത്തിലെ നട തുറന്നു. ഗുരുദേവൻ സാധുവിനെയും കൂട്ടി ദേവിയുടെ സന്നിധിയിലേയ്ക്കു പോയി. മാസ്റ്ററും കൂടെയുണ്ട്. ഗുരുദേവൻ ശ്രീകോവിലിൽ പ്രവേശിച്ച് ഭക്തിനിർഭരനായി ദേവിയെ നമിച്ചു. സാധുവും കൈകൂപ്പി തല കുനിച്ച് വീണ്ടും വീണ്ടും അമ്മയെ വണങ്ങി.

ശ്രീരാമ: ദേവീദർശനം എങ്ങനെ?

സാധു: (ഭക്തിപൂർവ്വം) കാളി സർവ്വോത്കൃഷ്ടയാകുന്നു.

ശ്രീരാമ: കാളിയും ബ്രഹ്മവും അഭിന്നം, അങ്ങനെയല്ലേ?

സാധു: ഒരുവൻ ബഹിർമ്മുഖനായിരിക്കുന്ന കാലത്തോളം കാളിയേയും അംഗീകരിക്കണം. ബാഹ്യലോകബോധം ഉള്ളപ്പോൾ നല്ലതും തീയതും ഉണ്ട്. അപ്പോൾ ഒന്നു പ്രിയം, ഒന്നു ത്യാജ്യം. ഇതു നോക്കു, നാമരൂപ മൊക്കെ മിഥ്യ. എന്നാൽ ബഹിർമ്മുഖനായിരിക്കുന്ന കാലത്തോളം സ്ത്രീകളെ ഉപേക്ഷിക്കണം. ഈ കാര്യം ഉപദേശിക്കാനാണ്, ഇതു നല്ലത്, അതു ചീത്ത എന്നൊക്കെ വെച്ചിരിക്കുന്നത്. അല്ലെങ്കിൽ ഭ്രഷ്ടാചാരനായി പ്പോകും.

ഗുരുദേവൻ സാധുവുമായി സംഭാഷണം ചെയ്തുകൊണ്ട് മുറിയിൽ തിരിച്ചെത്തി.

ശ്രീരാമ: (മാസ്റ്ററോട്) കണ്ടോ, സാധു ദേവിയെ നമസ്കരിച്ചതു കാണ്ടോ?

മാസ്റ്റർ: ഉവ്വ്, കണ്ടു.

1883 ഡിസംബർ 31, തിങ്കളാഴ്ച

അടുത്തദിവസം തിങ്കളാഴ്ച, മണി നാല്. ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരോടുകൂടി മുറിയിലിരിക്കുന്നു. ബലരാമൻ, മാസ്റ്റർ, രാഖാൽ, ലാട്ടു, ഹരീശൻ, മുതലായവരുണ്ട്. ഗുരുദേവൻ മാസ്റ്ററോടും ബലരാമ നോടുമായിപ്പറയുന്നു.

(നാവിൽ ജ്ഞാനവാർത്ത - ഹലധാരിയെ ഗുരുദേവൻ തിരസ്കരിച്ച കഥ.)

ശ്രീരാമ: ഹലധാരിക്ക് ജ്ഞാനിയുടെ ഭാവമായിരുന്നു. അയാൾ രാപകൽ അദ്ധ്യാത്മരാമായണം, ഉപനിഷത്ത്, ഇതൊക്കെ വായിച്ചിരുന്നു. സാകാരമെന്നു കേട്ടാൽ അയാൾ മുഖം ചുളിക്കും. ഞാൻ പിച്ചക്കാരുടെ ഇലയിൽനിന്നും ചിലതെടുത്തു തിന്നപ്പോൾ 'നിന്റെ മക്കളെ എങ്ങനെ കെട്ടിക്കൊടുക്കും?' എന്നു ചോദിച്ചു അയാൾ. ഞാനപ്പോൾ പറഞ്ഞു: 'പോടാ ശുംഭ, എനിക്ക് മക്കളും കിക്കളുമോ? ഗീതയും വേദാന്തവും വായിക്കുന്ന നിന്റെ വായിൽ തീയ് വീഴട്ടെ!' ഇതു നോക്കിൻ, ജഗത്ത് മിഥ്യയാണെന്നു പറയും; എന്നിട്ട് വിഷ്ണുക്ഷേത്രത്തിൽപ്പോയി മൂക്കും വീർപ്പിച്ച് ധ്യാനവും! ഒരു വശത്തിങ്ങനെയും.

അന്തിയായി. ബലരാമൻ മുതലായ ഭക്തന്മാർ കല്ക്കത്തെയ്ക്കു മടങ്ങിപ്പോയി. ഗുരുദേവൻ മുറിയിൽ ദേവീധ്യാനവും ചെയ്തു കൊണ്ടിരുന്നു. അല്പം കഴിഞ്ഞപ്പോഴേയ്ക്കും അമ്പലങ്ങളിൽനിന്നും നീരാജനത്തിന്റെ മധുരനാദം കേൾക്കായി.

രാത്രി എട്ടു മണിയോളമായി. ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി സുമധുരസ്വരത്തിൽ ദേവിയുമായി വാർത്താലാപമാരംഭിച്ചു. മാസ്റ്റർ തറയിലിരുപ്പുണ്ട്.

(ശ്രീരാമകൃഷ്ണനും വേദാന്തവും.)

ശ്രീരാമകൃഷ്ണൻ മധുരമായ് നാമകീർത്തനം ചെയ്തു: 'ഹരി ഓം! ഹരി ഓം, ഓം.' അമ്മയോടപേക്ഷിച്ചു: 'അമ്മേ, ബ്രഹ്മജ്ഞാനം തന്ന് എന്നെ ബോധം കെടുത്തിക്കളയല്ലേ! ബ്രഹ്മജ്ഞാനം എനിക്കു വേണ്ടമ്മേ! എനിക്കാനന്ദിക്കണം, എനിക്ക് ഉല്ലസിക്കണം.' വീണ്ടും പറഞ്ഞു: 'വേദാന്തം എനിക്കറിയില്ലമ്മേ; എനിക്കൊട്ടറിയുകയും വേണ്ടമ്മേ! അവിടുത്തെ കിട്ടിക്കഴിഞ്ഞാൽ പിന്നെ വേദവും വേദാന്തവുമൊക്കെ എത്ര താഴെയാണമ്മേ!'

പിന്നെപ്പറഞ്ഞു: ഹേ കൃഷ്ണ, നിന്നോടു ഞാൻ പറയും, ഉണ്ണപ്പാ, ഇതെടുക്കുണ്ണീ, കണ്ണാ, നിന്നോടു ഞാൻ പറയും, നീ എനിക്കുവേണ്ടിയല്ലൊ ഈ ഉടലുമെടുത്തു വന്നതെന്നോമലേ!'

## അദ്ധ്യായം ആറ്

1884 ജനുവരി 2, ബുധനാഴ്ച

ഇന്ന് പൗഷമാസം ശുക്ലചതുർത്ഥി. ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടുകൂടി ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വാഴുന്നു. ഈയിടെ രാഖാൽ, ലാട്ടു, ഹരീശൻ, രാമലാലൻ, മാസ്റ്റർ എന്നിവർ ദക്ഷിണേശ്വരത്ത് താമസമാണ്.

മണി മൂന്നടിച്ചു. മാസ്റ്റർ വില്വതലത്തിൽനിന്നും ശ്രീരാമകൃഷ്ണനെ കാണാനായി അദ്ദേഹത്തിന്റെ മുറിയുടെ നേരേ വന്നു. അദ്ദേഹം ഒരു താന്ത്രികഭക്തനോടൊരുമിച്ച് പടിഞ്ഞാറെ വരാന്തയിൽ ഇരിക്കുന്നു.

മാസ്റ്റർ വന്ന് സാഷ്ടാംഗം നമസ്കരിച്ചു. അടുത്തു വന്നിരിക്കാൻ അദ്ദേഹത്തോട് ഗുരുദേവൻ ആജ്ഞാപിച്ചു. താന്ത്രികഭക്തനുമായുള്ള സംഭാഷണംവഴി മാസ്റ്റർക്കും ഉപദേശം കൊടുക്കാനുദ്ദേശിച്ചായിരിക്കണം അങ്ങനെ ചെയ്തത്. ശ്രീ മഹിമചക്രവർത്തി, ഗുരുദേവനെ ദർശിക്കാൻ അയച്ചിരിക്കുകയാണ്. ഭക്തൻ കാവിമുണ്ട് ഉടുത്തിരിക്കുന്നു.

ശ്രീരാമ: (താന്ത്രികനോട്) ഇതൊക്കെ താന്ത്രികസാധനയുടെ ഭാഗമാണ്, കപാലത്തിൽനിന്ന് സുരാപാനം ചെയ്കയെന്നത്. ഈ സുരയ്ക്ക് 'കാരണവാരി' എന്നു പറയുന്നു, അങ്ങനെയല്ലേ?

താന്ത്രികൻ: അതെ.

ശ്രീരാമ: പതിനൊന്നു പാത്രം, അല്ലേ?

താന്ത്രികൻ: മൂന്നു രൂപാത്തൂക്കം കൊള്ളുന്നത്. ശവസാധനയ്ക്കുവേണ്ടി.

ശ്രീരാമ: എനിക്ക് സുര തൊടാനേ മേലാ.

താന്ത്രികൻ: അവിടേയ്ക്ക് സഹജാനന്ദമുണ്ട്. ആ ആനന്ദമുണ്ടെങ്കിൽ വേറൊന്നും വേണ്ട.

ശ്രീരാമ: പിന്നെ നോക്കൂ, എനിക്ക് ജപവും തപവും പിടിക്കുന്നില്ല. പക്ഷേ എല്ലായ്പോഴും സ്മരണവും മനനവുമുണ്ട്. ആട്ടെ, ഷട്ചക്രം എന്നാലെന്താണ്?

താന്ത്രികൻ: അതോ, അതൊക്കെ നാനാതീർത്ഥങ്ങളെപ്പോലെയാണ്. ഓരോരോ ചക്രത്തിൽ ശിവനും ശക്തിയും. കണ്ണുകൊണ്ടു കാണാനാവില്ല, കീറിയാൽ പുറത്തുവരില്ല. പദ്മത്തിൻെറ മൃണാളം ശിവലിംഗം; പദ്മകർണ്ണികയിൽ ആദ്യാശക്തി യോനിരൂപത്തിലും.

മാസ്റ്റർ നിശ്ശബ്ദമായി എല്ലാം കേട്ടുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ നേരെ നോക്കിക്കൊണ്ട് ശ്രീരാമകൃഷ്ണൻ താന്ത്രികഭക്തനോടു ചോദിച്ചു: 'ശരി, ബീജമന്ത്രം കിട്ടാതെ സിദ്ധനാവാൻ പറ്റുമോ?'

താന്ത്രികൻ: പറ്റും, വിശ്വാസംകൊണ്ട്; ഗുരുവാക്യത്തിൽ, വിശ്വാസം കൊണ്ട്.

ശ്രീരാമ: (മാസ്റ്ററുടെ നേരേ തിരിഞ്ഞ്, അയാളുടെ ശ്രദ്ധ ആകർഷിച്ചു കൊണ്ട്) വിശ്വാസം!

താന്ത്രികഭക്തൻ പോയ്ക്കഴിഞ്ഞപ്പോൾ ബ്രഹ്മസമാജാംഗമായ ജയഗോപാലസേനൻ വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ അദ്ദേഹവുമായി സംസാരിച്ചു. രാഖാൽ, മാസ്റ്റർ മുതലായ ഭക്തന്മാർ അടുത്തുണ്ട്. അപരാഹ്നം.

ശ്രീരാമ: (ജയഗോപാലനോട്) ആരോടും, ഒരു മതത്തോടും വിദ്വേഷമരുത്. നിരാകാരവാദിയും സാകാരവാദിയും, സകലരും ഈശ്വരൻെറ അടുക്കലേയ്ക്കാണു പോകുന്നത്. ജ്ഞാനിയും യോഗിയും ഭക്തനും, ഏവരും അദ്ദേഹത്തെത്തന്നെ തേടുന്നു. ജ്ഞാനപഥം വഴി പോകുന്നവർ അദ്ദേഹത്തെ ബ്രഹ്മമെന്നു പറയുന്നു; യോഗികൾ ആത്മാവെന്ന്, പരമാത്മാവെന്ന് പറയുന്നു. ഭക്തന്മാർ പറയുന്നു, ഭഗവാൻ എന്ന്. പിന്നെയുമുണ്ട് നിത്യപ്രഭുവും നിത്യദാസനും.

ജയഗോപാലൻ: എല്ലാ വഴികളും സത്യമെന്ന് നമുക്കെങ്ങനെ അറിയാം?

ശ്രീരാമ: ഒരു വഴിക്ക് ശരിയായി പോകാൻ കഴിഞ്ഞാൽ ഈശ്വരൻെറ അടുത്തെത്താൻ കഴിയും. അപ്പോൾ എല്ലാ വഴികളുടേയും വിവരം അറിയാനൊക്കും. എങ്ങനെയെങ്കിലും ഒരിക്കൽ മട്ടുപ്പവിൽ എത്തിച്ചേരാൻ കഴിഞ്ഞാൽ പിന്നെ, മരക്കോണിവഴിക്കും താഴെ ഇറങ്ങാം; ഒരു മുളയേണികൊണ്ടുമാകാം. ഒരു കയർ വഴിക്കുമാകാം. അതുപോലെയാണത്.

ഭഗവാൻെറ കൃപയുണ്ടെങ്കിൽ ഭക്തന് എല്ലാം അറിയുമാറാകും. അദ്ദേഹത്തെ ഒരിക്കൽ പ്രാപിച്ചുകഴിഞ്ഞാൽ സർവ്വവും അറിയാൻ കഴിയും. ഒരിക്കലെങ്ങനെയെങ്കിലും തറവാട്ടിലെ കാരണവരുമായി പരിചയമായാൽ, വർത്തമാനം പറയാൻ കഴിഞ്ഞാൽ, പിന്നെ, തനിക്ക് എത്ര തോട്ടമുണ്ട്, കുളമുണ്ട്, കമ്പനി ഓഹരിയുണ്ട് എന്നൊക്കെ കാരണവർതന്നെ പറഞ്ഞുതരും.

**ഈശ്വരദർശനത്തിനുള്ള വഴി**

ജയഗോ: എന്തു ചെയ്താൽ ഭഗവാൻെറ കൃപയുണ്ടാകും?

ശ്രീരാമ: ഭഗവാൻെറ നാമഗുണകീർത്തനം സർവ്വദാ ചെയ്യണം. വിഷയചിന്ത ആവുന്നത്ര ഉപേക്ഷിക്കണം. കൃഷിക്കുവേണ്ടി നിങ്ങൾ വളരെ കഷ്ടപ്പെട്ട് വയലിലേയ്ക്കു വെള്ളം കൊണ്ടുവരുന്നു; എന്നാൽ വരമ്പിനടിയിലുള്ള മടകളിൽക്കൂടി വെള്ളമൊക്കെ ചോർന്നു പോകുന്നു. ചാലു കീറി വെള്ളം കൊണ്ടുവന്നത് വെറുതേ, വീൺവേല ആയി.

ചിത്തശുദ്ധി ഉണ്ടായാൽ, വിഷയാസക്തി വിട്ടുപോയാൽ, പ്രേമവ്യാകുലത ഉണ്ടാകും; അപ്പോൾ നിങ്ങളുടെ പ്രാർത്ഥന ഈശ്വരൻെറ അടുക്കലെത്തും. തപാൽകമ്പിയുടെ അകത്ത് വേറെ എന്തെങ്കിലും സാധനം കടന്നുകൂടുകയോ, കമ്പനിക്കു വല്ല പൊട്ടലുണ്ടായിരിക്കയോ മറ്റോ ചെയ്താൽ അതുവഴി സന്ദേശം പോവില്ല.

ഞാൻ തനിച്ചിരുന്നു വ്യാകുലതയോടെ കരയാറുണ്ട്. 'നാരായണനെവിടെ?' എന്നും പറഞ്ഞു കരഞ്ഞിരുന്നു. കരഞ്ഞുകരഞ്ഞ് ബോധം കെട്ടുപോകും; മനം സർവ്വശക്തനിൽ ലയിക്കും.

എങ്ങനെ യോഗം ഉണ്ടാകും? തപാൽകമ്പിക്ക് പൊട്ടലോ മറ്റു കേടുപാടോ ഇല്ലെങ്കിൽ സാധിക്കും. വിഷയാസക്തിയുടെ നിശ്ശേഷത്യാഗംകൊണ്ട്.

യാതൊരുതരം കാമനയും വാസനയും വെച്ചുകൊണ്ടിരിക്കരുത്. കാമനയും വാസനയുമുണ്ടെങ്കിൽ സകാമഭക്തിയെന്നു പറയും. നിഷ്കാമഭക്തിക്ക് അഹേതുകീഭക്തിയെന്നു പറയുന്നു. നീയെന്നെ സ്നേഹിക്കുകയോ സ്നേഹിക്കാതിരിക്കയോ ചെയ്യട്ടെ, എന്നാലും ഞാൻ നിന്നെ സ്നേഹിക്കുന്നു. ഇതിൻെറ പേരാണ് അഹേതുകീഭക്തി.

കാര്യമിതാണ്, ഈശ്വരനെ പ്രേമിക്കുക. തീവ്രപ്രേമമുണ്ടായാൽ ദർശനമുണ്ടാകും. സതിക്ക് പതിയോടുള്ള പ്രേമം, മാതാവിനു സന്താനത്തോടുള്ള വാത്സല്യം, വിഷയിക്ക് വിഷയങ്ങളോടുള്ള ആകർഷണം, ഈ മൂന്ന് ആകർഷണങ്ങൾ ഒന്നിച്ചുചേർത്ത് ഈശ്വരൻെറ നേർക്കു നയിച്ചാൽ ഈശ്വരദർശനം ഉണ്ടാകും.

ജയഗോപാലൻ ഒരു ലൗകികമനുഷ്യൻ. അതുകൊണ്ടാണോ ശ്രീരാമകൃഷ്ണൻ അദ്ദേഹത്തിന് പറ്റിയ ഈവക ഉപദേശങ്ങൾ നല്കിയത്?

## അദ്ധ്യായം ഏഴ്

### ജ്ഞാനപഥവും ഭക്തിയോഗവും ബ്രഹ്മജ്ഞാനവും

ശ്രീരാമകൃഷ്ണദേവൻ മുറിയിൽ ഇരിപ്പുണ്ട്. രാത്രിയേതാണ്ട് എട്ടു മണിയാവും. രാഖാലും മാസ്റ്ററും മുറിയിലിരിക്കുന്നു. മാസ്റ്റർ ഇവിടെ താമസിക്കാൻ തുടങ്ങിയിട്ട് ഇന്ന് ഇരുപത്തൊന്നാം ദിവസം.

ഗുരുദേവൻ മാസ്റ്ററെ യുക്തിവിചാരം ചെയ്യുന്നതിൽനിന്നും വിലക്കിയിരുന്നു.

ശ്രീരാമ: (രാഖാലിനോട്) ഏറെ യുക്തിവിചാരം ചെയ്യുന്നതു നന്നല്ല. ആദ്യം ഈശ്വരൻ, പിന്നെ ജഗത്ത്. ഈശ്വരനെ പ്രാപിച്ചുകഴിഞ്ഞാൽ അദ്ദേഹത്തിൻെറ ഉലകത്തിൻെറ കാര്യങ്ങളും അറിയാറാകും. (മാസ്റ്ററോടും രാഖാലിനോടും) യദുമല്ലികനുമായി പരിചയമായ്ക്കഴിഞ്ഞാൽ, അദ്ദേഹത്തിനെത്ര വീടുണ്ട്, തോട്ടമുണ്ട്, കമ്പനി ഓഹരിയുണ്ട് എന്നൊക്കെ അറിയാൻ കഴിയും. അതുകൊണ്ടാണ് ഋഷികൾ വാല്മീകിയോട്* 'മരാ' 'മരാ' എന്നു ജപിക്കാനുപദേശിച്ചത്. ഇതിനർത്ഥമുണ്ട്. 'മ' എന്നാൽ ഈശ്വരൻ, 'രാ'യെന്നാൽ ജഗത്ത്; ആദ്യം ഈശ്വരൻ, പിന്നെ ജഗത്ത്.

(കൃഷ്ണകിശോരനുമായി 'മരാ' മന്ത്രവാർത്ത.)

ശ്രീരാമ: 'മരാ മരാ' എന്നത് ഋഷി ഉപദേശിച്ചതായതുകൊണ്ട് പരിശുദ്ധമന്ത്രമാകുന്നു. 'മ' എന്നാൽ ഈശ്വരൻ 'രാ' ജഗത്ത് എന്നു പറഞ്ഞു കൃഷ്ണകിശോരൻ. അതുകൊണ്ട് ആദ്യം വാല്മീകിയെപ്പോലെ സർവ്വവുമുപേക്ഷിച്ച് ഏകാന്തത്തിൽ രഹസ്യമായി വ്യാകുലതയോടെ കരഞ്ഞുംകൊണ്ട് ഈശ്വരനെ വിളിക്കണം. ആദ്യം വേണ്ടത് ഈശ്വരദർശനം. അതിനുശേഷം ശാസ്ത്രത്തെയും ജഗത്തിനെയും കുറിച്ചുള്ള ചർച്ച.

(ഗുരുദേവൻ തെരുവിൽക്കൂടി കരഞ്ഞു നടന്നത്. 'അമ്മേ, എൻെറ യുക്തിവിചാരത്തിൻെറ മേലേ വജ്രമെറിഞ്ഞാലും.')

ശ്രീരാമ: (മാസ്റ്ററോട്) അതുകൊണ്ടാണ് നിന്നോടു ഞാൻ പറയുന്നത്, ഇനി യുക്തിവിചാരം ചെയ്യേണ്ട എന്ന്. അതു പറയാനാണ് ഞാൻ മൂളിമരച്ചോട്ടിൽനിന്നും എഴുന്നേറ്റു വന്നത്. അധികം യുക്തിവിചാരം ചെയ്താൽ ഒടുവിൽ അപകടം പറ്റും; ഒടുക്കം ഹസ്രയെപ്പോലെ ആയിത്തീരും. ഞാൻ രാത്രി ഒറ്റയ്ക്ക് വഴിയേ കരഞ്ഞുനടന്നുകൊണ്ട്, 'അമ്മേ, എൻെറ യുക്തിവിചാരത്തിന്മേൽ വജ്രമെറിഞ്ഞാലും,' എന്നു പ്രാർത്ഥിച്ചിരുന്നു. പറയൂ, ഇനി യുക്തിവിചാരം ചെയ്കയില്ല, എന്ന്.

മാസ്റ്റർ: ഇല്ല, ഇനി ഞാൻ യുക്തിവിചാരം ചെയ്യില്ല.

ശ്രീരാമ: ഭക്തികൊണ്ടുതന്നെ എല്ലാം കിട്ടും. ബ്രഹ്മജ്ഞാനം

* തസ്കരനായ രത്നാകരന് 'രാമ' മന്ത്രം നേരെ ജപിക്കാൻ പാപാധിക്യംകൊണ്ട് കഴിഞ്ഞില്ല. തന്മൂലം നാരദൻ മന്ത്രം മറിച്ചുപദേശിച്ചു. തപോനിഷ്ഠംകൊണ്ടു വൽമീകാവൃതനായ രത്നാകരൻ, രാമമന്ത്രപ്രഭാവത്താൽ വാല്മീകിമഹർഷിയായി മാറി.

വേണ്ടവർക്കും ഭക്തിമാർഗ്ഗത്തിൽക്കൂടി പോയാൽ ബ്രഹ്മജ്ഞാനം കിട്ടും.

ഈശ്വരൻെറ കൃപയുണ്ടെങ്കിൽ, എന്താ ജ്ഞാനത്തിനു വല്ല കുറവു മുണ്ടോ? അവിടെ നാട്ടിൽ ആളുകൾ നെല്ലളക്കും. ഒരു കൂമ്പാരം അളന്നുതീർന്നുകഴിഞ്ഞാൽ ഒരാൾ മറ്റൊരു കൂമ്പാരം മുമ്പിലേയ്ക്കു തള്ളിക്കൊടുക്കുന്നു! ദേവി ജ്ഞാനത്തിൻെറ കുമ്പാരം തള്ളിയിട്ടു തരുന്നു.

(പദ്മലോചനന് ശ്രീരാമകൃഷ്ണനോടുള്ള ഭക്തി - പഞ്ചവടിയിലെ സാധനകാലത്തെ പ്രാർത്ഥന.)

ശ്രീരാമ: ഈശ്വരനെ പ്രാപിച്ചുകഴിഞ്ഞാൽ പണ്ഡിതന്മാരെ വെറും പുല്ലുപോലെ തോന്നും. പദ്മലോചനൻ എന്നോടു പറഞ്ഞു: 'അങ്ങ യുടെ കൂടെ മുക്കുവൻെറ വീട്ടിലും ഞാൻ യോഗത്തിനു വരാം. അങ്ങയോടൊപ്പം ഒരു തോട്ടിയുടെ വീട്ടിൽപ്പോയി ഊണുകഴിക്കാനും എനിക്കു പറ്റും.'

ഭക്തികൊണ്ട് ഒക്കെ കിട്ടും. ഭഗവാനെ സ്നേഹിക്കാൻ കഴിഞ്ഞാൽ പിന്നെ ഒന്നിനും കുറവുവരില്ല. പാർവ്വതിയുടെ അടുത്ത് കാർത്തികേ യനും ഗണേശനും ഇരിക്കയായിരുന്നു. ദേവിയുടെ കഴുത്തിൽ ഒരു രത്നമാല. 'ഈ ബ്രഹ്മാണ്ഡം പ്രദക്ഷിണംചെയ്ത് ആദ്യം വരുന്ന ആൾക്ക് ഈ മാല തരാം,' എന്നമ്മ. കാർത്തികേയൻ കാലം കളയാതെ ഉടൻ മയിൽമേലേറി പുറപ്പെട്ടു. ഗണേശൻ മെല്ലെമെല്ലെ അമ്മയ്ക്ക് വലംവെച്ച് പ്രണാമംചെയ്തു. ബ്രഹ്മാണ്ഡമെല്ലാം അമ്മയുടെ അകത്താണെന്ന് ഗണേശനറിയാം. അമ്മ സന്തോഷിച്ച് മാലയൂരി ഗണേശൻെറ കഴുത്തില ണിയിച്ചു. വളരെ നേരം കഴിഞ്ഞ് കാർത്തികേയൻ വന്നു നോക്കിയപ്പോൾ കാണാം, അണ്ണൻ മാലയുമണിഞ്ഞങ്ങനെ ഇരിക്കുന്നു!

ഞാനമ്മയോട് കേണിരന്നു: 'അമ്മേ, വേദാന്തത്തിൽ എന്തുണ്ടെന്നാൽ അതെനിക്കു മനസ്സിലാക്കിത്തരു, പുരാണത്തിലും തന്ത്രത്തിലും എന്തുണ്ടോ അതെനിക്കറിയിച്ചുതരു.' ദേവി ഓരോന്നോരോന്നായി എല്ലാമെനിക്കു മനസ്സിലാക്കിത്തന്നു.

അമ്മയെനിക്ക് എല്ലാം മനസ്സിലാക്കിത്തന്നു. ഓ, എനിക്കെന്തെല്ലാം കാണിച്ചുതന്നു!

(സാധനകാലത്ത് ഗുരുദേവൻെറ ദർശനങ്ങൾ - ശിവശക്തി - നരശിരഃസ്തൂപം - ഗുരുകർണ്ണധാരൻ - സച്ചിദാനന്ദസാഗരം.)

ശ്രീരാമ: ഒരുദിവസം ചുറ്റിനും ശിവനേയും ശക്തിയേയും കാണിച്ചു തന്നു. ശിവശക്തിക്രീഡ. മനുഷ്യൻ, ജീവൻ, ജന്തു, തരു, ലത, സകലതിനു ള്ളിൽ ശിവനും ശക്തിയും, പുരുഷനും പ്രകൃതിയും, ഇവരുടെ ക്രീഡ.

പിന്നൊരു ദിവസം കാണിച്ചുതന്നു - നരശിരസ്സുകൾകൊണ്ടുള്ള ഒരു സ്തൂപം - പർവ്വതത്തോളം പൊക്കത്തിൽ; വേറെ യാതൊന്നുമില്ല. ഞാൻ ഒറ്റയ്ക്ക് അവയുടെ നടുക്ക് ഇരിപ്പുണ്ട്!

വേറൊരിക്കൽ ഒരു മഹാസമുദ്രം കാണിച്ചുതന്നു. ഞാനൊരു ഉപ്പുപാവയായിട്ട് അതളക്കാൻ പോയി! അളന്നുകൊണ്ടിരിക്കെ ഗുരുകൃപ

കൊണ്ട് ഞാനൊരു കല്ലായ്തീർന്നു! അപ്പോൾ കണ്ടു ഒരു കപ്പൽ; ഉടൻ ചാടിക്കയറി. കർണ്ണധാരനായിട്ടു ഗുരു. സച്ചിദാനന്ദ ഗുരുവിനെ ദിവസവും കാലത്തെ വിളിക്കുന്നില്ലേ?

മാസ്റ്റർ: ഉണ്ട്.

ശ്രീരാമ: ഗുരുവായിരുന്നു കപ്പലിൻെറ കർണ്ണധാരൻ. 'ഞാൻ വേറേ' 'നീ വേറെ' എന്നപ്പോൾ കണ്ടു. വീണ്ടും കടലിലെടുത്തു ചാടി. അപ്പോൾ ഞാനൊരു മീനായി. സച്ചിദാനന്ദസാഗരത്തിൽ സാനന്ദം ഞാൻ നീന്തുന്നതായും കണ്ടു.

ഇതൊക്കെ വളരെ രഹസ്യമായ കാര്യങ്ങൾ. തർക്കവിചാരം കൊണ്ടെന്തു മനസ്സിലാകും? ഭഗവാൻ കാണിച്ചുതരുമ്പോൾ ഒക്കെ പിടികിട്ടും. ഒന്നിൻെറയും കുറവ് ഉണ്ടാവില്ല.

## അദ്ധ്യായം എട്ട്

1884 ജനുവരി 4, വെള്ളിയാഴ്ച

മണി നാല്. ശ്രീരാമകൃഷ്ണൻ പഞ്ചവടിയിൽ ഇരിക്കുന്നു. മുഖം മന്ദസ്മിതസുന്ദരം. കൂടെ മാസ്റ്റർ, ഹരിപദൻ മുതലായവർ. ആനന്ദചാറ്റർജി യുടെ വർത്തമാനം പറയുന്നു; ഘോഷ്പാറയിലെ സാധനഭജനകളുടെ വാർത്തയും.

ശ്രീരാമകൃഷ്ണൻ പതുക്കെ മുറിയിൽ വന്നിരുന്നു. മാസ്റ്റർ ഹരിപദൻ, രാഖാൽ മുതലായ ഭക്തൻമാരുമുണ്ട്. മാസ്റ്റർ അധിക സമയവും വില്വമൂലത്തിലാണ് കഴിച്ചുകൂട്ടുന്നത്.

ശ്രീരാമ: (മാസ്റ്ററോട്) ഇനി നീ യുക്തിവിചാരം ചെയ്യരുത്. അതുമൂലം അവസാനം അപകടം വരും. ഭഗവാനെ ഭജിക്കുന്ന സമയത്ത് ഏതെങ്കിലും ഒരു ഭാവം കൈക്കൊള്ളണം, സഖിഭാവമോ, ദാസീഭാവമോ, സന്താനഭാവമോ, വീരഭാവമോ ഏതെങ്കിലുമൊന്ന്. സന്താനഭാമാണെനി ക്ക്. സർവ്വസ്ത്രീകളും എനിക്കമ്മയാണ്. ഈ ഭാവം കണ്ടാൽ മായാദേവി ലജ്ജിച്ച് വഴിമാറിത്തരുന്നു.

വീരഭാവം ബഹുകഠിനം. ശാക്തൻമാരും, വൈഷ്ണവരിൽ ബൗളരും ഇതനുസരിക്കുന്നു. ഈ ഭാവത്തിൽ, നേരെ അനുഷ്ഠിക്കുക വലിയ പ്രയാസം. വേറെയും വഴികളുണ്ട്, ശാന്തം, ദാസ്യം, സഖ്യം, വാത്സല്യം, മധുരം എന്നീ ഭാവങ്ങൾ. മധുരഭാവത്തിൽ എല്ലാം ഉണ്ട് - ശാന്തദാസ്യ സഖ്യവാത്സല്യഭാവങ്ങൾ. (മാസ്റ്ററോട്) നിനക്കേതാണ് ഇഷ്ടമായ് തോന്നുന്നത്?

മാസ്റ്റർ: എല്ലാ ഭാവവും ഇഷ്ടമായ് തോന്നുന്നു.

ശ്രീരാമ: സിദ്ധാവസ്ഥയിൽ സർവ്വഭാവങ്ങളും ഇഷ്ടമായ് തോന്നും. ആ അവസ്ഥയിൽ കാമഗന്ധം കാണുകയേയില്ല. വൈഷ്ണവ ശാസ്ത്രങ്ങളിൽ ചണ്ഡീദാസൻെറയും ഒരു വെളുത്തേടത്തിയുടെയും

കഥയുണ്ട്. അവരുടെ പ്രേമം കാമഗന്ധവർജ്ജിതമാണ്.

ആ അവസ്ഥയിൽ സ്ത്രീഭാവമാണ്. താനൊരു പുരുഷനാണെന്നുള്ള ബോധം കാണുകയില്ല. മീരാബായ് സ്ത്രീയാണെന്നുള്ള കാരണംകൊണ്ട് സനാതനഗോസ്വാമി കാണാൻ കൂട്ടാക്കിയില്ല. മീരാബായ് പറഞ്ഞയച്ചു: 'ശ്രീകൃഷ്ണൻ മാത്രമേ പുരുഷനായിട്ടുള്ളു. വൃന്ദാവനത്തിലുള്ള സകലരും ആ പുരുഷൻെറ ദാസികളാകുന്നു. ഗോസ്വാമി പുരുഷാഭിമാനം പുലർത്തുന്നതു ശരിയോ?'

സന്ധ്യയ്ക്കുശേഷം മാസ്റ്റർ വീണ്ടും ശ്രീരാമകൃഷ്ണൻെറ പാദമൂലത്തിൽ ഇരിപ്പായി. കേശവസേനന് രോഗം കൂടുതലാണെന്ന വാർത്ത കേട്ടു. അദ്ദേഹത്തെക്കുറിച്ച് പറയുന്ന കൂട്ടത്തിൽ ബ്രഹ്മസമാജത്തിൻെറ സംഗതിയും വന്നു.

ശ്രീരാമ: (മാസ്റ്ററോട്) ങ്ഹാ; അവരുടെ അവിടെ വെറും 'ലച്ചറു' മാത്രമേ ഉള്ളോ? അതോ ധ്യാനവുമുണ്ടോ? അവർ അവരുടെ പൂജയ്ക്ക് 'ഉപാസന'യെന്നാണ് പറയുന്നതെന്നു കേട്ടു.

കേശവൻ ആദ്യകാലത്തു ക്രിസ്തുമതത്തെക്കുറിച്ചും, ക്രൈസ്തവ ആശയങ്ങളെക്കുറിച്ചും വളരെയൊക്കെ വിചാരിച്ചിരുന്നു. അക്കാലത്തും അതിനുമുമ്പും അദ്ദേഹം ദേവേന്ദ്രടാഗൂറിൻെറ സംഘത്തിലായിരുന്നു.

മാസ്റ്റർ: കേശവബാബു ആദ്യംതന്നെ ഇവിടെ വന്നിരുന്നെങ്കിൽ സമുദായപരിഷ്കരണത്തിലൊന്നും ഇത്രയൊക്കെ ബദ്ധപ്പെടുമായിരുന്നില്ല. അയിത്തോച്ചാടനം, വിധവാവിവാഹം, മിശ്രവിവാഹം, സ്ത്രീ വിദ്യാഭ്യാസം ഈവക സാമുദായികകാര്യങ്ങളിലൊന്നും ഇത്ര ചെന്നുചാടുമായിരുന്നില്ല.

ശ്രീരാമ: കേശവനിപ്പോൾ കാളിയെ അംഗീകരിക്കുന്നു, കാളിചിന്മയിയെന്നും, ആദ്യാശക്തിയെന്നും. മാത്രമല്ല, 'അമ്മേ അമ്മേ' എന്നു വിളിച്ച് ദേവിയുടെ നാമഗുണകീർത്തനം ചെയ്യുന്നു. ആട്ടെ, ബ്രഹ്മസമാജം ഈ വിധത്തിൽ മേലിൽ നിലനില്ക്കുമോ?

മാസ്റ്റർ: ഇന്നാട്ടിലെ മണ്ണ് അത്തരമല്ല. നേരായുള്ളതേ ഇവിടെ വളരൂ.

ശ്രീരാമ: അതെ, സനാതന്ധർമ്മം, ഋഷികളരുളിയിട്ടുള്ളത്, അതുമാത്രം നിലനില്ക്കും. എന്നാൽ ബ്രഹ്മസമാജവും അതുപോലുള്ള മറ്റു സമ്പ്രദായങ്ങളും കുറച്ചൊക്കെ നില്ക്കും. എല്ലാം ഈശ്വരേച്ഛകൊണ്ടു വരുന്നു, പോകുന്നു.

വൈകുന്നേരം കല്ക്കത്തെയിൽനിന്നും ഏതാനും ഭക്തന്മാർ വന്നിരുന്നു. അവർ ഗുരുദേവനെ അനേകം പാട്ടു പാടി കേൾപ്പിച്ചു. അക്കൂട്ടത്തിൽ ഒരു പാട്ടിൽ, "അമ്മേ, നീ ഞങ്ങളെ ചെംപാവ തന്നെല്ലാം വിസ്മരിപ്പിച്ചുവെച്ചിരിക്കയാണല്ലേ? ചെംപാവ വലിച്ചെറിഞ്ഞ് നിന്നെക്കാണാനുഴറിയുഴലുമ്പോൾ നീ ഞങ്ങളുടെ അരികത്തു പാഞ്ഞെത്തും, തീർച്ച," എന്നുണ്ടായിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) അവരാ ചെമ്പാവയുടെ പാട്ട് എത്ര നന്നായിപ്പാടി!

മാസ്റ്റർ: അതെ. അങ്ങ് ചെമ്പാവയുടെ കഥ കേശവസേനനോടു പറയുകയുണ്ടായി.

ശ്രീരാമ: ഉവ്വ്. ചിദാകാശത്തിൻെറ കഥയും; വേറേയും അനേകം കാര്യങ്ങൾ. ഹാ, എന്തൊരാനന്ദമായിരുന്നു! ഞങ്ങളൊന്നിച്ചു പാട്ടുപാടി നൃത്തംവെച്ചിരുന്നു!

## അദ്ധ്യായം ഒമ്പത്

1884 ജനുവരി 5, ശനിയാഴ്ച

### സാധനകാലത്ത് വില്വമൂലത്തിലെ ധ്യാനം

(കാമിനീകാഞ്ചനത്യാഗം - ശ്രീരാമകൃഷ്ണൻെറ ജന്മദേശയാത്ര. രഘുവീരൻെറ പറമ്പിൻെറ രജിസ്ട്രേഷൻ.)

ശ്രീരാമകൃഷ്ണൻെറ ഊണ് കഴിഞ്ഞു. മണി ഒന്നോടടുത്തു. മാസ്റ്റർ ഗുരുദേവൻെറ കൂടെ താമസമായിട്ട് ഇന്ന് ഇരുപത്തിമൂന്നാം ദിവസമാണ്.

മാസ്റ്റർ ഊണുകഴിഞ്ഞ് സംഗീതശാലയിൽ വിശ്രമിക്കയായിരുന്നു; പെട്ടെന്ന്, ആരോ തൻെറ പേരുചൊല്ലി മൂന്നാലുപ്രാവശ്യം വിളിക്കുന്നതു കേട്ടു. പുറത്തിറങ്ങിനോക്കിയപ്പോൾ കാണാം, ഗുരുദേവൻെറ മുറിയുടെ വടക്കേ നീണ്ട വരാന്തയിൽനിന്നുകൊണ്ട്, ഭഗവാൻ തന്നെ വിളിക്കുന്നു. മാസ്റ്റർ വന്ന് നമസ്കരിച്ചു. തെക്കേ വരാന്തയിൽ ഗുരുദേവൻ മാസ്റ്ററോടുകൂടെയിരുന്നു സംസാരിച്ചു.

ശ്രീരാമ: നീ എന്തുമാതിരിയാണ് ധ്യാനിക്കുന്നത്? ഞാൻ വില്വമൂലത്തിൽ വെച്ച് നാനാരൂപങ്ങൾ സ്പഷ്ടമായ് കണ്ടു. ഒരുദിവസം അടുക്കൽ പണം, സാൽവ, ഒരു തട്ടം നിറയെ സന്ദേശ്* രണ്ടു സ്ത്രീകൾ - ഇത്രയും കണ്ടു. ഞാൻ മനസ്സിനോടു ചോദിച്ചു: 'മനസ്സേ, നിനക്കതിലെന്തെങ്കിലും വേണോ?' സന്ദേശ് അമേദ്ധ്യമായ്ക്കണ്ടു! സ്ത്രീകളിൽ ഒരുത്തിക്ക് മൂക്കിലൊരു വളയമുണ്ടായിരുന്നു. അവരുടെ അകവും പുറവും എനിക്ക് കാണാൻ കഴിഞ്ഞിരുന്നു. കുടലും പണ്ടവും മലവും, മൂത്രവും, എല്ലും ഇറച്ചിയും, ചോരയും. മനസ്സ് ഒന്നും ആഗ്രഹിച്ചില്ല; ഭഗവാൻെറ പാദപദ്മത്തിൽത്തന്നെ ഉറച്ചിരുന്നു.

ത്രാസിന് മേലും കീഴുമായി രണ്ടു സൂചിയുണ്ട്. മനസ്സ് കീഴെയുള്ള സൂചിയാണ്. മേൽസൂചിയിൽനിന്ന്, ഈശ്വരനിൽനിന്ന്, മനസ്സ് മാറിപ്പോയെങ്കിലോ എന്ന് എനിക്ക് എല്ലായ്പോഴും വലിയ പേടിയായിരുന്നു. ഒരാൾ കൈയിൽ ഒരു ശൂലവുമായി സദാ സമീപത്ത് ഇരിക്കുന്നതും കണ്ടിരുന്നു. കീഴ്സൂചിയിൽനിന്ന് അകന്നുപോയാൽ അതുകൊണ്ട് കുത്തിക്കീറുമെന്ന് അയാളെന്നെ പേടിപ്പിച്ചിരുന്നു.

പക്ഷേ, കാമിനീകാഞ്ചനത്യാഗം കൂടാതെ നടപ്പില്ല. ഞാൻ മൂന്നു

* പാൽ പിരിച്ചു കട്ടിയായ ഭാഗം എടുത്ത് പഞ്ചസാരയും ചേർത്തുണ്ടാക്കുന്ന ഒരുതരം പലഹാരം.

കൂട്ടം ഉപേക്ഷിച്ചു: മണ്ണ്, പെണ്ണ്, പൊന്ന്* രഘുവീരൻെറ പേരിലുള്ള പറമ്പ് അവിടെ രജിസ്ട്രാക്കാൻ പോയി. എന്നോട് ഒപ്പിടാൻ പറഞ്ഞു. ഞാൻ ഒപ്പിട്ടില്ല. 'എൻെറ പറമ്പ്' എന്നെനിക്ക് തോന്നിയില്ല. കേശവ സേനൻെറ ഗുരു എന്ന നിലയ്ക്ക് എന്നെ വളരെ ആദരിച്ചു. മാമ്പഴം കൊണ്ടുവന്നുതന്നു. അതു വീട്ടിൽ കൊണ്ടുപോകാൻ കഴിഞ്ഞില്ല. സന്ന്യാസി സമ്പാദിക്കാൻ പാടില്ല.

ത്യാഗം കൂടാതെ എങ്ങനെ ഈശ്വരനെ പ്രാപിക്കാനൊക്കും? ഒരു സാധനത്തിനുമേലേ വേറൊന്നു വെച്ചാൽ, മേലേയുള്ളത് മാറ്റാതെ ആദ്യത്തേത് എങ്ങനെ എടുക്കും?

നിഷ്കാമനായി വേണം ഈശ്വരനെ വിളിക്കാൻ. എന്നാൽ സകാമഭജനം ചെയ്തുചെയ്ത് നിഷ്കാമമായിത്തീരും. ധ്രുവൻ രാജ്യത്തിനുവേണ്ടി തപസ്സുചെയ്തു; എന്നാലും ഭഗവാനെ പ്രാപിച്ചു ധ്രുവൻ ചോദിച്ചു: 'പളുങ്കുമണി തേടുമ്പോൾ കനകം കിട്ടിയാൽ എന്തിനതുകൈവിടണം?'

(ദയാദാനാദികളും ശ്രീരാമകൃഷ്ണനും - ചൈതന്യദേവൻെറ ദാനം.)

ശ്രീരാമ: സത്വഗുണം ഉണ്ടായാൽ ഈശ്വരനെ പ്രാപിക്കാം. ലൗകിക മനുഷ്യൻ ദാനാദികർമ്മങ്ങൾ ചെയ്യുന്നത് സാധാരണ സകാമമായിട്ടാണ്. അതു നല്ലതല്ല. നിഷ്കാമമായിട്ടു ചെയ്താൽ നന്ന്. പക്ഷേ നിഷ്കാമമായ് ചെയ്യാൻ വലിയ പ്രയാസം.

ഈശ്വരസാക്ഷാത്കാരം ലഭിച്ചാൽ അദ്ദേഹത്തിൻെറ അടുത്ത് 'പ്രഭോ, എനിക്കിത്ര കുളം, കുളിക്കടവ്, പാത, ഡിസ്പൻസറി, ആശുപത്രി ഇവയൊക്കെ പണിയണം, അതിനു വരമരുളിയാലും,' എന്നാരെങ്കിലും പ്രാർത്ഥിക്കാറുണ്ടോ? അദ്ദേഹത്തെ സാക്ഷാത്കരിച്ചു കഴിഞ്ഞാൽ ആവക വാസനകൾ ഒരു വശത്തേയ്ക്ക് ഒഴിഞ്ഞു പോകും.

എന്നുവെച്ച് ദയാദാനാദികാര്യങ്ങൾ ഒന്നും ചെയ്യരുതെന്നോ? എന്നല്ല. മുമ്പിൽ കഷ്ടവും ക്ലേശവും കണ്ടാൽ, കൈയിൽ കാശുണ്ടെങ്കിൽ കൊടുക്കുന്നതു കൊള്ളാം. അത്തരം ചുറ്റുപാടിൽ ജ്ഞാനി പറയും, 'കൊടുക്കു, കൊടുക്കു, ഇവർക്ക് വല്ലതും കൊടുക്കു' എന്ന്. അതേസമയം ഉള്ളിൽ നിനയ്ക്കും, 'എനിയ്ക്കെന്തു ചെയ്യാനാവും? കർത്താവ് ഈശ്വരൻ; ബാക്കിയുള്ളവരൊക്കെ അകർത്താവും' എന്ന്.

---

* ഭിക്ഷുഃ സൗവർണാദീനാം നൈവ പരിഗ്രഹേത് - നൈവ പരിഗ്രഹേത്. യസ്മാദ് ഭിക്ഷുർ ഹിരണ്യം രസേന ദൃഷ്ടം ച സ ബ്രഹ്മഹാ ഭവേത്; യസ്മാദ് ഭിക്ഷുർ ഹിരണ്യം രസേന സ്പൃഷ്ടം ച സ പൗല്ക്കസോ ഭവേത്. യസ്മാദ് ഭിക്ഷുർ ഹിരണ്യം രസേന ന ഗ്രാഹ്യം ച സ ആത്മഹാ ഭവേത്, തസ്മാദ് ഭിക്ഷുർ ഹിരണ്യം രസേന ന ദൃഷ്ടഞ്ച ന സ്പൃഷ്ടഞ്ച ന ഗ്രാഹ്യഞ്ച.

- പരമഹംസോപനിഷത്.

ഭിക്ഷു കൊതിയോടെ കനകാദികൾ കാണുകയോ തൊടുകയോ എടുക്കുകയോ ചെയ്യരുത്. കണ്ടാൽ ബ്രഹ്മഹന്താവും, തൊട്ടാൽ വേടനും,എടുത്താൽ ആത്മഹന്താവും ആയിത്തീരും.

മഹാപുരുഷന്മാർ ജീവദുഃഖത്തിൽ കാതരരായി ഭഗവാനിലേയ്ക്കുള്ള വഴി കാണിച്ചുകൊടുക്കുന്നു. ശങ്കരാചാര്യർ മനുഷ്യരെ പഠിപ്പിക്കുന്നതിനായി വിദ്യാഹങ്കാരം വെച്ചുകൊണ്ടിരുന്നു.

അന്നദാനത്തെക്കാൾ മേലേ ജ്ഞാനദാനം. ഭക്തി അതിലും മേലേ. അതുകൊണ്ട് ചൈതന്യദേവൻ ചണ്ഡാലൻവരെ എല്ലാവർക്കും ഭക്തിവിതരണം ചെയ്തു. ദേഹത്തിന് സുഖവും ദുഃഖവും ഒഴിവാക്കാവതല്ല. നീയിവിടെ മാമ്പഴം തിന്നാൻ വന്നു. മാമ്പഴം തിന്നിട്ടുപോ. ജ്ഞാനവും ഭക്തിയുംകൊണ്ടേ പ്രയോജനമുള്ളു. ഈശ്വരൻമാത്രം സത്യം, ബാക്കിയെല്ലാം അസത്യം.

(സ്വതന്ത്രേച്ഛ എന്നൊന്നുണ്ടോ? ഗുരുദേവൻെറ സിദ്ധാന്തം.)

ശ്രീരാമ: സർവ്വവും ഈശ്വരൻ ചെയ്യുന്നു. അങ്ങനെയാണെങ്കിൽ മനുഷ്യന് പാപം ചെയ്യാമല്ലോ എന്നു നീ പറഞ്ഞേയ്ക്കും. അതങ്ങനെയല്ല. 'ഈശ്വരനാണ് കർത്താവ്, ഞാൻ അകർത്താവാകുന്നു,' എന്ന് ശരിക്കും ബോധമുള്ളയാളുടെ കാല് അവതാളത്തിൽപ്പെടുകയില്ല.

ഇംഗ്ലീഷുകാർ സ്വതന്ത്രേച്ഛയെന്നു പറയുന്നത് ഈശ്വരൻതന്നെയാണ് തന്നിരിക്കുന്നത്.* ഈശ്വരനെ സാക്ഷാത്കരിക്കാത്തവരുടെ ഉള്ളിൽ ഈ സ്വതന്ത്രേച്ഛാബോധം വെച്ചിട്ടില്ലെന്നു വരികിൽ പാപം വർദ്ധിക്കും. പാപം ചെയ്യുന്നത് സ്വന്തം ദോഷംകൊണ്ടാണ് എന്ന ബോധം ഈശ്വരൻ തന്നിരുന്നില്ലെങ്കിൽ, പാപം ഇതിലും കൂടിയേനെ. ഈശ്വരനെ കണ്ടിട്ടുള്ളവർക്കറിയാം, സ്വതന്ത്രേച്ഛ തോന്നൽ മാത്രമാണ് എന്ന്. വാസ്തവത്തിൽ ഭഗവാൻ യന്ത്രി, ഞാൻ യന്ത്രം. അദ്ദേഹം എൻജിനീയർ, ഞാൻ വണ്ടി.

## അധ്യായം പത്ത്

### ഭക്തന്മാർക്കുവേണ്ടി വിലാപവും പ്രാർത്ഥനയും

മണി നാലടിച്ചു. പഞ്ചവടിയിലെ കുടിലിൽ രാഖാലും വേറെ ഒന്നുരണ്ടു ഭക്തന്മാരും മാസ്റ്ററുടെ കീർത്തനം കേട്ടുകൊണ്ടിരിക്കയായിരുന്നു.

പാട്ടുകേട്ടു രാഖാൽ ഭാവാവിഷ്ടനായി.

കുറച്ചു കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണദേവൻ പഞ്ചവടിയിൽ എത്തി. ബാബുരാമനും ഹരീശനും പിന്നെ രാഖാലും മാസ്റ്ററും അദ്ദേഹത്തിൻെറ കൂടെ കൂടി.

രാഖാൽ: ഇദ്ദേഹം ഇന്ന് ഭേഷായി കീർത്തനം പാടി ഞങ്ങളെ ആനന്ദിപ്പിച്ചു.

ശ്രീരാമകൃഷ്ണദേവൻ ഭാവാവിഷ്ടനായി ഗാനം ചെയ്തു:

* യദി വാപ്യുപപദ്യേത പൗരുഷം നാമ കർഹിചിത്, അന്വിഷ്യമാണം തദപിദൈവമേവാവതിഷ്ഠതേ. (പൗരുഷമെന്നൊന്ന് എവിടെയെങ്കിലും കണ്ടുമുട്ടുന്ന പക്ഷം, സൂക്ഷിച്ചുനോക്കിയാൽ അതും ദൈവാധീനത്തിലാണ് നിലകൊള്ളുന്നത് എന്ന് അറിയാറാകും.) മഹാഭാരതം ശാന്തിപർവം 177.13.

ശ്യാമസുന്ദരാ, നീ വരുന്നെന്നോ -
ർത്തീ മണിയറ വിട്ടു ഞാൻ
നൂറുവട്ടം പുറത്തു വന്നല്ലോ
നീറും കണ്ണുനീർ തൂകുവാൻ.

ഈ വക പാട്ടുകൾ പാടണം: 'തോഴിമാരേ, നമുക്കേവർക്കും ചേർന്നു തുഴയാം.' 'ഇതിനാൽ രാധ സുഖമായ്‌വാണു.' 'കമ്പോളം പിരിഞ്ഞെന്നു ഞാനറിഞ്ഞു!'

വീണ്ടുമരുളി: വേറെന്ത്? ഭക്തിയും ഭക്തരോടൊത്തു പാർക്കലും.

**രാധായശോദാസംവാദം – ഗുരുദേവൻെറ 'സ്വജന'ങ്ങൾ**

ശ്രീരാമ: കൃഷ്ണൻ മഥുരയ്ക്കു പോയപ്പോൾ യശോദ രാധയുടെ അടുത്തെത്തി. രാധ ധ്യാനമഗ്നയായിരുന്നു. കുറെക്കഴിഞ്ഞ് രാധ യശോദയോടു പറഞ്ഞു: 'ആദ്യാശക്തിയാണ് ഞാൻ. നീയെന്നിൽനിന്നും എന്തെങ്കിലും വരം വരിച്ചുകൊൾക.' യശോദ പറഞ്ഞു: 'എന്തു വരം ഞാൻ ചോദിക്കും? എന്നാലിതിനനുഗ്രഹിക്കു, മനോവാക്കായങ്ങൾ കൊണ്ട് ഭഗവാനെ സേവിക്കാൻ; ഈ കണ്ണുകൾകൊണ്ട് ഭഗവദ്ഭക്തന്മാരെ ദർശിക്കാൻ; നാവുകൊണ്ട് ഭഗവാൻെറ നാമഗുണകീർത്തനം ചെയ്‌വാൻ; ഈ മനസ്സുകൊണ്ട് ഭഗവാനെ ധ്യാനിക്കാനും ചിന്തിക്കാനും. ഇതിനനു ഗ്രഹിക്കു.'

എന്നാൽ നല്ലപോലെ പക്വത വന്നവർക്ക് ഭക്തന്മാരില്ലെങ്കിലും നടക്കും. ചിലപ്പോഴൊക്കെ ഭക്തന്മാരുടെ സാന്നിദ്ധ്യം സുഖമായ് തോന്നുകയില്ല. കക്കാ പതിച്ച ചുമരിൽ ചുണ്ണാമ്പു പൂശിയാൽ പൊട്ടി വീഴും. എന്നു വെച്ചാൽ അകത്തും പുറത്തും ഈശ്വരനെ കാണുന്നവരുടെ അവസ്ഥ ഇതാണ്.

ഗുരുദേവൻ മൂളിമരക്കൂട്ടത്തിൽനിന്നും മടങ്ങി പഞ്ചവടിയിലെത്തി മാസ്റ്ററോട് വീണ്ടും പറഞ്ഞു: നിനക്ക് സ്ത്രീകളുടെ ശബ്ദമുണ്ട്. നിനക്കി ത്തരം പാട്ടു പാടി ശീലിക്കാമോ?:

എത്ര ദുരെയാണെത്ര ദൂരെയാ -
ണത്തളിരണിപ്പൂവനം?
എങ്ങു വാഴുന്നെൻ ശ്യാമസുന്ദര -
നങ്ങു ചെല്ലാൻ കൊതിപ്പു ഞാൻ.
അത്തിരുമെയ്യിൽ തൂമണം തോഴി -
യെത്തിടുന്നുണ്ടു ചാരവേ!
ഭാവവൈവശ്യം പൂണ്ടൊരെൻ കഴ -
ല്ക്കാവതില്ലല്ലോ നീങ്ങുവാൻ.
വീട്ടിലേയ്ക്കു മടങ്ങുന്നില്ല ഞാൻ,
വീട്ടിലേയ്ക്കില്ല - നിശ്ചയം.
അങ്ങു കണ്ണൻെറ നാമം പാടുവാ -
നെങ്ങും ദുർഘടമെൻ സഖി.

ശ്രീരാമ: (ബാബുരാമനെ ചൂണ്ടിക്കാണിച്ചുകൊണ്ട് മാസ്റ്ററോട്) നോക്കൂ, സ്വന്തക്കാർ അന്യന്മാരായി - രാമലാലനും മറ്റുള്ളോരുമൊക്കെ. അന്യർ സ്വന്തവുമായി. കണ്ടില്ലേ, ബാബുരാമനോട് 'വെളിക്കുപോയി വാ, പോയി മുഖം കഴുക്,' എന്നൊക്കെ ഞാൻ പറയുന്നത്? ഇപ്പോൾ ഭക്തന്മാരാണ് സ്വജനങ്ങൾ.

മാസ്റ്റർ: അതെ.

(ഉന്മാദത്തിനുമുമ്പ് സാധന, ചിച്ഛക്തിയും ചിദാത്മാവും.)

ശ്രീരാമ: (പഞ്ചവടിയിലേയ്ക്കു നോക്കിക്കൊണ്ട്) ഈ പഞ്ചവടിയിൽ ഇരിക്കാറുണ്ട്. കുറേക്കഴിഞ്ഞ് ഭ്രാന്തു പിടിച്ചു. അതുംപോയി. കാലംതന്നെ ബ്രഹ്മം. കാലൻെറ കൂടെ രമിക്കുന്നവൾ കാളി - ആദ്യാശക്തി. ഇളകാത്തതിനെയും ഇളക്കും.

ഇതും പറഞ്ഞ് ഗുരുദേവൻ പാടി:

'അമ്മതൻ തത്ത്വം ചിന്തിച്ചു ചിന്തിച്ചി -
ട്ടമ്മേ, യെന്നുയിർ പോകുമാറായല്ലോ.
ആരുടെ നാമം കാലഭയം തീർക്കു -
മാരെയമ്മഹാകാലൻ വണങ്ങുന്നു,
ശ്രീലകാരുണ്യസിന്ധുവാമദ്ദേവി
കാലരൂപിണിയായതെമ്മട്ടു നീ?

ഇന്നു ശനിയാഴ്ച.* കാളീക്കോവിലിൽ പോകൂ.'

ഇലഞ്ഞിച്ചുവട്ടിൽ എത്തി ഗുരുദേവൻ മാസ്റ്ററോട് പറഞ്ഞു: 'ചിദാത്മാവും ചിച്ഛക്തിയും. ചിദാത്മാ പുരുഷൻ; ചിച്ഛക്തി പ്രകൃതി. ചിദാത്മാ ശ്രീകൃഷ്ണൻ; ചിച്ഛക്തി ശ്രീരാധ, ഭക്തന്മാർ ഈ ചിച്ഛക്തിയുടെ ഓരോരോ രൂപങ്ങൾ. ഓരോ ഭക്തനും സഖീഭാവമോ ദാസഭാവമോ സ്വീകരിക്കണം. ഇതാണ് ചുരുക്കം.'

സന്ധ്യയ്ക്കുശേഷം ഗുരുദേവൻ കാളീക്ഷേത്രത്തിൽ പോയി. മാസ്റ്റർ അവിടെ ദേവിയെ ധ്യാനിക്കുന്നുവെന്ന് കണ്ട് ഗുരുദേവൻ സന്തുഷ്ടനായി.

(ഭക്തന്മാർക്കുവേണ്ടി മാതൃസമീപം ക്രന്ദനം, ഭക്താനുഗ്രഹം.)

അമ്പലങ്ങളിലെല്ലാം ദീപാരാധന കഴിഞ്ഞു. ഗുരുദേവൻ മുറിയിൽ കട്ടിലിലിരുന്ന് ദേവീധ്യാനം ചെയ്യുന്നു. തറയിൽ മാസ്റ്റർ മാത്രം ഇരിപ്പുണ്ട്.

ഗുരുദേവൻ സമാധിമഗ്നനായി. അല്പം കഴിഞ്ഞ് സമാധി കഴിഞ്ഞു. ഇപ്പോഴും തികച്ചും ഭാവാവേശത്തിൽ. ഗുരുദേവൻ അമ്മയുമായി വർത്തമാനം പറയുന്നു; കൊച്ചുകുട്ടികൾ അമ്മയുടെ അടുക്കൽ ശാഠ്യം പിടിക്കുംപോലെ സംസാരിക്കുന്നു. ദീനസ്വരത്തിൽ അമ്മയോടപേക്ഷിച്ചു: 'എൻറമ്മേ, എന്താണെനിക്ക് ആ രൂപം കാണിച്ചു തരാത്തത്? ആ ഭുവനമോഹനരൂപം! ഞാനെത്ര തവണ അമ്മയോടപേക്ഷിച്ചു! ഞാനെത്ര

*ശനിയാഴ്ചയും ചൊവ്വാഴ്ചയും ദേവീദർശനത്തിനു വിശേഷമെന്നു വിശ്വസിക്കപ്പെടുന്നു.

പറഞ്ഞിട്ടും അമ്മ കേൾക്കുന്നില്ലല്ലോ! തന്നിഷ്ടക്കാരിയാണ് അമ്മ.' ആർത്തനാദത്തിൽ അമ്മയോടുള്ള ഈ ആവലാതി കേട്ടാൽ കല്ലും അലിഞ്ഞുപോകും. ഗുരുദേവൻ വീണ്ടും അമ്മയോടു പറഞ്ഞു: 'വിശ്വാസം വേണമമ്മേ. തുലയട്ടെ, നശിച്ച വിചാരം. വിചാരം മുടിഞ്ഞുപോട്ടെ. വിശ്വാസം വേണം - ഗുരുവാക്യത്തിൽ വിശ്വാസം. ശിശുസഹജമായ വിശ്വാസം. അമ്മ പറയുന്നു, അവിടെ ഭൂതമുണ്ടെന്ന്. ശിശുവിനു തീർച്ചയാണ്, ഉണ്ട്, ഭൂതമവിടെയുണ്ട്. അമ്മ പറയുന്നു അവിടെ കുട്ടിച്ചാത്തൻ ഉണ്ടെന്ന്. അതും ഉണ്ടെന്ന് അതിനുറപ്പാണ്. അത് നിൻെറ ഏട്ടൻ എന്ന് അമ്മ പറയുന്നു. അമ്മ പറഞ്ഞാൽ, ഏട്ടൻതന്നെ ഏട്ടൻ, തിട്ടം കുട്ടിക്ക്. വിശ്വാസം വേണം.

എന്നാലും അമ്മേ, അവരുടെ പേരിൽ എന്താണ് തെറ്റ്? അവരെന്തു കാട്ടും? ഒരിക്കലൊന്നു വിചാരത്തിൽക്കൂടി കടന്നുപോകണം. കണ്ടില്ലേ, ഞാനവനോട് എത്രയൊക്കെ പറഞ്ഞുനോക്കി. എന്നിട്ടൊക്കെ വെറുതെയായി. ഇന്നെന്താ ആകപ്പാടെ............'

ഗുരുദേവൻ അമ്മയുടെ അടുക്കൽ കരുണസ്വരത്തിൽ തൊണ്ടയിടറി കേണപേക്ഷിച്ചു. എന്തൊരാശ്ചര്യം! ഭക്തന്മാർക്കുവേണ്ടി അമ്മയുടെ അടുക്കൽ കരയുന്നു! 'അമ്മേ, ആരൊക്കെ അവിടുത്തെ അടുക്കൽ വരുന്നുവോ അവരുടെ മനോവാഞ്ഛ പൂർണ്ണമാക്കിക്കൊടുക്കൂ. എല്ലാം ത്യജിപ്പിക്കല്ലേ അമ്മേ. ശരി, ഒടുക്കം എന്തുവേണമെന്നാൽ ചെയ്യൂ! അമ്മേ, അവരെ സംസാരത്തിൽ വെച്ചുകൊണ്ടിരിക്കാനാണ് വിചാരിക്കുന്നതെങ്കിൽ, ഇടയ്ക്കിടെ അവിടുത്തെ ദർശനം നൽകണേ. ഇല്ലാഞ്ഞാൽ അവരെങ്ങനെ ജീവിക്കും? ഇടയ്ക്കൊക്കെ അമ്മേ, ദർശനമരുളിയില്ലെങ്കിൽ അവർക്കെങ്ങനെ ഉത്സാഹമുണ്ടാകുമമ്മേ? എന്നാലൊടുവിൽ, എന്തു വേണമെങ്കിലും ചെയ്തോളു.'

ഗുരുദേവൻ ഇപ്പോഴും ഭാവാവിഷ്ടൻ. ആ അവസ്ഥയിൽ പെട്ടെന്ന് മാസ്റ്ററോടരുളി: 'നോക്ക്, നീ വിചാരം ചെയ്തത് അധികമായി. മതി, ഇനി വേണ്ട. പറ, ഇനി ചെയ്കയില്ലല്ലോ?'

മാസ്റ്റർ: തൊഴുകൈയോടെ പറഞ്ഞു: 'പ്രഭോ, ഇല്ല.'

ശ്രീരാമ: അധികമായിപ്പോയി! നീയാദ്യം വന്നപ്പോൾത്തന്നെ നിന്നോടു ഞാൻ പറഞ്ഞു, നിൻെറ സ്ഥാനം ഒക്കെയെനിക്കറിയാം, ഇല്ലേ?

മാസ്റ്റർ (തൊഴുതുകൊണ്ട്) കല്പന, ഉവ്വ്.

ശ്രീരാമ: നിൻെറ സ്ഥാനം, നീയാര്, നിൻെറ ഉള്ളും പുറവും, നിൻെറ മുമ്പത്തെ കഥ, നിനക്കിനി എന്തു സംഭവിക്കും, ഇതൊക്കെ അറിയാമെനിക്ക്, ഇല്ലേ?

മാസ്റ്റർ: (കൈകൂപ്പിക്കൊണ്ട്) ഉവ്വ്. അറിയാം.

ശ്രീരാമ: നിനക്ക് കുട്ടിയുണ്ടെന്നു കേട്ടു. നിന്നെ ഞാൻ ശകാരിച്ചു. ഇനി പോയി വീട്ടിൽ താമസിക്ക്. അവരറിയട്ടെ, നീയവരുടെ സ്വന്തം ആണെന്ന്. എന്നാൽ അകത്തോർത്തോളണം നീ അവരുടെ സ്വന്തവുമല്ല,

അവർ നിൻെറ സ്വന്തവുമല്ല, എന്ന്.

മാസ്റ്റർ ഒന്നും മിണ്ടാതിരിക്കുന്നു. ഗുരുദേവൻ വീണ്ടും അരുളി ചെയ്തു: ഇനി, അച്ഛനുമായി സ്നേഹമായിരിക്കുക. നീയിപ്പോൾ പറക്കാൻ പഠിച്ചിരിക്കുന്നു. നിനക്ക് അച്ഛനെ സാഷ്ടാംഗം നമസ്കരിച്ചുകൂടെ?

മാസ്റ്റർ: (തൊഴുതുകൊണ്ട്) ആവാം.

ശ്രീരാമ: നിന്നോട് ഞാൻ ഇനിയെന്തു പറയട്ടെ? നിനക്കെല്ലാം അറിയാം. നിനക്കൊക്കെ മനസ്സിലായി, ഇല്ലേ?

മാസ്റ്റർ ഒരക്ഷരം മിണ്ടിയില്ല.

ശ്രീരാമ: എല്ലാം മനസ്സിലാകുന്നുണ്ടല്ലോ?

മാസ്റ്റർ: ഉവ്വ്, അല്പാല്പം മനസ്സിലാകുന്നു.

ശ്രീരാമ: അല്ല, വളരെയൊക്കെ നിനക്കറിയാം. രാഖാൽ ഇവിടെ താമസിക്കുന്നതിൽ അവൻെറ അച്ഛന് സന്തോഷമാണ്.

മാസ്റ്റർ തൊഴുതുകൊണ്ട് നിശ്ശബ്ദനായി ഇരുന്നു.

ശ്രീരാമകൃഷ്ണൻ വീണ്ടുമുരചെയ്തു: 'നീ നിനയ്ക്കുന്നത് ഭവിക്കും.'

(ഭക്തന്മാരുടെകൂടെ കീർത്തനാനന്ദത്തിൽ. അമ്മയും ജനനിയും. എന്തിനീ നരലീല?)

ശ്രീരാമകൃഷ്ണൻ ഇപ്പോൾ സാധാരണനിലയിലായി. രാഖാലും രാമലാലനും മുറിയിൽ പ്രവേശിച്ചു. രാമലാലനോടു പാട്ടുപാടാൻ പറഞ്ഞു. രാമലാലൻ പാടി:

> പടക്കളം തന്നിലേറ്റം പ്രഭാപൂരം പരത്തിക്കൊ -
> ണ്ടടരാടും നാരീമണിയിവളാരുതാൻ?
> കാളമേഘത്തിനെക്കാളും കാളിമയുണ്ടിവളുടെ
> കായത്തിനെന്നാലുമിവൾ വിശ്വസുന്ദരി.
> അടർക്കളത്തിലെച്ചോരപ്പുഴയിൽ വാരൊളി വീശി
> വിടർന്നുനില്ക്കുന്നു പുത്തൻ നീലമാം പദ്മം.

ശ്രീരാമ: അമ്മയും ജനനിയും. ജഗദ്രൂപത്തിൽ പ്രകാശിക്കുന്നവളും സർവ്വവ്യാപിയുമായവൾ. അവളാണ് അമ്മ. ശരീരത്തിനു ജന്മം തരുന്നവൾ ജനനി. 'അമ്മേ അമ്മേ' എന്നു വിളിച്ചുകൊണ്ട് ഞാൻ സമാധിയിൽ ലയിക്കാറുണ്ട്! 'അമ്മേ' എന്നു വിളിച്ചുവിളിച്ച് ജഗദീശ്വരിയെ വലിച്ചിഴച്ചുകൊണ്ടുവരാറുണ്ട്; മീൻപിടുത്തക്കാർ വലയിട്ട് കുറെ കഴിഞ്ഞ് വല വലിച്ചടുപ്പിക്കുംപോലെ; വലിയ വലിയ മത്സ്യങ്ങളൊക്കെ കുടുങ്ങിയിരിക്കും.

(ഗൗരീപണ്ഡിതൻെറ കഥ - കാളിയും ഗൗരാംഗനും ഒന്ന്.)

ശ്രീരാമ: കാളിയും ഗൗരാംഗനും ഒന്നാണെന്ന* ബോധമുണ്ടായാൽ ശരിയായ ജ്ഞാനമായി എന്ന് ഗൗരീപണ്ഡിതൻ ഒരിക്കൽ പറഞ്ഞു.

---

* കാളിയുടെയും ഗൗരാംഗൻെറയും ആരാധകന്മാർ തമ്മിൽ എപ്പോഴും വഴക്കാണ്

ബ്രഹ്മംതന്നെ ശക്തി, കാളി. അതുതന്നെ നരരൂപത്തിൽ ഗൗരാംഗൻ ആയി വന്നതും.

ആദ്യാശക്തിതന്നെയാണ് നരരൂപത്തിൽ ശ്രീരാമകൃഷ്ണനായി വന്നിരിക്കുന്നതും എന്ന് ഗുരുദേവൻ സൂചിപ്പിക്കുകയായിരുന്നോ? ഗുരുദേവൻെറ ആജ്ഞയനുസരിച്ച് രാമലാലൻ വീണ്ടും പാടി. ഇത്തവണ ഗൗരാംഗലീലയെക്കുറിച്ച്.

എന്തൊരു ദൃശ്യമാണന്നു ഹാ! കണ്ടതാ -
കേശവഭാരതിതൻ കുടീരത്തിൽ ഞാൻ!
ഉല്ക്കടാനന്ദാശ്രുധാര പൊഴിച്ചതാ
നില്ക്കുന്നു ഗൗരാംഗനുജ്ജ്വലകാന്തിമാൻ.
ആയിരം കൈവഴിയായൊഴുകീടുക -
യാണു തദ്ബാഷ്പമാം പുണ്യതീർത്ഥം തദാ.
ഭക്തിനിമഗ്നനായാനന്ദമത്തനായ്
പാടുന്നു, നൃത്തമാടുന്നു മധുരമായ്;
ഊഴിയിൽ വീണുരുളുന്നു, മെയ്യാകവേ
പൂഴിയണിഞ്ഞെഴുന്നേല്ക്കുന്നു പിന്നെയും,
ശ്രീഹരിനാമമുറക്കെജ്ജപിയ്ക്കുന്നു,
സിംഹനാദത്താൽ മുറുക്കുന്നു വാനിടം;
പിന്നെയും ശാന്തനായേറ്റം വിനീതനായ്
ഖിന്നനായ് ചോദിപ്പു ഭക്തിയും മുക്തിയും.
ഇല്ലാ, ശിരസ്സിലിന്നില്ല തൻവാർമുടി;
എല്ലാമുപേക്ഷിച്ച സന്ന്യാസിയിന്നവൻ.
ശാശ്വതപ്രേമദാഹത്താൽ പൊരികയാ -
ണീശ്വരപ്രേരിതനാ യുവകോമളൻ.
ചൈതന്യദേവനെപ്പിന്തുടർന്നബ്ഭക്തി -
ചൈതന്യമാധുരിയാസ്വദിച്ചമ്പഹം
വീടുതോറുമലഞ്ഞീടുവാൻ മാത്രമാ -
ണീടുറ്റൊരാഗ്രഹം കൊള്ളുന്ന തന്മനം!
പാടുന്നു ഗൗരാംഗനെല്ലാം മറന്നുകൊ -
ണ്ടാടുന്നു ഭക്തിയിലുന്മത്തചിത്തനായ്.

ശ്രീരാമ: (മാസ്റ്ററോട്) നിത്യവും ലീലയും ഒന്നിൻെറതന്നെ ഭാവങ്ങൾ. ലീല ഭക്തന്മാർക്കുവേണ്ടി. അദ്ദേഹത്തെ നരരൂപത്തിൽ കണ്ടാൽ മാത്രമേ ഭക്തന്മാർക്ക് സ്നേഹിക്കാൻ കഴിയൂ. അപ്പോഴേ സോദരൻ, സോദരി, അച്ഛൻ, അമ്മ, മകൻ എന്നൊക്കെ കരുതി സ്നേഹിക്കാൻ സാധിക്കൂ.

ഭക്തന്മാരുടെ പ്രേമത്തിനുവേണ്ടി മാത്രമാണ് ഭഗവാൻ ചെറുതായി മനുഷ്യരൂപമെടുത്ത് ലീലയാടാൻ വരുന്നത്.

  

# വിഷയസൂചിക

അക്രൂരൻ 210, 458
അചലാനന്ദൻ 341, 344
അജാമിളൻ 183
അജ്ഞാനം - ഞാനും എൻേറതും 47, 213
അടിമ - ത്തത്തിൻെറ കാരണം 144-ത്തം സംസ്കാരത്തെ നശിപ്പിക്കുന്നു 364
അദ്ധ്യാത്മ-ഭാവങ്ങൾകൊണ്ട് ശരീരത്തിന്നടിയേല്ക്കുന്നു 404, രാമായണം 427. - സാധന 169.
അദ്വൈതം-ചൈതന്യം, നിത്യാനന്ദം 321 -ഗോസ്വാമി 138, ജ്ഞാനവും ചൈതന്യദർശനവും 381, ജ്ഞാനശേഷമുള്ള നില 321.
അധരചന്ദ്രസേന-ൻ 173, 199, 211, 284, 299, 312, 323, 325, 332, 349, 358 -ന് മന്ത്രദീക്ഷ 323.
അധികാരി - ഉത്തമ 152
അനന്ത-ത അറിവിനൊക്കില്ല 116. വ്രതം 170
അനാഹതശബ്ദം 179, 483.
അനുരാഗം - 224. കാമാദികളെ നശിപ്പിക്കുന്നു 208. ത്തിൻെറ ഐശ്വര്യം 203
അനുലോമവും വിലോമവും 413
അന്തരംഗഭക്തൻ ആര് 422
അന്ധവിശ്വാസം 257
അന്നദാനം 495
അഭിമാനം - കൈവിടാൻ കഠിനം 114, 216 -കൊണ്ട് ജീവപരമാത്മഭേദം 151.
അഭ്യാസം - നിത്യവും വേണം 167, യോഗം 164, 476
അമൃത-കുണ്ഡം 227 -ൻ 190. സാഗരത്തിൽ മുങ്ങി മരിക്കില്ല 52
അമ്മയും ജനനിയും 499
അയിത്തം 383
അവതാരം 165. - ഒളിച്ചുവരുന്നു 180, 457. പശുവിൻെറ അകിടുപോലെ 340. സമാധിയിൽ നിന്നിറങ്ങിവരുന്നു 263, 264
അവതാര-ങ്ങൾ അസംഖ്യം 80. തത്ത്വം 181, 322. ത്തെ വേദാന്തം സ്വീകരിക്കുന്നില്ല 378, 381 പുരുഷനും മായാധീനൻ 243, 274, 340. പുരുഷൻെറ ശരീരം ജ്ഞാനശേഷം പതിക്കുന്നില്ല - 456. ലീല 165, 466. വും ഈശ്വരനും - 454
അവതാരോദ്ദേശ്യം 297, 340, 456, 463, 500
അവധൂതനും ഇരുപത്തിനാലു ഗുരുക്കന്മാരും 391
അവിദ്യ മോഹിപ്പിക്കുന്നു 64
അഷ്ടാവക്രസംഹിത 324
അസത്യം അധർമ്മഭയം കളയും 192
അസ്തിഭാതിപ്രിയങ്ങളുള്ളിടത്തു ബ്രഹ്മപ്രകാശം 428
അഹങ്കാര-ക്കുന്നിൻമേൽ കൃപാവർഷം തങ്ങില്ല 57 - ത്തിനു മഹൗഷധം. 395. മുണ്ടെങ്കിൽ മുക്തിയില്ല 206.
അഹങ്കാരം - എപ്പോൾ നീങ്ങും 148. പണം കൊണ്ട് 147. സമാധിയിൽ നീങ്ങും 148
അഹം - ദുഷ്ടമായ 149. മമ ഭാവം സത്യത്തെ മൂടുന്നു 381. അഹൈതുകീഭക്തി 170
അറിവ്-ഈശ്വരനെ അറിയുന്നതുമാത്രം 6. ഉള്ളവനാര്? - 6
ആചാരം-ഭക്തൻ അനുസരിക്കണം 265.
ആചാരഭ്രാന്തരുത് 355
ആത്മ-ദർശനം എല്ലാവർക്കും സാധിക്കും 296. ബോധലക്ഷണം 207. സമർപ്പണം (ഈശ്വരനു മുക്ത്യാർ) 478. സാക്ഷാത്കാരംകൊണ്ട് സംശയനിവൃത്തി 288.
ആത്മാവിന്ന് ഉപാധിയില്ല 213
ആദ്യാശക്തി-തന്നെ ജീവനും ജഗത്തും തത്ത്വങ്ങളും 401. യുടെ ഐശ്വര്യം സർവ്വവും 351. യെ അറിയുവാൻ പ്രയാസം 354
ആസക്തി 46, 183
ആഹാരം 466
ഇച്ഛാസ്വാതന്ത്ര്യം 131, 217, 495
ഇന്ദ്രജാലക്കാരൻമാത്രം സത്യം 365
ഇന്ദ്രിയനിഗ്രഹം (വിചാരംകൊണ്ടും പ്രേമംകൊണ്ടും) 203
ഈശാൻ കവിരാജ് 4
ഈശാന-ചന്ദ്രമുഖോപാധ്യായൻ 349, 350, 351. ന് ഉപദേശം 354
ഈശ്വര - കഥതന്നെ കഥിക്കണം 71 കൃപ 34, 141, 274, 357, 488-490.
ചന്ദ്രവിദ്യാസാഗർ 36-55, 58, 60, 217, 228, 284, 315, 363, 400, 438. ചിന്തയ്ക്കുള്ള തടസ്സം 59, 77
ഈശ്വരദർശനം.ഉപായങ്ങൾ: അഹങ്കാരോപാധിനാശം 147, 461. ആത്മവിചാരം 165 - പ്രീതി 264. ഈശ്വരാർപ്പിതകർമ്മം 60, 95, 409. ഉന്മത്തത 443. ഏകാന്തസാധന

9, 10, 18, 355. കാമിനീകാഞ്ചനത്യാഗം 84. ചിത്തശുദ്ധി 34, 76, 130, 134, 153, 154, 158, 161, 488. ചിന്ത 48, 63, 115, 232. ധ്യാനം 439. നിശ്ചയദാർഢ്യം 143. പ്രാർത്ഥന 32, 224 ഭക്തി 46, 48, 54, 61, 62, 98, 113, 120, 127, 130, 152-154, 170, 174, 265, 403, 454 മായാമോചനം 274. മൂന്നു രാഗങ്ങൾ ഒത്തുചേരൽ 11, 275, 488. വൈരാഗ്യം 77, 279, 426, വ്യാകുലത 63, 114, 128, 241, 439, 470. ശരണാഗതി (മുക്ത്യാർ കൊടുക്കൽ) 439. സത് പഥസഞ്ചാരം 136, 299. സത്യം 388 സത്വഗുണം 494. സരളത 159, 299. സാധന 265. സാധുസംഗം 8, 34, 96, 241.

ഈശ്വരദർശനം - സംസാരത്തിലും സാധ്യം 98. സിദ്ധികൾകൊണ്ടല്ല 129.

ഈശ്വരദർശനശേഷം - ദേഹത്യാഗം ആത്മഹത്യയല്ല 139. ഉള്ള കാഴ്ചയും കർമ്മവും 62, 64, 76, 77, 102, 114, 117, 118, 144, 150, 151, 158, 279, 356, 357, 377, 392, 399, 401, 410, 411, 413, 435, 441, 442, 475, 487-489. ഐശ്വര്യം മറക്കുന്നു 64. കർമ്മം വിട്ടുപോകുന്നു 118. ലോകോപകാരപ്രവർത്തനം, ലോകശിക്ഷണം 75, 77, 103, 119, 171. ശരീരംകൊണ്ടു പ്രയോജനമില്ല 263.

ഈശ്വരൻ - അകത്തും പുറത്തും നിറഞ്ഞവൻ 274. അധികാരം നോക്കിക്കൊടുക്കുന്നു 478. അന്തര്യാമി 275, 479. അന്തികതമൻ 301. അപ്രമേയൻ 367. ആധാരവും ആധേയവും 93 ഇച്ഛാമയൻ 438 എല്ലാറ്റിനും ഉണ്മ കൊടുക്കുന്നവൻ 161. ഏകൻ (ഒന്ന്) 378 കീർത്തിക്കപ്പെടുന്നിടത്തെല്ലാം ആവിർഭവിക്കും 231. തത്ത്വങ്ങൾ ഇരുപത്തിനാലുമായി 274. മായയും ജീവനും ജഗത്തും 275. നിത്യൻ 128. പരമശ്രേയസ്സ 128. രസസ്വരൂപൻ 395. വിശ്വവ്യാപകൻ 369. ശുദ്ധൻ 162. സഗുണനും നിർഗുണനും 115. സഗുണസ്വരൂപൻ നിർഗുണനിരൂപൻ 376. സത്യസ്വരൂപൻ (സത്യം) 31, 127, 172, 255, 348. സർവ്വഭൂതസ്ഥിതൻ 46, 217, 346. സർവവ്യാപി 274. സാകാരനും നിരാകാരനും 112. 184, 185, 353, 454, 473, 474.

ഈശ്വരൻ സർവ്വവുമെന്ന ബോധംകൊണ്ടു ജീവന്മുക്തൻ 472

ഈശ്വര-നിൽ മനസ്സുവെച്ചുകൊണ്ട് ലൗകികകൃത്യങ്ങൾ 278, 336. നും ഐശ്വര്യവൈഭവങ്ങളും 31, 45, 74, 119, 120, 262, 298, 301, 302, 402, 403, 414. നും ഭക്തനും 115, 457. നെ അറിയണം (മഹിമ മാത്രം പോരാ) 402. നെ കണ്ടു സംസാരിയ്ക്കാം 10, 53, 174, 264, 440. നൊന്ന് പേരുകളനേകം 85, 92, 129. രൂപങ്ങൾ സത്യം 116, 185, രൂപത്തെ സ്വീകരിയ്ക്കണം 319, രൂപത്തിൽ വിശ്വസിയ്ക്കണം 321. ലാഭംവരെ കർമ്മം ചെയ്യേണ്ടതുണ്ട് 60. ലീല 63, 225, 311 ശക്തിപ്രകാശവും താരതമ്യവും 15, 57, 128, 166, 400.

ഈശ്വരസാക്ഷാത്കാരം 63, 115, 386 സംശയനിവൃത്തി തരുന്നു 288.

ഈശ്വരസാക്ഷാത്കാരലക്ഷണങ്ങൾ 161, 203, 213, 217, 277, 288, 311, 318.

ഈശ്വരസാന്നിധ്യം 329, 385

ഈശ്വരസ്വരൂപം-അകത്തും പുറത്തും നിറഞ്ഞവൻ (സർവ്വവ്യാപി) 274. അന്തര്യാമി 245, 275. അന്തികതമനും അവ്യക്തനും 301. അപ്രമേയൻ 367. ആധാരവും ആധേയവും 93. ഇച്ഛാമയൻ 438. എല്ലാറ്റിനും ഉണ്മ കൊടുക്കുന്നവൻ 161. ഏകൻ (ഒന്ന്) 113. നിത്യൻ 128. രസസ്വരൂപൻ 395. വിശ്വവ്യാപകൻ 369. ശുദ്ധൻ 162. സർവ്വസ്വരൂപൻ 115. സഗുണത്വേന നാനാരൂപൻ നിർഗുണത്വേന അരൂപൻ 376. സഗുണനും നിർഗുണനും 115. സത്യം (സത്യരൂപൻ) 31, 127, 172, 255, 348. സർവ്വഭൂതസ്ഥിതൻ (വിഭൂതിരൂപേണ) 45, 217, 346. സർവ്വവ്യാപി 274. സാകാരനും നിരാകാരനും 112, 184, 185, 353, 454, 473-474.

ഈശ്വരസ്വരൂപജ്ഞാനം അധികാരിക്ക് 451

ഈശ്വരസ്വരൂപത്തെപ്പറ്റി വിഭിന്നാഭിപ്രായങ്ങൾ 114.

ഉദാഹരണങ്ങൾ: - അഗ്നിയും ദാഹകശക്തിയും 91. അച്ഛൻ കൈക്കുപിടിച്ചാൽ കുട്ടി വീഴുകയില്ല 63, 481. അഭ്യസിച്ചവന് അവതാളം പറ്റുകയില്ല 479. അമ്മയും മകനും 63, അമ്മയും മകളും നൊയമ്പ് വെവ്വേറെ ആചരിക്കുന്നു 101, അമ്മിഞ്ഞപ്പാൽ കിട്ടിയ കുട്ടി പിന്നെ കരയുന്നില്ല 213. അരിയിൽനിന്നു കല്ലും നെല്ലും നീക്കൽ 279. അലക്കിയതുണി ഏതു ചായത്തിലും മുക്കാം 192. അവതാരം പശുവിൻെറ അകിടുപോലെ 297, 340. അവൽ ഇടിയ്ക്കുന്ന

ആശാരിസ്ത്രീകൾ 476. 'അഹം' പേരാലു പോലെ 47. ആകാശത്തിൻെറയും സമുദ്ര ത്തിൻെറയും നിറം 320. ആടിൻെറ തലവെ ട്ടിയാലും കാലു പിടയ്ക്കുന്നു 216. ആണു ങ്ങളുടെ വാക്കും ആനയുടെ കൊമ്പും 309. ആനയും വാഴയും 33, 135. ആനയെ കുളിപ്പിച്ച് കൊട്ടിലിലാക്കണം 183. ആമ 9, 164. ആയിരം കൊല്ലം ഇരുട്ടിലാണ്ട മുറി 169, 366. ആല്മരം 149, 151. ഇടങ്ങഴിയിൽ പത്തിടങ്ങഴി കൊള്ളില്ല 298, 451. ഇരുട്ടു മുറിയിൽ കിടക്കുന്ന ആൾ 61. ഇരിപ്പിടം ഉറപ്പിച്ച് ഊരുചുറ്റുവാൻ ഇറങ്ങിയ സന്ന്യാ സി 239. ഈച്ചയും തേനീച്ചയും 193. ഉപ്പി ലിട്ടതും സന്നിപാതക്കാരനും 279, 353. ഉപ്പു പാവ 44, 113, 148, 194, 228, 298. ഉറുമ്പും പഞ്ചസാരക്കുന്നും 43, 368, 414. ഉറമ്പും മണൽ കലർന്ന പഞ്ചസാരയും 481. എരിഞ്ഞ നൂല് 161 എല്ലാ ജലവും നാരായണമയം ഉപയോഗയോഗ്യത പലവിധം 13. എഴുതു വാൻ പഠിക്കൽ 198. എഴുത്തു വായിച്ച ശേഷം വലിച്ചെറിയുന്നു. കാര്യം നടത്തു ന്നു 454. ഏതു നിറത്തിലും തുണി മുക്കാ വുന്ന തൊട്ടി 376. ഏഴു പടിക്കപ്പുറം അര ചൻ 228, 454. ഏറെ നേരം നോക്കിയാൽ ദീപനാളവും സർവ്വത്ര 62. ഒട്ടകവും മുൾ ച്ചെടിയും 140, 171. ഒന്നിനു പിന്നാലെയുള്ള പൂജ്യങ്ങൾക്കു മാത്രം വില 161. ഒളിച്ചു കളിയിൽ കിഴവിയെ തൊടൽ 94, 279. ഒറ്റത്തടിയും അഞ്ചു ശാഖകളുള്ളതും ആയ മരങ്ങൾ 236. ഓടക്കുഴലിൽ ഒരേ ശ്രുതി യും വിഭിന്നരാഗങ്ങളും 227 ഓന്ത് 115, 184, 376. കക്ക പതിച്ച ചുമരിൽ ചുണ്ണാമ്പ് പിടിക്കില്ല 496. കടലിലെ കരിനീരിൽ പോയ കപ്പൽ 114, 316, 348. കടുകിൽ എണ്ണ 455. കണ്ണുകെട്ടിക്കളി 275. കൈയിൽ എണ്ണപുരട്ടി ചക്ക മുറിക്കണം 9, 225, 390, 412. കരി പിടിച്ച മുറിയിൽ പെരുമാറ്റം 285. കലങ്ങിയ വെള്ളം 130, കളിപ്പാട്ടം തള്ളി അമ്മയെ വിളിച്ചുകരയുന്ന കുട്ടി 114, 226, 272, 321 കള്ളുകുടിയൻ 61. കഴുകൻ ഉയരത്തിൽ പറക്കുന്നു, പിണം തേടുന്നു 41, 477. കാന്ത വും സൂചിയും 154, 439. കാലുവീരൻ 326. കിണറു കുഴിച്ചുകഴിഞ്ഞാൽ ഉപകരണങ്ങൾ ചിലർ സൂക്ഷിക്കുന്നു ചിലർ കളയുന്നു 119. കിഴവികൾ കണ്ടതൊക്കെ ഇട്ടുവെ ക്കുന്ന കുടം 214. കീരിയുടെ വാലിന്മേൽ ഇഷ്ടിക 450. കുടത്തിലെ മീനിനെ ഗംഗ യിൽ തുറന്നുവിട്ടതുപോലെ 194. കുടം നിറയ്ക്കുമ്പോഴും പകരുമ്പോഴും ശബ്ദം 44. കുടിലിൽ ആന കയറിയാൽ 404. കുര ങ്ങൻ കുട്ടിയും പൂച്ചക്കുട്ടിയും 478. കുരു ടന്മാരും ആനയും 184. കൂട്ടിലെ കിളി 206. കൂട്ടുകാർ വധുവിനോട് വരനെ ചോദി ച്ച് മനസ്സിലാക്കുന്നു 334. കൂവളക്കായുടെ തൂക്കം 413, 441. കൂറ്റനും കുറുക്കനും 448. കൊത്തിയ മാമ്പഴം 209. കൊയ്ത്തിനു മുമ്പും പിമ്പും നെൽപാടം കടക്കൽ 193, 401. ഗംഗയിൽക്കൂടി വലിയ ബോട്ടുകൾ പോകുമ്പോൾ 404. ഗംഗയും തിരകളും 152, ഗംഗയോടടുക്കുമ്പോൾ ശീതളത 161, 272. ഗംഗാസ്നാനം ചെയ്ത പൊട്ടക്കണ്ണൻ 327. ഗർഭിണിയുടെ ജോലി കുറച്ചുകുറച്ചു പിള്ള പിറന്നാൽ ജോലിയില്ല 52, 61, 118, ഗോപികളും മഥുരയിലെ കൃഷ്ണനും 379 ഗ്യാസ് കമ്പനിയിൽ അപേക്ഷിച്ചാൽ ഗ്യാസ് കിട്ടും 207, 275. ചാണകക്കുണ്ടിൽ മുളച്ച പയറ് 284. ചാരായം കടയിൽ എത്രയു ണ്ടെന്നറിയേണ്ട 116, 127, 403. ചില്ലറ, രൂപ മോഹർ രത്നം - എല്ലാം ഒരേ വിലയ്ക്ക് -എണ്ണം ക്രമത്തിൽ ചുരുങ്ങും 377. ചീങ്ക ണ്ണിയുള്ളവെള്ളത്തിൽ മഞ്ഞൾ പുരട്ടി ഇറങ്ങണം 99. ചുരയും മത്തനും 284. ചേർമീൻ 278, 426. ജലം, പാനി, വാട്ടർ 57, 92, 128, 310. തട്ടാൻ പൊന്നുരുക്കുമ്പോൾ 279. തന്നത്താൻ കൊല്ലുവാൻ സൂചി മതി 165. തപാൽക്കമ്പി 488 തൈയിനു വേലി കെട്ടണം 8, 34, 99, 412. തലയിൽ കുട വും വെച്ചു നൃത്തം 35. തവളത്തല മഷി കൊണ്ടു സർപ്പമായ കാഴ്ച 209. തള്ള ക്കോഴി കുഞ്ഞിനെ കൊത്തി ഓടിക്കും 60. താഴ്ന്ന സ്ഥലത്തു കൃഷി 206. തിരഞ്ഞു തിന്നുന്ന പശുവും എല്ലാം തിന്നുന്നതും 356 തിരികല്ല് - 124. തീയിനോടടുക്കു മ്പോൾ ചൂട് 272. തെങ്ങിൽനിന്നു മടൽ വീണുപോയ പാട് 171. തേനീച്ച 44, 276. തേളുകടിച്ചാൽ ചാണകപ്പുക 182, 183. തൊട്ടുകൂടാത്ത തോല് ഊറക്കിട്ടാൽ അമ്പ ലത്തിലും കടത്താം 383. തൊണ്ടിൽ നിന്നും വിട്ട കൊട്ടടയ്ക്ക 399. തോട്ടത്തിലെ മാവും മാമ്പഴവും 134. തോട്ടക്കാരൻെറ മാമ്പലക

പ്പെട്ടി 135. തോട്ടം ഉടമയെ കാണണം 322, 402. ത്രാസിൻെറ സൂചികൾ 59. ദഹനത്തിന്നൊത്ത കറികൾ 8, 179 ദേവീദർശനം കിട്ടിയ വിറകുവെട്ടി 326, 327. നനഞ്ഞ വിറക് (തീപ്പെട്ടിക്കോൽ) 33, 153, 176, 272. നല്ല ഡാക്ടറുടെ കയ്യിൽപെട്ട രോഗി 172. നാട്ടിൻപുറത്തുനിന്നു വന്ന തോട്ടക്കാരൻ 48. നാഡിനോക്കാൻ പഠിക്കണം 218 നാലു ചങ്ങാതിമാരും മതില്ക്കെട്ടിനപ്പുറത്തെ കാഴ്ചയും 456. നാലു തീർത്ഥങ്ങളുമാടിയ കമണ്ഡലു 241. 'നി'യിൽ ഏറെനേരം നില്ക്കാനൊക്കില്ല 45. നിറഞ്ഞ കുടം 113 നിറമില്ലാത്ത തീയിൽ നിറമുണ്ടാകുന്നു 328. നീർക്കോലിയും മൂർക്കനും 146. നീരിനു മുഖംവെച്ച ശേഷം മരുന്ന് 319. നൂലിൻെറ നമ്പർ അറിയാൻ പരിചയിക്കണം 218. നൃത്തം പഠിച്ചവൻ അവതാളം ചവിട്ടില്ല 232. നെല്ല് അളന്നുതീരുമ്പോൾ തള്ളിക്കൊടുക്കുന്നു 490. പങ്കയും തെക്കൻകാറ്റും 152. പച്ചിലപ്പുഴുവും വേട്ടാവെളിയനും 194. പട്ടുനൂൽ പുഴു 124, 209, 410, പരമ്പരയായി കൃഷിചെയ്യുന്നവൻ 226. പരുപഴുത്തേ കീറാവൂ 135, പശുവിന്നു പിണ്ണാക്കുചേർത്ത തീറ്റി 170. പഴയ മൊന്ത എന്നും തേയ്ക്കണം 224. പഴുത്ത മുന്തിരി പഞ്ഞിയിൽ പൊതിഞ്ഞുവെയ്ക്കണം 381. പാപങ്ങൾ മരക്കൊമ്പിൽ കാത്തിരിയ്ക്കും 183 പാമ്പ് 439. പാമ്പാട്ടിയും പാമ്പും 275. പാമ്പിൻെറ വിഷം അന്യർക്കുമാത്രം 42 പായൽ മൂടിയ കുളം 298, 302. പാലിൽനിന്നു വെണ്ണയെടുക്കുംവിധം 9, 271. പാലിൽ വെണ്ണ 271, 455. പാലിനെ പറ്റിയുള്ള അറിവ് 427 പാലും നിറവും 91, 352. പാലും വെളുപ്പും 91 പാറ കണ്ടാൽ കിണറ് കുഴിക്കൽ നിർത്തുന്നു 212. പിച്ചക്കാരൻ 451. പുകചുമരിൽ പറ്റും ആകാശത്തിലില്ല 324. പുംശ്ചലിയും ജാരനും 190, 278. പുഴകളും സമുദ്രവും 310. പുഴയിൽ വേലിയേറ്റം, സമുദ്രത്തോടടുക്കുമ്പോൾ 329. പുറത്തുള്ള കുരുവിനെ എപ്പോഴും ഓർക്കുന്നു 136. പൂച്ചക്കുഞ്ഞ് 368, പൂച്ചക്കുഞ്ഞു തള്ളയും 11, പൂച്ച സ്വന്തം കുഞ്ഞിനെയും എലിയെയും കടിച്ചെടുക്കുന്നവിധം 289. പൂവും കായും 475. പെൺകിടാങ്ങളും പാവകളും 428. പൈസ ചോദിക്കുന്ന കുഞ്ഞ് 32, പൊടിപുരണ്ട കണ്ണാടി 130. പൊയ്കയിലെ മീൻ 455. പൊരുന്നയിരിക്കുന്ന പക്ഷി 59, പോലീസുദ്യോഗസ്ഥൻെറ കൈവിളക്ക് 154. പ്രതിമയുടെ താങ്ങുതൂണും ചട്ടക്കൂടും 159, പ്രതിമ വാർത്തശേഷം മൺമൂശ ഉടയ്ക്കാം, അഥവാ സൂക്ഷിക്കാം 139. ഫൽഗുനദി 40, 300. ഫോട്ടോഗ്രാഫിക്പ്ലേറ്റ് 153. ഭക്തന്മാർ കഞ്ചാവുവലിക്കാരെപ്പോലെ 109. ഭർത്താവിനെയും ഭർത്തൃസഹോദരന്മാരേയും ശുശ്രൂഷിയ്ക്കൽ 236, 247-248, 482. ഭാഗം ചോദിക്കുന്ന മകൻ 32, 272. മകൻ മരിച്ച ദിവസം ഭോഗത്തിനു മനസ്സു പോകയില്ല 204. മകരധ്വജവും കുപ്പിയും 263. മക്കൾ എങ്ങനെ വിളിച്ചാലും അച്ഛൻ കേൾക്കും 57. മഞ്ഞപ്പിത്തം പിടിച്ചവൻെറ കാഴ്ച 62. മട്ടുപ്പാവിലെത്താൻ പലവിധം ഏണികൾ 57. മട്ടുപ്പാവും പടികളും 45, 57, 321, 441, 487. മൺചുമരുള്ളവീടും കണ്ണാടിയിട്ട വീടും 272-273. മനസ്സ് പാല്, സംസാരം ജലം 390, 476. മയിലും കറുപ്പും 21. മരത്തിലെ പക്ഷികളെ കൈകൊട്ടി പറപ്പിക്കുന്ന 167. മരംമുറിക്കൽ 470. മലക്കുണ്ടിൽ വീണ പയറുവിത്ത് 187. മലത്തിലെ കൃമി 141. മലയമാരുതൻ മരങ്ങളെ ചന്ദനമാക്കുന്നു 126. മഴവെള്ളംകൊണ്ടും തേകിയ വെള്ളംകൊണ്ടും കൃഷി 209. മായ ദ്വാരപാലകൻ 274. മീൻപിടിക്കാനുള്ള തെറ്റാലി 59. മുളകൾ ചെറിയ തുളയുള്ളതും വലിയ തുളയുള്ളതും 451. മുള്ളുകാട്ടിൽ നടക്കാൻ ചെരിപ്പ് 271. മുള്ളുകൊണ്ട് മുള്ളെടുത്ത് രണ്ടു മുള്ളും കളയുന്നു 347. മൂത്രം വീഴ്ത്തേണ്ടപ്പോൾ കുട്ടിയെ വിളിക്കേണ്ട 136, 478. മൂന്നുതരം വൈദ്യന്മാർ 112. മൈലാഞ്ചിയുടെ ചുമപ്പ് 455. മോരും വെണ്ണയും 413, 438. യദുമല്ലിക്കിനെ അറിഞ്ഞാൽ സ്വത്തുവിവരങ്ങളറിയാം 489. യാത്രകളിയിൽ നാരദൻ കൃഷ്ണനെ കേണു വിളിക്കുന്നു 379. രത്നവും ശോഭയും 329. രാജാവ് പാചകനെ വിളിച്ചടുത്തിരുത്തുന്നു 282. രാധയുടെ കണ്ണിൽ അനുരാഗാഞ്ജനം 209. രാമനാമംകൊണ്ട് കടൽ താണ്ടുന്നു 49. ലഹരിക്ക് കഞ്ചാവുവലിക്കുകതന്നെ വേണം 477. ലഹളക്കാരെ ഒതുക്കാൻ മല്ലൻ

34. ലൂച്ചി മൂത്ത നെയ്യിൽ ഇട്ടാൽ വീണ്ടും ശബ്ദം 335. വഞ്ചിയാത്ര വെള്ളപ്പോക്കമുള്ളപ്പോഴും ഇല്ലാത്തപ്പോഴും 202 വലയിൽപ്പെട്ട മത്സ്യങ്ങൾ 124, 140. വലയും മത്സ്യങ്ങളും 16. വലിയ പൊയ്കയിലെ മത്സ്യങ്ങൾ 454. വലിയവൻെറ വീട്ടിലെ വേലക്കാരി 9. വലിയവരുടെ അടുത്ത് ഒന്നും ആവശ്യമില്ലെങ്കിലും പോകുന്നത് 170. വാച്ച് എൻേറ തുമാത്രം ശരി 57. വായുവിൽ സുഗന്ധവും ദുർഗന്ധവും 280. വായുവും ഗന്ധവും 439. വിഷൂചിക (വന്നു മരിക്കുന്നത്)യിലെ മരണം 370. വിഷ്ണുപൂരിൽ രജിസ്റ്റർ ചെയ്താൽ ഗോഘാട്ടിൽ കുഴപ്പമൊന്നുമുണ്ടാവില്ല 264. വിളക്കത്ത് ഭാഗവതം വായനയും കള്ളപ്രമാണം സൃഷ്ടിക്കലും 42. വിളക്കിൻെറ നാളം 62. വിറകുവെട്ടിക്ക് 'മുന്നോട്ടു പോ' എന്ന ഉപദേശം 267. വീടിനു തീപിടിച്ചാൽ 404. വീണയും വീണവായനയും 473. വെണ്ണ ഉരുക്കലും പപ്പടം കാച്ചലും 44. വെയിലത്തു വയലിലെ വെള്ളം വറ്റും 240. വെള്ളച്ചാൽ വെട്ടൽ 470. വെള്ളച്ചാലിലെ മടകളിൽക്കൂടി വെള്ളം ചോർന്നു പോകുന്നു 488. വെള്ളത്തിൻെറ വിവധോപയോഗങ്ങൾ 166. വെള്ളത്തിൽ ചെറുചുള്ളിയും വൻതടിയും 119. വെള്ളത്തിൽ ഇട്ടവടി 149. വെള്ളത്തിൽ വരച്ച വര 150. വെള്ളത്തിലെ കുമിളകൾ 165. വെള്ളം എത്തിക്കാൻ ശ്രമിച്ച രണ്ടു കൃഷിക്കാർ 142. വെള്ളവും മഞ്ഞുകട്ടിയും 227. വേലക്കാരൻെറ വീട്ടിലേക്ക് യജമാനൻ വരുന്നതിൻെറ ലക്ഷണങ്ങൾ 203. വേലക്കാരിയുടെ മനസ്സ് നാട്ടിൻപുറത്ത് 225. വേല തീർത്തു കുളിക്കാൻ പുറപ്പെടുന്ന വീട്ടമ്മ 61. വേഴാമ്പൽ 206, 276. ശവസാധന 139, 276. ശ്രീമന്തൻ 326. ശ്രീരാമന് സേതു ബന്ധിക്കേണ്ടിവന്നു 17. സദ്യയിൽ മധുരത്തെരുവന്നശേഷം 118, 160. സന്ന്യാസിയുടെ കമണ്ഡലു 126. സന്ന്യാസിവേഷം കെട്ടിയ നടൻ 467. സംസാരജലവും ജ്ഞാനഭക്തിരൂപമായ വെണ്ണയും 9. സംസാരം ജലം, മനസ്സ് പാല് 476. സമുദ്രവും മഞ്ഞുകട്ടകളും 185, 480. സർക്കസ്സ് 167. നക്സ് ചീട്ടുകളി 95. സാധുവിൻെറ പുസ്തകത്തിൽ രാമനാമംമാത്രം 46. സൂചിയും നൂലും 161. സൂര്യനും രശ്മിയും 91. സൂര്യൻെറ ചൂടുകൊണ്ട് വെള്ളം വറ്റുന്നു 167. സ്ത്രീകൾ - പ്രസവവേദനസമയത്ത് 172. സ്പർശമണി തൊട്ട വാള് 150, 390, 444. സ്വർണ്ണം ഉരുക്കൽ 198. സ്വർണ്ണം ഉരുക്കിക്കഴിഞ്ഞാൽ മാത്രം പറയും 'ഹുക്കാ' 215. സ്വർണ്ണനിധി. 470. ഹനുമാൻ ദ്വാരകയിൽ 380. ഹനുമാന് തിഥിയൊന്നും അറിഞ്ഞുകൂടാ 302. ഹനുമാൻെറ ഭാവങ്ങൾ 47. ഹനുമാൻെറയും ഗോപികമാരുടെയും നിഷ്ഠാഭക്തി 482. ഹംബാ, തുഹു 47, 206. ഹംസവും വെള്ളം ചേർത്തപാലും 481. ഹൽദാർപുക്കൂർ കുളവും കമ്പനിനോട്ടീസും 102. ഹുമയൂൺ ആശ്രിതനെ ചക്രവർത്തിയാക്കി 282. ഹോമപ്പക്ഷി 18, 186, 283.

ഉദ്ധവർ 248

ഏകാദശിനോറ്റാൽ പവിത്രതയും ഭക്തിയും 471.

ഏകാന്തസാധന 17, 35, 279, 353, 357, 389, 476.

ഓങ്കാര - ത്തിൽനിന്ന് ശിവനും കൃഷ്ണനും കാളിയും 474. സാധന 306.

കഥകൾ: അർജ്ജുനൻെറ ഏകാഗ്രത 394. അവധൂതനും തേനീച്ചയും 392. അശൗചം, മരണവും ജനനവും കാരണം 350. ആറ്റിൻ പറ്റത്തിൽ നടന്ന കടുവ 255, 464-465. ആനനാരായണനും ആനക്കാരൻ നാരായണനും 13. ആനയും തവളയും 148. ആയിരത്തിമുന്നൂറു മുണ്ഡന്മാരും ആയിരത്തി ഇരുന്നൂറു മുണ്ഡകളും 143-144. ഇന്ദ്രജാലക്കാരൻ 273. ഈശ്വരൻ ചിരിക്കുന്ന രണ്ടു സന്ദർഭങ്ങൾ 406. ഈശ്വരനു സ്വർഗ്ഗത്തിലേയ്ക്കു എഴുത്തെഴുതി തപാൽ പെട്ടിയിലിട്ട കുട്ടി 350. ഉപദേശം സിദ്ധിച്ച പാമ്പ് 13-14. ഏകലവ്യനും ദ്രോണാചാര്യരും 272, 354-355. കടുവത്തോലു ധരിച്ചു പേടി കാട്ടിയത് 427. കപടസന്ന്യാസി 255, കളി കാണാൻ പോയിട്ട് കിടന്നുറങ്ങിയ ആൾ 197. കാട്ടിലെ മൂന്നു കള്ളന്മാർ 229, 315, 316. കാളീപൂജയിൽ ദേവിയ്ക്ക് പൂണൂൽ 354. കുട്ടി നിവേദിച്ചത് ഭഗവാൻ സ്വീകരിച്ചു 429-430. ഗീതോപദേശദർശനം 46. ഗോപിമാർ മഥുരയ്ക്കു

പോയപ്പോൾ 236. ജടിലബാലൻെറ വിശ്വാസം 429. ജഡഭരതനും രഹൂഗണനും 282. ജനകനും ഭൈരവിയും 285. ജമിന്ദാരും സന്ന്യാസിയും 201. ജയമല്ല മഹാരാജാവ് 420, 421. ദുഷ്ടൻ തല്ലി ബോധം കെടുത്തിയ സന്ന്യാസി 449. നാലു സ്നേഹിതന്മാർ മതില്ക്കപ്പുറത്തുള്ള കോലാഹലം അന്വേഷിച്ചു 316. നാവ് അണ്ണാക്കിലൊട്ടിയ തട്ടാൻ 343. പരുന്തും കാക്കകളും 391. പാർവതിയും കാർത്തികേയനും ഗണേശനും 490. പുത്രൻെറ മരണവും പിതാവിൻെറ സ്വപ്നവും 262. പൂജാരികൾ വിവാഹിതരായപ്പോൾ 143. ബാണലിംഗശിവനെ കണ്ടെത്തിയത് 354. ഭക്തൻെറ ഹൃദയം എല്ലാത്തിലും വലുത് 351. ഭാഗവത പാഠവും വേശ്യാഗൃഹവും 205-206. ഭീഷ്മർ ശരശയനത്തിൽ കരഞ്ഞു 302. മൂന്നു സ്നേഹിതന്മാരും കടുവയും 248. രാമൻെറ ഇച്ഛ 158, 278. രാമൻെറ വില്ലാൽ തുളയ്ക്കപ്പെട്ട തവള 158. രാമായണം, ഗുഹനുമായുള്ള കൂടിക്കാഴ്ച 424-425. രാമായണം, ശ്രീരാമനും പരശുരാമനും 424. വരാഹമൂർത്തി മായയിൽ കുടുങ്ങി 243. വിശ്വാസംകൊണ്ട് വെള്ളത്തിനുമീതെ നടക്കുന്നു 17. വിറകുവെട്ടിക്ക് 'മുന്നോട്ടു പോ' എന്ന ഉപദേശം 52-53, 272. വ്യാസദേവനും ഗോപിമാരും 281. ശങ്കരാചാര്യരും പറയനും 281-282, 350. ശാലഗ്രാമത്തിലെ യോഗി 343. ശുകദേവനും ജനകനും 422-23. സന്ന്യാസിയ്ക്ക് കുടിക്കാൻ തോൽസഞ്ചിയിൽ നിന്നു വെള്ളം 355. സൂചീരന്ധ്രത്തിൽ ക്കൂടി ഒട്ടകം 74. ഹനുമാനും മണ്ഡോദരിയും 22. ഹിമവാനും പാർവ്വതിയും 456. റൊട്ടി കട്ട പട്ടി 288, 356.

കബീർദാസ് 80, 256, 455.

കർത്തവ്യബോധം തനിയെ പോകും 369

കർത്തവ്യം പിതാവിൻെറ 5, 60, 342.

കർത്താഭജസംഘം 343, 377.

കർമ്മത്യാഗം 1 -2, 60, 103, 117, 392, 476.

കർമ്മഫലം 33, 60, 286, 288, 479.

കർമ്മയോഗം 60, 103, 104, 215, 465.

കലികാലത്ത് ഈശ്വരലാഭം വേഗം 272

കലികാലത്ത് - ജ്ഞാനമാർഗ്ഗം ദുഷ്കരം 151, 363. തന്ത്രോക്തമതം 361, 364, 386. നാരദീയഭക്തിമാർഗ്ഗം 45, 149, 151, 157, 167, 182, 363.

കാമക്രോധങ്ങൾ 33, 161, 171, 197.

കാമം സ്ത്രീഭാവംകൊണ്ട് നശിപ്പിക്കാം 159

കാമാദികൾ ഈശ്വരോന്മുഖമാക്കണം 135, 232.

കാമിനിയ്ക്കുവേണ്ടി കാഞ്ചനവും ദാസ്യവും 143

കാമിനീകാഞ്ചനം 9, 58-59, 88, 117, 140, 178, 197, 240, 267, 302, 353-354, 427, 435, 438-439, 449.

കാളിയും കൃഷ്ണനും കറുപ്പല്ല 93, 116.

കാളിയും കാലനും 497

കാളീകൃഷ്ണൻ 27, 175

കാളീനാഥവസു 29

കാശീശ്വരൻ 230

കിശോരി 199, 268, 298, 332, 363

കുക്കുസായ്പ് 5

കുണ്ഡലിനി 277, 469

കുമാരസിങ്ങ് 262

കുംഭകം 283, 393, 394, 437

കൃപകൊണ്ട് ഈശ്വരദർശനം 154, 169, 209, 451

കൃഷ്ണകിശോരൻ 65-66, 97, 324, 345, 385

കൃഷ്ണകിശോരൻെറ മകൻ 345

കേദാര ചാറ്റർജി 56, 156, 163, 168, 177, 182, 221, 244, 266.

കേശവചന്ദ്രസേനൻ 4, 29, 79, 86, 100, 101, 192, 193, 198, 285, 317, 330, 366, 398, 399, 400, 405, 406, 425, 492.

ക്യാപ്റ്റൻ വിശ്വനാഥോപാദ്ധ്യായ 31, 67, 327-330.

ക്ഷുദിരാമൻെറ സ്വപ്നം 463.

ഗംഗാമായി 82

ഗായത്രീമന്ത്രത്തിൻെറ സാർത്ഥകത 446

ഗായത്രി, സന്ധ്യ, ഓങ്കാരം 2

ഗിരിധാരിദാസൻ 126

ഗിരീന്ദ്രൻ 31, 182.

ഗീതാ, താഗീ (ത്യാഗീ) 294

ഗുപ്തൻ 298

ഗുരു - ആകാൻ ഭഗവദാദേശം വേണം 102, 103, 145, 146. ആര് 145, 146. ആവശ്യം 272. ഇഷ്ടദേവനിൽ ലയിക്കുന്നു 170. ഈശ്വരൻ 272, 354. ഉപദേശം 130, 354. ഉപദേശവും സാധനയും 34. ഭക്തന്മാർ മൂന്നു തരം 112. കൃഷ്ണൻ, വൈഷ്ണവൻ ഇവരെ ആരാധിക്കണം 272, 318. തന്നെ എല്ലാം ചെയ്യുന്നു 470.
പൂർണ്ണജ്ഞാനിയാകണം 444. മായാഗ്രന്ഥികളഴിയ്ക്കുന്നു 274. മോചിപ്പിക്കും,

എങ്ങനെയുള്ള 145. രൂപത്തിൽ ഈശ്വരൻ ആത്മവിസ്മൃതി നീക്കുന്നു 464-465. വിന് കാഴ്ചവെയ്ക്കണം 265. വിനെ എങ്ങനെ കിട്ടും? 35. വും ശിഷ്യനും 226, 470. സച്ചിദാനന്ദൻ 170, 226, 354.
ഗുരുവാക്യത്തിൽ വിശ്വാസം വേണം 272, 281, 288, 356, 487.
ഗൃഹസ്ഥൻെറ ധർമ്മവും സാധനയും 8-9, 34, 60; 78, 98-99, 125, 276, 278, 280, 281, 285, 353, 389-390, 408, 409, 411, 476.
ഗൃഹസ്ഥസന്ന്യാസം നിർജ്ജനത്തിൽ സാധന കൊണ്ട് 9, 135.
ഗോപാലസേനൻ 139
ഗോപിമാരുടെ ഭാവം? 248, 447, 457, 458.
ഗോവിന്ദചാറ്റർജി 237
ഗോവിന്ദമുഖർജി 143
ഗൗരാംഗൻ 110, 124, 157, 218, 290, 499
ഗൗരീപണ്ഡിതൻ 358
ചിത്തശുദ്ധി 130, 134, 154, 386, 488
ചിന്മയദർശനം 347, 442
ചെങ്കിഷ്ഖാൻ 133
ചൈതന്യദേവൻ 78, 127, 128, 138, 178, 376, 381, 416
ചൈതന്യധ്യാനം നിശ്ചേതനാക്കുകയില്ല 63
ചൗധുരി 168-169-170
ജഗത് 31, 89, 90, 159, 303, 439, 441, 442
ജഗദ്ധാത്രീരൂപത്തിൻെറ അർത്ഥം 319
ജടിലനും കുടിലനും 101, 319
ജഡഭരതൻ 316, 444, 455.
ജഡസമാധിയിൽ അഹം ഇല്ല 194
ജനകമഹാരാജാവ് 34, 98, 190, 226, 284, 285, 468
ജന്മാന്തരം 121
ജപസാധന 8, 66, 85, 183, 383
ജയമുഖർജി 65, 67
ജലപിശാച് 355, 465
ജാഗ്രത്തും സ്വപ്നവും അസത്യം 262
ജാതിഭേദമില്ല ഭക്തിയുണ്ടെങ്കിൽ 124, 128, 383
ജീവൻ 15, 16, 42, 99, 147, 209, 256, 318, 393
ജീവനും ജഗത്തും മിഥ്യയോ? 439
ജീവനും ശിവനും 393
ജീവന്മാർ നാലുതരം 15, 140, 283
ജീവിതലക്ഷ്യം - ഈശ്വരദർശനം 322, 477. ഈശ്വരപ്രേമം 50, 55. ഈശ്വരവേഴ്ച 28
ജൈമിനി 239
ജ്ഞാനം 35, 47, 116, 198, 322, 389, 404, 476
ജ്ഞാനാഗ്നി 404
ജ്ഞാനദാനം 495
ജ്ഞാനമാർഗ്ഗം കഠിനം 27, 116 - 117, 149, 151, 265, 285
ജ്ഞാനയോഗംകൊണ്ട് സാക്ഷാത്കാരം 151
ജ്ഞാനവും അജ്ഞാനവും 312, 380
ജ്ഞാനവും ഞാനെന്ന ഭാവവും 135
ജ്ഞാനവും ഭക്തിയും ഏകാന്തസാധന കൊണ്ട് 390
ജ്ഞാനവും വിജ്ഞാനവും 44, 347-348
ജ്ഞാനലക്ഷണം 113, 135
ജ്ഞാനലാഭം വാസനകൾ അറ്റാൽ 322
ജ്ഞാനി 89, 116-117, 283, 436, 444, 494
ജ്ഞാനിയുടെ ദർശനം 113, 480
ജ്ഞാനിയും ഭക്തനും 113, 179, 228, 282
ജ്ഞാനിയും വിജ്ഞാനിയും 45
ഞാൻ എന്ന ഭാവം 149, 317, 441, 443
ടാഗൂർ - ദേവേന്ദ്രനാഥ 261, 446. രവീന്ദ്രനാഥ 230. രാജ സൗരീന്ദ്ര 67
ഠാക്കൂർ ദാസസേനൻ 203
ഡാക്ടർ ഗുപ്തയുടെ മരുന്ന് 104
തപസ്സിൻെറ ആവശ്യകത 123
താന്ത്രികസാധന 486-487
താരകൻ 244, 266-267, 358
തിയോസഫി 129
തോതാപുരി (നഗ്നൻ) 131, 365, 452, 459, 462
ത്രിഗുണാതീതഭക്തിയും ഭക്തനും 403, 445
ത്രൈലംഗസ്വാമികൾ 200, 277
ത്രൈലോക്യൻ 29, 190, 251
ദക്ഷിണേശ്വരക്ഷേത്രം ഒരു വീക്ഷണം 86, 87
ദത്താത്രേയൻ 316, 444, 455
ദയ 93, 134
ദയാനന്ദസരസ്വതി 407
ദശകളും അവസ്ഥകളും 293
ദാനം 467, 494
ദാസ്യഭാവം 62, 150-151, 166, 334, 352, 414
ദീനമുഖർജി 261
ദുർഗ്ഗാപൂജ ഒരു വ്യാഖ
ദേവൻ ബാബു 129
ദേവർഷി നാരദൻ 468
ദേവിയുടെ രൂപങ്ങളും ഭാവങ്ങളും 157
ദേവീദർശനം 442
ദേഹാത്മബുദ്ധി 44, 298
ധനം കുടുംബസംരക്ഷണത്തിന്നാർജ്ജിക്കാം 369

ധ്യാനം - ആദ്യം സാകാരമാണ് നല്ലത് 79. ആദ്യം സാകാരം പിന്നെ നിരാകാരം 454. കൊണ്ട് ഈശ്വരദർശനം 439. കൊണ്ട് ഭക്തി, സാകാര - 454. ചെയ്യുമ്പോൾ ഭഗവാനിൽ മഗ്നനാകണം 75. ചെയ്‌വാൻ കഴിയാൻ സ്മരണവും മനനവും വേണം 469. ഭഗവാൻ ചെയ്യിച്ചാൽ ധ്യാനിക്കാനാകും 334. വനത്തിൽ, മനസ്സിൽ, കോണിൽ 8, 355. സദസദ്വിചാരത്തോടെ 8.

ധ്യാന-ത്തിന്നു നല്ല സമയം 298. ത്തിനുള്ള രൂപം 79, 170, 321. ത്തിന്നു ഹൃദയം ഒന്നാന്തരം സ്ഥാനം 256. വും ഭോഗവാഞ്ഛയും വിരുദ്ധം 427.

ധ്രുവൻ 174

നകുലവൈഷ്ണവൻ 237

നന്ദലാലൻ 104

നബായ് 181

നരേന്ദ്രൻ 12, 18, 23, 24, 64, 65, 70, 71, 74, 75, 78-79, 105, 106, 126, 155, 169, 193, 195, 197, 198, 240, 251, 252, 265, 332, 333, 344, 358, 362, 471

നവകുമാരൻ 162

നവദ്വീപഗോസ്വാമി 290

നവവിധാനം 353

നവവൃന്ദാവനനാടകം 192, 195

നാനാക് 136

നാമ-ജപ-ഗുണകീർത്തനങ്ങളും മാഹാത്മ്യവും 96, 97, 110, 112, 130, 131, 136, 149, 156, 167, 175, 182, 183, 201, 204, 205, 212, 215, 224, 345, 356, 357, 383, 384, 415, 480.

നാരദൻ 102, 140, 161, 328, 392, 468

നാരായണശാസ്ത്രി 452

നിത്യഗോപാലൻ 26, 168, 177, 178, 244, 358, 359

നിത്യവും ലീലയും 265, 296, 463, 500

നിത്യസിദ്ധൻ 163, 193, 209, 283, 332

നിത്യാനന്ദൻ 78, 109, 124, 290

നിന്ദയരുത്, മറ്റു മതങ്ങളോട് 236, 360

നിമായ്സന്ന്യാസം 192

നിരാകാരദർശനം 221, 306

നിരാകാരസാധന 222, 295, 449, 455

നിഷ്കാമകർമ്മം 52, 53, 60, 95, 103, 172, 315

നിഷ്ഠാഭക്തി 236, 379, 380, 482

നീലകണ്ഠൻ 340

നീലമാധവബാബു 88

നേപ്പാളബാബു 11

നൗകാവിഹാരം 86

പഞ്ചകോശങ്ങളും മൂന്നു ദശകളും 416

പഞ്ചദശി 198

പഞ്ചമകാരസാധന 341

പണ്ഡിതനും വിവേകവൈരാഗ്യങ്ങളും 477

പത്മലോചനൻ 76, 236, 313, 314, 460

പരമഹംസൻ 285, 381, 480

പരമഹംസസാധു 473, 483-484-485

പവഹാരിബാബ 89

പാപം 33, 96, 112, 131, 167, 195, 232, 240, 287, 325, 481, 482

പാണ്ഡവന്മാർ 327

പാണ്ഡിത്യം 46, 49, 76, 169, 284, 355

പാർവ്വതി (ശ്രീഭഗവതി) 443

പാർവ്വതിയും ഹിമാവനും 380, 456

പിതാവിൻെറ കർത്തവ്യം 5, 60, 342

പിംഗളാ 469

പുണ്യപാപങ്ങൾ 280, 285, 324, 414

പുത്രശോകാർത്തനു സമാധാനം 213

പുനർജ്ജന്മം 121

പുരുഷനും പ്രകൃതിയും 402, 443

പൂർവ്വജന്മം 138, 301

പ്രതാപൻ 29, 281

പ്രതിമാപൂജ 165, 428

പ്രഹ്ലാദൻ 152, 170, 174, 283, 434

പ്രാണകൃഷ്ണൻ 155, 162

പ്രാർത്ഥന 17, 34, 129, 130, 207, 224, 415, 481

പ്രാരാബ്ധം 327

പ്രിയൻ 70

പ്രേമ-ഭക്തി 61, 153, 193, 203, 240, 247, 248, 255, 293, 392, 393, 435, 466

പ്രേമീസാധു 363

പ്രേമോന്മത്തൻ 435

ബദ്ധജീവൻ 140, 141

ബലരാമൻെറ അച്ഛൻ 371, 375, 379

ബലരാമവസു 24, 31, 54, 84, 85, 137, 155, 195, 251, 328

ബാൻ (ൺ) വേലിയേറ്റം 172

ബാബുരാമൻ 78, 131, 156, 474

ബേചാരാമൻ 224, 227

ബ്രഹ്മം - ഉച്ഛിഷ്ടമായിട്ടില്ല 43, 228, 316, 334, 438. എല്ലാറ്റിനുമപ്പുറം 42, 315, 334, 473. തന്നെ ജീവനും ജഗത്തും 45. തന്നെ ഭഗവാൻ 45.

ബ്രഹ്മജ്ഞാനം 43-44, 160, 161, 230, 273, 316, 317, 335, 438, 456.
ബ്രഹ്മജ്ഞാനത്തിന് സാധുസംഗം 438, 456
ബ്രഹ്മജ്ഞാനവും മായയും 44, 225
ബ്രഹ്മബോധംകൊണ്ട് ഉണ്മ 438
ബ്രഹ്മർഷി - ശുകദേവൻ 468
ബ്രഹ്മവും ശക്തിയും അഭിന്നം 51, 91, 159, 273, 318, 320, 329, 339, 347, 351, 384, 386, 400, 402, 473, 485, 500
ബ്രഹ്മസത്യം ജഗന്മിഥ്യാ 113, 115, 166, 294, 365
ബ്രഹ്മസ്വരൂപം 43, 113, 218, 334, 351
ഭക്തൻ കാപട്യം അഭിനയിക്കുകകൂടി ചെയ്യരുത് 192
ഭക്തൻ കൈക്കൊള്ളുന്ന ഭാവങ്ങൾ 90, 486
ഭക്തനും ഈശ്വരനും 57, 89, 95, 112, 113, 115, 116, 121, 151, 152, 274, 295, 311, 326, 400, 422, 426, 457, 480, 496, 497
ഭക്തനും ജ്ഞാനിയും 113, 179, 227, 276, 282, 455, 457
ഭക്തന്മാർക്കിടയിൽ ജാതിയില്ല 124
ഭക്തർ പലതരം 61, 311, 378, 403, 404
ഭക്തലക്ഷണം 400
ഭക്തി-ഈശ്വരദർശനത്തിനുള്ള മുഖ്യോപായം 57. ഉണ്ടാകാൻ ഉപായം 8, 9. ഉണ്ടെങ്കിൽ ഭയവും ഉത്കണ്ഠയുമില്ല 289. ഏകാന്തത്തിൽ ഈശ്വരചിന്തകൊണ്ട് 426. കൊണ്ട് ഈശ്വരപ്രാപ്തി 50, 174, 246, 489. തമോ (തമോഭക്തി) 174. ദാനം 495. പക്വമായാൽ ഉപദേശം ഗ്രഹിക്കാം 152. പ്രേമ(ഭക്തി) 27, 29, 52, 152, 153. ഭാവം ദേഹാത്മബുദ്ധിയുള്ളപ്പോൾ 44. മൂത്ത് ഭാവം, മഹാഭാവം, പ്രേമം, ഈശ്വരലാഭം 293. യ്ക്കായി പ്രാർത്ഥിക്കണം 103, 174, 382. യ്ക്കുള്ള തടസ്സങ്ങൾ 85. യിലൂടെ ജ്ഞാനവും വിജ്ഞാനവും 457. യിൽ ഗുണഭേദം 110, 285. യുടെ അർത്ഥം 51. യുടെ ഉച്ചകോടിയിൽ കർമ്മഫലമില്ല 287. യുടെ സത്വം 285. യുണ്ടെങ്കിൽ സംസാരഭയം വേണ്ട 78. യെ ജ്ഞാനിയും വിജ്ഞാനിയും ആശ്രയിക്കുന്നു 47. യെ വളർത്തുക 430. യോഗം 45, 46, 104, 116, 117, 149, 151, 164, 165, 167, 330. ലക്ഷണങ്ങൾ 475. വൈധീ (ഭക്തി) 152. വ്യഭിചാരിണി, അവ്യഭിചാരിണി 236. ശുദ്ധമാക്കുന്നു 124, 128. സകലരും പുലർത്തണം 169. സമ്പാദനം ജീവിതോദ്ദേശം 134. സമ്പാദിച്ചാൽ എവിടെയും പാർക്കാം 271.
ഭഗവാൻ ചിരിക്കുന്ന അവസരങ്ങൾ 48.
ഭഗവാനും നാമവും അഭിന്നം 235.
ഭഗവാന്റെ ലീലയിൽ വിദ്യയും അവിദ്യയും 33.
ഭരദ്വാജമഹർഷി 179, 180,
ഭവനാഥൻ 56, 78, 156, 169, 175, 182, 190, 195, 197, 198, 254, 265, 290, 332
ഭാഗവതം 185, 244, 245, 246, 332
ഭാഗവതം - ഭക്തൻ - ഭഗവാൻ 122, 221, 318, 332
ഭാവങ്ങൾ അഞ്ച് 61, 62
ഭാസ്കരാനന്ദസ്വാമി 200, 201
ഭീഷ്മർ 121, 169
ഭൂകൈലാസത്തിലെ സാധു 263
ഭൈരവവന്ദ്യോപാധ്യായ 231
ഭോലാനാഥൻ 401
മണിലാലമല്ലികൻ 200, 201, 202, 254, 271, 312, 396, 472
മണിസേനൻ 293, 295
മതകലഹം നന്നല്ല 183, 184, 236, 378
മതിശീലൻ 264, 294
മഥുരനാഥവിശ്വാസ് 68, 81, 120, 261, 403, 419, 442, 446, 463
മധുരഭാവം രാധയ്ക്ക് 62
മനസ്സിൽതന്നെ ബന്ധനവും മുക്തിയും 96
മനസ്സ് 96, 154, 206, 365
മനസ്സ് ശാന്തമായാൽ യോഗം 283
മനസ്സ് ആസക്തി ശൂന്യമായാൽ ഈശ്വരദർശനം 162
മനോമാലിന്യം കണ്ണുനീർകൊണ്ടു കഴുകണം 154
മനോമോഹനൻ 26, 31, 56, 74, 78, 156, 181, 182, 221
മനോഹരസായി ഗോസ്വാമി 235, 238, 241
മാതൃദേവി 70
മിൽ ജെ. എസ്. 297
യജ്ഞനാഥൻ 133, 230
യതീന്ദ്രൻ 65, 67
യദുമല്ലികൻ 67, 308, 309, 469
യന്ത്രവും യന്ത്രിയും 35, 158, 200, 440
യശോദ 248
യശോദയുടെ പ്രാർത്ഥന 496
യുക്തിവിചാരം - ആദ്യമൊക്കെ വേണം 198.

ഏറെ നന്നല്ല 174, 489, 491. കൊണ്ട് ഈശ്വരനെ കിട്ടില്ല 48. കൊണ്ടുള്ള കാഴ്ചയും ഈശ്വരൻ കാട്ടിയതും 442.
യുക്തിവിചാര - ക്രമം 456. വും ഭക്തനും 456.
യുധിഷ്ഠിരൻെറ നരകദർശനം 67
യോഗം - എപ്പോൾ 59. കാമിനീകാഞ്ചന വിമുക്താവസ്ഥ 439.
യോഗ-ങ്ങൾകൊണ്ട് പ്രാപ്യം ഒരേസ്ഥാനം 89. ത്തിനു കാമിനീകാഞ്ചനം തടസ്സം 58, 59. ത്തിനു മനസ്സടങ്ങണം 282. ഭ്രഷ്ടനെ പറ്റി ഗീത 438. മായ-പ്രകൃതി പുരുഷസംയോഗം 320. വും ഭോഗവും 198, 294, 468, 469. യോഗി - കൾ രണ്ടുവിധം 81. യുടെ ലക്ഷണം 58, 59. യുടെ ലക്ഷ്യം 91. യും സൂക്ഷിക്കണം 58.
യോഗിൻ 437
രജോഗുണംകൊണ്ടു സംസാരബന്ധനം 230
രതൻ 340
രതിയുടെ അമ്മ 446
രമണം-ആത്മാവുമായി പ്രേമശരീരത്താൽ 62
രംഗം - അധരൻെറ വീട് 241, 299, 304, 323, 349, 371. ഈശാനമുഖോപാദ്ധ്യായൻെറ വീട് 474. കല്ക്കത്തയിലെ രാജപാത 300. കേശവചന്ദ്രസേനൻെറ വീട് 29, 397. ഖേലാത് ഘോഷിൻെറ വീട് 309. ജയഗോപാലസേനൻെറ വീട് 408. ദക്ഷിണേശ്വരം 1, 4, 11, 56, 57, 65, 78, 83, 137, 155, 168, 171, 174. (ജന്മോത്സവം) 190, 199, 236, 250, 266, 284, 312, 324, 340, 358, 365, 368, 379, 416, 423, 482, 485. നന്ദനബഗാനിലുള്ള ബ്രഹ്മസമാജ ക്ഷേത്രം 230. നൗകാവിഹാരം 86. പാനിഹാട്ടിക്ഷേത്രം 290. പ്രാണകൃഷ്ണൻെറ വീട് 31. ബൽഘേറിയയിൽ മുഖർജിയുടെ വീട് 166. ബലരാമൻെറ വീട് 123, 195, 296, 322. മണിമല്ലികൻെറ വീട് 129, 387. മണിസേനൻെറ ഇരുപ്പുമുറി 292. മനോമോഹനൻെറ വീട് 127. യദുമല്ലികൻെറ വീട് 307, രാമചന്ദ്രദത്തൻെറ വീട് 234, 244, 481. രാമചന്ദ്രദത്തൻെറ പുതിയ ഉദ്യാനം 472. വിദ്യാസാഗരൻെറ ഭവനം 37. സിന്ധിയിൽ ബ്രഹ്മസമാജോത്സവം 107. സിന്ധിയിൽ വേണീമാധവപാലൻെറ ഗൃഹം 224. സിമൂലിയയിൽ രാജമോഹൻെറ വീട് 126. സുരേന്ദ്രൻെറ വീട് 105, 128, 216. ഹരിഭക്തി പ്രദായിനി സഭ 234.
രസികൻ 353
രാഖാൽ 31, 56, 58, 65, 68, 84, 155, 168, 172, 175, 182, 186, 187, 191, 193, 195, 197, 199, 221, 230, 237, 240, 251, 260, 267, 268, 278, 284, 290, 296, 298, 312, 319, 332, 340, 349, 358, 362, 419, 474.
രാഖാലിൻെറ അച്ഛൻ 182, 186, 278
രാഖാലിൻെറ ശ്വശുരൻ 278
രാഗാനുഭക്തി 170
രാഘവപണ്ഡിതൻ 237, 290
രാജബാബു 81
രാജമോഹൻ 126
രാജർഷി - ജനകൻ 468
രാജയോഗം 276
രാധ - യുടെ വ്യാകുലത 235. യും കൃഷ്ണനും 329. യ്ക്കെല്ലാം കൃഷ്ണമയം, അനുരാഗംകൊണ്ട് 153.
രാധാ 239
രാധാകൃഷ്ണമൂർത്തിയുടെ അർത്ഥം 321
രാധാകൃഷ്ണലീലയുടെ അർത്ഥം 377
രാമചന്ദ്രദത്തൻ 26, 31, 56, 78, 156, 168, 177, 182, 221, 266, 290
രാമചാറ്റർജി 251, 261
രാമദയാലൻ 131, 198
രാമലാലൻ 5, 58, 65, 78, 164, 199, 207, 251, 268, 284, 298, 300.
രാമലാലവിഗ്രഹം 445
രാമാനുജൻ 101
രാമായണം 65, 179, 268
രാസമണി, റാണി 65, 67
ലാട്ടു 156, 168, 244, 268, 298
ലോകത്തിൽ എങ്ങനെ ജീവിക്കണം 8, 426
ലോകോപകാരം ചെയ്യൽ, ഈശ്വരദർശനത്തിനുശേഷം 103
വരാഹാവതാരം 457
വസിഷ്ഠൻെറ ഉപദേശം ശ്രീരാമന് 449
വാച്യവും വാചകവും 483
വാത്സല്യഭാവം യശോദയ്ക്ക് 62
വാമാചാരസാധന, നിഷിദ്ധം 427
വാല്മീകിയും 'മരാ' മന്ത്രവും 489
വിക്ഷേപവും ആവരണവും 328
വിഗ്രഹം ചിന്മയി (മൃണ്മയി) 7, 79, 326

വിഗ്രഹാരാധന 6-7-8
വിചാരത്തിൽ അനേകബോധം 277
വിചാരമാർഗ്ഗം 164
വിജയകൃഷ്ണഗോസ്വാമി 56, 86, 101, 131, 136, 143, 390
വിജ്ഞാനം എന്നാൽ എന്ത്? 348
വിജ്ഞാനം, ജ്ഞാനാജ്ഞാനങ്ങൾക്കപ്പുറം 348
വിജ്ഞാനിയുടെ ദർശനം 45
വിജ്ഞാനിയും ഭക്തിയെ ആശ്രയിക്കുന്നു 47
വിദുരൻ 127
വിദ്യ, ഈശ്വരമാർഗ്ഗം കാട്ടിത്തരുന്നു 64
വിദ്യ, ഈശ്വരനെ ബോധിപ്പിക്കുന്നതുമാത്രം 64
വിദ്യാമായയും അവിദ്യാമായയും 225
വിഭീഷണൻ 253
വിവേകം 164, 170
വിവേകം - ഇല്ലാത്ത പാണ്ഡിത്യം നിഷ്പ്രയോജനം 355. എന്നാലെന്ത് 77, 412, 470 സദസദ്വിചാരം 99
വിവേക (നിത്യാനിത്യ)വും തത്ഫലവും 8, 10, 412-413
വിവേകവൈരാഗ്യങ്ങൾ 77, 224. കൊണ്ട് കാമാദിജയം 99.
വിശ്വാസബാബു 125
വിശ്വാസം - ആണ്, വിചാരമല്ല, പ്രധാനം 498. ഇല്ലെങ്കിൽ സാധന വെറുതെ 346. ഉണ്ടെങ്കിൽ പാപഭയം വേണ്ട 49. ഗുരുവാക്യത്തിൽ 272, 281, 288, 356, 487. കൊണ്ട് ഈശ്വരലാഭം 356, 384, 428. കൊണ്ട് എല്ലാം കിട്ടും 356. ദൃഢമാക്കണം 256.
വിശ്വാസത്തിൻെറ ശക്തി 49
വിശ്വാസത്തിലുറച്ചുനില്ക്കുക 6
വിഷയാസക്തി കുറയുമ്പോൾ ഈശ്വരചിന്ത 329
വിഷയവാസനയും കർമ്മവും 391
വിഷ്ണു, എന്ന പയ്യൻ 138
വീരഭാവസാധന 342
വൃന്ദേ 3, 187
വേണീമാധവൻ 107, 122
വേദാന്തമതം 166
വേദാന്തമതവും പുരാണമതവും 274
വേദാന്തവിചാരത്തിൽ രൂപവും ഭാവവുമില്ല 115
വേദാന്തി - അവതാരത്തെ സ്വീകരിയ്ക്കുന്നില്ല 378, 381. യുടെ വിചാരക്രമം 313
വൈദികകർമ്മം, കഠിനം 364
വൈദ്യനാഥൻ 217
വൈധീഭക്തി, ക്രമത്തിൽ രാഗഭക്തി 152
വൈരാഗ്യം 141, 164, 170
വൈരാഗ്യം ഭോഗശാന്തിയാൽ 226 തീവ്രവും മന്ദവും 141, 142. യഥാർത്ഥ 192.
വൈഷ്ണവചരണൻ 130, 303, 323
വൈഷ്ണവസമ്പ്രദായങ്ങൾ 378
വ്യാസൻ 185, 281
ശകുനം ശരിയാണ് 83
ശക്തി - ജഗത്തിൻെറ മൂലാധാരം 64. പൂജയിൽ നാനാഭാവങ്ങൾ 64. പ്രകടനത്തിൽ താരതമ്യം 46, 275, 284, 347. ഭേദംകൊണ്ട് ഉപാധിഭേദം 329. യാണ് അവതാരമെടുക്കുന്നത് 321. യുടെ പിടിയിൽ ഏവരും, സമാധിസ്ഥനൊഴികെ 91. യുടെ വിളയാട്ടങ്ങൾ 91. യും ബ്രഹ്മവും അഭിന്നം, (ബ്രഹ്മവും ശക്തിയും നോക്കുക) സാധന ഭയങ്കരം 64. സ്വരൂപിണികൾ, സ്ത്രീകൾ 64.
ശങ്കരാചാര്യർ 44, 102
ശങ്കരാചാര്യർ 'വിദ്യാ അഹം' വെച്ചിരുന്നു 495
ശബ്ദബ്രഹ്മം 178
ശംഭുമല്ലികൻ 103, 256, 403
ശംഭുമല്ലികൻെറ വിശ്വാസം 257
ശരണാഗതി 125, 368, 410
ശരണാഗതികൊണ്ട് മായാമോചനം 63
ശവസാധന 170, 276
ശാന്തഭാവം, ഋഷികൾക്ക് 61
ശാരദബാബു 371
ശാരദചരണൻ 211
ശാസ്ത്രം-ഗ്രഹിക്കാൻ കാമിനീകാഞ്ചനം തടസ്സം 198. പഠിച്ചാൽപോര 440
ശാസ്ത്രസാരം ഗ്രഹിക്കണം 294
ശിവനാഥൻ 107, 388
ശിവൻെറ - രണ്ടവസ്ഥകൾ 442. സമാധിയും ആനന്ദനൃത്തവും 357
ശിവസംഹിത 466
ശിഷ്യനെ പരീക്ഷിച്ചെടുക്കണം 101, 318
ശുകദേവൻ 43, 102, 226, 228, 316, 328, 446, 455
ശുദ്ധ - ചിത്തനേ വിശ്വാസമുദിക്കൂ 232 ജ്ഞാനംതന്നെ ശുദ്ധബുദ്ധി, ശുദ്ധാത്മാ 162. ജ്ഞാനംതന്നെ ശുദ്ധഭക്തി 330. മനസ്സുകൊണ്ട് ഈശ്വരനെ അറിയാം 414.
ശുഷ്കപാണ്ഡിത്യം നിഷ്ഫലം 76, 284
ശ്യാമ - പുരുഷനും പ്രകൃതിയും 320. യുടെ നിറം 320

